

# ചിത്രങ്ങൾ



| ക്രമ നമ്പർ | ഇനം | പേജ് നമ്പർ |
|---|---|---|
| ചിത്രം 1.1 | കേരളത്തിന്റെ മൊത്ത ആഭ്യന്തരോല്പന്നത്തിന്റെ വളർച്ചാനിരക്ക് സ്ഥിര വിലയിൽ (2011–12) | 06 |
| ചിത്രം 1.2 | "പ്രതിശീർഷ അറ്റ ആഭ്യന്തര ഉല്പന്നവും പ്രതിശീർഷ അറ്റ സംസ്ഥാന ആഭ്യന്തര ഉല്പന്നവും<br>സ്ഥിരവിലയിൽ (2011–12) രൂപയിൽ" | 07 |
| ചിത്രം 1.3 | അടിസ്ഥാനവിലയിലെ മൊത്ത സംസ്ഥാന സംയോജിത മൂല്യം നടപ്പുവിലയിലും സ്ഥിരവിലയിലും 2017–18 | 08 |
| ചിത്രം 1.4 | കർഷകർക്ക് ലഭിച്ചതും നൽകിയതുമായ വില | 13 |
| ചിത്രം 1.5 | കേരളത്തിൽ കുട്ടികളുടെ ജനസംഖ്യ ശതമാനം | 15 |
| ചിത്രം 1.6 | പ്രായവിഭാഗ വിതരണം (ശതമാനം) കേരളം 1961–2011 | 16 |
| ചിത്രം 1.7 | 2009 മുതൽ 2017 വരെ കേരളത്തിലെ ബാങ്ക് നിക്ഷേപത്തിന്റെ വളർച്ച | 22 |
| ചിത്രം 1.8 | ഷെഡ്യൂൾഡ് വാണിജ്യ ബാങ്കുകളുടെ നിക്ഷേപത്തിന്റെയും വായ്പയുടെയും ജില്ല തിരിച്ചുള്ള കണക്ക് , മാർച്ച് 2018 | 25 |
| ചിത്രം 1.9 | റവന്യൂ വരുമാനത്തിന്റെ വളർച്ചാ നിരക്ക് (ശതമാനം) | 31 |
| ചിത്രം 1.10 | "സംസ്ഥാനത്തിന്റെ നികുതിയേതര വരുമാനം (ലോട്ടറിയുൾപ്പെടെയും ലോട്ടറി ഇല്ലാതെയും) ജിഎസ്ഡിപി അനുപാതത്തിൽ (ശതമാനത്തിൽ)" | 33 |
| ചിത്രം 1.11 | കേന്ദ്ര വിഹിത കൈമാറ്റത്തിലെ നിബന്ധനയില്ലാത്ത ഗ്രാന്റും നിബന്ധനയുള്ള ഗ്രാന്റും | 34 |
| ചിത്രം 1.12 | റവന്യൂ ചെലവിലെ വളർച്ചാ നിരക്ക് (ശതമാനത്തിൽ) | 37 |
| ചിത്രം 1.13 | റവന്യൂ ചെലവിൽ ശമ്പളം, പെൻഷൻ, പലിശ എന്നിവയുടെ അനുപാതം | 38 |
| ചിത്രം 2.1 | തെക്ക പടിഞ്ഞാറൻ കാലവർഷത്തിൽ 2018 ജൂൺ മുതൽ സെപ്റ്റംബർ 30 വരെ ലഭിച്ച മഴ | 48 |
| ചിത്രം 2.2 | "വടക്ക കിഴക്കൻ കാലവർഷത്തിൽ 2018 ഒക്ടോബർ 1 മുതൽ ഡിസംബർ 31 വരെ ലഭിച്ച മഴ" | 49 |
| ചിത്രം 2.3 | 2017–18 ൽ കേരളത്തിലെ ഭൂവിനിയോഗ രീതി | 50 |
| ചിത്രം 2.4 | "സീസൺ അടിസ്ഥാനത്തിൽ കേരളത്തിലെ നെൽകൃഷിയുടെ വിസ്തൃതിയും ഉല്പാദനവും<br>(2015–16 മുതൽ 2017–18 വരെ)" | 51 |

| | | |
|---|---|---|
| ചിത്രം 2.5 | കാർഷിക വായ്പ കേരളത്തിൽ (2013–14 മുതൽ 2017–18 വരെ) | 58 |
| ചിത്രം 2.6 | ആകെയുള്ള കാർഷിക വായ്പയിൽ ഉല്പാദന വായ്പയുടേയും നിക്ഷേപ വായ്പയുടേയും പങ്ക് | 59 |
| ചിത്രം 2.7 | ഉപമേഖല തിരിച്ചുള്ള നിക്ഷേപ വായ്പ | 60 |
| ചിത്രം 2.8 | ഏജൻസി തിരിച്ചുള്ള നിക്ഷേപ വായ്പ | 60 |
| ചിത്രം 2.9 | പന്ത്രണ്ടാം പദ്ധതിക്കാലത്തെ പാൽ, മുട്ട, ഇറച്ചി ഉല്പാദനം | 67 |
| ചിത്രം 2.10 | 2017–18 ലെ കേരളത്തിലെ ക്ഷീര ഉല്പാദനം (ഇനം തിരിച്ച്) | 68 |
| ചിത്രം 2.11 | കേരളത്തിലെ മുട്ട ഉല്പാദനം ഇനം തിരിച്ച് | 69 |
| ചിത്രം 2.12 | ഇന്ത്യയിലേയും കേരളത്തിലേയും വീട്ടുവളപ്പിലെ കോഴിവളർത്തൽ | 69 |
| ചിത്രം 2.13 | കേരളത്തിലെ മാംസോല്പാദനം ഇനം തിരിച്ച് | 70 |
| ചിത്രം 2.14 | കന്നുകാലി ഉല്പന്നങ്ങളുടെ ശരാശരി വിലകൾ (2012–13 മുതൽ 2017–18 വരെ) | 73 |
| ചിത്രം 2.15 | കേരളത്തിലെ മത്സ്യ ഉല്പാദനം (2013–14 മുതൽ 2017–18 വരെ) | 76 |
| ചിത്രം 2.16 | ഇന്ത്യയിലേയും കേരളത്തിലേയും മത്സ്യ ഉല്പാദനം (സമുദ്ര–ഉൾനാടൻ മേഖലകളുടെ വിഹിതം) | 77 |
| ചിത്രം 2.17 | കേരളത്തിലെ മത്സ്യബന്ധന തുറമുഖങ്ങളുടെ ലൊക്കേഷൻ | 80 |
| ചിത്രം 2.18 | ജലസംഭരണികളിലെ സംഭരണ നില (2016–18) | 83 |
| ചിത്രം 2.19 | കേരളത്തിലെ വനമേഖലയുടെ ജില്ല തിരിച്ചുള്ള വിസ്തീർണ്ണം (ച.കി.മീ) | |
| ചിത്രം 2.20 | കേരളത്തിലെ വനങ്ങളിൽനിന്നുള്ള വരുമാനം (2012–13 മുതൽ– 2017–18 വരെ) | 89 |
| ചിത്രം 2.21 | "കേരളത്തിലെ ജനവാസ കേന്ദ്രങ്ങളിലുള്ള 10 നിരീക്ഷണ കേന്ദ്രങ്ങളിലെ വായുമലിനീകരണത്തിന്റെ വാർഷിക ശരാശരി മൂല്യങ്ങൾ" | 94 |
| ചിത്രം 2.22 | 2017 ൽ കേരളത്തിലെ സെൻസിറ്റീവായ മൂന്ന് നിരീക്ഷണ കേന്ദ്രങ്ങളിലെ വായു മലിനീകരണത്തിന്റെ അളവ് | 95 |
| ചിത്രം 2.23 | "2017 ൽ കേരളത്തിലെ വ്യവസായ കേന്ദ്രങ്ങളിലെ 11 നിരീക്ഷണ കേന്ദ്രങ്ങളിൽ ലഭ്യമായ വായു മലിനീകരണത്തിന്റെ വാർഷിക ശരാശരി മൂല്യങ്ങൾ" | 95 |
| ചിത്രം 2.24 | തിരഞ്ഞെടുക്കപ്പെട്ട നദീകേന്ദ്രങ്ങളിലെ ബി.ഒ.ഡി നില 2012 ലും 2017 ലും | 96 |
| ചിത്രം 2.25 | വിവിധ വിഭാഗം കാർഡുടമകൾ (ശതമാനം) 30/11/2018 വരെ | 101 |
| ചിത്രം 2.26 | ഉച്ചഭക്ഷണ പരിപാടി 2011–12 മുതൽ 2018–19 വരെ (ആഗസ്റ്റ് 31, 2018 വരെ) | 104 |
| ചിത്രം 3.1 | മൊത്തം മൂല്യ വർദ്ധനവ്, സ്ഥിരവിലയിൽ | 111 |
| ചിത്രം 3.2 | കേരളത്തിലെ, ഉൽപ്പന്ന നിർമ്മാണ മേഖലയുടെ വാർഷിക വളർച്ചാ നിരക്ക്സ്ഥിര വിലയിൽ | 112 |
| ചിത്രം 3.3 | കേരളത്തിലെ ഖനന ക്വാറി മേഖലയിൽ നിന്നുള്ള വരുമാനത്തിന്റെ വാർഷിക വളർച്ചാ നിരക്ക് | 113 |
| ചിത്രം 3.4 | കേന്ദ്രപൊതുമേഖലാ സ്ഥാപനങ്ങളിൽ കേരളത്തിന് ലഭിച്ച നിക്ഷേപ വിഹിതം ശതമാനത്തിൽ | 116 |
| ചിത്രം 3.5 | വ്യവസായ വകുപ്പിനു കീഴിലുള്ള പൊതുമേഖല സ്ഥാപനങ്ങളുടെ പ്രവർത്തനത്തിന്റെ ഗതി | 117 |
| ചിത്രം 3.6 | " വ്യവസായ വകുപ്പിന് കീഴിലുള്ള 40 കേരള സംസ്ഥാന പൊതുമേഖല സ്ഥാപനങ്ങളും ഉല്പ്പാദനത്തിന്റേയും വിറ്റുവരവിന്റേയും മൂല്യം *" | 117 |
| ചിത്രം 3.7 | വ്യവസായ വകുപ്പിന് കീഴിലുള്ള സംസ്ഥാന പൊതുമേഖല സ്ഥാപനങ്ങളുടെ അറ്റലാഭം/നഷ്ടം | 117 |
| ചിത്രം 3.8 | " പ്രവർത്തനമനുസരിച്ച് കണക്കാക്കപ്പെട്ടിട്ടുള്ള എം.എസ്.എം.ഇ.കളുടെ വിതരണം ശതമാനത്തിൽ" | 127 |

| | | |
|---|---|---|
| ചിത്രം 3.9 | നിർമ്മാണ, സേവന മേഖലയിൽ രജിസ്റ്റർ ചെയ്ത സൂക്ഷ്മ, ചെറുകിട ഇടത്തരം യൂണിറ്റുകളുടെ എണ്ണം | 129 |
| ചിത്രം 3.10 | കൈത്തറി മേഖലയിലെ ഉത്പാദനവും ഉത്പാദനമൂല്യവും | 146 |
| ചിത്രം 3.11 | കൈത്തറി മേഖലയിൽ സൃഷ്ടിക്കപ്പെട്ട തൊഴിൽ ദിനങ്ങൾ (ലക്ഷം മനുഷ്യദിനത്തിൽ | 146 |
| ചിത്രം 3.12 | സംസ്ഥാന പൊതുമേഖലാ സ്ഥാപനങ്ങളുടെ കയർ കയറ്റുമതി കയറ്റുമതി 2012–13 മുതൽ 2016–17 വരെ | 158 |
| ചിത്രം 3.13 | "കേരളത്തിലും ദേശീയതലത്തിലും ഉള്ള കയർ പൊതുമേഖലാസ്ഥാപനങ്ങളുടെ കയറ്റുമതി വളർച്ചാനിരക്ക് (ശതമാനത്തിൽ)" | 158 |
| ചിത്രം 3.14 | "ലോകത്തിലെ തെരെഞ്ഞെടുത്ത രാജ്യങ്ങളിലെ കശുവണ്ടി ഉല്പ്പാദനം (കേർണൽ അടിസ്ഥാനത്തിൽ) (മെട്രിക് ടണ്ണിൽ)" | 161 |
| ചിത്രം 3.15 | ഇന്ത്യയിലെ കശുവണ്ടി ഉൽപാദനത്തിൽ വിവിധ സംസ്ഥാനങ്ങളുടെ പങ്ക | 162 |
| ചിത്രം 3.16 | കേരളത്തിൽ കശുവണ്ടി ഉല്പ്പാദനത്തിന്റെ വിശദാംശങ്ങൾ (മെട്രിക് ടണ്ണിൽ) | 163 |
| ചിത്രം 4.1 | സ്കൂളുകളുടെ എണ്ണം | 174 |
| ചിത്രം 4.2 | സ്കൂൾ പ്രവേശനത്തിന്റെ കണക്ക് | 175 |
| ചിത്രം 4.3 | ഡിഗ്രി കോഴ്സിലേക്കുള്ള സ്ത്രീ–പുരുഷ വിദ്യാർത്ഥികളുടെ പ്രവേശനം | 182 |
| ചിത്രം 4.4 | ബിരുദ–ബിരുദാനന്തര കോഴ്സിനുള്ള പട്ടിക വർഗ്ഗ വിദ്യാർത്ഥികളുടെ ശതമാനം | 184 |
| ചിത്രം 4.5 | ടെക്നോപാർക്കിലെ ബിൽറ്റ് അപ് ഏര്യയുടെ വളർച്ച | 223 |
| ചിത്രം 4.6 | ടെക്നോപാർക്കിലെ കമ്പനികളുടെവളർച്ച | 223 |
| ചിത്രം 4.7 | ടെക്നോപാർക്കിലെ കമ്പനികളുടെവളർച്ച | 224 |
| ചിത്രം 4.8 | ടെക്നോപാർക്കിലെ തൊഴിലവസരങ്ങളുടെ വർദ്ധന | 224 |
| ചിത്രം 4.9 | കെ എസ് സി എസ് ടി ഇ ഗവേഷകരുടെ 2017–18 ലെ നേട്ടങ്ങൾ | 233 |
| ചിത്രം 4.10 | 2017–18 സ്പെഷ്യാലിറ്റി ക്ലിനിക്കുകളിൽ രജിസ്റ്റർ ചെയ്ത പുതിയ രോഗികളുടെ എണ്ണം | 237 |
| ചിത്രം 4.11 | 2017–18 ൽ പുതിയതായി രജിസ്റ്റർ. ചെയ്ത പുതിയ രോഗികളുടെ പ്രായവും ലിംഗവുമനുസരിച്ചുള്ള കണക്ക് | 238 |
| ചിത്രം 4.12 | 2017–18 ൽ പുതിയതായി രജിസ്റ്റർ ചെയ്ത പുതിയ രോഗികളുടെ പ്രായവും ലിംഗവുമനുസരിച്ചുള്ള കണക്ക് | 240 |
| ചിത്രം 4.13 | "ഇന്ത്യയിലേക്കും കേരളത്തിലേക്കുമുള്ള വിനോദ സഞ്ചാരികളുടെ വരവിന്റെ വാർഷിക വളർച്ചാ നിരക്ക് ( 2008 മുതൽ 2017 വരെ ശതമാനത്തിൽ)" | 243 |
| ചിത്രം 4.14 | 2008 മുതൽ 2017 വരെ കേരളത്തിലെത്തിയ വിദേശ വിനോദ സഞ്ചാരികളുടെ എണ്ണം മാസാടിസ്ഥാനത്തിൽ | 245 |
| ചിത്രം 4.15 | " 2016 ലും 2017 ലും വിദേശ വിനോദ സഞ്ചാരികളെ സംഭാവന ചെയ്യുന്നതിൽ മുൻപന്തിയിൽ നില്ക്കുന്ന10 രാജ്യങ്ങൾ" | 245 |
| ചിത്രം 4.16 | 2017 ൽ കേരളം സന്ദർശിച്ച വിദേശ വിനോദ സഞ്ചാരികളുടെ എണ്ണം മേഖല തിരിച്ച് (ശതമാനത്തിൽ) | 246 |
| ചിത്രം 4.17 | കേരളത്തിലെ ആഭ്യന്തര വിനോദ സഞ്ചാരികളുടെ എണ്ണം 2018 മുതൽ 2017 വരെ | 247 |
| ചിത്രം 4.18 | " 2016 ലും 2017 ലും വിദേശ വിനോദ സഞ്ചാരികളെ സംഭാവന ചെയ്യുന്നതിൽ മുൻപന്തിയിൽ നില്ക്കുന്ന 10 സംസ്ഥാനങ്ങൾ" | 248 |
| ചിത്രം 4.19 | 2017 –ൽ മേഖലാടിസ്ഥാനത്തിൽ ആഭ്യന്തര വിനോദ സഞ്ചാരികളുടെ സന്ദർശനം | 248 |
| ചിത്രം 4.20 | വിനോദസഞ്ചാരത്തിൽ നിന്നും ലഭ്യമായ മൊത്തം വരുമാനം 2008 മുതൽ 2017 വരെ, രൂപ കോടിയിൽ | 249 |
| ചിത്രം 4.21 | "ഇൻഡ്യയിലും കേരളത്തിലും നിന്നുള്ള സമുദ്രോൽപന്ന കയറ്റുമതിയുടെ വളർച്ചാ നിരക്കും കേരളത്തിന്റെ വിഹിതവും (അളവിൽ) ശതമാനത്തിൽ (2011–12 മുതൽ 2017–18 വരെ)" | 255 |
| ചിത്രം 4.22 | ഇൻഡ്യയിൽ നിന്ന് കയറ്റി അയച്ച സമുദ്രോൽപന്നങ്ങളും വിപണി വിഹിതവും (ശതമാനത്തിൽ)–2017–18 | 256 |

| | | |
|---|---|---|
| ചിത്രം 4.23 | കേരളത്തിൽ നിന്ന് കയറ്റി അയച്ച സമുദ്രോൽപന്നങ്ങളും വിപണി വിഹിതവും (ശതമാനത്തിൽ)–2017–18 | 256 |
| ചിത്രം 4.24 | ഇൻഡ്യൻ സമുദ്രോൽപന്നങ്ങളുടെ പ്രധാന വിദേശ വിപണികൾ (ശതമാനത്തിൽ)–2017–18 | 257 |
| ചിത്രം 4.25 | കേരളത്തിൽ നിന്നുള്ള സമുദ്രോൽപന്നങ്ങളുടെ പ്രധാന വിദേശ വിപണികൾ (ശതമാനത്തിൽ)–2017–18 | 257 |
| ചിത്രം 4.26 | കശുവണ്ടി പരിപ്പിന്റെ കയറ്റുമതി : കേരളവും ഇൻഡ്യയും (അളവ്: മെട്രിക് ടൺ) | 258 |
| ചിത്രം 4.27 | ഇൻഡ്യയിൽ നിന്നുള്ള കയറും കയറുൽപന്നങ്ങളുടെയും കയറ്റുമതി 2017–18 (ശതമാനത്തിൽ) | 260 |
| ചിത്രം 4.28 | ഇൻഡ്യയിൽ നിന്നുള്ള കയറും കയറുൽപന്നങ്ങളുടെയും കയറ്റുമതി 2017–18 (അളവ്: ലക്ഷം മെട്രിക് ടൺ) | 260 |
| ചിത്രം 4.29 | ഇൻഡ്യയിൽ നിന്നുള്ള കയറും കയറുൽപന്നങ്ങളുടെയും കയറ്റുമതി 2017–18 (ശതമാനത്തിൽ) | 262 |
| ചിത്രം 4.30 | എഫ്.എം.ബി ഷീറ്റുകൾ സ്കാൻ ചെയ്ത വിവരം (എണ്ണം) 2015–2017 | 263 |
| ചിത്രം 5.1 | കേരളത്തിലെ പുരുഷന്മാരുടെ ഗ്രാമീണ–കാർഷികമേഖലയിലെ കൂലിനിരക്ക് | 274 |
| ചിത്രം 5.2 | സ്ത്രീ കർഷക തൊഴിലാളികൾക്ക് തെക്കൻ സംസ്ഥാനങ്ങളിൽ ലഭിക്കുന്ന കൂലി നിരക്ക് | 274 |
| ചിത്രം 5.3 | സ്ത്രീ–പുരുഷ കൂലിനിരക്കിലെ അനുപാതം (%) | 275 |
| ചിത്രം 5.4 | കാർഷികേതര ജോലികൾക്കുള്ള കൂലി നിരക്ക് | 275 |
| ചിത്രം 5.5 | 2017–18 വർഷത്തെ കൂലിനിരക്കിലുള്ള വളർച്ച | 276 |
| ചിത്രം 5.6 | സമരം കാരണം നഷ്ടപ്പെട്ട തൊഴിൽ ദിവസങ്ങൾ | 276 |
| ചിത്രം 5.7 | ലോക്ക് ഔട്ട് മൂലം നഷ്ടപ്പെട്ട തൊഴിൽ ദിനങ്ങൾ | 277 |
| ചിത്രം 5.8 | ലേ ഓഫ് മൂലം നഷ്ടപ്പെട്ട തൊഴിൽ ദിനങ്ങൾ | 278 |
| ചിത്രം 5.9 | കേരളത്തിൽ പ്രവർത്തിക്കുന്ന ഫാക്ടറികളുടെ എണ്ണം | 278 |
| ചിത്രം 5.10 | ഫാക്ടറി തൊഴിലാളികളുടെ എണ്ണം | 279 |
| ചിത്രം 5.11 | വ്യവസായ തർക്കങ്ങൾ 2011–12 മുതൽ 2017–18 വരെ | 279 |
| ചിത്രം 5.12 | വ്യവസായ തർക്ക പരിഹാരങ്ങൾ, 2011–12 മുതൽ 2017–18 വരെ | 279 |
| ചിത്രം 5.13 | കേരളത്തിലെ ജില്ല തിരിച്ചുള്ള ഇ.എസ്.ഐ. ഡിസ്പെൻസറികൾ | 281 |
| ചിത്രം 5.14 | വിവിധ സംസ്ഥാനങ്ങളിൽ നിന്നും കേരളത്തിലെത്തിയ കുടിയേറ്റ തൊഴിലാളികളുടെ വിവരങ്ങൾ | 282 |
| ചിത്രം 5.15 | കേരളത്തിലെ ജില്ല തിരിച്ചുള്ള കുടിയേറ്റ തൊഴിലാളികൾ | 282 |
| ചിത്രം 5.16 | വയസ്സിന് മുകളിലുള്ളവരുടെ തൊഴിൽ പങ്കാളിത്ത നിരക്ക് (യു.പി.എസ്) | 285 |
| ചിത്രം 5.17 | സംസ്ഥാന തലത്തിൽ സ്ത്രീ തൊഴിൽ പങ്കാളിത്ത നിരക്ക്, ശതമാനത്തിൽ | 285 |
| ചിത്രം 5.18 | 15 വയസ്സിന് മുകളിലുള്ളവരുടെ തൊഴിൽ ജനസംഖ്യ നിരക്ക് നിരക്ക് (യു.പി.എസ്) | 287 |
| ചിത്രം 5.19 | തൊഴിൽ ശക്തിയിലെ സ്വയം തൊഴിൽ ചെയ്യുന്നവരുടെ ശതമാനം | 287 |
| ചിത്രം 5.20 | 20 12 മാസത്തിലും തൊഴിൽ സന്നദ്ധരായിട്ടുള്ളവരിൽതൊഴിൽ ചെയ്യുവർ ശതമാനത്തിൽ | 288 |
| ചിത്രം 5.21 | 12 മാസത്തിലും തൊഴിൽ സന്നദ്ധരായിട്ടുള്ളവരിൽതൊഴിൽ ചെയ്യുവർ ശതമാനത്തിൽ | 288 |
| ചിത്രം 5.22 | "സ്വയം തൊഴിലിലേർപ്പെട്ടവർ ഒഴികെയുള്ള, സാമൂഹിക സുരക്ഷ പ്രയോജനപ്പെടുത്തുന്ന തൊഴിലാളികളുടെ വിവരങ്ങൾ" | 289 |
| ചിത്രം 5.23 | സാമൂഹിക സുരക്ഷയും അവധിയും ലഭിച്ച തൊഴിലാളികൾ ശതമാനത്തിൽ | 289 |

| | | |
|---|---|---|
| ചിത്രം 5.24 | ഇന്ത്യയിലെ പ്രധാന സംസ്ഥാനങ്ങളുടെ തൊഴിലില്ലായ്മാ നിരക്ക് (യു.പി.എസ്. സമീപനമനുസരിച്ച്) | 291 |
| ചിത്രം 5.25 | വിവിധ സമീപനങ്ങളിൽ കണക്കാക്കിയ കേരളത്തിലെ തൊഴിലില്ലായ്മാനിരക്ക് (ശതമാനം) | 292 |
| ചിത്രം 5.26 | "ഇന്ത്യയിലേയും കേരളത്തിലേയും യുവജനങ്ങളുടെ തൊഴിലില്ലായ്മാ നിരക്ക് (യു.പി.എസ്. സമീപനത്തിൽ കണക്കാക്കിയത് )" | 293 |
| ചിത്രം 5.27 | "കേരളത്തിലെ സംഘടിത മേഖലയിലെ തൊഴിൽ – കേരളം (ലക്ഷത്തിൽ)" | 294 |
| ചിത്രം 5.28 | പൊതുമേഖലയിലെ തൊഴിൽ വിതരണം | 294 |
| ചിത്രം 5.29 | സംഘടിത മേഖലയിലെ പ്രധാനപ്പെട്ട തൊഴിൽ വിതരണം – മാർച്ച് 2018 (ശതമാനം) | 295 |
| ചിത്രം 5.30 | കേരളത്തിലെ തൊഴിലന്വേഷകർ (ലക്ഷത്തിൽ) | 296 |
| ചിത്രം 5.31 | കേരളത്തിലെ തൊഴിലന്വേഷകർ | 297 |
| ചിത്രം 5.32 | തൊഴിലന്വേഷകരുടെ 31/07/2018 പ്രകാരമുള്ള കണക്ക് (സ്ത്രീ പുരുഷ സ്റ്റാറ്റസ്) | 297 |
| ചിത്രം 5.33 | കേരളത്തിലെ തൊഴിലന്വേഷകർ (ലക്ഷത്തിൽ) | 300 |
| ചിത്രം 6.1 | ഇന്ത്യയിലേയും കേരളത്തിലേയും സാക്ഷരതയിലെ ലിംഗവിടവ് | 308 |
| ചിത്രം 6.2 | മാതൃ സംരക്ഷണ സൂചകങ്ങൾ | 310 |
| ചിത്രം 6.3 | നഗരങ്ങളിലേയും ഗ്രാമങ്ങളിലേയും തൊഴിൽ സേനാ പങ്കാളിത്ത നിരക്ക്–കേരളം, ഇന്ത്യ | 311 |
| ചിത്രം 6.4 | 15 നും 59 നും ഇടയിൽ പ്രായമുള്ള സ്ഥിരവരുമാനം/ശമ്പളമുള്ള ജോലിക്കാർക്ക് ദിവസേനലഭിക്കുന്ന, കൂലി/വേതനം | 313 |
| ചിത്രം 6.5 | കുറ്റകൃത്യങ്ങളുടെ ആകെ എണ്ണം | 317 |
| ചിത്രം 6.6 | "കേരളത്തിലെ ആകെ ജനസംഖ്യയിൽ പട്ടികജാതിക്കാരുടെയും പട്ടികവർഗ്ഗക്കാരുടെയും ജനസംഖ്യ (ശതമാനം)" | 321 |
| ചിത്രം 6.7 | എസ്.സി.എസ്.പി/ടി.എസ്.പി വിഹിതം (തുക കോടിയിൽ) | 323 |
| ചിത്രം 6.8 | 2013–14 മുതൽ 2017–18 വരെ പട്ടികജാതി വികസനവകുപ്പ് നടപ്പിലാക്കിയ ഭവന പദ്ധതികൾ (തുക ലക്ഷത്തിൽ) | 326 |
| ചിത്രം 6.9 | പട്ടികജാതി വികസന വകുപ്പിൽ നിന്നും 2014–15 മുതൽ 2017–18 വരെ ചികിത്സാ സഹായം ലഭിച്ചവർ | 326 |
| ചിത്രം 6.10 | "2012–13 മുതൽ 2018–19* വരെ പട്ടികവർഗ വികസന വകുപ്പ് നടപ്പിലാക്കിവരുന്ന ഭവന പദ്ധതിയുടെ വിഹിതവും ചെലവും, തുക ലക്ഷത്തിൽ" | 330 |
| ചിത്രം 6.11 | 2012–13 മുതൽ 2018–19* വരെ കോർപ്പസ് ഫണ്ട് വിഹിതവും ചെലവും, തുക ലക്ഷത്തിൽ | 332 |
| ചിത്രം 6.12 | "2013–14 മുതൽ 2017–18 വരെ പട്ടികജാതി വിഭാഗക്കാർക്കെതിരെ രജിസ്റ്റർ ചെയ്ത അതിക്രമങ്ങളുടെ എണ്ണവും പരിഹാര തുകയും (തുക ലക്ഷത്തിൽ)" | 333 |
| ചിത്രം 6.13 | "2013–2014 മുതൽ 2017–18 വരെ പട്ടികവർഗ വിഭാഗക്കാർക്കെതിരെ രജിസ്റ്റർ ചെയ്ത അതിക്രമങ്ങളുടെ എണ്ണവും പരിഹാര തുകയും (തുക ലക്ഷത്തിൽ)" | 334 |
| ചിത്രം 6.14 | തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങൾ വഴിയുള്ള പെൻഷൻ പദ്ധതികളുടെ ഗുണഭോക്താക്കൾ 2017–18 | 339 |
| ചിത്രം 8.1 | ജില്ല തിരിച്ചുള്ള പ്രവാസികളുടെ വിവരം | 368 |
| ചിത്രം 8.2 | ജില്ല തിരിച്ചുള്ള പ്രവാസി മലയാളികൾ | 368 |
| ചിത്രം 8.3 | ജില്ല തിരിച്ചുള്ള വിദേശ കുടിയേറ്റക്കാരുടെ കണക്ക് | 368 |

| | | |
|---|---|---|
| ചിത്രം 8.4 | ജില്ല തിരിച്ചുള്ള വിദേശ കുടിയേറ്റക്കാരുടെ ശതമാനം | 369 |
| ചിത്രം 8.5 | കേരളത്തിൽ തിരിച്ചുവരുന്ന പ്രവാസികളുടെ എണ്ണം | 369 |
| ചിത്രം 8.6 | ജില്ല തിരിച്ചുള്ള തിരികെ വരുന്ന പ്രവാസികളുടെ വ്യതിയാനം | 370 |
| ചിത്രം 8.7 | രാജ്യം തിരിച്ച് ജോലിചെയ്യുന്ന പ്രവാസികൾ | 370 |
| ചിത്രം 8.8 | വിവിധ തൊഴിലുകളിൽ ഏർപ്പെട്ട് കഴിയുന്ന പ്രവാസികളുടെ ജില്ലതിരിച്ചുള്ള വിവരങ്ങൾ | 371 |
| ചിത്രം 9.1 | കഴിഞ്ഞ പത്ത് വർഷങ്ങളിൽ ഉണ്ടായ വാഹനങ്ങളുടെ വർദ്ധനവ് | 388 |
| ചിത്രം 9.2 | 2017–18ൽ രജിസ്റ്റർ ചെയ്ത മോട്ടോർ വാഹനങ്ങൾ ഇനം തിരിച്ച് | 388 |
| ചിത്രം 9.3 | കേരളത്തിലെ മോട്ടോർ വാഹന അപകട പ്രവണത | 391 |
| ചിത്രം 9.4 | 2017–18 ൽ കേരളത്തിലെ ഉണ്ടായ റോഡപകടങ്ങളുടെ ശതമാനം വാഹനങ്ങളുടെ ഇനം തിരിച്ച് | 392 |
| ചിത്രം 9.5 | 2007 മുതൽ 2018 വരെയുള്ള ഇന്ത്യയിലെ പ്രധാന തുറമുഖങ്ങളിലെ ചരക്ക് ഗതാഗതത്തിന്റെ പ്രവണത | 399 |
| ചിത്രം 9.6 | ദക്ഷിണേന്ത്യയിലെ വൻകിട തുറമുഖങ്ങളുടെ ചരക്ക് ഗതാഗതത്തിന്റെ പ്രവണത (2007–18) | 400 |
| ചിത്രം 9.7 | 2017–18 ൽ കൊച്ചി തുറമുഖത്തിലൂടെ കയറ്റുമതി ചെയ്ത ചരക്കുകൾ (അളവ് മെട്രിക് ടണ്ണിൽ) | 401 |
| ചിത്രം 9.8 | 2017–18 ലെ കൊച്ചി തുറമുഖത്തിലൂടെ ഇറക്കുമതി ചെയ്ത ചരക്കുകൾ (അളവ് മെട്രിക്ക് ടണ്ണിൽ) | 401 |
| ചിത്രം 9.9 | കേരളത്തിലെ ചെറുകിട തുറമുഖങ്ങളിൽ കൈകാര്യം ചെയ്ത ചരക്കുകളുടെ പ്രവണത | 403 |
| ചിത്രം 9.10 | മൊത്തം സ്ഥാപിത ശേഷി | 417 |
| ചിത്രം 9.11 | കേരളത്തിലെ വൈദ്യുതോർജ്ജ ഉപഭോഗം | 420 |
| ചിത്രം 9.12 | എ.റ്റി. ആൻഡ് സി നഷ്ടവും പ്രസരണ വിതരണ നഷ്ടവും (ശതമാനത്തിൽ) | 424 |
| ചിത്രം 10.1 | തദ്ദേശ ഭരണ സ്ഥാപനങ്ങളുടെ പ്ലാൻ : ആകെയുള്ള ചെലവിൽ വിവിധ സ്രോതസ്സുകളുടെ പങ്ക് : 2016–17, 2017–18 (ശതമാനത്തിൽ | 460 |
| ചിത്രം 10.2 | വിവിധ തദ്ദേശ ഭരണ സ്ഥാപനങ്ങളുടെ വികസന ഫണ്ട് വിനിയോഗ (2016–17 & 2017–18) (ശതമാനത്തിൽ) | 461 |
| ചിത്രം 10.3 | തദ്ദേശ ഭരണ സ്ഥാപനങ്ങളുടെ 2017–18 ലെ വിഭാഗം തിരിച്ചുള്ള ചെലവ് (ശതമാനം) | 461 |
| ചിത്രം 10.4 | തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളുടെ വികസന ഫണ്ട് വിനിയോഗത്തിൽ വിവിധ മേഖലകളുടെ പങ്ക് ശതമാനത്തിൽ) | 462 |
| ചിത്രം 10.5 | "തദ്ദേശ സ്വയം ഭരണ സ്ഥാപനങ്ങളിൽ ആകെയുള്ള ചെലവിൽ വിവിധ മേഖലകളുടെ പങ്ക് - 2016–17, 2017–18 (ശതമാനത്തിൽ)" | 463 |
| ചിത്രം 10.6 | ഉല്പാദന മേഖലയിലെ ഉപമേഖല തിരിച്ചുള്ള ചെലവ്– 2017–18 (ശതമാനത്തിൽ) | 463 |
| ചിത്രം 10.7 | സേവന മേഖലയിൽ മേഖല തിരിച്ചുള്ള ചെലവ് (ശതമാനത്തിൽ) | 464 |
| ചിത്രം 10.8 | പശ്ചാത്തല മേഖലയിൽ ഉപമേഖല തിരിച്ചുള്ള ചെലവ് (ശതമാനത്തിൽ) | 465 |
| ചിത്രം 10.9 | "പി.എം.ജി.എസ്.വൈ പദ്ധതിയിൽ നിർമ്മാണം പൂർത്തീകരിച്ച റോഡുകളുടെ വിശദാംശങ്ങൾ, (ദൈർഘ്യം കിലോമീറ്ററിൽ)" | 473 |
| ചിത്രം 10.10 | "മഹാത്മാഗാന്ധി ദേശീയ ഗ്രാമീണ തൊഴിലുറപ്പ് പദ്ധതിയിലൂടെ 2013–14 മുതൽ 2017–18 വരെ കേരളത്തിൽ സൃഷ്ടിച്ച തൊഴിൽ ദിനങ്ങൾ (കോടിയിൽ)" | 474 |
| ചിത്രം 10.11 | "മഹാത്മാഗാന്ധി ദേശീയ ഗ്രാമീണ തൊഴിലുറപ്പ് പദ്ധതിയുടെ മെറ്റീരിയൽ ചെലവിന്റെയും വിദഗ്ധ തൊഴിലിന്റെ വേതനത്തിന്റെയും കേരളത്തിലെ വിശദാംശങ്ങൾ (2014–15 മുതൽ 2017–18 വരെ (കോടിയിൽ)" | 474 |

അദ്ധ്യായം

# 01

# കേരള സമ്പദ്‌വ്യവസ്ഥ

## സ്ഥൂല-സാമ്പത്തിക രംഗത്തെ സമീപകാല പ്രവണതകൾ

*"ആശയപരമായി, മൊത്ത ആഭ്യന്തര ഉല്പാദനം ഒരു ഉല്പന്നമാണ്, എങ്കിലും ഗണിതശാസ്ത്രപരമായി അത് ആകെത്തുകയെയാണ് സൂചിപ്പിക്കുന്നത്. ഒരു രാജ്യത്ത് ഉല്പാദിപ്പിക്കപ്പെട്ട എല്ലാ ഉല്പന്നങ്ങളെയും സേവനങ്ങളെയും ഒരൊറ്റ വസ്തുവായി കണക്കാക്കി, അതിന്റെ പണ മൂല്യം കണക്കുകൂട്ടുന്നതാണ് ജിഡിപി എന്ന ആശയത്തിന്റെ അടിസ്ഥാനം. എന്തുകൊണ്ട് ഈ സംജ്ഞ ഏകവചനമായി ഉപയോഗിക്കുന്നുവെന്നും ഒരു രാജ്യത്തിന്റെ "മൊത്ത ആഭ്യന്തര ഉല്പാദനങ്ങൾ" എന്ന് ഒരിക്കലും ഉപയോഗിക്കുന്നില്ല എന്നുകൂടി ഈ സംജ്ഞ വിശദീകരിക്കുന്നു."(ലെപെനീസ് 2016).*

### ആഗോള സാമ്പത്തിക സാഹചര്യം

നമ്മൾ 2019 ലേക്ക കടക്കുമ്പോൾ, പ്രധാന മുതലാളിത്ത രാജ്യങ്ങളിലെ സാമ്പത്തിക വളർച്ചാ കാഴ്ചപ്പാട് 2019-20 ല് മന്ദഗതിയിലായിരിക്കുമെന്നും ചില തീവ്രതകളോടെ സാമ്പത്തികമാന്ദ്യം ഉണ്ടാകുമെന്നാണ് കരുതുന്നത്. റോബർട്ട്സ് (2018) ചൂണ്ടിക്കാട്ടുന്നത് 2018 അവസാനിക്കുമ്പോൾ യഥാർത്ഥ ജിഡിപി വളർച്ചാ നിരക്ക് എല്ലായിടത്തും താഴാന് തുടങ്ങുന്നു എന്നാണ്. തുടർന്നു ചൂണ്ടിക്കാട്ടുന്നത് " യൂറോപ്പിലെ പ്രധാന സമ്പദ്ഘടനകൾ, ഫ്രാൻസും ജർമ്മനിയും, മന്ദഗതിയിലായി, ദുർബലരാജ്യങ്ങളിലൊന്നായ ഇറ്റലി മാന്ദ്യത്തിലേക്ക വീണ്ടും വീണു. യുകെ യുടെ യഥാർത്ഥ ജിഡിപി വളർച്ചാ നിരക്ക് ബ്രക്സിറ്റിനെ സംബന്ധിച്ച അനിശ്ചിതത്വത്തിനാൽ കമ്പനികൾ നിക്ഷേപ വിമുഖത നടത്തുന്നതിനാൽ വളരെവേഗത്തില് താഴേക്ക പതിച്ചുകൊണ്ടിരിക്കുകയാണ്. യൂറോ സോണിലെ സമ്പദ്ഘടനകൾ കഴിഞ്ഞവർഷത്തെ ഇതേ കാലയളവിലെ വളർച്ചാനിരക്കിന്റെ പകുതിയായ 1.6 ശതമാനത്തിലാണ് ഇപ്പോൾ വളരുന്നത്" (അതേ സ്രോതസ്സ് ). ഏഷ്യയിൽ നിന്നും ജി 7ൽ ഉള്ള ഏകരാജ്യമായ ജപ്പാനിൽ 2018 ന്റെ മൂന്നാംപാദത്തിൽ ജിഡിപി വളർച്ചാനിരക്ക് മന്ദഗതിയിൽ ആയി.

2008 ലെ ആഗോള ധനകാര്യ, സാമ്പത്തിക പ്രതിസന്ധിക്കുശേഷം, വികസിതരാജ്യങ്ങളുടെ സാമ്പത്തിക വളർച്ചാ നിരക്ക് മിതമായ തോതിലായിരുന്നു. ചില വർഷങ്ങളിൽ ചില രാജ്യങ്ങളിൽ വളർച്ചാ നിരക്കുകൾ പൂജ്യത്തിനടുത്തോ അല്ലെങ്കിൽ ചെറിയ നിരക്കിൽ നെഗറ്റീവോ ആയിരുന്നു. യുഎസ് സമ്പദ്ഘടനയിൽ കഴിഞ്ഞവർഷം മികച്ച വളർച്ചയുണ്ടായെങ്കിലും 2019 ലും അതുതന്നെ തുടരുമോയെന്ന് ഉറപ്പില്ല (Hatzins et.al 2018), "2019 നുശേഷം, ആഗോള മാന്ദ്യത്തിന്റെ പ്രതിസന്ധികൾ ഉയരാനാണ് സാധ്യത ..." ആഗോള സാമ്പത്തിക വ്യാപനം 2016 നുശേഷം പുരോഗമിച്ചുകൊണ്ടിരിക്കുകയാണ്. "... സമതുലിതമല്ലാത്തതും ചില പ്രധാന സാമ്പത്തിക ശക്തികളിൽ ഉച്ചസ്ഥായിയിലെത്തിയുമായിരിക്കാം." (IMF, 2019). 2018 ന്റെ അവസാനത്തിൽ ഓഹരി വിപണി 2008 ലെ ആഗോള ധനപ്രതിസന്ധിക്കുശേഷമുള്ള ഏറ്റവും വലിയ തകർച്ച നേരിട്ടു (റോബർട്ട്സ്, 2018).

ആഗോള സമ്പദ്ഘടനയുടെ കഴിഞ്ഞ മൂന്നു ദശകക്കാലങ്ങളിലെ ഒരു ലക്ഷണവും ധനമൂലധനത്തിന്റെ മേധാവിത്വവും അതിന്റെ താരതമ്യേന നിയന്ത്രണവിധേയമല്ലാത്ത രാജ്യാന്തര നീക്കവും ഒന്നിച്ച് ധനകാര്യ മേധാവിത്വം നവലിബറൽ നയങ്ങൾ തുട രുന്നതിലേക്ക് നയിച്ചു. ഈ നയങ്ങൾ രാജ്യത്തിനകത്തും രാജ്യങ്ങൾ തമ്മിലും സാമ്പത്തിക അസമത്വം ഗണ്യമായി വർധിപ്പിച്ചിട്ടുണ്ട്. വലിയ അസമത്വം എല്ലായിടത്തെയും സാമ്പത്തിക വളർച്ച മന്ദീഭവിപ്പിച്ചിട്ടുണ്ട്. ലാഭക്ഷമതയിലെ പ്രതിസന്ധിയും അടിക്കടിയുണ്ടാവുന്ന തിരിച്ചടിയിലെ ഒരു പ്രധാന ഘടകമാണ്. മുതലാളിത്തത്തിന്റെ ആഗോള സാമ്പത്തിക പ്രതിസന്ധിയുടെ ഒരു ദശകത്തിനുശേഷം അത് പൊട്ടിത്തെറിച്ച 2008 ൽ ലോകത്തെ താഴ്ന്ന വരുമാനവും അടിക്കടിയുണ്ടാവുന്ന തിരിച്ചടികളും മാത്രമല്ല പ്രത്യേകതകളായിരുന്നത്.

സാമ്പത്തിക സ്ഥിരത ലക്ഷ്യമിട്ടുള്ള കഠിനമായ നയങ്ങളുടെ ഫലമായി സ്ഥിരമായ തൊഴിലില്ലായ്മയും അധ്വാനിക്കുന്ന ജനതയുടെ സാമൂഹിക സുരക്ഷ ദുർബലമാകുകയാണ് സംഭവിച്ചുകൊണ്ടിരിക്കുന്നത്. ഈ ദശകം സ്ഥൂല–സാമ്പത്തിക അസ്ഥിരതകൾക്ക് സാക്ഷ്യംവഹിക്കുകയുണ്ടായി, അതാണ് പൊതുകടത്തി ന്റെയും സ്വകാര്യകടത്തിന്റെയും കുത്തനെയുള്ള വർധനവ് കാണിക്കുന്നത്. UNCTAD സെക്രട്ടറി ജനറൽ ചൂണ്ടിക്കാട്ടിയതുപോലെ :

“സ്വകാര്യ കടം നിയന്ത്രണാതീതമായിരിക്കുന്നു, പ്രത്യേകിച്ചും ഉയർന്നുവരുന്ന വിപണികളിലും വികസ്വര രാജ്യങ്ങളിലും. അവരുടെ ആഗോള വായ്പാ ഓഹരിയിലെ പങ്ക് 2007 ലെ 7 ശതമാനത്തിൽ നിന്നും 2017 ൽ 26 ശതമാനമായി വർധിച്ചു. അതേസമയം ഉയർന്നുവരുന്ന കമ്പോള സമ്പദ്ഘടനകളിലെ സാമ്പത്തികേതര സ്ഥാപനങ്ങൾക്കുള്ള വായ്പയുടെ ജിഡിപിയുമായുള്ള അനുപാതം 2008 ലെ 56 ശതമാനത്തിൽ നിന്നും 2017 ൽ 105 ശതമാനമായി വർധിച്ചു. വഴങ്ങുന്ന സ്വഭാവം അതിർത്തികടന്നുള്ള മൂലധന ഒഴുക്കുകളിൽ പ്രതിഫലിച്ചു, അത് കേവലം കൂടുതൽ അസ്ഥിരമായതുമാത്രമല്ല, പക്ഷേ 2018 ന്റെ രണ്ടാം പകുതിയിലെ പുറത്തേക്കുള്ള വലിയ ഒഴുക്കുകൾ 2014 നു ശേഷം വളർന്നുവരുന്ന, വികസ്വര രാജ്യങ്ങൾ ഒരു ഗ്രൂപ്പെന്ന നിലയിൽ പ്രതികൂലമായി ഭവിക്കുകയും ചെയ്തു” (കിതു്യ മുകിഷ, 2018). ഇത് വികസ്വര രാജ്യങ്ങളെ സാമ്പത്തിക തിരിച്ചടികൾക്ക് പ്രത്യേകിച്ചും വഴങ്ങുന്ന സ്വഭാവത്തിലുള്ളതാക്കിയിട്ടുണ്ട്.

ബാങ്ക് ഫോർ ഇന്റർനാഷണൽ സെറ്റിൽമെന്റ്സും ആഗോള സമ്പദ്ഘടന തീവ്രമായ വായ്പാ പ്രതിസന്ധി നേരിടുമെന്ന് മുന്നറിയിപ്പ് നൽകിയിട്ടുണ്ട് (റോബർട്ട്സ്, 2018).

ആഗോള സാമ്പത്തിക വളർച്ചയുടെ പുരോഗതിക്കുള്ള മറ്റ് പ്രധാന അപകടസാധ്യത വരുന്നത് ആക്രമണോത്സുകമായ സംരക്ഷണവാദവും വ്യാപാരയുദ്ധവും അമേരിക്ക അവരുടെ പ്രധാന വ്യാപാര പങ്കാളിയായ ചൈനയ്ക്കുമേൽ തുറന്നുവിടാന് തുടങ്ങുന്നതിൽ നിന്നുമാണ്. അതിനൊരു താൽകാലിക ശമനമുണ്ടെങ്കിലും, പ്രശ്നം അധിക കാലം നീളുന്നതിന് മുമ്പ് ആളിക്കത്താമെന്നിരിക്കെ, രാജ്യാന്തരതലത്തിൽ പ്രത്യാഘാതങ്ങൾ നേരിടേണ്ടിവരും.

ഒരു പൊതുക്കാര്യം എന്തെന്നുവെച്ചാൽ, വികസിത മുതലാളിത്ത രാജ്യങ്ങളുടെ വളർച്ചാ പ്രതീക്ഷകൾ അനിശ്ചിതവും വലിയ പ്രശ്നങ്ങൾ നിറഞ്ഞതുമാണ്. 2020 ലെ മാന്ദ്യത്തിന്റെ അപകടസാധ്യത വർധിച്ചു. ഇവയെല്ലാം വികസ്വര രാജ്യങ്ങൾക്ക് നെഗറ്റീവ് അനന്തരഫ ലങ്ങളാണ് ഉണ്ടാക്കുക. വികസിതരാജ്യങ്ങളിലെ വികാസത്തിന്റെ വ്യാപനത്തിലെ ഈ ദുർബലത ഇന്ത്യയ്ക്കും കേരളത്തിനും ആഘാതമുണ്ടാക്കും. ഇന്ത്യയിൽനിന്നുള്ള ഉല്പന്നങ്ങ ളുടെ കയറ്റുമതി വിപണിയെ ബാധിക്കും. കാർഷികോല്പന്നങ്ങളുടെ വിലപ്രതീക്ഷകൾ അനിശ്ചിതമായി നിൽക്കും. വികസിതരാജ്യങ്ങളിലെ മാന്ദ്യം വിദേശത്തു പണിയെടുക്കുന്ന ഇന്ത്യക്കാരുടെ പണമയയ്ക്കലിൽ നെഗറ്റീവ് ഫലങ്ങളുണ്ടാക്കിയേക്കാം. യുഎസിലെ പലിശ നിരക്ക് തുടർച്ചയായി ഉയരുന്നത് ഇന്ത്യയിൽ നിന്നും പോർട്ട്ഫോളിയോ മൂലധനം ഗണ്യമായി പുറത്തേക്ക് ഒഴുകുന്നതിലേക്ക് നയിക്കും.

മുകളിൽ വിശദീകരിച്ച സാഹചര്യത്തിന്റെ ഒരു നയ ഫലം, ഇന്ത്യയിലെ സാമ്പത്തിക വള ർച്ചയ്ക്ക് മാനവിക വിഭവ രംഗത്തുൾപ്പടെ പശ്ചാത്തലസൗകര്യങ്ങളിൽ പൊതുനിക്ഷേപങ്ങൾ നടത്തുന്നതിൽ ഭരണകൂടം കൂടുതൽ സജീവമായ പങ്കുവഹിക്കേണ്ടതാണ് എന്നതാണ്. ഇത് 1990 കളിലെ സാമ്പത്തിക ഉദാരവൽക്കരണത്തിനുശേഷമുള്ള നയ സമീപനങ്ങളുടെ നേർവിപരീതമായത് ആവശ്യപ്പെടുന്നു. സാമ്പത്തിക ഉദാരവൽക്കരണ നയം ജിഡിപിയുടെ വിഹിതത്തിലെ കേന്ദ്രസർക്കാരിന്റെ ചെലവ് കുറയ്ക്കുകയും സംസ്ഥാനത്തിന്റെ സാമ്പത്തിക അധികാരങ്ങൾ ഇല്ലാതാക്കുന്നതുമാണ്. ചരക്ക് സേവ ന നികുതി (ജി.എസ്.ടി) യിലൂടെ ഏകീകൃത നിരക്കുകൾ നടപ്പിലാക്കുക വഴിയും പതിന ഞ്ചാം ധനകാര്യകമ്മീഷന്റെ നിബന്ധനകളിൽ അടങ്ങിയിരിക്കുന്ന സംസ്ഥാനങ്ങളുടെ അവകാശങ്ങളുടെമേൽ കൂടുതലായി കൈകടത്തിയുമാണ് സംസ്ഥാനത്തിന്റെ അധികാരത്തിനു മേൽ കേന്ദ്രം കടന്നു കയറ്റം നടത്തിയിരിക്കുന്നത്.

എന്നാൽ വർഷങ്ങളായി തുടരുന്ന നവലിബറൽ നയങ്ങളുടെ ആഗോളവും ദേശീയവുമായ പ്രത്യാഘാതങ്ങളിൽ നിന്നും വളരെ പ്രധാനപ്പെട്ട ഒരു പാഠം, സുസ്ഥിരമായി നിലനിൽക്കുന്ന വളർച്ച, അസമത്വത്തിന്റെ പ്രശ്നങ്ങൾ എന്നിവ അഭിസംബോധന ചെയ്യപ്പെടേണ്ടതുണ്ട് എന്നതാണ്. ഇന്ത്യയിലെ രാഷ്ട്രീയ, സാമൂഹിക വ്യവസ്ഥയിൽ സംസ്ഥാന സർക്കാരിന് പരിമിതമായ അധികാരങ്ങൾ ഉണ്ടായിരുന്നിട്ടും കേരളത്തിലെ ഇപ്പോഴത്തെ സർക്കാർ മേല്പ്പറഞ്ഞ പ്രശ്നങ്ങൾ പരിഹരിക്കാൻ ശ്രമിക്കുന്നു, അതിന് ചെറിയതോതിലെങ്കിലും വിജയവുമുണ്ടാവുന്നു. ആഗോള, ദേശീയ സാഹചര്യങ്ങൾക്കു നടുവിൽ കേരള സംസ്ഥാനത്തിനു കൂടുതൽ മെച്ചപ്പെട്ട വളർച്ച കൈവരിക്കാനും, അസമത്വം കുറയ്ക്കുന്നതിനും ക്ഷേമം വർദ്ധിപ്പിക്കുന്നതിനും സഹായിക്കുന്ന ഒരു വഴിയിലൂടെ കൂടുതൽ പുരോഗതി കൈവരിക്കാൻ കഴിയുമെന്ന് പ്രതീക്ഷിക്കുന്നു.

## ഇന്ത്യൻ സാഹചര്യം സ്ഥൂല-സാമ്പത്തിക രംഗത്തെ സമീപകാല പ്രവണതകൾ

സെന്ട്രൽ സ്റ്റാറ്റിസ്റ്റിക്സ് ഓഫീസ്(CSO), മിനിസ്റ്ററി ഓഫ് സ്റ്റാസ്റ്റിക്സ് ആന്റ് പ്രോഗ്രാം ഇംപ്ലിമെന്റേഷൻ ഈ വർഷത്തെ സ്ഥിര വിലയിലും, നടപ്പു വിലയിലുമുള്ള ദേശീയവരുമാനം കണക്കാക്കിയത് പ്രസിദ്ധീകരിച്ചിരിക്കുന്നു. ദേശീയ വരുമാനത്തിന്റെ പ്രസിദ്ധീകരിച്ച ഇന്ത്യയുടെ മൊത്ത ദേശീയവരുമാനം 2017-18 ൽ സ്ഥിരവിലയിൽ (2011-12) മുൻ വർഷത്തെ 120.51 ലക്ഷം കോടിയിൽ നിന്ന് 128.64 ലക്ഷം കോടി രൂപയായതായി കണക്കാക്കിയിരിക്കുന്നു. 2016-17 ലെ ദേശീയ വരുമാനത്തിന്റെ വളർച്ചാനിരക്കായിരുന്ന 7.1 ശതമാനവുമായി താരതമ്യപ്പെടുത്തുമ്പോൾ 2017-18 ൽ വളർച്ചാനിരക്ക് 6.7 ശതമാനമായി. 2017-18 -ൽ മൊത്ത ദേശീയവരുമാനം നടപ്പുവിലയിൽ 165.87 ലക്ഷം കോടി രൂപയാണ്. 2016-17 -ൽ ഇത് 150.77 ലക്ഷം കോടി രൂപയായിരുന്നു. അതായത് 10 ശതമാനമാണ് വളർച്ചാനിരക്ക്. 2016-17 -ൽ അറ്റദേശീയ വരുമാനം നടപ്പുവിലയിൽ 148.49 ലക്ഷം കോടി രൂപയാണ്. ഇത് 2016-17 -ൽ 134.92 ലക്ഷം കോടി രൂപയായിരുന്നു. ഇത് 10.1 ശതമാനം വർദ്ധനവ് കാണിക്കുന്നു. വിശദ വിവരങ്ങൾ പട്ടിക 1.1 -ൽ കാണിക്കുന്നു.

2011-12 -ലെ അടിസ്ഥാന വിലയിൽ 2017-18 -ലെ യഥാർത്ഥ ജി.വി.എ. (അതായത് മൊത്തം കൂട്ടിച്ചേർത്ത മൂല്യം)119.76 ലക്ഷം കോടി രൂപയാണ്. 2016-17 -ലെ 112.47 ലക്ഷം കോടി രൂപയുമായി താരതമ്യം ചെയ്യുമ്പോൾ ഇത് 6.5 ശതമാനം വളർച്ച കാണിക്കുന്നു. നടപ്പ് വിലയിലെ ജി.വി.എ. 2016-17-ലെ 138.41 ലക്ഷം കോടി രൂപ എന്നത് 9.7 ശതമാനം വളർച്ച രേഖപ്പെടുത്തി 2016-17 -ൽ 138.41 ലക്ഷം കോടി രൂപയായി.

**പട്ടിക 1.1** ദേശീയ വരുമാനം, ആഭ്യന്തരോല്പന്നം, പ്രതിശീർഷവരുമാനം (2011-12 അടിസ്ഥാന വിലയിൽ നടപ്പ് വില – ഇന്ത്യ)

(രൂപ കോടിയിൽ)

| ക്രമ നമ്പർ | ഇനം | 2011-12 വിലയിൽ | | | നടപ്പ് വിലയിൽ | | |
|---|---|---|---|---|---|---|---|
| | | 2015-16 | 2016-17 | 2017-18 (പി.ഇ) | 2015-16 | 2016-17 | 2017-18 (പി.ഇ) |
| 1 | മൊത്തം ദേശീയ വരുമാനം (ജി.വി.എ) | 1,05,03,348 | 1,12,47,629 (7.1) | 1,19,76,155 (6.5) | 1,25,66,646 | 1,38,41,591 (10.1) | 1,51,82,371 (9.7) |
| 2 | മൊത്തം ദേശീയ വരുമാനം (ജി.എൻ.ഐ) | 1,12,51,420 | 1,20,51,525 (7.1) | 1,28,64,227 (6.7) | 1,36,04,258 | 1,50,77,384 (10.8) | 1,65,87,278 (10.0) |
| 3 | അറ്റ ദേശീയ വരുമാനം (എൻ.എൻ.ഐ) | 9,985,060 | 1,06,81,594 (7.0) | 1,14,05,563 (6.8) | 1,21,54,034 | 1,34,92,657 (11.0) | 1,48,49,045 (10.1) |
| 4 | മൊത്തം ആഭ്യന്തരോല്പന്നം (ജി.ഡി.പി) | 1,13,86,145 | 1,21,96,006 (7.1) | 1,30,10,843 (6.7) | 1,37,64,037 | 1,52,53,714 (10.8) | 1,67,73,145 (10.0) |
| 5 | അറ്റ ആഭ്യന്തരോല്പന്നം (എൻ.ഡി.പി) | 1,01,19,785 | 1,08,26,074 (7.0) | 1,15,52,178 (6.7) | 1,23,13,813 | 1,36,68,987 (10.8) | 1,50,34,912 (10.0) |
| 6 | പ്രതിശീർഷ മൊത്ത ആഭ്യന്തരോല്പന്നം (₹) | 88,746 | 93,888 (5.8) | 98,867 (5.3) | 107,280 | 117,427 (9.5) | 127,456 (8.5) |
| 7 | പ്രതിശീർഷ അറ്റ ആഭ്യന്തരോല്പന്നം | 78,876 | 83,342 (5.6) | 87,783 (5.3) | 95,976 | 1,05,227 (9.6) | 1,14,248 (8.5) |

അവലംബം: കേന്ദ്ര സ്റ്റാറ്റിസ്റ്റിക്കൽ ഓർഗനൈസേഷൻ
കുറിപ്പ്: ബ്രാക്കറ്റിൽ പറയുന്ന അക്കങ്ങൾ മുൻ വർഷത്തിനു മേലുള്ള ശതമാനമാറ്റം ആകുന്നു.
പി.ഇ: പ്രൊവിഷണൽ എസ്റ്റിമേറ്റ്

മൊത്ത ആഭ്യന്തരോല്പന്നം സ്ഥിരവിലയിൽ (2011–12) 2016–17 –ലെ 121.96 ലക്ഷം കോടി രൂപയിൽ നിന്ന് 6.7 ശതമാനം വളർച്ച കൈവരിച്ച് 2017–18 –ൽ 130.10 ലക്ഷം കോടി രൂപയിലെത്തി. നടപ്പുവിലയിൽ 2017–18 –ൽ മൊത്ത ആഭ്യന്തരോല്പന്നം 2016–17 –ലെ 152.53 ലക്ഷം കോടിരൂപയിൽ നിന്ന് 167.73 ലക്ഷം കോടി രൂപയായി. ഇത് 10 ശതമാനം വളർച്ചാനിരക്ക് കാണിക്കുന്നു. പ്രതിശീർഷവരുമാനം (പ്രതിശീർഷ മൊത്ത ആഭ്യന്തരോല്പന്നം) 2011–12 ലെ സ്ഥിരവിലയിൽ 2016–17–ലെ 93,888 രൂപയിൽ നിന്ന് 5.3 ശതമാനം വളർച്ച കൈവരിച്ച് 2017–18–ൽ 98,867 രൂപയായി. നടപ്പുവിലയിൽ പ്രതിശീർഷ വരുമാനം 2016–17–ലെ 1,17,427 രൂപയിൽ നിന്ന് 8.5 ശതമാനം വളർച്ചയോടെ 2017–18 –ൽ 1,27,456 രൂപയായി.
മൊത്ത ആഭ്യന്തരോല്പന്നം, അറ്റ ആഭ്യന്തരോല്പന്നം, മൊത്ത ദേശീയവരുമാനം, അറ്റ ദേശീയവരുമാനം എന്നിവയെ സംബന്ധിക്കുന്ന 2012–13 മുതൽ 2016–17 വരെയുള്ള വിശദവിവരങ്ങൾ നടപ്പ്, (2011–12) സ്ഥിരവിലകളിലും ശതമാന വ്യതിയാനവും അനുബന്ധം 1.1, 1.2, 1.3,1.4–ൽ കൊടുത്തിട്ടുണ്ട്. സ്ഥിരവിലയിലും നടപ്പുവിലയിലും കണക്കാക്കിയിട്ടുള്ള മൊത്തം ജി.വി.എ.യുടെ മേഖലാവിതരണം അനുബന്ധം 1.5 ലും അനുബന്ധം 1.6 ലും നല്കിയിട്ടുണ്ട്.

## കേരളത്തിന്റെ സാമ്പത്തിക വളർച്ചാ പ്രവണതകൾ

ത്വരിത കണക്കിൽ മൊത്ത സംസ്ഥാന ആഭ്യന്തരോല്പന്നം (ജി.എസ്.ഡി.പി.) 2011–12–ലെ സ്ഥിരവിലയിൽ 2016–17–ലെ താല്ക്കാലിക കണക്കുകളിലെ 4,79,28,990 ലക്ഷം രൂപയിൽ നിന്ന് 2017–18 –ൽ 5,13,69,589 ലക്ഷം രൂപയായി വർദ്ധിച്ചു. വളർച്ചാനിരക്ക് 2016–17 –ലെ 6.22 ശതമാനവുമായി താരതമ്യപ്പെടുത്തുമ്പോൾ 2017–18 –ൽ 7.18 ശതമാനമാണ് (ചിത്രം1.1). നടപ്പുവിലയിൽ മൊത്ത സംസ്ഥാന ആഭ്യന്തരോല്പന്നം 2016–17 –ലെ 6,16,35,704ലക്ഷം രൂപയിൽ നിന്ന് 11.42 ശതമാനം വളർച്ചയോടെ 2017–18 –ൽ 6,86,76,443 ലക്ഷം രൂപയായി.

ത്വരിതകണക്കുകൾ പ്രകാരം കേരളത്തിന്റെ അറ്റ സംസ്ഥാന ആഭ്യന്തരോല്പന്നം ഘടകവിലയിൽ 2011–12 ലെ സ്ഥിരവിലയിൽ 2016–17 സാമ്പത്തികവർഷവുമായി താരതമ്യപ്പെടുത്തുമ്പോൾ 4,38,39,422 ലക്ഷം രൂപയിൽ നിന്ന് 7.18 ശതമാനം വളർച്ച കൈവരിച്ച് 2017–18–ൽ 4,69,88,233 ലക്ഷം രൂപയായി. നടപ്പുവിലയിലുള്ള സംസ്ഥാന അറ്റആഭ്യന്തരോല്പന്നം 2016–17 ലെ 5,55,95,270 ലക്ഷം രൂപയിൽ നിന്ന് വർദ്ധിച്ച് 2017–18–ൽ 6,19,23,259 ലക്ഷം രൂപയായി. സംസ്ഥാന വരുമാനത്തിന്റെ വളർച്ചാനിരക്ക് നടപ്പ് വിലയിൽ 2016–17 –ലെ 9.89 ശതമാനത്തിൽ നിന്ന് 2017–18 –ൽ 11.38 ശതമാനമായി (പട്ടിക 1.2 ).

## സംസ്ഥാന പ്രതിശീർഷ വരുമാനം

ത്വരിത കണക്കുകൾ പ്രകാരം 2017–18 –ൽ പ്രതിശീർഷ സംസ്ഥാന വരുമാനം (2011–12) സ്ഥിരവിലയിൽ 1,48,927 രൂപയാണ്. 2016–17 –ലെ താൽക്കാലിക കണക്കു പ്രകാരം ഇത് 1,39,643 രൂപ ആണ്. 2016–17 –ൽ 6.65 ശതമാനം വളർച്ചയുണ്ടായി. നടപ്പ് വിലയിൽ സംസ്ഥാന പ്രതിശീർഷ വരുമാനം

**ചിത്രം 1.1** കേരളത്തിന്റെ മൊത്ത **ആഭ്യന്തരോല്പന്ന**ത്തിന്റെ വളർച്ചാനിരക്ക് സ്ഥിര വിലയിൽ (2011–12)




അവലംബം: സാമ്പത്തികസ്ഥിതിവിവരക്കണക്ക് വകുപ്പ്

**പട്ടിക 1.2** കേരളത്തിന്റെ സംസ്ഥാന **ആഭ്യന്തരോല്പന്ന**വും പ്രതിശീർഷ വരുമാനവും

| ക്രമ നമ്പർ | ഇനം | വരുമാനം (ലക്ഷത്തിൽ) | | | വളർച്ചാ നിരക്ക് (ശതമാനം) | |
|---|---|---|---|---|---|---|
| | | 2015-16 | 2016-17 (പി) | 2017-18 (ക്യൂ) | 2016-17 (പി) | 2017-18 (ക്യൂ) |
| 1 | **മൊത്തം സംസ്ഥാന ആഭ്യന്തരോല്പന്നം** | | | | | |
| | എ) സ്ഥിരവിലയിൽ (2011-12) | 4,51,21,002 | 4,79,28,990 | 5,13,69,589 | 6.22 | 7.18 |
| | ബി) നടപ്പ് വിലയിൽ | 5,61,99,361 | 6,16,35,704 | 6,86,76,443 | 9.67 | 11.42 |
| 2 | **അറ്റ സംസ്ഥാന ആഭ്യന്തരോല്പന്നം** | | | | | |
| | എ) സ്ഥിരവിലയിൽ (2011-12) | 4,11,15,015 | 4,38,39,422 | 4,69,88,233 | 6.63 | 7.18 |
| | ബി) നടപ്പ് വിലയിൽ | 5,05,90,997 | 5,55,95,370 | 6,19,23,259 | 9.89 | 11.38 |
| 3 | **സംസ്ഥാന പ്രതിശീർഷവരുമാനം (രൂപ)** | | | | | |
| | എ) സ്ഥിരവിലയിൽ (2011-12) | 1,32,116 | 1,39,645 | 1,48,927 | 5.70 | 6.65 |
| | ബി) നടപ്പ് വിലയിൽ | 1,64,554 | 1,79,580 | 1,99,101 | 9.13 | 10.87 |
| 4 | **അറ്റ സംസ്ഥാന പ്രതിശീർഷ ആഭ്യന്തര ഉല്പന്നം (രൂപ)** | | | | | |
| | എ) സ്ഥിര വിലയിൽ (2011-12) | 1,20,387 | 1,27,729 | 1,36,225 | 6.10 | 6.65 |
| | ബി) നടപ്പ് വിലയിൽ | 1,48,133 | 1,61,981 | 1,79,523 | 9.35 | 10.83 |

അവലംബം: സാമ്പത്തികസ്ഥിതിവിരണക്കണക്ക് വകുപ്പ്.
പി: താല്ക്കാലികം ക്യൂ: ത്വരിതം

**ചിത്രം 1.2** പ്രതിശീർഷ അറ്റ ആഭ്യന്തര ഉല്പന്നവും പ്രതിശീർഷ അറ്റ സംസ്ഥാന ആഭ്യന്തര ഉല്പന്നവും സ്ഥിരവിലയിൽ (2011-12) രൂപയിൽ




അവലംബം: സെൻട്രൽ സ്റ്റാറ്റിസ്റ്റിക്സ് ഓഫീസ്, സാമ്പത്തിക സ്ഥിതിവിവരക്കണക്ക് വകുപ്പ്

2016-17 -ൽ 1,79,580 ലക്ഷം രൂപ ആയിരുന്നത് 2017-18 -ൽ 10.87 ശതമാനം വളർച്ച കൈവരിച്ച് 1,99,101 രൂപ ആയി. അറ്റ സംസ്ഥാന ആഭ്യന്തരഉല്പന്നത്തെ ജനസംഖ്യകൊണ്ട് ഭാഗിച്ചാൽ കിട്ടുന്നതാണ് പ്രതിശീർഷ വരുമാനത്തിന്റെ മികച്ച സൂചകം. ത്വരിത കണക്കുകൾ പ്രകാരം 2015-16 -ൽ പ്രതിശീർഷ അറ്റ സംസ്ഥാന ആഭ്യന്തര ഉല്പന്നം 1,27,729 രൂപ ആയിരുന്നത് 2017-18-ൽ 6.65 ശതമാനം വളർച്ച കൈവരിച്ച് 1,36,225 രൂപയായി. 2012-13 മുതൽ മുതൽ 2017-18 വരെയിള്ള കേരളത്തിന്റെ പ്രതിശീർഷ സംസ്ഥാന വരുമാനം (സ്ഥിരവിലയിൽ 2011-12) ദേശീയ പ്രതിശീർഷ വരുമാനത്തേക്കാൾ ഉയർന്നതാണെന്ന് താഴെകൊടുത്തിട്ടുള്ള ചിത്രത്തിൽ നിന്ന് (ചിത്രം 1.2) വ്യക്തമാകുന്നതാണ്.

## മൊത്തസംസ്ഥാന സംയോജിതോല്പന്നത്തിന്റെ മേഖലാവിതരണം

2016-17-ൽ (2011-12 സ്ഥിരവിലയിൽ) സംസ്ഥാന ആഭ്യന്തരോല്പാദനത്തിൽ പ്രാഥമിക, ദ്വിതീയ, തൃതീയ മേഖലകളുടെ വിഹിതം യഥാക്രമം 10.85 ശതമാനം, 27.40 ശതമാനം, 61.75 ശതമാനം

ചിത്രം1.3 അടിസ്ഥാനവിലയിലെ മൊത്ത സംസ്ഥാന സംയോജിത മൂല്യം നടപ്പുവിലയിലും സ്ഥിരവിലയിലും 2017-18




അവലംബം: സാമ്പത്തിക സ്ഥിതിവിവരക്കണക്ക് വകുപ്പ്

ആണ്. നടപ്പുവിലയിൽ മൊത്തസംസ്ഥാന ആഭ്യന്തരോല്പന്നത്തിൽ ഈ മൂന്ന് മേഖലകളുടെയും വിഹിതം യഥാക്രമം 13.20 ശതമാനം, 24.24 ശതമാനം, 62.56 ശതമാനം എന്ന നിലയിലാണ് (ചിത്രം 1.3).

സംസ്ഥാന ജി.വി.എ.യുടെ നടപ്പ് വിലയിലെ മേഖലാവിതരണം വിശകലനം ചെയ്താൽ കാണുന്നത് തൃതീയ, പ്രാഥമിക മേഖലകളുടെ സംഭാവന യഥാക്രമം 2016-17-ലെ 62.35 ശതമാനത്തിൽനിന്നും 62.56 ശതമാനമായും, 13.14 ശതമാനത്തിൽനിന്നും 13.20 ശതമാനമായും 2017-18-ൽ വർദ്ധിച്ചു. എന്നാൽ ദ്വിതീയ മേഖലയുടെ പങ്ക് 24.51 ശതമാനത്തിൽ നിന്ന് 24.24 ശതമാനമായി കുറഞ്ഞു.

മൊത്ത സംസ്ഥാന വരുമാനത്തിന്റെ മേഖലാ വാർഷിക വളർച്ചയുടെ വിശകലനത്തിൽ സ്ഥിരവിലയിൽ (2011-12) ഏറ്റവും ഉയർന്ന 6.52 ശതമാനം വളർച്ചാനിരക്ക് ദ്വിതീയ മേഖല കൈവരിച്ചതായി കാണാവുന്നതാണ്. പുറകിലായി തൃതീയ മേഖല 5.84 ശതമാനവും പ്രാഥമിക മേഖല 5.09 ശതമാനവും വളർച്ചയും കാണിക്കുന്നു. നടപ്പുവിലയിൽ 2016-17-ൽ തൃതീയ മേഖലയുടെ വളർച്ചാനിരക്ക് 10.66 ശതമാനവും പ്രാഥമിക മേഖലയുടേത് 10.01 ശതമാനവും ദ്വിതീയമേഖലയുടേത് 9.01 ശതമാനവുമാണ്. ഗതാഗതം, സംഭരണം, വാർത്താവിനിമയം എന്നീ മേഖലകൾ വളർച്ച രേഖപ്പെടുത്തിയതാണ് തൃതീയമേഖലയുടെ വളർച്ചയ്ക്ക് കാരണം.

2015-16 മുതൽ 2017-18 വരെയുള്ള കാലഘട്ടത്തിൽ തൃതീയമേഖലയുടെ സംഭാവന 61.61 ൽ നിന്നും 61.75 ശതമാനമായും ദ്വിതീയ മേഖലയുടെ സംഭാവന 27.21 -ൽ നിന്നും 27.40 ശതമാനമായും വർദ്ധിച്ചു. എന്നാൽ പ്രാഥമിക മേഖലയുടേത് 11.17 ശതമാനത്തിൽ നിന്നും 10.85 ശതമാനമായി കുറഞ്ഞു. കഴിഞ്ഞ മൂന്ന് വർഷകങ്ങളിലെ മൊത്ത സംസ്ഥാന ആഭ്യന്തരോല്പന്നത്തിന്റെ ശതമാനത്തിലുള്ള മേഖലാതല വിതരണം അനുബന്ധം 1.7, 1.8 അനുബന്ധം 1.9 -ലും 2011-12 മുതൽ 2015-16 വരെയുള്ള വർഷങ്ങളിലെ മൊത്ത സംസ്ഥാന ആഭ്യന്തരോല്പന്നത്തിന്റെയും അറ്റ സംസ്ഥാന ആഭ്യന്തരോല്പന്നത്തിന്റെയും സ്ഥിര-നടപ്പ് വിലകളിലുള്ള വിശദാംശങ്ങൾ അനുബന്ധം 1.10, 1.11, 1.12, 1.13 -ലും കൊടുത്തിട്ടുണ്ട്.

## ജില്ലാതല മൊത്ത സംസ്ഥാന സംയോജിതമൂല്യം

അടിസ്ഥാന വിലയിലുള്ള 2017-18 - ലെ മൊത്ത സംസ്ഥാന സംയോജിത മൂല്യത്തിന്റെ ജില്ലാ വിതരണത്തിൽ (നടപ്പ് വില) എറണാകുളം ജില്ല 74,86,789 ലക്ഷം രൂപയോടെ ഒന്നാം സ്ഥാനത്ത് തുടരുന്നതായി കാണുന്നു. 2016-17-ൽ ജില്ലയുടെ വിഹിതം 69,04,548 ലക്ഷം രൂപയായിരുന്നു. അതായത് 2016-17 -നെ അപേക്ഷിച്ച് 8.43 ശതമാനം വളർച്ച രേഖപ്പെടുത്തി. സ്ഥിരവിലയിൽ (2011-12) 2016-17 -ൽ ഇത് 54,35,176 ലക്ഷം രൂപയായിരുന്നത് 2017-18- ൽ 56,82,082 ലക്ഷം രൂപയായി. വിശദാംശങ്ങൾ പട്ടിക 1.3 - ൽ നൽകിയിട്ടുണ്ട്.

## ജില്ലാതല പ്രതിശീർഷ വരുമാനം

2017-18-ൽ എറണാകുളം ജില്ല (2011-12 -ലെ സ്ഥിരവിലയിൽ) 1,66,996 രൂപയുമായി പ്രതിശീർഷ വരുമാനത്തിൽ ഒന്നാമത് നിൽക്കുന്നതായി ജില്ലാതല പ്രതിശീർഷ വരുമാനത്തിന്റെ വിശകലനം കാണിക്കുന്നു.

പട്ടിക 1.3 ജില്ല തിരിച്ചുള്ള മൊത്ത സംസ്ഥാന സംയോജിതമൂല്യം (ലക്ഷം രൂപയിൽ)

| ക്രമ നമ്പർ | ജില്ല | മൊത്തം സംസ്ഥാന കൂട്ടിച്ചേർത്തമൂല്യം | | | | | |
|---|---|---|---|---|---|---|---|
| | | നടപ്പ് വിലയിൽ | | | സ്ഥിരവിലയിൽ | | |
| | | 2016-17 (പി) | 2017-18 (ക്യൂ) | വളർച്ചാ നിരക്ക് (%) | 2016-17 (പി) | 2017-18 (ക്യൂ) | വളർച്ചാ നിരക്ക് (%) |
| 1 | തിരുവനന്തപുരം | 57,58,627 | 66,73,985 | 15.9 | 44,30,535 | 49,87,667 | 12.57 |
| 2 | കൊല്ലം | 50,19,580 | 57,00,584 | 13.57 | 38,38,210 | 42,19,147 | 9.92 |
| 3 | പത്തനംതിട്ട | 16,76,705 | 17,91,694 | 6.86 | 12,57,748 | 13,12,928 | 4.39 |
| 4 | ആലപ്പുഴ | 39,58,230 | 43,29,246 | 9.37 | 30,75,291 | 32,95,183 | 7.15 |
| 5 | കോട്ടയം | 34,38,994 | 37,46,874 | 8.95 | 27,50,556 | 28,80,198 | 4.71 |
| 6 | ഇടുക്കി | 20,39,381 | 21,17,065 | 3.81 | 14,44,605 | 15,01,022 | 3.91 |
| 7 | എറണാകുളം | 69,04,548 | 74,86,789 | 8.43 | 54,35,176 | 56,82,082 | 4.54 |
| 8 | തൃശ്ശൂർ | 54,71,281 | 59,99,079 | 9.65 | 42,23,847 | 44,22,083 | 4.69 |
| 9 | പാലക്കാട് | 40,61,074 | 43,43,604 | 6.96 | 30,74,134 | 30,91,906 | 0.58 |
| 10 | മലപ്പുറം | 53,51,303 | 60,17,802 | 12.45 | 40,85,393 | 43,67,750 | 6.91 |
| 11 | കോഴിക്കോട് | 46,52,059 | 51,81,664 | 11.38 | 35,87,776 | 37,19,432 | 3.67 |
| 12 | വയനാട് | 11,33,809 | 12,36,536 | 9.06 | 8,13,572 | 8,65,101 | 6.33 |
| 13 | കണ്ണൂർ | 39,04,893 | 42,98,716 | 10.09 | 30,49,817 | 31,60,540 | 3.63 |
| 14 | കാസർകോഡ് | 19,30,886 | 21,14,086 | 9.49 | 14,79,208 | 15,69,461 | 6.1 |
| | മൊത്ത സംസ്ഥാന ആഭ്യന്ത രോല്പന്നം | 5,53,01,370 | 6,10,37,724 | 10.37 | 4,25,45,868 | 4,50,74,499 | 5.94 |

അവലംബം: സാമ്പത്തിക സ്ഥിതി വിരണക്കണക്ക് വകുപ്പ്. പി: താല്ക്കാലികം ക്യൂ: ത്വരിതം

**പട്ടിക 1.4** ജില്ല തിരിച്ചുള്ള അടിസ്ഥാന വിലയിലെ പ്രതിശീർഷ മൊത്ത സംയോജിത മൂല്യം സ്ഥിര (2011-12) വിലയിൽ

| ക്രമ നമ്പർ | ജില്ല | 2016-17 (പി) | റാങ്ക് | 2017-18 (ക്യൂ) ₹ | റാങ്ക് | വളർച്ചാനിരക്ക് (%) |
|---|---|---|---|---|---|---|
| 1 | തിരുവനന്തപുരം | 1,32,694 | 5 | 1,49,074 | 4 | 12.34 |
| 2 | കൊല്ലം | 1,44,110 | 2 | 1,58,109 | 2 | 9.71 |
| 3 | പത്തനംതിട്ട | 1,06,793 | 11 | 1,11,814 | 11 | 4.70 |
| 4 | ആലപ്പുഴ | 1,43,833 | 3 | 1,53,982 | 3 | 7.06 |
| 5 | കോട്ടയം | 1,38,487 | 4 | 1,44,860 | 5 | 4.60 |
| 6 | ഇടുക്കി | 1,31,568 | 7 | 1,36,953 | 7 | 4.09 |
| 7 | എറണാകുളം | 1,60,625 | 1 | 1,66,996 | 1 | 3.97 |
| 8 | തൃശ്ശൂർ | 1,31,785 | 6 | 1,37,306 | 6 | 4.19 |
| 9 | പാലക്കാട് | 1,05,216 | 12 | 1,05,076 | 12 | -0.13 |
| 10 | മലപ്പുറം | 92,673 | 14 | 97,836 | 14 | 5.57 |
| 11 | കോഴിക്കോട് | 1,11,890 | 9 | 1,15,193 | 9 | 2.95 |
| 12 | വയനാട് | 97,039 | 13 | 1,02,711 | 13 | 5.84 |
| 13 | കണ്ണൂർ | 1,17,844 | 8 | 1,21,559 | 8 | 3.15 |
| 14 | കാസർകോഡ് | 1,08,136 | 10 | 1,13,793 | 10 | 5.23 |
| | കേരളം | 1,23,960 | | 1,30,677 | | 5.42 |

അവലംബം: സാമ്പത്തിക സ്ഥിതി വിരണക്കണക്ക് വകുപ്പ്. പി: താല്ക്കാലികം, ക്യൂ: ത്വരിതം

2016–17– ൽ ഇത് 1,60,625 രൂപയായിരുന്നു. പ്രതിശീർഷ വരുമാനത്തിന്റെ ജില്ലകളുടെ സ്ഥാനവും വളർച്ചയും പട്ടിക 1.4 –ൽ കൊടുത്തിട്ടുണ്ട്.

തിരുവനന്തപുരം, കൊല്ലം, ആലപ്പുഴ, വയനാട്, മലപ്പുറം ജില്ലകൾ 2016–17 സാമ്പത്തികവർഷം സംസ്ഥാന പ്രതിശീർഷ വരുമാനത്തിന്റെ ശരാശരി വളർച്ചാനിരക്കിനേക്കാൾ ഉയർന്ന വളർച്ചാനിരക്കുള്ളതായി പട്ടിക 1.4 വ്യക്തമാക്കുന്നു. അതേസമയം പാലക്കാട്, കോഴിക്കോട്, കണ്ണൂർ, എറണാകുളം, ഇടുക്കി, തൃശ്ശൂർ, കോട്ടയം, പത്തനംതിട്ട, കാസർഗോഡ് എന്നീ ജില്ലകൾക്ക് സംസ്ഥാന ശരാശരിയിലും വളരെ താഴ്ന്ന വളർച്ചാനിരക്കാണുള്ളത്. 2015–16 മുതൽ 2017–18 വരെയുള്ള ജില്ലാതല, മേഖലാതല മൊത്തസംസ്ഥാന ആഭ്യന്തരോല്പന്നം നടപ്പുവിലയിലും സ്ഥിരവിലയിലും (2011–12) അനുബന്ധം 1.14, 1.15, 1.16, 1.17, 1.18, 1.19 ൽ കൊടുത്തിട്ടുണ്ട്.

## നാണയപ്പെരുപ്പം – സമീപകാല പ്രവണത

### അഖിലേന്ത്യ തലത്തിൽ

ചോദന–പ്രദാന ഘടകങ്ങൾ സാധനവിലയുടെ പ്രവണതയെ സ്വാധീനിക്കുന്നു. പ്രദാന ശൃംഖലയിലുണ്ടാകുന്ന തടസ്സങ്ങൾ, ഇടനിലക്കാരുടെ ചൂഷണം എന്നിവയിലൂടെ ഉണ്ടാകുന്ന വില വർദ്ധനവ്, പണത്തിന്റെ ലഭ്യതക്കൂടുതൽ പോലെയുള്ള ചോദന ഘടകങ്ങളെ അപേക്ഷിച്ച് കൂടുതലാണ്. ഭാരതീയ റിസർവ്വ് ബാങ്കിന്റെ ഇപ്പോഴത്തെ പ്രധാനപ്പെട്ട ഒരു ലക്ഷ്യമാണ് വിലക്കയറ്റ നിയന്ത്രണം. അതിന്റെ ലക്ഷ്യം ശരാശരി 4 ശതമാനം വരത്തക്ക വിധം 2 മുതൽ 6 ശതമാനം വരെയുള്ള ഒരു പ്രത്യേക നിരക്കാണ്. റിസർവ്വ് ബാങ്ക് ഓഫ് ഇന്ത്യ ഗവർണർ തലവനായിട്ടുള്ള ഒരു മോണിറ്ററി പോളിസി കമ്മിറ്റി (എം.പി.സി) ഇപ്പോൾ നിലവിലുണ്ട്. പ്രതീക്ഷിക്കുന്ന നാണയപ്പെരുപ്പ ഘടകങ്ങൾ കണക്കാക്കിക്കൊണ്ട് ഈ കമ്മിറ്റി വായ്പാനയങ്ങൾ തീരുമാനിക്കുന്നു. പലതരത്തിലുള്ള പ്രദാനവുമായി ബന്ധപ്പെട്ട പ്രശ്നങ്ങൾ

**ബോക്സ് 1.1** നാണയപ്പെരുപ്പനിയന്ത്രണത്തിനുള്ള ഫലക്ഷമത

ഡിപ്പാർട്ട്മെന്റ് ഓഫ് ഇക്കണോമിക് ആന്റ് പോളിസി റിസർച്ച്, നവംബർ 2016 ലെ റിസർവ്വ് ബാങ്ക് ഓഫ് ഇന്ത്യയുടെ വർക്കിംഗ് പേപ്പർ സീരീസിലെ " ഇൻഫ്ലേഷൻ– ഫോർകാസ്റ്റ് ടാർഗറ്റിങ് ഫോർ ഇന്ത്യ " എന്ന വർക്കിംഗ് പേപ്പർ നമ്പർ 07/2016 ൽ നിന്നും ഉദ്ധരിച്ചെടുത്തവയാണ് താഴെപ്പറയുന്നത്.

"2015 ഫെബ്രുവരിയിൽ റിസർവ്വ് ബാങ്ക് ഓഫ് ഇന്ത്യയും ഗവൺമെന്റും തമ്മിലുണ്ടാക്കിയ സമ്മതപത്ര പ്രകാരമാണ് നാണയപ്പെരുപ്പ നിയന്ത്രണം ഔപചാരികമായി ചിട്ടപ്പെടുത്തിയത്. ആഗോള സമ്പദ്ഘടനയുടെ ശക്തി വർദ്ധിപ്പിക്കുന്നതിനും വളർച്ചയെ സഹായിക്കുന്നതിനുമായി നാണയപ്പെരുപ്പനിരക്ക് കുറയ്ക്കുക എന്ന ലക്ഷ്യത്തോടെ ജനുവരി 2015 മുതൽ ഏപ്രിൽ 2016 വരെയുള്ള കാലഘട്ടത്തിൽ റിപ്പോ നിരക്ക് 150 ബിപിഎസ് ആയി കുറച്ചു. പണനയത്തിന്റെ പ്രാഥമിക ലക്ഷ്യം സംസ്ഥാന വില സ്ഥിരതയാക്കുകയും ഉപഭോക്തൃ വില സൂചിക (സി.പി.ഐ) യെ നാമമാത്ര അടിസ്ഥാനമാക്കി മാറ്റുകയും ഒരു പണനയ യോഗം രൂപീകരിക്കുകയും ചെയ്തുകൊണ്ട് നാണയപ്പെരുപ്പ നിയന്ത്രണ ലക്ഷ്യം നേടുന്നതിനായി 1934 ലെ ആർ.ബി.ഐ നിയമം മേയ് 2016 ലെ സാമ്പത്തിക നിയമം 2016 – മായി ഭേദഗതി വരുത്തി (ഗവൺമെന്റ് ഓഫ് ഇന്ത്യ 2016) ലയിപ്പിച്ചു. ഭേദഗതി വരുത്തിയ ആർ.ബി.ഐ നിയമം ജൂൺ 2016 ൽ നിലവിൽ വന്നു. മാർച്ച് 31, 2021 വരെയുള്ള കാലയളവിലേക്ക് ഉയർന്ന നിരക്കും കുറഞ്ഞ നിരക്കും യഥാക്രമം 6.0 ശതമാനവും 2.0 ശതമാനവുമായി നിശ്ചയിച്ചു കൊണ്ട് ആഗസ്റ്റ് 2016 ൽ നാണയപ്പെരുപ്പ നിയന്ത്രണ ലക്ഷ്യം പ്രഖ്യാപിച്ചു. സെപ്റ്റംബർ 2016 ൽ ഗവൺമെന്റും റിസർവ്വ് ബാങ്ക് ഓഫ് ഇന്ത്യയുമായി ചേർന്ന് ഒരു ആറ് അംഗ പണനയയോഗം സംഘടിപ്പിച്ചു". വിശ്വാസയോഗ്യമായ ഒരു നയത്തിൽ നാണയപ്പെരുപ്പത്തിന്റെ ആഘാതം കുറയ്ക്കാനും സ്ഥൂല സമ്പദ്ഘടനാസ്ഥിരത ഉറപ്പുവരുത്താനും കഴിയുമെന്ന് നാണയപ്പെരുപ്പ നിയന്ത്രണം നടപ്പിലാക്കിയ രാജ്യങ്ങളുടെ അനുഭവത്തിന്റെ ചരിത്രമുണ്ട്. പക്ഷേ അതിന്റെ ക്ഷമത ഇന്ത്യയുടെ സാഹചര്യത്തിൽ നിയന്ത്രിതമായിരിക്കുന്നതിന്റെ കാരണങ്ങൾ ഇവയാണ്; "ആദ്യത്തേതും പ്രധാനമായിട്ടുള്ളതും പണനയ പ്രസരണ സംവിധാനത്തിൽ ഇന്ത്യയുടെ പ്രത്യേക സാഹചര്യമാണ്. ഏറ്റവും പ്രധാനപ്പെട്ട പണനയ പ്രസരണ മാർഗ്ഗമായി ഉയർന്നു വരുന്നത് പലിശ നിരക്കോടുകൂടിയ പലമടങ്ങായ മാർഗ്ഗങ്ങളാണ്. പലിശനിരക്ക് മാർഗ്ഗത്തോടൊപ്പം പൂരകമായി ബാങ്ക് വായ്പാ മാർഗ്ഗവും നിൽക്കുന്നതായി കാണപ്പെടുന്നു, ആസ്തി വില, കൈമാറ്റ നിരക്ക് എന്നീ മാർഗ്ഗങ്ങളിലൂടെയുള്ള പ്രസരണം ഇന്ത്യയിൽ വളരെ ദുർബലമാണെന്നും കാണാം. പലിശ നിരക്ക് പ്രസരണ മാർഗ്ഗത്തിൽ, പണവിപണി നിരക്കും സാമ്പത്തിക വിപണിനിരക്കും ഏറെക്കുറെ നല്ലതാണ്".

അവലംബം : സംസ്ഥാനതല ബാങ്കേഴ്സ് കമ്മിറ്റി റിപ്പോർട്ട്, മാർച്ച് 2018

**പട്ടിക 1.5** മൊത്ത വില സൂചികയുടെ അടിസ്ഥാനത്തിലുള്ള നാണയപ്പെരുപ്പം
(അടിസ്ഥാന വർഷം: 2011-12=100)(വർഷങ്ങളിന്മേലുള്ള ശതമാനം)

| സാധനങ്ങൾ | ഭാരം | 2016-17 | 2017-18 | ആഗസ്റ്റ് 2018 | സെപ്റ്റംബർ 2018 |
|---|---|---|---|---|---|
| മൊത്തം സാധനങ്ങൾ | 100 | 1.73 | 2.96 | 4.53 | 5.13 |
| i.പ്രാഥമിക വസ്തുക്കൾ | 22.62 | 3.45 | 1.32 | -0.15 | 2.97 |
| I A. ഭക്ഷ്യ വസ്തുക്കൾ | 15.62 | 4 | 2.07 | -4.04 | -0.21 |
| II. ഇന്ധനവും ഊർജ്ജവും | 13.15 | -0.23 | 8.11 | 17.73 | 16.65 |
| III. നിർമ്മിത ഉല്പന്നങ്ങൾ | 64.23 | 1.37 | 2.8 | 4.43 | 4.22 |

അവലംബം: സാമ്പത്തിക ഉപദേഷ്ടാവിന്റെ ഓഫീസ്, ഡിപ്പാർട്ട്മെന്റ് ഓഫ് ഇൻഡസ്ട്രിയൽ പോളിസി & പ്രൊമോഷൻ, ഭാരത സർക്കാർ

ഉണ്ടെങ്കിൽക്കൂടി, ഇന്ത്യയിലെ നാണയപ്പെരുപ്പം എല്ലായ്പ്പോഴും ധനപരമായ ഒരു പ്രതിഭാസമല്ല എന്നത് ശ്രദ്ധിക്കേണ്ടതാണ്. "എല്ലാ സാധനങ്ങൾക്കുമുള്ള ഔദ്യോഗിക മൊത്ത വില സൂചിക (ഡബ്ല്യു.പി.ഐ) (അടിസ്ഥാന വർഷം 2011-12=100) ആഗസ്റ്റ് 2018 ൽ 120.0 (താല്ക്കാലികം) ആയിരുന്നത് സെപ്റ്റംബർ 2018 ൽ 0.7 ശതമാനം വർദ്ധിച്ച് 120.8 (താല്ക്കാലികം) ആയിട്ടുണ്ട്. സെപ്റ്റംബർ 2017 നെ അപേക്ഷിച്ച് സെപ്റ്റംബർ 2018 ൽ പ്രതിമാസ മൊത്ത വിലസൂചികയുടെ അടിസ്ഥാനത്തിൽ നാണയപ്പെരുപ്പത്തിന്റെ വാർഷിക നിരക്ക് 5.13 ശതമാനം ആയി നിൽക്കുന്നു. ഇത് ആഗസ്റ്റ് 2017 ലെ 3.14 ശതമാനവും ആഗസ്റ്റ് 2018 ലെ 4.53 ശതമാനവുമായി താരതമ്യപ്പെടുത്തുമ്പോൾ കൂടുതലാണെന്ന് കാണാം. ഈ സാമ്പത്തിക വർഷത്തിൽ ഇതുവരെയുള്ള നാണയപ്പെരുപ്പ നിരക്ക്, കഴിഞ്ഞ വർഷത്തെ ഇതേ കാലയളവിലുണ്ടായിരുന്ന 1.50 ശതമാനവുമായി താരതമ്യപ്പെടുത്തുമ്പോൾ 3.87 ശതമാനമാണെന്ന് കാണാം.

കടൽമത്സ്യങ്ങൾ (12 ശതമാനം), മുട്ട,ഉഴുന്ന് (3 ശതമാനം വീതം), പയർവർഗ്ഗങ്ങൾ, റാഗി ( 2 ശതമാനം വീതം), പഴങ്ങളും പച്ചക്കറികളും, പീസ് ( 1 ശതമാനം വീതം) എന്നിവയുടെ വിലക്കുറവ് കാരണം ആഗസ്റ്റിൽ 144.8 ശതമാനം (താൽക്കാലികം) ആയിരുന്ന ഭക്ഷ്യ വസ്തുക്കളുടെ വില സൂചിക 0.2 ശതമാനം കുറഞ്ഞ് സെപ്റ്റംബർ 2018 ൽ 144.5 ആയി. എന്നാൽ, വെറ്റില (18 ശതമാനം),തേയില, പന്നിയിറച്ചി (4 ശതമാനം വീതം), പോത്തിറച്ചി, എരുമയിറച്ചി, ബജ്റ (3 ശതമാനം വീതം), ഉൾനാടൻ മത്സ്യം, കറിക്കൂട്ടുകൾ, മസാല,ചോളം, കോഴി (2 ശതമാനം വീതം), ബാർളി, മട്ടൺ,ഗോതമ്പ്,മസൂർ,ചെറുപയർ (1 ശതമാനം വീതം) എന്നിവയുടെ വില വർദ്ധിച്ചിട്ടിണ്ട്. അതേ സമയം, അസംസ്കൃത തുകൽ (5 ശതമാനം), അസംസ്കൃത മൃഗത്തോൽ, വ്യാവസായിക അടിസ്ഥാനത്തിലുള്ള മരം (4 ശതമാനം വീതം) എന്നിവയുടെ വില വർദ്ധിച്ചതിനാൽ ഭക്ഷ്യേതര വസ്തുക്കളുടെ സൂചിക ആഗസ്റ്റ് 2018 ൽ 125.0 (താൽക്കാലികം) ആയിരുന്നത് 0.2 ശതമാനം കുറഞ്ഞ് 124.8 (താൽക്കാലികം) ആയിട്ടുണ്ട്.

എന്നാൽ പുഷ്പകൃഷി (18 ശതമാനം), നൈജർ സീഡ് (7ശതമാനം), എള്ള് (6 ശതമാനം), അസംസ്കൃത ജൂട്ട്, സൂര്യകാന്തി (5 ശതമാനം വീതം) മുതലായവയുടെ വില വർദ്ധിച്ചിട്ടുണ്ട്.

മൊത്ത വില സൂചികയുടെ അടിസ്ഥാനത്തിലുള്ള നാണയപ്പെരുപ്പ നിരക്ക് 2014-15, 2015-16 വർഷങ്ങളിൽ യഥാക്രമം 1.2 ശതമാനം,-3.7 ശതമാനം ആയിരുന്നത് 2016-17 ൽ 1.7ശതമാനമായി വർദ്ധിച്ചിട്ടുണ്ട്. 2017-18 ൽ (ഏപ്രിൽ-ജനുവരി) അതിന്റെ ശരാശരി 2.9 ശതമാനവും 2018 ജനുവരിയിൽ 2.8 ശതമാനവുമാണ്. 2016-17,2017-18, ആഗസ്റ്റ് 2018, സെപ്റ്റംബർ 2018 എന്നീ കാലങ്ങളിലെ മൊത്തവില സൂചികയുടെ വിശദാംശങ്ങൾ പട്ടിക 1.5 ൽ കൊടുത്തിരിക്കുന്നു.

ഉപഭോക്തൃ വില സൂചിക (സംയോജിപ്പിച്ചത് ) നാണയപ്പെരുപ്പം (അടിസ്ഥാന വർഷം 2011-12=100) 2014-15, 2015-16 വർഷങ്ങളിൽ യഥാക്രമം 5.9 ശതമാനം, 4.9 ശതമാനം ആയിരുന്നത് 2016-17 ൽ 4.5 ശതമാനമായി കുറഞ്ഞു. 2017-18 (ഏപ്രിൽ-ജനുവരി) ൽ ഇതിന്റെ ശരാശരി 3.4 ശതമാനവും ജനുവരി 2018 ൽ 5.1 ശതമാനവുമാണ്. ഉപഭോക്തൃ ഭക്ഷ്യ വില സൂചിക അനുസരിച്ചുള്ള ഭക്ഷ്യ നാണയപ്പെരുപ്പം 2014-15, 2015-16 വർഷങ്ങളിൽ യഥാക്രമം 6.4 ശതമാനം, 4.9 ശതമാനം ആയിരുന്നത് 2016-17 ൽ 4.2 ശതമാനമായി കുറഞ്ഞു. 2017-18 (ഏപ്രിൽ-ജനുവരി) ൽ ഇതിന്റെ ശരാശരി 1.6 ശതമാനവും ജനുവരി 2018 ൽ ഇത് 4.7 ശതമാനവുമാണ്.

## കേരളത്തിലെ വില നിലവാരം

കേരളത്തിലെ കാർഷികോല്പന്നങ്ങളുടെ മൊത്ത വില സൂചിക ജൂലൈ 2017 ൽ 9,863.08 ആയിരുന്നത് ജൂലൈ 2018 ൽ 9,904.67 ആയി വർദ്ധിച്ചു. അരി, കറിക്കൂട്ടുകൾ,സുഗന്ധവ്യഞ്ജനങ്ങൾ എന്നിവയുടെ വില യഥാക്രമം 2.95 ശതമാനം, 24.14 ശതമാനമായി വർദ്ധിച്ചിട്ടുണ്ട്. 2018 ലെ ഭക്ഷ്യവിളയുടെ വിലവർദ്ധനവിന് പിന്നിലെ ഘടകങ്ങൾ ഇവയൊക്കെയാണ്. അതേ സമയം, ഭക്ഷ്യേതര

വിളകളുടെ മൊത്ത വില സൂചിക 2017 ജൂലൈയിൽ 6,741.03 ആയിരുന്നതിൽ നിന്നും 38.96 ശതമാനം വർദ്ധിച്ച് ജൂലൈ 2018 ആയപ്പോൾ 9,367.64 ആയി. അതിൽ, എണ്ണ, എണ്ണക്കുരുക്കൾ എന്നിവയുടെ വില ജൂലൈ 2017 ൽ 7866.25 ആയിരുന്നതിൽ നിന്നും ജൂലൈ 2018 ൽ 11,693.06 ആയി വർദ്ധിച്ചു. മൊത്തത്തിൽ, എല്ലാ വിളകളുടെയും മൊത്ത വില സൂചിക കഴിഞ്ഞ വർഷത്തെ ഈ സമയത്തുള്ളതിൽ നിന്നും വർദ്ധിച്ചിട്ടുണ്ട്. 2013 മുതൽ 2018 വരെയുള്ള എല്ലാ വിളകളുടെ മൊത്ത വില സൂചിക അനുബന്ധം 1.20 ൽ കാണിച്ചിരിക്കുന്നു.

കേരളത്തിലെ കാർഷികോല്പന്നങ്ങളുടെ പ്രതിമാസ മൊത്ത വില സൂചിക സൂചിപ്പിക്കുന്നത്,ഭക്ഷ്യ വസ്തുക്കളുടെ സൂചിക ജൂൺ 2018 ലെ 9,959.71 ൽ നിന്നും ജൂലൈ 2018 ൽ 10,998.12 ആയി വർദ്ധിച്ചിട്ടുണ്ടെന്നും ഭക്ഷ്യേതര വസ്തുക്കളുടെ സൂചിക ജൂൺ 2018 ൽ ആയിരുന്ന 8986.27 ൽ നിന്നും ജൂലൈ 2018 ൽ 8,588.78 ആയി കുറഞ്ഞിട്ടുണ്ടെന്നുമാണ്. കറിക്കൂട്ടുകൾ, സുഗന്ധ വ്യഞ്ജനങ്ങൾ എന്നിവയുടെ മൊത്ത വില സൂചിക 2018 ജനുവരി മുതൽ ക്രമാനുഗതമായി വർദ്ധിച്ച് ജൂലൈ 2018 ൽ 23,665.23 ആയിട്ടുണ്ട്. എന്നാൽ അരിയുടെ കാര്യത്തിൽ മൊത്ത വില സൂചിക ജനുവരി 2018 ൽ 8,021.21 ആയിരുന്നതിൽ നിന്നും കുറഞ്ഞ് ജൂലൈ 2018 ൽ 7,639.90 ആയിട്ടുണ്ടെന്നും കാണാം. യഥാർത്ഥത്തിൽ എല്ലാ വിളകളുടെയും മൊത്ത വില സൂചിക കഴിഞ്ഞ വർഷത്തെ അപേക്ഷിച്ച് വർദ്ധിച്ചതായി കാണാം. 2017, 2018 (ജൂലൈ വരെ) വർഷങ്ങളിലെ കേരളത്തിലെ കാർഷികോത്പന്നങ്ങളുടെ പ്രതിമാസ മൊത്ത വില സൂചിക അനുബന്ധം 1.21, 1.22 എന്നിവയിൽ കാണിച്ചിരിക്കുന്നു.

## ഉപഭോക്തൃ വില സൂചിക (സി.പി.ഐ)

കേരളത്തിലെ ഉപഭോക്തൃ വില സൂചികയുടെ വാർഷിക ശരാശരി (അടിസ്ഥാന വർഷം 2011–12=100) 2017 ൽ 151 ആയിരുന്നത് 2018 ൽ 155.1 ആയിട്ടാണ് കണക്കാക്കിയിട്ടുള്ളത്. ഇതിന്റെ മുൻ വർഷത്തെ അപേക്ഷിച്ചുള്ള 2018 ലെ ശതമാന വ്യതിയാനം 2.77 ആണ്. 2018 ൽ ഏറ്റവും കൂടുതൽ നാണയപ്പെരുപ്പം രേഖപ്പെടുത്തിയിരിക്കുന്നത് തൃശ്ശൂരിലും (4 ശതമാനം), തൊട്ടു പുറകേ കോഴിക്കോട്ടും (3.92 ശതമാനം) കാസർഗോഡുമാണ്(3.90 ശതമാനം). ശതമാനക്കണക്കിൽ ഏറ്റവും കുറവ് നാണയപ്പെരുപ്പം രേഖപ്പെടുത്തിയിരിക്കുന്നത് കൊല്ലത്താണ്(2.67 ശതമാനം). ജില്ല തിരിച്ചുള്ള ഉപഭോക്തൃ വില സൂചികയുടെ വാർഷിക ശരാശരിയും ശതമാന വ്യതിയാനവും അനുബന്ധം 1.23 ൽ കാണിച്ചിരിക്കുന്നു.

## ചില്ലറ വില

2018 ജനുവരി മുതൽ 2018 ഡിസംബർ വരെയുള്ള അവശ്യസാധനങ്ങളുടെ ചില്ലറവില പരിശോധിക്കുകയാണെങ്കിൽ മട്ട അരി, കറുത്ത ഉഴുന്ന്, ഉഴുന്ന് തോടില്ലാത്തത്, തൊണ്ടില്ലാത്ത നാളികേരം, തൊണ്ടുള്ള നാളികേരം എന്നിവയുടെ വില കുറഞ്ഞു വരുന്നതായി കാണാം. ജനുവരി 2018 ൽ കി.ഗ്രാമിന് 41.84 രൂപ ഉണ്ടായിരുന്ന അരി വില ആഗസ്റ്റ് 2018 ൽ 39.34 രൂപ ആയും സെപ്റ്റംബർ 2018 ൽ 36.38 രൂപയായി വീണ്ടും കുറഞ്ഞതായും കാണാം. തൊണ്ടില്ലാത്ത നാളികേരത്തിന്റെ വില, ജനുവരി 2018 ൽ ഉണ്ടായിരുന്ന 243.41 രൂപയിൽ നിന്നും 23.84 ശതമാനം കുറഞ്ഞ് സെപ്റ്റംബർ 2018 ആയപ്പോഴേക്കും 185.38ലെത്തി എന്നും കാണാം. ഓരോ മാസത്തെയും സംസ്ഥാന ശരാശരി അവശ്യസാധനങ്ങളുടെ ചില്ലറവില അനുബന്ധം 1.24 ൽ കൊടുത്തിരിക്കുന്നു.

## വിലസമാനത

കർഷകർക്ക് അവരുടെ കൃഷിയിലൂടെ ഉണ്ടായ വരുമാനവും ചെലവുമാണ് വില സമാനതാ സൂചിക കണക്കാക്കുന്നത്. 2007 മുതൽ കർഷകർക്ക് ഉല്പാദനച്ചെലവ് വരുമാനത്തെക്കാൾ കൂടുതലാണ്. 2017ൽ 65.08 ആയിരുന്ന സമാനതാ സൂചിക 2018 ജൂൺ വരെ 64.17 എന്നാണ് കണക്കാക്കിയിട്ടുള്ളത്. 2016 ൽ കർഷകരുടെ കൃഷി ചെലവിന്റെ സൂചിക 12,936.25 ഉം വരുമാനം 7,730.75 ഉം ആയിരുന്നു. സമാനതാ സൂചിക 59.83 ആയിരുന്നു. 2017 ലും 2018 ലും കർഷകർക്ക് ലഭിച്ച വിലയുടെ സൂചിക യഥാക്രമം 8,862.25 ഉം 9,019.5 ഉം ആയിരുന്നു. അതേസമയം ചിലവിന്റെ സൂചിക യഥാക്രമം 13,620.25 ഉം 14,015.33 ഉം ആണ്. കൂടിയ കൃഷിചെലവ്, വലിയതോതിലുള്ള ഗതാഗതചെലവ്, തൊഴിലാളികൾക്കുള്ള കൂലിയിലുള്ള വൻ വർദ്ധനവ് മുതലായ കാരണങ്ങളാൽ കർഷകരുടെ പരിതാപകരമായ അവസ്ഥയാണ് ഇത് സൂചിപ്പിക്കുന്നത്. ഓരോ വർഷത്തെയും, കർഷകർ വാങ്ങിയതും വിറ്റതുമായ വിലസൂചികയുടെ വാർഷിക ശരാശരി അനുബന്ധം 1.25 ലും ചിത്രം 1.4 ലും കാണിച്ചിരിക്കുന്നു.

## വേതനം

കാർഷിക മേഖലയിൽ വിദഗ്ദ്ധ തൊഴിലാളികളുടെ ദിവസ വേതന നിരക്ക് 2017–18 ൽ അതിന് മുൻവർഷത്തെക്കാൾ വർദ്ധിച്ചു. മരപ്പണിക്കാരുടെയും കൽപ്പണിക്കാരുടെയും ദിവസ വേതന നിരക്ക് 2016–17 ൽ 792.83 രൂപയും 789.50 രൂപയും ആയിരുന്നത് 2017–18 ൽ യഥാക്രമം 841.17 രൂപയും 834.83 രൂപയും ആയി വർദ്ധിച്ചു. മരപ്പണിക്കാരന്റെ ദിവസ വേതന നിരക്ക് 2017–18 ൽ 6.09 ശതമാനമായും കൽപ്പണിക്കാരന്റേത് 5.74 ശതമാനമായും വർദ്ധിച്ചു. കാർഷിക മേഖലയിലെ

**ചിത്രം 1.4** കർഷകർക്ക് ലഭിച്ചതും നൽകിയതുമായ വില




അവലംബം: സാമ്പത്തിക സ്ഥിതി വിവര വകുപ്പ്, കേരള സർക്കാർ

വിദഗ്ധ തൊഴിലാളികളുടെയും 2006–07 മുതൽ 2017–18 വരെയുള്ള ശരാശരി ദിവസ വേതന നിരക്ക് അനുബന്ധം 1.26 ൽ കാണിച്ചിരിക്കുന്നു.

അവിദഗ്ധ തൊഴിലാളികളുടെ ശരാശരി ദിവസ വേതന നിരക്ക് 2006–07 ൽ പുരുഷൻമാർക്ക് 179.01 രൂപയും സ്ത്രീകൾക്ക് 123.96 രൂപയും ആയിരുന്നു. ഒരു ദശകത്തിന് ശേഷം വേതന നിരക്കിൽ കാര്യമായ വർദ്ധനയുണ്ടായിട്ടുണ്ട്. അതായത് 2017–18 ൽ പുരുഷൻമാരുടെ വേതന നിരക്ക് 266.9 ശതമാനം വർദ്ധിച്ച് 656.79 രൂപയായിട്ടുണ്ട്. അതേ സമയം സ്ത്രീ തൊഴിലാളികളുടെയും വേതന നിരക്ക് 289.9 ശതമാനം വർദ്ധിച്ച് 480.90 രൂപയിലെത്തിയിട്ടുണ്ട്. പുരുഷൻമാരുടെയും സ്ത്രീകളുടെയും ഇടയിലുള്ള വേതന നിരക്ക് വിശകലനം ചെയ്യുകയാണെങ്കിൽ പ്രത്യക്ഷമായ സ്ത്രീ–പുരുഷ അസമത്വം കാണാൻ സാധിക്കും. കാർഷിക മേഖലയിലെ അവിദഗ്ധ തൊഴിലാളികളുടെ 2006–07 മുതൽ 2017–18 വരെയുള്ള ദിവസ വേതന നിരക്ക് അനുബന്ധം 1.27 ൽ കൊടുത്തിരിക്കുന്നു.

## വിപണി ഇടപെടലിലൂടെയുള്ള വില നിയന്ത്രണം

ദേശീയ തലത്തിൽ വിലനിയന്ത്രണത്തിലുള്ള മാർഗ്ഗങ്ങളിൽ ഉൾപ്പെടുന്നവ (എ) ധാന്യങ്ങൾ, ഉള്ളി തുടങ്ങിയ കാർഷിക ഉല്പന്നങ്ങളുടെ വില നിയന്ത്രണത്തിനായുള്ള ഒരു വിലസ്ഥിരതാ ഫണ്ട് (പി. എസ്.എഫ് ) നടപ്പാക്കൽ (ബി) ലഭ്യത കൂട്ടുന്നതിനും വിലക്കയറ്റം നിയന്ത്രിക്കുന്നതിനുമായി പഞ്ചസാരയുടെ കയറ്റുമതിയിൽ 20 ശതമാനം ചുങ്കം ചുമത്തുക (സി)ഭക്ഷ്യ എണ്ണയും കയറ്റുമതി നിയന്ത്രിക്കുക എന്നിവയാണ്. എന്നാലും പൊതുവിതരണ സമ്പ്രദായത്തിന്റെ അപര്യാപ്തത തുടങ്ങിയവ ഒരു പ്രധാന പ്രശ്നമായി തുടരും.

ഉല്പന്നങ്ങൾക്ക് ലാഭകരമായ വില ലഭിക്കാത്തതിനാൽ കർഷകർ വളരെയധികം അസംതൃപ്തരാണ്. ദേശീയ തലത്തിൽ കൂടുതൽ ഫലപ്രദമായ നയങ്ങളുടെ ഇടപെടൽ വളരെ ആവശ്യമായി വരുന്നു.

നെല്ലിന്റെ സംഭരണവില നിർണ്ണയം, അതാത് സമയത്തുള്ള സംഭരണം തുടങ്ങിയ പലനടപടികളും വില നിയന്ത്രണത്തിനായി കേരളസർക്കാർ ആവിഷ്കരിച്ചിട്ടുണ്ട്. ഉപഭോക്താക്കൾക്ക് കുറഞ്ഞ വിലയ്ക്ക് സാധനങ്ങൾ ലഭ്യമാക്കിക്കൊണ്ട് വിപണിയിൽ ഇടപെടുന്നത് സഹകരണ സ്ഥാപനങ്ങളായ സപ്ലൈകോ, കൺസ്യൂമർഫെഡ് എന്നിവ വഴിയാണ്. ഉത്സവകാലത്തും മറ്റും പാവപ്പെട്ടവർക്കും സ്ഥിര വരുമാനക്കാർക്കും ഇത് ഒരു ആശ്വാസമാണ്. പുറമെ, പൊതു വിതരണ സമ്പ്രദായത്തിനും ഗവൺമെന്റ് ഗണ്യമായ പദ്ധതി സഹായം നൽകുന്നുണ്ട്.

വ്യതിയാനം സംഭവിക്കുന്ന ആഗോള ഇന്ധനവിലയുടെ ഗതി, രൂപയുടെ വിനിമയ നിരക്ക് എന്നിവയാണ് ഭാവിയിലെ നാണയപ്പെരുപ്പ നിരക്ക് നിർണ്ണയിക്കുന്നതിനെ സ്വാധീനിക്കുന്ന ഘടകങ്ങൾ. ഗണ്യമായ ചോദന ഇടപെടലുകൾ ഇന്നത്തെ ഭരണഘടനാ അധികാര വിഭജനം വച്ച് സംസ്ഥാന സർക്കാരുകളുടെ സാധ്യതകൾക്കപ്പുറത്താണ്. സംസ്ഥാന സർക്കാരുകൾക്ക് പരിമിതമായ വിഭവങ്ങളുടെ ലഭ്യതയുടെ അടിസ്ഥാനത്തിൽ മാത്രമേ ഇടപെടാനാകുകയുള്ളൂ. ലഭ്യതയുമായി ബന്ധപ്പെട്ട ഇടപെടലുകളിലൂടെ അവശ്യവസ്തുക്കളുടെ വിലനിയന്ത്രണം സാധ്യമാക്കുന്ന സംസ്ഥാനങ്ങളിലൊന്നാണ് കേരളം.

# ജനസംഖ്യാ വിവരണം

## സംസ്ഥാനത്തിന്റെ ജനസംഖ്യ വിവരണം

ഇന്ത്യ സെൻസസ് 2011 പ്രകാരം കേരളത്തിന്റെ ജനസംഖ്യ 3,34,06,061 അല്ലെങ്കിൽ ഇന്ത്യൻ ജനതയുടെ 2.76 ശതമാനമാണ്. കേരളത്തിൽ ആകെ ജനസംഖ്യയിൽ 48 ശതമാനം പുരുഷന്മാരും 52 ശതമാനം സ്ത്രീകളുമാകുന്നു.

ജനസംഖ്യയുടെ ദശാബ്ദവളർച്ചാനിരക്ക് നോക്കുമ്പോൾ ഇന്ത്യൻ സംസ്ഥാനങ്ങളിൽ വെച്ച് ഏറ്റവും കുറവ് (4.9 ശതമാനം) കേരളത്തിലാണ്. ജില്ലകളിൽ ഏറ്റവുമുയർന്ന ജനസംഖ്യാ വളർച്ചാനിരക്ക് മലപ്പുറത്തും (13.4 ശതമാനം) ഏറ്റവും കുറവ് പത്തനംതിട്ടയിലുമാണ് (–3.0 ശതമാനം) ഇടുക്കിയും പൂജ്യത്തിൽ താഴെയാണ് കാണിക്കുന്നത് (–1.8 ശതമാനം), ഇടുക്കി, കോട്ടയം, ആലപ്പുഴ, കൊല്ലം, പത്തനംതിട്ട, തിരുവനന്തപുരം എന്നീ തെക്കൻ ജില്ലകളിൽ ജനസംഖ്യാ വളർച്ചാനിരക്ക് മറ്റു ജില്ലകളേക്കാൾ താരതമ്യേന കുറവാണ്.

## കുട്ടികളുടെ ജനസംഖ്യ

കേരളത്തിൽ കുട്ടികളുടെ (0–6 വയസ്സ്) ജനസംഖ്യ കുറഞ്ഞു വരുന്ന വ്യക്തമായ പ്രവണതയാണ് സെൻസസ് ഡാറ്റ കാണിക്കുന്നത്. 2001 –ലെ സെൻസസ് കണക്കനുസരിച്ച് കുട്ടികളുടെ ജനസംഖ്യ 37,93,146 (12 ശതമാനം) ആയിരുന്നത് 2011 –ൽ 37,93,146 (10 ശതമാനം ആയി). ദേശീയതലത്തിൽ 2001 ൽ കുട്ടികളുടെ ജനസംഖ്യ മൊത്തം ജനസംഖ്യയുടെ 15.9 ശതമാനമായിരുന്നത് 2011 ൽ 13.2 ശതമാനമായി. 2011 ലെ സെൻസസ് പ്രകാരം തമിഴ്നാട്(9.56 ശതമാനം) കർണ്ണാടക (11.21 ശതമാനം), ആന്ധ്രാപ്രദേശ്(10.21 ശതമാനം) എന്നീ സംസ്ഥാനങ്ങളിലെ കുട്ടികളുടെ അനുപാതം ദേശീയ ശരാശരിയെക്കാൾ കുറവാണ്. കേരളത്തിലെ കുട്ടികളുടെ ജനസംഖ്യയുടെ 2001–ലെയും 2011 –ലെയും ശതമാനത്തിന്റെ താരതമ്യ ചിത്രം 1.5 ൽ ജില്ലതിരിച്ച് കാണിച്ചിരിക്കുന്നു. കുട്ടികളുടെ ജനസംഖ്യയിലെ ഏറ്റവും ഉയർന്ന അനുപാതം മലപ്പുറം ജില്ലയിലും ഏറ്റവും കുറഞ്ഞ അനുപാതം പത്തനംതിട്ട ജില്ലയിലുമാണ്. കേരളത്തിലെ കുട്ടികളുടെ ജനസംഖ്യാനുപാതം കുറയുന്ന പ്രവണത എല്ലാ ജില്ലകളിലും കാണുന്നുണ്ട്. (അനുബന്ധം 1.29) കൊല്ലം ഒഴികെയുള്ള തെക്കൻ ജില്ലകളിൽ രണ്ടു ശതമാനം കുറവ് കാണിക്കുമ്പോൾ വയനാട് ഒഴികെയുള്ള വടക്കൻ ജില്ലകളിൽ ഈ കുറവ് ഒരു ശതമാനമാണ്. കൊല്ലം ജില്ലയിൽ ഇത് ഒരു ശതമാനവും വയനാട് ജില്ലയിൽ ഇത് രണ്ടു ശതമാനവുമാണ്.

## നഗരവൽക്കരണം

സംസ്ഥാനത്തെ മൊത്തം ജനസംഖ്യയുടെ 47.7 ശതമാനമാണ് നഗര ജനസംഖ്യ. ഇത് സൂചിപ്പിക്കുന്നത് 2001 നും 2011 നും ഇടയ്ക്കുള്ള ദശാബ്ദ വളർച്ചാനിരക്ക് 21.74 ശതമാനമാണെന്നാണ്. ഏകദേശം 1,59,349,26 ആളുകൾ സംസ്ഥാനത്തെ നഗര പ്രദേശങ്ങളിൽ അധിവസിക്കുന്നുണ്ടായിരുന്നു. ഗ്രാമജനസംഖ്യ 1,74,711,35 ആയിരുന്നു. മൊത്തം ജനസംഖ്യയിൽ നഗരജനസംഖ്യ ഏറ്റവും കൂടിയ ജില്ല എറണാകുളവും (68 ശതമാനം), നഗരജനസംഖ്യ ഏറ്റവും കുറഞ്ഞ ജില്ല വയനാടുമാണ് (3.9 ശതമാനം).

## സാക്ഷരത

2011–ലെ സെൻസസ് പ്രകാരം ഇന്ത്യൻ സംസ്ഥാനങ്ങളിൽ ഏറ്റവും ഉയർന്ന സാക്ഷരതയുള്ള സംസ്ഥാനമാണ് കേരളം (93.91 ശതമാനം). 2011 ലെ സെൻസസ് പ്രകാരം കേരള ജനതയിൽ 96.02 ശതമാനം പുരുഷൻമാരും 91.98 ശതമാനം സ്ത്രീകളും സാക്ഷരരാണ്. ഇന്ത്യയിൽ 82.14 ശതമാനം പുരുഷൻമാരും 65.46 ശതമാനം സ്ത്രീകളും സാക്ഷരരാണ്. ജില്ലകളിൽ സാക്ഷരതയിൽ ഒന്നാം സ്ഥാനത്ത് 97.2 ശതമാനവുമായി കോട്ടയം നിൽക്കുമ്പോൾ തൊട്ടുപിന്നിൽ 96.5 ശതമാനവുമായി പത്തനംതിട്ടയാണുള്ളത്. ഏറ്റവും കുറഞ്ഞ സാക്ഷരതാ നിരക്ക് വയനാട്ടിലാണ് (89 ശതമാനം). തൊട്ടു മുന്നിൽ പാലക്കാട് (89.3 ശതമാനം) ആണ്. ദേശീയ സാക്ഷരതാ നിരക്കായ 72 ശതമാനത്തിനും മുകളിലാണ് കേരളത്തിൽ ഏറ്റവും കുറഞ്ഞ സാക്ഷരതാനിരക്കായ വയനാട്ടിലെ 89 ശതമാനം. 2001 സെൻസസുമായി താരതമ്യം ചെയ്യുമ്പോൾ എല്ലാ ജില്ലകളിലും വർദ്ധനവ് ഉണ്ടായതായിക്കാണാവുന്നതാണ്. വിശദാംശങ്ങൾ അനുബന്ധം 1.29–ൽ കൊടുത്തിട്ടുണ്ട്.

## സ്ത്രീപുരുഷ അനുപാതം

2001–ലെ സെൻസസുമായി താരതമ്യം ചെയ്യുമ്പോൾ 2011 – ൽ കേരളത്തിലെ സ്ത്രീപുരുഷാനുപാതം

**ചിത്രം 1.5** കേരളത്തിൽ കുട്ടികളുടെ ജനസംഖ്യ ശതമാനം




അവലംബം: സെൻസസ് 2001 & 2011

(ആയിരം പുരുഷന്മാരിൽ സ്ത്രീകളുടെ എണ്ണം) 26 പോയിന്റ് വർദ്ധിച്ച് 1084ൽ എത്തി. 1961–ൽ കേരളത്തിലെ സ്ത്രീപുരുഷാനുപാതം 1022 ആയിരുന്നു. 1971 ൽ ഇത് 1016 ആയും, 1981 ൽ 1032 ആയും, 1991 ൽ ഇത് 1036 ആയും മാറി. 2011–ൽ തമിഴ്നാട്ടിൽ സ്ത്രീപുരുഷാനുപാതം 996 ഉം, കർണ്ണാടകയിൽ 973–ഉം, ആന്ധ്രാപ്രദേശിൽ 993 ഉം ദേശീയാനുപാതം 943 –ഉം ആണ്. ജില്ലകളിൽ ഏറ്റവും ഉയർന്ന സ്ത്രീ പുരുഷാനുപാതം (1,136) കണ്ണൂരും തൊട്ടുപിന്നിൽ പത്തനംതിട്ടയുമാണ് (1,132). ഏറ്റവും കുറവ് ഇടുക്കി (1,008), തൊട്ടുമുകളിൽ എറണാകുളം (1,027). എല്ലാ ജില്ലകൾക്കും അനുപാതം 1000 –നു മുകളിലാണ്. 2001 –ൽ വയനാടിലെ സ്ത്രീ പുരുഷ അനുപാതം 1000 –ൽ താഴെയായിരുന്നു (994). സ്ത്രീപുരുഷാനുപാതം ഏറ്റവും കുറഞ്ഞ ഇടുക്കിയും (1,006) ഏറ്റവും ഉയർന്ന കണ്ണൂരും (1,136) തമ്മിൽ 130 പോയിന്റിന്റെ അന്തരമാണുള്ളത്. വിശദാംശങ്ങൾ അനുബന്ധം 1.28 –ൽ കാണാം.

## കുട്ടികളിലെ ആൺ–പെൺ അനുപാതം (0–6 വയസ്)

കേരളത്തിൽ കുട്ടികളിലെ ആൺ–പെൺ അനുപാതം 2011 –ലെ സെൻസസ് പ്രകാരം 964 ആണ്. 2001 –ൽ ഇത് 960 ആയിരുന്നു. നമ്മുടെ അയൽ സംസ്ഥാനങ്ങളിൽ കുട്ടികളിലെ ആൺ–പെൺ അനുപാതം തമിഴ്നാട്ടിൽ 943 ഉം, കർണ്ണാടകയിൽ 948 ഉം ആന്ധ്രാപ്രദേശിൽ 939 ഉം ദേശീയ അനുപാതം 919 ഉം ആണ്. ജില്ലകളിൽ പത്തനംതിട്ടയാണ് ഏറ്റവും മുന്നിൽ (976). തൊട്ടുപിന്നിലായി കൊല്ലം (973) കണ്ണൂർ (971) ജില്ലകളാണ്. തൃശ്ശൂരിന്റെ അനുപാതം 950 ഉം ആലപ്പുഴയുടേത് 951 ഉം ആണ്. ഏറ്റവും കുറഞ്ഞതും കൂടിയതും തമ്മിൽ 26 പോയിന്റ് അന്തരമാണുള്ളത്.

എല്ലാ ജില്ലകളിലേയും കുട്ടികളിലെ ആൺ–പെൺ അനുപാതം 1,000 –ന് താഴെയാണ്. ദശാബ്ദമാറ്റം വിശകലന വിധേയമാക്കിയപ്പോൾ ഏറ്റവും ഉയർന്ന മാറ്റവുമായി കൊല്ലവും (13 പോയിന്റ്) തൊട്ടുപിന്നിൽ കോഴിക്കോട്ടുമാണുള്ളത് (10 പോയിന്റ്). മറ്റെല്ലാ ജില്ലകളുടെയും സ്ഥാനം പത്ത് പോയിന്റിൽ താഴെയാണ്. തൃശ്ശൂർ (–8), ഇടുക്കി (–5), ആലപ്പുഴ (–5) എന്നീ ജില്ലകളിൽ കുട്ടികളിലെ ആൺ–പെൺ അനുപാതത്തിൽ ദശാബ്ദ വളർച്ച പൂജ്യത്തിലും താഴെയാണ്. വിശദാംശങ്ങൾ അനുബന്ധം 1.28 –ൽ കാണാം.

## ജനസാന്ദ്രത

2011 –ലെ സെൻസസ് പ്രകാരം ഒരു ചതുരശ്രകിലോമീറ്ററിൽ 860 ആളുകൾ എന്നതാണ് കേരളത്തിന്റെ ജനസാന്ദ്രത. നമ്മുടെ അയൽ സംസ്ഥാനങ്ങളായ തമിഴ്നാട്ടിലെ ജനസാന്ദ്രത 555, കർണ്ണാടക 319, ആന്ധ്രാപ്രദേശ് 308, ദേശീയ ശരാശരി 382 എന്നിങ്ങനെയാണ്. ജില്ലകളിൽ തിരുവനന്തപുരം ഒന്നാമതും (1,508) ഇടുക്കി ഏറ്റവും പിന്നിലും ആണ് (255). പത്തനംതിട്ട (–16), ഇടുക്കി (–4) ഒഴികെ എല്ലാ ജില്ലകളിലും ജനസാന്ദ്രത ഉയർന്നതായിക്കാണുന്നു. വിശദാംശങ്ങൾ അനുബന്ധം 1.29 –ൽ കാണാം.

## പ്രായവിഭാഗ വിതരണം (1961–2011)

വിവിധ പ്രായവിഭാഗങ്ങളിലായി ജനസംഖ്യയുടെ വിതരണം പരിശോധിക്കുമ്പോൾ 0–14 പ്രായ വിഭാഗത്തിലുള്ള ജനസംഖ്യ 1961–ൽ 43 ശതമാനമായിരുന്നത് 2011–ൽ 23 ശതമാനമായി കുറഞ്ഞു. എന്നാൽ തൊഴിൽസേനയുൾപ്പെടുന്ന

**ചിത്രം 1.6** പ്രായവിഭാഗ വിതരണം (ശതമാനം) കേരളം 1961–2011




അവലംബം: സെൻസസ് 1961, 1971, 1981, 1991, 2001 & 2011

**പട്ടിക 1.6** വ്യത്യസ്ത പ്രായവിഭാഗങ്ങളുടെ ജില്ല തിരിച്ചുള്ള വിതരണം–2011

| | യൂണിറ്റ് | മൊത്തം ജില്ലാ ജനസംഖ്യയിൽ വ്യത്യസ്ത പ്രായ വിഭാഗങ്ങളുടെ എണ്ണം | | | ജില്ലയിലെ മൊത്തം ജനസംഖ്യയിൽ വ്യത്യസ്ത പ്രായ വിഭാഗങ്ങളുടെ ശതമാനം | | |
|---|---|---|---|---|---|---|---|
| | | 0–14 | 15–59 | 60 ഉം അതിനു മുകളിലും | 0–14 | 15–59 | 60 ഉം അതിനു മുകളിലും |
| 1 | കാസർകോഡ് | 3,42,696 | 8,35,111 | 1,29,568 | 26 | 64 | 10 |
| 2 | കണ്ണൂർ | 5,94,411 | 16,06,593 | 3,21,999 | 23 | 64 | 13 |
| 3 | വയനാട് | 2,12,246 | 5,26,414 | 78,760 | 26 | 64 | 10 |
| 4 | കോഴിക്കോട് | 7,49,692 | 19,72,762 | 3,63,839 | 24 | 64 | 12 |
| 5 | മലപ്പുറം | 12,41,491 | 25,26,407 | 3,45,022 | 30 | 61 | 9 |
| 6 | പാലക്കാട് | 6,78,192 | 17,95,096 | 3,36,646 | 24 | 64 | 12 |
| 7 | തൃശ്ശൂർ | 6,88,592 | 20,01,050 | 4,31,558 | 22 | 64 | 14 |
| 8 | എറണാകുളം | 6,93,215 | 21,35,689 | 4,53,484 | 21 | 65 | 14 |
| 9 | ഇടുക്കി | 2,47,338 | 7,32,193 | 1,29,443 | 22 | 66 | 12 |
| 10 | കോട്ടയം | 4,13,849 | 12,47,065 | 3,13,637 | 21 | 63 | 16 |
| 11 | ആലപ്പുഴ | 4,46,279 | 13,57,100 | 3,24,410 | 21 | 64 | 15 |
| 12 | പത്തനംതിട്ട | 2,32,670 | 7,50,202 | 2,14,540 | 19 | 63 | 18 |
| 13 | കൊല്ലം | 5,83,023 | 17,00,534 | 3,51,818 | 22 | 65 | 13 |
| 14 | തിരുവനന്തപുരം | 7,07,280 | 21,60,992 | 4,33,155 | 21 | 66 | 13 |
| | കേരളം | 78,30,974 | 2,13,47,208 | 42,27,879 | 23 | 64 | 13 |

അവലംബം: സെൻസസ് 2011

15–59 വിഭാഗം വളരെകുറഞ്ഞ നിരക്കിൽ വർദ്ധിച്ചുവരുന്നതായിക്കാണാം. എന്നാൽ മെച്ചപ്പെട്ട ആരോഗ്യ സംവിധാനങ്ങളുടെ ലഭ്യതയും, ആയുർദൈർഘ്യം വർദ്ധിച്ചതും കാരണം 60 വയസ്സിനു മുകളിലുള്ള ആശ്രിതവിഭാഗം 1961 –ലെ 5 ശതമാനത്തിൽനിന്നും 2011–ലെ 13 ശതമാനമായി ഉയർന്നിട്ടുണ്ട്. (ചിത്രം 1.6 )

തൊഴിൽസേനയുൾക്കൊള്ളുന്ന (15–59) പ്രായവിഭാഗത്തിലെ വർദ്ധനവ് സാമ്പത്തിക അഭിവൃദ്ധിക്ക് അനുകൂലമാണ്. എന്നാൽ 0–14 പ്രായവിഭാഗത്തിലെ കുറവ് ഉത്കണ്ഠയുളവാക്കുന്നു. അതുപോലെ 60 വയസ്സിനു മുകളിലുള്ളവരുടെ എണ്ണം കൂടുന്നത്, അവർക്ക് സാമൂഹ്യസുരക്ഷിതത്ത്വ നടപടികൾക്കായി സർക്കാരിന്റെ ചിലവ് വർദ്ധിപ്പിക്കേണ്ടി വരും.

## പ്രായവിഭാഗം – ജില്ലാതല വിതരണം

വിവിധ പ്രായ വിഭാഗങ്ങളുടെ  കേരളത്തിലെ ജില്ലാതല വിതരണം പട്ടിക 1.6 ൽ കൊടുത്തിരിക്കുന്നു.  2011 ലെ സെൻസസ് പ്രകാരം തൊഴിൽ സേനയുൾക്കൊള്ളുന്ന 15–59 പ്രായ വിഭാഗത്തിൽ കേരളത്തിൽ 64 ശതമാനം പേരുണ്ട്.  0–14 പ്രായ വിഭാഗത്തിൽ 23 ശതമാനവും 59 ന് മുകളിൽ പ്രായമുള്ള വിഭാഗത്തിൽ 13 ശതമാനവും ആണ്.  ജില്ലകളുടെ കാര്യമെടുത്താൽ തൊഴിൽ സേനയുൾക്കൊള്ളുന്ന (15–59) വിഭാഗത്തിൽ ഇടുക്കി (66ശതമാനം) ജില്ലയിലാണ് ഏറ്റവും ഉയർന്ന ശതമാനം, ഏറ്റവും കുറവ് മലപ്പുറം (61 ശതമാനം) ജില്ലയിലുമാണ്.  എല്ലാ ജില്ലയിലും തൊഴിൽ വിഭാഗം (15–59) 60 ശതമാനത്തിന് മുകളിൽ ഉണ്ട്.  വയോജനങ്ങൾ ഉൾക്കൊള്ളുന്ന (60 ഉം അതിന് മുകളിലും) പ്രായ വിഭാഗത്തിൽ ഉയർന്ന ശതമാനം പത്തനം തിട്ട (18 ശതമാനം) ജില്ലയിലും, ഏറ്റവും കുറവ് മലപ്പുറം (9 ശതമാനം) ജില്ലയിലുമാണ്.  അതേ സമയം 0–14 പ്രായ വിഭാഗത്തിൽ ഏറ്റവും കൂടുതൽ മലപ്പുറം (30 ശതമാനം) ജില്ലയിലും ഏറ്റവും കുറവ് പത്തനം തിട്ട (19 ശതമാനം) ജില്ലയിലുമാണ്.

വ്യത്യസ്ഥ പ്രായ വിഭാഗങ്ങളിലെ എണ്ണം കണക്കിലെടുത്താൽ 0–14, 15–59 എന്നീ രണ്ട് പ്രായ വിഭാഗങ്ങളിലും മലപ്പുറം (യഥാക്രമം 12.4 ലക്ഷം, 25.2 ലക്ഷം) ജില്ലയിലാണ് ഏറ്റവും കൂടുതൽ പേർ ഉള്ളത്.  അതേ സമയം 60 വയസ്സും അതിനു മുകളിലും പ്രായമുള്ളവരുടെ വിഭാഗത്തിൽ എറണാകുളം ജില്ലയിലാണ് ഏറ്റവും കൂടുതൽ പേരുള്ളത്.  എല്ലാ പ്രായ വിഭാഗത്തിലും ഏറ്റവും കുറവ് എണ്ണം ആൾക്കാർ ഉള്ളത് വയനാട് ജില്ലയിലാണ്.

# ദ്രാരിദ്ര്യ സൂചികകൾ

## ദാരിദ്ര സൂചികകൾ

ഇന്ത്യയിലെ മറ്റ് സംസ്ഥാനങ്ങളെ അപേക്ഷിച്ച് തികച്ചും വ്യത്യസ്ഥമായ ഒരു വികസന പാതയാണ് ചരിത്രപരമായി കേരളം പിന്തുടരുന്നത്. വിദ്യാഭ്യാസത്തിനും ആരോഗ്യ പരിപാലനത്തിനും കൂടുതൽ ശ്രദ്ധ നൽകിയതിന്റെ ഫലമായി മറ്റ് സംസ്ഥാനങ്ങളെ അപേക്ഷിച്ച് കേരളത്തിലെ ദാരിദ്ര്യത്തിന്റെ നിരക്കിൽ ഗണ്യമായ കുറവുണ്ടായിട്ടുണ്ട്. 2011-12-ലെ ഔദ്യോഗിക കണക്കുകൾ പ്രകാരം കേരളത്തിലെ കേവല ദാരിദ്ര്യ നിരക്ക് 12 ശതമാനത്തിലും കുറവായിട്ടാണ് കാണിക്കുന്നത്. ഇതാകട്ടെ കഴിഞ്ഞ 40 വർഷത്തെത്തന്നെ ഏറ്റവും കുറഞ്ഞ നിരക്കാണ്. 1973-74 മുതൽ 2011-12 വരെ രാജ്യത്തെയും സംസ്ഥാനത്തെയും ദരിദ്രരുടെ അനുപാതം (ഭാരത സർക്കാർ, 2014 അനുസരിച്ച്) പട്ടിക1.7 ൽ നൽകിയിരിക്കുന്നു.

1973-74-ൽ 59.79 ശതമാനം ആയിരുന്ന കേരളത്തിലെ ദാരിദ്ര്യത്തിന്റെ നിരക്ക് 2011-12 ആയപ്പോൾ 11.3 ശതമാനമായി കുറഞ്ഞു. എന്നാൽ രാജ്യത്തെ ദാരിദ്ര്യത്തിന്റെ നിരക്ക് 54.88 ശതമാനത്തിൽ (ഇത് കേരളത്തെ അപേക്ഷിച്ച് കുറവാണ്) നിന്നും 29.5 ശതമാനം മാത്രമായിട്ടാണ് ഇതേ കാലയളവിൽ കുറഞ്ഞത്. ഗ്രാമ നഗരപ്രദേശങ്ങളിലെ ദാരിദ്ര്യത്തിന്റെ അനന്തരഫലങ്ങൾ കുറയ്ക്കുന്നതിൽ ഗണ്യമായ പുരോഗതി കൈവരിക്കാൻ കേരളത്തിന് കഴിഞ്ഞിട്ടുണ്ട്. 1973-74 മുതൽ 2011-12 വരെ കേരളത്തിലെ ഗ്രാമ നഗരപ്രദേശങ്ങളിലെ ദാരിദ്ര്യ അനുപാതം യഥാക്രമം 59.19 ശതമാനത്തിൽ നിന്നും 7.3 ശതമാനമായും 62.74 ശതമാനത്തിൽ നിന്നും 15.3 ശതമാനമായും കുറഞ്ഞതായി കാണാം. എന്നാൽ ഇതേ കാലയളവിൽ ഇന്ത്യയിലെ ദാരിദ്ര്യ അനുപാതത്തിൽ ഉണ്ടായ കുറവ് യഥാക്രമം ഗ്രാമപ്രദേശങ്ങളിലെ ജനങ്ങളിൽ 56.44 ശതമാനത്തിൽ നിന്നും 30.9 ശതമാനവും നഗരപ്രദേശങ്ങളിലെ ജനങ്ങളിൽ 49.01 ശതമാനത്തിൽ നിന്നും 26.4 ശതമാനവുമാണ്. ദരിദ്രരുടെ അനുപാതം വീണ്ടും കുറയ്ക്കുക എന്നതാണ് കേരളത്തിന് മുന്നിലുള്ള വെല്ലുവിളി. ഈ നേട്ടം സാധ്യമാക്കുന്നതിന് കാരണമായ നിരവധി പദ്ധതികൾ തുടർന്നും നടപ്പിലാക്കുന്നതിന് കേരളം ശ്രദ്ധിക്കണം.

സാമൂഹ്യ സാമ്പത്തിക സ്ഥിതിയുടെ അടിസ്ഥാനത്തിൽ കുടുംബങ്ങളെ റാങ്ക് ചെയ്യുക എന്ന ലക്ഷ്യത്തോടെ ഭാരതസർക്കാർ 2011-ൽ സാമൂഹ്യ-സാമ്പത്തിക ജാതി സെൻസസ് (എസ്.ഇ.സി.സി.) നടത്തുകയുണ്ടായി. ദാരിദ്ര്യത്തിന് വളരെ വിശാലവും പരിവർത്തനാത്മകവുമായ നിർവ്വചനം നൽകുന്നതിനാൽ സാമൂഹ്യ-സാമ്പത്തിക ജാതി സെൻസസിന് വളരെയധികം പ്രാധാന്യം ഉണ്ട്. ഏഴ് മാനദണ്ഡങ്ങളെ അടിസ്ഥാനമാക്കിയാണ് സാമൂഹ്യ-സാമ്പത്തിക ജാതി സെൻസസ് ഇല്ലായ്മയുടെ സൂചിക (deprivation index) നിർണ്ണയിച്ചിരിക്കുന്നത്.

സാമൂഹ്യ-സാമ്പത്തിക ജാതി സെൻസസ് പ്രകാരം (2011) കേരളത്തിലെ 76.99 ലക്ഷം കുടുംബങ്ങളിൽ 63.19 ലക്ഷം കുടുംബങ്ങൾ (82.08 ശതമാനം) ഗ്രാമീണമേഖലയിൽ അധിവസിക്കുന്നവരാണ്. ഇതിൽ 10.32 ശതമാനം പട്ടികജാതി കുടുംബങ്ങളും 1.63 ശതമാനം പട്ടികവർഗ കുടുംബങ്ങളുമാണ്. ഗ്രാമീണ കുടുംബങ്ങളിൽ 19.16 ലക്ഷവും (30.33 ശതമാനം) ഇല്ലായ്മയുടെ (deprivation) വിഭാഗത്തിലാണ്. ഇല്ലായ്മയുടെ (deprivation) ഉയർന്ന തോത് പാലക്കാട് (42.33 ശതമാനം) ജില്ലയിലാണ്. തൊട്ടു

**പട്ടിക 1.7 :** 1973-74 മുതൽ 2011-12 വരെയുള്ള ഇന്ത്യയിലെയും കേരളത്തിലെയും ദരിദ്രരുടെ അനുപാതം (ശതമാനത്തിൽ)

| വർഷം | കേരളം | | | ഇന്ത്യ | | |
|---|---|---|---|---|---|---|
| | ഗ്രാമം | നഗരം | ആകെ | ഗ്രാമം | നഗരം | ആകെ |
| 1973-74 | 59.19 | 62.74 | 59.79 | 56.44 | 49.01 | 54.88 |
| 1977-78 | 51.48 | 55.62 | 52.22 | 53.07 | 45.24 | 51.32 |
| 1983 | 39.03 | 45.68 | 40.42 | 45.65 | 40.79 | 44.48 |
| 1987-88 | 29.10 | 40.33 | 31.79 | 39.09 | 38.20 | 38.86 |
| 1993-94 | 25.76 | 24.55 | 25.43 | 37.27 | 32.36 | 35.97 |
| 1999-00 | 9.38 | 20.27 | 12.72 | 27.09 | 23.62 | 26.10 |
| 2004-05 | 13.20 | 20.20 | 15.00 | 28.30 | 25.70 | 27.5 |
| രംഗരാജൻ കമ്മിറ്റി കണക്കാക്കൽ | | | | | | |
| 2009-10 | 9.7 | 23.7 | 16.00 | 39.6 | 35.1 | 38.2 |
| 2011-12 | 7.3 | 15.3 | 11.30 | 30.9 | 26.4 | 29.5 |

അവലംബം:- ആസൂത്രണ കമ്മീഷൻ, ഭാരത സർക്കാർ, 2014 (ലക്ഡാവാല രീതിയാണ് 1973-74 മുതൽ 2004-05 വരെ ഉപയോഗിച്ചിരിക്കുന്നത്)

പിന്നിലായി തിരുവനന്തപുരം (38.36 ശതമാനം), വയനാട് (36.33 ശതമാനം) എന്നീ ജില്ലകളാണ്. ഇല്ലായ്മയുടെ (deprivation) ഏറ്റവും കുറഞ്ഞ തോത് എറണാകുളം (20.30 ശതമാനം), കോട്ടയം (23.02 ശതമാനം), കണ്ണൂർ (24.25 ശതമാനം) എന്നീ ജില്ലകളിലാണ് കാണുന്നത്. സംസ്ഥാനത്തെ ആകെയുള്ള ഗ്രാമീണ പട്ടികജാതി കുടുംബങ്ങളിൽ 57.66 ശതമാനവും ഗ്രാമീണ പട്ടികവർഗ്ഗ കുടുംബങ്ങളിൽ 61.68 ശതമാനവും ഇല്ലായ്മയുടെ (deprivation) വിഭാഗത്തിൽ പെടുന്നു. സംസ്ഥാനത്തെ വിവിധ വിഭാഗങ്ങളിൽപ്പെടുന്ന ഇല്ലായ്മയുള്ള (deprivation) ഗ്രാമീണ കുടുംബങ്ങളുടെ ജില്ല തിരിച്ചുള്ള ശതമാനക്കണക്ക് അനുബന്ധം 1.30– ൽ നൽകിയിരിക്കുന്നു.

ഇല്ലായ്മയുടെ (deprivation) വിവിധ സൂചകങ്ങളുടെ അടിസ്ഥാനത്തിൽ, കേരളത്തിലെ ഗ്രാമീണ കുടുംബങ്ങളിലെ ഇല്ലായ്മയുടെ (deprivation) ഉയർന്ന നിരക്ക് കാണിക്കുന്ന സൂചിക 'കായിക അധ്വാനം ആവശ്യമായ താത്ക്കാലിക തൊഴിലിലൂടെ വരുമാനത്തിന്റെ മുഖ്യ പങ്കം കണ്ടെത്തുന്ന ഭൂരഹിത കുടുംബങ്ങൾ' (18.86 ശതമാനം) ആണ്. തൊട്ടു പിന്നിലായി 'പട്ടികജാതി/പട്ടിക വർഗ്ഗ കുടുംബങ്ങൾ' (7.11 ശതമാനം), സ്ത്രീ ഗൃഹനാഥയായിട്ടുള്ളതും '16–നും 59–നും ഇടയിൽ പ്രായമുള്ള മുതിർന്ന ഒരു പുരുഷ അംഗം പോലും ഇല്ലാത്തതുമായ കുടുംബങ്ങൾ' (3.65 ശതമാനം) എന്നിവയാണ്. ഇല്ലായ്മയുടെ (deprivation) കുറഞ്ഞ നിരക്ക് കാണിക്കുന്നത് 'ഭിന്നശേഷിക്കാരായ അംഗങ്ങളും പ്രായപൂർത്തിയായ ശാരീരികശേഷിയുള്ള ഒരു അംഗം പോലും ഇല്ലാത്തതും' (0.19 ശതമാനം), 'താല്ക്കാലിക ഭിത്തികളും മേൽക്കൂരയും ഉള്ള ഒരു മുറി മാത്രമുള്ളത്' (1.43 ശതമാനം), '25 വയസ്സിനു മുകളിൽ പ്രായമായതും അക്ഷരാഭ്യാസമില്ലാത്തതുമായ അംഗങ്ങളുള്ളത്' (1.81 ശതമാനം) എന്നീ സൂചകങ്ങളിലാണ്. വിവിധ ഇല്ലായ്മയുടെ സൂചകങ്ങൾ (deprivation index) അടിസ്ഥാനമാക്കിയുള്ള ദരിദ്ര ഗ്രാമീണ കുടുംബങ്ങളുടെ ജില്ലതിരിച്ചുള്ള കണക്ക് (ശതമാനത്തിൽ) അനുബന്ധം 1.31–ൽ നൽകിയിട്ടുണ്ട്.

സാമൂഹ്യ–സാമ്പത്തിക ജാതി സെൻസസ് പ്രകാരം കേരളത്തിലെ 70.75 ശതമാനം ഗ്രാമീണ കുടുംബങ്ങളിലെയും പ്രധാന കുടുംബസംരക്ഷകന് പ്രതിമാസം 5000 രൂപയിൽ താഴെ മാത്രമാണ് വരുമാനമുള്ളത്. എന്നാൽ രാജ്യത്തെ 74.52 ശതമാനവും ഈ വിഭാഗത്തിൽപ്പെടുന്നു. വയനാട് (79.67 ശതമാനം), മലപ്പുറം (75.55 ശതമാനം), പാലക്കാട് (74.38 ശതമാനം) എന്നീ ജില്ലകളിൽ ഇതിന്റെ ഉയർന്ന അനുപാതവും എറണാകുളം (64.37 ശതമാനം), കോട്ടയം (64.46 ശതമാനം), പത്തനംതിട്ട (64.66 ശതമാനം) എന്നീ ജില്ലകളിൽ കുറഞ്ഞ അനുപാതവും രേഖപ്പെടുത്തുന്നു.

ഗ്രാമീണ കുടുംബങ്ങളുടെ പ്രധാന വരുമാനത്തിന്റെ സ്രോതസ്സ് നോക്കുകയാണെങ്കിൽ, 50.61 ശതമാനം ഗ്രാമീണ കുടുംബങ്ങളും 'കായികമായ താത്ക്കാലിക തൊഴിലിനെയും' 10.26 ശതമാനം കുടുംബങ്ങൾ 'കാർഷിക മേഖലയെയും' ആശ്രയിക്കുന്നതായി കാണാം. ദേശീയതലത്തിൽ നോക്കിയാൽ ഇത് യഥാക്രമം 51.18 ശതമാനവും 30.10 ശതമാനവുമാണ്. ജില്ല തിരിച്ചുള്ള കുടുംബ വരുമാനത്തിന്റെ സ്രോതസ്സിനെ സംബന്ധിക്കുന്ന കണക്കുകൾ കാണിക്കുന്നത് കായികമായ താത്ക്കാലിക തൊഴിലിൽ ഏർപ്പെടുന്നവരുടെ നിരക്ക് കൂടുതൽ ഉള്ളത് മലപ്പുറം ജില്ലയിലും (65.05 ശതമാനം) കുറവ് പത്തനംതിട്ട ജില്ലയിലുമാണ് (31.71 ശതമാനം). കൃഷിയിലേർപ്പെട്ടിരിക്കുന്നവരുടെ കാര്യത്തിൽ ഇടുക്കി ജില്ല ഉയർന്ന നിരക്കും (32.49 ശതമാനം) ആലപ്പുഴ ജില്ല കുറഞ്ഞ നിരക്കും (4.86 ശതമാനം) കാണിക്കുന്നു.

കേരളത്തിൽ ഗ്രാമ–നഗര പ്രദേശങ്ങളിലെ ദാരിദ്ര്യത്തിന്റെ തോത് കുറയ്ക്കുന്നതിൽ ഭൂപരിഷ്കരണം, വിദ്യാഭ്യാസ–ആരോഗ്യ പരിപാലനത്തിന്റെ വ്യാപനം, വികേന്ദ്രീകരണം, പെൻഷൻ പദ്ധതികൾ, പൊതുവിതരണ സമ്പ്രദായം, കുടുംബശ്രീ പരിപാടികൾ, വാർഷിക പദ്ധതി സ്കീമുകളുടെ നടത്തിപ്പ് എന്നിവ ഫലപ്രദമായ പങ്ക് വഹിച്ചിട്ടുണ്ട്. രാജ്യത്തെ ദാരിദ്ര്യത്തിന്റെ ശരാശരി കണക്കുകൾ നോക്കിയാൽ കേരളം മറ്റു സംസ്ഥാനങ്ങളെ അപേക്ഷിച്ച് മെച്ചപ്പെട്ട പുരോഗതി നേടിയിട്ടുണ്ടെങ്കിലും ധാരാളം പാർശ്വവത്കരിക്കപ്പെട്ട വിഭാഗങ്ങൾ സംസ്ഥാനത്ത് നിലവിലുള്ളതായിക്കാണാം. കേരളത്തിലെ ദാരിദ്ര്യം പ്രധാനമായും കേന്ദ്രീകരിച്ചിരിക്കുന്നത് പട്ടികജാതി, പട്ടികവർഗം, മത്സ്യതൊഴിലാളികൾ, മൺപാത്രമുണ്ടാക്കുന്നവർ, കരകൗശലത്തൊഴിലാളികൾ തുടങ്ങിയ ചില ഗ്രൂപ്പുകളിലും സാമൂഹ്യ വിഭാഗങ്ങളിലുമാണെന്ന് കാണാൻ സാധിക്കും. ഈ വിഭാഗത്തിനായി വിവിധ കേന്ദ്ര, സംസ്ഥാന പദ്ധതികളുടെ കീഴിൽ പ്രത്യേക പ്രവർത്തനങ്ങളും ഈ മേഖലകളിൽ പുതിയ ഉപജീവന പദ്ധതികൾ രൂപകല്പനചെയ്ത് നടപ്പിലാക്കുകയും ചെയ്താൽ മാത്രമേ സംസ്ഥാനത്തെ സമ്പൂർണ്ണമായി ദാരിദ്ര്യ മുക്തമാക്കുവാൻ കഴിയുകയുള്ളൂ എന്ന വസ്തുതയിലേക്കാണ് ഇത് വിരൽചൂണ്ടുന്നത്. പട്ടികജാതി വികസന/ പട്ടികവർഗ വികസന/ ഫിഷറീസ് വകുപ്പുകൾ നിരവധി ദാരിദ്ര്യ നിർമ്മാർജ്ജന/ ഉപജീവനമാർഗ പദ്ധതികൾ ഈ വിഭാഗങ്ങളുടെ ഉന്നമനത്തിനായി നടപ്പിലാക്കി വരുന്നു. ദാരിദ്ര്യത്തിന്റെ വ്യാപ്തി കുറഞ്ഞുവെങ്കിലും പാർശ്വവത്കൃത വിഭാഗങ്ങൾക്കിടയിലെ ദാരിദ്ര്യം ലഘൂകരിക്കുന്നതിനുള്ള നടപടികളിൽ ശ്രദ്ധ കേന്ദ്രീകരിക്കേണ്ടത് സംസ്ഥാനത്തിന് മുന്നിലുള്ള പ്രധാന ചുമതലയാണ്.

**ബോക്സ് 1.2** സുസ്ഥിര വികസന ലക്ഷ്യങ്ങൾ (എസ്.ഡി.ജി) ഇന്ത്യൻ സംസ്ഥാനങ്ങളുടെ സൂചിക

സുസ്ഥിര വികസന ലക്ഷ്യമെന്നാൽ, 2030 ആകുമ്പോഴേക്കും ഒരാളെപ്പോലും ഒഴിവാക്കാതെ മനുഷ്യക്ഷേമത്തിൽ വലിയ നേട്ടങ്ങൾ കൈവരിക്കുന്നതിനായി വികസന പ്രവർത്തനങ്ങളെ സംഘടിപ്പിക്കുന്നതിനും രൂപം നൽകുന്നതിനും വേണ്ടി 17 ലക്ഷ്യങ്ങളുടെയും 169 ഉദ്ദേശ്യലക്ഷ്യങ്ങളുടെയും സാർവ്വലൗകികമായുള്ള ചിട്ടപ്പെടുത്തലാണ്. 2015 സെപ്റ്റംബറിൽ നടന്ന ഐക്യരാഷ്ട്രസഭയുടെ പൊതുസമ്മേളനത്തിൽ വെച്ച് 193 അംഗരാഷ്ട്രങ്ങൾ അംഗീകരിച്ച 2030 ലേക്കുള്ള അജണ്ട 2016 ജനുവരി 1 ന് പ്രാബല്യത്തിൽ വരികയുണ്ടായി.

**കേരളത്തിലെയും രാജ്യത്തിലെയും സുസ്ഥിര വികസനലക്ഷ്യങ്ങൾ തിരിച്ചുള്ള കണക്കുകൾ**

| സുസ്ഥിര വികസന ലക്ഷ്യം -ഇനം | ലക്ഷ്യം | കേരളത്തിന്റെ സ്കോർ | ഇന്ത്യ-സ്കോർ |
|---|---|---|---|
| 1 | എല്ലാത്തരത്തിലുമുള്ള ദാരിദ്ര്യത്തിന്റെയും സമാപ്തി | 66 | 54 |
| 2 | എല്ലാത്തരത്തിലുമുള്ള വിശപ്പിന്റെയും പോഷകാഹാരക്കുറവിന്റെയും സമാപ്തി | 72 | 48 |
| 3 | സാമ്പത്തികവും സാമൂഹികവും ഉല്പാദനക്ഷമവുമായ ജീവിതം നയിക്കാൻ പ്രാപ്തമായ ആരോഗ്യനില കൈവരിക്കൽ | 92 | 52 |
| 4 | സാങ്കേതിക തൊഴിലധിഷ്ഠിത പരിശീലനം ഉൾപ്പെടെ ഏവർക്കും സമഗ്രവും ഉചിതവും ഗുണമേന്മയുള്ളതുമായ വിദ്യാഭ്യാസം നൽകൽ | 87 | 58 |
| 5 | ലിംഗ സമത്വം | 50 | 36 |
| 6 | ശുദ്ധജലവും ശുചീകരണവും | 62 | 63 |
| 7 | പ്രാപ്തവും വിശ്വസനീയവും ആധുനികവുമായ ഊർജ്ജസ്രോതസ്സുകളുടെ ലഭ്യത | 60 | 51 |
| 8 | മാന്യമായ തൊഴിലും സാമ്പത്തിക വളർച്ചയും | 61 | 65 |
| 9 | വ്യവസായം, നൂതനമാറ്റം, അടിസ്ഥാന സൗകര്യം | 68 | 44 |
| 10 | അസമത്വങ്ങൾ കുറയ്ക്കൽ | 72 | 71 |
| 11 | സുസ്ഥിര നഗരങ്ങളും സമൂഹങ്ങളും | 46 | 39 |
| 15 | ഭൗമ ആവാസ വ്യവസ്ഥയുടെ സുസ്ഥിര ഉപയോഗത്തിനായുള്ള സംരക്ഷണം, പുനഃസ്ഥാപനം, പ്രോത്സാഹനം | 75 | 90 |
| 16 | സമാധാനം, നീതി, സുശക്തമായ സ്ഥാപനങ്ങൾ | 82 | 71 |

17 സുസ്ഥിര വികസനലക്ഷ്യങ്ങളിൽ 13 ലക്ഷ്യങ്ങളിലെ സംസ്ഥാന-കേന്ദ്രഭരണപ്രദേശങ്ങളുടെ മൊത്തം പ്രകടനത്തിന്റെ അടിസ്ഥാനത്തിലുള്ള സമ്മിശ്രമായ സ്കോറിനെ അടിസ്ഥാനമാക്കിയാണ് സംസ്ഥാനതല സൂചിക കണക്കാക്കിയത്. 13 സുസ്ഥിര വികസന ലക്ഷ്യങ്ങളും അവയുമായി ബന്ധപ്പെട്ട ഉദ്ദേശ്യ ലക്ഷ്യങ്ങളും നേടുന്നതിനായുള്ള സംസ്ഥാനത്തിന്റെ/ കേന്ദ്രഭരണപ്രദേശത്തിന്റെ ശരാശരി പ്രകടനത്തെയാണ് സ്കോറിന്റെ മൂല്യം സൂചിപ്പിക്കുന്നത്. പൂജ്യത്തിനും 100 നും ഇടയിലാണ് സ്കോർ. ഒരു സംസ്ഥാനം സ്കോർ 100 നേടിയാൽ 2030-ൽ നേടിയെടുക്കാൻ നിശ്ചയിച്ച ദേശീയ ലക്ഷ്യം ആ സംസ്ഥാനം കൈവരിച്ചിട്ടുണ്ടെന്നാണ് അർത്ഥമാക്കുന്നത്. നേരെമറിച്ച് സംസ്ഥാനത്തിന്റെ സ്കോർ പൂജ്യം ആയാൽ ഏറ്റവും മോശം പ്രകടനമാണ് ആ സംസ്ഥാനത്തിന്റേതെന്ന് കണക്കാക്കാം.

2030 ലെ സുസ്ഥിര വികസന ലക്ഷ്യങ്ങളുടെ സൂചികയുടെ സ്കോർ സംസ്ഥാനങ്ങളുടേത് 42 നും 69 നും ഇടയിലും കേന്ദ്ര ഭരണ പ്രദേശങ്ങളുടേത് 57 നും 68 നും ഇടയിലുമാണ്. സുസ്ഥിര വികസന ലക്ഷ്യ സൂചിക സ്കോർ 69 നേടിയ കേരളവും ഹിമാചൽ പ്രദേശും ആണ് റാങ്കിംഗിൽ ഇന്ത്യയിലെ സംസ്ഥാനങ്ങളിൽ മുന്നിലുള്ളത്. സ്കോർ 68 നേടിയ ചണ്ഡീഗഡാണ് കേന്ദ്രഭരണപ്രദേശങ്ങളിൽ മുന്നിലുള്ളത്. ആരോഗ്യം, വിദ്യാഭ്യാസം, ലിംഗസമത്വം എന്നിവയുമായി ബന്ധപ്പെട്ട സുസ്ഥിര വികസന ലക്ഷ്യറാങ്കിംഗിൽ കേരളം ഒന്നാം സ്ഥാനത്ത് നിൽക്കുന്നു.

അവലംബം: സുസ്ഥിര വികസന ലക്ഷ്യം-രാജ്യത്തിന്റെ സൂചിക, അടിസ്ഥാന റിപ്പോർട്ട്, 2018, www.niti.gov.in

## വികസന ഉദ്യമങ്ങളിൽ ധനകാര്യ സ്ഥാപനങ്ങളുടെ പങ്ക്

1949 ലെ ബാങ്കിംഗ് റെഗുലേഷൻ ആക്ടിന്റെ പരിധിയിൽ വായ്പ നൽകുക എന്ന ഉദ്ദേശത്തോടെ നിക്ഷേപം സ്വീകരിക്കുന്ന സ്ഥാപനമാണ് ഒരു ഷെഡ്യൂൾഡ് വാണിജ്യ ബാങ്ക്. ബാങ്കുകളുടെ കടം തിരിച്ചടയ്ക്കാനുള്ള കഴിവിനെ ഉറപ്പ് വരുത്തുന്നതിന് വേണ്ടിയാണ് ഭാരതീയ റിസർവ് ബാങ്ക് ഇവയുടെ മേൽ നിയന്ത്രണവും മേൽനോട്ടവും വഹിക്കുന്നത്. 1970 കളിൽ തന്നെ സമൂഹത്തിലെ അധകൃത വിഭാഗത്തിന്റെ സാമ്പത്തിക വികസനത്തിനും സംരക്ഷണത്തിനുമായി പ്രവർത്തിക്കുന്ന പ്രധാന സ്ഥാപനമാണ് ബാങ്കുകൾ.

### ദേശീയ തലത്തിലും സംസ്ഥാന തലത്തിലും ബാങ്കുകളുടെ വളർച്ച

2018 മാർച്ചിൽ പ്രസിദ്ധീകരിച്ച സംസ്ഥാന തല ബാങ്കേഴ്സ് കമ്മറ്റി റിപ്പോർട്ട് അനുസരിച്ച് പൊതുമേഖലാ വാണിജ്യ ബാങ്കുകളും, സ്വകാര്യ വാണിജ്യ ബാങ്കുകളും, പ്രാദേശിക ഗ്രാമീണ ബാങ്കുകളും, ചെറുകിട ധനകാര്യ സ്ഥാപനങ്ങൾ, സഹകരണ ബാങ്കുകൾ എന്നിവയിലായി 7,332 ബാങ്ക് ശാഖകൾ കേരളത്തിലാകെയുണ്ട്. ആകെ ബാങ്ക് ശാഖകളിൽ 7 ശതമാനം ഗ്രാമീണ മേഖലകളിലാണ്. 62 ശതമാനം അർദ്ധ നഗര മേഖലകളിലും 31 ശതമാനം നഗര മേഖലയിലുമാണ്. കേരളത്തിലെ ബാങ്കുകളുടെ വളർച്ച ഇനം തിരിച്ച് പട്ടിക 1.8 ൽ നൽകിയിരിക്കുന്നു. എസ്.എൽ.ബി.സി റിപ്പോർട്ട് അനുസരിച്ച് 2018 മാർച്ചിൽ കേരളത്തിൽ ആകെ 6,256 ഷെഡ്യൂൾഡ് വാണിജ്യ ബാങ്ക് ശാഖകൾ (പൊതുമേഖലാ വാണിജ്യ ബാങ്കുകളും, സ്വകാര്യ വാണിജ്യ ബാങ്കുകളും, പ്രാദേശിക ഗ്രാമീണ ബാങ്കുകളും മാത്രം ഉൾപ്പെടെ) ഉണ്ട്. എന്നാൽ 2017 മാർച്ചിൽ 6,332 ബാങ്ക് ശാഖകൾ ഉണ്ടായിരുന്നു. മുൻവർഷത്തെ അപേക്ഷിച്ച് നോക്കുമ്പോൾ ഈ വർഷം ഒരു ശതമാനത്തിന്റെ കുറവ് രേഖപ്പെടുത്തിയിട്ടുണ്ട്. കേരള ഗ്രാമീൺ ബാങ്ക് ശാഖകളുടെ എണ്ണത്തിൽ അർദ്ധ നഗര പ്രദേശങ്ങളിൽ മുൻവർഷത്തെ അപേക്ഷിച്ച് 2.9 ശതമാനം വർദ്ധനവ് രേഖപ്പെടുത്തിയിട്ടുണ്ട്. അതായത് 2017 മാർച്ചിൽ 525 എണ്ണമായിരുന്നത് 2018 മാർച്ചിൽ 540 ആയി ഉയർന്നു. ഭാരതീയ റിസർവ് ബാങ്കിന്റെ ത്രൈമാസ കണക്കനുസരിച്ച് 2018 മാർച്ചിൽ, ഇന്ത്യയിൽ ആകെ 1,40,133 ബാങ്ക് ശാഖകളുണ്ട്. രാജ്യത്തെ അർദ്ധ നഗരങ്ങളിലെ ബാങ്ക് ശാഖകളുടെ എണ്ണത്തിൽ കേരളത്തിനാണ് ഒന്നാം സ്ഥാനം(4,499) അനുബന്ധം 1.32.

### നിക്ഷേപം

2018 മാർച്ചിലെ എസ്.എൽ.ബി.സി കണക്കനുസരിച്ച് കേരളത്തിലെ പൊതു, സ്വകാര്യ മേഖലകളിലെ ബാങ്കുകളിലായി ആകെ 4,45,401 കോടി രൂപയുടെ നിക്ഷേപമുണ്ട്. ഇത് 2017 മാർച്ചിലെ നിക്ഷേപത്തേക്കാളും 8.50 ശതമാനം കൂടുതലാണ്. ഇതിൽ 2,75,457 കോടി രൂപ ആഭ്യന്തര നിക്ഷേപവും 1,69,944 കോടി രൂപ പ്രവാസികളുടെ നിക്ഷേപവുമാണ്. ആഭ്യന്തര നിക്ഷേപത്തിൽ 2017 മാർച്ചിൽ 14.23 ശതമാനം വളർച്ചാനിരക്കുണ്ടായിരുന്നത് 2018 മാർച്ചിൽ 6.71 ശതമാനമായി കുറഞ്ഞു. പ്രവാസി നിക്ഷേപത്തിന്റെ വളർച്ചാനിരക്ക് 2017 മാർച്ചിലെ 12.34 ശതമാനത്തിൽ നിന്നും 11.55 ശതമാനമായി കുറഞ്ഞു. സംസ്ഥാനത്തിന്റെ ആകെ നിക്ഷേപത്തിന്റെ 62 ശതമാനം ആഭ്യന്തര നിക്ഷേപവും 38 ശതമാനം പ്രവാസി നിക്ഷേപവുമാണ്. (അനുബന്ധം. 1.33) കേരളത്തിലെ ബാങ്ക് നിക്ഷേപത്തിന്റെ വളർച്ച ചിത്രം 1.7 ൽ രേഖപ്പെടുത്തിയിരിക്കുന്നു.

### ഷെഡ്യൂൾഡ് വാണിജ്യ ബാങ്കുകളിലെ നിക്ഷേപം

ആർ.ബി.ഐയുടെ കണക്കനുസരിച്ച് മാർച്ച് 2018ൽ കേരളത്തിലെ എല്ലാ ഷെഡ്യൂൾഡ് വാണിജ്യ

**പട്ടിക 1.8** കേരളത്തിലെ ബാങ്ക് ശാഖകളുടെ എണ്ണം ഇനം തിരിച്ച്

| ക്രമ നമ്പർ | ബാങ്കുകളുടെ ഇനം | ശാഖകളുടെ എണ്ണം | | | | |
|---|---|---|---|---|---|---|
| | | ഗ്രാമം | അർദ്ധ നഗരം | നഗരം | ആകെ | ശതമാനം |
| 1 | പൊതുമേഖലാ വാണിജ്യ ബാങ്കുകൾ | 145 | 2,463 | 896 | 3,504 | 47.79 |
| 2 | ആർ.ആർ. ബി – കേരള ഗ്രാമീൺ ബാങ്ക് | 51 | 540 | 39 | 630 | 8.59 |
| 3 | സ്വകാര്യ വാണിജ്യ ബാങ്കുകൾ | 139 | 1,493 | 490 | 2,122 | 28.94 |
| 4 | ചെറുകിട ധനകാര്യ സ്ഥാപനങ്ങൾ | 23 | 52 | 17 | 92 | 1.25 |
| 5 | സഹകരണ ബാങ്കുകൾ | 117 | 28 | 839 | 984 | 13.42 |
| | ആകെ | 475 | 4576 | 2,281 | 7332 | 100 |

അവലംബം : സംസ്ഥാനതല ബാങ്കേഴ്സ് കമ്മിറ്റി റിപ്പോർട്ട് മാർച്ച് 2018

**ചിത്രം 1.7** 2009 മുതൽ 2017 വരെ കേരളത്തിലെ ബാങ്ക് നിക്ഷേപത്തിന്റെ വളർച്ച




അവലംബം : സംസ്ഥാനതല ബാങ്കേഴ്സ് കമ്മിറ്റി റിപ്പോർട്ട് മാർച്ച് 2018

ബാങ്കുകളിലെയും (പൊതുമേഖലാ ബാങ്കുകൾ, സ്വകാര്യ ബാങ്കുകൾ, വിദേശ ബാങ്കുകൾ, പ്രാദേശിക ഗ്രാമീണ ബാങ്കുകൾ, ചെറുകിട ധനകാര്യ ബാങ്കുകൾ) ആകെ നിക്ഷേപം 4,40,361 കോടി രൂപയാണ്(6.75 ശതമാനം). 2017 മാർച്ചിൽ ഇത് 4,12,503 കോടി രൂപയായിരുന്നു. രാജ്യത്താകെയുള്ള നിക്ഷേപത്തിന്റെ കണക്കെടുക്കുമ്പോൾ മഹാരാഷ്ട്രയാണ് ഒന്നാം സ്ഥാനം (19.94 ശതമാനം). രാജ്യത്തെ ആകെ നിക്ഷേപത്തിൽ കേരളത്തിലെ ഷെഡ്യൂൾഡ് വാണിജ്യ ബാങ്കുകളിലെ നിക്ഷേപ വിഹിതം 2018 മാർച്ചിൽ 3.84 ശതമാനമാണ് (അനുബന്ധം. 1.34). ആർ. ബി.ഐയുടെ 2018 മാർച്ചിലെ കണക്കുപ്രകാരം രാജ്യത്തെ ആകെ നിക്ഷേപം മുൻവർഷത്തെ അപേക്ഷിച്ച് 7 ശതമാനം വർധിച്ചിട്ടുണ്ട്. 2018 മാർച്ചിൽ ആകെ നിക്ഷേപത്തിന്റെ വളർച്ചാനിരക്ക് 2017 മാർച്ചിലെ 11.30 ശതമാനത്തിൽ നിന്നും 7 ശതമാനമായി കുറഞ്ഞു.

## പ്രവാസി നിക്ഷേപം

ഗൾഫ് മേഖലയിലേക്കുള്ള മലയാളികളുടെ വൻതോതിലുള്ള കുടിയേറ്റവും അവരുടെ പണമിടപാടുകളും സംസ്ഥാനത്തിന്റെ സാമ്പത്തിക പുരോഗതിയിൽ ഒരു നിർണ്ണായക പങ്ക് വഹിച്ചിട്ടുണ്ട്. 2018 മാർച്ചിലെ എസ്.എൽ.ബി.സി കണക്കുപ്രകാരം കേരളത്തിലെ പൊതുമേഖലാ ബാങ്കുകളിലെ ആകെ പ്രവാസി നിക്ഷേപം 90,461 കോടി രൂപയാണ്. എന്നാൽ സ്വകാര്യ മേഖലയിലെ ബാങ്കുകളിൽ 78,532 കോടി രൂപ പ്രവാസി നിക്ഷേപമുണ്ട്. പ്രവാസി നിക്ഷേപത്തിന്റെ വരവ് 2018 മാർച്ചിൽ മുൻവർഷത്തേക്കാൾ 11.5 ശതമാനം വർദ്ധിച്ചിട്ടുണ്ട്. അതായത് 2017 മാർച്ചിൽ 1,52,349 കോടി രൂപയായിരുന്നത് 2018 മാർച്ചിൽ 1,69,944 കോടി രൂപയായി ഉയർന്നു. 2017 മാർച്ചിൽ 2,58,143 കോടി രൂപയായിരുന്ന ആഭ്യന്തര നിക്ഷേപം 2018 മാർച്ച് ആയപ്പോഴേക്കും 7 ശതമാനം വർധിച്ച് 2,75,457 കോടി രൂപയായി. പൊതു സ്വകാര്യ മേഖലകളിലെ പ്രവാസി നിക്ഷേപത്തിന്റെ 56.23 ശതമാനം വിഹിതവും ഫെഡറൽ ബാങ്കിലാണ്. പ്രവാസി നിക്ഷേപത്തിന്റെ 35.6 ശതമാനം വിഹിതം മാത്രമേ പൊതുമേഖലാ ബാങ്കുകളിൽ ഉള്ളൂ. 45.07 ശതമാനവും സ്വകാര്യ മേഖലാ ബാങ്കുകളിലാണ്. പൊതുമേഖല വാണിജ്യ ബാങ്കുകളിൽ സ്റ്റേറ്റ് ബാങ്ക് ഓഫ് ഇന്ത്യയാണ് പ്രവാസി നിക്ഷേപത്തിൽ ഒന്നാം സ്ഥാനം. (54,573 കോടി രൂപ). (അനുബന്ധം. 1.35).

## വായ്പകൾ

2018 മാർച്ചിലെ എസ്.എൽ.ബി.സി കണക്കനുസരിച്ച് കേരളത്തിലെ വാണിജ്യ ബാങ്കുകളും സഹകരണ ബാങ്കുകളും ചേർന്ന് 3,34,513 കോടി രൂപ വായ്പയായി നൽകി. 2017 മാർച്ചിൽ ഇത് 2,98,092

**പട്ടിക 1.9** പട്ടികജാതി/പട്ടികവർഗ്ഗ വിഭാഗങ്ങൾക്ക് 2018 മാർച്ച് വരെ നൽകിയ വായ്പയുടെ വിവരം ബാങ്ക് ഇനം തിരിച്ച്

| ക്രമ നമ്പർ | ബാങ്ക് | പട്ടികജാതിക്കുള്ള വായ്പ | | പട്ടികവർഗത്തിനുള്ള വായ്പ | |
|---|---|---|---|---|---|
| | | എണ്ണം | തുക | എണ്ണം | തുക |
| 1 | പൊതുമേഖല വാണിജ്യ ബാങ്കുകൾ | 291,425 | 4,925.27 | 76,866 | 1,205.38 |
| 2 | ആർ.ആർ. ബി – കേരള ഗ്രാമീൺ ബാങ്ക് | 32,230 | 188.32 | 16,099 | 94.12 |
| 3 | സ്വകാര്യമേഖല വാണിജ്യ ബാങ്കുകൾ | 11142 | 132.84 | 1154 | 18.31 |
| 4 | ചെറുകിട ധനകാര്യ സ്ഥാപനങ്ങൾ | 349 | 0.1 | 47 | 0.07 |
| 5 | സഹകരണ ബാങ്കുകൾ | 12,145 | 211.06 | 3,145 | 30.21 |
| | **ആകെ ബാങ്കിംഗ് മേഖല** | **347,291** | **5,457.57** | **97,311** | **1,348.09** |

അവലംബം : സംസ്ഥാനതല ബാങ്കേഴ്സ് കമ്മിറ്റി റിപ്പോർട്ട് മാർച്ച് 2018

കോടി രൂപയായിരുന്നു. പൊതുമേഖലാ വാണിജ്യ ബാങ്കുകളും, സ്വകാര്യ മേഖലാ വാണിജ്യ ബാങ്കുകളും, പ്രാദേശിക ഗ്രാമീണ ബാങ്കുകളും ഉൾപ്പെടെ എല്ലാ വാണിജ്യ ബാങ്കുകളും ചേർന്ന് 2,86,735 കോടി രൂപ 2018 മാർച്ച് വരെ വായ്പയായി നൽകി. ഇതിൽ പൊതുമേഖലാ വാണിജ്യ ബാങ്കുകൾ 1,60,562 കോടിയും, സ്വകാര്യമേഖലാ വാണിജ്യ ബാങ്കുകൾ 1,09,853 കോടിയും, പ്രാദേശിക ഗ്രാമീണ ബാങ്കുകൾ 16,320 കോടിയുമാണ് വായ്പയായി നൽകിയത്.

## കാർഷിക വായ്പ

2018ലെ എസ്.എൽ.ബി.സി റിപ്പോർട്ട് അനുസരിച്ച് സഹകരണ ബാങ്കുകൾ ഉൾപ്പെടെ എല്ലാ ബാങ്കുകളും ചേർന്ന് 2018 മാർച്ച് വരെ 76,626 കോടി രൂപ കാർഷിക വായ്പ നൽകി. മുൻവർഷത്തിൽ ഇത് 68,787 കോടി രൂപയായിരുന്നു. കാർഷിക വായ്പ ആകെ വായ്പയുടെ 23 ശതമാനമാണ്. ആർ. ആർ.ബികളുടെ ആകെ വായ്പയുടെ 63 ശതമാനവും കാർഷിക വായ്പയാണെന്ന് എസ്.എൽ.ബി.സി കണക്കുകളിൽ നിന്നും വ്യക്തമാണ്. പൊതുമേഖലാ വാണിജ്യ ബാങ്കുകളുടെ വായ്പയുടെ 25 ശതമാനവും , സ്വകാര്യമേഖലാ വാണിജ്യ ബാങ്കുകളുടെ വായ്പയുടെ 18 ശതമാനവും കാർഷിക വായ്പയാണ്. പ്രധാന സംസ്ഥാനങ്ങളിലെ ഷെഡ്യൂൾഡ് വാണിജ്യ ബാങ്കുകൾ വിതരണം ചെയ്ത വായ്പ സംബന്ധിച്ച വിവരം (അനുബന്ധം. 1.36)ൽ കാണിച്ചിരിക്കുന്നു.

## എസ്.സി/എസ്.ടി, ദുർബല വിഭാഗത്തിനുള്ള വായ്പകൾ

എസ്.എൽ.ബി.സി കണക്കുപ്രകാരം 2018 മാർച്ച് വരെ സംസ്ഥാനത്തെ വിവിധ ബാങ്കുകൾ എസ്. സി വിഭാഗത്തിന് 5,457 കോടി രൂപയും എസ്.ടി വിഭാഗത്തിന് 1,348 കോടി രൂപയും വായ്പയായി നൽകി. 2017 മാർച്ചിൽ 4,549 കോടി രൂപയും 1,172 കോടി രൂപയുമാണ് യഥാക്രമം എസ്.സി വിഭാഗത്തിനും എസ്.ടി വിഭാഗത്തിനും വായ്പയായി നൽകിയത്. മുൻവർഷം വിതരണം ചെയ്ത വായ്പയുമായി താരതമ്യം ചെയ്യുമ്പോൾ പട്ടികജാതി, പട്ടികവർഗ വിഭാഗങ്ങൾക്ക് നൽകിയ വായ്പകളിൽ യഥാക്രമം 15 ശതമാനവും 12 ശതമാനവും വർദ്ധനവുണ്ടായിട്ടുണ്ട്. പട്ടികജാതി/പട്ടികവർഗ്ഗ വിഭാഗങ്ങൾക്ക് നൽകിയ വായ്പയുടെ വിവരം ബാങ്ക് ഇനം തിരിച്ച് പട്ടിക 1.9 ൽ നൽകിയിരിക്കുന്നു.

എസ്.എൽ.ബി.സി കണക്കനുസരിച്ച് ദുർബല വിഭാഗങ്ങൾക്ക് 2017 മാർച്ചിൽ 63,877 കോടി രൂപ വിതരണം ചെയ്തിരുന്നത് 2018 മാർച്ച് ആയപ്പോഴേക്കും 7 ശതമാനം വർധിച്ച് 68,434 കോടി രൂപയായി.

## ഭവന വായ്പ

2018 മാർച്ചിലെ എസ്.എൽ.ബി.സി കണക്കനുസരിച്ച് കേരളത്തിലെ വാണിജ്യ ബാങ്കുകളും സഹകരണ ബാങ്കുകളും ചേർന്ന് 7,06,734 ഗുണഭോക്താക്കൾക്കായി 39,829 കോടി രൂപ ഭവന വായ്പയായി നൽകി. 2017 മാർച്ചിൽ 7,31,427 ഗുണഭോക്താക്കൾക്കായിരുന്നു 37,644 കോടി രൂപ ഭവന വായ്പയായി നൽകിയിരുന്നത്. മുൻവർഷത്തെ അപേക്ഷിച്ച് ആകെ അനുവദിച്ച ഭാവനവയ്പയിൽ 6 ശതമാനം വർധനവുണ്ടായി. 2017 മാർച്ചിൽ 11.6 ശതമാനം വളർച്ചാനിരക്കുണ്ടായിരുന്നതാണ് 2018 മാർച്ചിൽ 6 ശതമാനമായി കുറഞ്ഞത്. 2018 മാർച്ച് വരെ പൊതുമേഖല ബാങ്കുകൾ 3,58,521 ഗുണഭോക്താക്കൾക്കായി 25,760 കോടി രൂപയും പ്രാദേശിക ഗ്രാമീണ ബാങ്കുകൾ 53,285 ഗുണഭോക്താക്കൾക്കായി 2,436 കോടി രൂപയും സ്വകാര്യമേഖല വാണിജ്യ ബാങ്കുകൾ 58,676 ഗുണഭോക്താക്കൾക്കായി 3,985 കോടി രൂപയും ചെറുകിട ധനകാര്യ സ്ഥാപനങ്ങൾ 6 ഗുണഭോക്താക്കൾക്കായി 0.09 കോടി രൂപയും സഹകരണ ബാങ്കുകൾ 2,38,246 ഗുണഭോക്താക്കൾക്കായി 7,648 കോടി രൂപയും ഭവനവായ്പയായി വിതരണം ചെയ്തു. പൊതുമേഖല ബാങ്കുകളുടെ ആകെ ഗുണഭോക്താക്കളുടെ പകുതിയിലധികംപേർക്കും (51 ശതമാനം) ഭവനവായ്പ നൽകിയിട്ടുണ്ട്. സഹകരണ ബാങ്കുകൾ അവരുടെ ഗുണഭോക്താക്കളുടെ 33.7 ശതമാനം പേർക്കും

ഭവനവായ്പ നൽകിയിട്ടുണ്ട്. ഭവനവായ്പയുടെ ഭൂരിഭാഗം വിഹിതവും (64.68 ശതമാനം) പൊതുമേഖല വാണിജ്യ ബാങ്കുകൾ മുഖേനയാണ് വിതരണം ചെയ്തിരിക്കുന്നത്. സഹകരണ ബാങ്കുകൾ 19.2 ശതമാനം ഭവനവായ്പായി വിതരണം ചെയ്തിട്ടുണ്ട്.

## വിദ്യാഭ്യാസ വായ്പ

2017 മാർച്ചിൽ 3,69,041 വിദ്യാർത്ഥികൾക്ക് 8,995 കോടി രൂപ വിദ്യാഭ്യാസ വായ്പയായി വിതരണം ചെയ്തിരുന്നത് 2018 മാർച്ചിൽ 3,40,301 വിദ്യാർത്ഥികൾക്ക് 9,694 കോടി രൂപയായി. വിദ്യാഭ്യാസ വായ്പ ലഭിച്ച വിദ്യാർത്ഥികളുടെ എണ്ണം മുൻവർഷത്തേക്കാൾ കുറഞ്ഞെങ്കിലും വിതരണം ചെയ്ത തുകയിൽ 7.8 ശതമാനം വർദ്ധനവുണ്ടായി. എസ്.എൽ.ബി.സി കണക്കനുസരിച്ച് ആകെ വിതരണം ചെയ്ത വിദ്യാഭ്യാസ വായ്പയുടെ 79 ശതമാനവും പൊതുമേഖല വാണിജ്യ ബാങ്കുകളാണ് നൽകിയത്. അതായത് 2,59,037 വിദ്യാർത്ഥികൾക്ക് 7637.57 കോടി രൂപ വായ്പ നൽകി. പ്രാദേശിക ഗ്രാമീണ ബാങ്കുകൾ 32,458 വിദ്യാർത്ഥികൾക്കായി 910 കോടി രൂപയും സ്വകാര്യമേഖല വാണിജ്യ ബാങ്കുകൾ 44,823 വിദ്യാർത്ഥികൾക്കായി 1,064 കോടി രൂപയും സഹകരണ ബാങ്കുകൾ 3,983 വിദ്യാർത്ഥികൾക്കായി 83 കോടി രൂപയും വിദ്യാഭ്യാസ വായ്പയായി 2018 മാർച്ച് വരെ വിതരണം ചെയ്തു. വിദ്യാഭ്യാസ വായ്പയുടെ കിട്ടാക്കടത്തിൽ 2018ൽ വളരെ വലിയ വർദ്ധനവുണ്ടായി. 2017 മാർച്ചിൽ 13 ശതമാനമായിരുന്നത് 2018 മാർച്ചിൽ 38 ശതമാനമായി വർധിച്ചു.

## മൈക്രോ ഫിനാൻസ്

ബാങ്കുകൾ, നിക്ഷേപകർ തുടങ്ങിയ പരമ്പരാഗത ഉറവിടങ്ങളിൽ നിന്നും മൂലധനം സ്വരൂപിക്കാൻ സാധിക്കാത്ത ചെറുകിട വ്യവസായ സംരംഭകർക്ക് വായ്പ, സഞ്ചിത ധനം, ഇൻഷുറൻസ് തുടങ്ങിയ സാമ്പത്തിക സേവനങ്ങൾ നൽകുന്നതിനെ മൈക്രോ ക്രെഡിറ്റ് അല്ലെങ്കിൽ മൈക്രോ ഫിനാൻസ് കൊണ്ടുദ്ദേശിക്കുന്നത്. വ്യക്തികൾക്ക് സ്വയം തൊഴിൽ കണ്ടെത്തുന്നതിനുള്ള പണം നൽകുകയാണ് മൈക്രോ ഫിനാൻസിന്റെ ലക്ഷ്യം. ലാഭേച്ഛയില്ലാതെ പ്രവർത്തിക്കുന്ന സംഘടനകൾ മുതൽ വൻകിട ബാങ്കുകൾ വരെ മൈക്രോ ഫിനാൻസ് നൽകുന്ന സ്ഥാപനങ്ങളായി പ്രവർത്തിക്കുന്നു. വാണിജ്യ ബാങ്കുകൾ, പ്രാദേശിക ഗ്രാമീണ ബാങ്കുകൾ, സഹകരണ ബാങ്കുകൾ, വൻതോതിൽ പണം കടം കൊടുക്കുന്ന വ്യക്തികൾ എന്നിവർ മൈക്രോ ഫിനാൻസ് സ്ഥാപനങ്ങൾക്ക് റീഫിനാൻസ് സൗകര്യം നൽകുന്നു. മൈക്രോ ഫിനാൻസ് സ്ഥാപനങ്ങൾ ബാങ്കുകൾക്ക് അനുബന്ധമായി പ്രവർത്തിക്കുന്നു. ദാരിദ്ര്യം എന്ന വെല്ലുവിളി നേരിടുന്നതിന് കുടുംബശ്രീക്ക് തുടക്കം മുതൽ തന്നെ ഭീഷണിയായിരുന്നത് മൈക്രോ ഫിനാൻസ് ആണ്. സ്ത്രീകളുടെ ഉന്നമനത്തിനും സമൂഹത്തിന്റെ സാമ്പത്തിക വികസനത്തിനും മൈക്രോഫിനാൻസ് ഒരു കാര്യക്ഷമമായ ഉപാധിയാണ്. എസ്.എൽ.ബി.സിയുടെ 2018 മാർച്ചിലെ കണക്കനുസരിച്ച് കേരളത്തിലെ ഏകദേശം മൂന്നുലക്ഷം സ്വയം സഹായ സംഘങ്ങൾക്ക് വിവിധ ബാങ്കുകളിലായി 1500 കോടി രൂപ അവരുടെ സേവിങ്സ് ബാങ്ക് അക്കൗണ്ടിലുണ്ട് . ബാങ്കുകളുടെ ഇനം തിരിച്ചുനോക്കിയാൽ പൊതുമേഖലാ വാണിജ്യ ബാങ്കുകളിലാണ് ഏറ്റവും അധികം അക്കൗണ്ടുകൾ (60 ശതമാനം). പ്രാദേശിക ഗ്രാമീണ ബാങ്കുകൾക്കും സ്വകാര്യ മേഖല ബാങ്കുകൾക്കും 20 ശതമാനം വീതം അക്കൗണ്ടുണ്ട്. സ്വയം സഹായ സംഘങ്ങളുടെ ആകെ നിക്ഷേപത്തിൽ 85 ശതമാനവും പൊതുമേഖലാ ബാങ്കുകളിലാണ്. 8 ശതമാനം പ്രാദേശിക ഗ്രാമീണ ബാങ്കുകളിലും 7 ശതമാനം സ്വകാര്യ മേഖല ബാങ്കുകളിലുമാണ്.

## വായ്പാ നിക്ഷേപ അനുപാതം

ആർ.ബി.ഐയുടെ ത്രൈമാസ കണക്കനുസരിച്ച് ഇന്ത്യയിലെ ഷെഡ്യൂൾഡ് വാണിജ്യ ബാങ്കുകളിലെ വായ്പ നിക്ഷേപക അനുപാതത്തിൽ മുൻവർഷത്തെ അപേക്ഷിച്ച് നേരിയ വർദ്ധനവുണ്ടായിട്ടുണ്ട്. അതായത് മാർച്ച് 2017 ൽ 73.73 ശതമാനമായിരുന്നത് മാർച്ച് 2018 ൽ 75.64 ശതമാനമായി വർധിച്ചിട്ടുണ്ട്. പ്രധാന സംസ്ഥാനങ്ങളെ നോക്കിയാൽ ആന്ധ്രപ്രദേശിനാണ് ഉയർന്ന വായ്പാനിക്ഷേപക അനുപാതമുള്ളത്. (112.27 ശതമാനം). മറ്റ് സംസ്ഥാനങ്ങളായ തെലുങ്കാനയ്ക്ക് 106 ശതമാനവും മഹാരാഷ്ട്രയ്ക്ക് 105.04 ശതമാനവും വായ്പ നിക്ഷേപ അനുപാതമുണ്ട്.

മാർച്ച് 2018ൽ കേരളത്തിലെ ഷെഡ്യൂൾഡ് വാണിജ്യ ബാങ്കുകളിലെ വായ്പ നിക്ഷേപക അനുപാതം മുൻവർഷത്തെ 59.71 ശതമാനത്തിൽ നിന്നും 63.90 ശതമാനമായി വർദ്ധിച്ചിട്ടുണ്ട്. (അനുബന്ധം 1.37). 2018 മാർച്ചിലെ കണക്കനുസരിച്ച് കേരളത്തിലെ ഷെഡ്യൂൾഡ് വാണിജ്യ ബാങ്കുകളിലെ ആകെ നിക്ഷേപം 4,40,361 കോടിയും ആകെ വായ്പ 2,81,384 കോടിയുമാണ്.

ഇന്ത്യയിലെ പൊതുമേഖല ബാങ്കുകളിലെ വായ്പ നിക്ഷേപ അനുപാതം 2018 മാർച്ചിൽ 71.07 ശതമാനമാണ്. 2017 മാർച്ചിൽ ഇത് 69.64 ശതമാനമായിരുന്നു. സംസ്ഥാനാടിസ്ഥാനത്തിൽ നോക്കുമ്പോൾ തെലുങ്കാനയ്ക്കാണ് ഏറ്റവും ഉയർന്ന വായ്പാ നിക്ഷേപ അനുപാതം 113.15 ശതമാനം. രണ്ടാം സ്ഥാനം മഹാരാഷ്ട്രയ്ക്കും(111.85 ശതമാനം), മൂന്നാം സ്ഥാനം തമിഴ്നാടിനുമാണ് (107.90 ശതമാനം). കേരളത്തിലെ പൊതുമേഖലാ ബാങ്കുകളിലെ വായ്പ നിക്ഷേപ അനുപാതം 2018

**ബോക്സ് 1.3** ഇ–ശക്തി

കേന്ദ്ര സർക്കാരിന്റെ ഡിജിറ്റൽ ഇന്ത്യ സൃഷ്ടിക്കുകയെന്ന ദൗത്യത്തിന്റെ ഭാഗമായി നബാർഡ് ഇ ശക്തി എന്ന പേരിൽ ഒരു പ്രാരംഭ പദ്ധതി തയ്യാറാക്കി. തെരെഞ്ഞെടുത്ത ജില്ലകളിലെ സ്വയം സഹായ സംഘങ്ങളെ കമ്പ്യൂട്ടർവത്കരിക്കുകയാണ് ഇതിന്റെ ലക്ഷ്യം. ഈ പദ്ധതിയുടെ പ്രത്യക്ഷമായ നേട്ടങ്ങൾ താഴെ പറയുന്നവയാണ്.

- കണക്കെഴുത്തിന്റെ ഗുണമേന്മ വർധിപ്പിക്കുക
- സ്വയം സഹായ സംഘങ്ങളുടെ പ്രവർത്തനം വിലയിരുത്തി കടം നൽകുക
- സമ്പാദ്യവും വായ്പയും തമ്മിലുള്ള അന്തരം കുറയ്ക്കുക.
- അംഗങ്ങളുടെ വായ്പ സംബന്ധിച്ച വിവരങ്ങൾ കണ്ടെത്തുക.
- സമകാലിക വിവരങ്ങൾ സംബന്ധിച്ച് അംഗങ്ങൾക്ക് എസ്.എം.എസ് നൽകുന്നതിലൂടെ
- സുതാര്യത ഉറപ്പാക്കുക.
- മറ്റ് സർക്കാർ പരിപാടികൾക്ക് സ്വയം സഹായ സംഘങ്ങളെ ഒന്നിച്ച് ചേർക്കുകയും അംഗങ്ങളെ ഏകീകരിക്കുകയും ചെയ്യുക.

കാസർഗോഡ്, കോട്ടയം, ഇടുക്കി, മലപ്പുറം, കണ്ണൂർ എന്നീ ജില്ലകളിൽ പദ്ധതി നടപ്പാക്കി കഴിഞ്ഞു.

## ഇ ശക്തിയുടെ നേട്ടങ്ങൾ

യോഗങ്ങൾ, വായ്പകൾ എന്നിവ സംബന്ധിച്ച വിവരങ്ങൾ കാണാൻ സാധിക്കും. ബ്രാഞ്ച് മാനേജർക്ക് അദ്ദേഹത്തിൻറെ ബ്രാഞ്ചുമായി ബന്ധപെടുത്തിയിട്ടുള്ള സ്വയം സഹായ സംഘത്തെ സംബന്ധിച്ച വിവരങ്ങൾ അറിയാൻ സാധിക്കും. എസ്.എച്ച്.ജികളുടെ ദേശീയ, സംസ്ഥാന, ജില്ലാ തല സ്റ്റാറ്റസ് അറിയുന്നതിന് മിക്കവാറും ബാങ്കുകളിലെ സീനിയർ ഓഫീസർമാർക്ക് കോർപ്പറേറ്റ് ലോഗിൻ നൽകിയിട്ടുണ്ട്. മൈക്രോ ക്രെഡിറ്റിൽ നിന്നും മൈക്രോ ഫൈനാൻസിലേക്കും , മൈക്രോ എന്റർപ്രൈസിലേക്കും പുരോഗമിക്കുന്നതിനും വായ്പ നൽകുന്നതിനുള്ള വേഗത കൂട്ടുന്നതിനും ഇ ശക്തി പോർട്ടൽ ഉപയോഗിക്കുന്നതിന് ബാങ്കുകളോട് ആവശ്യപെട്ടിട്ടുണ്ട്.

അവലംബം : സംസ്ഥാനതല ബാങ്കേഴ്സ് കമ്മിറ്റി റിപ്പോർട്ട് മാർച്ച് 2018

**ചിത്രം 1.8** ഷെഡ്യൂൾഡ് വാണിജ്യ ബാങ്കുകളുടെ നിക്ഷേപത്തിന്റെയും വായ്പയുടെയും ജില്ല തിരിച്ചുള്ള കണക്ക് , മാർച്ച് 2018




അവലംബം:റിസർവ് ബാങ്ക് ഓഫ് ഇന്ത്യ-ഷെഡ്യൂൾഡ് വാണിജ്യ ബാങ്കുകളുടെ നിക്ഷേപത്തിന്റെയും വായ്പയുടെയും ത്രൈമാസ കണക്ക്, മാർച്ച് 2018

(പട്ടിക 1 .10) സഹകരണ മേഖലയുടെ പ്രകടനം

| ക്രമനമ്പർ | ഘടകം | മാർച്ച് 2018 | | | സഹകരണ മേഖലയുടെ വിഹിതം (%) |
|---|---|---|---|---|---|
| | | സഹകരണ മേഖല | വാണിജ്യ ബാങ്കുകൾ | സഹകരണ ബാങ്കുകൾ + വാണിജ്യ ബാങ്കുകൾ | |
| 1 | ശാഖകൾ | 984 | 6,256 | 7,240 | 14 |
| 2 | ആകെ നിക്ഷേപം | 69,718 | 445,401 | 515,119 | 14 |
| 3 | ആകെ വായ്പകൾ | 47,777 | 286,735 | 334,512 | 14 |
| 4 | ആകെ ബിസിനസ് | 117,495 | 732,136 | 849,631 | 14 |
| 5 | മുൻഗണനാ മേഖലയ്ക്കുള്ള വായ്പ | 29,646 | 166,843 | 196,489 | 15 |
| 6 | മുൻഗണനാ മേഖലയ്ക്കുള്ള വായ്പ% | 62% | 58% | 59% | .... |
| 7 | കാർഷിക വായ്പ | 7,283 | 69,339 | 76,621 | 10 |
| 8 | കാർഷിക വായ്പ% | 15% | 24% | 23% | .... |
| 9 | എം.എസ്.എം.ഇ വായ്പകൾ | 1,269 | 47,193 | 48,462 | 3 |
| 10 | എം.എസ്.എം.ഇ വായ്പകൾ% | 3% | 16% | 14% | ...... |
| 11 | വായ്പ നിക്ഷേപ അനുപാതം | 68.53 | 64.38 | 64.94 | ...... |

അവലംബം : സംസ്ഥാനതല ബാങ്കേഴ്സ് കമ്മിറ്റി റിപ്പോർട്ട് മാർച്ച് 2018

മാർച്ചിൽ മുൻവർഷത്തെ 63.04 ശതമാനത്തിൽ നിന്നും 61.86 ശതമാനമായി കുറഞ്ഞു. (അനുബന്ധം 1.38)

## ബാങ്കിംഗ് സ്ഥിതിവിവരകണക്കിന്റെ ജില്ല തിരിച്ചുള്ള വിശകലനം

കേരളത്തിലെ ബാങ്കിംഗ് സ്ഥിതിവിവരകണക്ക് സംബന്ധിച്ച് ആർ.ബി.ഐയുടെ വിശകലനത്തിൽ നിന്നും വ്യക്തമാകുന്നത് ഏറ്റവുമധികം ബാങ്ക് ശാഖകളുള്ളത് എറണാകുളം ജില്ലയിലാണ് (1004). തൃശ്ശൂരിൽ 722 ശാഖകളും തിരുവനന്തപുരത്ത് 711 ശാഖകളുമുണ്ട്. ഏറ്റവും കുറച്ച് ശാഖകളുള്ളത് വയനാട് ജില്ലയിലാണ് (120). കേരളത്തിൽ ഉയർന്ന വായ്പാനിക്ഷേപമുള്ളത് വയനാട് ജില്ലയിലും (108 ശതമാനം) കുറഞ്ഞത് പത്തനംതിട്ട ജില്ലയിലുമാണ് (27.14 ശതമാനം) (അനുബന്ധം 1.39). മാർച്ച് 2018ലും എറണാകുളം ജില്ലയിലാണ് ഏറ്റവുമധികം നിക്ഷേപമുള്ളത്. 2018 മാർച്ചിൽ കേരളത്തിലെ ഷെഡ്യൂൾഡ് വാണിജ്യ ബാങ്കുകളിലെ ജില്ലാടിസ്ഥാനത്തിലുള്ള നിക്ഷേപത്തിന്റെയും വായ്പയുടെയും വിവരങ്ങൾ ചിത്രം 1.8–ൽ ചേർത്തിരിക്കുന്നു.

## കേരളത്തിലെ സഹകരണ ബാങ്കിംഗ് മേഖല

കേരളത്തിൽ ഹ്രസ്വകാല സഹകരണ വായ്പ നൽകുന്ന സ്ഥാപനങ്ങളിൽ ഉന്നത സ്ഥാനത്താണ് കേരള സംസ്ഥാന സഹകരണ ബാങ്ക്. ജില്ലാ സഹകരണ ബാങ്കുകൾ, പ്രാഥമിക കാർഷിക സഹകരണ സംഘങ്ങൾ (പി.എ.സി.എസ്) മറ്റു സഹകരണ സ്ഥാപനങ്ങൾ എന്നിവയുടെ കൈവശമുള്ള അധിക തുക ശേഖരിച്ച് ഒരു കേന്ദ്ര തുലനാവസ്ഥ സൃഷ്ടിക്കുന്നു. 2018 മാർച്ചിലെ എസ്.എൽ.ബി.സി കണക്കനുസരിച്ച് വാണിജ്യ, സഹകരണ, ചെറുകിട ധനകാര്യ സ്ഥാപനങ്ങളിലെ 7332 ശാഖകളിൽ സഹകരണ മേഖലയിൽ 984 ശാഖകളുണ്ട്. സഹകരണ മേഖലയിലെ 984 ശാഖകളിൽ 117 എണ്ണം ഗ്രാമീണ മേഖലയിലും,28 എണ്ണം അർദ്ധ നഗര മേഖലയിലും, 839 എണ്ണം നഗര മേഖലയിലുമാണ്.

വാണിജ്യ ബാങ്കുകളിലും, സഹകരണ ബാങ്കുകളിലുമായി 2018 മാർച്ചിൽ ആകെ 515119 കോടിയുടെ നിക്ഷേപമുണ്ട്. സഹകരണ ബാങ്കുകളിൽ മാത്രമായി 69718 കോടിയുടെ നിക്ഷേപമുണ്ട് അതായത് വാണിജ്യ ബാങ്കുകളിലും സഹകരണ ബാങ്കുകളിലുമായിട്ടുള്ള ആകെ നിക്ഷേപത്തിന്റെ 14 ശതമാനം. 2018 മാർച്ച് വരെ സഹകരണ ബാങ്കുകളും , വാണിജ്യ ബാങ്കുകളും നൽകിയ ആകെ വായ്പ 334512 കോടി രൂപയാണ്. ഇതിൽ സഹകരണ ബാങ്കുകളുടെ മാത്രം വിഹിതം 47777 കോടി രൂപയാണ്. ഇത് വാണിജ്യ ബാങ്കുകളും സഹകരണ ബാങ്കുകളും നൽകിയ ആകെ വായ്പയുടെ 14 ശതമാനമാണ്. മാർച്ച് 2018 വരെ സഹകരണ ബാങ്കുകളും വാണിജ്യ ബാങ്കുകളും കാർഷിക വായ്പായി നൽകിയ 76621 കോടി രൂപയുടെ ഏകദേശം 10 ശതമാനം (7283 കോടി രൂപ)സഹകരണ ബാങ്കുകളിൽ നിന്നാണ്. കേരളത്തിലെ ബാങ്കിങ് മേഖലയിലെ ആകെ ക്രയവിക്രയം 2017 മാർച്ചിൽ 772718 കോടിയായിരുന്നത് 2018 മാർച്ചിൽ 849631 കോടിയായി ഉയർന്നു. (പട്ടിക 1 .10 )

## ബാങ്കിങ് ഇതര ധനകാര്യ സ്ഥാപനങ്ങൾ/ കമ്പനികൾ

ഷെഡ്യൂൾഡ് ബാങ്കിന്റെ നിർവചനത്തിൽപെടാത്ത സാമ്പത്തിക സേവനങ്ങളും, ബാങ്കിങ് സൗകര്യങ്ങളും നൽകുന്ന സ്ഥാപനങ്ങളാണ് ബാങ്കിങ് ഇതര ധനകാര്യ സ്ഥാപനങ്ങൾ/കമ്പനികൾ (എൻ. ബി.എഫ്.സി). 1934 ലെ റിസർവ് ബാങ്ക് ഓഫ് ഇന്ത്യ ആക്ടിന്റെ പരിധിയിലാണ് ഇവ വരുന്നത്. വായ്പകൾ നൽകുക, വിരമിച്ചതിന് ശേഷമുള്ള സമ്പാദ്യ പദ്ധതികൾ ആസൂത്രണം ചെയ്യുക, ഓഹരി വിപണിയിൽ നിക്ഷേപിക്കുന്നതിനും, ഓഹരികൾ വാങ്ങുന്നതിനും സഹായിക്കുക എന്നീ സേവനങ്ങൾ ഇവർ നൽകുന്നു. പക്ഷെ ഇവർക്ക് പൊതു ജനങ്ങളിൽ നിന്നും നിക്ഷേപം സ്വീകരിക്കാൻ സാധിക്കില്ല. പുതിയ സംരംഭങ്ങൾ വളർത്തുന്നതിന് വായ്പകൾ നൽകുന്നതിലൂടെ ഗ്രാമീണ മേഖലയുടെയും, നഗര മേഖലയുടെയും സാമ്പത്തിക വളർച്ചയിൽ ഒരു പ്രധാന പങ്കു വഹിക്കുന്നു. ചിട്ടികൾ, വായ്പകൾ തുടങ്ങിയ അനവധി സാമ്പത്തിക സേവനങ്ങൾ എൻ.ബി.എഫ്.സികൾ നൽകുന്നു.

## കേരള സ്റ്റേറ്റ് ഫിനാൻഷ്യൽ എന്റർപ്രൈസ്

1956 ലെ കമ്പനീസ് ആക്ട് അനുസരിച്ച് രൂപീകരിച്ച, പൂർണമായും സംസ്ഥാന സർക്കാരിന്റെ നിയന്ത്രണത്തിലുള്ള ഒരു ബാങ്കിങ് ഇതര കമ്പനിയാണ് കേരള സ്റ്റേറ്റ് ഫിനാൻഷ്യൽ എന്റർപ്രൈസ് (കെ. എസ്.എഫ്.ഇ). ചിട്ടികളുടെ നടത്തിപ്പാണ് കമ്പനിയുടെ പ്രധാന പ്രവർത്തനം. കൂടാതെ വായ്പകൾ നൽകുകയും (സ്വർണ വായ്പ പദ്ധതി, കെ.എസ്. എഫ്.ഇ യുടെ വ്യക്തിഗത വായ്പ, ഉപഭോക്തൃ/ വാഹന വായ്പ, പ്രത്യേക കാർ വായ്പ, ഭവന നിർമ്മാണ വായ്പ, ഫ്ലെക്സി വാണിജ്യ വായ്പ, നികുതി ആസൂത്രണ വായ്പ പദ്ധതി, സ്ഥിര നിക്ഷേപ വായ്പ പദ്ധതി, സുഗമ(അക്ഷയ) ഓവർഡ്രാഫ്റ്റ് പദ്ധതി മുതലായവ) നിക്ഷേപം സ്വീകരിക്കുകയും ചെയ്യുന്നു (സർക്കാർ ഉറപ്പോടു കൂടി). ഫീസ് ഈടാക്കി കൊണ്ട് വെസ്റ്റേൺ യൂണിയൻ മണി ട്രാൻസ്ഫെറിന്റെ പ്രവർത്തനങ്ങൾ നടത്തുന്നതോടൊപ്പം എബിക്സ് മണി എക്സ്പ്രസ്സ് പ്രൈവറ്റ് ലിമിറ്റഡിന്റേയും എക്സ്പ്രസ്സ് മണി ട്രാൻസ്ഫെറിന്റെയും സബ് ഏജന്റായി പ്രവർത്തിക്കുന്നു.

കെ.എസ്.എഫ്.ഇ 2018 ജൂൺ 16 ന് പ്രസിദ്ധീകരിച്ച 2016–17 വാർഷിക റിപ്പോർട്ട് അനുസരിച്ച് കമ്പനിക്ക് 568 യൂണിറ്റുകളും , 11 പ്രാദേശിക ഓഫീസുകളുമുണ്ട്. 2016–17 വർഷത്തിൽ കമ്പനിക്ക് 85.27 കോടി രൂപ ലാഭമുണ്ടായി. 2016 –17 ൽ കമ്പനിയുടെ ആകെ വിറ്റുവരവ് 22504.49 കോടി രൂപയും ഹ്രസ്വ കാല നിക്ഷേപവും, ട്രസ്റ്റിലുള്ള ചിട്ടി സെക്യൂരിറ്റി നിക്ഷേപവും ഉൾപ്പെടെ സ്ഥിര നിക്ഷേപം 9801.75 കോടി രൂപയാണ്. 2017 മാർച്ച് അവസാനം ആകെ നിക്ഷേപം 10490.14 കോടിയാണ്. എല്ലാ ശാഖകളിലെയും ചിട്ടി തുകയിൽ മുൻവർഷത്തെ അപേക്ഷിച്ച് 6 ശതമാനം വർധനവുണ്ടായി. അതായത് 1432.43 കോടിയിൽ നിന്നും 1520.54 കോടിയായി ഉയർന്നു. 2017 മാർച്ച് വരെ 4783.75 കോടി രൂപ ആകെ വായ്പയായി വിതരണം ചെയ്തു.

## കേരള ഫിനാൻഷ്യൽ കോർപ്പറേഷൻ

സംസ്ഥാനത്തിന്റെ സാമ്പത്തികവും, സാമൂഹികവും, വ്യാവസായികവുമായ വളർച്ചയിൽ നിർണായക സംഭാവനകൾ നൽകിയിട്ടുള്ള ഒരു ഉന്നത സാമ്പത്തിക സ്ഥാപനമാണ് കേരള ഫിനാൻഷ്യൽ കോർപറേഷൻ (കെ.എഫ്.സി). 1951 ലെ സ്റ്റേറ്റ് ഫിനാൻഷ്യൽ കോർപറേഷൻ ആക്ട് അനുസരിച്ചാണ് ഇത് രൂപീകരിച്ചിരിക്കുന്നത്. വ്യവസായ സ്ഥാപനങ്ങൾക്ക് ഇടത്തര, ദീർഘകാല വായ്പകളാണ് കെ.എഫ്. സി നൽകുന്നത്. സംസ്ഥാനത്തിലെ സൂക്ഷ്മ, ചെറുകിട ഇടത്തര സ്ഥാപനങ്ങൾക്ക് ഉല്പാദന സേവന മേഖലകളിൽ പ്രവർത്തിക്കുന്നതിനാവശ്യമായ –സാമ്പത്തിക സഹായം കോർപറേഷൻ നൽകുന്നു. 2017–18–ൽ അറ്റലാഭം 8.30 കോടി രൂപയാണ്. 2018 മാർച്ച് വരെ കെ.എഫ്.സി നൽകിയ ആകെ വായ്പ 2451.8 കോടി രൂപയാണ്.

# സംസ്ഥാനത്തിന്റെ ധനസ്ഥിതി

"The masses which eventually acquired greater power in the state saw themselves cheated of their prize when they got not the rich state but the poor one. The poor State can calmly be allowed to fall into the hands of the people, which thereby acquire nothing but empty coffers." (Goldscheid 1967)

## 1990 മുതലുള്ള പശ്ചാത്തലം – സംക്ഷിപ്തരൂപം

1990 കളുടെ രണ്ടാം പകുതിയിൽ ഇന്ത്യയിലെ മറ്റു സംസ്ഥാനങ്ങളിൽ സംഭവിച്ചതുപോലെ കേരളത്തിലും പൊതുധനകാര്യം പ്രതിസന്ധി നേരിടുകയുണ്ടായി. റവന്യൂകമ്മിയും ധനകമ്മിയും കൂടുകയും തനതു നികുതി വരുമാനവും കേന്ദ്രത്തിൽ നിന്നുള്ള കൈമാറ്റവും കുറയുകയും, റവന്യൂ ചെലവും പ്രത്യേകിച്ച് പലിശയുടെ തിരിച്ചടവ് കൂടുകയും ചെയ്തു. രണ്ടായിരമാണ്ടിന്റെ ആദ്യവർഷങ്ങളിൽ നിയമനിർമ്മാണത്തിലൂടെ, അതായത് ധന ഉത്തരവാദിത്ത നിയമം ആക്ട് (എഫ്. ആർ.ബി.എം.) നടപ്പാക്കി ധനകമ്മി പരിഹരിക്കാനുള്ള ശ്രമം നടത്തിയിരുന്നു. ഈ ലക്ഷ്യം നേടുന്നതിനായി ചെലവുചുരുക്കൽ നടപ്പാക്കി. ഇന്ന് പ്രതികൂലമായി ബാധിച്ച സമൂഹത്തിലെ പലവിഭാഗങ്ങളും എതിർപ്പ് പ്രകടിപ്പിച്ചതിനാൽ തൽഫലമായി ഈ നിയന്ത്രണങ്ങൾ താൽകാലികമായിരുന്നു. ധനകമ്മി റവന്യൂ വരുമാനത്തിലെ കുറവുമായി ബന്ധപ്പെട്ടതാണെന്ന് തിരിച്ചറിഞ്ഞ സർക്കാർ തനതു നികുതി വരുമാനം വർദ്ധിപ്പിക്കുന്നതിനായി നിരവധി നടപടികൾ 2006-07 മുതൽ സ്വീകരിച്ചു. 2010-11 ആയപ്പോൾ റവന്യൂകമ്മി (ആർ ഡി: നടപ്പ് ചെലവുകൾ നടത്തുന്നതിനായി കടമെടുക്കുന്നത്) ധനക്കമ്മി (നടപ്പുവർഷത്തെ മൊത്തം കടമെടുക്കൽ) യുടെ അനുപാദം മുൻപുള്ള അഞ്ചുവർഷത്തെ അപേക്ഷിച്ച് കുറയണം (പട്ടിക 1.11). എന്നാൽ ആ കാലയളവിലെ ധന ഏകീകരണം മറ്റു കമ്മി സൂചകങ്ങളിൽ 2011-12 മുതൽ കാണപ്പെട്ടിട്ടില്ല. (പട്ടിക 1.12)

2013-14 ന ശേഷം തനതു നികുതി വരുമാന വളർച്ചാ നിരക്കിൽ ശരാശരി 10 ശതമാനം കുറവുണ്ടായി. ഇത് 2006-07 മുതൽ 2012-13 വരെയുള്ള കാലത്ത് 18 ശതമാനം ആയിരുന്നു. റവന്യൂ ചെലവിലെ വളർച്ചാ നിരക്ക് ബുദ്ധിമുട്ടാണ്. ധനകമ്മി കുറയ്ക്കുന്നതിനായി 2016-17 മുതൽ വിവിധ നടപടികൾ സ്വീകരിച്ചതിന്റെ ഫലമായി തനതുനികുതി വരുമാനത്തിൽ 20 ശതമാനം വളർച്ചാ നിരക്കും റവന്യൂചെലവിൽ സുതാര്യമായ നടപടികളും സ്വീകരിച്ചു വരുന്നു. എന്നാൽ സംസ്ഥാനത്തിന്റെ അധികാര പരിധിക്ക് പുറത്തുള്ള നോട്ടു നിരോധനം, ചരക്കു സേവന നികുതിയിൽ കേന്ദ്രം സംസ്ഥാനങ്ങൾക്ക് നൽകുന്ന വിഹിതത്തിലെ അസന്തുലിതാവസ്ഥ, ചരക്കു സേവന നികുതി നടപ്പാക്കുന്നതിലെ പ്രശ്നങ്ങൾ എന്നിവ 2016-17, 2017-18 വർഷങ്ങളിലും സംസ്ഥാനത്തിന്റെ തനതു നികുതി വരുമാനത്തിലെ വളർച്ച മന്ദഗതിയിലാക്കി. കൂടാതെ പ്രകൃതിദുരന്തങ്ങളായ ഓഖി ചുഴലിക്കാറ്റ്, 2018ലെ വെള്ളപ്പൊക്കം തുടങ്ങിയവയോട് അനുബന്ധിച്ചുള്ള ചെലവുകളും തനതു നികുതി വരുമാനത്തിൽ കുറവുണ്ടാക്കി. കേന്ദ്ര സഹായത്തിന്റെ അപര്യാപ്തത, വായ്പാ പരിധി ഉയർത്തുന്നതിന് അംഗീകാരം ലഭിക്കാത്തത് തുടങ്ങിയവ ത്വരിതഗതിയിലുള്ള മികച്ച നവകേരള നിർമ്മാണത്തിന് വിഘാതമായി. ഈ പശ്ചാത്തലത്തിൽ സംസ്ഥാനത്തിന്റെ ധനകാര്യ സ്ഥിതി അവലോകനം ചെയ്യുന്നു.

## റവന്യൂ വരുമാനം

സംസ്ഥാനത്തിന്റെ റവന്യൂവരുമാനത്തിന്റെ പ്രധാനഘടകം തനതു നികുതി വരുമാനമാണെങ്കിലും അതിന്റെ വിഹിതം 2013-14 മുതൽ കുറഞ്ഞുവരുന്നു (പട്ടിക 1.13). തനതു നികുതി വരുമാനം 2013-14 ലെ 65.06 ശതമാനത്തിൽ നിന്നും 2014-15 ലെ 60.79 ശതമാനമായി കുറയാനുള്ള കാരണം കേന്ദ്രഗ്രാന്റിലെ 2013-14 ലെ 8.41 ശതമാനത്തിൽ നിന്നും 2014-15 ലെ 12.96 ശതമാനത്തിലേയ്ക്കുള്ള വർദ്ധനവാണ്. കേന്ദ്രഗ്രാന്റിലെ ഈ വർദ്ധനവിന്റെ കാരണം കേന്ദ്രാവിഷ്കൃത പദ്ധതികളുടെ കേന്ദ്ര വിഹിതം പദ്ധതി നിർവ്വഹണ ഏജൻസികൾക്ക്നേരിട്ട് നൽകുന്നതിന് പകരം സംസ്ഥാന ബഡ്ജറ്റിലൂടെ വകയിരുത്തുന്ന രീതി 2014-15 മുതൽ നടപ്പാക്കിയതാണ്. 2015-16 ൽ വീണ്ടും തനതുനികുതി വരുമാനം കുറയാനുണ്ടായ

**പട്ടിക 1.11** കമ്മി സൂചകങ്ങൾ (ശതമാനത്തിൽ)

| കാലയളവ് | റവന്യൂ കമ്മി/ജി എസ് ഡി പി | ധനകമ്മി /ജി എസ് ഡി പി | പ്രാഥമിക കമ്മി/ ജി എസ് ഡി പി | റവന്യൂകമ്മി/ ധനകമ്മി |
|---|---|---|---|---|
| 2000-01 to 2005-06 | 3.39 | 4.36 | 1.37 | 77.82 |
| 2006-07 to 2010-11 | 1.85 | 3.08 | 0.7 | 60.18 |
| 2011-12 to 2016-17 | 2.31 | 3.65 | 1.8 | 63.09 |

അവലംബം: ബഡ്ജറ്റ് ഡോക്യുമെന്റ്, കേരള സർക്കാർ

**പട്ടിക1.12** സംസ്ഥാനത്തിന്റെ പ്രധാന വരുമാനം, ചെലവ്, കമ്മി, കടം എന്നിവയുടെ സൂചകങ്ങൾ
( തുക കോടിരൂപയിലും ശതമാനത്തിലും)

| | 2011-12 | 2012-13 | 2013-14 | 2014-15 | 2015-16 | 2016-17 | 2017-18 റവന്യൂ ചെലവ് | 2017-18 യഥാർത്ഥ കണക്ക് | 2018-19 ബഡ്ജറ്റ് എസ്റ്റിമേറ്റ് |
|---|---|---|---|---|---|---|---|---|---|
| റവന്യൂ വരുമാനം | 38,010 | 44,137 | 49,177 | 57,950 | 69,033 | 75,612 | 88,267 | 83,020 | 1,02,801 |
| ജി എസ് ഡി പി യുടെ ശതമാനം | 10.44 | 10.70 | 10.57 | 11.31 | 12.28 | 12.27 | 12.86 | 12.09 | |
| സംസ്ഥാന നികുതി വരുമാനം | 25,719 | 30,077 | 31,995 | 35,233 | 38,995 | 42,176 | 48,823 | 46,460 | 58,588 |
| ജി എസ് ഡി പി യുടെ ശതമാനം | 7.06 | 7.29 | 6.88 | 6.87 | 6.94 | 6.84 | 7.11 | 6.77 | |
| സംസ്ഥാന നികുതിയേതര വരുമാനം | 2,592 | 4,199 | 5,575 | 7,284 | 8,425 | 9,700 | 11,729 | 11,200 | 14,271 |
| ജി എസ് ഡി പി യുടെ ശതമാനം | 0.71 | 1.02 | 1.20 | 1.42 | 1.50 | 1.57 | 1.71 | 1.63 | |
| ലോട്ടറിയിൽ റവന്യൂ ചെലവ് | 1,690 | 2,116 | 2,372 | 2,799 | 3,302 | 3,708 | 4,878 | 3,572 | 6,397 |
| അറ്റ നികുതിയേതര വരുമാനം ജി എസ് ഡി പി യുടെ ശതമാനം | 0.46 | 0.51 | 0.51 | 0.55 | 0.59 | 0.60 | 0.71 | 0.52 | |
| കേന്ദ്ര വിഹിത കൈമാറ്റം | 9,700 | 9,862 | 11,607 | 15,434 | 21,612 | 23,735 | 27,715 | 25,361 | 29,942 |
| ജി എസ് ഡി പി യുടെ ശതമാനം | 2.66 | 2.39 | 2.50 | 3.01 | 3.85 | 3.85 | 4.04 | 3.69 | |
| കേന്ദ്ര നികുതി കൈമാറ്റം | 5,900 | 6,841 | 7,469 | 7,926 | 12,691 | 15,223 | 16,892 | 16,833 | 19,932 |
| ജി എസ് ഡി പി യുടെ ശതമാനം | 1.65 | 1.66 | 1.61 | 1.55 | 2.26 | 2.47 | 2.46 | 2.45 | |
| കേന്ദ്ര ഗ്രാന്റ് | 3,710 | 3,021 | 4,138 | 7,508 | 8,921 | 8,510 | 10,823 | 8,528 | 10,009 |
| ജി എസ് ഡി പി യുടെ ശതമാനം | 1.02 | 0.73 | 0.89 | 1.46 | 1.59 | 1.38 | 1.58 | 1.24 | |
| മൂലധന വരുമാനം | 12,284 | 15,685 | 17,050 | 17,719 | 17,965 | 26,763 | 23,392 | 27,221 | 24,217 |
| ജി എസ് ഡി പി യുടെ ശതമാനം | 3.37 | 3.80 | 3.67 | 3.65 | 3.20 | 4.34 | 3.41 | 3.96 | |
| ആകെ വരുമാനം | 50,295 | 59,823 | 66,227 | 76,670 | 86,998 | 1,02,374 | 1,106,59 | 1,10,241 | 1,27,018 |
| ജി എസ് ഡി പി യുടെ ശതമാനം | 13.82 | 14.51 | 14.24 | 14.96 | 15.48 | 16.61 | 16.12 | 16.05 | |
| ആകെ ചെലവ് | 50,896 | 59,228 | 66,244 | 76,744 | 87,032 | 1,02,383 | 1,11,352 | 1,10,238 | 1,27,093 |
| ജി എസ് ഡി പി യുടെ ശതമാനം | 13.98 | 14.36 | 14.24 | 14.97 | 15.49 | 16.61 | 16.22 | 16.05 | |
| റവന്യൂ ചെലവ് | 46,045 | 53,489 | 60,486 | 71,746 | 78,689 | 91,096 | 1,01,346 | 99,948 | 1,15,661 |
| ജി എസ് ഡി പി യുടെ ശതമാനം | 12.65 | 12.97 | 13.01 | 14.00 | 14.00 | 14.78 | 14.76 | 14.55 | |
| പദ്ധതി റവന്യൂ ചെലവ് | 5,327 | 6,849 | 7,074 | 10,283 | 12,077 | 13,492 | 14,021 | 16,182 | 19,421 |
| ജി എസ് ഡി പി യുടെ ശതമാനം | 1.46 | 1.66 | 1.52 | 2.01 | 2.15 | 2.19 | 2.04 | 2.36 | |
| പദ്ധതിയേതര റവന്യൂ ചെലവ് | 40,717 | 46,639 | 53,412 | 61,464 | 66,611 | 77,605 | 87,325 | 83,767 | 96,240 |
| ജി എസ് ഡി പി യുടെ ശതമാനം | 11.18 | 11.31 | 11.49 | 11.99 | 11.85 | 12.59 | 12.72 | 12.20 | |

| | | | | | | | | | |
|---|---|---|---|---|---|---|---|---|---|
| മൂലധന വിഹിതം | 902 | 2,083 | 3,203 | 4,485 | 5,123 | 5,992 | 6,851 | | 7,874 |
| ജി എസ് ഡി പി യുടെ ശതമാനം | 3,853 | 4,603 | 4,294 | 4,255 | 7,500 | 10,126 | 8,668 | 8,749 | 10,320 |
| കടം നൽകൽ | 1.06 | 1.12 | 0.92 | 0.83 | 1.33 | 1.64 | 1.26 | 1.05 | |
| പദ്ധതി മൂലധന ചെലവ് | 999 | 1,136 | 1,464 | 743 | 842 | 1,160 | 1,337 | 1,541 | 1,102 |
| റവന്യൂ കമ്മി | 3,398 | 3,466 | 3,498 | 3,881 | 6,518 | 8,946 | 7,253 | 7,994 | 8,694 |
| ജി എസ് ഡി പി യുടെ ശതമാനം | 8,034 | 9,351 | 11,309 | 13,796 | 9,657 | 15,485 | 13,080 | 16,928 | 12,860 |
| ധന കമ്മി | 2.21 | 2.27 | 2.43 | 2.69 | 1.72 | 2.51 | 1.91 | 2.46 | |
| ജി എസ് ഡി പി യുടെ ശതമാനം | 12,815 | 15,002 | 16,944 | 18,642 | 17,818 | 26,448 | 22,774 | 26,837 | 23,957 |
| പ്രാഥമിക കമ്മി | 3.52 | 3.64 | 3.64 | 3.64 | 3.17 | 4.29 | 3.32 | 3.91 | |
| ജി എസ് ഡി പി യുടെ ശതമാനം | 6,521 | 7,797 | 8,679 | 8,872 | 6,708 | 14,332 | 9,248 | 11,718 | 9,019 |
| ഇപ്പോഴത്തെ റവന്യൂവിലെ നീക്കിയിരുപ്പ് | 1.79 | 1.89 | 1.87 | 1.73 | 1.19 | 2.33 | 1.35 | 1.71 | |
| നീക്കിയിരുപ്പ് കടം | 5,449 | 4,973 | 6,917 | 9,533 | 1,322 | 5,252 | 6,292 | 4,166 | 1,547 |
| ജി എസ് ഡി പി യുടെ ശതമാനം | 89,418 | 1,03,561 | 1,19,009 | 1,35,440 | 1,57,370 | 1,86,454 | 2,10,789 | 2,10,762 | 2,37,266 |
| ജി എസ് ഡി പി (നടപ്പുവില) | 24.56 | 25.12 | 25.59 | 26.42 | 28.00 | 30.25 | 30.70 | 30.68 | |
| GSDP (Current Prices) | 3,64,048 | 4,12,313 | 4,65,041 | 5,12,564 | 5,61,994 | 6,16,357 | 6,86,498 | 6,86,764 | |

അവലംബം: ധനകാര്യ കണക്കുകൾ, സി ആന്റ് എ.ജി ,ബഡ്ജറ്റ് രേഖകൾ, കേരള സർക്കാർ, കേരള സംസ്ഥാന സാമ്പത്തിക സ്ഥിതി വിവര വകുപ്പ്

കാരണം കേന്ദ്ര നികുതി വിഹിതത്തിലെ വർദ്ധനവാണ്. പതിനാലാം ധനകാര്യ കമ്മീഷൻ സംസ്ഥാനങ്ങളുടെ കേന്ദ്ര നികുതി വിഹിതം 32 ശതമാനത്തിൽ നിന്നും 42 ശതമാനമായി വർദ്ധിപ്പിച്ചു. അതുപോലെ കേരളത്തിന്റെ വിഹിതം 2.34 ശതമാനത്തിൽ നിന്നും 2.5 ശതമാനമായി വർദ്ധിച്ചു.

പതിനാലാം ധനകാര്യ കമ്മീഷൻ 2015-16 ൽ കേന്ദ്ര നികുതി കൈമാറ്റം അവാർഡ് പ്രകാരം വർദ്ധിച്ചെങ്കിലും തനതുനികുതിവരുമാന വർദ്ധനവ് സ്ഥിരതയിലായിരുന്നു. എന്നാൽ 2016-17 ൽ കേന്ദ്ര നികുതി വർദ്ധനവിൽ കുതിച്ചുചാട്ടം ഉണ്ടായില്ല. നോട്ടു നിരോധനത്തിന്റെ ഫലമായി തനതുനികുതി വരുമാന വളർച്ചാ നിരക്കിൽ നേരിയ പുരോഗതി ഉണ്ടായെങ്കിലും റവന്യൂ വരുമാനത്തിൽ 2016-17 ൽ 9.53 ശതമാനത്തിന്റെ കുറവുണ്ടായി. 2017-18 ലും 9.8 ശതമാനത്തിന്റെ കുറവുണ്ടായി(പട്ടിക 1.14, ചിത്രം 1.9).

## തനതു നികുതി വരുമാനം (ഒ.റ്റി.ആർ)

2016-17 ലെ തനതു നികുതി വരുമാനത്തിലെ വർദ്ധനവ് 8.16 ശതമാനമാണ്. 2017-18 ൽ ഇത് 10.16 ശതമാനമായി വർദ്ധിച്ചു. ഇത് സൂചിപ്പിക്കുന്നത് 2013-14 മുതൽ തനതു നികുതി വരുമാനത്തിലെ വളർച്ചാ നിരക്കിലെ കുറവ് തുടരുന്നുവെന്നാണ്.

ഉൽപന്ന നികുതികൾ അതായത് ചരക്ക് സേവന നികുതി/ വാറ്റ്, പെട്രോളിയം വിൽപന നികുതി, ആൽക്കഹോൾ വിൽപന നികുതി എന്നിവയാണ് തനതുനികുതി വരുമാനത്തിന്റെ ഘടകങ്ങൾ. ഇത് 2017-18-ൽ തനത് നികുതി വരുമാനത്തിന്റെ 78.75 ശതമാനമായിരുന്നു.

2017-18 ൽ സംസ്ഥാനത്തിന്റെ തനതുനികുതി വരുമാനം 46459.61 കോടി രൂപയാണ്. വിൽപനനികുതിയും വാറ്റുംകൂടി ആകെ തനതുനികുതി വരുമാനത്തിന്റെ 52.90 ശതമാനം (24577.81 കോടി രൂപ) സംഭാവന ചെയ്യുന്നു. ചരക്കു സേവനനികുതി 25.85 ശതമാനവും (12007.69 കോടി രൂപ), വാഹന നികുതി 7.88 ശതമാനം (3662.85 കോടി രൂപ), സ്റ്റാമ്പ് ഡ്യൂട്ടിയും രജിസ്ട്രേഷൻ ഫീസും കൂടി 7.43 ശതമാനം (3452.56 കോടി രൂപ), സംസ്ഥാന എക്സൈസ് ഡ്യൂട്ടി 4.82 ശതമാനം (2240.42 കോടി രൂപ), ലാന്റ് റവന്യൂ 0.35 ശതമാനം (162.16 കോടി രൂപ) 2017-18-ൽ സംഭാവന ചെയ്തു. തനതു നികുതി വരുമാനത്തിന്റെ 2017-18 ലെ വർദ്ധനവ് 13.96 ശതമാനമാണ്.

2017 ജൂലൈ ഒന്നു മുതൽ നടപ്പാക്കിയ ചരക്കു സേവന നികുതി 2017-18 ജൂലൈ മാർച്ച് കാലഘട്ടത്തിൽ 2016-17 ലെ വാറ്റ്കാലത്തെ അപേക്ഷിച്ച് 17.39 ശതമാനം വർദ്ധന രേഖപ്പെടുത്തി. 2017-18 ഏപ്രിൽ ജൂലൈ കാലഘട്ടത്തിൽ വാറ്റിലെ വർദ്ധനവ് 2016-17 ലെ അതേ കാലഘട്ടത്തിനെ അപേക്ഷിച്ച് 8.71 ശതമാനമാണ്. വാറ്റ്/ചരക്കു സേവന നികുതിയിലെ

**പട്ടിക 1.13** കേരളത്തിന്റെ പ്രധാന വരുമാനം,ചെലവ്,കമ്മി,കടം സൂചകങ്ങൾ (രൂപ കോടിയിലും ശതമാനത്തിലും)

| വർഷം | തനതു നികുതി വരുമാനം | നികുതിയേതര വരുമാനം | കേന്ദ്രനികുതി | കേന്ദ്ര ഗ്രാൻറ് |
|---|---|---|---|---|
| 2011–12 | 67.66 | 6.82 | 15.76 | 9.76 |
| 2012–13 | 68.14 | 9.51 | 15.5 | 6.85 |
| 2013–14 | 65.06 | 11.34 | 15.19 | 8.41 |
| 2014–15 | 60.79 | 12.57 | 13.68 | 12.96 |
| 2015–16 | 56.49 | 12.2 | 18.38 | 12.92 |
| 2016–17 | 55.78 | 12.83 | 20.14 | 11.25 |
| 2017–18 | 55.96 | 13.49 | 20.28 | 10.27 |
| 2018–19 BE | 56.99 | 13.88 | 19.39 | 9.74 |

അവലംബം: ബഡ്ജറ്റ് രേഖകൾ, കേരള സർക്കാർ

**പട്ടിക 1.14** കമ്മിസൂചകങ്ങളുടെ പ്രവണത (ശതമാനത്തിൽ)

| വർഷം | റവന്യൂ വരുമാനം (രൂപ കോടിയിൽ) | വളർച്ചാ നിരക്ക് (ശതമാനം) |
|---|---|---|
| 2011–12 | 38,010 | 22.65 |
| 2012–13 | 44,137 | 16.12 |
| 2013–14 | 49,177 | 11.42 |
| 2014–15 | 57,950 | 17.84 |
| 2015–16 | 69,033 | 19.13 |
| 2016–17 | 75,612 | 9.53 |
| 2017–18 | 83,020 | 9.8 |

അവലംബം: ബഡ്ജറ്റ് രേഖകൾ, കേരള സർക്കാർ

**ചിത്രം 1.9** റവന്യൂ വരുമാനത്തിന്റെ വളർച്ചാ നിരക്ക് (ശതമാനം)




അവലംബം: ബഡ്ജറ്റ് രേഖകൾ, കേരള സർക്കാർ

2017–18 ലെ മൊത്തം വളർച്ചാ നിരക്ക് 15.24 ശതമാനമാണ്. എന്നാൽ ഇത് 2016–17 ൽ 10.01 ശതമാനമായിരുന്നു. വാണിജ്യ നികുതിയിൽ നിന്നുള്ള റവന്യൂ വരുമാനം വർദ്ധിച്ചുവെങ്കിലും ഉപഭോക്തൃ സംസ്ഥാനമായ കേരളത്തിന് ചരക്കു സേവന നികുതി കാര്യമായ നേട്ടമുണ്ടാക്കിയില്ല.[1] ഇതിന് കാരണം പ്രധാന ഉൽപന്നങ്ങൾക്ക് ഏർപ്പെടുത്തിയ നികുതി നിരക്കിലെ കുറവാണ്. (ഇത് സംസ്ഥാനങ്ങൾക്ക് 9 ശതമാനവും വാറ്റിൽ 14.5 ശതമാനവുമാണ് )[2]. കേന്ദ്ര സംസ്ഥാന നികുതി നിരക്ക് തമ്മിലുള്ള

1. ജി.എസ്.ടി നടപ്പിലാക്കുമ്പോൾ സംസ്ഥാനങ്ങൾക്കുണ്ടാകുന്ന നഷ്ടം നികത്തുന്നതിനായി 2015-16 അടിസ്ഥാനമാക്കി നല്കുന്ന നഷ്ടപരിഹാരം 14 ശതമാനം വളർച്ചനിരക്ക് ഉറപ്പു നല്കുന്നു.2017-18 മുതൽ 5 വർഷത്തേക്കാണ് നഷ്ട പരിഹാരം.
2. ജി എസ് ടി യിൽ 80 ശതമാനം ഉല്പന്നങ്ങൾക്കും 18 ശതമാനം നികുതി ഈടാക്കുമ്പോൾ 9 ശതമാനം സംസ്ഥാന വിഹിതവും 9 ശതമാനം കേന്ദ്ര വിഹിതവുമാണ്.

അസംതുലിതാവസ്ഥ സംസ്ഥാനങ്ങളെ ദോഷകരമായി ബാധിച്ചു. സങ്കീർണ്ണമായ റിട്ടേൺ ഫയലിംഗ് രീതിയും ചെക്ക്പോസ്റ്റുകൾ ഒഴിവാക്കുന്ന അവസരത്തിൽ തന്നെ ഇ–വേ ബിൽ നടപ്പാക്കുന്നതിലെ താമസവും തിരിച്ചടിക്കു കാരണമായി. ഭാവിയിൽ ഈ അവസ്ഥ മെച്ചപ്പെടുമെന്ന് പ്രതീക്ഷിക്കുന്നു (പട്ടിക 1.15).

## നികുതിയേതര വരുമാനം

2016–17–ലെ നികുതിയേതര വരുമാനം അപേക്ഷിച്ച് 2017–18 ൽ 15.46 ശതമാനം വളർച്ചാ നിരക്ക് സൂചിപ്പിക്കുന്നു. 2016–17 ൽ വളർച്ചാനിരക്ക് 15.13 ശതമാനമാണ്. ലോട്ടറിയിൽ നിന്നുള്ള വരുമാനമാണ് സംസ്ഥാനത്തിന്റെ നികുതിയേതര വരുമാനത്തിന്റെ പ്രധാന ഘടകം. ലോട്ടറിയിലെ ചെലവുകൾ, അതായത് സമ്മാനത്തുക, കമ്മീഷൻ എന്നിവ നീക്കിയാൽ 2016–17 ലെ 16.30 ശതമാനത്തെ അപേക്ഷിച്ച് 2017–18 ലെ വളർച്ചാ നിരക്ക് 14.34 ശതമാനമാണ്. ജി എസ് ഡി പി യുടെ ആനുപാതികമായി സംസ്ഥാനത്തിന്റെ നികുതിയേതര വരുമാനം 2013–14 ൽ വർദ്ധിക്കുവാനുള്ള കാരണം ലോട്ടറിയിലെ വരുമാന

**ബോക്സ് 1.4** ചരക്കു സേവന നികുതി (ജി എസ് ടി)

13 വർഷത്തെ ചർച്ചകൾക്കും പരിചിന്തനങ്ങൾക്കും ശേഷം 2017 ജൂലൈ ഒന്നിന് ചരക്കുസേവന നികുതി നിലവിൽ വന്നു. അന്തർ സംസ്ഥാന ചരക്ക് നീക്കത്തിന് സംസ്ഥാനങ്ങൾ ഏർപ്പെടുത്തിയിരുന്ന വാറ്റ് സംസ്ഥാന വാങ്ങിയിരുന്ന കേന്ദ്ര നികുതി എന്നിവയാണ് ജി എസ് ടി യിൽ ചേർന്ന പ്രധാന നികുതികൾ. കേന്ദ്ര നികുതികൾ, കേന്ദ്ര എക്സൈസ് നികുതി, സേവന നികുതി എന്നിവ ജി എസ് ടി യിൽ ഉൾപ്പെടുത്തി. മറ്റ് നിരവധി സെസ്സ് ഡ്യൂട്ടികൾ എന്നിവ ജി എസ് ടി യിൽ ഉൾപ്പെടുത്തി. ആർട്ടിക്കൾ 366 (12 എ) പ്രകാരം ആൽക്കഹോൾ ഒഴികെയുള്ള ഉൽപന്നങ്ങളും സേവനങ്ങളും ജി എസ് ടി യിൽ ഉൾപ്പെടുത്തി. പെട്രോളിയം ഉൽപ്പന്നങ്ങൾ ജി എസ് ടി യുടെ പുറത്ത് തുടരുന്നതായിരിക്കും.

ജി എസ് ടി നിലവിൽ വന്ന ശേഷം സംസ്ഥാനത്തിന്റെ തനതുനികുതി വരുമാനത്തിന്റെ 44 ശതമാനം കുറയുകയും എന്നാൽ കേന്ദ്ര നികുതിയുടെ 28 ശതമാനം മാത്രം ജി എസ് ടി യിൽ ഉൾപ്പെടുകയും ചെയ്തു. എന്നാൽ നിരക്ക് ഭാഗം ചെയ്യുപ്പോൾ കേന്ദ്രത്തിനും സംസ്ഥാനത്തിനും 50:50 എന്ന അനുപാതം നിശ്ചയിച്ചു. ഇത് ഇന്ത്യാ ഗവൺമെന്റ് മുഖ്യ സാമ്പത്തിക ഉപദേഷ്ടാവിന്റെ നേതൃത്വത്തിലുള്ള റവന്യൂ ന്യൂട്രൽ നിരക്ക് കമ്മിറ്റിയുടെ ശുപാർശയുടെ അടിസ്ഥാനത്തിൽ കേന്ദ്രവും സംസ്ഥാനങ്ങളും തമ്മിലുള്ള 40:60 എന്ന തോതിലുള്ള നികുതി വിഭജനത്തിന് എതിരാണ്.

കേന്ദ്രത്തിന് മറ്റ് നിരവധി വരുമാന സ്രോതസ്സുകളുണ്ടെങ്കിലും സംസ്ഥാനങ്ങൾക്ക് ജി എസ് ടി നിലവിൽ വന്ന ശേഷം വളരെ ചെറിയ അവസരങ്ങളെ റവന്യൂ വരുമാനത്തിനുള്ളൂ. ജി എസ് ടി കൌൺസിൽ, ഭരണഘടനയുടെ ആർട്ടിക്കിൾ 279 എ യുടെ കീഴിലുള്ള ഏജൻസിയായതിനാൽ ജി എസ് ടി നിരക്കിൽ മാറ്റം വരുത്താൻ സാധ്യമല്ല. കേരളം ഉൾപ്പെടെയുള്ള സംസ്ഥാനങ്ങളിൽ ജി എസ് ടി വരുമാനം തുടക്കത്തിൽ പ്രോത്സാഹജനകമായിരുന്നില്ല. ഇതിന് കാരണം നിരക്കിലെ വ്യതിയാനവു നടപ്പാക്കിയതിലെ പ്രശ്നങ്ങളുമായിരുന്നു.

അവലംബം: പതിനഞ്ചാമത് ധനകാര്യ കമ്മീഷൻ കേരള സർക്കാരിന് സമർപ്പിച്ച മെമ്മോറാണ്ടം

**പട്ടിക 1.15** 2016–17,2017–18 വർഷങ്ങളിലെ വാറ്റ്/ജി എസ് ടി യുടെ പ്രവണത (രൂപ കോടിയിൽ)

| | വാറ്റ് റവന്യൂ 2016–17 | വാറ്റ്/ജി എസ് ടി റവന്യൂ 2017–18 |
|---|---|---|
| | 17,854 | 20,575 |
| വളർച്ചാ നിരക്ക് (%) | 10.01 | 15.24 |

അവലംബം : ജി.എസ്.ടി വകുപ്പ്, കേരള സർക്കാർ

വർദ്ധനവാണ് (ചിത്രം 1.10). 2018–19 ലെ സംസ്ഥാന ബഡ്ജറ്റിൽ നികുതിയേതര വരുമാനം ക്രമേണ വർദ്ധിപ്പിക്കുന്നതിനുള്ള നടപടികൾ പ്രഖ്യാപിച്ചിട്ടുണ്ട്.

## കേന്ദ്ര വിഹിത കൈമാറ്റം

ധനകാര്യ കമ്മീഷൻ ശുപാർശ ചെയ്യുന്ന നികുതിയുടെ വിഹിതവും ഗ്രാന്റും കേന്ദ്ര ഗവൺമെന്റ് വിതരണം ചെയ്യുന്ന ഗ്രാന്റുമാണ് കേന്ദ്ര വിഹിത കൈമാറ്റത്തിന്റെ ഘടകങ്ങൾ. ഭരണഘടനയുടെ ആർട്ടിക്കിൾ 280 പ്രകാരം ധനകാര്യ കമ്മീഷൻ ശുപാർശ ചെയ്യുന്ന ഫോർമുല പ്രകാരമാണ് നികുതി വിഹിത കൈമാറ്റം ചെയ്യപ്പെടുന്നത്. ഭരണഘടനയുടെ ആർട്ടിക്കിൾ 275 പ്രകാരം റവന്യൂ കമ്മി കുറയ്ക്കുന്നതിന് സംസ്ഥാനങ്ങൾക്ക് ഗ്രാന്റ്

**ചിത്രം. 1.10** സംസ്ഥാനത്തിന്റെ നികുതിയേതര വരുമാനം (ലോട്ടറിയുൾപ്പെടെയും ലോട്ടറി ഇല്ലാതെയും) ജിഎസ്ഡിപി അനുപാതത്തിൽ (ശതമാനത്തിൽ)




അവലംബം: പട്ടിക 1.12

ഇൻ എയ്ഡ് ധനകാര്യ കമ്മീഷൻ ശുപാർശ ചെയ്യുന്നു. ഇത് കൂടാതെ മേഖലകൾക്ക് ധനകാര്യ കമ്മീഷൻ പ്രത്യേക ഗ്രാന്റും അനുവദിക്കുന്നു. പതിനാലാം ധനകാര്യ കമ്മീഷൻ തദ്ദേശഭരണ സ്ഥാപനങ്ങൾക്കും ദുരന്തനിവാരണത്തിനും ഒഴികെ പ്രത്യേക മേഖലകൾക്ക് ഗ്രാന്റ് അനുവദിക്കുന്നു. നികുതി കൈമാറ്റവും റവന്യുകമ്മി ഗ്രാന്റും ചേർന്നതാണ് കേന്ദ്ര വിഹിത കൈമാറ്റത്തിന്റെ മാറ്റം വരുത്താവുന്ന ഭാഗം. കേന്ദ്രാവിഷ്കൃത പദ്ധതികളിലെ കേന്ദ്ര വിഹിതം ഉൾപ്പെടെയുള്ള ഘടകങ്ങൾ സംസ്ഥാനങ്ങൾക്ക് ചെലവഴിക്കുമ്പോൾ മാറ്റം വരുത്താൻ സാധ്യമല്ല. കേരളത്തിനുള്ള കേന്ദ്ര നികുതി കൈമാറ്റത്തിന്റെ പ്രവണത പട്ടിക 1.16 ൽ സൂചിപ്പിച്ചിരിക്കുന്നു. കോളം 2, 3 എന്നിവ കേന്ദ്ര കൈമാറ്റത്തിന്റെ മാറ്റം വരുത്താവുന്ന ഭാഗവും മറ്റുള്ളവ നിബന്ധന ഉള്ള ഭാഗവുമാണ്.

കേന്ദ്രാവിഷ്കൃത പദ്ധതികളിലെ കേന്ദ്ര വിഹിതം നേരിട്ട് പദ്ധതി നടപ്പാക്കുന്ന ഏജൻസികൾക്ക് നൽകുന്നതിന് പകരം ബഡ്ജറ്റിലൂടെ വകമാറ്റിയതിനാൽ കേന്ദ്ര വിഹിത കൈമാറ്റത്തിലെ നിബന്ധനയുള്ള ഭാഗം 2013–14 ലെ 35.65 ശതമാനത്തിൽ നിന്നും 2014–15–ൽ 48.65 ശതമാനമായി വർദ്ധിച്ചു. ഈ വർദ്ധന യഥാർത്ഥത്തിലുള്ളതല്ല മറിച്ച് നടപ്പാക്കുന്ന ഏജൻസികൾക്ക് നേരിട്ട് നൽകിയിരുന്ന തുകയുടെ അടിസ്ഥാനത്തിലാണ്. കേന്ദ്രകൈമാറ്റത്തിന്റെ നിബന്ധനയില്ലാത്ത ഭാഗം 2015–16 ൽ 80.19 ശതമാനമായി വർദ്ധിച്ചു. ഇതിനു കാരണം പതിനാലാം ധനകാര്യ കമ്മീഷനുമായി ബന്ധപ്പെട്ട രണ്ടു കാരണങ്ങളാണ്. (എ) സംസ്ഥാനങ്ങളുടെ കേന്ദ്ര വിഹിതം കേന്ദ്രം പിരിച്ചെടുക്കുന്ന നികുതിയുടെ അറ്റവരവിന്റെ 42 ശതമാനമായി[3] ഉയർത്തിയതും കേരളത്തിന്റെ വിഹിതം പതിമൂന്നാം ധനകാര്യ കമ്മീഷന്റെ ശുപാർശ പ്രകാരം 2.34 ശതമാനത്തിൽ നിന്നും 2.5 ശതമാനമായി ഉയർത്തിയതും. (ബി). 2015–16,2016–17,2017–18 വർഷങ്ങളിൽ കേരളത്തിന്റെ ഗ്രാന്റ് യഥാക്രമം 4640  കോടി,3350 കോടി,1529 കോടി ആയതും ഗാഡ്ഗിൽ ഫോർമുല പ്രകാരം കേന്ദ്ര സംസ്ഥാനങ്ങൾക്ക് നോർമൽ കേന്ദ്ര സഹായം (എൻ.സി.എ) പ്രഖ്യാപിച്ചതോടെ സംസ്ഥാന പദ്ധതി ഗ്രാന്റ് ഇല്ലാതായി. 2017–18 ൽ നിബന്ധനയില്ലാത്ത വിഹിതം 2016–17 ലെ 78.26 ശതമാനത്തിൽ നിന്നും 66.37 ശതമാനമായി കുറഞ്ഞു. ഇതിന് കാരണം റൂറൽ ഡവലപ്മെന്റ് ഗ്രാന്റിലെ കുറവാണ്. 2016–17 ൽ 3395 കോടി രൂപയായിരുന്നത് 2017–18 ൽ 1529 കോടി രൂപയായി കുറഞ്ഞു (പട്ടിക 1.17, ചിത്രം 1.11).

## റവന്യൂ ചെലവുകൾ

റവന്യൂ ചെലവിൽ ജനറൽ, സാമൂഹികം, സാമ്പത്തിക സേവനങ്ങൾ, ഗ്രാന്റ് ഇൻ എയ്ഡ് എന്നിവയുടെ വിഹിതത്തിൽ കാര്യമായ വ്യത്യാസം ഉണ്ടായിട്ടില്ല. ജനറൽ സർവ്വീസിൽ പൊതുഭരണം, പോലീസ്, ജയിൽ, പെൻഷൻ (സോഷ്യൽ സെക്യൂരിറ്റി പെൻഷൻ ഒഴികെ) എന്നിവ ഉൾപ്പെടുന്നു.സാമ്പത്തിക സേവനങ്ങളിൽ കൃഷി,ജലസേചനം, വ്യവസായം എന്നിവയും സാമൂഹ്യ സേവനങ്ങളിൽ പ്രധാനമായും വിദ്യാഭ്യാസവും പൊതുജനാരോഗ്യവും ഉൾപ്പെടുന്നു (പട്ടിക 1.18)

ഗ്രാന്റ് ഇൻ എയ്ഡിന്റെ കാര്യത്തിൽ കേരളം തദ്ദേശഭരണസ്ഥാപനങ്ങൾക്ക് ധനസഹായവും

[3] അറ്റ വരവ് എന്നത് യൂണിയന്റെ മൊത്തം നികുതിവരുമാനത്തിൽ നിന്ന് സർച്ചാർജുകളും സെസ്സുകളും യൂണിയൻ ടാക്സ് ശേഖരണത്തിന്റെ ചിലവുകളും കുറച്ച് കിട്ടുന്ന തുകയാണ്. ഭരണഘടനയുടെ ആർട്ടിക്കിൾ 280 അനുസരിച്ച് ഓരോ അഞ്ച് വർഷത്തിലും ധന കമ്മിഷൻ സമർപ്പിച്ച ശുപാർശകളുടെ അടിസ്ഥാനത്തിൽ മൊത്തം തുകയുടെ ഒരു പങ്ക് സംസ്ഥാനങ്ങൾക്ക് കൈമാറും.

**പട്ടിക 1.16** കേന്ദ്ര വിഹിത കൈമാറ്റത്തിലെ ഘടകങ്ങൾ (കോടി രൂപയിൽ)

| വർഷം | നികുതി | ധനകാര്യ കമ്മീഷൻ ഗ്രാൻറ് | ധനകാര്യ കമ്മീഷൻ ഗ്രാൻറ് (specific) | നോൺ പ്ലാൻ ഗ്രാൻറ് | സംസ്ഥാന പദ്ധതി ഗ്രാൻറ് | കേന്ദ്രാവിഷ്കൃത പദ്ധതികൾ/ കേന്ദ്ര വിഹിതം | പൊതുവായ വിഹിത കൈമാറ്റം |
|---|---|---|---|---|---|---|---|
| 1 | 2 | 3 | 4 | 5 | 6 | 7 | 8 |
| 2011–12 | 5,990 | 0 | 1174 | 259 | 904 | 1,372 | 9,699 |
| 2012–13 | 6,841 | 0 | 611 | 57 | 1,163 | 1,201 | 9,863 |
| 2013–14 | 7,469 | 0 | 1,568 | 111 | 1,154 | 1,305 | 11,607 |
| 2014–15 | 7,926 | 0 | 1,574 | 410 | 1,555 | 3,969 | 15,434 |
| 2015–16 | 12,691 | 4,640 | 531 | 6 | 60 | 3,684 | 21,612 |
| 2016–17 | 15,225 | 3,350 | 1,605 | 296 | 158 | 3,101 | 23,735 |
| 2017–18 RE | 16,892 | 1,529 | 1,660 | 400 | 133 | 7,101 | 27,715 |

അവലംബം: ബഡ്ജറ്റ് രേഖകൾ,കേരള സർക്കാർ, പതിനാലാം ധനകാര്യ കമ്മീഷൻ റിപ്പോർട്ട്

**പട്ടിക 1.17** കേന്ദ്ര വിഹിത കൈമാറ്റത്തിലെ നിബന്ധനയുള്ളതും നിബന്ധനയില്ലാത്തതുമായ ഗ്രാന്റുകളുടെ അനുപാതം ശതമാനത്തിൽ

| വർഷം | നിബന്ധനയില്ലാത്ത | നിബന്ധനയുള്ള |
|---|---|---|
| 2011–12 | 61.76 | 38.24 |
| 2012–13 | 69.36 | 30.64 |
| 2013–14 | 64.35 | 35.65 |
| 2014–15 | 51.35 | 48.65 |
| 2015–16 | 80.19 | 19.81 |
| 2016–17 | 78.26 | 21.74 |
| 2017–18 RE | 66.37 | 33.63 |

അവലംബം: ബഡ്ജറ്റ് രേഖകൾ,കേരള സർക്കാർ, പതിനാലാം ധനകാര്യ കമ്മീഷൻ റിപ്പോർട്ട്

**ചിത്രം 1.11** കേന്ദ്ര വിഹിത കൈമാറ്റത്തിലെ നിബന്ധനയില്ലാത്ത ഗ്രാന്റും നിബന്ധനയുള്ള ഗ്രാന്റും




അവലംബം: പട്ടിക 1.17

**ബോക്സ് 1.5** പതിനഞ്ചാം ധനകാര്യ കമ്മീഷന്റെ പരിഗണനാ വിഷയങ്ങളും സംസ്ഥാനങ്ങളിൽ വരുന്ന പ്രത്യാഘാതങ്ങളും

ഭരണഘടനയുടെ ആർട്ടിക്കിൾ 280 അനുശാസിക്കുന്നത് പ്രകാരം കേന്ദ്ര നികുതി സംസ്ഥാനങ്ങൾക്ക് വീതം വച്ച് നല്കുന്നതിനും അവശ്യ സന്ദർഭങ്ങളിൽ സംസ്ഥാനങ്ങൾക്ക് ഗ്രാന്റ് ഇൻ എയ്ഡ് നൽകുന്നതിനും നികുതിയും ഗ്രാന്റും സംസ്ഥാനങ്ങൾക്ക് എപ്രകാരം വീതിച്ചു നൽകാമെന്നും തീരുമാനിക്കാൻ പ്രസിഡന്റ് ഒരു ധനകാര്യ കമ്മീഷനെ നിയമിക്കും. 2020-21 മുതൽ 2024-25 വരെയുള്ള കാലഘട്ടത്തിലേക്കായി 2017 നവംബർ 27-ാം തീയതിയിലെ രാഷ്ട്രപതിയുടെ എസ്.ഒ 3755(ഇ) വിജ്ഞാപന പ്രകാരം പതിനഞ്ചാം ധനകാര്യ കമ്മീഷൻ രൂപീകരിച്ചു.

മുൻകാലങ്ങളിൽ നിന്നും വ്യത്യസ്തമായി പതിനഞ്ചാം ധനകാര്യ കമ്മീഷന്റെ പരിഗണനാവിഷയങ്ങളിലെ ചില ഇനങ്ങൾ തത്പരകക്ഷികളുടെ രൂക്ഷ വിമർശനങ്ങൾക്ക് ഇടയായി. പരിഗണനാ വിഷയങ്ങളിലെ ചില ഇനങ്ങൾ പുനപരിശോധിക്കണമെന്ന് ആവശ്യപ്പെട്ട് സംസ്ഥാന ധനകാര്യ മന്ത്രിമാരുടെ ഒരു ഗ്രൂപ്പ് രാഷ്ട്രപതിക്ക് നിവേദനം നൽകി. ആയത് ചുവടെ ചേർക്കുന്നു.

പരിഗണനാ വിഷയങ്ങളിൽ എട്ടാമത്തെ ഇനം 2011 ലെ സെൻസസ് അടിസ്ഥാനമാക്കി വേണം ശുപാർശകൾ സമർപ്പിക്കേണ്ടതെന്നാണ്. എന്നാൽ ഇതുവരെ ധനകാര്യ കമ്മീഷനുകൾ 1971 ലെ സെൻസസ് അടിസ്ഥാനമാക്കിയാണ് നികുതി കൈമാറ്റത്തിനുള്ള ശുപാർശകൾ സമർപ്പിച്ചിരുന്നത്. എന്നാൽ പതിനാലാം ധനകാര്യ കമ്മീഷൻ 2011 ലെ സെൻസസ് പ്രകാരമുള്ള ജനസംഖ്യക്ക് 10 ശതമാനം വെയ്റ്റേജ് നൽകി. 1977 ലെ ദേശീയ ജനസംഖ്യാ നയം അനുസരിച്ച് ജനസംഖ്യാ സൂചകങ്ങൾ ലക്ഷ്യത്തിൽ എത്തിച്ചേർന്ന സംസ്ഥാനങ്ങളുടെ വിഹിതം കുറയുമെന്ന ആശങ്ക നിലനിൽക്കുന്നു. ഉയർന്ന ജനസംഖ്യയുള്ള സംസ്ഥാനങ്ങൾ കൂടുതൽ വിഹിതം നേടുമ്പോൾ ജനസംഖ്യ കുറഞ്ഞ സംസ്ഥാനങ്ങളുടെ വിഹിതത്തിൽ കുറവു വരുത്തുന്നത്. ദേശീയ ജനസംഖ്യാനയം കാര്യക്ഷമമായി നടപ്പാക്കിയ സംസ്ഥാനങ്ങളുടെ തുല്യതയ്ക്കും കഴിവിനും എതിരാണ്. ചുരുക്കി പറഞ്ഞാൽ പരിഗണനാ വിഷയം 8 വിവിധ സംസ്ഥാനങ്ങളുടെ താത്പര്യങ്ങൾ സംരക്ഷിക്കുന്നതിനുള്ള ധനകാര്യ കമ്മീഷന്റെ സ്വാതന്ത്ര്യത്തെ ഖണ്ഡിക്കുന്നു.

പതിനഞ്ചാം ധനകാര്യ കമ്മീഷന്റെ അഞ്ചാമത്തെ പരിഗണനാ വിഷയം സൂചിപ്പിക്കുന്നത് റവന്യൂകമ്മിയുടെ ഗ്രാന്റ് നൽകണമോ എന്നാണ്. കേരളം പോലെയുള്ള സംസ്ഥാനങ്ങളുടെ അഭിപ്രായത്തിൽ ഇത് കമ്മീഷന്റെ പരിധിക്ക് പുറത്താണ്.

പതിനഞ്ചാം ധനകാര്യ കമ്മീഷന്റെ പരിഗണനാ വിഷയങ്ങളിലെ ചില ഇനങ്ങൾ നിബന്ധനങ്ങൾക്കു വിധേയമായി സെക്ടറുകൾക്ക് പ്രത്യേക ഗ്രാന്റ് അനുവദിക്കാൻ അനുമതി തേടി. പരിഗണനാ വിഷയം 7(VII) സൂചിപ്പിക്കുന്നത് ജനപ്രീതിയുള്ള പദ്ധതികളിൽ ചെലവ് വർദ്ധിപ്പിക്കുക എന്നതിൽ നിയന്ത്രണം ഏർപ്പെടുത്തുക എന്നതാണ്. അതേ സമയം ഇന്ത്യാ ഗവൺമെന്റിന്റെ ഫ്ലാഗ്ഷിപ്പ് പദ്ധതികളിലെ സംസ്ഥാന ഗവൺമെന്റിന്റെ നേട്ടങ്ങളെ ആദരിക്കണം. ഈ പരിഗണനാ വിഷയങ്ങൾ ജനാധിപത്യപരമായി തെരഞ്ഞെടുക്കപ്പെട്ട സംസ്ഥാന ഗവൺമെന്റുകളുടെ ക്ഷേമപ്രവർത്തനങ്ങളുമായി ബന്ധപ്പെട്ടതാണ്. കേന്ദ്ര ഗവൺമെന്റിന്റെ പല ഫ്ലാഗ്ഷിപ്പ് പ്രോഗ്രാമുകളും സംസ്ഥാന ഗവൺമെന്റുകൾ വിജയകരമായി നടപ്പാക്കിയവയാണെന്ന് പരിശോധിച്ചാൽ മനസ്സിലാകും. ധനകാര്യ മന്ത്രിമാരുടെ സംഘം പരിഗണനാ വിഷയങ്ങളിലെ പല ഇനങ്ങളെക്കുറിച്ചും പ്രത്യേകിച്ച് പരിഗണനാ വിഷയം 6(10) സൂചിപ്പിക്കുന്ന (പതിനാലാം ധനകാര്യ കമ്മീഷന്റെ ശുപാർശകളുടെ പ്രത്യാഘാതങ്ങളെക്കുറിച്ച് പ്രതിപാദിക്കുന്നത് ) പുനഃപരിശോധിക്കണമെന്നാണ്.

അവലംബം: പതിനഞ്ചാമത് ധനകാര്യ കമ്മീഷൻ കേരള സർക്കാരിന് സമർപ്പിച്ച മെമ്മോറാണ്ടം

പ്രവർത്തനങ്ങളും കൈമാറി വരുന്നു. കൈമാറുന്ന ധനസഹായത്തെ പൊതുവായ ഗ്രാന്റ്, മെയിന്റനൻസ് ഗ്രാന്റ്, വികസന ഗ്രാന്റ് എന്നിങ്ങനെ മൂന്നായി തരംതിരിച്ചിരിക്കുന്നു. തനതു നികുതി വരുമാനത്തിന്റെ ഒരു ഭാഗം തദ്ദേശഭരണസ്ഥാപനങ്ങൾക്ക് പൊതുവായ ഗ്രാന്റ്, മെയിന്റനൻസ് ഗ്രാന്റ് എന്നീ വിഭാഗങ്ങളിൽനൽകുകയും വികസന ഗ്രാന്റ് സ്റ്റേറ്റ് പ്ലാൻ ഫണ്ടിൽ നിന്ന് നല്കുകയും ചെയ്യുന്നു. സംസ്ഥാന ധനകാര്യ കമ്മീഷന്റെ റിപ്പോർട്ടിലെ തീരുമാനങ്ങളിൽ നടപടിയെടുത്തത് ചുവടെ ചേർത്തിരിക്കുന്ന കാര്യങ്ങൾ സൂചിപ്പിക്കുന്നു.

എ) പൊതുവായ കാര്യത്തിനുള്ള ഫണ്ട് സംസ്ഥാനത്തിന്റെ തനതുനികുതി വരുമാനത്തിന്റെ 3.5 ശതമാനമായിരിക്കും.

ബി) മെയിന്റനൻസ് ഫണ്ട് 2016-17, 2017-18, 2018-19, 2019-20, 2020-21 വർഷങ്ങളിൽ സംസ്ഥാനത്തിന്റെ തനതു നികുതി വരുമാനത്തിന്റെ

**പട്ടിക 1.18** റവന്യൂ ചെലവിലെ ജനറൽ, സോഷ്യൽ, ഇക്കണോമിക് സർവ്വീസ്സ്, ഗ്രാന്റ് ഇൻ എയ്ഡ് എന്നിവ ശതമാനത്തിൽ

| വർഷം | ജനറൽ സർവീസ്സ് | സോഷ്യൽ സർവ്വീസ്സ് | ഇക്കണോമിക് സർവ്വീസ്സ് | ഗ്രാന്റ്സ് ഇൻ എയ്ഡ് |
|---|---|---|---|---|
| 2011-12 | 44.09 | 35.24 | 13.32 | 7.36 |
| 2012-13 | 42.6 | 35.29 | 14.6 | 7.51 |
| 2013-14 | 43.99 | 34.69 | 13.11 | 8.22 |
| 2014-15 | 43.81 | 33.06 | 14.21 | 8.92 |
| 2015-16 | 45.86 | 35.08 | 14.1 | 4.96 |
| 2016-17 | 45.22 | 37.07 | 11.7 | 6.02 |
| 2017-18 RE | 45.6 | 36.09 | 12.38 | 5.93 |

അവലംബം: ബഡ്ജറ്റ് രേഖകൾ,കേരള സർക്കാർ

5.50 ശതമാനം, 5.60 ശതമാനം, 5.75 ശതമാനം, 5.90 ശതമാനം, 6.00 ശതമാനം എന്നീ നിരക്കിലായിരുന്നു.

സി) വികസനഫണ്ട് സംസ്ഥാനത്തിന്റെ വാർഷിക പദ്ധതിയുടെ വലുപ്പവുമായി ബന്ധപ്പെട്ടിരിക്കുന്നു. (2016-17 ൽ 23 ശതമാനവും 2020-21 ആകുമ്പോഴേയ്ക്കും 25 ശതമാനവുമായി വർദ്ധിക്കും).

ഒൻപതാം ശമ്പള കമ്മീഷൻ ശുപാർശയുടെ ഫലമായി 2011-12 ൽ റവന്യൂചെലവിൽ വലിയ വർദ്ധനവുണ്ടായി. 2014-15 ൽ വർദ്ധനവ് 18.62 ശതമാനമായിരുന്നത് 2015-16 ൽ 9.68 ശതമാനമായി കുറഞ്ഞു. 2015-16 ൽ റവന്യൂ ചെലവിലെ വർദ്ധന കുറയാനുണ്ടായ കാരണം ഒൻപതാം ശമ്പള കമ്മീഷൻ ശുപാർശകൾ 2015-16 ൽ നടപ്പാക്കാതിരുന്നതാണ്. ഇത് 2016-17 ൽ റവന്യൂ ചെലവിൽ സമ്മർദ്ദമുണ്ടാക്കുകയും 15.77 ശതമാനം വർദ്ധനവുമുണ്ടാക്കി. പത്താം ശമ്പള കമ്മീഷൻ ശുപാർശകൾ 2016-17, 2017-18, 2018-19 വർഷങ്ങളിലായി നടപ്പിലാക്കി. വെള്ളപ്പൊക്ക ദുരിതാശ്വാസവും പുനരധിവാസവും റവന്യൂചെലവിൽ 2018-19 മുതലുള്ള വർഷങ്ങളിൽ വലിയ വർദ്ധനവുണ്ടാക്കും. എന്നാൽ 2017-18 ൽ റവന്യൂ ചെലവിലെ വർദ്ധന 9.71 ശതമാനമാണ്. എന്നാൽ പദ്ധതി റവന്യൂ ചെലവ് 19.94 ശതമാനം വർദ്ധിക്കുകയും പദ്ധതിയേതര ചെലവിലെ വർദ്ധന 7.94 ശതമാനം മാത്രമാണ് (പട്ടിക 1.19, ചിത്രം 1.12). റവന്യൂ ചെലവിലെ പദ്ധതിയേതര ഘടകം 2017-18 ൽ 83.81 ശതമാനവും 2016-17 ൽ 85.1 ശതമാനവുമാണ് ( പട്ടിക 1.19).

1987-88 മുതൽ 2016-17 വരെയുള്ള കാലഘട്ടത്തിലെ റവന്യൂചെലവിന്റെ മീഡിയൻ വളർച്ചനിരക്ക് 13.88 ശതമാനമാണ്. റവന്യൂ കമ്മിയിൽ അധിഷ്ഠിതമായ ഒരു വ്യവസ്ഥിതിയിൽ റവന്യൂ വരുമാനം 16 മുതൽ 18 ശതമാനം വരെ വാർഷിക വളർച്ചാനിരക്കും റവന്യൂ ചെലവിലെ വളർച്ചാനിരക്ക് പ്രതിവർഷം 14 ശതമാനവും അടുത്ത 5 വർഷത്തേയ്ക്ക് തുടരേണ്ടത് ആവശ്യമാണ്. സാമൂഹിക സേവനത്തിന്റെയും സാമ്പത്തിക സേവനത്തിന്റെയും ചെലവുകൾ വികസന ചെലവുകൾ എന്നും പൊതു സേവനത്തിന്റെയും ഗ്രാന്റ് ഇൻ എയ്ഡിലെയും സേവനങ്ങളെ വികസനരഹിത ചെലവുകൾ എന്നും തരംതിരിച്ചിരിക്കുന്നു. എന്നാൽ തദ്ദേശഭരണസ്ഥാപനങ്ങൾ വികസന ചെലവുകൾക്കായുള്ള ഗ്രാന്റിന്റെ നല്ലൊരു ഭാഗം വിനിയോഗിക്കുന്നു (പട്ടിക 1.20). ഈ തുക ബഡ്ജറ്റിൽ

**പട്ടിക 1.19** റവന്യൂ ചെലവും വളർച്ചാ നിരക്കും രൂപ കോടിയിലും ശതമാനത്തിലും

| വർഷം | റവന്യൂ ചെലവ് | വളർച്ചാ നിരക്ക് റവന്യൂ ചെലവ് | പ്ലാൻ റവന്യൂ ചെലവ് | പ്ലാൻ റവന്യൂ ചെലവ് വളർച്ചാ നിരക്ക് | നോൺ പ്ലാൻ റവന്യൂ ചെലവ് | നോൺ പ്ലാൻ റവന്യൂ ചെലവ് |
|---|---|---|---|---|---|---|
| 2012-13 | 53,489 | 16.17 | 6,849 | 28.57 | 46,639 | 14.54 |
| 2013-14 | 60,486 | 13.08 | 7,074 | 3.29 | 53,412 | 14.52 |
| 2014-15 | 71,746 | 18.62 | 10,283 | 45.36 | 61,464 | 15.08 |
| 2015-16 | 78,689 | 9.68 | 12,077 | 17.45 | 66,611 | 8.37 |
| 2016-17 | 91,096 | 15.77 | 13,492 | 11.72 | 77,605 | 16.5 |
| 2017-18 | 99,948 | 9.71 | 16,182 | 19.94 | 83,767 | 7.94 |

അവലംബം: ബഡ്ജറ്റ് രേഖകൾ,കേരള സർക്കാർ

**ചിത്രം 1.12** റവന്യൂ ചെലവിലെ വളർച്ചാ നിരക്ക് (ശതമാനത്തിൽ)




അവലംബം : പട്ടിക 1.19

പ്രതിഫലിക്കുന്നില്ല. അതിനാൽ ബഡ്ജറ്റിലെ വികസന ചെലവുകളെ തെറ്റായി വ്യാഖ്യാനിക്കാൻ സാധ്യത ഉണ്ട്.

## നിർബന്ധിത റവന്യൂചെലവ്

റവന്യൂ ചെലവിന് രണ്ട് ഭാഗങ്ങളുണ്ട്. നിർബന്ധമായും ചെലവഴിക്കേണ്ടവയും അല്ലാത്തവയും. നിർബന്ധമായും ചെലവഴിക്കേണ്ടുന്നവയിൽ ശമ്പളം, പെൻഷൻ, പലിശയുടെ തിരിച്ചടവ് എന്നിവയാണ്. ഇത് ചുരുങ്ങിയ കാലത്തിനടയ്ക്ക് കുറയ്ക്കാൻ സാദ്ധ്യമല്ല. നിർബന്ധമായും ചെലവഴിക്കേണ്ടവയുടെ തോത് കുറഞ്ഞു വരികയാണ് (പട്ടിക 1.21, ചിത്രം 1.13). കൂടാതെ കേരള സർക്കാർ തദ്ദേശഭരണസ്ഥാപനങ്ങൾക്ക് ധനസഹായം നൽകുന്നതിനും സാമൂഹ്യസുരക്ഷാ പെൻഷനുകൾ സമയ ബന്ധിതമായി നൽകുന്നതിനും പ്രതിജ്ഞാബദ്ധമാണ്. ഇത് മൊത്തം ചെലവിലെ അധികരിച്ച റവന്യൂ ചെലവ് വിശദീകരിക്കുന്നു.

## വ്യക്തമായ സബ്സിഡി– ഘടകങ്ങളും പ്രവണതയും

ഭക്ഷ്യ സബ്സിഡിയാണ് വ്യക്തമായ സബ്സിഡിയുടെ പ്രധാനഭാഗം. ഇത് ആകെ സബ്സിഡിയുടെ 86 ശതമാനം വരും. ഇത് പൊതുവിതരണ സമ്പ്രദായത്തിന് വേണ്ടി ചെലവഴിക്കുന്നു. സംസ്ഥാനത്തെ വ്യക്തമായ സബ്സിഡി ജി.എസ്.ഡി.പി യുടെ 0.28 ശതമാനമാണ്.

**പട്ടിക 1.20** തദ്ദേശഭരണ സ്ഥാപനങ്ങളുടെ വികസന ചെലവ് ഗ്രാന്റ് ഇൻ എയ്ഡിന്റെ വിഹിതത്തിൽ ശതമാനത്തിൽ

| വർഷം | തദ്ദേശഭരണ സ്ഥാപനങ്ങൾക്കുള്ള ഗ്രാന്റ് | തദ്ദേശഭരണ സ്ഥാപനങ്ങളുടെ വികസന ചെലവ് | വികസന ചെലവിന്റെ ശതമാനം |
|---|---|---|---|
| 2011–12 | 3,389 | 2,714 | 80.08 |
| 2012–13 | 4,017 | 3,203 | 79.74 |
| 2013–14 | 4,971 | 4,012 | 80.71 |
| 2014–15 | 6,397 | 5,267 | 82.34 |
| 2015–16 | 3,903 | 3,061 | 78.43 |
| 2016–17 | 5,481 | 4,183 | 76.32 |
| 2017–18 RE | 6,012 | 4,565 | 75.93 |
| 2018–19 BE | 9,130 | 7,563 | 82.84 |

അവലംബം: ബഡ്ജറ്റ് രേഖകൾ,കേരള സർക്കാർ 2018-19

**പട്ടിക 1.21** ശമ്പളം, പെൻഷൻ, പലിശ എന്നിവയിലെ റവന്യൂ ചെലവ് (ശതമാനത്തിൽ)

| വർഷം | ശമ്പളം | പെൻഷൻ | പലിശ | ആകെ |
|---|---|---|---|---|
| 2011–12 | 34.93 | 18.89 | 13.67 | 67.49 |
| 2012–13 | 32.37 | 16.58 | 13.47 | 62.41 |
| 2013–14 | 31.97 | 16.49 | 13.66 | 62.12 |
| 2014–15 | 29.84 | 15.68 | 13.62 | 59.14 |
| 2015–16 | 29.87 | 16.6 | 14.12 | 60.59 |
| 2016–17 | 30.69 | 16.77 | 13.3 | 60.76 |
| 2017–18 RE | 30.93 | 16.84 | 13.35 | 61.12 |
| 2018–19 BE | 28.47 | 15.75 | 12.92 | 57.14 |

അവലംബം: ബഡ്ജറ്റ് രേഖകൾ,കേരള സർക്കാർ

**ചിത്രം 1.13** റവന്യൂ ചെലവിൽ ശമ്പളം, പെൻഷൻ, പലിശ എന്നിവയുടെ അനുപാതം




അവലംബം: പട്ടിക 1.21

ദേശീയതലത്തിൽ ഇത് 2.25 ശതമാനമാണ് (പട്ടിക 1.22).

നൽകുകയും വികസന ഗ്രാന്റ് സ്റ്റേറ്റ് പ്ലാൻ ഫണ്ടിൽ നിന്ന് നല്കുകയും ചെയ്യുന്നു. സംസ്ഥാന ധനകാര്യ കമ്മീഷന്റെ റിപ്പോർട്ടിലെ തീരുമാനങ്ങളിൽ നടപടിയെടുത്തത് ചുവടെ ചേർത്തിരിക്കുന്ന കാര്യങ്ങൾ സൂചിപ്പിക്കുന്നു.

## മൂലധന ചെലവ്

മൂലധന ചെലവിലെ പ്രവണത നോക്കാം. മൂലധനചെലവ് എന്ന് പറഞ്ഞാൽ മൂലധന വിഹിതം, കടം, പണവിതരണം എന്നിവ ഉൾപ്പെടുന്നു. കിഫ്ബി മൂലധന ചെലവിന് അംഗീകാരം നൽകിയിട്ടുണ്ട്. എന്നാൽ ഇത് ഇവിടെ പ്രതിഫലിക്കുന്നില്ല (പട്ടിക 1.23).

മൂലധന ചെലവിന്റെ അനുപാതം മൊത്തം ചെലവിന്റെ 9 ശതമാനമാണ് (പട്ടിക 1.24). ഇപ്പോൾ കടമെടുത്ത തുകയുടെ 57 ശതമാനം റവന്യൂചെലവിനായി വിനിയോഗിക്കുന്നു (2018–19 ബി.ഇ). ധനകമ്മി കുറയ്ക്കുവാൻ റവന്യൂ വരുമാനം വർദ്ധിപ്പിക്കുകയും റവന്യൂ ചെലവ് നിയന്ത്രിക്കുകയും ചെയ്താൽ കടമെടുക്കുന്ന തുക കൂടുതലായി മൂലധന ചെലവിന് വിനിയോഗിക്കാൻ സാധിക്കും.

മേഖലകൾ തിരിച്ചുള്ള മൂലധന ചെലവ് പരിശോധിച്ചാൽ മൂലധനചെലവിന്റെ പ്രധാന ഘടകം സാമ്പത്തിക സേവനമാണെന്നും അതിനു പിന്നാലെ പൊതു സേവനങ്ങളും സാമൂഹ്യ സേവനങ്ങളും ഉൾപ്പെടുന്നു. എന്നാൽ 2017–18, 2018–19 എന്നിവയിൽ സാമൂഹ്യ മേഖലയുടെ വിഹിതം കൂടുന്നതായും, ഇത് സൂചിപ്പിക്കുന്നത് വിദ്യാഭ്യാസത്തിനും പൊതുജനാരോഗ്യ

**പട്ടിക 1.22** സബ്സിഡിയുടെ ഘടകങ്ങളുടെ പ്രവണത രൂപ കോടിയിൽ

| വർഷം | ഭക്ഷണം | ഊർജ്ജം | മറ്റുളളവ | ആകെ | സബ് സിഡി/ ജി.എസ്.ഡി.പി |
|---|---|---|---|---|---|
| 2011–12 | 700 | 55 | 260 | 1,015 | 0.28 |
| 2012–13 | 895 | 75 | 297 | 1,267 | 0.31 |
| 2013–14 | 903 | 150 | 226 | 1,279 | 0.28 |
| 2014–15 | 1,027 | 50 | 176 | 1,253 | 0.24 |
| 2015–16 | 1,106 | 1.27 | 266 | 1,372 | 0.25 |
| 2016–17 | 1,492 | 1.03 | 238 | 1,731 | 0.28 |

അവലംബം: ധനകാര്യ കണക്കുകൾ കംട്രോളർ ആന്റ് ഓഡിറ്റർ ജനറൽ

**പട്ടിക 1.23** മൂലധന ചെലവിന്റെ ഘടകങ്ങൾ (കോടി രൂപയിൽ)

| വർഷം | മൂലധന ചെലവ് | ലോൺ വിതരണം | ജനറൽ | സോഷ്യൽ | ഇക്കണോമിക് |
|---|---|---|---|---|---|
| 2011–12 | 3853 | 999 | 162 | 595 | 3096 |
| 2012–13 | 4603 | 1136 | 147 | 562 | 3894 |
| 2013–14 | 4294 | 1464 | 148 | 617 | 3529 |
| 2014–15 | 4255 | 743 | 135 | 875 | 3245 |
| 2015–16 | 7500 | 842 | 257 | 1035 | 6208 |
| 2016–17 | 10126 | 1160 | 211 | 1293 | 8622 |
| 2017–18 RE | 8668 | 1337 | 280 | 1791 | 6597 |
| 2018–19 BE | 10330 | 1102 | 328 | 2978 | 7024 |

അവലംബം: ബഡ്ജറ്റ് രേഖകൾ,കേരള സർക്കാർ

**പട്ടിക 1.24** മൂലധന ചെലവിന്റെ വിഹിതം ആകെ ചെലവിന്റെ ശതമാനത്തിൽ

| വർഷം | മൂലധന ചെലവ്/ആകെ ചെലവ് |
|---|---|
| 2011–12 | 9.53 |
| 2012–13 | 9.69 |
| 2013–14 | 8.69 |
| 2014–15 | 6.51 |
| 2015–16 | 9.59 |
| 2016–17 | 11.02 |
| 2017–18 | 7.94 |
| 2018–19 BE | 8.99 |

അവലംബം: ബഡ്ജറ്റ് രേഖകൾ,കേരള സർക്കാർ

അടിസ്ഥാന സൗകര്യ വികസനത്തിനും കൂടുതൽ തുക ചെലവഴിക്കുന്നുവെന്നാണ്. മൂലധന വിഹിതത്തിന്റെ പ്രധാന ഭാഗം പൊതുമരാമത്തിലാണ്. 2017–18 ൽ ഇത് ആകെ മൂലധനവിഹിതത്തിന്റെ 27.19 ശതമാനമാണ്. കൃഷി 7.2 ശതമാനം, വ്യവസായം 6.26 ശതമാനം, ജലസേചനം 6.22 ശതമാനം എന്നിങ്ങനെയാണ്(സ്രോതസ്സ്: ധനകാര്യ വകുപ്പ്, കേരള സർക്കാർ).

2017–18 ലെ മൊത്തം ചെലവായ 110237.82 കോടി രൂപയിൽ പദ്ധതിയേതര ചെലവ് 84681.58 കോടി രൂപയും 25556.24 കോടി പദ്ധതി ചെലവുമാണ്. മൊത്തം ചെലവിൽ 76.82 ശതമാനം പദ്ധതിയേതര ചെലവും 23.18 ശതമാനം പദ്ധതി ചെലവുമാണ്.

## കടബാധ്യത

2016–17 ൽ കേരളത്തിന്റെ കടബാധ്യത ജി.എസ്.ഡി.പി യുടെ 30.25 ശതമാനമാണ്. 2017–18 ൽ പ്രതീക്ഷിച്ചത് 30.71 ശതമാനവും 2017–18 ലെ യഥാർത്ഥ കണക്ക് പ്രകാരം ഇത് 30.68 ശതമാനവുമാണ്. 2011–12 ൽ ഇത് 24.56 ശതമാനമായിരുന്നു. 2015–16 ൽ 28 ശതമാനമായി ഉയർന്നു. 2016–17 ൽ ഇത് 30.25 ശതമാനമായിരുന്നു. കടബാധ്യതയും ജി.എസ്.ഡി.പി യും തമ്മിലുള്ള അനുപാതത്തിൽ 2011–12 ന് ശേഷം കുറവുണ്ടാകാൻ കാരണം ജി.എസ്.ഡി.പി യുടെ അടിസ്ഥാനം 2004–05 ൽ നിന്നും 2011–12 വിലയിലേക്ക് മാറ്റിയതിന്റെ ഫലമായാണ്.

## കടമെടുപ്പും ബാധ്യതകളും റവന്യൂ വരുമാനത്തിന്റെ അനുപാതത്തിൽ[4]

പട്ടിക 1.25 ൽ കാണുന്നതു പോലെ 2011–12 മുതൽ 2018–19 വരെ കടമെടുപ്പിന്റെയും ബാധ്യതകളുടെയും അനുപാതം സ്ഥിരമായി കുറഞ്ഞു വരുന്നു. ഇത് സ്ഥിരതയിലേക്കുള്ള പ്രവണത സൂചിപ്പിക്കുന്നു. (പലിശയടവും റവന്യൂ വരുമാനവും തമ്മിലുള്ള അനുപാതം).

റവന്യൂ വരുമാനവും പലിശയുടെ തിരിച്ചടവും തമ്മിലുള്ള അനുപാതം സ്ഥിരതയുള്ള ഒരു സൂചകമായി ഉപയോഗിക്കുന്നുവെങ്കിലും, 2014–15 മുതൽ കുറഞ്ഞു വരുന്നു. കംട്രോളർ ആന്റ് ആഡിറ്റർ ജനറലിന്റെ 2016–17 ലെ കേരളത്തിന്റെ സാമ്പത്തികസ്ഥിതിയെക്കുറിച്ചുള്ള താഴെക്കൊടുക്കുന്ന റിപ്പോർട്ടും ഒരു അനുകൂല ഘടകമാണ്.

"കഴിഞ്ഞ രണ്ടു വർഷമായി പലിശയിലെ തിരിച്ചടവ് റവന്യൂവരുമാനത്തിന്റെ ശതമാനത്തിൽ കുറവ് രേഖപ്പെടുത്തുന്നത് സംസ്ഥാനത്തിന്റെ പലിശ ഭാരം, കടഭാരം കൂടുന്നതിനനുസരിച്ച് കൂടുന്നില്ലായെന്നതാണ്."

## കടമെടുപ്പിന്റെയും ബാധ്യതകളുടെയും മാറി വരുന്ന ഘടന

കടമെടുപ്പും ബാധ്യതകളും തമ്മിലുള്ള ഘടന മാർക്കറ്റിൽ നിന്നുള്ള കടമെടുപ്പിലേയ്ക്ക് മാറിയതിനാൽ അതിന് താഴ്ന്ന പലിശഭാരമേയുള്ളൂ. കേന്ദ്ര വായ്പകളുടെ വിഹിതം കുറഞ്ഞു.2018–19 ലെ ബഡ്ജറ്റ് എസ്റ്റിമേറ്റ് പ്രകാരം ചെറുകിട നിക്ഷേപം, പ്രോവിഡന്റ് ഫണ്ട് എന്നിവയുടെ വിഹിതം മാറിക്കൊണ്ടിരിക്കുകയും കുറഞ്ഞു വരികയും ചെയ്യുന്നു (പട്ടിക 1.26). ഇന്ത്യാഗവൺമെന്റ് വിദേശ സഹായം കേന്ദ്രഗവൺമെന്റ് ലോണായി മാറ്റുകയും അതിൽ ഒരു ഗ്രാന്റ് ഘടകം ചേർക്കുകയും ചെയ്തു[5]. ഘടനയിലെ മാറ്റം പലിശ തിരിച്ചടവെന്ന ഭാരം കുറയ്ക്കുകയും അത് ധനകാര്യ ഏകീകരണത്തിന് വഴിതുറക്കുകയും ചെയ്തു.

## സർക്കാർ നൽകിയ ഗ്യാരന്റികൾ – ഒരു വിശകലനം

2017 ലെ കംട്രോളർ ആന്റ് ആഡിറ്റർ ജനറലിന്റെ റിപ്പോർട്ട് സംസ്ഥാനത്തിന്റെ ഗ്യാരന്റികളുടെ വിശദാംശങ്ങൾ നൽകുന്നു. 2003 ലെ സംസ്ഥാന സർക്കാർ ഗ്യാരന്റി ആക്ട് സംസ്ഥാന സർക്കാരിന്റെ ഗ്യാരന്റി പരിധി 14000 കോടി രൂപയായി നിജപ്പെടുത്തി. ഇത് 2015 ൽ 21000 കോടിയായി വർദ്ധിപ്പിച്ചു. 2011–12 മുതൽ 2016–17 വരെയുള്ള സർക്കാർ ഗ്യാരന്റിയുടെ വിശദാംശങ്ങൾ പട്ടിക 1.27 ൽ കൊടുത്തിരിക്കുന്നു. 2003 ലെ കേരള സർക്കാർ ഗ്യാരന്റി ആക്ടിലെ പരിധിയെക്കാൾ കുറവാണ് നിലനിൽക്കുന്ന ഗ്യാരന്റി എന്ന് മനസ്സിലാക്കാം. 2018–19 ലെ സംസ്ഥാന ബഡ്ജറ്റ് ഗ്യാരന്റികളിൽ കൂടുതൽ ഇളവ് പ്രഖ്യാപിച്ചുകൊണ്ട് ആകെ കടമെടുപ്പിന്റെയും

**പട്ടിക 1.25** പലിശയുടെ തിരിച്ചടവ് റവന്യൂ വരുമാനത്തിന്റെ ശതമാനത്തിൽ

| വർഷം | പലിശയുടെ തിരിച്ചടവ് /റവന്യൂ വരുമാനം |
|---|---|
| 2011–12 | 16.56 |
| 2012–13 | 16.32 |
| 2013–14 | 16.81 |
| 2014–15 | 16.86 |
| 2015–16 | 16.09 |
| 2016–17 | 16.03 |
| 2017–18 RE | 15.32 |
| 2018–19 BE | 14.53 |

അവലംബം: ബഡ്ജറ്റ് രേഖകൾ,കേരള സർക്കാർ

[4] കട ബാധ്യതയും വായ്പകളും-ബാധ്യതകളും തമ്മിൽ വ്യത്യാസമുണ്ട്. രണ്ടാമത്തേതിൽ ചില പൊതു അക്കൗണ്ട് നിക്ഷേപങ്ങളും, സസ്പെൻസ് അക്കൗണ്ടിലെ മടക്കം വന്ന തുകകളും, ബാക്കി തുകകളും ഉൾപ്പെടുന്നു.
5.പന്ത്രണ്ടാം ധനകാര്യ കമ്മീഷന്റെ ശുപാർശ പ്രകാരമാണിത്.

**പട്ടിക 1.26** കടമെടുപ്പും ബാധ്യതകളും ശതമാനത്തിൽ

| വർഷം | മാർക്കറ്റിൽ നിന്നുള്ള കടമെടുപ്പ് | കേന്ദ്രത്തിൽ നിന്നുള്ള കടം | ചെറുകിട നിക്ഷേപങ്ങളും പ്രോവിഡന്റ് ഫണ്ടും |
|---|---|---|---|
| 2011–12 | 41.12 | 6.86 | 29.64 |
| 2012–13 | 44.95 | 6.1 | 28.84 |
| 2013–14 | 48.49 | 5.37 | 28.64 |
| 2014–15 | 50.66 | 4.97 | 27.67 |
| 2015–16 | 52.82 | 4.5 | 29.66 |
| 2016–17 | 52.42 | 4.01 | 31.9 |
| 2017–18 RE | 54.8 | 4.09 | 30.1 |
| 2018–19 BE | 57.25 | 3.95 | 28.51 |

അവലംബം: ബഡ്ജറ്റ് രേഖകൾ,കേരള സർക്കാർ

**ബോക്സ് 1.5** റവന്യൂ വരുമാനവും റവന്യൂ ചെലവും തമ്മിലുള്ള പരസ്പര ചേർച്ച.

കടത്തിന്റെ തീവ്രത പരിശോധിക്കുന്നതിനായി റവന്യൂ വരുമാനവും റവന്യൂ ചെലവും തമ്മിലുള്ള ബന്ധം 1987–88 മുതൽ 2018–19 വരെയുള്ള 30 വർഷത്തെ പരിശോധിക്കുന്നു. 2017–18 ലെ കണക്കുകൾ പുതുക്കിയ എസ്റ്റിമേറ്റ് പ്രകാരവും 2018–19 ബഡ്ജറ്റ് എസ്റ്റിമേറ്റ് പ്രകാരവുമാണ്. മറ്റ് വർഷങ്ങളിലെ കണക്കുകൾ ബഡ്ജറ്റിലെ യഥാർത്ഥ കണക്കുകളാകുന്നു.

ഇവിടെ ടൈം സീരീസ് വേരിയബിൾ സ്ഥിരമായി നില്ക്കുന്നില്ല. സ്ഥിരമായി നിൽക്കുന്നില്ലാത്തത് സ്ഥിരതയില്ലാത്തതിന്റെ ഒരു സൂചകമായി എടുക്കാം. ചരങ്ങൾ സമന്വയിപ്പിക്കുമ്പോൾ അവ ഒരേ ദിശയിൽ ഈ കാലയളവിൽ ചലിക്കുന്നു.

1987–88 മുതൽ 2018–19 വരെയുള്ള റവന്യൂ വരുമാനവും റവന്യൂ ചെലവും 1 ശതമാനം സൂക്ഷ്മതാ ലവലിൽ സ്ഥിരത കാണിക്കുന്നു. റവന്യൂ വരുമാനവും റവന്യൂ ചെലവും സമന്വയിപ്പിച്ചുകൊണ്ട് അവയുടെ വളർച്ച നിരക്ക് അളക്കാവുന്നതാണ്. ഇത് സൂചിപ്പിക്കുന്നത് ദീർഘകാലത്തേയ്ക്ക് രണ്ട് ചരങ്ങളും ഒരേ ദിശയിൽ സഞ്ചരിക്കുന്നുവെന്നാണ്. രണ്ട് ചരങ്ങളുടെയും സംഗമിക്കാത്ത ചലനം ഒരു പോസിറ്റീവ് സൂചകമാണ്.

റവന്യൂ വരുമാനത്തിന്റെയും റവന്യൂ ചെലവിന്റെയും സംയോജന ടെസ്റ്റിന്റെയും സ്ഥിരതാ ടെസ്റ്റിന്റെയും പട്ടിക ഫലങ്ങൾ.

| | റ്റി . എ.ഡി.എഫ് 1% ഉം 5% | റ്റി . എ.ഡി.എഫ് വില |
|---|---|---|
| സ്ഥിര സംഖ്യ | 5%–3.591% – 4.76 | 2.074 |
| റവന്യൂ വരുമാനം | 5%–3.601% – 4.37 | –4.681 |
| റവന്യൂ ചെലവ് | 5%–3.601% – 4.37 | –5.578 |
| നീക്കിയിരുപ്പ് | 5%–3.601% – 4.37 | –4.374 |

## കടമെടുപ്പിനും ബാധ്യതകൾക്കുമുള്ള സ്റ്റേഷണാരിറ്റി ടെസ്റ്റ് – ഒരു പഠനം

2000–01 മുതൽ 2018–19 വരെ കടമെടുപ്പും ബാധ്യതയും സ്ഥിരമായി നിലനിൽക്കുന്നുവോ ഇല്ലയോ എന്ന പരിശോധിക്കാൻ ഒഗ്മെന്റഡ് ഡിക്കി ഫുള്ളർ (എ.ഡി.എഫ് ) ടെസ്റ്റ് ഉപയോഗിക്കുന്നു. ടൈം സീരീസ് വേരിയബിൾ സ്ഥിരമല്ല എന്നുള്ളതാണ് സങ്കല്പം. സ്ഥിരതയില്ലായ്മ ഒരു സൂചകമായി എടുക്കുന്നു. 2000–01 മുതൽ 2018–19 വരെയുള്ള കടമെടുപ്പിന്റെയും ബാധ്യതകളുടെയും സ്ഥിരത പരിശോധിക്കുന്നതിനായി എഡിഎഫ് ടെസ്റ്റ് ഉപയോഗിക്കുമ്പോൾ 5 ശതമാനം സൂക്ഷ്മതാ ലെവലിൽ സ്ഥിരത കാണിക്കുന്നതായി കാണാം.

**പട്ടിക 1.27** കേരള സർക്കാർ നൽകിയിട്ടുള്ള വായ്പാ ഗാരന്റികൾ, കോടി രൂപയിൽ

| വർഷം | നിലനിൽക്കുന്ന ഗ്യാരന്റികൾ | ഗ്യാരന്റി പരിധി |
|---|---|---|
| 2011-12 | 8277.44 | 14000 |
| 2012-13 | 9099.5 | 14000 |
| 2013-14 | 9763.36 | 14000 |
| 2014-15 | 11126.87 | 14000 |
| 2015-16 | 12538.52 | 21000 |
| 2016-17 | 16245.56 | 21000 |
| 2017-18 | 17052.96 | 21000 |

അവലംബം: പട്ടിക 1.12; സി&എ ജി ഓഡിറ്റ് റിപ്പോർട്ട് 2, സ്റ്റേറ്റ് ഫിനാൻസസ്

ബാധ്യതകളുടെയും ഒരു നിശ്ചിത ശതമാനമായി ഗ്യാരന്റികൾ നിജപ്പെടുത്തി. ഇത് സംസ്ഥാനത്തിന്റെ അടിസ്ഥാന സൗകര്യ വികസനത്തിന് ഊന്നൽ നൽകിയും ധനകമ്മി കുറയ്ക്കുന്നതിന് മുൻഗണന നല്കിയുമായിരിക്കും. പ്രധാപ്പെട്ട സൂചകങ്ങളുടെ വിശദാംശങ്ങൾ അനുബന്ധം 1.40 മുതൽ 1.47 വരെ നൽകിയിട്ടുണ്ട്.

## മുന്നോട്ടുള്ള വഴി

2016-17 മുതൽ ധനകമ്മി കുറയ്ക്കുന്ന നടപടികളുമായി സംസ്ഥാന സർക്കാർ മുന്നോട്ട് പോകുമ്പോഴും നോട്ടുനിരോധനം, ജി.എസ്.ടി നടപ്പാക്കുന്നതിലെ പ്രശനങ്ങൾ എന്നിവ സംസ്ഥാനത്തിന് തിരിച്ചടിയായി. കൂടാതെ ഓഖി ചുഴലിക്കാറ്റ് വെള്ളപ്പൊക്കം എന്നിവയും സംസ്ഥാനത്തിന് അഭിമുഖീകരിക്കേണ്ടി വന്നു. ഇത് റവന്യൂ വരുമാനം കുറച്ചുവെന്ന് മാത്രമല്ല അധിക ചെലവും സൃഷ്ടിച്ചു. കടമെടുപ്പ് പരിധി വർദ്ധിപ്പിക്കുന്നതിനും ഭരണഘടനയുടെ 279 എ (4) (എഫ്) വകുപ്പ പ്രകാരം കുറച്ച് സമയത്തേക്ക് ജി എസ് ടി സെസ്സ് ഏർപ്പെടുത്താനും കേന്ദ്രത്തോട് ആവശ്യപ്പെട്ടു. ഇതിൽ കാലതാമസം ഉണ്ടാകുന്നത് സംസ്ഥാനത്തിന്റെ ധനസ്ഥിതിയെ ദോഷകരമായി ബാധിക്കും. എഫ് ആർ ബി എം അവലോകന കമ്മിറ്റിയുടെ (2017) ശുപാർശ പ്രകാരം കടം- ജി.ഡി. പി, എഫ് സി അനുപാതങ്ങൾ 20 ഉം 1.7 ഉം ശതമാനം വീതമായിരിക്കും. സഹകരണ ഫെഡറിലിസം അർത്ഥവത്താക്കുന്നത് പ്രതിസന്ധികളിൽ സാമ്പത്തിക സഹായം നൽകുമ്പോഴാണ്. ധനകമ്മി കുറയ്ക്കുക എന്നത് ലക്ഷ്യമാണെങ്കിലും കേരളത്തിന്റെ പുനർ നിർമ്മാണത്തിനാണ് പ്രഥമ പരിഗണന. ആയതിനാൽ വാർഷിക കമ്മിയുടെ കാര്യത്തിൽ ലക്ഷ്യം വച്ചിരുന്ന കാലയളവിനെക്കാളും ഒരു വർഷം കൂടുതൽ ഇളവ് അനുവദിക്കണം. ഡാൾട്ടൺ (1951) ഇപ്രകാരം പറഞ്ഞു. "ഭൂമി സൂര്യനെ വലംവയ്ക്കുന്നതിന് വേണ്ടി വരുന്ന സമയത്തിന് പ്രത്യേക പരിശുദ്ധി നല്കേണ്ട കാര്യമില്ല" നവകേരള നിർമ്മാണം പൂർത്തീകരിക്കുമ്പോൾ സംസ്ഥാനത്തിന് ഉയർന്ന ധനകമ്മി നേരിടേണ്ടി വരും. കേരളം ഇന്നഭിമുഖീകരിക്കുന്ന പ്രത്യേക സാഹചര്യത്തിൽ, ധനകമ്മി ലക്ഷ്യങ്ങൾ ഈ കാലഘട്ടത്തിലേക്ക് മാത്രമായിരിക്കും.

## സൂചനകൾ


ഗോൾഡ് ചെയ്സ്, റുഡോഫ് (1967) "പൊതു ധനകാര്യത്തിലെ പ്രശ്നങ്ങളിലേയ്ക്ക് ഒരു സാമൂഹ്യ സമീപനം", 'പൊതുധനകാര്യ തത്ത്വങ്ങളിലെ ക്ലാസ്സിക്കുകൾ' എഡിറ്റ് ചെയ്തത് റിച്ചാർഡ് എ മസ്ഗ്രേവും അലൻ റ്റി പിയക്കോക്കും മാക് മിലൻ

ഡാൾട്ടൺ, ഹ്യൂജ് (1951) 'പൊതുധനകാര്യ തത്വങ്ങൾ' റൂട്ട് ലെഡ്ജ്, കേഗൻ പോൾ ലിമിറ്റഡ്, ലണ്ടൻ.

## പദ്ധതി വകയിരുത്തൽ 2018–19

കേന്ദ്രത്തിൽ നാഷനൽ ഇൻസ്റ്റിറ്റ്യൂട്ട് ഫോർ ട്രാൻസ്ഫോർമിംഗ് ഇന്ത്യ (നീതി) ആയോഗ് ആരംഭിച്ചതിന് ശേഷം കേന്ദ്രസർക്കാർ പഞ്ചവത്സര പദ്ധതിരൂപീകരണം അവസാനിപ്പിച്ചു. എന്നാൽ പഞ്ചവത്സര പദ്ധതികളും വാർഷിക പദ്ധതികളുമായി മുന്നോട്ട് പോകാൻ കേരള സർക്കാർ തീരുമാനിച്ചു. അതനുസരിച്ച് സംസ്ഥാന ആസൂത്രണ ബോർഡ് 13-ാം പഞ്ചവത്സര പദ്ധതി (2017–22) രൂപവത്കരിക്കുകയും ചെയ്തു.

പതിമൂന്നാം പഞ്ചവത്സര പദ്ധതിയുടെ രണ്ടാം വർഷമാണ് വാർഷിക പദ്ധതി 2018–19. ഇതിൽ നിർദ്ദിഷ്ട സ്കീമുകളുടെ മാർഗ്ഗനിർദ്ദേശങ്ങളും വിലയിരുത്തലുകളും കർശനമായ ഉറപ്പാക്കിയിട്ടുണ്ട്. ആവശ്യമില്ലാത്ത അല്ലെങ്കിൽ നിർണായമല്ലാത്ത പ്രോഗ്രാമുകൾ നിരസിക്കുകയും, ഒരേതരം പദ്ധതികൾ സംയോജിപ്പിക്കുകയും ചെയ്തു. ബജറ്റിൽ പ്രഖ്യാപിച്ച പുതിയ പദ്ധതികൾ മുൻഗണനാടിസ്ഥാനത്തിൽ ഉൾപ്പെടുത്തിയിട്ടുമുണ്ട്.

2018–19 വർഷത്തെ ആകെ വാർഷിക പദ്ധതി 37,247.99 കോടി രൂപയാണ്. ഇതിൽ 29,150 കോടി രൂപയുടെ സ്റ്റേറ്റ്പ്ലാനും, 8,097.99 ന്റെ കേന്ദ്ര സഹായവും ഉൾപ്പെടുത്തിയിട്ടുണ്ട്. മൊത്തം സംസ്ഥാന പദ്ധതി വിഹിതം 2018–18 ൽ 29,150 കോടി രൂപയായി ഉയർന്നു. 2017–18 ൽ 26,500 കോടി രൂപയായിരുന്നത് 10 ശതമാനം വർദ്ധിച്ചു. തദ്ദേശഭരണ സ്ഥാപനങ്ങൾക്കായി സംസ്ഥാന പദ്ധതിയിൽ 7,000 കോടി രൂപ വകയിരുത്തിയിരുന്നു. സംസ്ഥാനസർക്കാരായ സ്കീമുകൾക്കായി 22,150 കോടി രൂപയാണ് വകയിരുത്തിയിരിക്കുന്നത്. സ്പെഷ്യൽ കമ്പോണന്റ് പ്ലാനായി (എസ്സിസിപി) ക്ക്

**പട്ടിക 1.28** മേഖല അടിസ്ഥാനമാക്കിയുള്ള വിഹിതം 2017–18, 2018–19, ₹ കോടിയിൽ

| ക്രമ നം | മേഖല | 2017–18 | | | 2018–19 | | | 2017–18 നിന്നുമുള്ള % വത്യാസം |
|---|---|---|---|---|---|---|---|---|
| | | വിഹിതം | സി.സ്.സ് | ആകെ | വിഹിതം | സി.സ്. സ് | ആകെ | |
| 1 | 2 | 3 | 4 | 5 | 6 | 7 | 8 | 9 |
| I | കൃഷിയും അനുബന്ധ മേഖലയും | 1,571.65 | 408.38 | 1,980.03 | 1,750.80 | 405.68 | 2,156.48 | 8.91 |
| II | ഗ്രാമീണ വികസനം | 973.72 | 3,522.71 | 4,496.43 | 1,183.10 | 3,278.05 | 4,461.15 | -0.78 |
| III | പ്രത്യേക മേഖല പരിപാടികൾ | 404.02 | | 404.02 | 420.68 | | 420.68 | 4.12 |
| IV | ജലസേചനവും വെള്ളപ്പൊക്ക നിയന്ത്രണവും | 676.21 | 86.02 | 762.23 | 557.03 | 101.57 | 658.6 | -13.6 |
| V | ഊർജ്ജം | 1,629.29 | | 1,629.29 | 1,784.11 | | 1,784.11 | 9.5 |
| VI | വ്യവസായങ്ങളും ധാതുക്കളും | 888.77 | | 888.77 | 979.81 | | 979.81 | 10.24 |
| VII | ട്രാൻസ്പോർട്ട് | 1,735.08 | | 1,735.08 | 1801.37 | | 1801.37 | 3.82 |
| VIII | ശാസ്ത്രം, സാങ്കേതികവിദ്യയും പരിസ്ഥിതിയും | 994.89 | 68.1 | 1,062.99 | 1,096.55 | 154.25 | 1,250.80 | 17.67 |
| IX | ജനറൽ ഇക്കണോമിക് സർവീസസ് | 2,383.71 | 32.08 | 2,415.79 | 2,604.97 | 96.05 | 2,701.02 | 11.81 |
| X | സാമൂഹ്യ സേവനം | 8,929.16 | 3,885.66 | 12,814.82 | 9,879.39 | 4,026.39 | 13,905.77 | 8.51 |
| XI | പൊതു സേവനങ്ങൾ | 86 | 36 | 122 | 92.2 | 36 | 128.2 | 5.08 |
| | ആകെ–I toXI | 20,272.50 | 8,038.95 | 28,311.45 | 22,150.00 | 8,097.99 | 30,247.99 | 6.84 |
| XII | എൽ സ് ജി ഡി | 6,227.50 | | 6,227.50 | 7,000 | | 7,000 | 12.4 |
| | ഒട്ടാകെ | 26,500.00 | 8,038.95 | 34,538.95 | 29,150.00 | 8,097.99 | 37,247.99 | 7.84 |

2,859.62 കോടി രൂപയും ട്രൈബൽ സബ് പ്ലാൻ (ടി.എസ്.പി) ക്ക് 826.19 കോടി രൂപയുമാണ്. പ്രധാന അടിസ്ഥാന വികസന പദ്ധതികൾക്കായി 1,588.31 കോടി രൂപ അനുവദിച്ചു. പെൺകുട്ടികളുടെയും സ്ത്രീകളുടെയും ക്ഷേമത്തിനായി 3,240.33 കോടി രൂപ വകയിരുത്തിയിട്ടുണ്ട്. ഇതിൽ ട്രാൻസ് ജെൻഡർ വിഭാഗത്തിന് 4.2 കോടി രൂപയുമുണ്ട്. 2018–19–ൽ കുട്ടികളുടെ ക്ഷേമത്തിനായുള്ള ആകെ വിഹിതം 1,820.58 കോടി രൂപയാണ്. 2017–18, 2018–19 വർഷങ്ങളിലെ പദ്ധതികളുടെ താരതമ്യം പട്ടിക 1.28 പട്ടികയിൽ കൊടുത്തിട്ടുണ്ട്.

### മോണിറ്ററിംഗ് സംവിധാനം ഡിജിറ്റലൈസേഷൻ പ്ലാൻ സ്പേസ്–ജില്ലാ റോൾ ഔട്ട്

സംസ്ഥാനത്തെ ആസൂത്രണ നിരീക്ഷണ വിലയിരുത്തൽ സംവിധാനം ശക്തിപ്പെടുത്തുന്നതിനുള്ള ഒരു പദ്ധതിയെന്ന നിലയിൽ, "പ്ലാൻസ്പേസ് – സിസ്റ്റംഫോർ പ്രോഗ്രസ് അനാലിസിസ് ആൻഡ് കൺകറൻറ് ഇവാല്യവേഷൻ" എന്ന ഒരു സോഫ്റ്റ് വെയർ, ഐ.ഐ.ഐ. ടി.എം– കെ യുടെ സാങ്കേതിക സഹായത്തോടെ സംസ്ഥാന ആസൂത്രണ ബോർഡ് വികസിപ്പിച്ചെടുത്തു. സംസ്ഥാനത്തെ എല്ലാ വകുപ്പുകളിലെയും ഓരോ പദ്ധതി പദ്ധതിയും യഥാസമയം നടപ്പിലാക്കുന്നതിന്റെ പുരോഗതി നിരീക്ഷിക്കാനും വിലയിരുവാനും കഴിയുന്ന വെബ് അധിഷ്ഠിത ഓൺലൈൻ മാനേജ്മെൻറ് വിവര സംവിധാനമാണ് ഇത്.

പ്ലാൻ സ്കീം/പ്രോജക്ട്, വിവിധ ഘടകങ്ങൾ, ഭൗതിക/സാമ്പത്തിക പുരോഗതി, വിവിധ തലങ്ങളിൽ നടപ്പാക്കൽനില എന്നിവയെക്കുറിച്ചുള്ള പ്രസക്ത വിശദാംശങ്ങളുടെ വിവിധ സ്റ്റാക്കഹോൾഡേഴ്സിന് ആവശ്യാനുസരണമുള്ള റിപ്പോർട്ടുകൾ സിസ്റ്റം സൃഷ്ടിക്കുന്നു. യഥാസമയ വിവരങ്ങൾ നൽകുന്നതിലൂടെ, ആസൂത്രണവും തീരുമാനമെടുക്കുന്ന പ്രക്രിയയും മെച്ചപ്പെടുത്തുന്നതിന് ഗവൺമെന്റ്, സംസ്ഥാന ആസൂത്രണ ബോർഡ്, വകുപ്പുകളുടെ മേധാവികൾ, സെക്രട്ടറിമാർ, വിവിധ വകുപ്പുകൾ എന്നിവയെ സഹായിക്കുന്ന ഒരു സംവിധാനമായി സിസ്റ്റം പ്രവർത്തിക്കുന്നു. 2018–19 വർഷത്തെ വാർഷിക പദ്ധതി നിർദ്ദേശങ്ങൾ പ്ലാൻസ്പേസിലൂടെ ഡിപ്പാർട്ട്മെന്റിന്റെ തലവൻമാരിൽനിന്നും സർക്കാർ ഏജൻസികളിൽനിന്നും ഓൺലൈനായി ലഭിച്ചു. ട്രഷറി ഇൻഫർമേഷൻ സിസ്റ്റവുമായി ഈ സംവിധാനവും സംയോജിപ്പിച്ചിരിക്കുന്നു.

ജില്ലാ തല പദ്ധതി മോണിറ്ററിംഗ് സംവിധാനത്തെ ശക്തിപ്പെടുത്തുന്നതിന്റെ ഭാഗമായി 2015–16 ൽ സംസ്ഥാനങ്ങളിലെ എല്ലാ ജില്ലകളിലും പ്ലാൻസ്പേസ് പദ്ധതികൾ ആരംഭിച്ചു. ഈ സംവിധാനത്തിൽ ഡിസ്ട്രിക്റ്റ്, സബ് ഡിസ്ട്രിക്റ്റ് തലങ്ങളിൽ വിവരങ്ങൾ നേരിട്ട് നൽകുന്നതിന്നതിന് നടപ്പാക്കൽ സംവിധാനം ഒരുക്കിയതിലൂടെ വിവരങ്ങളുടെ കൃത്യത വർദ്ധിപ്പിക്കാൻ കഴിഞ്ഞു. ജില്ലാതല ഡാറ്റയെ 2017–18 ൽ സംസ്ഥാന തലത്തിലേക്ക് സംയോജിപ്പിക്കാനും കഴിഞ്ഞു.

## References


Dalton, Hugh (1951) *'Principles of Public Finance'*, Routledge and Kegan Paul Ltd., London

Goldscheid, Rudolph (1967) "A Sociological Approach to Problems in Public Finance" in the *'Classics in the Theory of Public Finance'*, edited by Richard A Musgrave and Alan T Peacock., Macmillan

Government of India (2014), "Report of the Expert Group to Review the Methodology of Poverty", Chairman Dr C Rangarajan.

Hatzius, Jan, Jari Stehn, Sven, Fawcett, Nicholas, Radde, Soeren, and Chaudhary, Manav (2018) "Landing the Plane Global Economic Analyst", Technical paper, Goldmansachs, November 2018, available on *www.goldmansachs.com/insights/pages/outlook-2019/global-outlook/report.pdf*

International Monetary Fund (2018), "World Economic Outlook: Challenges to Steady Growth", Washington, DC, available on *www.imf.org/en/Publications/WEO/Issues/2018/09/24/world-economic-outlook-october-2018, updated January 2, 2019*

Kituyi Mukhisa (2018), "Address to the International Monetary and Financial Committee and Development Committee", Bali, Indonesia October, available on *http://documents.worldbank.org/curated/en/504081539872309936/text/dcs2018-0061-10132018-636754107315160275.txt*

Lepenies, Phillipp (2016), "*The Power of a Single Number, A Political History of GDP*", Colombia University.

Roberts, Michael (2018), "Forecast for 2019", December 28, available on *www.thenextrecession.wordpress.com/2018/12/28/forecast-for-2019/*

അദ്ധ്യായം

02

# കൃഷിയും അനുബന്ധ മേഖലകളും

## കൃഷി

രാജ്യത്തെ മൊത്തം ആഭ്യന്തര ഉല്പാദനത്തിൽ കൃഷിയുടെ പങ്ക് കുറഞ്ഞുകൊണ്ടിരിക്കുകയാണെങ്കിലും അനേക ദശലക്ഷം ജനങ്ങൾക്ക് ഭക്ഷണം, ജീവനോപാധി, പോഷണം എന്നിവ നൽകുന്നതിൽ കൃഷിയ്ക്കുള്ള പ്രാധാന്യം തുടരുന്നു. കേരളത്തിലെ കാർഷിക മേഖല വളർച്ചയുടെ കാര്യത്തിൽ അനേകം വെല്ലുവിളികൾ നേരിട്ടുകൊണ്ടിരിക്കുകയാണ്. സാമ്പത്തിക സ്ഥിതിവിവരകണക്ക വകുപ്പിന്റെ വർഷംതോറുമുള്ള കണക്കുകൾ പ്രകാരം (ജി.എസ്.വി.എ 2011–12 ലെ സ്ഥിരവില) കാർഷിക അനുബന്ധ മേഖലകളിലെ വളർച്ചാ നിരക്ക് (വിള, കന്നുകാലി, വനം, മത്സ്യബന്ധനം) 2013–14 ൽ (–)6.31 ശതമാനവും, 2014–15 ൽ 0.02 ശതമാനവും, 2015–16 ൽ (–)5.10 ശതമാനവും 2016–17 ൽ 0.08 ശതമാനവുമാണ്. തുടർന്ന് 2017–18 ൽ ഈ മേഖലയിൽ 3.64 ശതമാനം വളർച്ച രേഖപ്പെടുത്തിയിരിക്കുന്നു. കാർഷിക അനുബന്ധ മേഖലകളിൽ രാജ്യത്തെ വളർച്ചാ നിരക്ക് 2013–14, 2014–15, 2015–16, 2016–17, 2017–18 വർഷങ്ങളിൽ യഥാക്രമം 5.57 ശതമാനം, (–)0.22 ശതമാനം, 0.59 ശതമാനം, 6.29 ശതമാനം, 3.37 ശതമാനം എന്നിങ്ങനെയാണ്. 2017–18 വരെ സംസ്ഥാനത്തെ കാർഷിക അനുബന്ധമേഖലകളിലെ വളർച്ചാനിരക്ക് രാജ്യത്തെ വളർച്ചാ നിരക്കിനേക്കാൾ കുറവായിരുന്നത്, 2017–18 ൽ കൂടിയതായി രേഖപ്പെടുത്തിയിരിക്കുന്നു. സംസ്ഥാനത്തിന്റെ മൊത്തം മൂല്യവർദ്ധനവിൽ (ജി.എസ്.വി.എ സ്ഥിരവില 2011–12 കണക്ക്പ്രകാരം) കാർഷിക അനുബന്ധമേഖലയിലെ വിഹിതം 2012–13 ൽ 13.77 ശതമാനമായിരുന്നത്, 2017–18 ൽ 10.04 ശതമാനമായി കുറഞ്ഞു (വിവരങ്ങൾ പട്ടിക 2.1 ൽ കാണുക).

### കാലവർഷം 2018

രാജ്യത്തെ മിക്കവാറും എല്ലാ ഭാഗങ്ങളിലും കാർഷിക പ്രവർത്തനങ്ങൾ കാലവർഷത്തെ ആശ്രയിച്ചിരിക്കുന്നു എന്നതുകൊണ്ടുതന്നെ ഇന്ത്യൻ കാർഷിക മേഖലയെ കാലവർഷം കൊണ്ടുള്ള ചൂതാട്ടമായി വിശേഷിപ്പിക്കപ്പെട്ടിരിക്കുന്നു.

തെക്ക് പടിഞ്ഞാറൻ കാലവർഷക്കാലത്ത്(ജൂൺ–സെപ്റ്റംബർ) 2018 ൽ രാജ്യത്താകെ ലഭിച്ച മഴ ദീർഘകാല ശരാശരിയുടെ(എൽ.പി.എ) 9 ശതമാനം കുറഞ്ഞ് 91 ശതമാനമായിരുന്നു. ഇന്ത്യയുടെ വടക്കുകിഴക്കൻ പ്രദേശങ്ങളിൽ ലഭിച്ച മഴയുടെ കുറവാണ് ഇതിനുള്ള പ്രധാനകാരണം. ആകെയുള്ള 36 കാലാവസ്ഥാ മേഖലകളിൽ രാജ്യത്തെ വിസ്തൃതിയുടെ

**പട്ടിക 2.1** മൊത്ത മൂല്യവർദ്ധനവിൽ (ജി.വി.എ/ ജി.എസ്.വി.എ) കാർഷിക അനുബന്ധ മേഖലകളുടെ വളർച്ചാ നിരക്ക് – ദേശീയ തലത്തിലും സംസ്ഥാനതലത്തിലും (സ്ഥിര വില, അടിസ്ഥാന വർഷം 2011–12)

| ക്രമനമ്പർ | വർഷം | മൊത്തം മൂല്യവർദ്ധനവിൽ(ജി.വി.എ) കൃഷി അനുബന്ധമേഖലകളുടെ പങ്ക് (ശതമാനത്തിൽ) (ഇന്ത്യ) | സംസ്ഥാനത്തിന്റെ മൊത്തം മൂല്യവർദ്ധനവിൽ (ജി.എസ്.വി.എ) കൃഷി അനുബന്ധമേഖലകളുടെ പങ്ക് (ശതമാനത്തിൽ) (കേരളം) |
|---|---|---|---|
| 1 | 2012–13 | 17.8 | 13.77 |
| 2 | 2013– 14 | 17.7 | 12.37 |
| 3 | 2014–15 | 16.5 | 11.92 |
| 4 | 2015–16 | 15.4 | 10.74 |
| 5 | 2016–17 | 15.3 | 10.26(P) |
| 6 | 2017–18 | ലഭ്യമല്ല | 10.04(Q) |

(P) താൽക്കാലികം, (Q) ദ്രുത കണക്കെടുപ്പ്,
അവലംബം: നാഷണൽ അക്കൗണ്ട്സ് സ്റ്റാറ്റിസ്റ്റിക്സ് 2017, ഡയറക്ടറേറ്റ് ഓഫ് ഇക്കണോമിക്സ് ആന്റ് സ്റ്റാറ്റിസ്റ്റിക്സ്.

68 ശതമാനം വരുന്ന 23 ഉപമേഖലകളിൽ സ്വാഭാവിക മഴ ലഭിച്ചു. കേരളമുൾപ്പെടുന്ന ഉപമേഖലയിൽ അളവിൽ കൂടുതൽ മഴ ലഭിക്കുകയും ബാക്കി 12 ഉപമേഖലകളിൽ (രാജ്യത്തെ ആകെ വിസ്തൃതിയിൽ 31 ശതമാനം) അളവിൽ കുറവ് മഴയുമാണ് ലഭിച്ചത്. തെക്ക പടിഞ്ഞാറൻ കാലവർഷം സാധാരണ നിലയിൽ നിന്നും അഞ്ച് ദിവസം വൈകി, മെയ് 25 ന് തെക്ക് ആന്റമാൻ നിക്കോബാർ ദ്വീപിലെത്തുകയും താരതമ്യേന വേഗത കൂടി മുന്നേറുകയും ചെയ്തു.

കേരളത്തിലെ തെക്ക പടിഞ്ഞാറൻ കാലവർഷം സാധാരണയിൽ നിന്നും മൂന്ന ദിവസം മുന്നോടിയായി മെയ് 29 ന് ആരംഭിച്ചു. സാധാരണ കാലവർഷം എത്തുന്ന തീയതിയായ 2018 ജൂലൈ 15 നേക്കാൾ രണ്ടാഴ്ച മുമ്പ് 2018 ജൂൺ 29 ന് തെക്ക പടിഞ്ഞാറൻ കാലവർഷം രാജ്യത്താകെ വ്യാപിക്കുകയും ചെയ്തു. തെക്ക പടിഞ്ഞാറൻ കാലവർഷം സാധാരണ തീയതിയിൽ നിന്നും മുമ്പേ 2013, 2015 വർഷങ്ങളിൽ ജൂൺ 16 ലും, ജൂൺ 26 ലും യഥാക്രമം ഉണ്ടായിട്ടുണ്ട്.

തെക്കപടിഞ്ഞാറൻ കാലവർഷ സമയത്ത് (2018 ജൂൺ 1 മുതൽ 2018 സെപ്റ്റംബർ 30 വരെ) കേരളത്തിൽ ലഭിച്ച മഴ 2515.7 മില്ലീമീറ്ററായിരുന്നു. ഈ കാലയളവിൽ ലഭിക്കേണ്ട സാധാരണ മഴ 2039.7 മി.മീ ആണ്. അതായത് സാധാരണ ലഭിക്കുന്ന മഴയിൽ നിന്നും (+)23 ശതമാനം കൂടുതൽ. കേരളത്തിലെ മൊത്തം പതിനാല് ജില്ലകളിൽ ഏഴ് ജില്ലകളിൽ സാധാരണ മഴയും മറ്റു ജില്ലകളിൽ അധികമഴയും ലഭിച്ചു. സംസ്ഥാനത്ത് ഏറ്റവും കൂടുതൽ മഴ ലഭിച്ചത് ഇടുക്കി ജില്ലയിലും കുറഞ്ഞ മഴ ലഭിച്ചത് തിരുവനന്തപുരം ജില്ലയിലുമാണ്. ഇടുക്കി ജില്ലയിൽ സാധാരണ മഴയിൽ നിന്നും (+)67 ശതമാനം വ്യതിയാനത്തിൽ 3794 മി.മീ മഴ ലഭിച്ചപ്പോൾ, തിരുവനന്തപുരം ജില്ലയിൽ (+)17 ശതമാനം വ്യതിയാനത്തിൽ 1023.7 മി.മീ മഴയാണ് ലഭിച്ചത് (ചിത്രം 2.1)

ആഗസ്റ്റ് ആദ്യപകുതിയിലുണ്ടായ കനത്ത മഴ നിമിത്തം കഴിഞ്ഞ 9 ദശകങ്ങളിൽ ഉണ്ടായ ഏറ്റവും മോശമായ പ്രളയ സാഹചര്യം കേരളം അനുഭവിക്കേണ്ടി വന്നു. ദീർഘ സമയ ശരാശരിയിൽ നിന്നും 196 ശതമാനം അധിക മഴ ലഭിച്ചു എന്നതാണ് ആഗസ്റ്റ് മാസത്തിൽ ലഭിച്ച മഴയുടെ സവിശേഷത.

വടക്ക കിഴക്കൻ കാലവർഷസമയത്ത് (2018 ഒക്ടോബർ 1 മുതൽ ഡിസംബർ 31 വരെ) ലഭിച്ച യഥാർത്ഥ മഴ 465.5 മി.മീ ആണ്. ഇത് സാധാരണ ലഭിക്കുന്ന മഴയായ 480.7 മി.മീ നിന്നും (–)3 ശതമാനം കുറവാണ്. ഈ കാലയളവിൽ 7 ജില്ലകളിൽ സാധാരണ തോതിൽ ലഭിച്ചു. മഴ ലഭിച്ചപ്പോൾ കൊല്ലം, തൃശ്ശൂർ, പാലക്കാട്, കാസർഗോഡ് ജില്ലകളിൽ മഴ കുറവായിരുന്നു. കോട്ടയം ജില്ലയിൽ സാധാരണ ലഭിക്കുന്ന മഴയിൽ നിന്നും (+)49 ശതമാനം വ്യതിചലിച്ച് അമിത മഴ ലഭിച്ചു (ചിത്രം 2.2).

2018 ജനുവരി 1 മുതൽ 2018 ഫെബ്രുവരി 28 വരെ സംസ്ഥാനത്ത് ലഭിച്ച ശീതകാല മഴ സാധാരണ ലഭിക്കുന്ന മഴയിൽ നിന്നും (–)30 ശതമാനം വ്യതിയാനത്തിൽ കുറവായിരുന്നു. 2018 മാർച്ച് 1 മുതൽ 2018 മെയ് 31 വരെ സംസ്ഥാനത്ത് ലഭിച്ച കാലവർഷപൂർവ്വ മഴ സാധാരണ ലഭിക്കുന്ന മഴയിൽ നിന്നും (379.9 മി.മീ) (+)37 ശതമാനം വ്യതിയാനത്തിൽ 521.8 മി.മീ അധിക മഴ ലഭ്യത രേഖപ്പെടുത്തി. തിരുവനന്തപുരം, കൊല്ലം ജില്ലകൾ യഥാക്രമം (–1), (–5) ശതമാനം വ്യതിയാനത്തിൽ

**ചിത്രം 2.1** തെക്ക പടിഞ്ഞാറൻ കാലവർഷത്തിൽ 2018 ജൂൺ മുതൽ സെപ്റ്റംബർ 30 വരെ ലഭിച്ച മഴ




അവലംബം: ഐ.എം.ഡി

**ചിത്രം 2.2** വടക്ക കിഴക്കൻ കാലവർഷത്തിൽ 2018 ഒക്ടോബർ 1 മുതൽ ഡിസംബർ 31 വരെ ലഭിച്ച മഴ




അവലംബം: ഐ.എം.ഡി

കുറവ് മഴ രേഖപ്പെടുത്തി. പത്ത് ജില്ലകളിൽ അധികമഴ ലഭിച്ചു. സാധാരണ മഴയിൽ നിന്നും ഏറ്റവും കൂടുതൽ വ്യതിയാനം കോഴിക്കോട് (93 ശതമാനം), പാലക്കാട് (69 ശതമാനം) മലപ്പുറം (65 ശതമാനം) വയനാട് (64 ശതമാനം), കാസർഗോഡ് (61 ശതമാനം) എന്ന ക്രമത്തിലായിരുന്നു (അനുബന്ധം 2.1 കാണുക).

2018 ജൂലൈ ആഗസ്റ്റ് മാസങ്ങളിൽ കേരളത്തിലുണ്ടായ അതികഠിനമായ മഴ കാർഷിക മേഖലയ്ക്ക് ഗുരുതരമായ ആഘാതമുണ്ടാക്കി. പ്രളയാനന്തരം സംസ്ഥാനത്തുണ്ടായ വിളനാശം 3558.00 കോടി രൂപയായി കണക്കാക്കപ്പെട്ടിരിക്കുന്നു. സാമ്പത്തികവും സാങ്കേതികവുമായ പിന്തുണ നൽകികൊണ്ട് ഈ സാഹചര്യം തരണം ചെയ്യുന്നതിനുവേണ്ടി സംസ്ഥാന സർക്കാർ നടപടികൾ സ്വീകരിച്ചു വരുന്നു.

## ഭൂവിനിയോഗ ക്രമം

കേരളത്തിൽ ഭൂവിനിയോഗക്രമത്തിലും വിളക്രമത്തിലുമുള്ള മാറ്റം സംസ്ഥാനത്തിന്റെ ഭക്ഷ്യസുരക്ഷയ്ക്കു മാത്രമല്ല പാരിസ്ഥിതിക സുസ്ഥിരതയ്ക്കും ഗുരുതരമായ ഭീഷണിയായി ക്കൊണ്ടിരിക്കുകയാണ്. കാലാകാലങ്ങളിൽ ഭൂവിനിയോഗത്തിലുണ്ടായി ക്കൊണ്ടിരിക്കുന്ന മാറ്റങ്ങളുടെ വിശകലനം സംസ്ഥാനത്തെ കാർഷിക ഭൂവിനിയോഗത്തിന്റെ അവസ്ഥ മനസ്സിലാക്കുവാൻ സഹായിക്കുന്നു.

2017–18 ലെ ഭൂവിനിയോഗ കണക്കനുസരിച്ച്, സംസ്ഥാനത്തിന്റെ മൊത്തം വിസ്തൃതിയുടെ (38.86 ലക്ഷം ഹെക്ടർ) 66 ശതമാനം (25.79 ലക്ഷം ഹെക്ടർ) വിളയിറക്കിയിട്ടുള്ള പ്രദേശമാണ്. ഇതിൽ യഥാർത്ഥ കൃഷിയുടെ വിസ്തൃതി (20.40 ലക്ഷം ഹെക്ടർ) 52 ശതമാനമാണ്. കാർഷികേതര ആവശ്യങ്ങൾക്കുപയോഗിക്കുന്ന ഭൂമി 11 ശതമാനവും, വനഭൂമി 28 ശതമാനവുമാണ്. കൃഷിക്കനുയോജ്യമായ പാഴ്ഭൂമി, തരിശുഭൂമിയും യഥാക്രമം മൂന്നും രണ്ടും ശതമാനമാണ്. (അനുബന്ധം 2.2 , 2.3 കാണുക).

2016–17 വർഷത്തിലെ ഭൂവിനിയോഗക്രമവുമായി താരതമ്യം ചെയ്യുമ്പോൾ കൃഷിക്ക് അനുയോജ്യമായതും സ്ഥിരം തരിശായതുമായ ഭൂമി, കൃഷിയോഗ്യമായ തരിശുഭൂമി, ഇപ്പോൾ ഉള്ള തരിശുഭൂമിയിൽ ഉൾപ്പെടാത്ത തരിശുഭൂമി, ഇപ്പോൾ തരിശായി കിടക്കുന്ന ഭൂമി എന്നിവയുടെ വിസ്തൃതിയിൽ യഥാക്രമം 8, 5, 11, 20 ശതമാനം കുറവ് രേഖപ്പെടുത്തി എന്നുള്ളത് ശ്രദ്ധേയമാണ്. ഭൂവിനിയോഗക്രമം ചിത്രം 2.3 ൽ കാണുക

## വിളക്രമം

കേരളത്തിന്റെ വൈവിധ്യമാർന്നതും അതിവിശിഷ്ടവുമായ കാർഷിക കാലാവസ്ഥ വ്യത്യസ്തമായ വിളകൾ കൃഷി ചെയ്യുന്നതിന് അനുയോജ്യമായ സാഹചര്യം ഒരുക്കുന്നു. ഓരോ പ്രദേശത്തിനും അനുയോജ്യമായ കാർഷിക ഭൂവിനിയോഗ രീതി അനുവർത്തനവും ഭക്ഷ്യവിളകളുടെ ഭൂരിഭാഗം അധിനിവേശവും നിലനിന്നിരുന്ന സാഹചര്യമായിരുന്നു കേരളത്തിലുണ്ടായിരുന്നത്. കാലക്രമേണ ഭക്ഷ്യവിളകളിൽ നിന്നും സാവധാനം വ്യതിചലിച്ച് നാണ്യവിളകളിലേയ്ക്കുള്ള പരിവർത്തനമാണ് കേരളത്തിൽ ഉണ്ടായത്.

2017–18 ൽ കേരളത്തിന്റെ ആകെ കൃഷി വിസ്തൃതിയുടെ 61.6 ശതമാനം നാണ്യവിളകളും (കശുമാവ്, റബ്ബർ, കുരുമുളക്, തെങ്ങ്, ഏലം, തേയില,

**ചിത്രം 2.3** 2017-18 ൽ കേരളത്തിലെ ഭൂവിനിയോഗ രീതി




അവലംബം ഡയറക്ടറേറ്റ് ഓഫ് എക്കണോമിക്സ് ആന്റ് സ്റ്റാറ്റിസ്റ്റിക്സ്

കാപ്പി) 10.12 ശതമാനം ഭക്ഷ്യവിളകളും (നെല്ല്, കപ്പ, പയറുവർഗ്ഗങ്ങൾ) ആയിരുന്നു. റബ്ബർ, കാപ്പി, തേയില, ഏലം എന്നീ വിളകൾ ആകെ കൃഷി വിസ്തൃതിയുടെ 27.3 ശതമാനമായിരുന്നു. ഏറ്റവും കൂടുതൽ കൃഷി വിസ്തൃതി തെങ്ങിനും (29.5 ശതമാനം) തുടർന്ന് റബ്ബറിനുമാണ് (21.4 ശതമാനം). നെൽക്കൃഷി വിസ്തൃതി 7.3 ശതമാനത്തോടെ മൂന്നാം സ്ഥാനത്താണ്. ഭക്ഷ്യവിളകളായ നെല്ല്, പയർവർഗ്ഗങ്ങൾ, കപ്പ എന്നിവയുടെ കൃഷി വിസ്തൃതി 2017-18 ൽ യഥാക്രമം 10.3, 14.6, 2.2 ശതമാനം വർദ്ധിച്ചു. 2017-18 ൽ ഭക്ഷ്യവിളകളുടെ വിസ്തീർണ്ണം 2016-17 നേക്കാൾ വർദ്ധിച്ചുവെങ്കിലും 2015-16 മായി താരതമ്യം ചെയ്യുമ്പോൾ കുറയുകയാണ് ചെയ്തത്. തേയില, കാപ്പി, ഏലം എന്നീ വിളകളുടെ വിസ്തീർണ്ണം 2016-17 ൽ നിന്നും വ്യത്യാസമില്ലാതെ തുടർന്നു. ഭക്ഷ്യവിളകൾ കൂടാതെ വാഴ, മഞ്ഞൾ, റബ്ബർ എന്നീ വിളകൾക്കു മാത്രമാണ് വിസ്തീർണ്ണം വർദ്ധിച്ചത്. പ്രധാന വിളകളുടെ വിസ്തീർണ്ണം, ഉല്പാദനം, ഉല്പാദനക്ഷമത എന്നിവ അനുബന്ധം 2.4 ൽ കൊടുത്തിരിക്കുന്നു.

## വിളകൾ തിരിച്ചുള്ള വിശകലനം

### നെല്ല്

കേരളത്തിന്റെ മുഖ്യഭക്ഷ്യ വിളയായ നെല്ല് സംസ്ഥാനത്തെ കൃഷി വിസ്തൃതിയുടെ 7.3 ശതമാനമാണ്. കഴിഞ്ഞ ദശാബ്ദത്തിൽ ഏറ്റവും കൂടുതൽ നെൽകൃഷി വിസ്തൃതി രേഖപ്പെടുത്തിയത് 2008-09 ൽ 2.34 ലക്ഷം ഹെക്ടറായിരുന്നു (കൃഷി വിസ്തൃതിയുടെ 8.69 ശതമാനം). 2017-18 ൽ കേരളത്തിലെ നെൽകൃഷി വിസ്തൃതി 1.94 ലക്ഷം ഹെക്ടറായിരുന്നു. ഇതിൽ 1.89 ലക്ഷം ഹെക്ടർ ചതുപ്പ്കൃഷി ആയിരുന്നു. 2016-17 നെ അപേക്ഷിച്ച് 2017-18 ൽ ചതുപ്പുനില കൃഷി 17688 ഹെക്ടർ (10.3 ശതമാനം) വർദ്ധിച്ചുവെങ്കിലും 2015-16 നേക്കാൾ 7784 ഹെക്ടർ കുറവായിരുന്നു. 2008-09 ൽ 5.91 ലക്ഷം ടണ്ണായിരുന്ന നെല്ലുല്പാദനം 11.7 ശതമാനം കുറഞ്ഞ് 2017-18 ൽ 5.21 ലക്ഷം ടണ്ണായി[1].

2016-17 വർഷവുമായി താരതമ്യം ചെയ്യുമ്പോൾ നെല്ലുല്പാദനം 19 ശതമാനം വർദ്ധിച്ചുവെങ്കിലും 2015-16 വർഷത്തെക്കാൾ 5.1 ശതമാനം കുറവായിരുന്നു. ഉല്പാദനക്ഷമതയിൽ 2016-17 ലെ ഹെക്ടറിന് 2547 കി.ഗ്രാം എന്നതിൽ നിന്നും 2017-18 ൽ 2757 കി.ഗ്രാമായി വർദ്ധിച്ചു (അനുബന്ധം 2.5).

സംസ്ഥാനത്ത് പ്രധാനമായും മൂന്ന് സീസണുകളിലാണ് നെല്ല് വിളയുക. (1) വിരിപ്പുകൃഷി/ശരത്കാല വിള/ഒന്നാം വിള (ഏപ്രിൽ-മെയ് മാസം ആരംഭിച്ച് സെപ്റ്റംബർ-ഒക്ടോബർ വരെ നീളുന്നു). (2) മുണ്ടകൻ/ശീതകാല/രണ്ടാംവിള (സെപ്റ്റംബർ- ഒക്ടോബറിൽ തുടങ്ങി ഡിസംബർ-ജനുവരി വരെ നീളുന്നു). (3) പുഞ്ചകൃഷി/വേനൽ വിള/മൂന്നാംവിള (ഡിസംബർ- ജനുവരിയിൽ തുടങ്ങി മാർച്ച്- ഏപ്രിൽ വരെ നീളുന്നു). ഈ മൂന്ന് സീസണുകളിലും 2017-18 ൽ നെൽക്കൃഷി വിസ്തൃതി 2016-17 നെ അപേക്ഷിച്ച് വർദ്ധിച്ചുവെങ്കിലും പുഞ്ചകൃഷി ഒഴികെ 2015-16 നേക്കാൾ കുറവായിരുന്നു (ചിത്രം 2.4). മുണ്ടകൻ കൃഷിയിലും പുഞ്ചക്കൃഷിയിലും ഉല്പാദനവും ഉല്പാദനക്ഷമതയും വർദ്ധിച്ചു. ഉല്പാദനക്ഷമത

[1]കൃഷി വകുപ്പിന്റെ കണക്ക് പ്രകാരം നെല്ലിന്റെ കൃഷി വിസ്തൃതി 2017-18 ൽ 2.2 ലക്ഷം ഹെക്ടറാണ്. ഇത് സാമ്പത്തിക സ്ഥിതിവിവരകണക്ക് വകുപ്പിന്റെ വിസ്തൃതിയിൽ നിന്നും 0.31 ലക്ഷം ഹെക്ടർ കൂടുതലാണ്.കൃഷി വകുപ്പിന്റെ നെൽകൃഷി വിസ്തൃതിയുടെ കണക്ക് ഒറ്റത്തവണ നിരീക്ഷണാടിസ്ഥാനത്തിലുള്ളതായതിനാൽ സാമ്പത്തിക സ്ഥിതിവിവര കണക്ക് വകുപ്പിന്റെ കണക്കുമായി പൊരുത്തപ്പെടുത്തേണ്ടതാണ്.

**ചിത്രം 2.4** സീസൺ അടിസ്ഥാനത്തിൽ കേരളത്തിലെ നെൽകൃഷിയുടെ വിസ്തൃതിയും ഉല്പാദനവും (2015–16 മുതൽ 2017–18 വരെ)




അവലംബം ഡയറക്ടറേറ്റ് ഓഫ് എക്കണോമിക്സ് ആന്റ് സ്റ്റാറ്റിസ്റ്റിക്സ്

കൂടുതൽ പുഞ്ചക്കൃഷിയിലാണ്. കഴിഞ്ഞ മൂന്നു വർഷകാലയളവിൽഉൽപാദനക്ഷമത  ഏറ്റവും കൂടുതൽ 2017–18 വർഷത്തെ പുഞ്ചകൃഷിയിലായിരുന്നു. കേരളത്തിൽ മുണ്ടകൻ കൃഷിയിലാണ് ഉല്പാദനവും കൃഷി വിസ്തൃതിയും കൂടുതൽ ഉള്ളത്(അനുബന്ധം 2.6). ആലപ്പുഴ ജില്ലയിൽ പുഞ്ചകൃഷിയ്ക്കും പാലക്കാട് ജില്ലയിൽ മുണ്ടകൻ കൃഷിയ്ക്കുമാണ് ആധിപത്യമുള്ളത് (അനുബന്ധം 2.8).

സംസ്ഥാനത്തെ നെൽകൃഷിയുടെ ജില്ല തിരിച്ചുള്ള കണക്കനുസരിച്ച്, സംസ്ഥാനത്തെ 79.6 ശതമാനവും പാലക്കാട് (39.8 ശതമാനം), ആലപ്പുഴ (19.2 ശതമാനം), തൃശ്ശൂർ (11.5 ശതമാനം), കോട്ടയം (9.2 ശതമാനം) ജില്ലകളിലാണ്. ഉല്പാദനത്തിന്റെ 81 ശതമാനവും ഈ നാല് ജില്ലകളിൽ നിന്നുമാണ്. നെൽകൃഷി വിസ്തൃതിയിലും ഉൽപ്പാദനത്തിലും പാലക്കാട്, ആലപ്പുഴ ജില്ലകൾ ഒന്നും രണ്ടും സ്ഥാനത്തു നിൽക്കുമ്പോൾ  ഉൽപ്പാദനക്ഷമതയിൽ ഒന്നും രണ്ടും സ്ഥാനം തൃശ്ശൂർ, മലപ്പുറം ജില്ലകൾക്കാണ്. നെല്ലുല്പാദനത്തിൽ ആധിപത്യമുള്ള ജില്ലകളിൽ ഉൽപ്പാദനക്ഷമത വർദ്ധിപ്പിക്കുന്നതിനുള്ള നടപടികൾ സ്വീകരിക്കേണ്ടതാണ്. 2017–18 ൽ പത്തനംതിട്ട, ആലപ്പുഴ, കണ്ണൂർ ജില്ലകളിൽ ഉൽപ്പാദനക്ഷമത 2016–17 നേക്കാൾ കുറഞ്ഞു (അനുബന്ധം 2.7).

നെൽക്കൃഷി പ്രോത്സാഹിപ്പിക്കുന്നതിനായി തരിശുനില കൃഷി, കരനെൽ കൃഷി ഒന്നാം വിള രണ്ടും മൂന്നും വിളകളിലേയ്ക്ക് വ്യാപനം, പ്രത്യേക വിത്തിനങ്ങളുടെ കൃഷി എന്നിവയ്ക്കുള്ള സഹായം തുടങ്ങിയ ഇടപെടലുകളിലൂടെ നെൽക്കൃഷി വിസ്തൃതി കഴിഞ്ഞ വർഷത്തെ അപേക്ഷിച്ച് വർദ്ധിച്ചു.

നെൽകൃഷി ഹെക്ടറൊന്നിന് 5500 രൂപ സഹായം, തരിശുനിലകൃഷി, കരനെൽകൃഷി, നഗരകൃഷി ഇവയുടെ പ്രോത്സാഹനം, പരിസ്ഥിതിസൗഹൃദവും സുസ്ഥിരവുമായ സാങ്കേതിക കൃഷിരീതിക്ക്  "റൈസ് ഇന്നവേഷൻ ഫണ്ട്" പ്രത്യേക കാർഷിക മേഖലകളിൽ ഉൽപ്പാദനം വർദ്ധിപ്പിക്കുന്നതിനുള്ള, പ്രവർത്തനങ്ങൾ കർഷകരു വരുമാന വർദ്ധന ഉറപ്പാക്കുന്ന പ്രവർത്തനങ്ങൾ എന്നിവയാണ് 2018–19 വർഷത്തിൽ നെൽകൃഷി പ്രോത്സാഹനത്തിനുള്ള പ്രധാന സംരംഭങ്ങൾ.

## തെങ്ങ്

കേരളത്തിലെ പ്രധാന വിളകളിലൊന്നാണെങ്കിലും, കഴിഞ്ഞ വർഷങ്ങളിലെ കണക്കനുസരിച്ച് സംസ്ഥാനത്തെ തെങ്ങുകൃഷിയുടെ പുരോഗതി പ്രോത്സാഹനജനകമല്ല. രാജ്യത്തെ നാളികേര ഉല്പാദനത്തിലും കൃഷി വിസ്തൃതിയിലും കേരളത്തിന്റെ വിഹിതം 1960–61 കാലഘട്ടത്തിൽ യഥാക്രമം 69.52 ശതമാനവും 69.58 ശതമാനവും ആയിരുന്നത്, 2016–17 വർഷത്തിൽ കുറഞ്ഞ്  യഥാക്രമം 31.9 ശതമാനവും 37.6 ശതമാനവുമായി. തുടർന്നും 2017–18 ൽ 2.8 ശതമാനം ഉല്പാദനം കുറഞ്ഞു. രാജ്യത്ത് തെങ്ങുകൃഷിയുടെ വിസ്തൃതിയിലും ഉല്പാദനത്തിലും ഒന്നാമത് കേരളമാണെങ്കിലും, ഉല്പാദനക്ഷമതയിൽ നാലാമതാണ്. തമിഴ് നാട്, കർണ്ണാടകം, ആന്ധ്രപ്രദേശ് എന്നീ സംസ്ഥാനങ്ങൾ ഉല്പാദനക്ഷമതയിൽ കേരളത്തെക്കാൾ മുന്നിലാണ്. (നാളികേര വികസന ബോർഡ്  2016–17).

കൃഷി വിസ്തൃതി എടുത്താൽ 7.60 ലക്ഷം ഹെക്ടറിൽ കൃഷി ചെയ്യപ്പെടുന്ന സംസ്ഥാനത്തെ പ്രധാന

വിളയാണ് നാളികേരം. സംസ്ഥാനത്തെ മൊത്തം കൃഷി വിസ്തൃതിയുടെ 29.5 ശതമാനം തെങ്ങുകൃഷിക്കായി ഉപയോഗിക്കുന്നു. 2008–09 വർഷവുമായി താരതമ്യം ചെയ്യുമ്പോൾ വിസ്തൃതിയിൽ 3 ശതമാനവും ഉല്പാദനത്തിൽ 9.85 ശതമാനവും ഉണ്ടായ കുറവ്, സംസ്ഥാനത്തെ തെങ്ങിന്റെ കുറഞ്ഞ ഉല്പാദനക്ഷമത സൂചിപ്പിക്കുന്നു. 2016–17 വർഷത്തേക്കാൾ വിസ്തൃതിയിൽ 2.7 ശതമാനവും ഉല്പാദനത്തിൽ 2.8 ശതമാനവും ഉല്പാദനക്ഷമതയിൽ 0.16 ശതമാനവും കുറവാണ് 2017–18 വർഷത്തിൽ (അനുബന്ധം 2.9).

ഉയർന്ന കൂലിനിരക്ക്, വിദഗ്ധ തൊഴിലാളികളുടെ കുറവ്, ആദായകരമല്ലാത്ത വില, മൂല്യവർധിത ഉൽപ്പന്നങ്ങളുടെ വിപണനത്തിനുള്ള അപര്യാപ്തത ഇവയൊക്കെയാണ് തെങ്ങുകൃഷിയുടെ വിസ്തൃതി കുറയുവാനുള്ള ചില പ്രധാന കാരണങ്ങൾ. കാറ്റു വീഴ്ച, പരിപാലനത്തിലെ അപര്യാപ്തത, പ്രായംചെന്നതും ഉല്പാദനശേഷി ഇല്ലാത്തതുമായ തെങ്ങുകൾ ഇവയാണ് ഉല്പാദനക്ഷമത കുറയുവാനുള്ള പ്രധാന കാരണങ്ങൾ. ആയതിനാൽ ഉല്പാദനക്ഷമത വർദ്ധിപ്പിക്കുന്നതിനായി രോഗംബാധിച്ചതും പ്രായംചെന്നതുമായ തെങ്ങുകൾ വെട്ടിമാറ്റി പുതിയ തൈകൾ നടേണ്ടതും, നഴ്സറികളിൽ ഗുണനിലവാരമുള്ള തൈകൾ ഉല്പാദിപ്പിച്ച് വിതരണം ചെയ്യേണ്ടതുമാണ്. കുള്ളൻ തെങ്ങിനങ്ങളും, സങ്കരയിനങ്ങളും ഉല്പാദിപ്പിക്കാൻ നടത്തുന്ന ശ്രമങ്ങളും ഗവേഷണ വികസന സ്ഥാപനങ്ങളുടെ പിന്തുണയോടെ കൂടുതൽ വ്യാപിപ്പിക്കണം. മൂല്യവർധിത ഉൽപ്പന്നങ്ങളായ ഉണക്കിയ തേങ്ങ, പാനീയങ്ങൾ, ചിരട്ടകൊണ്ടുള്ള ഉൽപ്പന്നങ്ങൾ, കോക്കനട്ട് ക്രീം, നീര മുതലായവ ഉൽപ്പാദിപ്പിക്കുന്നതിന് വായ്പാ ലഭ്യതയും വിപണന സൗകര്യവും ഏർപ്പെടുത്തി വ്യവസായ സംരംഭകരെ പ്രോത്സാഹിപ്പിക്കേണ്ടതാണ്.

മൂല്യവർദ്ധനവിനും നീരയുടെ പ്രോത്സാഹനത്തിനും സർക്കാർ കൈക്കൊണ്ട നടപടി കൂടാതെ കൂട്ടുകൃഷി അടിസ്ഥാനത്തിൽ തെങ്ങിൻതോട്ടങ്ങളുടെ സംയോജിത പരിപാലനം നടപ്പിലാക്കുന്ന കേരഗ്രാമം പരിപാടി, രോഗം ബാധിച്ചതും പ്രായംചെന്നതുമായ തെങ്ങുകൾ മാറ്റി നടുന്നതിനുള്ള സമയബന്ധിത തീവ്ര പരിപാടി, മുതലായവ സംസ്ഥാന നാളികേര മേഖല പുനരുജ്ജീവനത്തിന് സഹായകമാകും.

### കുരുമുളക്

കഴിഞ്ഞ കുറച്ച് വർഷങ്ങളിൽ രാജ്യത്തെ കുരുമുളക് ഉല്പാദനം 50000 ടൺ എന്ന അളവിൽ നിശ്ചലമായിരിക്കുന്നതിനാൽ പ്രമുഖ ഉല്പാദക രാഷ്ട്രം, കയറ്റുമതി രാഷ്ട്രം എന്ന പദവി നഷ്ടപ്പെടുന്ന അവസ്ഥയുണ്ട്. രാജ്യത്ത് 2015–16 ൽ 48500 ടൺ ആയിരുന്ന രാജ്യത്തെ കുരുമുളക് ഉല്പാദനം 2016–17 ൽ 55000 ടണ്ണായി വർദ്ധിച്ചിട്ടുണ്ട്. (അനുബന്ധം 2.4).

2017–18 ൽ കേരളത്തിന്റെ കുരുമുളക് ഉല്പാദനം 2016–17 ൽ നിന്നും 11.4 ശതമാനം വർദ്ധിച്ച് 37955 ടൺ രേഖപ്പെടുത്തി. രാജ്യത്തെ മൊത്തം ഉല്പാദനത്തിന്റെ 59 ശതമാനം സംഭാവന കേരളത്തിൽ നിന്നാണ്.

2011 മുതൽ സ്ഥിരമായി വർദ്ധിച്ചുകൊണ്ടിരുന്ന കുരുമുളകിന്റെ വില 2016 ൽ കിലോഗ്രാമിന് 50.90 രൂപ വർദ്ധിച്ച് ശരാശരി 697.69 രൂപയിലെത്തി. എന്നാൽ 2017 ൽ കിലോഗ്രാമിന് 168.10 രൂപ കുറഞ്ഞ് 529.59 രൂപയായി. കുരുമുളകിന്റെ ഇറക്കുമതിയാണ് ഈ വിലയിടിവിന്റെ പ്രാധാന കാരണം. (ഉപാസി വാർഷിക റിപ്പോർട്ട് 2017–18)

വികേന്ദ്രീകൃത നഴ്സറികളിലൂടെ കുരുമുളകിന്റെ പുനരുജ്ജീവനം, പുതിയ കുരുമുളക് തോട്ടങ്ങളുടെ സ്ഥാപനം, നിലവിലുള്ള തോട്ടങ്ങളുടെ പുനരുജ്ജീവനം തുടങ്ങിയ പരിപാടികൾ സംസ്ഥാന കൃഷി വകുപ്പ് കുരുമുളക് കൃഷിയുടെ പുനരുദ്ധാരണത്തിനായി നടപ്പിലാക്കുന്നു. ഇടുക്കി ജില്ലയിലെ കുരുമുളക് തോട്ടങ്ങളുടെ സംയോജിത വികസനം,മണ്ണിന്റെ പോഷകമൂല്യം മെച്ചപ്പെടുത്തുന്നതിനായി കുമ്മായം, കുരുമുളക് വിസ്തൃതി വിപുലീകരണത്തിനുള്ള സഹായം, ദ്വിതീയ സൂക്ഷ്മമൂലകങ്ങൾക്കുള്ള സഹായം,കുരുമുളക് സമിതികളുടെ പുനരുദ്ധാരണം എന്നിവ സംസ്ഥാനത്തെ കുരുമുളക് ഉല്പാദനം പ്രോത്സാഹിപ്പിക്കുന്നതിനുള്ള പ്രധാന സംരംഭങ്ങളാണ്.

### കശുമാവ്

ലോകത്തിലെ ഏറ്റവും കൂടുതൽ അസംസ്കൃത കശുവണ്ടി ഉല്പാദിപ്പിക്കുന്നതിൽ വിയറ്റ്നാമിനും നൈജീരിയയ്ക്കും തൊട്ടു പിറകിലായി ഇന്ത്യ തുടർന്നുവരുന്നു.2016 ൽ ആഗോള ഉല്പാദനത്തിന്റെ 15 ശതമാനം ഇന്ത്യയുടേതായിരുന്നു. രാജ്യത്തെ അസംസ്കൃത കശുവണ്ടി ഉല്പാദനം 2016–17 ലെ 779000 ടണ്ണിൽ നിന്ന് 2017–18 ൽ 817000 ടൺ ആയി വർദ്ധിച്ചു. ഈ വർഷങ്ങളിൽ കശുമാവ് കൃഷി വിസ്തൃതിയും യഥാക്രമം 10.35 ലക്ഷം ഹെക്ടറിൽ നിന്നും 10.41 ലക്ഷം ഹെക്ടറായി വർദ്ധിച്ചു.

രാജ്യത്തെ കശുവണ്ടി കൃഷി ചെയ്യുന്ന സംസ്ഥാനങ്ങളിൽ മഹാരാഷ്ട്ര വിസ്തൃതിയിലും ഉല്പാദനത്തിലും യഥാക്രമം 18 ശതമാനം, 33 ശതമാനം സംഭാവനയോടെ മുന്നിട്ടു നിൽക്കുന്നു. തൊട്ടു പിന്നാലെ ആന്ധ്രാപ്രദേശ് 18 ഉം 14 ഉം ശതമാനത്തോടെ രണ്ടാം സ്ഥാനത്താണ്. 2017–18 ൽ വിസ്തൃതിയിലും ഉല്പാദനത്തിലും കേരളത്തിന്റെ പങ്ക് യഥാക്രമം 3.8 ശതമാനവും 10.79 ശതമാനവുമായിരുന്നു (സി.ഇ.പി.സി.ഐ, ഡയറക്ടറേറ്റ് ഓഫ് കാഷ്യു ആന്റ് കൊക്കോ ഡവലപ്മെന്റ്).

കഴിഞ്ഞ ദശകത്തിൽ സംസ്ഥാനത്തെ കശുവണ്ടി കൃഷി ചെയ്യുന്ന ഭൂമിയുടെ വിസ്തീർണ്ണവും കശുവണ്ടി

ഉല്പാദനവും തുടർച്ചയായും ഗണ്യമായും കുറഞ്ഞു വരുന്നതായി കാണുന്നു. 2008–09 കാലയളവിൽ 42000 മെട്രിക് ടൺ ഉല്പാദിപ്പിച്ചിരുന്ന സംസ്ഥാനത്ത് 2017–18 ൽ 25600 മെട്രിക് ടണ്ണായി കുറഞ്ഞു എന്നത് ആശങ്കാജനകമാണ്. അതിനനുസരിച്ച് ഈ കാലയളവിൽ കശുമാവ് വിസ്തൃതി യഥാക്രമം 53000 ഹെക്ടറിൽ നിന്നും 39700 ഹെക്ടറായി കുറഞ്ഞു. 2008–09 ൽ ഹെക്ടറൊന്നിന് 799 കിലോഗ്രാമുണ്ടായിരുന്ന ഉല്പാദനക്ഷമത 2017–18 ൽ 645 കിലോഗ്രാമായി കുറഞ്ഞു. വിശദവിവരങ്ങൾ അനുബന്ധം 2.10 ൽ കാണുക.

## തോട്ടവിളകൾ

തോട്ടവിളകൾ അവയുടെ കയറ്റുമതി, തൊഴിലവസര സാധ്യത, ദാരിദ്ര്യ നിർമ്മാർജന ശേഷി എന്നിവ കണക്കിലെടുക്കുമ്പോൾ വാണിജ്യാടിസ്ഥാനത്തിലും സാമ്പത്തികാടിസ്ഥാനത്തിലും വളരെ പ്രാധാന്യം അർഹിക്കുന്നു. തെക്കേ ഇന്ത്യയിലെ 4 തോട്ടവിളകളിൽ ഓരോന്നിനും വ്യത്യസ്തമായ സവിശേഷതകളും സാമ്പത്തിക പ്രശ്നങ്ങളും ഉണ്ട്.

റബ്ബർ, തേയില, കാപ്പി, ഏലം എന്നീ നാല് തോട്ടവിളകളുടെ കൃഷിയിൽ കേരളത്തിന് ഗണ്യമായ പങ്കുണ്ട്. കേരളത്തിന്റെ യഥാർത്ഥ കൃഷിഭൂമിയുടെ 34.6 ശതമാനമായ 7.05 ലക്ഷം ഹെക്ടറിലായി ഈ നാല് വിളകളും കൃഷി ചെയ്യുന്നു (അനുബന്ധം 2.4). ദേശീയ ഉല്പാദനത്തിൽ റബ്ബർ, ഏലം, കാപ്പി, തേയില എന്നീ വിളകളുടെ ഉല്പാദനത്തിൽ കേരളത്തിന്റെ പങ്ക് യഥാക്രമം 78 ശതമാനം, 88 ശതമാനം, 21 ശതമാനം, 4.7 ശതമാനം എന്നിങ്ങനെയാണ്. വിശദ വിവരങ്ങൾ അനുബന്ധം 2.11 ൽ കാണുക.

## റബ്ബർ

ആഗോള റബ്ബർ ഉല്പാദനത്തിന്റെ 5.3 ശതമാനം സംഭാവനയോടെ 2017 ൽ ഇന്ത്യ ആറാം സ്ഥാനത്ത് നിൽക്കുന്നു. 2016–17 ൽ 691000 ടണ്ണായിരുന്ന രാജ്യത്തെ പ്രകൃതിദത്ത റബ്ബറിന്റെ ഉല്പാദനം 2017–18 ൽ 0.4 ശതമാനം വർദ്ധിച്ച് 6,94,000 ടണ്ണായി. 78 ശതമാനം റബ്ബർ മരങ്ങൾ മാത്രമേ ടാപ്പ് ചെയ്യുന്നതായി കാണുന്നുള്ളൂ. പ്രകൃതിദത്ത റബ്ബർ ഉപഭോഗത്തിൽ ആഗോള ഉപഭോഗത്തിന്റെ 8.2 ശതമാനമായ 11.12 ലക്ഷം ടണ്ണോടെ ഇന്ത്യ രണ്ടാം സ്ഥാനത്താണ്. ഇത് 2016–17 വർഷത്തെ ഉപഭോഗമായ 10,44,075 ടണ്ണിൽ നിന്നും 6.5 ശതമാനം വർദ്ധിച്ചു. പ്രകൃതിദത്ത റബ്ബർ ഇറക്കുമതി മുൻവർഷത്തെ 4.26 ലക്ഷം ടണ്ണിൽ നിന്നും 10.2 ശതമാനം വർദ്ധിച്ച് 4.70 ലക്ഷം ടണ്ണായി. 2017–18 ലെ ഇറക്കുമതി എക്കാലത്തെയും ഉയർന്ന തോതിലായിരുന്നു. 2017–18 ൽ ആർ.എസ്. എസ്–4 ഗ്രേഡ് റബ്ബറിന്റെ ശരാശരി വാർഷിക വില കിലോഗ്രാമിന് 129.80 രൂപയായിരുന്നു. 2016–17 ൽ കിലോഗ്രാമിന് 135.49 രൂപയായിരുന്നു പ്രകൃതിദത്ത റബ്ബറിന്റെ വില (അനുബന്ധം 2.12, 2.13, 2.14). സംസ്ഥാനത്ത് മൊത്തം കൃഷിഭൂമിയുടെ 21 ശതമാനം അധിനിവേശത്തോടെ റബ്ബർ രണ്ടാം സ്ഥാനത്ത് നിൽക്കുന്നു.2017–18 കാലയളവിൽ വിസ്തൃതിയിലും ഉല്പാദനത്തിലും 2016–17 നെ അപേക്ഷിച്ച് വ്യത്യാസം കുറവായിരുന്നു (അനുബന്ധം 2.11). പ്രകൃതിദത്ത റബ്ബറിന്റെ ദേശീയ ഉല്പാദനത്തിന്റെ 78 ശതമാനം നൽകിയ സംസ്ഥാനം കേരളമാണ്. റബ്ബറിന്റെ ഉല്പാദനവും ഉല്പാദനക്ഷമതയും വർദ്ധിപ്പിക്കുന്നതിനുള്ള അനേക നടപടികൾ റബ്ബർ ബോർഡ് സ്വീകരിച്ചുവെങ്കിലും 2017 ജൂൺ മാസത്തിലുണ്ടായ തീവ്രമായ മഴയും വിപണിയിലെ കുറഞ്ഞ വിലനിലവാരവും ഉല്പാദനമേഖലയെ പ്രതികൂലമായി ബാധിക്കുകയും ഉല്പാദന ലക്ഷ്യത്തിലെത്താൻ സാധിക്കാതെ വരികയും ചെയ്തു.

## കാപ്പി

2017–18 ലെ ആഭ്യന്തര കാപ്പി ഉല്പാദനം 2016–17 ൽ നിന്നും നാലായിരം ടൺ വർദ്ധിച്ച് 316000 ടണ്ണായിരുന്നു. ഇതിൽ അറബിക്കയുടെ ഉല്പാദനം 95000 ടണ്ണും (30.1 ശതമാനം) റോബസ്റ്റ ഉല്പാദനം 221000 ടണ്ണും(69.9 ശതമാനം) ആയിരുന്നു.

കേരളത്തിൽ 2017–18 ൽ കാപ്പിയുടെ ഉല്പാദനം നേരിയ തോതിൽ വർദ്ധിച്ചു. 2016–17 ൽ 63476 മെട്രിക് ടൺ ആയിരുന്ന കാപ്പി ഉല്പാദനം വിള വിസ്തൃതിയിൽ മാറ്റമില്ലാതെ 2017–18 ൽ 66465 മെട്രിക് ടണ്ണായി ഉയർന്നു (അനുബന്ധം 2.11). 2017–18 ൽ കേരളത്തിലെ കാപ്പിയുടെ ഉല്പാദനക്ഷമത ഹെക്ടറിന് 782 കി.ഗ്രാം ആയിരുന്നു. ഇത് രാജ്യത്തെ ഉല്പാദനക്ഷമതയേക്കാൾ (ഹെക്ടറിന് 765 കിലോഗ്രാം) കൂടുതലാണ്. രാജ്യത്തെ മൊത്തം കാപ്പി ഉല്പാദനത്തിന്റെ 21 ശതമാനത്തോടെ കർണ്ണാടകത്തിനു തൊട്ടു പിന്നിൽ കേരളം രണ്ടാം സ്ഥാനത്തു നിൽക്കുന്നു.

## തേയില

ആഗോള തലത്തിൽ തേയില ഉല്പാദനത്തിൽ രണ്ടാം സ്ഥാനത്ത് നില്ക്കുന്ന ഇന്ത്യ തേയില ഉപഭോഗത്തിൽ ഒന്നാമതാണ്. ഉല്പാദനത്തിന്റെ 80 ശതമാനവും രാജ്യത്തിനകത്ത് തന്നെ ഉപയോഗിക്കുന്നു.

ഏറ്റവും കൂടുതൽ തേയില ഉല്പാദിപ്പിക്കുന്ന രാജ്യങ്ങളിലൊന്നായ ഇന്ത്യയുടെ ഉല്പാദനം ലോകത്തെ മൊത്ത ഉല്പാദനത്തിന്റെ 23.2 ശതമാനമാണ്. എല്ലാ വിഭാഗത്തിലും നിന്നുള്ള തേയില ഉല്പാദകർ (സംഘടിത/ അസംഘടിത മേഖലകൾ) പ്രധാനമായും മുൻപ് വിളകൾ സംബന്ധിക്കുന്ന കണക്കുകൾ റിപ്പോർട്ട് ചെയ്യാതിരുന്ന ഉത്തരേന്ത്യയിൽ നിന്നുള്ള ഉല്പാദകരെയും കൂടി

ഉൾപ്പെടുത്തിക്കൊണ്ട് ടീ ബോർഡ് 2011 ൽ തേയില ഉല്പാദനത്തിന്റെ കണക്കുകൾ പുതുക്കിയപ്പോൾ ഇന്ത്യയിലെ തേയില ഉല്പാദനം 100 കോടി കവിഞ്ഞു. 2017–18 ലെ തേയില ഉല്പാദനം 2016–17 ൽ നിന്നും 5.96 ശതമാനം വർദ്ധനയോടെ 1325 ദശലക്ഷം കിലോഗ്രാമായിരുന്നു. കഴിഞ്ഞ 5 വർഷത്തിനുള്ളിൽ രാജ്യത്തെ ഉല്പാദനം 10.43 ശതമാനം വർദ്ധനവ് രേഖപ്പെടുത്തി (അനുബന്ധം 2.15).

രാജ്യത്തെ തേയില ഉല്പാദനത്തിന്റെ 4.69 ശതമാനം കേരളത്തിലാണ്. സംസ്ഥാനത്തെ തേയിലകൃഷി വിസ്തൃതിയിൽ വ്യത്യാസമില്ലെങ്കിലും കഴിഞ്ഞ 3 വർഷങ്ങളിൽ ഉല്പാദനത്തിൽ നേരിയ വർദ്ധനവ് ഉണ്ടായി. 2017–18 ൽ തേയില ഉല്പാദനം 2016–17 നേക്കാൾ 1.2 ശതമാനം വർദ്ധിച്ചു. ഉല്പാദനക്ഷമതയിൽ കാര്യമായ വർദ്ധന ഇല്ലാത്തതും കടുത്ത തൊഴിലാളി ക്ഷാമവും യന്ത്രഉപകരണങ്ങളുടെ ഉയർന്ന വിലയും തദ്ദേശീയമായ ഉപകരണങ്ങളുടെ കുറവുമാണ് തേയില വ്യവസായത്തെ അലട്ടുന്ന പ്രധാന പ്രശ്നങ്ങൾ.

### ഏലം

ലോകത്ത് ഏറ്റവും കൂടുതൽ ചെറിയ ഏലം ഉല്പാദിപ്പിക്കുന്ന രാജ്യങ്ങളിൽ രണ്ടാമതാണ് ഇന്ത്യ. അന്താരാഷ്ട്ര മേഖലയിൽ ഏലം വ്യാപാരത്തിൽ ഇന്ത്യ ഒരു പ്രധാന പങ്കു വഹിക്കുന്നു. ഇടവിട്ടുള്ള മഴയും നല്ല സൂര്യപ്രകാശവും ചെടിയുടെ വളർച്ചാഘട്ടത്തിൽ അത്യന്താപേക്ഷിതമായതിനാൽ ഏലത്തിന്റെ ഉല്പാദനം കാലാവസ്ഥയെ ആശ്രയിച്ചിരിക്കുന്നു. 2016–17 ൽ രാജ്യത്തെ ഏല ഉല്പാദനം 2015–16 ൽ നിന്നും 5900 ടൺ കുറഞ്ഞ് 17990 ടണ്ണായിരുന്നു. 2006–07 ൽ ഏലത്തിന്റെ വിലയിലുണ്ടായ അപ്രതീക്ഷിത മാറ്റം 2016–17 വരെ തുടർന്ന് ഉയർന്ന നിരക്കിലെത്തി. 2017–18 ൽ (ആഗസ്റ്റ് മുതൽ മെയ് വരെയുള്ള കാലയളവിൽ) കിലോഗ്രാമിന് 135.12 രൂപ കുറഞ്ഞ് 953.34 രൂപയായിട്ടുണ്ട്. (UPASI വാർഷിക റിപ്പോർട്ട് 2017–18)

ആഭ്യന്തര ഉല്പാദനത്തിന്റെ 88 ശതമാനം പങ്ക് വഹിക്കുന്ന കേരളം ഏലം ഉല്പാദനത്തിൽ ഒന്നാമതാണ്. 2017–18 ൽ സംസ്ഥാനത്തെ ഏലം ഉല്പാദനം 2016–17 ൽ നിന്നും 7 ശതമാനം വർദ്ധിച്ച് 18350 ടണ്ണായി.

### രാസവള കീടനാശിനി ഉപഭോഗം

സംസ്ഥാനത്ത് തദ്ദേശ ജന്യമായ കീടനാശിനികളുടെ ഉപഭോഗം 1691.47 മെട്രിക് ടണ്ണായിരുന്നു. ഇതിൽ 523.42 മെട്രിക് ടൺ രാസകീട നാശിനിയും, 1168.04 മെട്രിക് ടൺ ജൈവകീടനാശിനിയുമാണ്. രാസകീടനാശിനി പ്രയോഗം ഏറ്റവും കൂടുതൽ വാഴയിലും ജൈവകീടനാശിനിപ്രയോഗം പച്ചക്കറികളിലുമായിരുന്നു. ഇറക്കുമതി ചെയ്ത കീടനാശിനികളുടെ ഉപഭോഗം 143.1 മെട്രിക് ടണ്ണായിരുന്നു (പട്ടിക 2.2).

**പട്ടിക 2.2** തദ്ദേശീയവും ഇറക്കുമതി ചെയ്യപ്പെട്ടതുമായ രാസജൈവ കീടനാശിനികളുടെ വിളതിരിച്ചുള്ള ഉപഭോഗം – 2017–18 ൽ

മെട്രിക് ടൺ (ടെക്നിക്കൽ ഗ്രേഡ്)

| തദ്ദേശീയം | | | | |
|---|---|---|---|---|
| ഉല്പന്നങ്ങൾ | വിള | രാസകീടനാശിനി | ജൈവ കീടനാശിനി | ആകെ |
| ധാന്യങ്ങൾ | നെല്ല് | 37.15 | 153.37 | 190.52 |
| പച്ചക്കറി | | 110.98 | 394.95 | 505.94 |
| സുഗന്ധ വ്യഞ്ജനം | | 59.76 | 156.23 | 215.99 |
| നാളികേരം | നാളികേരം | 139.93 | 228.99 | 368.91 |
| അടയ്ക്ക | അടയ്ക്ക | 20.45 | 48.60 | 69.051 |
| വാഴപ്പഴം | വാഴപ്പഴം | 155.14 | 185.9 | 341.04 |
| ആകെ | | 523.42 | 1168.04 | 1691.46 |
| **ഇറക്കുമതി** | | | | |
| ധാന്യങ്ങൾ | നെല്ല് | 34.18 | 22.14 | 56.32 |
| പച്ചക്കറി | | 1.96 | 15.11 | 17.08 |
| സുഗന്ധ വ്യഞ്ജനം | | 6.36 | 19.79 | 26.15 |
| നാളികേരം | നാളികേരം | 2.82 | 14.44 | 17.26 |
| അടയ്ക്ക | അടയ്ക്ക | 0.056 | 7.297 | 7.353 |
| വാഴപ്പഴം | വാഴപ്പഴം | 1.503 | 17.42 | 18.93 |
| ആകെ | | 46.87 | 96.209 | 143.10 |

അവലംബം:-കൃഷി വകുപ്പ്

സംസ്ഥാനത്ത് 2017-18 ൽ നൈട്രജൻ രാസവളങ്ങളുടെ ഉപഭോഗം 2016-17 നെ അപേക്ഷിച്ച് വർദ്ധിച്ചതായി കാണുന്നു. മൊത്തകൃഷി വിസ്തൃതി കണക്കിലെടുത്താൽ ഹെക്ടറിന് 49 കിലോഗ്രാം രാസവള ഉപഭോഗക്രമത്തിൽ 53 ശതമാനവും നൈട്രജൻ വളമാണ്. ഫോസ്ഫറസ്, പൊട്ടാസ്യം എന്നിവ നൽകുന്ന വളങ്ങളുടെ ഉപഭോഗം യഥാക്രമം ഹെക്ടറിന് 16 കിലോഗ്രാം, 27 കിലോഗ്രാം എന്നിങ്ങനെയായിരുന്നു. അതായത് ഫോസ്ഫറസും, പൊട്ടാസ്യവും ചേർന്ന് രാസവള ഉപഭോഗത്തിന്റെ 47 ശതമാനമായിരുന്നു (അനുബന്ധം 2.16).

### കുടുംബശ്രീ മുഖേനയുള്ള കൂട്ടുകൃഷി

ഗാർഹികതലത്തിലും സമൂഹത്തിലും ഭക്ഷ്യസുരക്ഷ ലക്ഷ്യമാക്കിയുള്ള കുടുംബശ്രീയുടെ ഒരു പ്രധാന പ്രവർത്തനമേഖലയാണ് കൂട്ടുകൃഷി. നെല്ല്, പച്ചക്കറി, വാഴ, പൈനാപ്പിൾ, കിഴങ്ങുവർഗ്ഗങ്ങൾ എന്നിവയാണ് മുഖ്യമായും കൃഷി ചെയ്യുന്ന വിളകൾ. 2017-18 ൽ നെല്ല് 11337.9 ഹെക്ടറിലും, പച്ചക്കറികൾ 17621.3 ഹെക്ടറിലും, വാഴ 5869.77 ഹെക്ടറിലും മറ്റു വിളകൾ 17661 ഹെക്ടറിലും കൃഷി ചെയ്തിട്ടുണ്ട്. അനുബന്ധം 2.17 ൽ വിശദാംശങ്ങൾ കൊടുത്തിരിക്കുന്നു.

### കൃഷി വകുപ്പിന്റെ 2017-18 ലെ പ്രധാന നേട്ടങ്ങൾ

2017-18 വാർഷിക പദ്ധതിയിൽ കൃഷി വകുപ്പിന് സംസ്ഥാന വിഹിതമായി വകയിരുത്തിയിരുന്ന 667.04 കോടി രൂപയിൽ 541.27 കോടി രൂപ (81 ശതമാനം) ചെലവഴിച്ചിട്ടുണ്ട്. കൃഷി വകുപ്പിന്റെ 2017-18 ലെ മുഖ്യനേട്ടങ്ങൾ ഇനി പറയുന്നവയാണ്.

- നെൽകൃഷി വികസനത്തിനായി ഗ്രൂപ്പ് ഫാമിംഗിലൂടെ സുസ്ഥിര നെൽകൃഷി 1.82 ലക്ഷം ഹെക്ടറിൽ നടപ്പിലാക്കുന്നതിനും സവിശേഷ നെൽകൃഷി 1182.92 ഹെക്ടറിൽ നടപ്പിലാക്കുന്നതിനും ധനസഹായം നൽകിയിട്ടുണ്ട്. 145 അരിമില്ലുകളും 16 പ്രോസ്സസ്സിംഗ് യൂണിറ്റുകളും സ്ഥാപിച്ചു.
- ജനിതകദ്രവ്യ സംരക്ഷണത്തിന്റെ ഭാഗമായി 20 മെട്രിക് ടൺ പരമ്പരാഗതവും തദ്ദേശജന്യവുമായ നെല്ലിനങ്ങൾ സംഭരിക്കുകയും 341.6 ഹെക്ടറിൽ പരമ്പരാഗതയിനങ്ങളുടെ കൃഷി നടപ്പിലാക്കുകയും ചെയ്തു.
- തെങ്ങുകൃഷി വികസനത്തിനായി കൃഷി വകുപ്പ് 10 നാളികേര നഴ്സറികൾ; 302 ജൈവവള ഉല്പാദന യൂണിറ്റുകൾ 44 കേര ഗ്രാമങ്ങൾ, 1074 ഹെക്ടറിൽ ജലസേചന യൂണിറ്റുകൾ എന്നിവയ്ക്കുള്ള ധനസഹായം നൽകുകയുണ്ടായി. ഈ കാലയളവിൽ 3.92 ലക്ഷം തെങ്ങിൻ തൈകൾ ഉല്പാദിപ്പിക്കുകയും ചെയ്തു.
- പച്ചക്കറി വികസനത്തിന്റെ ഭാഗമായി 998 ഹെക്ടർ തരിശുഭൂമി കൃഷി ചെയ്യുന്നതിനുള്ള ധനസഹായം ലഭ്യമാക്കിയതു കൂടാതെ 67858.37 ഹെക്ടറിൽ പച്ചക്കറി കൃഷി നടപ്പിലാക്കുകയും 10.12 ലക്ഷം മെട്രിക് ടൺ പച്ചക്കറി ഉല്പാദനം കൈവരിക്കുകയും ചെയ്തു.

- കുരുമുളക് വികസനത്തിന് കർഷകർക്ക് വിതരണം ചെയ്യുന്നതിനായി രോഗപ്രതിരോധശേഷിയുള്ള 72.76 ലക്ഷം വേരു പിടിപ്പിച്ച കുരുമുളക് വള്ളികൾ ഉല്പാദിപ്പിക്കുകയും 2150 ഹെക്ടറിൽ പുതിയ കുരുമുളക് തോട്ടം സ്ഥാപിക്കുകയും 2472 ഹെക്ടറിൽ കുരുമുളക് കൃഷിക്കായുള്ള മെച്ചപ്പെട്ട പരിപാലന മുറകൾ നടപ്പിലാക്കുകയും 44 കുരുമുളക് വികസന സമിതികൾ ശക്തിപ്പെടുത്തുന്നതിനുള്ള ധനസഹായം നൽകിയിട്ടുണ്ട്.

- രോഗകീട നിരീക്ഷണത്തിനായി നിലവിലുള്ള 152 പ്ലാന്റ് ഹെൽത്ത് ക്ലിനിക്കുകൾ കൂടാതെ 50 എണ്ണം 2020 നിരീക്ഷണ പാടങ്ങൾക്ക് പ്രയോജനപ്പെടുത്തുന്ന രീതിയിൽ പുതുതായി സ്ഥാപിച്ചു.

### കൃഷിവകുപ്പിന്റെ 2018-19 വാർഷിക പദ്ധതിയിലെ മുഖ്യസംരംഭങ്ങൾ

കാർഷിക മേഖലയിൽ ഊന്നൽ നൽകേണ്ട മേഖലകൾ കേന്ദ്രീകരിച്ച്, പച്ചക്കറി ഉല്പാദനത്തിലും, നെല്ല്, ചെറുധാന്യങ്ങൾ, പയർവർഗ്ഗങ്ങൾ, കിഴങ്ങുവർഗ്ഗങ്ങൾ എന്നിവയുടെ ഉല്പാദനം വർദ്ധിപ്പിക്കുക, എന്ന ലക്ഷ്യത്തോടെയാണ് 2018-19 ലെ പദ്ധതികൾ തയ്യാറാക്കിയിട്ടുള്ളത്. കാർഷിക മേഖല മെച്ചപ്പെടുത്തുന്നതിനായി 2018-19 ൽ കൃഷിവകുപ്പ് ഏറ്റെടുത്തിട്ടുള്ള പ്രധാന പ്രവർത്തനങ്ങളിൽ നെൽകൃഷി വികസനത്തിനും പച്ചക്കറി ഉല്പാദനം വർദ്ധിപ്പിച്ച് സ്വയം പര്യാപ്തത കൈവരിക്കുന്നതിനുമായി സംയോജിതഭക്ഷ്യവിള ഉല്പാദനപദ്ധതി, കേര ഗ്രാമം പരിപാടിയിലൂടെ നാളികേരമേഖലയുടെ സമഗ്രവികസനം ഗുണമേന്മയുള്ള നടീൽ വസ്തുക്കളുടെ ഉല്പാദനവും, വിതരണവും, ജനപങ്കാളിത്തത്തോടെയുള്ള സമഗ്ര തരിശുനിലകൃഷി, നിലവിലുള്ള ലാബുകളുടെ ആധുനീകവത്ക്കരണവും പുതിയ ലാബുകൾ സ്ഥാപിക്കലും, വിപണനത്തിനായുള്ള സ്ഥാപന സംവിധാനം വിജ്ഞാനംവ്യാപനം ശക്തിപ്പെടുത്തൽ, ആത്മ പ്ലസ് മാതൃകയിലുള്ള വിജ്ഞാന വ്യാപനം, സുഗന്ധ വിളകളുടെ പുനരുജ്ജീവനം, കീടരോഗ നിരീക്ഷണം ഉൾപ്പെടുന്ന വിള ആരോഗ്യ പരിപാലനം, ജൈവ കൃഷിയും പ്രോത്സാഹനവും സുരക്ഷിതവും ഭക്ഷ്യയോഗ്യവുമായ ഭക്ഷ്യ ഉല്പാദനം, വിള ഇൻഷ്വറൻസ്, മെച്ചപ്പെട്ട സേവന വിതരണത്തിനായി കാർഷിക സേവന കേന്ദ്രങ്ങൾ

സ്ഥാപിക്കുകയും നിലവിലുള്ളവ ശക്തിപ്പെടുത്തലും, കുരുമുളകിന്റെ പുനരുജ്ജീവനം, വയനാട് ജില്ലയിൽ കാർഷിക പ്രതിസന്ധി നേരിടുന്നതിനായി പ്രത്യേക പദ്ധതികൾ എന്നിവ ഉൾപ്പെടുത്തിയിരിക്കുന്നു. ഉല്പാദനം, മൂല്യവർദ്ധനം, വിപണനം സുഗമമാക്കുന്നതിനായി നിർദ്ദിഷ്ട വിളകൾക്കായി പ്രത്യേക കാർഷിക മേഖലാടിസ്ഥാനത്തിൽ സംയോജിതവും ഫലപ്രദവുമായി പദ്ധതികൾ നടപ്പിലാക്കി ഉല്പാദനവും ഉല്പാദനക്ഷമതയും വർദ്ധിപ്പിക്കുന്നതിന് വിഭാവനം ചെയ്തിരിക്കുന്നു. ഹരിതകേരളം മിഷനിലൂടെ പരിപാടികൾ നടപ്പിലാക്കുവാനും ലക്ഷ്യമിട്ടിരിക്കുന്നു.

### വിള ഇൻഷുറൻസ് പദ്ധതി

കേരളത്തിലെ വലിയ വിഭാഗം കാർഷിക ഉല്പാദകരും ചെറുകിട കർഷകരാണ്. കൂടാതെ കേരളത്തിലെ കൃഷി കാലാവസ്ഥയെ വളരെയധികം ആശ്രയിച്ചിരിക്കുന്നതിനാൽ കാലാവസ്ഥയിലെ അനിശ്ചിതത്വം കൃഷി ഒരു വലിയ നഷ്ടസാധ്യതയുള്ള സംരംഭമാക്കുന്നു. ഇത്തരത്തിൽ വിളകളുടെ ഉല്പാദനത്തിലുള്ള അനിശ്ചിതത്വം ഓരോ കർഷകനും നേരിടേണ്ടതായി വരുന്നു. വിള ഉല്പാദനത്തെ പ്രകൃതിയുടെ അസംതുലിതാവസ്ഥ മൂലമുള്ള വരൾച്ച, വെള്ളപ്പൊക്കം, കീടരോഗങ്ങൾ എന്നിവയെല്ലാം ബാധിക്കുന്നതിനാൽ കർഷകർക്ക് സുസ്ഥിര വരുമാനം ലഭിക്കുന്നതിന് വിള ഇൻഷ്വറൻസ് മുഖ്യപങ്ക് വഹിക്കുന്നുണ്ട്.

2017–18 വർഷത്തിൽ, നിലവിലുള്ള 25 വിളകൾക്കു പുറമെ മാവ്, ചെറുധാന്യങ്ങൾ എന്നിവ കൂടി സംസ്ഥാന വിള ഇൻഷ്വറൻസ് പദ്ധതിയിൽ ഉൾപ്പെടുത്തുകയും രോഗകീടബാധമൂലമുള്ള നെൽകൃഷിനാശത്തിനും റിസർവ്വ് വനങ്ങൾ അല്ലാത്ത വനഭൂമിയിലെ കൃഷിയും ഇൻഷ്വറൻസ് പരിധിയിൽ കൊണ്ടുവരികയും ചെയ്തു. 2017–18 വർഷത്തിൽ സംസ്ഥാന വിള ഇൻഷ്വറൻസ് പദ്ധതിയിൽ 91473 കർഷകർ അംഗങ്ങളാവുകയും 3450 കർഷകർക്കുള്ള ഇൻഷ്വറൻസ് തുകയായി 275.72 ലക്ഷം രൂപ വിതരണം ചെയ്യുകയും ചെയ്തു.

പരിഷ്ക്കരിച്ച ദേശീയ കാലാവസ്ഥ അടിസ്ഥാനമാക്കിയുള്ള വിള ഇൻഷ്വറൻസ് (ആർ, ഡബ്ല്യൂ, ബി.സി.ഐ.എസ്) പദ്ധതിക്കുകീഴിൽ 2017 ഖാരിഫ് കൃഷിക്ക് 15738 ഹെക്ടറിൽ ഉൾപ്പെടുന്ന 20914 കർഷകർ അംഗങ്ങളാവുകയും 17853 കർഷകർക്കുള്ള ഇൻഷ്വറൻസ് തുകയായി 6.5 കോടി രൂപ വിതരണം ചെയ്യുകയും റാബി കൃഷിക്ക് 14608 ഹെക്ടറിലുള്ള 17882 കർഷകർ അംഗങ്ങളാവുകയും ചെയ്തിട്ടുണ്ട്. നാളികേര ഇൻഷ്വറൻസ് പദ്ധതി (സി. പി.ഐ.എസ്) യിൻ കീഴിൽ 117 കർഷകർ അംഗങ്ങളാവുകയും 3.4 ലക്ഷം രൂപ 28 കർഷകർക്ക് 212 തെങ്ങുകൾക്കായി വിതരണം ചെയ്യുകയുണ്ടായി. 2017–18 റാബി കൃഷിക്ക് പ്രധാൻ മന്ത്രി ഫസൽ ബീമ യോജന (പി.എം.ബി.എസ്.വൈ) മുഖേന നെല്ല്, ഏത്തവാഴ, മരച്ചീനി, വാഴ എന്നീ വിളകൾക്ക് 9992 ഹെക്ടറിലായുള്ള 8279 കർഷകർക്ക് 98.8 ലക്ഷം രൂപ വിതരണം ചെയ്തു. ഖാരിഫ് കൃഷിക്ക് 7137 ഹെക്ടറിലുള്ള 7446 കർഷകർ അംഗങ്ങളാവുകയും 1124 കർഷകർ 1.47 കോടി രൂപ വിതരണം നടത്തുകയുണ്ടായി. (കൃഷി വകുപ്പ്, കേരളം)

### സംസ്ഥാന ഹോർട്ടീക്കൾച്ചർ മിഷൻ (എസ്.എച്ച്.എം)

2005 ൽ രൂപീകൃതമായ കേന്ദ്രാവിഷ്കൃത പദ്ധതിയായ ദേശീയ ഹോർട്ടീകൾച്ചർ മിഷന്റെ പരിപാടികൾ സംസ്ഥാനത്ത് 85 ശതമാനം കേന്ദ്ര വിഹിതവും 15 ശതമാനം സംസ്ഥാനവിഹിതത്തോടും കൂടി നടപ്പിലാക്കി വന്നിരുന്നു. 2014–15 മുതൽ ഹോർട്ടീക്കൾച്ചറിനായുള്ള സംയോജിത വികസന മിഷൻ(മിഷൻ ഫോർ ഇന്റഗ്രേറ്റഡ് ഡെവലപ്മെന്റ് ഫോർ ഹോർട്ടിക്കൾച്ചർ) എന്ന പേരിൽ ഈ പദ്ധതിയെ പുനർ രൂപീകരിക്കുകയും ചെയ്തിട്ടുണ്ട്. തുടർന്ന് 2015–16 ൽ കേന്ദ്ര ഗവൺമെന്റ് ഈ പദ്ധതിയുടെ കേന്ദ്ര സംസ്ഥാന വിഹിതം വകയിരുത്തുന്ന രീതി 60:40 എന്ന രീതിയിൽ മാറ്റം വരുത്തിയിട്ടുണ്ട്. പഴവർഗങ്ങൾ, തോട്ടവിളകൾ, സുഗന്ധവ്യഞ്ജനങ്ങൾ, പുഷ്പങ്ങൾ, സുഗന്ധതൈല-ഔഷധ സസ്യങ്ങൾ, കൂണുകൾ എന്നിവയുടെ സമഗ്രവികസനമാണ് ഹോർട്ടികൾച്ചർ മിഷന്റെ ഉദ്ദേശ്യം. ഉല്പാദനവും ഉല്പാദനക്ഷമതയും വർദ്ധിപ്പിക്കുക, വിളവെടുപ്പിന് ശേഷമുള്ള പരിപാലനം, വിപണനം എന്നിവയ്ക്കായുള്ള പദ്ധതികളാണ് പ്രധാനമായും മിഷൻ നടപ്പിലാക്കുന്നത്.

2017–18 ൽ കേന്ദ്ര വിഹിതമായി ലഭിച്ച തുക ഉൾപ്പെടെ 48.33 കോടി രൂപ ലഭിക്കുകയും 32.4 കോടി രൂപ ചെലവഴിക്കുകയും ചെയ്തു. ഗുണനിലവാരമുള്ള വിത്തുകളുടെയും നടീൽ വസ്തുക്കളുടെയും ഉല്പാദനത്തിനും വിതരണത്തിനുമായി നഴ്സറികൾ സ്ഥാപിക്കുക, പുതിയ തോട്ടങ്ങൾ സ്ഥാപിക്കുക, ഉൽപ്പന്നങ്ങൾ തരം തിരിക്കുന്നതിനും ഗ്രേഡ് ചെയ്യുന്നതിനും ഉള്ള യൂണിറ്റുകൾ, ശീതീകരണ യൂണിറ്റുകൾ, ഗ്രാമീണ വിപണികൾ എന്നിവ സ്ഥാപിക്കുക, മൊത്ത വിപണികളുടെ ശാക്തീകരണം, വിപണികളുടെ വിവരശേഖരണം, ഗുണനിലവാരത്തെ സംബന്ധിച്ച വിജ്ഞാന വ്യാപനം, പുതിയതും സംസ്കരിച്ചതും ആയ ഭക്ഷ്യവസ്തുക്കളുടെ വിപണനം സംബന്ധിച്ചുള്ള വിജ്ഞാന വ്യാപനം എന്നിവ ഈ കാലയളവിലെ പ്രധാന പ്രവർത്തനങ്ങളിൽപ്പെടും.

### വെജിറ്റബിൾ ആന്റ് ഫ്രൂട്ട് പ്രൊമോഷൻ കൗൺസിലിന്റെ പരിപാടി (വി.എഫ്.പി.സി.കെ)

2001 ൽ സംസ്ഥാനത്ത് പ്രവർത്തനം ആരംഭിച്ച വെജിറ്റബിൾ ആന്റ് ഫ്രൂട്ട് പ്രൊമോഷൻ

കൗൺസിൽ (വി.എഫ്.പി.സി.കെ) കേന്ദ്ര സംസ്ഥാന സർക്കാരുകളുടെ ധനസഹായത്തോടെ പഴവർഗ്ഗങ്ങളുടേയും പച്ചക്കറികളുടെയും വിവിധ പദ്ധതികൾ നടപ്പിലാക്കി വരുന്നു. സ്വയം സഹായ സംഘങ്ങൾ (എസ്.എച്ച്.ജി) രൂപീകരിക്കുക, പങ്കാളിത്ത ഗ്യാരന്റി സമ്പ്രദായം (പി.ജി.എസ്) സംബന്ധിച്ച ബോധവത്ക്കരണം നൽകുക, പങ്കാളിത്ത സാങ്കേതിക വികസനം സംബന്ധിച്ച പ്രചരണം നടത്തുക, കാര്യശേഷി വർദ്ധനവ് പരിപാടികൾ സംഘടിപ്പിക്കുക, ഗുണമേന്മയുള്ള വിത്തുകളുടെയും നടീൽവസ്തുക്കളുടെയും ഉൽപ്പാദനം, പങ്കാളിത്ത വായ്പാ സഹായവും ഇൻഷ്വറൻസ് സഹായവും, ഗ്രൂപ്പ് മാർക്കറ്റിംഗ്, നഗരപ്രദേശങ്ങളിൽ പച്ചക്കറി കൃഷി പ്രോത്സാഹിപ്പിക്കുന്നതിനായുള്ള ഹരിതനഗരി പരിപാടി തുടങ്ങിയവയാണ് പ്രധാന പ്രവർത്തനങ്ങൾ.

2017–18 ൽ 4381 കർഷകരെ ഉൾപ്പെടുത്തി 168 പുതിയ സ്വയം സഹായ സംഘങ്ങൾ (എസ്.എച്ച്.ജി) രൂപീകരിച്ചു. ഇതോടെ രജിസ്റ്റർ ചെയ്ത കർഷകരുടെ എണ്ണം 11,94,283 ഉം സ്വയം സഹായ സംഘങ്ങളുടെ എണ്ണം 9708 ഉം ആയി. നടീൽവസ്തുക്കളുടെ ഉല്പാദനത്തിന്റെ ഭാഗമായി 92.73 മെട്രിക് ടൺ വിത്തുകൾ, 4.84 ലക്ഷം ടിഷ്യൂക്കൾച്ചർ ചെടികൾ, 40 ലക്ഷം പച്ചക്കറി തൈകൾ ഹൈടെക് പ്ലഗ് നഴ്സറി സമ്പ്രദായത്തിൽ ഉല്പാദിപ്പിക്കുകയും വിതരണം ചെയ്യുകയും ചെയ്തു. റീജിയണൽ സെന്റർ ഫോർ ഓർഗാനിക് ഫാമിംഗ് വി.എഫ്.പി.സി.കെ യെ ജൈവ സർട്ടിഫിക്കേഷനായുള്ള റീജിയണൽ കൗൺസിലായി അംഗീകരിച്ചിട്ടുണ്ട്. ഇതിന്റെ ഭാഗമായി 19 കർഷകർക്ക് ജൈവഹരിത സർട്ടിഫിക്കറ്റ് നൽകുകയും ചെയ്തു. ഹരിതനഗരം പദ്ധതിയിൽ ഉൾപ്പെടുത്തി നടപ്പിലാക്കിയ 'ഓണത്തിന് ഒരു മുറം പച്ചക്കറി' യുടെ ഭാഗമായി 57 ലക്ഷം പച്ചക്കറി വിത്ത് പായ്ക്കറ്റുകൾ വിതരണം ചെയ്തു. കിസാൻ ക്രെഡിറ്റ് കാർഡ് മുഖേന മിതമായ നിരക്കിൽ 75.34 കോടി രൂപയുടെ വായ്പ കർഷകനു ലഭ്യമാക്കി.

423 ഹെക്ടർ പച്ചക്കറികൃഷിയും 25.77 ലക്ഷം വാഴകളും വിള ഇൻഷ്വറൻസ് പദ്ധതിയിൽ ഉൾപ്പെടുത്താൻ സാധിച്ചു. സ്വാശ്രയ കർഷക സമിതികളിലൂടെ 302.2 കോടി രൂപയുടെ 1,00,966 മെട്രിക് ടൺ പഴങ്ങളും പച്ചക്കറികളും വിപണനം നടത്തി. വി.എഫ്.പി.സി.കെയുടെ സേവനങ്ങളും ഉല്പന്നങ്ങളും മുദ്ര കുത്തി നൽകുന്നതിനായി 'തളിർ' എന്ന സംരംഭം കൊട്ടാരക്കരയിൽ ആരംഭിച്ചു. ആലപ്പുഴ, മലപ്പുറം എന്നീ ജില്ലകളിൽ മണ്ണുപരിശോധനാ ലാബുകൾ സ്ഥാപിച്ചതും, വയനാട് സ്ഥാപിച്ച പായ്ക്ക് ഹൌസുമാണ് ഏറ്റവും പ്രധാനപ്പെട്ട നേട്ടം. കേരള കാർഷിക സർവ്വകലാശാലയുമായി സഹകരിച്ച് കാലാവസ്ഥാ മുന്നറിയിപ്പു നൽകുന്നതിനായി 26 ഓട്ടോമേറ്റഡ് കാലാവസ്ഥാ നിരീക്ഷണ സ്റ്റേഷനുകൾ സ്ഥാപിച്ചു. മേഖലയിലെ മറ്റ് വശദാംശങ്ങൾക്ക് അനുബന്ധം 2.18, 2.19, 2.20, 2.21, 2.22 കാണുക.

## കാർഷിക ഗവേഷണവും വിദ്യാഭ്യാസവും

കേരള കാർഷിക സർവ്വകലാശാല, 7 കോളേജുകൾ, 6 മേഖലാ കാർഷിക ഗവേഷണ സ്ഥാപനങ്ങൾ, 17 ഗവേഷണ സ്ഥാപനങ്ങൾ, 5 ഫാമുകൾ എന്നിവയിലൂടെ സംസ്ഥാനത്തെ കാർഷിക ഗവേഷണത്തിനും വിദ്യാഭ്യാസത്തിനും നേതൃത്വം നൽകിവരുന്നു. കൂടാതെ ഈ സ്ഥാപനങ്ങളിൽ നടപ്പിലാക്കുന്ന ഇന്ത്യൻ കാർഷിക ഗവേഷണ കൗൺസിലിന്റെ 31 അഖിലേന്ത്യാ ഏകോപന പദ്ധതി/അഖിലേന്ത്യാ ശൃംഖല പദ്ധതികളും കേരള കാർഷിക സർവ്വകലാശാലയിലൂടെ വികസിപ്പിച്ചെടുക്കുന്ന സാങ്കേതിക വിദ്യകളിൽ പ്രധാന പങ്ക് വഹിക്കുന്നു.

കേരള കാർഷിക സർവ്വകലാശാലയുടെ പ്രധാന നേട്ടങ്ങളിൽ ചിലത് താഴെ പറയുന്നു.

- നെല്ല്, പച്ചക്കറി, മരച്ചീനി, ഏലം, കുരുമുളക്, കുടംപുളി, ഇഞ്ചി എന്നീ വിളകളിൽ 23 പുതിയ മുന്തിയ ഇനങ്ങൾ വികസിപ്പിച്ചു.
- സംസ്ഥാനത്ത് കൃഷി ചെയ്തു വരുന്ന സുഗന്ധ വിളകളുടെ ജനിതകദ്രവ്യം ശേഖരിക്കുന്നതിനും സംരക്ഷിക്കുന്നതിനുമായി 'വിത്ത് ബാങ്ക്' നിലവിൽ വന്നു.
- സമ്പൂർണ്ണ (നെല്ല്, പച്ചക്കറി, വാഴ എന്നീ വിളകൾക്ക്), അയർ (വാഴയ്ക്ക്) എന്നീ സൂക്ഷ്മ മൂലക മിശ്രിതങ്ങൾ ഉപയോഗിക്കാൻ തയ്യാറായ രീതിയിൽ വികസിപ്പിച്ചു.
- കാട്ടുപന്നി, സംമ്പാർ കരടി എന്നീ മൃഗങ്ങളെ അകറ്റുന്നതിനായി യഥാക്രമം 'ബോറെപ്പ്', 'ഡീറെപ്പ്' എന്നീ ഘ്രാണപരമായ റിപ്പെലന്റുകളും പക്ഷികളെ അകറ്റുന്നതിനായി ഓട്ടോമേറ്റഡ് ക്രാക്കർ സ്റ്റേഷനുകളും ജൈവ റിപ്പെലന്റുകളും വികസിപ്പിച്ചു.
- പൊക്കാളിയരി, കൈപ്പാട് അരി, വയനാട് ജീരകശാല ഗന്ധകശാല അരിയിനങ്ങൾ, വാഴക്കുളം പൈനാപ്പിൾ, മദ്ധ്യതിരുവിതാംകൂർ ശർക്കര, ചെങ്ങാലിക്കോടൻ നേന്ത്രൻ, നിലമ്പൂർ തേക്ക് എന്നിവയ്ക്ക് ഭൗമസൂചിക പദവി ലഭ്യമാക്കി.
- പോളിഹൌസ്, മഴഷെൽട്ടറുകൾ എന്നിവയിൽ പച്ചക്കറികളുടെ സംരക്ഷിത കൃഷി നടപ്പിലാക്കുന്നതിനും, തുറന്ന അവസ്ഥയിൽ സൂക്ഷ്മ കൃഷി നടപ്പിലാക്കുന്നതിനുമായി അഡ്ഹോക്ക് പാക്കേജ് വികസിപ്പിച്ചു.
- കൃഷിയ്ക്കായി ഉപയോഗിക്കുന്ന ജൈവ ഉല്പന്നങ്ങൾ, മൂലകമിശ്രിതങ്ങൾ, കാലിത്തീറ്റ, പഴം പച്ചക്കറികൾ കൊണ്ടുള്ള ഉല്പന്നങ്ങൾ, കാർഷിക യന്ത്രങ്ങൾ, സംസ്കരണം, ജലസേചനം എന്നിവയ്ക്കായി ഒദ്യോഗികരേഖ ഉൾപ്പെടെ 65 നൂതന സാങ്കേതിക വിദ്യകൾ വികസിപ്പിച്ച് ലഭ്യമാക്കി.
- തേങ്ങാ പൊതിക്കുന്ന യന്ത്രം, നെൽവിത്ത് വിതയ്ക്കുന്നതിനുള്ള യന്ത്രം, ചക്കയിടുന്നതിനുള്ള യന്ത്രം, കളനാശിനി പ്രയോഗോപകരണം,

തടമെടുക്കുന്ന യന്ത്രം, തുള്ളി നനയ്ക്കായുള്ള സോഫ്റ്റ് വെയർ എന്നിവയുടെ നൂതന മാതൃക വികസിപ്പിച്ചെടുത്തു.

- 309 ബിരുദ, 292 ബിരുദാനന്തബിരുദ, 40 പി.എച്ച്.ഡി വിദ്യാർത്ഥികൾക്ക് 2017–18 ൽ സർട്ടിഫിക്കറ്റുകൾ നൽകി.
- തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങൾക്ക് സാങ്കേതിക വിദ്യകൾ ഊർജ്ജിതമായി കൈമാറുന്നതിനായി മുഖാമുഖം, കൃഷിശാസ്ത്ര സമീക്ഷ, ഉന്നത് ഭാരത് അഭിയാൻ പരിപാടി തുടങ്ങി നൂതന ഇടപെടലുകൾ നടപ്പിലാക്കി.

## കാർഷിക ധന വിനിമയം

കാർഷിക വളർച്ചയെ സ്വാധീനിക്കുന്ന പ്രധാന ഘടകങ്ങൾ എ) വർദ്ധിച്ച തോതിലുള്ള കാർഷിക ഉല്പാദനം ബി) സാങ്കേതിക വിദ്യയിൽ ഉണ്ടാകുന്ന മാറ്റങ്ങൾ സി) സാങ്കേതിക നൈപുണ്യം എന്നിവയാണ്. ചെറുകിട കർഷകരെ സംബന്ധിച്ച് മിച്ചം വരുന്ന പണം കുറവായതിനാൽ കാർഷിക വായ്പ എന്നത് സാങ്കേതിക വിദ്യകൾപോലെ തന്നെ സുപ്രധാനമായ ഇൻപുട്ടാണ്. ചെറുകിട ഇടത്തരം കർഷകരെ സംബന്ധിച്ച് കാർഷിക മേഖലയിലേയ്ക്കുള്ള വായ്പയുടെ പ്രാധാന്യം അർഹിക്കുന്നു. സ്വാതന്ത്ര്യാനന്തര ഭാരതത്തിലെ കാർഷിക വികസന നയരൂപീകരണങ്ങളിൽ കാർഷിക വായ്പയ്ക്ക് പ്രാധാന്യം നൽകിയിട്ടുണ്ട്.

ദേശീയ തലത്തിൽ കഴിഞ്ഞ അഞ്ച് വർഷക്കാലയളവിൽ കാർഷിക വായ്പ 11.79 കോടി രൂപയിൽ നിന്നും 7.30 ലക്ഷം കോടി രൂപയായി വർദ്ധിച്ചിട്ടുണ്ട്. 2017–18 ൽ 10,00,000 കോടി രൂപയായിരുന്നു ലക്ഷ്യം. ഇതിൽ 11,79,428 കോടി രൂപ ലക്ഷ്യം കൈവരിച്ചിട്ടുണ്ട്. വാണിജ്യ ബാങ്കുകൾ, റീജിയണൽ റൂറൽ ബാങ്കുകൾ, സഹകരണ ബാങ്കുകൾ എന്നിവ യഥാക്രമം 75 ശതമാനം, 12 ശതമാനം, 13 ശതമാനം എന്ന രീതിയിൽ വിതരണം ചെയ്തിട്ടുണ്ട്. എന്നാൽ, ആകെയുള്ള കാർഷിക വായ്പയിൽ ദീർഘകാല വായ്പയുടെ പങ്ക് 30.2 ശതമാനത്തിൽ നിന്നും 22.1 ശതമാനമായി കുറഞ്ഞു വരികയായിരുന്നു. 2012–13 ൽ ഈ പ്രവണത മാറി. ദീർഘകാല വായ്പയുടെ പങ്ക് കൂടി 2017–18 ൽ 35.6 ശതമാനമായിട്ടുണ്ട്.

കേരളത്തിലും കഴിഞ്ഞ പത്ത് വർഷത്തിനിടയിൽ കാർഷിക മേഖലയ്ക്ക് നൽകുന്ന വായ്പകൾ ഗണ്യമായി വർദ്ധിച്ചിട്ടുണ്ട്. പന്ത്രണ്ടാം പഞ്ചവത്സര പദ്ധതികാലയളവ് നോക്കുകയാണെങ്കിൽ 2013–14 ൽ 42891 കോടി രൂപയായിരുന്നത് 2016–17 ആകുമ്പോഴേക്കും 54270 കോടി രൂപയായി വർദ്ധിച്ചു. നിലവിൽ ഇത് ദേശീയ കാർഷിക വായ്പയുടെ 5.68 ശതമാനമാണ്. ആകെയുള്ള കാർഷിക വായ്പയായ 54270 കോടി രൂപയിൽ വാണിജ്യ ബാങ്കുകൾ, ആർ.ആർ.ബി, സഹകരണ ബാങ്കുകൾ വഴി യഥാക്രമം 33802 കോടി രൂപ (62.2 ശതമാനം), 8515 കോടി രൂപ (15.6 ശതമാനം), 11,953 കോടി രൂപ(22.2 ശതമാനം) വിതരണം ചെയ്തു. കാർഷിക വായ്പ ഇനത്തിൽ വാണിജ്യ ബാങ്കുകളുടെ പ്രാധാന്യം തുടർന്നുകൊണ്ടിരിക്കുന്നു എന്നതാണ് ഇത് സൂചിപ്പിക്കുന്നത്. 2017–18 ൽ കാർഷിക വായ്പയുടെ വിപണനത്തിൽ 23.62 ശതമാനത്തിന്റെ വർദ്ധനവ് ഉണ്ടായിട്ടുണ്ട്. അതായത് 54,270 കോടി രൂപയിൽ നിന്നും വർദ്ധിച്ച് 67,089 കോടി രൂപയായി.

**ചിത്രം 2.5** കാർഷിക വായ്പ കേരളത്തിൽ (2013–14 മുതൽ 2017–18 വരെ)




അവലംബം: സംസ്ഥാനതല ബാങ്കേഴ്സ് കമ്മിറ്റി

**ചിത്രം 2.6** ആകെയുള്ള കാർഷിക വായ്പയിൽ ഉല്പാദന വായ്പയുടേയും നിക്ഷേപ വായ്പയുടേയും പങ്ക്




അവലംബം: സംസ്ഥാനതല ബാങ്കേഴ്സ് കമ്മിറ്റി

## നിക്ഷേപ വായ്പ

കാർഷിക വായ്പ ഇനത്തെ ഉല്പാദന വായ്പ, നിക്ഷേപ വായ്പ എന്ന് തരംതിരിച്ചാൽ നിക്ഷേപ വായ്പയുടെ പങ്ക് 14.03 ശതമാനത്തിൽ നിന്നും (12–ാം പദ്ധതിയുടെ തുടക്കത്തിൽ) ക്രമേണ 28.09 ശതമാനമായി (2017–18) വർദ്ധിച്ചതായാണ് കാണാൻ കഴിയുന്നത് (ചിത്രം 2.6, അനുബന്ധം 2.23). ഇത് തീർച്ചയായും ഒരു നല്ല പ്രവണതയാണ്. പ്രത്യേകിച്ചും മുൻവർഷങ്ങളിൽ നിക്ഷേപവായ്പയുടെ പങ്ക് തുടർച്ചയായി കുറഞ്ഞുകൊണ്ടിരുന്നു എന്നതിനാൽ (2008–09 ൽ 22 ശതമാനത്തിൽ നിന്നും 2011–12 ൽ 11 ശതമാനമായി കുറഞ്ഞു). എന്നിരുന്നാലും ഹ്രസ്വകാല വിളവായ്പ അഥവാ ഉല്പാദനവായ്പക്ക് അനുകൂലമായ അനുപാതം, മൂലധനം അഥവാ ഉല്പാദനക്ഷമത വർദ്ധിപ്പിക്കുന്ന ആസ്തികളിലെ നിക്ഷേപത്തെ കുറച്ചിട്ടുണ്ട്. ആയതിനാൽ വിവിധ മേഖലകൾക്ക് ആവശ്യമായ വായ്പയുടെ തോത് വിലയിരുത്തി അനുയോജ്യമായ പലിശനിരക്കുകൾ ധനസഹായമായി പ്രധാനപ്പെട്ട എന്നാൽ വളർച്ചാപുരോഗതി കാണിക്കാത്തതുമായ പ്രവർത്തനങ്ങളെ പ്രോത്സാഹിപ്പിക്കുകയാണ് ചെയ്യപ്പെടേണ്ടത്. (സ്റ്റേറ്റ് ഫോക്കസ് പേപ്പർ 2017, നബാർഡ്). 2016–17 ൽ 13860.40 കോടി രൂപ നിക്ഷേപ വായ്പയായി സംസ്ഥാനത്ത് വിതരണം ചെയ്തിട്ടുണ്ട്. ഇതിൽ വാണിജ്യ ബാങ്കുകൾ 9066.86 കോടി രൂപയും റീജിയണൽ റൂറൽ ബാങ്കുകൾ 1599.55 കോടി രൂപയും സഹകരണ ബാങ്കുകൾ 3193.55 കോടി രൂപ വിതരണം ചെയ്തിട്ടുണ്ട്.

ഉപമേഖല തിരിച്ചുള്ള നിക്ഷേപ വായ്പയുടെ ഒഴുക്ക് പരിശോധിച്ചാൽ 2016–17 ൽ ഏറ്റവും കൂടുതൽ വിഹിതം ക്ഷീര വികസനം (15.50 ശതമാനം), പ്ലാന്റേഷൻ ആന്റ് ഹോർട്ടിക്കൾച്ചർ (14.33 ശതമാനം), ഭൂവികസനം (11.18 ശതമാനം) എന്നിവയ്ക്കായിരുന്നു. മത്സ്യബന്ധനം, കോഴി, ചെമ്മരിയാട്/ആട്, പന്നി തുടങ്ങിയ ഉല്പാദനമേഖലകൾ 5 ശതമാനത്തിൽ താഴെ ആയിരുന്നു (ചിത്രം 2.7, അനുബന്ധം 2.24,2.25). യന്ത്രവൽക്കരണം, ചെറുകിട ജലസേചനം എന്നിവ യഥാക്രമം 6.17 ശതമാനവും 4.46 വീതം ആയിരുന്നു.

ഏജൻസി തിരിച്ചുള്ള നിക്ഷേപ വായ്പയുടെ വിതരണം പരിശോധിച്ചാൽ വാണിജ്യ ബാങ്കുകളാണ് ഏറ്റവും കൂടുതൽ നിക്ഷേപ വായ്പ നൽകിയിട്ടുള്ളത് (65.41 ശതമാനം). സഹകരണ ബാങ്കുകൾ 23.04 ശതമാനവും ബാക്കി ആർ.ആർ.ബിയും വിതരണം ചെയ്തിട്ടുണ്ട്. വാണിജ്യ ബാങ്കുകളുടേയും സഹകരണ ബാങ്കുകളുടേയും നൽകിയിട്ടുള്ള വായ്പയുടെ തോത് വർദ്ധിക്കുകയും ആർ.ആർ.ബി കളുടെ ശതമാനത്തിൽ കുറവ് സംഭവിക്കുകയും ചെയ്തിട്ടുണ്ട്. എന്നാൽ ഇവ വായ്പകൾ നൽകിയിട്ടുള്ള മേഖലകൾ പരിശോധിച്ചാൽ, വാണിജ്യ ബാങ്കുകൾ പ്രധാനമായിട്ടും കൃഷി ഭൂമിയുടെ യന്ത്രവൽക്കരണം പ്ലാന്റേഷൻ ആന്റ് ഹോർട്ടിക്കൾച്ചർ, ഭൂവികസനം, ക്ഷീര വികസനം എന്നിവയ്ക്കാണ് ഊന്നൽ നൽകിയിട്ടുള്ളത് (ചിത്രം 2.8). സഹകരണ സ്ഥാപനങ്ങൾ, പ്ലാന്റേഷൻ, ഭൂവികസനം കൂടാതെ ചെറുകിട ജലസേചനം എന്നിവയ്ക്കാണ് ഊന്നൽ നൽകിയത്. ആർ.ആർ.ബി ആവട്ടെ ഭൂവികസനത്തിനും ക്ഷീര വികസനത്തിനും പ്രധമ പരിഗണന നൽകിയിട്ടുണ്ട്. ഇതിൽ നിന്നും മനസ്സിലാകുന്നത് ഉല്പാദനമേഖലകളായ മത്സ്യവികസനം, കോഴി/ആട് വളർത്തൽ എന്നീ മേഖലകൾക്ക് നിക്ഷേപ വായ്പയുടെ പരിഗണന ലഭ്യമാകുന്നില്ല എന്നാണ്.

**ചിത്രം 2.7** ഉപമേഖല തിരിച്ചുള്ള നിക്ഷേപ വായ്പ




അവലംബം: സ്റ്റേറ്റ് ഫോക്കസ് പേപ്പർ നബാർഡ്, 2018-19

## ദീർഘകാല ഗ്രാമീണ വായ്പ ഫണ്ട്

ദീർഘകാല വായ്പ തോത് വർഷം തോറും കുറഞ്ഞു വരികയും ആസ്തികൾ സൃഷ്ടിക്കുന്നതിന് തടസ്സം നിൽക്കുകയും ചെയ്ത് വരുന്ന സാഹചര്യത്തിൽ, ഭാരത സർക്കാർ നബാർഡിന്റെ സഹായത്തോടെ ദീർഘകാല ഗ്രാമീണ വായ്പ ഫണ്ട് രൂപീകരിച്ചിട്ടുണ്ട്. സഹകരണ ബാങ്കുകൾക്കും ആർ.ആർ.ബി കും കുറഞ്ഞ പലിശ നിരക്കിൽ ദീർഘകാല വായ്പകൾ വിതരണം ചെയ്യുവാൻ വേണ്ടിയുള്ള സഹായമായാണ് ഈ ഫണ്ട് രൂപീകരിച്ചിട്ടുള്ളത്.

എല്ലാ സംസ്ഥാന സഹകരണ ബാങ്കുകൾക്കും, സംസ്ഥാന സഹകരണ കാർഷിക ഗ്രാമീണ വികസന ബാങ്കുകൾക്കും ആർ.ആർ.ബികൾക്കും നബാർഡിൽ നിന്നുള്ള ഈ സഹായം പ്രയോജനപ്പെടുത്താനുള്ള അർഹതയുണ്ട്.

**ചിത്രം 2.8** ഏജൻസി തിരിച്ചുള്ള നിക്ഷേപ വായ്പ




അവലംബം: സ്റ്റേറ്റ് ഫോക്കസ് പേപ്പർ നബാർഡ്, 2018-19

2015–16 ൽ, കേരള, എൽ.റ്റി.ആർ.സി ഫണ്ടിൽ നിന്നും 750 കോടി രൂപ കെ.എസ്.സി.എ.ആർ.ഡി.ബി ക്കും 181 കോടി രൂപ കെ.എസ്.സി.ബി 38 കോടി രൂപ കേരള ഗ്രാമീണ ബാങ്കിനും നൽകിയിട്ടുണ്ട്.

## കിസ്സാൻ ക്രെഡിറ്റ് കാർഡ്

ആവശ്യാനുസരണവും സമയബന്ധിതവുമായി വായ്പ നൽകുന്നതിനുള്ള ഫലപ്രദമായ വായ്പ വിതരണ ഉപകരണമാണ് കിസാൻ ക്രെഡിറ്റ് കാർഡ് എസ്.എൽ.ബി.സി യിൽ നിന്നും ലഭ്യമായുള്ള റിപ്പോർട്ടുകൾ പ്രകാരം 2016–17 ൽ 496025 കിസാൻ ക്രെഡിറ്റ് കാർഡ് 6640.87 കോടി രൂപ സംസ്ഥാനത്ത് വിതരണം ചെയ്തിട്ടുണ്ട്.

കെ.സി.സി യുടെ പരിഷ്ക്കരിച്ച മാർഗ്ഗനിർദ്ദേശങ്ങളനുസരിച്ച് (ഇത് എ.റ്റി.എം ലും സ്വൈപ്പിംഗ് മെഷിനുകളിലും ഉപയോഗിക്കാൻ പറ്റുന്ന) സ്മാർട്ട് കാർഡും ഡെബിറ്റ് കാർഡുമായിരിക്കണം. കെ.സി.സി യുടേയും റുപെയുടേയും ആനുകൂല്യങ്ങൾ ലഭിക്കുന്ന റുപെയ് കെ.സി.സി കാർഡ് റുപെയ് പുറത്തിറക്കിയിട്ടുണ്ട്. സാധാരണ കെ.സി.സി യിൽ നിന്ന് വ്യത്യസ്തമായി ഒരു ഐഡന്റിറ്റി കാർഡും ഇടപാടുകൾ രേഖപ്പെടുത്തുന്ന ഒരു കാർഡായി മാത്രം അല്ല മറിച്ച് ഒരു സ്മാർട്ട് കാർഡായി ആണ് ഇത് പ്രവർത്തിക്കുന്നത്. ഈ കാർഡ് ഉപയോഗിച്ച് അടുത്തുള്ള എ.റ്റി.എം കളിൽ നിന്നും പി.ഒ.എസിൽ നിന്നും പണം പിൻവലിക്കാവുന്നതാണ്. അക്കൗണ്ട് പ്രവർത്തിപ്പിക്കാൻ പ്രാഥമിക കാർഷിക വായ്പ സഹകരണം സംഘത്തിലേക്കോ ബാങ്കിലേക്കോ പോകുന്നതിന്റെ ആവശ്യകത ഇത് ഒഴിവാക്കുന്നു. നിലവിൽ കേരളത്തിൽ റുപെയ് കെ.സി.സി യുടെ വിനിമയം പ്രാരംഭ ഘട്ടത്തിലാണ്.

## നബാർഡിന്റെ ധനസഹായം

കേരളത്തിൽ നബാർഡിൽ നിന്നുള്ള മൊത്തം ധനസഹായം 2015–16–ൽ 5820 കോടി രൂപയായിരുന്നു. ഇതിൽ 5090 കോടി രൂപ പുനർവായ്പയായിട്ട് വാണിജ്യ ബാങ്കുകൾക്ക് വിതരണം ചെയ്തു, 600 കോടി സംസ്ഥാന സർക്കാരിന് ഗ്രാമീണ പശ്ചാത്തല വികസന നിധി (ആർ.ഐ.ഡി.എഫ്) ആയിട്ടും, 115 കോടി രൂപ സഹകരണ ബാങ്കുകൾക്ക് നേരിട്ടുള്ള സഹായമായിട്ടും 15 കോടി രൂപ വിവിധ ഏജൻസികൾക്ക് ഗ്രാന്റായിട്ടുമാണ് നൽകിയിട്ടുള്ളത്. പുനർവായ്പയായിട്ട് വിതരണം ചെയ്ത 5090 കോടി രൂപയിൽ 2390 കോടി രൂപ ദീർഘകാല ധനസഹായമായിട്ടും 2700 കോടി രൂപ ഹ്രസ്വകാല വായ്പയായിട്ടും ആണ് ബാങ്കുകൾക്ക് നൽകിയിട്ടുള്ളത്. 10 വർഷത്തിന് ശേഷമാണ് സഹകരണ ബാങ്കുകൾക്ക് ദീർഘകാല നിക്ഷേപത്തിനുള്ള പുനർവായ്പ പദ്ധതി പുനരാരംഭിച്ചത്. ആർ.ഐ.ഡി.എഫ് പദ്ധതിയിൽ 710 കോടി രൂപയുള്ള പുതിയ പദ്ധതികൾ സംസ്ഥാന സർക്കാരിന് അനുവദിച്ചിരുന്നു.

## ഗ്രാമീണ പശ്ചാത്തല വികസന നിധി (ആർ. ഐ. ഡി. എഫ്)

നബാർഡ് അതിന്റെ ആരംഭകാലം മുതൽ തന്നെ ഗ്രാമീണ മേഖലയിലെ അടിസ്ഥാന സൗകര്യ വികസനത്തിനും ഗ്രാമീണ പുരോഗതിയ്ക്കും ആയി മുൻഗണനകൾ നൽകിയിട്ടുണ്ട്. 1995 മുതൽ ഗ്രാമീണ അടിസ്ഥാന സൗകര്യ വികസനത്തിനായി ഗ്രാമീണ പശ്ചാത്തല വികസനനിധി എന്ന പരിപാടി നടപ്പിലാക്കി വരുന്നു. സംസ്ഥാനത്തെ ഗ്രാമീണ അടിസ്ഥാന സൗകര്യങ്ങൾ മെച്ചപ്പെടുത്തുന്നതിൽ ആർ. ഐ. ഡി. എഫ് പ്രധാന പങ്കു വഹിച്ചു. ഇന്ത്യയിൽ ഇതുവരെ 2.602 ലക്ഷം കോടി രൂപ ആർ. ഐ. ഡി. എഫ് പ്രോജക്ടുകൾക്ക് മൊത്തം വിതരണം ചെയ്തിട്ടുണ്ട്. കേരളത്തിൽ ഇതുവരെ 8848 കോടി രൂപ ആർ.ഐ.ഡി. എഫ് ലോൺ ഉൾപ്പെടെ 10585 കോടി രൂപ വിതരണം ചെയ്തിട്ടുണ്ട്. ഓരോ ഘട്ടത്തിലും അനുവദിച്ചതും വിതരണം ചെയ്തതുമായ തുകയുടെ വിശദാംശങ്ങൾ അനുബന്ധം 2.26, 2.27, 2.28 എന്നിവയിൽ കൊടുത്തിരിക്കുന്നു.

കാർഷികമേഖലയ്ക്കുള്ള വായ്പയിൽ വർദ്ധനവ് ഉണ്ടായിട്ടുണ്ടെങ്കിലും ഈ മേഖല നേരിടുന്ന പ്രധാന പ്രശ്നം സമയബന്ധിതമായി കാർഷിക ആവശ്യങ്ങൾക്ക് വായ്പ അനുവദിക്കാൻ കഴിയുന്നില്ല എന്നതാണ്. കാർഷിക വായ്പയെ പ്രധാനമായും ദോഷകരമായി ബാധിക്കുന്ന കാര്യം അനിയന്ത്രിതമായ കാർഷിക സ്വർണ്ണപണയ വായ്പകളാണ്. ആയതിനാൽ കാർഷിക സ്വർണ്ണപണയ വായ്പയുടെ യഥാർത്ഥ ഗുണഭോക്താക്കളെക്കുറിച്ചും അത് കാർഷികമേഖലയ്ക്ക് ഉണ്ടാക്കുന്ന മാറ്റങ്ങളെക്കുറിച്ചും വിലയിരുത്തൽ നടത്തേണ്ടത് ആവശ്യമാണ്. കേരളത്തിലെ സഹകരണമേഖല കർഷകരോട് വളരെ അടുപ്പമുള്ളതാണെങ്കിലും ആവശ്യമായ വിഭവശേഷിയുടെ കുറവ് ഇപ്പോഴും അവശേഷിക്കുന്നു.

കേരളത്തിലെ സഹകരണ പ്രസ്ഥാനങ്ങൾ വിപുലമായ ശൃംഖലകൾ മുഖേന സംസ്ഥാനത്തിന്റെ സമ്പദ്ഘടനയിൽ പ്രത്യേകിച്ച് ഗ്രാമീണ മേഖലയിൽ ഒരു പ്രധാന പങ്ക് വഹിക്കുന്നു. സംസ്ഥാനത്ത് ആകെയുള്ള കാർഷിക വായ്പയുടെ 15 ശതമാനം പങ്ക് സഹകരണ സ്ഥാപനങ്ങളുടേതാണ്. സഹകരണ സ്ഥാപനങ്ങളുടെ കൈവശമുള്ള ധനം പലപ്പോഴും പ്രാദേശിക വികസനത്തിന് ഇന്ധനം നൽകുകയും ചെയ്യുന്നു. എല്ലാ തരത്തിലുള്ള സാമൂഹികവും സാമ്പത്തികവുമായ അസമത്വങ്ങൾ ഇല്ലാതാക്കുന്നതിനുള്ള ശ്രമങ്ങൾ നടന്നുവരുന്ന ഈ വേളയിൽ ഈ ലക്ഷ്യം കൈവരിക്കാൻ ഏറ്റവും മികച്ച സ്ഥാപനമാണ് സഹകരണ സ്ഥാപനങ്ങൾ. എന്തെന്നാൽ ഇത് ജനങ്ങളുടെ മനസ്സിൽ ആഴത്തിൽ വേരുള്ളവയും ജനാതിപത്യ സ്വഭാവമുള്ളതുമാണ്. അതുവഴി സമത്വം പ്രോത്സാഹിപ്പിക്കപ്പെടുകയും ചെയ്യുന്നു.

15624 സഹകരണ സംഘങ്ങളാണ് റജിസ്റ്റാർ ഓഫ് കോ ഓപ്പറേറ്റീവ് സൊസൈറ്റിസിന്റെ കീഴിൽ ഇപ്പോൾ പ്രവർത്തിക്കുന്നത്. ഇതിൽ 11892 എണ്ണം തൃപ്തികരമായി പ്രവർത്തിക്കുന്നുണ്ട്. ഇതിൽ ഭൂരിഭാഗവും വായ്പാ സഹകരണ സംഘങ്ങളും (3847) ഉപഭോക്തൃ സംഘങ്ങളും (3345) വനിതാ സഹകരണ സംഘങ്ങളുമാണ് (885). ഇതു കൂടാതെ, വിപണന, ആരോഗ്യ, എസ് സി/എസ് റ്റി സഹകരണ സംഘങ്ങളാണുള്ളത്. ഇതിൽ പകുതിയോളം പ്രവർത്തനരഹിതമോ നഷ്ടത്തിലോ പ്രവർത്തിക്കുന്നവയാണ്. വിശദവിവരങ്ങൾ അനുബന്ധം 2.29, 2.30 ലും ചേർത്തിരിക്കുന്നു.

## വായ്പാ സഹകരണ സംഘങ്ങൾ

2017 മാർച്ചിലെ കണക്കുകൾപ്രകാരം രാജ്യത്തെ ഹ്രസ്വകാല സഹകരണ വായ്പാ ഘടനയിൽ പ്രധാനമായും 93367 പ്രാഥമിക കാർഷിക വായ്പസംഘങ്ങൾ, 370 ജില്ലാ സഹകരണ ബാങ്കുകൾ, 33 സംസ്ഥാന സഹകരണ ബാങ്കുകൾ എന്നിവയാണ് ഉള്ളത്. ദീർഘകാല വായ്പാഘടനയിൽ പ്രധാനമായും 13 സംസ്ഥാന സഹകരണ കാർഷിക ഗ്രാമ വികസന ബാങ്കുകളും അവയുടെ 673 ശാഖകളും 601 പ്രാഥമിക സഹകരണ കാർഷിക ഗ്രാമ വികസന ബാങ്കുകളുമാണ് ഉള്ളത്.

വായ്പാ സഹകരണ സംഘങ്ങളാണ് കേരളത്തിൽ ഏറ്റവും ആകർഷകമായതും, സാധ്യതയുള്ളതുമായ സഹകരണപ്രസ്ഥാനങ്ങളിലൊന്ന്. സഹകരണ വായ്പാഘടനയിൽ ഹ്രസ്വകാലം, ദീർഘകാലം എന്നിങ്ങനെ രണ്ട് ഘടകങ്ങളാണുള്ളത്. സംസ്ഥാന സഹകരണ ബാങ്ക് (ഏറ്റവും മേലെതട്ടിൽ), 14 ജില്ലാ സഹകരണ ബാങ്കുകൾ, താഴെതട്ടിൽ 1644 പ്രാഥമിക കാർഷിക വായ്പാ സംഘങ്ങൾ എന്നിവയുൾപ്പെടുന്ന ഒരു ത്രിതല സംവിധാനമാണ് ഹ്രസ്വകാല കാർഷിക സഹകരണ വായ്പാ ഘടനയിലുള്ളത്. ഈ സഹകരണ സ്ഥാപനങ്ങൾ പ്രധാനമായും സ്വയംഭരണ സ്വഭാവത്തിലുള്ളതും അംഗങ്ങളോട് ഉത്തരവാദിത്വം ഉള്ളതുമാണ്. ഈ ത്രിതല സംവിധാനം കൂടാതെ നഗരപ്രദേശങ്ങളിൽ നന്നായി വികസിച്ച അർബൻ സഹകരണ ബാങ്കുകളും കേരളത്തിൽ പ്രവർത്തിച്ച് വരുന്നുണ്ട്.

കേരള സംസ്ഥാന സഹകരണ കാർഷിക ഗ്രാമീണ വികസന ബാങ്ക്, താലൂക്ക് തലത്തിൽ പ്രവർത്തിക്കുന്ന 78 പ്രാഥമിക സഹകരണ കാർഷിക ഗ്രാമീണ വികസന ബാങ്കുകൾ എന്നിവയടങ്ങുന്നതാണ് ദീർഘകാല സഹകരണ വായ്പാ സംവിധാനം. ദീർഘകാല നിക്ഷേപ വായ്പവഴി കാർഷിക ഗ്രാമവികസന മേഖലയിലെ മൂലധനത്തെ പ്രോത്സാഹിപ്പിക്കുന്നതിൽ കേരളസംസ്ഥാന സഹകരണ കാർഷിക ഗ്രാമവകിസന ബാങ്കിന് സുപ്രധാന പങ്കുണ്ട്. കർഷകർക്കും ഗ്രാമീണ മേഖലയ്ക്കും കുറഞ്ഞ നിരക്കിൽ കാർഷിക വായ്പയും സാമ്പത്തിക സഹായങ്ങളും നൽകുന്നതിനെ ആശ്രയിച്ചാണ് കേരള സംസ്ഥാന സഹകരണ കാർഷിക ഗ്രാമ വികസന ബാങ്കിന്റെ പ്രവർത്തനങ്ങൾ മുന്നോട്ട് പോകുന്നത്.

സഹകരണ വായ്പ പ്രസ്ഥാനത്തിന്റെ കാര്യശേഷി താഴെ തട്ടിൽ പ്രവർത്തിക്കുന്ന പ്രാഥമിക കാർഷിക സഹകരണ സംഘങ്ങളെ ആശ്രയിച്ചിരിക്കുന്നു. കേരളത്തിൽ 2.71 കോടി അംഗങ്ങൾ അടങ്ങുന്ന ആകെ 1644 സൊസൈറ്റികളാണുള്ളത്. നടപ്പ് സാമ്പത്തിക വർഷത്തിൽ ഈ സൊസൈറ്റികളുടെ ഓഹരി മൂലധനം 1802.81 കോടി രൂപയിൽ നിന്ന് 2049.06 കോടി രൂപയായി കൂടിയിട്ടുണ്ട്. നിക്ഷേപങ്ങൾ 83157.38 കോടി രൂപയിൽ നിന്ന് 88824.91 കോടി രൂപയായി കൂടിയപ്പോൾ, വായ്പകൾ 75350.90 കോടിയിൽ നിന്ന് 76539.19 കോടി രൂപയായി വർദ്ധിച്ചിട്ടുണ്ട്. ആകെ വായ്പകളുടെ ഏകദേശം 12.39 ശതമാനം കാർഷിക വായ്പയായാണ് നൽകിയിട്ടുള്ളത്. വിശദവിവരങ്ങൾ അനുബന്ധം 2.31,2.32,2.33 ലും കൊടുത്തിരിക്കുന്നു. 2017–18 സാമ്പത്തിക വർഷം 52.30 ലക്ഷം രൂപ 53 പ്രാഥമീക സഹകരണ സംഘങ്ങൾക്ക് ഓഹരി മൂലധനമായി നൽകിയിട്ടുണ്ട്. ഇതിൽ 11 ലക്ഷം രൂപ പാലക്കാട് ജില്ലയ്ക്കാണ് നൽകിയിരിക്കുന്നത്.

## ഉപഭോക്തൃ സഹകരണ സംഘങ്ങൾ

പൊതു ജനങ്ങൾക്ക് അവശ്യവസ്തുക്കൾ പൊതുമാർക്കറ്റിലെ വിലയേക്കാൾ കുറവിൽ ന്യായമായ

വിലയിൽ നൽകി കൊണ്ട് ഉപഭോക്തൃ സഹകരണ സംഘങ്ങൾ പൊതു വിതരണ സംവിധാനത്തിൽ പ്രധാന പങ്ക് വഹിക്കുന്നു. സംസ്ഥാന തലത്തിൽ, സംസ്ഥാന ഉപഭോക്തൃ സഹകരണ ഫെഡറേഷൻ, 14 ജില്ലാതല മൊത്ത വ്യാപാര സ്റ്റോറുകൾ, പ്രാഥമിക തലത്തിൽ 643 പ്രാഥമിക സഹകരണ സംഘങ്ങൾ എന്നിവ ഉൾപ്പെടുന്നതാണ് കേരളത്തിലെ ഉപഭോക്തൃ സഹകരണ സംഘങ്ങൾ. സംസ്ഥാന ഉപഭോക്തൃ സഹകരണ ഫെഡറേഷൻ മൊത്തത്തിൽ സംഭരണം ചെയ്ത് ജില്ലാതല മൊത്ത വ്യാപാര സ്റ്റോറുകൾക്കും, ഡിപ്പാർട്ട്മെന്റ് സ്റ്റോറുകൾക്കും (ത്രിവേണി) നൽകുന്നു. ജില്ലാതല മൊത്ത വ്യാപാര സ്റ്റോറുകളും പ്രാഥമിക സഹകരണ സംഘങ്ങളും അവരുടെ തന്നെ സൂപ്പർ സ്റ്റോറുകൾ, പ്രൈമറി സ്റ്റോറുകൾ, ഡിപ്പാർട്ട്മെന്റൽ സ്റ്റോറുകൾ എന്നിവയിലൂടെ ഉപഭോക്താക്കളുടെ ആവശ്യങ്ങൾ നിറവേറ്റുന്നു. ഉപഭോക്തൃ സഹകരണസംഘങ്ങളിൽ പ്രധാനപ്പെട്ട ഒന്നാണ് ത്രിവേണി സൂപ്പർ മാർക്കറ്റുകൾ. ഉപഭോക്തൃ സഹകരണ സംഘങ്ങൾക്ക് കീഴിൽ പ്രവർത്തിക്കുന്ന തൃവേണി സൂപ്പർമാർക്കറ്റുകളിൽ തുണിത്തരങ്ങൾ, പലവ്യഞ്ജനം, സ്റ്റേഷനറി വസ്തുക്കൾ എന്നിവയുടെ ചില്ലറ, മൊത്ത വ്യാപാരത്തിലേർപ്പെട്ടിരിക്കുന്നു.

ഇടനിലക്കാരുടെ ചൂഷണത്തിൽ നിന്നും സാധാരണ ജനങ്ങളെ രക്ഷിക്കാൻ വേണ്ടിയാണ് ത്രിവേണി സൂപ്പർ മാർക്കറ്റുകൾ ആരംഭിച്ചത്. നിലവിൽ 196 ത്രിവേണി സൂപ്പർ മാർക്കറ്റുകൾക്കു പുറമേ മൊബൈൽ ത്രിവേണി യൂണിറ്റുകളും ഫ്ലോട്ടിംഗ് ത്രിവേണി സ്റ്റോറുകളും സംസ്ഥാനത്ത് പ്രവർത്തിക്കുന്നു.

കേരള സർക്കാറിന്റെ ഉത്തരവ് പ്രകാരം 1998 ൽ ആരംഭിച്ച പദ്ധതിയായ നീതി സ്റ്റോറുകൾ പദ്ധതി നല്ല രീതിയിൽ പുരോഗമിക്കുന്നു. ആയിരത്തിൽപ്പരം പ്രാഥമിക കാർഷിക സഹകരണ സൊസൈറ്റികൾ വഴി കേരളത്തിലെ എല്ലാ ജില്ലകളിലും പ്രത്യേകിച്ച് ഗ്രാമപ്രദേശങ്ങളിൽ നിത്യോപയോഗ സാധനങ്ങൾ ഏറ്റവും കുറഞ്ഞ വിലക്ക് കൊടുക്കപ്പെടുന്നു. മരുന്നുകൾ കുറഞ്ഞ വിലക്ക് കൊടുക്കുന്നതിനാണ് നീതി മെഡിക്കൽ സ്റ്റോറുകൾ ആരംഭിച്ചത്. കൺസ്യൂമർഫെഡാണ് ഈ മരുന്നുകൾ മൊത്തവിലയ്ക്ക് സംഭരിക്കുകയും, ആവശ്യാനുസരണം നീതി മെഡിക്കൽ സ്റ്റോറുകൾക്ക് വിതരണം ചെയ്യുകയും ചെയ്യുന്നത്. നിലവിൽ പ്രാഥമിക കാർഷിക വായ്പാ സംഘങ്ങൾ നേരിട്ട് നടത്തുന്ന 600 നീതി മെഡിക്കൽ സ്റ്റോറുകൾ കൂടാതെ ഫെഡറേഷൻ നടത്തുന്ന 96 മെഡിക്കൽ സ്റ്റോറുകളാണ് ഉള്ളത്.

## സഹകരണ വായ്പാ സംഘങ്ങളുടെ നിക്ഷേപ സമാഹരണ പരിപാടി

സഹകരണ വായ്പാ സ്ഥാപനങ്ങളുടെ നിക്ഷേപ സമാഹരണ പരിപാടി റിപ്പോർട്ട് വർഷത്തിലും തുടരുകയുണ്ടായി. 5000 കോടി ലക്ഷ്യമിട്ടിരുന്ന അവലോകന വർഷത്തിൽ 6373.67 കോടി രൂപയാണ് സമാഹരിച്ചത്. ഓരോ വർഷത്തേയും ലക്ഷ്യവും നേട്ടവും അനുബന്ധം 2.34 ൽ കൊടുത്തിരിക്കുന്നു.

## 2016–17 വർഷത്തിലെ പ്രധാന നേട്ടങ്ങൾ

- കുടുംബശ്രീ വഴി കുറഞ്ഞ നിരക്കിൽ സാധാരണക്കാർക്ക് വായ്പ ലഭ്യമാക്കുന്നതിനായി 'മുറ്റത്തെ മുല്ല' എന്ന പദ്ധതി പരീക്ഷണാടിസ്ഥാനത്തിൽ പാലക്കാട് ജില്ലയിൽ നടപ്പിലാക്കി. 1000 രൂപ മുതൽ 25000 രൂപ വരെ 12 ശതമാനം പലിശ നിരക്കിൽ 52 ആഴ്ച കാലാവധിയിൽ വായ്പ നൽകാൻ ആണ് ഇതുവഴി ലക്ഷ്യമിടുന്നത്.
- 112 ദുർബലമായ വനിത സഹകരണ സംഘങ്ങളെ പുനർജ്ജീവിപ്പിക്കാനായി
- 39045 കെ.എസ്.ആർ.ടി.സി പെൻഷൻകാർക്ക് പെൻഷൻ വിതരണം ചെയ്യുന്നതിനുള്ള പദ്ധതി 2018 ഫെബ്രുവരി മാസത്തിൽ ആരംഭിച്ചു.
- സഹകരണ സംഘങ്ങളിൽ നിന്ന് കാർഷിക വായ്പ എടുത്തിട്ടുള്ളവർക്ക് 5 ശതമാനം പലിശ സബ്സിഡി നൽകുന്നതിനായി 7 കോടി രൂപ വകയിരുത്തി.

## കേരള ബാങ്കിന്റെ രൂപീകരണം

സംസ്ഥാന സഹകരണ ബാങ്കും 14 ജില്ലാ സഹകരണ ബാങ്കുകളും അവയ്ക്ക് കീഴിലെ ശാഖകളും ഏകോപിപ്പിച്ച് ഏകീകൃത രൂപത്തിൽ കേരള ബാങ്ക് രൂപീകരിക്കാനുള്ള നടപടികൾ സർക്കാർ ആരംഭിച്ചു. വലിയ ഡെപ്പോസിറ്റ് അടിത്തറ ഉള്ളതിനാലും സംസ്ഥാനത്ത് ആകെയുള്ള ബാങ്കിംഗ് ഇടപാടുകളിൽ പ്രധാന പങ്ക് വഹിക്കുന്നതിനാലും കേരള ബാങ്ക് സ്റ്റേറ്റ് ബാങ്കിനു ശേഷം ഏറ്റവും വലിയ രണ്ടാമത്തെ ബാങ്കായി മാറും. കേരളത്തിലെ മൊത്തം ബാങ്കിംഗ് ഇടപാടുകളിലെ സഹകരണ സ്ഥാപനങ്ങൾ ഒരു പ്രധാന പങ്ക് വഹിക്കുന്നതിനാൽ കേരള ബാങ്കിന്റെ രൂപീകരണത്തോടെ ഇത് ഇനിയും വളരുവാനും സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ സ്റ്റേറ്റ് ബാങ്ക് ഓഫ് ഇന്ത്യയിലുള്ള ലയനത്തിലൂടെ സൃഷ്ടിക്കപ്പെട്ട വിടവ് നികത്താനും സാധിക്കും. കേരള ബാങ്കും പ്രാഥമിക കാർഷിക വായ്പാ സംഘങ്ങൾ പരസ്പര പരിപൂരകമായ രീതിയിലാണ് പ്രവൃത്തിക്കുക. പ്രാഥമിക കാർഷിക വായ്പ സംഘങ്ങൾ അതിന്റെ നിലവിലുള്ള ബാങ്കിംഗ് പ്രവൃത്തികൾ തുടർന്ന് കൊണ്ട് പോവുകയും കേരള ബാങ്ക് മൂല്യവർദ്ധിത സേവനങ്ങൾക്ക് ഊന്നൽ നൽകുകയും അതുവഴി പുതുമയാർന്ന ബാങ്കിംഗ് സൗകര്യങ്ങൾ പ്രദാനം ചെയ്യുകയും ചെയ്യുന്നു.

## ദേശീയ സഹകരണ വികസന കോർപ്പറേഷന്റെ (എൻ. സി. ഡി. സി) സഹായം

കേന്ദ്ര സർക്കാർ പാർലമെന്റ് ആക്ട് പ്രകാരം സ്ഥാപിച്ച സ്ഥാപനം ആണ് ദേശീയ സഹകരണ വികസന കോർപ്പറേഷൻ, സഹകരണ സ്ഥാപനങ്ങൾ വഴി കാർഷിക ഉപയോഗ സാധനങ്ങൾ ഉല്പാദിപ്പിക്കാനും, സംസ്കരണത്തിനും, വിപണനം, സംഭരണം, കയറ്റുമതി ഇറക്കുമതി എന്നിവയ്ക്ക് വേണ്ടിയുമുള്ള പരിപാടികൾ ആസൂത്രണം ചെയ്യുന്നതിനാണ് ഇത് നിലവിൽ വന്നത്. രാജ്യത്തെ സഹകരണ പ്രസ്ഥാനത്തിന്റെ വളർച്ചക്ക് ആവശ്യമായ പ്രമുഖ ധനകാര്യ സ്ഥാപനമായി ഇത് മാറിയിട്ടുണ്ട്. 2018 മാർച്ച് 31 വരെ വിവിധ സഹകരണ വികസന പദ്ധതികൾക്കായി എൻ. സി. ഡി. സി യുടെ കേരളത്തിനുള്ള മൊത്തം സാമ്പത്തിക സഹായം 7665.08 കോടി രൂപയായിരുന്നു. ഇതിൽ 1797.64 കോടി രൂപ സംസ്ഥാന സർക്കാർ മുഖേനയും 5867.44 കോടി രൂപ നേരിട്ടുള്ള സഹായമായും നൽകിയിട്ടുണ്ട്. കൂടാതെ 7665.08 രൂപയിൽ 1582.35 കോടി രൂപ ദീർഘകാല വായ്പയായി നൽകിയിട്ടുണ്ട്. 67.59 കോടി രൂപ മാത്രമാണ് സബ് സിഡി ഇനത്തിൽ നൽകിയിട്ടുള്ളത്. പ്രവർത്തന മൂലധനമായി 6015.14 കോടി രൂപ നൽകിയിട്ടുണ്ട്. എൻ.സി. ഡി. സി യുടെ വിവിധ തരത്തിലുള്ള വിതരണത്തിന്റെ വിശദാംശങ്ങൾ അനുബന്ധം 2.36 ൽ ചേർത്തിരിക്കുന്നു. 2017–18 ലേക്ക് എൻ. സി. ഡി. സി കേരളത്തിനു വേണ്ടി അനുവദിച്ചത് 1526.89 കോടി രൂപയും, വിതരണം ചെയ്തത് 928.94 കോടി രൂപയും ആയിരുന്നു. 2016–17 നെ അപേക്ഷിച്ച് 2017–18 ൽ എൻ.സി.ഡി.സി അനുവദിച്ച തുകയിൽ 152 ശതമാനത്തിന്റേയും വിതരണം ചെയ്ത തുകയിൽ 100 ശതമാനത്തിന്റെ വർദ്ധനവും രേഖപ്പെടുത്തിയിട്ടുണ്ട്. ഈ വർദ്ധനവ് പ്രധാനമായും കയർ സഹകരണ സംഘം (200 കോടി) സർവ്വീസ് സഹകരണ സംഘം (120.56 കോടി) പ്രവർത്തന മൂലധനം (120.25 കോടി) എന്നീ വകയിരുത്തലുകൾ പ്രകാരമാണ്. വിശദ വിവരങ്ങൾ അനുബന്ധം 2.35,2.36,2.37 ൽ നൽകിയിരിക്കുന്നു.

## കന്നുകാലി വികസനം

ദേശീയ സംസ്ഥാന സാമൂഹിക സാമ്പത്തിക വികസനത്തിൽ മൃഗസംരക്ഷണവും ക്ഷീരവികസനവും പ്രധാന പങ്ക് വഹിക്കുന്നു. കോടികണക്കിന് ജനങ്ങൾക്ക് ചെലവ് കുറഞ്ഞതും പോഷകസമൃദ്ധവുമായ ഭക്ഷണം നൽകുന്നതിനു പുറമേ, ഗ്രാമീണ കുടുംബങ്ങൾക്ക് പ്രത്യേകിച്ചും ഭൂരഹിതർ, തൊഴിലാളികൾ, ചെറുകിട നാമമാത്ര കർഷകർ, സ്ത്രീകൾ എന്നിവർക്ക് അനുബന്ധ കുടുംബവരുമാനത്തിനും, ലാഭകരമായ തൊഴിലവസരങ്ങൾ സൃഷ്ടിക്കുന്നതിനും ഈ മേഖല മുഖ്യ പങ്ക് വഹിക്കുന്നു. മൃഗസംരക്ഷണവും കാർഷിക മേഖലയും പരസ്പരം ബന്ധപ്പെട്ടിരിക്കുന്നു. കൂടാതെ, ഭക്ഷ്യസുരക്ഷയ്ക്ക് ഇത് നിർണ്ണായകവുമാണ്. കന്നുകാലി മേഖല കേരളത്തിലെ കർഷകർക്കിടയിൽ പ്രത്യേകിച്ചും ഭൂരിഭാഗം ചെറുകിട കർഷകരുടേയും പ്രധാന ജീവനോപാധി മാർഗ്ഗമായി വർത്തിക്കുന്നു.

### സമ്പദ് വ്യവസ്ഥയിലെ ദേശീയ, സംസ്ഥാന സംഭാവനകൾ

ഇന്ത്യൻ സമ്പദ് വ്യവസ്ഥയിൽ കാർഷിക മേഖലയിലെ പ്രധാനപ്പെട്ട ഉപമേഖലയാണ് കന്നുകാലി വളർത്തൽ. ദേശീയ തലത്തിൽ കാർഷിക മേഖലയുടെ മൊത്തം മൂല്യത്തിന്റെ 26.2 ശതമാനമാണ് ഈ മേഖലയുടെ സംഭാവനയായി കണക്കാക്കപ്പെട്ടിരിക്കുന്നത്. 2012-13 മുതൽ രാജ്യത്തെ മൊത്തം ആഭ്യന്തര മൂല്യവർദ്ധനവിൽ കൃഷി (വിളകൾ, വനവൽക്കരണം, കന്നുകാലി വളർത്തൽ, മത്സ്യബന്ധനം ഉൾപ്പെടെ)യുടെ പങ്ക് കുറഞ്ഞു കൊണ്ടിരിക്കുകയാണ് (സ്ഥിര വിലയിലും നടപ്പു വിലയിലും). എന്നാൽ കന്നുകാലി വളർത്തലിന്റെ പങ്ക് സ്ഥിരവിലയിൽ 2016-17ലും 4 ശതമാനമായി സ്ഥിരമായി തുടരുകയും നടപ്പ് വിലയിൽ 2016-17 ൽ 4 ശതമാനത്തിൽ നിന്നും 4.6 ശതമാനമായി വർദ്ധിക്കുകയും ചെയ്തു. കൂടാതെ, കാർഷിക മേഖലയിൽ കന്നുകാലിമേഖലയുടെ പങ്ക് (സ്ഥിര വിലയിൽ) 2012-13 ൽ 22.6 ശതമാനമായിരുന്നത് 2016-17 ൽ 26.2 ശതമാനമായും നടപ്പുവിലയിൽ ഇത് 22 ശതമാനത്തിൽ നിന്നും 25.8 ശതമാനമായും വർദ്ധിക്കുകയുണ്ടായി.

കേരളത്തിലെ കന്നുകാലി മേഖല, സംസ്ഥാനത്തിന്റെ ഗ്രാമീണ സമ്പദ് വ്യവസ്ഥയിൽ ത്വരിതഗതിയിൽ വളർന്നു വരുന്ന മേഖലകളിൽ ഒന്നാണ്. കേരളത്തിൽ കൃഷിയിൽ നിന്നുള്ള മൊത്തം ആഭ്യന്തര മൂല്യ വർദ്ധനവിൽ കന്നുകാലി വളർത്തലിന്റെ പങ്ക് 27 ശതമാനത്തിന് തൊട്ട് മുകളിലാണ്. ഇത് ദേശീയ നിരക്കിനേക്കാൾ കൂടുതലാണ്. എന്നാൽ ഇത് 2016-17 ൽ 27.97 ശതമാനം ആയിരുന്നത് 2017-18 ൽ 27.49 ശതമാനമായി കുറഞ്ഞതായി കാണാം. കന്നുകാലി മേഖലയിൽ നിന്നുള്ള മൊത്തം ആഭ്യന്തര മൂല്യ വർദ്ധനവ് കൂടിയിട്ടുണ്ടെങ്കിലും, സംസ്ഥാനത്തെ മൊത്തം ആഭ്യന്തര മൂല്യവർദ്ധനവിൽ ഇതിന്റെ പങ്കിൽ നേരിയ കുറവ് രേഖപ്പെടുത്തിയിട്ടുണ്ട്. 2016-17 ൽ 2.87 ശതമാനമായിരുന്നത് 2017-18 ൽ 2.76 ശതമാനമായി കുറഞ്ഞു.

### കന്നുകാലികളുടെ എണ്ണം

ഇന്ത്യയിൽ കന്നുകാലിവർഗ്ഗങ്ങളുടെ ബൃഹത്തായ ശേഖരം ഉണ്ട്. ഇത് ഗ്രാമീണ ജനങ്ങളുടെ സാമൂഹിക സാമ്പത്തിക സാഹചര്യങ്ങൾ മെച്ചപ്പെടുത്തുന്നതിൽ സുപ്രധാന പങ്ക് വഹിക്കുന്നു. പത്തൊൻപതാം കന്നുകാലി കണക്കെടുപ്പ് (2012) അനുസരിച്ച് രാജ്യത്തെ കന്നുകാലികളുടെ എണ്ണം 51.21 കോടി ആണ്. ഇതിൽ 29.99 കോടി കാളകൾ, 6.51 കോടി ചെമ്മരിയാടുകൾ, 13.52 കോടി ആടുകൾ, 1.03 കോടി പന്നികൾ എന്നിവ ഉൾപ്പെടുന്നു. 2007 ലെ കന്നുകാലി കണക്കെടുപ്പുമായി താരതമ്യപ്പെടുത്തുമ്പോൾ 3.33 ശതമാനം കുറവാണെന്ന് കാണാം. 2007 ലെ പതിനെട്ടാം കന്നുകാലി കണക്കെടുപ്പ് പ്രകാരം രാജ്യത്തെ കന്നുകാലികളുടെ എണ്ണം 52.97കോടി ആയിരുന്നു. എങ്കിലും എരുമയുടെ എണ്ണത്തിൽ നേരിയ വർദ്ധനവ് ഉണ്ടായിട്ടുണ്ട്. ആടുകളുടെയും, പന്നികളുടെയും എണ്ണത്തിൽ യഥാക്രമം 3.82 ശതമാനവും 7.54 ശതമാനവും കുറവ് ഉണ്ടായിട്ടുണ്ട്. പൗൾട്രിയുടെ എണ്ണം12 ശതമാനത്തിൽ കൂടുതൽ വർദ്ധിച്ച് 64.9 കോടി (പതിനെട്ടാം കന്നുകാലി കണക്കെടുപ്പ് 2007) എന്നത് 72.9 കോടി (പത്തൊൻപതാം കന്നുകാലി കണക്കെടുപ്പ് 2012) ആയി.

പത്തൊൻപതാം കന്നുകാലി കണക്കെടുപ്പ് (2012) പ്രകാരം സംസ്ഥാനത്തെ കന്നുകാലികളുടെ എണ്ണം 27.35 ലക്ഷമാണ്. കഴിഞ്ഞ കന്നുകാലി കണക്കെടുപ്പുമായി (2007) താരതമ്യം ചെയ്യുമ്പോൾ ഇത് 24 ശതമാനം കുറവാണ്. ശതമാനത്തിലുണ്ടായ ഈ കുറവിന്റെ പ്രധാന കാരണം കന്നുകാലികളുടേയും ആടുകളുടേയും എണ്ണത്തിലുണ്ടായ കുറവാണ്. ഇവയുടെ എണ്ണത്തിൽ യഥാക്രമം 23.65 ശതമാനം, 27.94 ശതമാനം എന്നിങ്ങനെ കുറവ് രേഖപ്പെടുത്തി. മൊത്തം കന്നുകാലികളിൽ സങ്കരയിനത്തിൽപ്പെട്ടവ 12.51 ലക്ഷം (94 ശതമാനം) ആണ്. എന്നാൽ നാടൻ ഇനത്തിൽപ്പെട്ടവ വെറും 77,000 മാത്രമേ ഉള്ളൂ. നാടൻ ഇനത്തിൽപ്പെട്ട കന്നുകാലികളുടെ എണ്ണത്തിൽ മുൻകണക്കെടുപ്പുമായി 35.18 ശതമാനം കുറവ് രേഖപ്പെടുത്തി. പത്തൊൻപതാം കന്നുകാലി കണക്കെടുപ്പ് (2012) പ്രകാരം കേരളത്തിലെ മൊത്തം പൗൾട്രിയുടെ എണ്ണം 242.82 ലക്ഷം ആണ്. ഇത് രാജ്യത്തെ മൊത്തം പൗൾട്രിയുടെ എണ്ണത്തിന്റെ

3.3 ശതമാനമാണ്. കേരളത്തിൽ പൗൾട്രിയുടെ എണ്ണത്തിൽ പതിനെട്ടാം സെൻസസിനേക്കാൾ 54 ശതമാനം വർദ്ധനവ് പത്തൊൻപതാം സെൻസസിൽ രേഖപ്പെടുത്തുകയുണ്ടായി. ദേശീയ തലത്തിൽ രേഖപ്പെടുത്തിയ വളർച്ചാ നിരക്കിനേക്കാൾ കൂട്ടതലാണിത്. പൗൾട്രിയുടെ എണ്ണത്തിൽ സംസ്ഥാനങ്ങൾക്കിടയിൽ കേരളത്തിന് എട്ടാം സ്ഥാനമാണ് ഉള്ളത്. ഇന്ത്യയിലേയും കേരളത്തിലേയും കന്നുകാലികളുയേും പൗൾട്രിയുടെയും ഇനം തിരിച്ചുള്ള എണ്ണം പട്ടിക –2.3 ൽ കൊടുത്തിരിക്കുന്നു.

## കന്നുകാലി–കോഴി വളർത്തൽ മേഖലയിലെ തൊഴിൽ

68–ാം നാഷണൽ സാമ്പിൾ സർവ്വേ പ്രകാരം (2011 ജൂലൈ – 2012 ജൂൺ) തൊഴിൽ, തൊഴിലില്ലായ്മ എന്നിവ സംബന്ധിച്ച് നടത്തിയ സർവ്വേയിൽ ഇന്ത്യയിൽ 164.4 ലക്ഷം തൊഴിലാളികൾ സാധാരണ നിലയിൽ (മുഖ്യ തൊഴിലും,– അനുബന്ധ തൊഴിലും ഉൾപ്പെടെ) കന്നുകാലി വളർത്തൽ, സമ്മിശ്ര കൃഷിരീതി, മത്സ്യബന്ധനം, ജലകൃഷി എന്നീ പ്രവർത്തനങ്ങളിൽ ഏർപ്പെട്ടിരിക്കുന്നു. ഇതിൽ കന്നുകാലി വളർത്തൽ

**പട്ടിക 2.3** കന്നുകാലികളുടേയും കോഴികളുടേയും കേരളത്തിലേയും ഇന്ത്യയിലേയും കണക്ക് (ലക്ഷത്തിൽ)

| | കേരളം | | ഇന്ത്യ | |
|---|---|---|---|---|
| | പതിനെട്ടാം സെൻസസ് (2007) | പത്തൊൻപതാം സെൻസസ് (2012) | പതിനെട്ടാം സെൻസസ് (2007) | പത്തൊൻപതാം സെൻസസ് (2012) |
| കന്നുകാലി | 17.4 | 13.29 | 1990.75 | 1909.04 |
| പോത്ത് | 0.58 | 1.02 | 1053.42 | 1087.02 |
| ചെമ്മരിയാട് | 0.01 | 0.02 | 715.58 | 650.69 |
| ആട് | 17.29 | 12.46 | 1405.37 | 1351.73 |
| പന്നി | 0.59 | 0.56 | 111.33 | 102.94 |
| മറ്റുള്ളവ | | | 20.51 | 19.15 |
| ആകെ (കന്നുകാലി) | 35.87 | 27.35 | 5296.96 | 5120.57 |
| ആകെ (പൗൾട്രി) | 156.85 | 242.82 | 6488.29 | 7292.09 |

അവലംബം: പത്തൊൻപതാം കന്നുകാലി സെൻസസ്, 2012

**ബോക്സ് 2.1** ഇരുപതാമത് കന്നുകാലി സെൻസസ്

ഇരുപതാമത് കന്നുകാലി സെൻസസ് ഇന്ത്യയിലെ എല്ലാ ജില്ലകളിലും എല്ലാ സംസ്ഥാനങ്ങളുടേയും, കേന്ദ്ര ഭരണ പ്രദേശങ്ങളുടേയും പങ്കാളിത്തത്തോടെ നടത്തുന്നതാണ്. എല്ലാ ഗ്രാമങ്ങളിലും നഗരവാർഡുകളിലും ഈ കണക്കെടുപ്പ് നടക്കുന്നതാണ്. കുടുംബങ്ങൾ, കുടുംബങ്ങൾ ഉൾപ്പെടുന്ന വ്യവസായ സ്ഥാപനങ്ങൾ/ കുടുംബഇതര വ്യവസായ സ്ഥാപനങ്ങൾ, മറ്റ് സ്ഥാപനങ്ങൾ എന്നിവിടങ്ങളിലുള്ള വിവിധ വർഗ്ഗങ്ങളിൽപ്പെട്ട മൃഗങ്ങൾ (കന്നുകാലികൾ, പോത്തുകൾ, മിതുൻ, യാക്ക്, ചെമ്മരിയാട്, ആടുകൾ, പന്നികൾ, കുതിരകൾ, കുതിരക്കുട്ടികൾ, കോവർ കഴുതകൾ, കഴുതകൾ, കുരങ്ങുകൾ, ഒട്ടകങ്ങൾ, നായകൾ, മുയലുകൾ, ആനകൾ) വളർത്തുപക്ഷികൾ (കോഴികൾ, താറാവുകൾ, കാടപക്ഷികൾ, ടർക്കികോഴികൾ, ആസ്ട്രേലിയൻ ഒട്ടകപക്ഷികൾ, മറ്റ് വളർത്തുപക്ഷികൾ) ഇതിൽ ഉൾപ്പെടുന്നു.

ഇലക്ട്രോണിക് മാധ്യമങ്ങളുപയോഗിച്ചുള്ള വിവരശേഖരണത്തിനാണ് ഇരുപതാമത് കന്നുകാലി സെൻസസിൽ പ്രാധാന്യം നൽകുന്നത്. കന്നുകാലികളുടെ വർഗ്ഗം മെച്ചപ്പെടുത്തുന്നതു സംബന്ധിച്ച നയങ്ങളും, പരിപാടികളും രൂപീകരിക്കേണ്ടതിനാൽ അതിനുതകുന്ന തരത്തിൽ വർഗ്ഗം തിരിച്ചുള്ള വിവരശേഖരണമാണ് നടത്തുന്നത്. ഓരോ സർവ്വെ യൂണിറ്റിൽ നിന്നും കന്നുകാലികളുടേയും, വളർത്തുപക്ഷി (പൗൾട്രി)കളുടേയും വിവരങ്ങൾ വർഗ്ഗത്തിന്റെ അടിസ്ഥാനത്തിൽ ശേഖരിക്കുന്നതാണ്. പ്രധാനപ്പെട്ട എല്ലാ വർഗ്ഗങ്ങളും ഉൾപ്പെടുത്തേണ്ടുന്നതിനാൽ നാഷണൽ ബ്യൂറോ ഓഫ് അനിമൽ ജെനിറ്റിക് റിസോഴ്സസ് (എൻ.ബി.എ.ജി. ആർ) ഉൾപ്പെട്ട കന്നുകാലി വിഭാഗങ്ങളും ഇതിൽ ഉൾപ്പെടുന്നതാണ്.

ഇന്ത്യയിൽ 1919–20 മുതൽ ആനുകാലികമായി കന്നുകാലി സെൻസസ് നടത്താറുണ്ട്. ഒരു നിശ്ചിത സമയത്ത് നിലവിലുള്ള എല്ലാ വളർത്തു മൃഗങ്ങളുടെ തലയെണ്ണി കണക്കാക്കുകയാണ് കന്നുകാലി ജനസംഖ്യാ ഗണനത്തിൽ ഉൾപ്പെടുന്നത്. ഇത്തരത്തിലുള്ള 19 സെൻസസുകൾ ഇതുവരെ നടത്തിയിട്ടുണ്ട്.

മേഖലയ്ക്ക് ഗണ്യമായ പങ്കുണ്ട്. 2013 ജനവരി മുതൽ ഡിസംബർ വരെ നടത്തിയ നാഷണൽ സാമ്പിൾ സർവ്വേ 70–ാം റൗണ്ട് (ഭൂമി, കന്നുകാലി പുരയിട സർവ്വേ) പ്രകാരം ഏകദേശം 1.75 ശതമാനം ഗ്രാമീണ കുടുംബങ്ങൾ കന്നുകാലി വളർത്തൽ മേഖലയിലെ സ്വയം തൊഴിലിൽ നിന്നാണ് അവരുടെ മുഖ്യ വരുമാനം നേടിയെടുക്കുന്നത്. ഇതിൽ ഏകദേശം 27 ലക്ഷം ഗ്രാമീണ കുടുംബങ്ങളാണ് ഉൾപ്പെടുന്നത്. ഈ സർവ്വേ പ്രകാരം കേരളത്തിലെ മൊത്തം ഗ്രാമീണ കുടുംബങ്ങളുടെ 2.4 ശതമാനം കുടുംബങ്ങൾ അവരുടെ വരുമാനത്തിന്റെ മുഖ്യഭാഗം കന്നുകാലി വളർത്തൽ മേഖലയിലെ സ്വയം തൊഴിലിൽ നിന്നും നേടിയെടുക്കുന്നു. ഇത് ദേശീയ ശരാശരിയേക്കാൾ കൂടുതലാണ്.

## മൃഗസംരക്ഷണ–കോഴി വളർത്തൽ മേഖലയിൽ നിന്നുള്ള പ്രധാന ഉല്പന്നങ്ങളുടെ ലഭ്യത

പാൽ, ഇറച്ചി, മുട്ട എന്നിവയാണ് സംസ്ഥാനത്തെ മേൽപ്പറഞ്ഞ മേഖലയിലെ പ്രധാന ഉല്പന്നങ്ങൾ. മുൻവർഷവുമായി താരതമ്യപ്പെടുത്തുമ്പോൾ പാൽ, മുട്ട എന്നിവയുടെ ഉല്പാദനത്തിൽ നേരിയ വർദ്ധനവും മാംസ ഉല്പാദനത്തിൽ 40 ടണ്ണിന്റെ വർദ്ധനവുമാണ് ഉണ്ടായിട്ടുള്ളത്. 2012–13 മുതൽ 2017–18 വരെയുള്ള ഓരോവർഷത്തെയും പാൽ, ഇറച്ചി, മുട്ട എന്നിവയുടെ ഉല്പാദനം ചിത്രം –2.9 ൽ ചേർത്തിട്ടുണ്ട്.

## പാൽ ഉല്പാദനം

ലോകത്തിലെ ഏറ്റവും വലിയ ക്ഷീരോല്പാദക രാജ്യമായി ഇന്ത്യ തുടരുന്നു. ദേശീയതലത്തിൽ പാൽ ഉല്പാദനം 2016–17 ൽ 16.54 കോടി ടൺ ആയിരുന്നത് 2017–18 ൽ 17.63 കോടി ടണ്ണായി വർദ്ധിച്ച് 6.6 ശതമാനം വളർച്ച രേഖപ്പെടുത്തിക്കൊണ്ട് കഴിഞ്ഞ മൂന്ന് ദശാബ്ദക്കാലത്തെ സ്ഥിരമായ വർദ്ധനവ് നിലനിർത്തുകയുണ്ടായി. ഇന്ത്യയിൽ പാലിന്റെ പ്രതിശീർഷ ലഭ്യത ഓരോ വർഷവും വർദ്ധിച്ചുകൊണ്ടിരിക്കുന്നു. 2016–17 ൽ പ്രതിദിനം 355 ഗ്രാം ആയിരുന്നത് 2017–18 ൽ 375 ഗ്രാം ആയി വർദ്ധിച്ചു. പാലിന്റെ ഏറ്റവും ഉയർന്ന പ്രതിശീർഷ ലഭ്യത പഞ്ചാബിലാണ് (പ്രതിദിനം 1120 ഗ്രാം). രാജ്യത്തെ പാലുല്പാദനത്തിൽ മുന്നിൽ നിൽക്കുന്നത് ഉത്തർപ്രദേശാണ്(മൊത്തം പാലുല്പാദനത്തിന്റെ 16.5 ശതമാനം), തുടർന്ന് രാജസ്ഥാൻ (12.7 ശതമാനം). ഇനം തിരിച്ചുള്ള പാലുല്പാദന കണക്കുകൾ പ്രകാരം മൊത്തം പാലുല്പാദനത്തിന്റെ ഏകദേശം 35 ശതമാനം നാടൻ എരുമകളുടേയും 26 ശതമാനം സങ്കരയിനത്തിൽപ്പെട്ട പശുക്കളിൽനിന്നുമാണ്. മൊത്തം പാലുല്പാദനത്തിന്റെ 11 ശതമാനം നാടൻ പശുക്കളിൽനിന്നുമാണ്.

രാജ്യത്തെ ക്ഷീരോല്പാദന സംസ്ഥാനങ്ങൾക്കിടയിൽ കേരളത്തിന് 14–ാം സ്ഥാനമാണുള്ളത്. രാജ്യത്തെ മൊത്തം പാലുല്പാദനത്തിന്റെ 1.5 ശതമാനമാണ് കേരളം ഉല്പാദിപ്പിക്കുന്നത്. 2017–18 ൽ കേരളത്തിലെ പാലുല്പാദനം 25.20 ലക്ഷം മെട്രിക് ടണ്ണിൽ നിന്നും 25.76 ലക്ഷം മെട്രിക് ടണ്ണായി വർദ്ധിച്ചു. പന്ത്രണ്ടാം പദ്ധതിക്കാലയളവിൽ കേരളത്തിലെ പാലിന്റെ പ്രതിശീർഷ ലഭ്യത കുറയുകയുണ്ടായി. 2016–17 ൽ പ്രതിദിനം 202 ഗ്രാം ആയിരുന്നത് 2017–18 ൽ പ്രതിദിനം 192 ഗ്രാം ആയി കുറഞ്ഞു. ഇത് ദേശീയ ശരാശരിയുടെ പകുതിയുടെ തൊട്ട് മുകളിലാണ്.

സംസ്ഥാനത്ത് ഉല്പാദിപ്പിക്കുന്ന 25.76 ലക്ഷം മെട്രിക് ടൺ പാലിന്റെ ഭൂരിഭാഗവും സങ്കരയിനത്തിൽപ്പെട്ട പശുക്കളിൽനിന്നുമാണ് (93.8 ശതമാനം). നാടൻ പശുക്കൾ 2050 മെട്രിക് ടൺ (0.08 ശതമാനം)

**ചിത്രം. 2.9** പന്ത്രണ്ടാം പദ്ധതിക്കാലത്തെ പാൽ, മുട്ട, ഇറച്ചി ഉല്പാദനം




അവലംബം:-മൃഗസംരക്ഷണ വകുപ്പ്

പാൽമാത്രമേ ഉല്പാദിപ്പിക്കുന്നുള്ളൂ. ആടുകളിൽ നിന്നുള്ള പാൽ ഉല്പാദനം 1.21 ലക്ഷം മെട്രിക് ടൺ (4.7 ശതമാനം) ആണ്. ബാക്കിയുള്ളത് തദ്ദേശീയ കന്നുകാലികൾ, നാടൻ എരുമകൾ, തദ്ദേശീയ എരുമകൾ എന്നിവ ഉല്പാദിപ്പിക്കുന്നവയാണ്. 2017–18 ലെ കേരളത്തിലെ ക്ഷീര ഉല്പാദനം ഇനം തിരിച്ച് ചിത്രം 2.10 ൽ കൊടുത്തിട്ടുണ്ട്.

## മുട്ട ഉല്പാദനം

കന്നുകാലി മേഖലയിലെ പ്രധാന പ്രവർത്തനങ്ങളിലൊന്നാണ് പൗൾട്രി വികസനം. ഇന്ത്യയിൽ 2000–01 മുതൽ മുട്ട ഉല്പാദനം തുടർച്ചയായി വർദ്ധിച്ചിട്ടുണ്ട്. 2016–17 ൽ ഇൻഡ്യയിലെ മൊത്തം മുട്ട ഉല്പാദനം 8810 കോടി എണ്ണം ആയിരുന്നത് 2017–18 ൽ 9520 കോടി ആയി വർദ്ധിച്ച് 8.06 ശതമാനം വളർച്ച രേഖപ്പെടുത്തി. സമാനമായി 2000–01 മുതൽ മുട്ടയുടെ പ്രതിശീർഷ ലഭ്യതയും വർദ്ധിച്ചിട്ടുണ്ട്. 2016–17 ൽ മുട്ടയുടെ പ്രതിശീർഷ ലഭ്യത പ്രതിവർഷം 69 എണ്ണം ആയിരുന്നത് 2017–18 ൽ പ്രതിവർഷം 74 എണ്ണം ആയി വർദ്ധിച്ചു. രാജ്യത്ത് ഏറ്റവും കൂടുതൽ മുട്ട ഉല്പാദിപ്പിക്കുന്ന സംസ്ഥാനം ആന്ധ്രാപ്രദേശും (മൊത്തം ഉല്പാദനത്തിന്റെ 18.7 ശതമാനം) തുടർന്ന് തമിഴ്നാടും (18.3 ശതമാനം) ആണ്. മുട്ടയുടെ ഉയർന്ന പ്രതിശീർഷ ലഭ്യതയും ആന്ധ്രാപ്രദേശിലാണ് (പ്രതിവർഷം 341 എണ്ണം). ഇത് ദേശീയ ശരാശരിയേക്കാൾ വളരെ ഉയർന്നതാണ്. രാജ്യത്തെ മൊത്തം മുട്ട ഉല്പാദനത്തിൽ 86.99 ശതമാനം മുട്ടകളും മെച്ചപ്പെട്ട ഇനത്തിൽപ്പെട്ട കോഴികളുടേയും 11.83 ശതമാനം നാടൻ കോഴികളുടേതുമാണ്. നാടൻ താറാവും മെച്ചപ്പെട്ട ഇനം താറാവും യഥാക്രമം 0.91 ശതമാനവും 0.26 ശതമാനവും മുട്ട ഉല്പാദിപ്പിക്കുന്നു.

പന്ത്രണ്ടാം പദ്ധതിക്കാലത്ത് കേരളത്തിൽ മുട്ട ഉല്പാദനത്തിൽ വലിയ മാറ്റം ഉണ്ടായിട്ടുണ്ട്. 2012–13 ൽ സംസ്ഥാനത്തെ മൊത്തം മുട്ട ഉല്പാദനം 224 കോടി ആയിരുന്നത് തുടർച്ചയായ വർദ്ധനവിലൂടെ 2014–15 ൽ 250 കോടിയിൽ എത്തിച്ചേർന്നു. 2015–16, 2016–17 എന്നീ വർഷങ്ങളിലും മുട്ട ഉല്പാദനം കുറഞ്ഞ് യഥാക്രമം 244 കോടി, 234 കോടി എന്നിങ്ങനെ ആയി. 2017–18 ൽ മുട്ട ഉല്പാദനം 36.87 ലക്ഷം എണ്ണം വർദ്ധിച്ച് 234.8 കോടി ആയി. മുട്ട ഉല്പാദനത്തിൽ ഇന്ത്യയിലെ സംസ്ഥാനങ്ങൾക്കിടയിൽ പത്താമതാണ് കേരളത്തിന്റെ സ്ഥാനം. എന്നാൽ മുട്ടയുടെ പ്രതിശീർഷ ലഭ്യത 2016–17 ൽ പ്രതിവർഷം 69 എണ്ണം ആയിരുന്നത് 2017–18 ൽ 64 എണ്ണം ആയി കുറയുകയുണ്ടായി.

സംസ്ഥാനത്തെ മൊത്തം മുട്ട ഉല്പാദനത്തിൽ 74 ശതമാനം മെച്ചപ്പെട്ട ഇനത്തിൽപ്പെട്ട കോഴികളും 21 ശതമാനം നാടൻ വിഭാഗത്തിൽപ്പെട്ട കോഴികളുമാണ്. സംസ്ഥാനത്തെ മൊത്തം മുട്ട ഉല്പാദനത്തിൽ നാടൻ ഇനം താറാവിന്റെയും, മെച്ചപ്പെട്ട വിഭാഗം താറാവിന്റെയും മുട്ട ഉല്പാദന ശതമാനം യഥാക്രമം 2.59, 2.37 എന്നിങ്ങനെയാണ്. കേരളത്തിലെ മുട്ട ഉല്പാദനം ഇനം തിരിച്ച് ചിത്രം 2.11 ൽ ചേർത്തിട്ടുണ്ട്. സംസ്ഥാനത്തെ 99.81 ശതമാനം മുട്ട ഉല്പാദനവും വീട്ടുവളപ്പിലെ കോഴിവളർത്തലിൽ നിന്നാണ്. വളരെ ചെറിയ ഓഹരി മാത്രമാണ് വാണിജ്യത്തിനു വളർത്തുന്ന കോഴികളിൽ നിന്ന് ലഭിക്കുന്നത്. ആയതിനാൽ വരും വർഷങ്ങളിൽ വീട്ടുവളപ്പിലെ കോഴിവളർത്തലിന് വളരെയധികം പ്രാധാന്യം നൽകേണ്ടതുണ്ട്.

മൊത്തം മുട്ട ഉല്പാദനത്തിൽ സംസ്ഥാനങ്ങൾക്കുള്ള പങ്ക് കണക്കാക്കിയാൽ, കേരളത്തിന്റേത് 2.5 ശതമാനമാണ്. എന്നാൽ മൊത്തം പൗൾട്രിയുടെ എണ്ണം കണക്കാക്കിയാൽ അത് 3.3 ശതമാനം ആണ് (കന്നുകാലി സെൻസസ് 2012). വീട്ടുവളപ്പിലെ കോഴി വളർത്തലിൽ നാടൻ ഇനം കോഴികളുടേയും താറാവുകളുടേയും ശരാശരി ഉല്പാദനക്ഷമത ഒരു വർഷം യഥാക്രമം 137 എണ്ണം, 159 എണ്ണം വീതമാണ്.

**ചിത്രം 2.10** 2017–18 ലെ കേരളത്തിലെ ക്ഷീര ഉല്പാദനം (ഇനം തിരിച്ച്)




അവലംബം:-മൃഗസംരക്ഷണ വകുപ്പ്

**ചിത്രം. 2.11** കേരളത്തിലെ മുട്ട ഉല്പാദനം ഇനം തിരിച്ച്




അവലംബം:-മൃഗസംരക്ഷണ വകുപ്പ്

ഇത് യഥാക്രമം ദേശീയ ശരാശരിയായ പ്രതിവർഷം 107 എണ്ണം,109 എണ്ണം എന്നതിനേക്കാൾ കൂടുതലാണ്. മെച്ചപ്പെട്ട ഇനം കോഴികളുടെ ശരാശരി ഉല്പാദനക്ഷമത പ്രതിവർഷം 216 മുട്ടയാണ്. ഇതിന്റെ ദേശീയ ശരാശരി പ്രതിവർഷം 225 മുട്ടയാണ്. ഇന്ത്യയിലേയും കേരളത്തിലേയും വീട്ടുവളപ്പിലെ കോഴിവളർത്തൽ സംബന്ധിച്ച വിശദാംശം ചിത്രം 2.12 ൽ ചേർത്തിട്ടുണ്ട്.

## മാംസ ഉല്പാദനം

ഇന്ത്യയിൽ മാംസ ഉല്പാദനത്തിൽ 2007-08 മുതൽ സ്ഥിരവർദ്ധനവുണ്ടായിട്ടുണ്ട്. 2016-17 ൽ രാജ്യത്തെ മൊത്തം മാംസ ഉല്പാദനം 74 ലക്ഷം ടൺ ആയിരുന്നത് 2017-18 ൽ 77 ലക്ഷം ടൺ ആയി വർദ്ധിച്ചു. ഇക്കാലയളവിലെ വളർച്ചാ നിരക്ക് 4.05 ശതമാനമാണ്. രാജ്യത്തെ മൊത്തം മാംസം ഉല്പാദനത്തിന്റെ ഏകദേശം 50 ശതമാനവും പൗൾട്രി മാംസമാണ്. പോത്ത്മാംസം, ആട് മാംസം എന്നിവ യഥാക്രമം 19 ശതമാനം,14 ശതമാനം വീതമാണ്.

2016-17 ലും, 2017-18 ലും കേരളത്തിലെ മാംസം ഉല്പാദനം 4.69 ലക്ഷം മെട്രിക് ടൺ എന്ന നിരക്കിൽ സ്ഥിരമായി തുടരുകയാണ്. രാജ്യത്തെ ഏറ്റവും വലിയ എട്ടാമത്തെ മാംസ ഉല്പാദന സംസ്ഥാനമാണ് കേരളം.

**ചിത്രം 2.12** ഇന്ത്യയിലേയും കേരളത്തിലേയും വീട്ടുവളപ്പിലെ കോഴിവളർത്തൽ




അവലംബം:-മൃഗസംരക്ഷണ വകുപ്പ്, ബേസിക് അനിമൽഹസ്ബന്ററി ആന്റ് ഫിഷറീസ് സ്റ്റാറ്റിസ്റ്റിക്സ് (2017)

ഇന്ത്യയിൽ ഉല്പാദിപ്പിക്കുന്ന മാംസത്തിന്റെ 6.1 ശതമാനം കേരളത്തിന്റെ സംഭാവനയാണ്. സംസ്ഥാനത്തെ മൊത്തം മാംസ ഉല്പാദനത്തിന്റെ 38.8 ശതമാനം പൗൾട്രി മാംസം, 33.95 ശതമാനം കന്നുകാലി മാംസം, 20.99 ശതമാനം പോത്ത്മാംസം എന്നിങ്ങനെയാണ്. ആട്, പന്നി എന്നിവയുടെ മാംസം യഥാക്രമം 4.78 ശതമാനം, 1.47 ശതമാനം എന്നിങ്ങനെയാണ്. കേരളത്തിലെ മാംസ ഉല്പാദന വിവരങ്ങൾ ഇനം തിരിച്ച് ചിത്രം 2.13 ൽ കാണിച്ചിട്ടുണ്ട്.

## ക്ഷീരവിപണനം

കർഷകർക്ക് പാലിന് ഉയർന്ന വില നൽകുന്ന സംസ്ഥാനങ്ങളിലൊന്നാണ് കേരളം. പാലിന്റെ ആവശ്യകത ദിനംപ്രതി വർദ്ധിക്കുകയും മിൽമ പാൽ വിൽപ്പന ഇക്കൊല്ലം മികവ് കാണിക്കുകയും ചെയ്യുന്നു. 2017-18 ൽ സംസ്ഥാനത്തു നിന്നും ക്ഷീര സഹകരണ സംഘങ്ങൾ 6622 ലക്ഷം ലിറ്റർ പാൽ സംഭരിച്ചതിൽ 4430 ലക്ഷം ലിറ്റർ ഡയറിയിലേയ്ക്ക് അയയ്ക്കുകയും 2192 ലക്ഷം ലിറ്റർ സൊസൈറ്റികൾ വഴി പ്രാദേശികമായി വില്പന നടത്തുകയും ചെയ്തു. 2017-18 ൽ ആനന്ദ് മോഡൽ സഹകരണ സംഘങ്ങളുടെ (ആപ്കോസ്) പ്രതിദിന ശരാശരി ക്ഷീരസംഭരണം 1262 മെട്രിക് ടൺ ആയി വർദ്ധിച്ചിട്ടുണ്ട്. മുൻവർഷം ഇത് ശരാശരി 1082 മെട്രിക് ടൺ ആയിരുന്നു. ഓരോ സൊസൈറ്റിയുടേയും പ്രതിദിന സംഭരണം 2016-17 ൽ 360 ലിറ്റർ ആയിരുന്നത് 2017-18 ൽ പ്രതിദിനം 414 ലിറ്റർ ആയി വർദ്ധിച്ചിട്ടുണ്ട്. 2017-18 ൽ കെ.സി.എം.എം.എഫിന്റെ പാൽ സംഭരണം വർദ്ധിച്ച് 4509.09 ലക്ഷം ലിറ്ററും വിപണനം 4727.76 ലക്ഷം ലിറ്ററുമായിരുന്നു. എറണാകുളം, പാലക്കാട്, വയനാട് ഡയറികൾ ഒഴികെ ബാക്കി എല്ലാ ഡയറികളിലും പാൽ വിതരണം സംഭരണത്തെക്കാൾ കൂടുതലാണ്. ആഭ്യന്തര ലഭ്യത കുറവായതിനാൽ കർണ്ണാടകം, തമിഴ്നാട് മുതലായ സംസ്ഥാനങ്ങളിലെ മിൽമ ഫെഡറേഷനിൽ നിന്നും പാൽ ഇറക്കുമതി ചെയ്യുകയും പാട നീക്കം ചെയ്ത പാൽ പൊടിയായി വാങ്ങുകയും ചെയ്യുന്നു. കെ.സി.എം.എം.എഫിന്റെ ക്ഷീരശാലകൾ സംഭരിച്ചതും വില്പന നടത്തിയതുമായ പാലിന്റെ വിവരങ്ങൾ, ഇക്കാലയളവിലെ കെ.സി.എം.എം.എഫിന്റെ പ്രവർത്തനങ്ങൾ, ആപ്കോസ് പ്രതിദിനം സംഭരിച്ച പാലിന്റെ ശരാശരി കണക്ക് എന്നിവ യഥാക്രമം അനുബന്ധം 2.38, 2.39,2.40 എന്നിവയിൽ ചേർത്തിട്ടുണ്ട്. ഇപ്പോഴത്തെ പുതുക്കിയ വിലയും 2010 മുതലുള്ള വിലകളും യഥാക്രമം അനുബന്ധം 2.41,2.42 എന്നിവയിൽ കൊടുത്തിട്ടുണ്ട്.

## കാലിത്തീറ്റ

കേരളത്തിൽ പുല്ല്, വയ്ക്കോൽ എന്നിവയുടെ ലഭ്യതയിലും കാലിത്തീറ്റ ഉല്പാദനത്തിലുമുള്ള കുറവ് കണക്കിലെടുത്ത് ഇക്കാര്യത്തിൽ പ്രത്യേക പരിഗണന നൽകേണ്ടിയിരിക്കുന്നു. കേരളത്തിലെ തീറ്റപ്പുൽ വികസനപ്രവർത്തനത്തിന്റെ നോഡൽ ഏജൻസി ക്ഷീരവികസന വകുപ്പാണ്. കാലിത്തീറ്റ ഉല്പാദനവും സൂക്ഷിക്കലും എന്ന പദ്ധതിയുടെ കീഴിൽ കൃഷിക്കാരുടെ ഭൂമിയിലും ക്ഷീരോല്പാദന സഹകരണ സംഘങ്ങളിലും വാണിജ്യാടിസ്ഥാനത്തിൽ തരിശുഭൂമിയിൽ തീറ്റപ്പുൽക്കൃഷി വ്യാപനം എന്ന ഘടകം കൂടി ഉൾപ്പെടുത്തി. പുരോഗമനോന്മുഖരായ ക്ഷീരകർഷകർ, മറ്റ് വ്യക്തികൾ, തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങൾ, പൊതുമേഖലാ സ്ഥാപനങ്ങൾ മുതലായവരുടെ ഉടമസ്ഥതയിലുള്ള ഒഴിഞ്ഞുകിടക്കുന്ന ഫലഭൂയിഷ്ഠിയുള്ള ഭൂമി തീറ്റപ്പുൽകൃഷി വികസനത്തിനായി

**ചിത്രം. 2.13** കേരളത്തിലെ മാംസോല്പാദനം ഇനം തിരിച്ച്




അവലംബം:-മൃഗസംരക്ഷണ വകുപ്പ്

തെരഞ്ഞെടുക്കുന്നു. 2017–18 ൽ വകുപ്പ് 2250 ഹെക്ടർ സ്ഥലത്ത് തീറ്റപ്പുൽ കൃഷി ചെയ്യുകയും 320.50 ലക്ഷം വേര് പിടിപ്പിച്ച തീറ്റപ്പുൽ/തൈകൾ ഉല്പാദിപ്പിക്കുകയും ചെയ്തു. കൂടാതെ, അസോള കൃഷിക്കും, തീറ്റപ്പുൽക്കൃഷിയും വിളവെടുപ്പും യന്ത്രവത്ക്കരിക്കുന്നതിനും, ഇറിഗേഷൻ സൗകര്യത്തിനും കർഷകർക്ക് സഹായം നൽകി. കൊല്ലം, എറണാകുളം ജില്ലകളിൽ സമഗ്രക്ഷീരവികസന പരിപാടിയിൻ കീഴിൽ നൂതന തീറ്റപ്പുൽ വികസന പരിപാടി ഉൾപ്പെടുത്തി നടപ്പിലാക്കി. 2016–17 ലെ മൊത്തം കാലിത്തീറ്റ ഉല്പാദനം 3.71 ലക്ഷം മെട്രിക് ടൺ എന്നത് 2017–18 ൽ 3.53 ലക്ഷം മെട്രിക് ടണ്ണായി കുറഞ്ഞു. കാലിത്തീറ്റ ഉല്പാദനത്തെ സംബന്ധിച്ച വിവരങ്ങൾക്ക് അനുബന്ധം 2.43, 2.44, 2.45 എന്നിവ കാണുക.

### സംസ്ഥാനത്ത് പ്രത്യേക ഡയറി സോണുകൾ രൂപീകരിക്കൽ

കൊമേഴ്സ്യൽ ഡയറി ആന്റ് മിൽക് ഷെഡ് വികസന പദ്ധതിയുടെ കീഴിൽ14 കാർഷിക ജൈവവ്യവസ്ഥ യൂണിറ്റുകളിൽ വരുന്ന 50 പൊട്ടൻഷ്യൽ ഡയറി എക്സ്റ്റൻഷൻ യൂണിറ്റുകളിൽ പ്രത്യേക ഡയറി സോണുകൾ നടപ്പിലാക്കുകയുണ്ടായി. ഈ പദ്ധതിയുടെ ഭാഗമായി 2017–18 കാലയളവിൽ 4122 പുതിയ മൃഗങ്ങളേയും 1170 കിടാരികളേയും അയൽ സംസ്ഥാനങ്ങളിൽ നിന്നും ഇറക്കുമതി ചെയ്യപ്പെട്ടു. യന്ത്രവൽക്കരണത്തിനും കൃഷിയിടങ്ങളിലെ പ്രവർത്തനങ്ങൾക്കുമായി 675 പുരോഗമനോന്മുഖരായ ക്ഷീര കർഷകർക്ക് സഹായം നൽകുകയും, ശാസ്ത്രീയമായ കന്നുകാലി ഷെഡ് നിർമ്മിക്കുന്നതിനായി 144 കർഷകർക്കുള്ള സഹായവും, 225 കർഷകർക്ക് കറവ യന്ത്രം വാങ്ങുന്നതിനുള്ള സഹായം, 10512 കർഷകർക്ക് ധാതുമിശ്രിതം സബ്സിഡി നിരക്കിൽ വിതരണം ചെയ്യുകയും ക്ഷീര മേഖലയിലെ വിവിധ പ്രവർത്തനങ്ങൾക്കായി 13,230 കർഷകർക്ക് സഹായം നൽകുകയുമുണ്ടായി.

### പ്രജനനത്തിനുള്ള പിന്തുണ

മരവിപ്പിച്ച ബീജം ഉല്പാദിപ്പിച്ച വിതരണം ചെയ്യുന്നതിന്റെ ചുമതല കേരള ലൈവ് സ്റ്റോക്ക് ഡെവലപ്മെന്റ് ബോർഡിനാണ്. 2016–17 മായി താരതമ്യപ്പെടുത്തുമ്പോൾ 2017–18 ൽ ബീജ ഉല്പാദനം 27.66 ലക്ഷം മാത്രകളിൽ നിന്നും 30.16 ലക്ഷം മാത്രയായി വർദ്ധിച്ചു. ഈ കാലയളവിൽ ഇതിന്റെ വിതരണം സംസ്ഥാനത്തിനകത്തും പുറത്തും 16.62 ലക്ഷം മാത്രയിൽ നിന്നും 14.41 ലക്ഷം മാത്രയായും 4.94 ലക്ഷം മാത്രയിൽ നിന്നും 2.95 ലക്ഷം മാത്രയായും കുറയുകയും ചെയ്തു. വിശദവിവരങ്ങൾ അനുബന്ധം 2.46 ൽ കാണാവുന്നതാണ്.

സംസ്ഥാനത്തെ കൃത്രിമ ഗർഭോല്പാദന കേന്ദ്രങ്ങളുടെ എണ്ണം 2017–18 ൽ 2515 ആയിരുന്നു. 2017–18 ൽ 11.13 ലക്ഷം കുത്തിവയ്പ് നടത്തിയതിൽ 2.98 ലക്ഷം കിടാങ്ങളുണ്ടായി. ഒരു കിടാവ് ജനിക്കുന്നതിന് ശരാശരി 4 കുത്തിവയ്പ്പുകൾ ആവശ്യമായിട്ടുണ്ട്. കൃത്രിമ ഗർഭോല്പാദനത്തെ സംബന്ധിച്ച വിവരങ്ങൾ അനുബന്ധം 2.47 ൽ കൊടുത്തിരിക്കുന്നു. കൃത്രിമ ഗർഭോല്പാദനത്തിന്റെ ഗുണനിലവാരം മെച്ചപ്പെട്ടതല്ലാത്തതിനാൽ, വിതരണം ചെയ്യുന്ന ബീജത്തിന്റെ ഗുണനിലവാരം മെച്ചപ്പെടുത്തുന്നതിന് അടിയന്തിര നടപടികൾ ആവശ്യമാണ്. ബോർഡിന്റെ പ്രവർത്തനങ്ങൾ സംബന്ധിച്ച വിവരങ്ങൾ അനുബന്ധം 2.48 ൽ കൊടുത്തിട്ടുണ്ട്.

### പ്രത്യേക കന്നുകുട്ടി പരിപാലന പരിപാടി (എസ്.എൽ.ബി.പി)

കന്നുകാലി വളർത്തുന്നതിന് 32 മാസം വരെ സബ്സിഡി നിരക്കിൽ കാലിത്തീറ്റ നൽകിയും ആരോഗ്യ ഇൻഷ്വറൻസ് ഏർപ്പെടുത്തിയും പശുക്കിടാവുകളെ വളർത്തുന്ന പദ്ധതി 1976 മുതൽ നിലവിലുണ്ട്. എരുമകളുടെ എണ്ണത്തിൽ പെട്ടെന്നുണ്ടായ കുറവ് പരിഹരിക്കാനുദ്ദേശിച്ച്, 2006–07 ൽ ഈ പദ്ധതി എരുമക്കിടാങ്ങൾക്കും ബാധകമാക്കി. ഈ പദ്ധതിയിൽ എരുമക്കിടാങ്ങളെ ഉൾപ്പെടുത്തുന്ന പ്രവണ കുറഞ്ഞു വരുകയും 2014–15 മുതൽ 2017–18 വരെ ഒറ്റ എരുമക്കിടാങ്ങളെപ്പോലും ഉൾപ്പെടുത്തിയിട്ടുമില്ല. 2016–17 ൽ 73538 കിടാങ്ങളെ ഈ പദ്ധതിയിൽ ഉൾപ്പെടുത്തിയപ്പോൾ 2017–18 ൽ കിടാങ്ങളുടെ എണ്ണം 45,070 ആയി കുറഞ്ഞിട്ടുണ്ട്. 2007–08 മുതലുള്ള വിശദാംശങ്ങൾ അനുബന്ധം 2.49 ൽ കാണുക.

### മൃഗങ്ങളുടെ ആരോഗ്യസുരക്ഷ

14 ജില്ല വെറ്ററിനറി സെന്ററുകൾ, 50 വെറ്ററിനറി പോളിക്ലിനിക്കുകൾ, 215 വെറ്ററിനറി ആശുപത്രികൾ, 885 വെറ്ററിനറി ഡിസ്പെൻസറികൾ, 38 പ്രാദേശിക മൃഗസംരക്ഷണ സെന്ററുകൾ, 1359 വെറ്ററിനറി സബ്സെന്ററുകൾ, 9 മൊബൈൽ വെറ്ററിനറി ആശുപത്രികൾ, 7 മൊബൈൽ ഫാം എയ്ഡ് യൂണിറ്റ്, ഒരു മോട്ടോർ ബോട്ട് വെറ്ററിനറി ആശുപത്രി എന്നിവ മുഖേന മൃഗങ്ങൾക്ക് മെച്ചപ്പെട്ട ആരോഗ്യ സുരക്ഷ, മൃഗ സംരക്ഷണ വകുപ്പ് നൽകി വരുന്നു. ബന്ധപ്പെട്ട ഭരണകൂടത്തിന്റെയും തദ്ദേശ ഭരണസ്ഥാപനങ്ങളുടെയും സഹായത്തോടെ സാംക്രമിക രോഗങ്ങൾ പൂർണ്ണമായും നിർമ്മാർജ്ജനം ചെയ്യുന്നതിനുള്ള പരപാടികൾ വകുപ്പ് നടപ്പിലാക്കുകയുണ്ടായി. കുളമ്പുരോഗ നിയന്ത്രണപരിപാടി, റാബീസ് ഫ്രീ കേരള വാക്സിനേഷൻ പരിപാടി, എ.എസ്.സി.എ.ഡി പൗൾട്രി വാക്സിനേഷൻ പരിപാടി തുടങ്ങിയ വാക്സിനേഷൻ പരിപാടികൾ തുടർച്ചയായി സംഘടിപ്പിക്കുകയുണ്ടായി. ഹെമറാജിക് സെപ്റ്റിസീമിയ (Hemorrhagic Septicemia), കുളമ്പുരോഗം (FMD) മുതലായ രോഗങ്ങൾ 2017–18 ലും റിപ്പോർട്ട് ചെയ്തിട്ടുണ്ട്. ഹെമറാജിക് സെപ്റ്റിസീമിയ

മുൻവർഷത്തെ അപേക്ഷിച്ച് 2017–18 ൽ കുറഞ്ഞിട്ടുണ്ട്. 2011–12 മുതൽ 2017–18 വരെയുള്ള കാലയളവിൽ കേരളത്തിലെ കന്നുകാലികളെ ബാധിച്ച പ്രധാന പകർച്ചവ്യാധികൾ, രോഗബാധ, ചത്തൊടുങ്ങിയ മൃഗങ്ങളുടെ എണ്ണം എന്നിവയെ സംബന്ധിച്ച വിവരങ്ങൾ അനുബന്ധം 2.50 ൽ കൊടുത്തിരിക്കുന്നു.

## രാത്രികാലങ്ങളിലെ അടിയന്തിര മൃഗചികിത്സാ സേവനങ്ങൾ

വെറ്ററിനറി ഡോക്ടറുടെ സേവനം പകൽ സമയങ്ങളിൽ മാത്രമേ ലഭിക്കാറുള്ളു. രാത്രികാലങ്ങളിൽ സേവനം ലഭിക്കുന്നത് വളരെ ബുദ്ധിമുട്ടാണ്. ഈ പ്രശ്നം പരിഹരിക്കുന്നതിനായി വൈകിട്ട് 6 മുതൽ രാവിലെ 6 മണിവരെയുള്ള സമയത്ത് ഡോക്ടറുടെ സേവനം ബ്ലോക്ക് തലത്തിൽ ലഭ്യമാക്കുക എന്ന ഉദ്ദേശത്തോടു കൂടിയാണ് ഈ പ്രോജക്ടിന് രൂപം നൽകിയത്. കരാർ അടിസ്ഥാനത്തിൽ ഒരു വെറ്ററിനറി ഡോക്ടറുടെ സേവനം നൽകുന്നു. ബ്ലോക്ക് അടിസ്ഥാനത്തിലുള്ള ഒരു വെറ്ററിനറി സ്ഥാപനത്തിന്റെ നിയന്ത്രണത്തിലായിരിക്കും ഈ യൂണിറ്റ് പ്രവർത്തിക്കുന്നത്. ആവശ്യമായ മരുന്നുകൾ യൂണിറ്റിന് ലഭ്യമാക്കും. രാത്രികാല അടിയന്തര മൃഗചികിത്സാ സേവനം 2017–18 വരെ 85 ബ്ലോക്കിലും 2018–19 ൽ 105 ബ്ലോക്കിലേയ്ക്കും വ്യാപിപ്പിക്കുകയുണ്ടായി.

## ഗോസമൃദ്ധി – സമഗ്ര കന്നുകാലി ഇൻഷുറൻസ് പദ്ധതി

സമഗ്ര കന്നുകാലി ഇൻഷ്വറൻസ് പദ്ധതിയായ 'ഗോസമൃദ്ധി' 2017–18 ൽ ആരംഭിച്ച പുതിയ പദ്ധതിയാണ്. കന്നുകാലികളുടെ മരണമോ, വൈകല്യമോ കാരണം ഉല്പാദനത്തിലുള്ള കുറവ് മൂലം കർഷകർക്കുണ്ടാകുന്ന അനിശ്ചിതത്വവും നഷ്ടവും നികത്തുന്നതിനുള്ള ഇൻഷ്വറൻസ് പരിരക്ഷ ലഭ്യമാക്കുകയാണ് ഈ പദ്ധതിയുടെ ലക്ഷ്യം. ഈ പദ്ധതിയിൻ കീഴിൽ മൃഗങ്ങൾക്കുള്ള പരമാവധി ഇൻഷ്വറൻസ് തുക 50,000 രൂപയാണ്. പ്രീമിയം തുക മൃഗത്തിന്റെ വിലയുടെ ഏകദേശം 3 ശതമാനവും ഇതിന്റെ സബ്സിഡി നിരക്ക് 50 ശതമാനവും പട്ടികജാതി പട്ടികവർഗ്ഗ വിഭാഗങ്ങൾക്ക് 70 ശതമാനവുമാണ്. ഒറ്റത്തവണ ഇൻഷ്വറൻസിലൂടെ പരമാവധി 3 വർഷം വരെ പരിരക്ഷ ലഭിക്കുന്നു. യുണൈറ്റഡ് ഇൻഷ്വറൻസ് കമ്പനിയെ ഈ പദ്ധതി നടപ്പിലാക്കുന്നതിനായി തിരഞ്ഞെടുത്തിട്ടുണ്ട്. 2017–18 ൽ ഈ പദ്ധതിയിൻ കീഴിൽ 54,696 മൃഗങ്ങളെ ഇൻഷ്വർ ചെയ്തിട്ടുണ്ട്.

## പാലോട് വെറ്ററിനറി ബയോളജിക്കൽ ഇൻസ്റ്റിറ്റ്യൂട്ടിലെ വാക്സിൻ ഉല്പാദനം

സംസ്ഥാനത്ത് മൃഗങ്ങൾക്കുള്ള വാക്സിൻ നിർമ്മിച്ച് വിതരണം ചെയ്യുന്ന ഒരേയൊരു സ്ഥാപനമാണ് പാലോടുള്ള വെറ്ററിനറി ബയോളജിക്കൽ ഇൻസ്റ്റിറ്റ്യൂട്ട്. ഇവിടെ ഉല്പാദിപ്പിക്കുന്ന വാക്സിനുകളുടെ വിശദവിവരങ്ങൾ അനുബന്ധം 2.51 ൽ ചേർത്തിട്ടുണ്ട്. 2017–18 ൽ 184.05 ലക്ഷം ഡോസ് പൗൾട്രി വാക്സിനും 3.79 ലക്ഷം ഡോസ് കന്നുകാലികൾക്കുള്ള വാക്സിനും ഉല്പാദിപ്പിച്ചു. മുൻവർഷവുമായി താരതമ്യപ്പെടുത്തുമ്പോൾ പൗൾട്രി വാക്സിൻ ഉല്പാദനം 5.6 ശതമാനവും കന്നുകാലികൾക്കുള്ള വാക്സിന്റെ ഉല്പാദനം 13 ശതമാനവും കുറയുകയുണ്ടായി. 2017–18 ൽ കന്നുകാലികൾക്ക് 29.25 ലക്ഷവും കോഴികൾക്ക് 40.68 ലക്ഷവും വാക്സിനേഷനുകൾ നടത്തി. മുൻവർഷത്തെ അപേക്ഷിച്ച് കന്നുകാലികളുടെ വാക്സിനേഷൻ 9.31 ശതമാനം വർദ്ധിക്കുകയും കോഴികൾക്കുള്ള വാക്സിനേഷൻ 41.48 ശതമാനം കുറയുകയും ചെയ്തു. പേവിഷത്തിന് നായ്ക്കളിൽ നടത്തിയ കുത്തിവയ്പ്പുകളുടെ എണ്ണം മുൻവർഷം 2.83 ലക്ഷമായിരുന്നത് 2017–18 ൽ 1.98 ലക്ഷമായി കുറഞ്ഞിട്ടുണ്ട്. വിശദാംശങ്ങൾ അനുബന്ധം 2.52 ൽ കൊടുത്തിരിക്കുന്നു.

## വിലകൾ

കഴിഞ്ഞ ഏഴു വർഷങ്ങളിൽ കാലിവളർത്തൽ മേഖലയിലെ പ്രധാന ഉല്പന്നോപാധികളുടേയും ഉല്പന്നങ്ങളുടേയും ശരാശരിവില അനുബന്ധം 2.53 ലുണ്ട്. ഈ കാലയളവിൽ ചിക്കൻ (ബ്രോയിലർ, നാടൻ) ഒഴികെയുള്ള എല്ലാ ഉല്പന്നങ്ങളുടേയും വില വർദ്ധിച്ചു. ബ്രോയിലർ കോഴി ഇറച്ചിയുടെ വില 2.6 ശതമാനവും, നാടൻ കോഴി ഇറച്ചിയുടെ വില 11.21 ശതമാനവും മുൻവർഷത്തേക്കാൾ കുറയുകയുണ്ടായി. ആട്ടിറച്ചി വില 6.95 ശതമാനവും, മാട്ടിറച്ചി വില 6.25 ശതമാനവും, പന്നിയിറച്ചി വില 5.31 ശതമാനവും വർദ്ധിച്ചു. 2017–18 ൽ ഏറ്റവും ഉയർന്ന വില വർദ്ധനവ് ആട്ടിറച്ചി (6.95 ശതമാനം) തുടർന്ന് മാട്ടിറച്ചി (6.25 ശതമാനം) യ്ക്കുമാണ്. 2016–17 ലെ വിലയുമായി താരതമ്യപ്പെടുത്തുമ്പോൾ 2017–18 ൽ വെള്ള കോഴിമുട്ടയുടെ വില 0.63 ശതമാനവും, തവിട്ടുനിറത്തിലുള്ള മുട്ടയുടെ വില 4.07 ശതമാനവും, താറാമുട്ടയുടെ വില 10.99 ശതമാനവും വർദ്ധിച്ചു. 2016–17 ലെ വിലയുമായി താരതമ്യപ്പെടുത്തുമ്പോൾ 2017–18 ൽ പശുവിൻ പാലിന്റെ വില 6.26 ശതമാനവും എരുമപ്പാലിന്റെ വില 10.60 ശതമാനവുമായി വർദ്ധിച്ചു.

ഉല്പന്നോപാധികളെ സംബന്ധിച്ചിടത്തോളം, 2017–18 ൽ വയ്ക്കോലിന്റെ വില 5.56 ശതമാനവും പുല്ലിന്റെ വില 3.16 ശതമാനവും വർദ്ധിച്ചു. 2016–17 ലെ വിലയുമായി താരതമ്യപ്പെടുത്തുമ്പോൾ 2017–18 ൽ നിലക്കടല പിണ്ണാക്കിന്റെ വില 8.83 ശതമാനവും, തേങ്ങാപ്പിണ്ണാക്കിന്റെ വില 7.98 ശതമാനവും, എള്ളിൻപിണ്ണാക്കിന്റെ വില 10.41 ശതമാനവും വർദ്ധിച്ചു. ഈ വില വർദ്ധന ക്ഷീരകർഷകരെ സംബന്ധിച്ചിടത്തോളം വലിയ ഒരു ഭീഷണിയാണ്. ആയതിനാൽ സംസ്ഥാനത്ത് യഥേഷ്ടം ലഭ്യമാകുന്ന

പരമ്പരാഗത രീതിയിലുള്ള തീറ്റകളുടെ സാധ്യത കണ്ടെത്തുന്നതിനുള്ള നടപടികൾ ഉണ്ടാകേണ്ടതാണ്. 2012–13 മുതൽ 2017–18 വരെ കന്നുകാലി ഉല്പന്നങ്ങളുടെ ശരാശരി വിലകളിൽ ദൃശ്യമാകുന്ന പ്രവണത ചിത്രം 2.14 ൽ കാണിച്ചിട്ടുണ്ട്.

## 2017–18 ലെ ഭൗതിക നേട്ടങ്ങൾ

- കർഷകർക്ക് ഏതു സമയവും വീട്ടുപടിക്കൽ വെറ്ററിനറി സേവനം ഉറപ്പാക്കുന്ന പരിപാടി 2017–18 ൽ തെരെഞ്ഞെടുത്ത 85 ബ്ലോക്ക് പഞ്ചായത്തുകളിൽ വ്യാപിപ്പിച്ചു.
- ടെലി മെഡിസിൻ സൗകര്യങ്ങളും ആധുനിക പരിശോധനാ സൗകര്യങ്ങളുമുള്ള മൊബൈൽ വെറ്ററിനറി ക്ലിനിക്ക് കൊല്ലത്ത് പ്രവർത്തനം ആരംഭിച്ചു. ജില്ലാ വെറ്ററിനറി സെന്ററുമായി ചേർന്നാണ് യൂണിറ്റ് പ്രവർത്തിക്കുന്നത്.
- സമഗ്ര കന്നുകാലി ഇൻഷ്വറൻസ് പദ്ധതിയായ ഗോസമൃദ്ധിയിൽ 54,696 മൃഗങ്ങളെ ഇൻഷ്വർ ചെയ്തു.
- കുളമ്പുരോഗ വാക്സിനേഷൻ പരിപാടി സംഘടിപ്പിക്കുകയും 12.31 ലക്ഷം മൃഗങ്ങൾക്ക് വാക്സിനേഷൻ നൽകുകയുമുണ്ടായി.
- പ്രത്യേക കന്നുകുട്ടി പരിപാലന പരിപാടി (എസ്.എൽ.ബി.പി), ഗോവർദ്ധിനി എന്നീ പദ്ധതികളുടെ കീഴിൽ 35,070 പുതിയ കന്നു കുട്ടികളെ ഉൾപ്പെടുത്തുകയും മുൻവർഷം ഉൾപ്പെടുത്തിയ 73,538 കന്നുകുട്ടികൾക്ക് രണ്ടാം വർഷ ധനസഹായം നൽകുകയുമുണ്ടായി. മൊത്തം 1,08,608 കന്നുകുട്ടികൾക്ക് ഈ പദ്ധതിയുടെ പ്രയോജനം ലഭിച്ചു.
- സ്കൂൾ കുട്ടികളിലൂടെയുള്ള പൗൾട്രി പദ്ധതി നടപ്പാക്കിയതിന്റെ ഭാഗമായി 905 സ്കൂളുകളിലെ മൊത്തം 45,250 വിദ്യാർത്ഥികൾക്ക് ഈ പദ്ധതി മുഖേന പ്രയോജനം ലഭിക്കുകയും 2.26 ലക്ഷം കോഴിക്കുഞ്ഞുങ്ങളെ വിതരണം ചെയ്യുകയുണ്ടായി.
- ആടുകൾക്കുള്ള സാറ്റലൈറ്റ് യൂണിറ്റുകൾ 920 എണ്ണം സ്ഥാപിച്ചു.
- 7 വൈറസ് വാക്സിനുകളും 5 ബാക്ടീരിയൽ വാക്സിനുകളും ഉല്പാദിപ്പിച്ചു.
- പുതിയതായി 46 ക്ഷീര സഹകരണ സംഘങ്ങൾ രജിസ്റ്റർ ചെയ്യുകയും പ്രവർത്തന പുരോഗതിയില്ലാത്ത 57 സഹകരണ സംഘങ്ങൾ പുനരുജ്ജീവിപ്പിക്കുകയും ചെയ്തു.
- 2250 ഹെക്ടർ ഭൂമിയിൽ തീറ്റപ്പുൽ കൃഷി നടപ്പിലാക്കി.

**ചിത്രം 2.14** കന്നുകാലി ഉല്പന്നങ്ങളുടെ ശരാശരി വിലകൾ (2012–13 മുതൽ 2017–18 വരെ)




അവലംബം: മൃഗസംരക്ഷണ വകുപ്പ്

- 6667 എണ്ണം കറവപശുക്കളെ വാങ്ങുന്നതിനും 3055 കിടാരികളെ വാങ്ങുന്നതിനും ഉള്ള ധനസഹായം.
- കറവ യന്ത്രം വാങ്ങുന്നതിനായി 900 ക്ഷീരകർഷകർക്ക് ധനസഹായം
- ശുചിത്വത്തോടെയുള്ള ക്ഷീര ശേഖരണ റൂമുകൾ സ്ഥാപിക്കുന്നതിനായി 92 ഡയറി സഹകരണ സംഘങ്ങൾക്ക് ധനസഹായം.
- ബൃഹത്തായ തീറ്റപ്പുൽ കൃഷി തിരഞ്ഞെടുത്ത പഞ്ചായത്തുകളിലെ 94 ഹെക്ടർ തരിശുഭൂമിയിൽ നടപ്പിലാക്കി. 74 ഗുണഭോക്താക്കൾ ഈ പദ്ധതിക്കായി തെരഞ്ഞെടുക്കപ്പെട്ടു.
- 5 തെരഞ്ഞെടുത്ത പഞ്ചായത്തുകളിൽ ക്ഷീരഗ്രാമം പദ്ധതി നടപ്പാക്കി
- 5 ചെക്ക് പോസ്റ്റുകളിൽ (വാളയാർ, മീനാക്ഷിപുരം, കുമളി, ആര്യങ്കാവ്, പാറശ്ശാല) എന്നിവിടങ്ങളിൽ പ്രത്യേക ഓണം ക്വാളിറ്റി കൺട്രോൾ ഡ്രൈവുകൾ ആരംഭിച്ചു. 14 ജില്ലാ ക്വാളിറ്റി കൺട്രോൾ യൂണിറ്റുകളും തുടങ്ങി.
- പാലക്കാട് ജില്ലയിലെ മീനാക്ഷിപുരം ചെക്ക്പോസ്റ്റിൽ പാലിന്റെ ഗുണനിലവാരം പരിശോധിക്കുന്നതിനുള്ള സ്ഥിര സംവിധാനം.

### 2018-19 ലെ മുഖ്യ സംരംഭങ്ങൾ

- ആനിമൽ റിസോഴ്സ് ആന്റ് ഡവലപ്മെന്റ് – ഉപജീവനമാർഗ്ഗം ലഭ്യമാക്കുന്നതിന് ലക്ഷ്യമിട്ടിട്ടുള്ള ഈ പദ്ധതിയിലൂടെ മൃഗസംരക്ഷണ മേഖലയിൽ പ്രവർത്തിക്കുന്ന കർഷകർക്ക് വാണിജ്യാടിസ്ഥാനത്തിൽ ആട്ടുവളർത്തൽ യൂണിറ്റുകൾ, മൂരിക്കുട്ടി വളർത്തൽ യൂണിറ്റ്, മൃഗസംരക്ഷണ പരിപാടികൾക്കുള്ള പലിശ ഇളവ് ധനസഹായം, വില്പനകേന്ദ്രങ്ങൾ സ്ഥാപിക്കുന്നതിനുള്ള ധനസഹായം എന്നിവ ലഭ്യമാക്കുന്നു.
- കർഷകർക്ക് ഏതു സമയവും വീട്ടുപടിക്കൽ വെറ്ററിനറി സേവനം ഉറപ്പാക്കുന്ന പരിപാടി സംസ്ഥാനത്തെ തെരഞ്ഞെടുത്ത 105 ബ്ലോക്കു പഞ്ചായത്തുകളിൽ വ്യാപിപ്പിച്ചു.
- പാലുല്പാദനത്തിൽ സ്വയംപര്യാപ്തത കൈവരിക്കുന്നതിനായി ശാസ്ത്രീയ കന്നുകുട്ടി പരിപാലനം മെച്ചപ്പെടുത്തൽ.
- ഗോസമൃദ്ധി– സമഗ്ര കന്നുകാലി ഇൻഷ്വറൻസ് പദ്ധതി – കന്നുകാലികളുടെ മരണമോ, വൈകല്യമോ കാരണം ഉല്പാദനത്തിലുള്ള കുറവ് മൂലം കർഷകർക്ക് ഉണ്ടാകുന്ന അനിശ്ചിതത്വവും നഷ്ടവും നികത്തുന്നതിനുള്ള ഇൻഷ്വറൻസ് പദ്ധതി.
- 100 കിടാരികൾ വീതമുള്ള 5 കിടാരി പാർക്കുകൾ സ്ഥാപിക്കുക
- കന്നുകുട്ടി ദത്തെടുക്കൽ പരിപാടി – 2000 കന്നുകുട്ടികൾ.
- മലിനീകരണ നിയന്ത്രണ സംവിധാനങ്ങൾ, സൗരോർജ്ജ സംരക്ഷണ സംവിധാനങ്ങൾ, പാരമ്പര്യേതര ഊർജ്ജ സംസ്കരണ സംവിധാനം എന്നിവ സ്ഥാപിക്കുന്നതിനായി ക്ഷീര സഹകരണ സംഘങ്ങൾക്ക് സഹായം.
- കന്നുകാലികൾക്കും, അവയുടെ ഉടമകൾക്കും ക്ഷീര വികസന വകുപ്പ് മുഖേനയുള്ള സമഗ്ര ആരോഗ്യ ഇൻഷ്വറൻസ് പരിപാടി.
- പ്രത്യേക പുനരധിവാസ പരിപാടി – പ്രളയം മൂലം നഷ്ടം സംഭവിച്ച ക്ഷീര കർഷകർക്കായി 3000 പുതിയ കറവ പശുക്കളെ അന്യ സംസ്ഥാനത്തു നിന്നും വാങ്ങുന്നതിനും, സബ്സിഡി നിരക്കിൽ മിനറൽ മിക്സ്ചർ വിതരണം ചെയ്യുന്നതിനും, കാലിത്തൊഴുത്ത് നിർമ്മാണം/നവീകരണം എന്നിവയ്ക്കായി 22 കോടിയുടെ വെള്ളപ്പൊക്ക ദുരിതാശ്വാസ പദ്ധതി.

**ബോക്സ് 2.2**

കന്നുകാലി പ്രജനന നയം–2018

ക്ഷീര മേഖലയിലെ നിലവിലുള്ള വെല്ലുവിളികൾ നേരിടുന്നതിനായി 2008 ലെ കന്നുകാലി പ്രജനന നയം 2018 ൽ പരിഷ്ക്കരിച്ചിട്ടുണ്ട്. 2018 ലെ കന്നുകാലി പ്രജനന നയത്തിലെ ശുപാർശകൾ ചുവടെ ചേർക്കുന്നു.

- വിദേശ ജനുസ്സുകളായ ജഴ്സി, ഹോൾസ്റ്റീൻ ഫ്രീഷ്യൻ എന്നിവയുടെ മാത്രം പൈതൃക ഗുണം തുടർന്നും ഉപയോഗിക്കുക.
- സംസ്ഥാനത്തെ കന്നുകാലി പ്രജനന പരിപാടികൾക്ക് കേരള കന്നുകാലി വികസന ബോർഡ് ലഭ്യമാക്കുന്ന ബീജം മാത്രമേ ഉപയോഗിക്കുവാൻ പാടുള്ളൂ. കൂടാതെ ചെറുകിട ക്ഷീര കർഷകരുടെ കാലി സമ്പത്തിൽ വിദേശ പരമ്പരാർജ്ജനീയത 50 ശതമാനമായി നിലനിർത്തുക. എന്നാൽ നല്ല വിഭവശേഷിയുള്ള കൃഷിക്കാർക്കും വ്യാവസായിക അടിസ്ഥാനത്തിലോ/അർദ്ധ വ്യാവസായിക അടിസ്ഥാനത്തിലോ ഡയറി ഫാമുകൾ നടത്തുന്നവർക്ക് ശുദ്ധ ജനുസ്സിൽപ്പെട്ട വിദേശ വിത്തു കാളകളുടെ ബീജത്തിന്റെ വിദേശ പരമ്പരാർജ്ജനീയത 75 ശതമാനം വരെ ആകാവുന്നതാണ്.
- നിലവിലുള്ള സന്തതി പരിശോധനാ പദ്ധതികൾ തുടരേണ്ടതും പാലിന്റെ ഘടകങ്ങൾ, ഉരുക്കളുടെ ശാരീരിക ഘടന മുതലായ കൂടുതൽ മാനദണ്ഡങ്ങൾ കൂടി വിത്തുകാള തിരഞ്ഞെടുപ്പ് പ്രക്രിയയിൽ ഉൾപ്പെടുത്തേണ്ടതാണ്.
- പുതിയ തലമുറ വിത്തുകാളകളെ ഉല്പാദിപ്പിക്കുവാൻ ഭ്രൂണ മാറ്റം, ഇന്വിട്രോ ഫെർട്ടിലൈസേഷൻ, ലിംഗ നിർണ്ണയം നടത്തിയ ബീജം എന്നീ സാങ്കേതിക വിദ്യകൾ കൂടി ഉപയോഗപ്പെടുത്തേണ്ടതാണ്. ഉല്പാദന, പ്രത്യുല്പാദനക്ഷമത, പാലിന്റെ ഘടന എന്നിവയിൽ മുന്തിയ പത്ത് ശതമാനത്തിൽ വരുന്ന പശുക്കളെയാണ് ഭ്രൂണദാതാക്കളായി ഉപയോഗിക്കേണ്ടത്.
- പശുക്കിടാങ്ങളെ മാത്രം ലഭിക്കുന്നതിനു വേണ്ടി ലിംഗ നിർണ്ണയം നടത്തിയ ബീജം ആവശ്യപ്പെടുന്ന കർഷകർക്ക് സബ്സിഡി ഇല്ലാതെ അവ ലഭ്യമാക്കേണ്ടതാണ്.
- പ്രീമിയം ബുൾ പദ്ധതിയിൽ, സന്തതി പരിശോധന പദ്ധതി പ്രകാരം പ്രജനന മൂല്യം തെളിയിക്കപ്പെട്ട പ്രീമിയം വിത്തുകാളകളുടെ ബീജം പരമാവധി ഉപയോഗിക്കേണ്ടതാണ്.
- സംസ്ഥാനത്തിന്റെ തനത് പ്രാദേശിക ജനുസ്സുകളായ വെച്ചൂർ മുതലായവയുടെ വംശ സംരക്ഷണത്തിന് നടപടികൾ സ്വീകരിക്കേണ്ടതാണ്.
- മലബാറി ജനുസ്സ് ആടുകളെ അതിന്റെ തനിമയിൽ തന്നെ തിരഞ്ഞെടുത്ത് പ്രജനനം നടത്തുന്ന നിലവിലുള്ള പദ്ധതി തുടരേണ്ടതും കൃത്രിമ ബീജദാനം നടത്തുവാനുള്ള സംവിധാനം സംസ്ഥാനത്താകമാനം വിപുലീകരിക്കേണ്ടതുമാണ്.
- അട്ടപ്പാടി കരിയാടുകളെ സംരക്ഷിച്ച് അവയുടെ ആവാസ മേഖലയിൽ വ്യാപിപ്പിക്കേണ്ടതാണ്.
- 'കാലിത്തീറ്റ, തീറ്റപ്പുൽ നയം' രൂപീകരിക്കേണ്ടതും ഇതിനായി ഒരു വിദഗ്ദ്ധ സമിതിയെ നിയമിക്കാവുന്നതുമാണ്.
- സംസ്ഥാനത്ത് വിതരണം ചെയ്യുന്ന കാലിത്തീറ്റകളുടെ ഗുണനിലവാരം പരിശോധിക്കുകയും നിയന്ത്രിക്കുകയും ചെയ്യുന്നതിനായി നിയമനിർമ്മാണം നടത്തേണ്ടതാണ്.
- 'മെഡിക്ലെയിം' മാതൃകയിൽ കന്നുകാലി ആരോഗ്യ ഇൻഷ്വറൻസ്
- അകിടുവീക്ക രോഗനിവാരണത്തിനായി മിഷൻമോഡ് രീതിയിലുള്ള പദ്ധതി
- സംസ്ഥാനത്ത് ജനിക്കുന്ന 50 ശതമാനം പശുക്കുട്ടികളെയെങ്കിലും നിർബന്ധമായും പ്രത്യേക കന്നുകുട്ടി പരിപാലന പദ്ധതിയിൻ കീഴിൽ കൊണ്ടുവരേണ്ടതാണ്.
- വിത്തു കാളകളെ തിരഞ്ഞെടുക്കുവാൻ തന്മാത്ര സാങ്കേതിക വിദ്യകളുടെ ഉപയോഗം.
- കേരള വെറ്ററിനറി ആന്റ് ആനിമൽ സയൻസ് സർവ്വകലാശാലയുടെ സഹകരണത്തോടു കൂടി കന്നുകാലി പ്രജനനം, വിത്തു കാളകളുടെ തിരഞ്ഞെടുപ്പ് എന്നീ മേഖലകളിൽ ആവശ്യമായ പ്രായോഗിക തല ഗവേഷണ പദ്ധതികൾ ആവിഷ്ക്കരിച്ച് നടപ്പിലാക്കുക.

അവലംബം: മൃഗസംരക്ഷണ വകുപ്പ്

ദേശീയ സംസ്ഥാന സമ്പദ് വ്യവസ്ഥയിൽ പ്രധാനപ്പെട്ട മേഖലയായാണ് മത്സ്യബന്ധനത്തെ കണക്കാക്കപ്പെടുന്നത്. മൊത്തം ആഭ്യന്തര ഉല്പാദനം, തൊഴിൽ എന്നീ സംഭാവനകൾക്കു പുറമെ അനേകം വ്യവസായങ്ങൾക്കും ഈ മേഖല വഴിയൊരുക്കുന്നു. ചെലവു കുറഞ്ഞ പോഷകാഹാരത്തിന്റെ സ്രോതസ്സും കൂടിയായ ഈ മേഖല മികച്ച വിദേശ നാണ്യ സ്രോതസ്സാണ്.

കേന്ദ്ര സർക്കാരിന്റെ മൃഗ സംരക്ഷണ ക്ഷീര വികസന മത്സ്യബന്ധന വകുപ്പ് പ്രസിദ്ധീകരിച്ച വാർഷിക റിപ്പോർട്ട് 2017-18 അനുസരിച്ച് ലോകത്തിൽ മൊത്തം മത്സ്യ ഉല്പാദനത്തിലും, ശുദ്ധജല മത്സ്യ ഉല്പാദനത്തിലും ഇന്ത്യയ്ക്ക് രണ്ടാം സ്ഥാനമാണ്. അന്താരാഷ്ട്ര ഭക്ഷ്യകാർഷിക സംഘടനയുടെ 'സ്റ്റാറ്റസ് ഓഫ് വേൾഡ് ഫിഷറീസ് ആന്റ് അക്വാക്കൾച്ചർ 2018' പ്രകാരം ലോകരാഷ്ട്രങ്ങളിൽ ഉൾനാടൻ ജലാശയങ്ങളിൽ നിന്നും പിടിക്കുന്ന മത്സ്യത്തിന്റെ തോതിൽ ഇന്ത്യ രണ്ടാം സ്ഥാനത്തും സമുദ്രത്തിൽ നിന്നും പിടിക്കുന്ന മത്സ്യത്തിന്റെ തോതിൽ ഇന്ത്യ ആറാം സ്ഥാനത്തുമാണ്. അക്വാക്കൾച്ചർ വഴി മത്സ്യഉല്പാദനം നടത്തുന്ന ലോകരാജ്യങ്ങളിൽ ഇന്ത്യ ചൈനയ്ക്ക് തൊട്ടു പിറകിൽ രണ്ടാം സ്ഥാനത്ത് നിൽക്കുന്നു. 2016-17 (താൽക്കാലിക കണക്ക്) ലെ മൊത്തം മത്സ്യ ഉല്പാദനം 114.09 ലക്ഷം ടൺ ആണ്. ഇതിൽ 77.79 ലക്ഷം ടൺ ഉൾനാടൻ മത്സ്യബന്ധനത്തിൽ നിന്നും 36.3 ലക്ഷം ടൺ സമുദ്ര മത്സ്യബന്ധനത്തിൽ നിന്നുമുള്ള സംഭാവനയാണ്. രാജ്യത്തെ ആകെ മത്സ്യ ഉല്പാദനത്തിന്റെ 68 ശതമാനം വിഹിതം ഉൾനാടൻ മത്സ്യമേഖലയിൽ നിന്നാണ്. ഉൾനാടൻ മത്സ്യബന്ധന ഉല്പാദനത്തിന്റെ വാർഷിക വളർച്ചാ നിരക്കും ഉയർന്നതാണ്. 2016-17 ലെ വളർച്ചാ നിരക്ക് 8.5 ശതമാനമായിരുന്നു. സമുദ്ര മത്സ്യ ഉല്പാദനം കഴിഞ്ഞ വർഷങ്ങളിൽ കൂടിയിട്ടുണ്ടെങ്കിലും അതിന്റെ വളർച്ചാ നിരക്ക് കഴിഞ്ഞ മൂന്ന് വർഷങ്ങളിൽ വളരെ കുറവാണ്.

145 ലക്ഷം ആളുകൾ പ്രാഥമിക തലത്തിൽ ഈ മേഖലയിൽ ആശ്രിതരാണ്. ഇതു കൂടാതെ വളരെയധികംപേർ മൂല്യവർദ്ധന ശൃംഖലയിലും ഉൾപ്പെടുന്നു. 2016-17 ൽ ഈ മേഖലയിൽ നിന്നുള്ള കയറ്റുമതി വരുമാനം 37,870.90 കോടി രൂപ ആയിരുന്നു. ഇത് 2015-16 കാലയളവിലെ ദേശീയ മൊത്തം മൂല്യവർദ്ധനവിന്റെ 0.92 ശതമാനവും കാർഷിക മേഖലയിൽ നിന്നുള്ള മൊത്തം മൂല്യവർദ്ധനവിന്റെ 5.23 ശതമാനവും ആണ്.

2017-18 ൽ കേരളത്തിന്റെ മൊത്തം മത്സ്യ ഉല്പാദനം 6.73 ലക്ഷം ടണ്ണായിരുന്നു. അതിൽ 4.84 ലക്ഷം ടൺ സമുദ്ര മത്സ്യഉല്പാദനവും, 1.89 ലക്ഷം ടൺ ഉൾനാടൻ മത്സ്യ ഉല്പാദനവുമാണ്. വിശദവിവരങ്ങൾ അനുബന്ധം 2.54 ൽ നൽകിയിരിക്കുന്നു. കേരളത്തിലെ മത്സ്യഉല്പാദനവിവരങ്ങൾ വർഷം തിരിച്ച് ചിത്രം 2.15 ൽ നൽകിയിരിക്കുന്നു.

സംസ്ഥാനത്തെ മൊത്തം മത്സ്യ ഉല്പാദനം കഴിഞ്ഞ രണ്ട് വർഷങ്ങളായി കുറഞ്ഞു വരികയാണ്. സമുദ്ര മത്സ്യ ഉല്പാദനം 2014-15 മുതൽ കുറയുകയാണ്. സമുദ്ര മത്സ്യ ഉല്പാദനത്തിൽ വിലകൂടിയ മത്സ്യങ്ങളുടെ അളവ് ഇപ്പോഴും കുറവാണ്. നെയ്മീൻ, വാള, കൊഞ്ച്, അയല എന്നിവയാണ് ഇവയിൽ പ്രധാനപ്പെട്ടവ. ലഭിക്കുന്ന

**ചിത്രം 2.15** കേരളത്തിലെ മത്സ്യ ഉല്പാദനം (2013-14 മുതൽ 2017-18 വരെ)




അവലംബം:- ഫിഷറീസ് വകുപ്പ്, കേരള സർക്കാർ, (2018)

**ചിത്രം 2.16** ഇന്ത്യയിലേയും കേരളത്തിലേയും മത്സ്യ ഉല്പാദനം (സമുദ്ര-ഉൾനാടൻ മേഖലകളുടെ വിഹിതം)




അവലംബം:- ഫിഷറീസ് വകുപ്പ്, കേരള സർക്കാർ(2018), മൃഗ സംരക്ഷണ ക്ഷീര വികസന മത്സ്യബന്ധന വകുപ്പ് ഭാരത സർക്കാർ(2018)

വിലകൂടിയ മത്സ്യങ്ങളുടെ ഗുണനിലവാരമാണ് മത്സ്യത്തൊഴിലാളികളുടെ വരുമാനം നിർണ്ണയിക്കുന്നത്. 2014-15 മുതൽ 2017-18 വരെ കേരള തീരത്തു നിന്നു ലഭിച്ച സമുദ്ര മത്സ്യത്തിന്റെ ഇനം തിരിച്ചുള്ള കണക്ക് അനുബന്ധം 2.55 ൽ നൽകിയിരിക്കുന്നു.

ദേശീയ തലത്തിൽ ആകെ മത്സ്യഉല്പാദനത്തിന്റെ 68 ശതമാനം ഉൾനാടൻ മേഖലയിൽ നിന്നാണ് ലഭിക്കുന്നത്. എന്നാൽ കേരളത്തിൽ ഉൾനാടൻ മത്സ്യ ഉല്പാദനത്തിന്റെ സംഭാവന 28 ശതമാനം മാത്രമാണ്. ഇത് കടൽ മത്സ്യ ഉല്പാദനത്തിനേക്കാൾ കുറവാണ്. ഇന്ത്യയിലെയും കേരളത്തിലെയും മത്സ്യ ഉല്പാദന മേഖലയിലെ വ്യത്യാസം ചിത്രം 2.16 ൽ നൽകിയിരിക്കുന്നു.

കേരളത്തിലെ ഉൾനാടൻ മത്സ്യ ഉല്പാദനത്തിന്റെ ഇനം തിരിച്ചുള്ള കണക്കുകൾ(2014-15 മുതൽ 2017-18 വരെ) അനുബന്ധം 2.56 ൽ നൽകിയിരിക്കുന്നു. 1999-2000 മുതൽ2015-16 വരെ കേരളത്തിലെ ഉൾനാടൻ മത്സ്യ ഉല്പാദനം മെച്ചപ്പെട്ടതിനു ശേഷം കുറഞ്ഞു വരികയാണ്. 2016-17 നെ അപേക്ഷിച്ച് 2017-18 ൽ ഉൾനാടൻ മത്സ്യ ഉല്പാദനത്തിൽ നേരിയ വർദ്ധനവ് രേഖപ്പെടുത്തിയിട്ടുണ്ട്. കേന്ദ്ര സർക്കാരിന്റെ മൃഗ സംരക്ഷണ ക്ഷീര വികസന മത്സ്യബന്ധന വകുപ്പ് പ്രസിദ്ധീകരിച്ച വാർഷിക റിപ്പോർട്ട് 2017-18 അനുസരിച്ച് രാഷ്ട്രത്തിന്റെ ഉൾനാടൻ ജലവിഭവശേഷിയുടെ 7 ശതമാനത്തിലധികം കേരളത്തിലാണ്. എന്നാൽ ഐ.സി.എ.ആർ സ്ഥാപനമായ ഇന്ത്യൻ അഗ്രിക്കൾച്ചറൽ സ്റ്റാറ്റിസ്റ്റിക്സ് റിസർച്ച് ഇൻസ്റ്റിറ്റ്യൂട്ടിന്റെ കണക്കുകൾ പ്രകാരം 2014-15 ൽ ഇന്ത്യയിലെ ആകെ ഉൾനാടൻ മത്സ്യ ഉല്പാദനത്തിൽ കേരളത്തിന്റെ വിഹിതം 2.4 ശതമാനം മാത്രമാണ്. കേരളത്തേക്കാൾ കുറഞ്ഞ ഉൾനാടൻ ജലവിഭവശേഷിയുള്ള ആസാം, ഛത്തീസ്ഗഡ്, ഉത്തർപ്രദേശ് എന്നീ സംസ്ഥാനങ്ങൾ ഉൾനാടൻ മത്സ്യ ഉല്പാദനത്തിൽ കേരളത്തേക്കാൾ മികച്ച പ്രകടനമാണ് കാഴ്ച വെച്ചിരിക്കുന്നത്. അതായത് ഉൾനാടൻ ജലവിഭവശേഷി നന്നായി ഉപയോഗിച്ചാൽ കേരളത്തിന് ഉൾനാടൻ മത്സ്യബന്ധനത്തിൽ മുന്നേറ്റങ്ങൾക്ക് സാധ്യതയുണ്ട്.

2011 ലെ സെൻസസ് പ്രകാരം സംസ്ഥാനത്തിന്റെ ജനസംഖ്യ 334 ലക്ഷമാണ്. 2017-18 ൽ മത്സ്യത്തൊഴിലാളികളുടെ ജനസംഖ്യ സെൻസസ് ജനസംഖ്യയുടെ 3.1 ശതമാനമാണ്. സംസ്ഥാനത്തെ 222 സമുദ്ര മത്സ്യബന്ധന ഗ്രാമങ്ങളിലും 113 ഉൾനാടൻ മത്സ്യ ബന്ധന ഗ്രാമങ്ങളിലുമായി ഇവർ വസിക്കുന്നു. 2017-18 ൽ സംസ്ഥാനത്തെ മത്സ്യത്തൊഴിലാളികളുടെ എണ്ണം 10.34 ലക്ഷമാണ്. ഇതിൽ 7.96 ലക്ഷം പേർ സമുദ്ര മത്സ്യബന്ധനത്തിലും 2.38 ലക്ഷം മത്സ്യത്തൊഴിലാളികൾ ഉൾനാടൻ മത്സ്യ ബന്ധനത്തിലും ഏർപ്പെട്ടിരിക്കുന്നു. മത്സ്യത്തൊഴിലാളി ജനസംഖ്യയിൽ കേരളത്തിൽ ഏറ്റവും മുന്നിൽ നിൽക്കുന്നത് ആലപ്പുഴ ജില്ലയാണ്(1.92 ലക്ഷം). തൊട്ടു പിന്നിൽ തിരുവനന്തപുരവും (1.71 ലക്ഷം) എറണാകുളവും ഉണ്ട്(1.37 ലക്ഷം). ഏറ്റവും കുറവ് മത്സ്യത്തൊഴിലാളികൾ ഉള്ള ജില്ല വയനാടാണ്. മത്സ്യത്തൊഴിലാളി ജനസംഖ്യയുടെ ജില്ല തിരിച്ചുള്ള വിവരങ്ങൾ അനുബന്ധം 2.57 ൽ നൽകിയിട്ടുണ്ട്.

2017-18 ലെ കണക്കനുസരിച്ച് സംസ്ഥാനത്തെ സജീവ മത്സ്യത്തൊഴിലാളികളുടെ എണ്ണം 2,38,173 ആണ്. ഇതിൽ 88 ശതമാനം (2,10,085) പുരുഷൻമാരാണ്. ഏറ്റവും കൂടുതൽ സജീവ മത്സ്യത്തൊഴിലാളികൾ ഉള്ളത് തിരവനന്തപുരം ജില്ലയിലാണ്. ഇതിൽ രണ്ടാം സ്ഥാനത്ത് ആലപ്പുഴ

ജില്ലയും മൂന്നാം സ്ഥാനത്ത് മലപ്പുറം ജില്ലയുമാണ്. ഉപജീവനത്തിനായി മത്സ്യബന്ധനത്തിൽ ഏർപ്പെട്ടിരിക്കുന്നതും കേരള മത്സ്യത്തൊഴിലാളി ക്ഷേമനിധി ബോർഡിനു കീഴിൽ രജിസ്റ്റർ ചെയ്തിരിക്കുന്നതുമായ മത്സ്യത്തൊഴിലാളികളെയാണ് സജീവ മത്സ്യത്തൊഴിലാളികളായി കണക്കാക്കുന്നത്. 2017–18 ൽ മത്സ്യബന്ധന മേഖലയിൽ 78,856 അനുബന്ധ മത്സ്യത്തൊഴിലാളികളാണ് കേരളത്തിൽ ഉള്ളത്. ഇതിൽ 80 ശതമാനം (63,235) സ്ത്രീകളാണ്. ആലപ്പുഴ ജില്ലയിലാണ് ഏറ്റവും കൂടുതൽ അനുബന്ധ മത്സ്യത്തൊഴിലാളികൾ ഉള്ളത്. രണ്ടാം സ്ഥാനത്ത് കൊല്ലം ജില്ലയും മൂന്നാം സ്ഥാനത്ത് എറണാകുളം ജില്ലയുമാണ്. കേരള മത്സ്യത്തൊഴിലാളി ക്ഷേമനിധി ബോർഡിനു കീഴിൽ രജിസ്റ്റർ ചെയ്തിട്ടുള്ള അനുബന്ധ മത്സ്യബന്ധന പ്രക്രിയകളിൽ ഏർപ്പെട്ടിരിക്കുന്നവരെയാണ് അനുബന്ധ മത്സ്യത്തൊഴിലാളികളായി കണക്കാക്കുന്നത്.

സംസ്ഥാനത്തിന്റെ സമ്പദ്ഘടനയിൽ പ്രാഥമിക മേഖലയിൽ നിന്നുള്ള ആഭ്യന്തര മൂല്യവർദ്ധനവിൽ 9.2 ശതമാനം മത്സ്യബന്ധന അക്ക്വാക്കൾച്ചർ മേഖലയിൽ നിന്നാണ്. സംസ്ഥാന ആഭ്യന്തര മൂല്യവർദ്ധനവ് ആണ്ടുതോറും ഉയരുന്നുണ്ടെങ്കിലും ഇതിലേയ്ക്കുള്ള പ്രാഥമിക മേഖലയുടെ സംഭാവന കുറഞ്ഞു വരുന്നതായി കാണുന്നു. സംസ്ഥാന ആഭ്യന്തര മൂല്യവർദ്ധനവിൽ മത്സ്യബന്ധന മേഖലയുടെ സംഭാവന ഏതാണ്ട് 1 ശതമാനമാണ്. ഇത് 2011–12 ലെ 1.12 ശതമാനത്തിൽ നിന്നും 2016–17 ൽ 0.95 ശതമാനമായി കുറഞ്ഞതിനു ശേഷം 2017–18 ൽ 1 ശതമാനമായി ഉയർന്നു. സംസ്ഥാന ആഭ്യന്തര മൂല്യവർദ്ധനവിൽ മത്സ്യബന്ധന മേഖലയുടെ സംഭാവന അനുബന്ധം 2.58 ൽ നൽകിയിരിക്കുന്നു.

സംസ്ഥാനത്തെ ജില്ലാതല മത്സ്യ ഉല്പാദന കണക്കുകൾ പരിശോധിച്ചാൽ സമുദ്ര മത്സ്യ ഉല്പാദനത്തിൽ ഒന്നാം സ്ഥാനത്ത് കൊല്ലം ജില്ലയും രണ്ടും മൂന്നും സ്ഥാനങ്ങളിൽ തിരുവനന്തപുരം, എറണാകുളം എന്നീ ജില്ലകളുമാണ്. സംസ്ഥാനത്തെ മൊത്തം സമുദ്ര മത്സ്യ ഉല്പാദനത്തിന്റെ ഏകദേശം 79 ശതമാനം ഈ മൂന്ന് ജില്ലകളിൽ നിന്നാണ്. ഉൾനാടൻ മത്സ്യ ഉല്പാദനത്തിൽ കാസർഗോഡ്, കോട്ടയം, ആലപ്പുഴ എന്നീ ജില്ലകൾ യഥാക്രമം ഒന്നും, രണ്ടും, മൂന്നും സ്ഥാനങ്ങൾ അലങ്കരിക്കുന്നു. സംസ്ഥാനത്തെ മൊത്തം മത്സ്യ ഉല്പാദനത്തിൽ കൊല്ലം ജില്ല ഒന്നാമതും എറണാകുളം രണ്ടാമതും തിരുവനന്തപുരം മൂന്നാമതുമാണ്. വിശദാംശങ്ങൾ അനുബന്ധം 2.59 ൽ നൽകിയിരിക്കുന്നു.

സമുദ്രോല്പന്ന കയറ്റുമതിയിൽ കേരളത്തിന്റെ സംഭാവന പ്രത്യേക പ്രശംസ അർഹിക്കുന്നു. ദേശീയ സമുദ്ര ഉല്പന്ന കയറ്റുമതിയിൽ കേരളം ഗണ്യമായ പങ്ക് വഹിച്ചിട്ടുണ്ട്. 2017–18 കാലയളവിൽ കേരളത്തിൽ നിന്ന് 5919.03 കോടി രൂപ വിലമതിക്കുന്ന 1,78,646 ടൺ സമുദ്ര ഉല്പന്നങ്ങൾ കയറ്റുമതി ചെയ്തു. 2015–16 മുതൽ കയറ്റുമതിയുടെ അളവിലും മൂല്യത്തിലും വർദ്ധനവ് രേഖപ്പെടുത്തിയിട്ടുണ്ട്. എന്നാൽ ഇന്ത്യയിൽ നിന്നുള്ള മൊത്തം സമുദ്രോല്പന്ന കയറ്റുമതിയിൽ കേരളത്തിന്റെ വിഹിതം അളവിലും മൂല്യത്തിലും കുറഞ്ഞിട്ടുണ്ട്. വിശദാംശങ്ങൾ അനുബന്ധം 2.60 ൽ നൽകിയിരിക്കുന്നു.

## 2018–19 ലെ മുഖ്യ സംരംഭങ്ങൾ

കേരളത്തിന്റെ ഭാവിക്ക് ഉതകുന്ന ഒരു വാഗ്ദാനമാണ് ഉൾനാടൻ മത്സ്യബന്ധന മേഖല. നല്ലയിനം മത്സ്യവിത്തുകളുടെ ലഭ്യത കുറവ് ഈ മേഖല നേരിടുന്ന ഒരു പ്രധാന പ്രശ്നമായി കണക്കാക്കപ്പെടുന്നു. നല്ലയിനം മത്സ്യവിത്തുകളുടെ ഉല്പാദനം വർദ്ധിപ്പിക്കുന്നതിനും, ഗുണമേന്മ ഉറപ്പ് വരുത്തുന്നതിനുമായി നിലവിലുള്ള ഹാച്ചറികൾ, നഴ്സറികൾ, ഫിഷ് ഫാമുകൾ എന്നിവ ശക്തിപ്പെടുത്തുന്നതിനോടൊപ്പം പുതിയ യൂണിറ്റുകൾ നിർമ്മിക്കുകയും വേണം. 2018–19 ൽ അക്വാക്കൾച്ചറിന് 48 കോടി രൂപ ഉൾപ്പെടുത്തിക്കൊണ്ട് ഉൾനാടൻ മത്സ്യബന്ധനത്തിനുവേണ്ടി 76.48 കോടി രൂപ വകയിരുത്തിയിട്ടുണ്ട്. മത്സ്യബന്ധനത്തിനിടയിൽ ജീവൻ നഷ്ടപ്പെടുന്നത് അവസാനിപ്പിക്കുന്നതിന് സമുദ്ര രക്ഷായാനം കരസ്ഥമാക്കുന്നതിനും 5 കോടി രൂപ വകയിരുത്തിയിട്ടുണ്ട്.

കേരളത്തിലെ മത്സ്യത്തൊഴിലാളി സമൂഹത്തിന്റെ താരതമ്യേനയുള്ള പിന്നോക്കാവസ്ഥ പരിഹരിക്കുന്നതിനായി 2015–16 ൽ സംസ്ഥാന സർക്കാർ 'അടിസ്ഥാന സൗകര്യവും മാനവശേഷി വികസനവും' എന്ന പുതിയ പദ്ധതിയ്ക്ക് രൂപം നൽകി. 2018–19 ൽ ഈ പദ്ധതിക്കായി 237.60 കോടി രൂപ വകയിരുത്തിയിട്ടുണ്ട്. ഇതിൽ 150 കോടി രൂപ സമുദ്രതീരത്തിന്റെ 50 മീറ്റർ പരിധിക്കുള്ളിൽ താമസിക്കുന്ന, കടലാക്രമണ ഭീതി നേരിടുന്ന മത്സ്യത്തൊഴിലാളികളെ പുനരധിവസിപ്പിക്കുന്നതിനും, ഭൂമി വാങ്ങുന്നതിനും, ഭവന നിർമ്മാണത്തിനും വേണ്ടി മാത്രമായി നീക്കി വച്ചിട്ടുള്ളതാണ്.

## 2017–18 വാർഷിക പദ്ധതിയുടെ പ്രവർത്തന അവലോകനം

2017–18 ൽ മത്സ്യബന്ധനത്തിനും തീരദേശ വികസനത്തിനുമായി സംസ്ഥാന വാർഷിക പദ്ധതിയിൽ വകയിരുത്തിയത് 461.58 കോടി രൂപയാണ്. റിപ്പോർട്ട് ചെയ്തിട്ടുള്ള ചെലവ് തുക 405.25 കോടി രൂപ. ഇത് മേഖലയുടെ പദ്ധതി വിഹിതത്തിന്റെ 88 ശതമാനം ആണ്. കേന്ദ്രസഹായമുള്ള പദ്ധതികളുടെ വകയിരുത്തൽ 99.51 കോടി രൂപയും ചെലവ് 28.66 കോടി രൂപയുമാണ് (28.80 ശതമാനം). സി.എസ്.എസ് പദ്ധതികളിൽ ഉൾപ്പെട്ട എൻ.സി.ഡി.സി സഹായ

പദ്ധതിയുടെ വകയിരുത്തൽ 17 കോടി രൂപയും ചെലവ് 3.65 കോടി രൂപയുമാണ് (21.4 ശതമാനം).

## പ്രധാന വികസന പദ്ധതികൾ

മത്സ്യബന്ധന മേഖലയുടെ വികസനത്തിനായി സർക്കാർ നടപ്പിലാക്കുന്ന പ്ലാൻ പദ്ധതികളെ ഇത്തരത്തിൽ തരം തിരിക്കാം.

1. സമുദ്ര മത്സ്യബന്ധന വികസനം
2. ഉൾനാടൻ മത്സ്യബന്ധന വികസനം
3. നീലവിപ്ലവം – സി.എസ്.എസ്. സ്കീം
4. വിജ്ഞാന വ്യാപനം, പരിശീലനം, സേവനങ്ങൾ
5. വിപണികളുടെ ആധുനികവൽക്കരണവും മൂല്യവർദ്ധനവും
6. മത്സ്യബന്ധനത്തൊഴിലാളികൾക്കുള്ള സാമൂഹിക സുരക്ഷാ പദ്ധതികൾ
7. മത്സ്യബന്ധന തുറമുഖങ്ങളുടെ വികസനവും മാനേജ്മെന്റും – സി.എസ്.എസ്. ഘടകങ്ങൾ ഉൾപ്പെടുത്തിക്കൊണ്ട്.
8. ഫിഷറീസ് സർവ്വകലാശാലയ്ക്കുള്ള പദ്ധതി
9. തീരദേശ വികസനത്തിനായുള്ള പദ്ധതികൾ

പൊതു മേഖലയിൽ 144.82 ലക്ഷം കാർപ്പ്/സ്കാംപി/ മഹസീർ മീനും 89.21 ലക്ഷം ചെമ്മീനും 13.3 ലക്ഷം ഓരുജല മീനുകളും സ്റ്റോക്ക് ചെയ്തു. പല സംരംഭങ്ങളിലായി വകുപ്പിന് 418 ലക്ഷം മത്സ്യ കുഞ്ഞുങ്ങളെ ഉല്പാദിപ്പിക്കാൻ കഴിഞ്ഞു. 2017–18 ൽ 980 ഹെക്ടർ കുളങ്ങളിലും, 1851 ഹെക്ടർ പാടശേഖരങ്ങളിലും മത്സ്യ കൃഷി നടത്തി. 600 രക്ഷാപ്രവർത്തനങ്ങൾ നടത്തുകയും 5481 ആൾക്കാരെ രക്ഷിക്കുകയും ചെയ്തു.

മത്സ്യത്തൊഴിലാളികളുടെ പാർപ്പിട മേഖലയിൽ നിലനിൽക്കുന്ന പ്രശ്നങ്ങളെ തരണം ചെയ്യുന്നതിനായി മത്സ്യത്തൊഴിലാളികൾക്ക് വീട് നിർമ്മിക്കുന്നതിനായി 4 ലക്ഷം രൂപ വീതം ധനസഹായം അനുവദിച്ചിട്ടുണ്ട്. 400 മത്സ്യത്തൊഴിലാളികൾക്ക് ആദ്യഗഡുവും 94 മത്സ്യത്തൊഴിലാളികൾക്ക് രണ്ടാം ഗഡുവും 29 മത്സ്യത്തൊഴിലാളികൾക്ക് മൂന്നാം ഗഡുവും ധനസഹായം നൽകി. കടൽ തീരത്തു നിന്നും 200 മീറ്റർ അകലെയുള്ള സ്ഥലങ്ങളിലേയ്ക്ക് മാറി താമസിക്കാൻ തയ്യാറാകുന്നവർക്ക് സ്ഥലം വാങ്ങുന്നതിനായി പരമാവധി 6 ലക്ഷം രൂപ വരെ നൽകുന്നുണ്ട്. 750 മത്സ്യത്തൊഴിലാളികൾക്ക് ഈ പദ്ധതിയുടെ ആനുകൂല്യം ലഭിച്ചിട്ടുണ്ട്.

## തുറമുഖ എഞ്ചിനീയറിംഗ് വകുപ്പും മത്സ്യബന്ധന തുറമുഖങ്ങളും

കേരള സർക്കാർ ഇതുവരെ 14 മത്സ്യ ബന്ധന തുറമുഖങ്ങളുടെ നിർമ്മാണം പൂർത്തിയാക്കുകയും 10 തുറമുഖങ്ങളുടെ നിർമ്മാണം നടത്തിക്കൊണ്ടിരിക്കുകയുമാണ്. കണ്ണൂർ ജില്ലയിലെ തലായി മത്സ്യബന്ധന തുറമുഖത്തിന്റെ നിർമ്മാണം പൂർത്തിയായി 18 മെയ് 2018 ൽ ഉദ്ഘാടനം ചെയ്തു. വിഴിഞ്ഞം, തങ്കശ്ശേരി, നീണ്ടകര, കായംകുളം, തോട്ടപ്പള്ളി, മുനമ്പം, പൊന്നാനി, ബേപ്പൂർ, പുതിയാപ്പ, ചോമ്പാൽ, തലായ്, മാപ്പിളബേ, അഴീക്കൽ, ചെറുവത്തൂർ എന്നിവയാണ് പൂർത്തിയായ തുറമുഖങ്ങൾ. മുതലപ്പൊഴി, ചെത്തി(ഒന്നും രണ്ടും) ആർത്തുങ്കൽ (രണ്ട്), ചെല്ലാനം (ഒന്ന്, രണ്ട്), ചേറ്റുവാ, താനൂർ, കൊയിലാണ്ടി, വെള്ളയിൽ, മഞ്ചേശ്വരം, കാസർഗോഡ് മുതലായവയുടെ നിർമ്മാണം പുരോഗമിച്ചു കൊണ്ടിരിക്കുന്നു. കേരളത്തിലെ മത്സ്യബന്ധന തുറമുഖങ്ങളുടെ ലൊക്കേഷൻ ചിത്രം 2.17 ൽ നൽകിയിട്ടുണ്ട്.

ആർത്തുങ്കൽ, വെള്ളയിൽ, താനൂർ, മഞ്ചേശ്വരം, കൊയിലാണ്ടി എന്നീ തുറമുഖങ്ങളുടേയും മുനക്കക്കടവ് ഫിഷ് ലാന്റിംഗ് സെന്ററിന്റേയും നിർമ്മാണം പൂർത്തിയാക്കുന്നതിനായി 2017–18 പദ്ധതിയിൽ ഫണ്ട് വകയിരുത്തിയിരുന്നു. ചേറ്റുവ, ചെറുവത്തൂർ, തലായ് എന്നീ മത്സ്യബന്ധന തുറമുഖങ്ങൾ പൂർത്തീകരിക്കുന്നതിനും പ്രവർത്തനക്ഷമമാക്കുന്നതിനും ഫണ്ട് അനുവദിച്ചിരുന്നു. തുറമുഖങ്ങളുടെ മാനേജ്മെന്റിനും ധനസഹായം ലഭ്യമാക്കിയിരുന്നു. മത്സ്യബന്ധന തുറമുഖങ്ങൾ വർഷത്തിലുടനീളം പ്രവർത്തിക്കുന്നതിനായി അവയുടെ അറ്റകുറ്റപ്പണികളും ഡ്രഡ്ജിംഗും നടത്തുന്നതിനായി പദ്ധതി സഹായം ലഭ്യമാക്കിയിരുന്നു. 2017–18 ൽ സംസ്ഥാന പദ്ധതിക്ക കീഴിൽ 49.50 കോടി രൂപ മത്സ്യബന്ധന തുറമുഖങ്ങൾക്കു വേണ്ടി അനുവദിച്ചു. റിപ്പോർട്ട് ചെയ്യപ്പെട്ടിരിക്കുന്ന ചിലവ് 11.38 കോടി രൂപയാണ്.

സംസ്ഥാന ഫണ്ട്, കേന്ദ്ര ഗവൺമെന്റ് ഫണ്ട് (50 ശതമാനം, 75 ശതമാനം സി.എസ്.എസ്) കേന്ദ്ര സ്കീമായ ആർ.കെ.വി.വൈ മുതലായവയിൽ നിന്നുള്ള ഫണ്ട്. നബാർഡ് പോലുള്ള ഏജൻസികളിൽ നിന്നുള്ള ഫണ്ട് (ആർ.ഐ.ഡി.എഫിനു കീഴിൽ) എന്നിവ ഉപയോഗിച്ചാണ് മുൻപ് മത്സ്യബന്ധന തുറമുഖങ്ങളുടെ നിർമ്മാണം നടത്തിയിരുന്നത്. എന്നാൽ ഈയടുത്ത് കേന്ദ്രാവിഷ്കൃത പദ്ധതികളുടെ ഫണ്ടിംഗിൽ വന്ന മാറ്റങ്ങൾ, കാരണം കേന്ദ്രംനൽകുന്ന ഫണ്ടിൽ വളരെയധികം കുറവുണ്ടായി. ഇത് കേരളത്തിലെ മത്സ്യബന്ധന തുറമുഖങ്ങളുടെ പൂർത്തീകരണത്തെ പ്രതികൂലമായി ബാധിച്ചിട്ടുണ്ട്. ഇത്തരം വലിയ പദ്ധതികൾക്കായുള്ള ധനസമാഹരണം സംസ്ഥാനത്തിനൊരു വലിയ വെല്ലുവിളിയാണ്. നടന്നുകൊണ്ടിരിക്കുന്ന എല്ലാ മത്സ്യബന്ധന തുറമുഖങ്ങളുടേയും സമയബന്ധിതമായ പൂർത്തീകരണം ആവശ്യമാണ്. മത്സ്യബന്ധന തുറമുഖങ്ങൾ വർഷത്തിലുടനീളം പ്രവർത്തനക്ഷമമായ രീതിയിൽ നിലനിർത്താൻ നടപടികൾ എടുക്കേണ്ടതാണ്. മത്സ്യബന്ധന തുറമുഖങ്ങളുടെ നിർമ്മാണ

**ചിത്രം 2.17** കേരളത്തിലെ മത്സ്യബന്ധന തുറമുഖങ്ങളുടെ ലൊക്കേഷൻ




അവലംബം:- തുറമുഖ എഞ്ചിനീയറിംഗ് വകുപ്പ്, കേരള സർക്കാർ

പ്രവർത്തനങ്ങളുടെ പുരോഗതി അനുബന്ധം 2.61 ൽ നൽകിയിരിക്കുന്നു.

മത്സ്യബന്ധന തുറമുഖങ്ങളിൽ നിന്നും ഫിഷ് ലാന്റിംഗ് കേന്ദ്രങ്ങളിൽ നിന്നുമുള്ള മൊത്തവരുമാനം 2016–17 ലെ 302.53 ലക്ഷം രൂപയിൽ നിന്നും 2017–18 ൽ 849.07 ലക്ഷം രൂപയായി ഉയർന്നു. ഏറ്റവും കൂടുതൽ വരുമാനം തോട്ടപ്പള്ളി മത്സ്യബന്ധന തുറമുഖത്തിൽ നിന്നുമാണ്. 2012–13 മുതൽ തുടർച്ചയായി ഏറ്റവും കൂടുതൽ വരുമാനം ലഭിച്ചിരുന്ന നീണ്ടകര തുറമുഖം 2017–18 ൽ രണ്ടാം സ്ഥാനത്താണ്. 2017–18 ൽ കായംകുളം മത്സ്യബന്ധന തുറമുഖം മൂന്നാം സ്ഥാനത്ത് നിൽക്കുന്നു. കേരളത്തിലെ മത്സ്യബന്ധന തുറമുഖങ്ങളിൽ നിന്നും ഫിഷ്ലാന്റിംഗ് കേന്ദ്രങ്ങളിൽ നിന്നുമുള്ള മൊത്തവരുമാനത്തിന്റെ 80 ശതമാനം തോട്ടപ്പള്ളി, നീണ്ടകര, കായംകുളം എന്നീ തുറമുഖങ്ങളിൽ നിന്നാണ്. കടലിൽ നിന്നു ലഭിക്കുന്ന മത്സ്യത്തിന്റെ അളവിനെ ആശ്രയിച്ചാണ് മൊത്തം വരുമാനം കണക്കാക്കുന്നത്. മത്സ്യബന്ധന തുറമുഖങ്ങളിൽ നിന്നുള്ള വരുമാനത്തിന്റെ ഏറ്റക്കുറച്ചിലുകൾക്കുള്ള മറ്റ് കാരണങ്ങൾ സൂക്ഷ്മമായ പഠനങ്ങളിലൂടെ കണ്ടെത്തേണ്ടിയിരിക്കുന്നു.

വിശദവിവരങ്ങൾ അനുബന്ധം 2.62 ൽ നൽകിയിരിക്കുന്നു.

പുതിയ തുറമുഖങ്ങളുടെ നിർമ്മാണത്തിനു പുറമേ നിലവിലുള്ള തുറമുഖങ്ങളുടെ നവീകരണം, ലാന്റിംഗ് കേന്ദ്രങ്ങളുടെ നിർമ്മാണം, റോഡുകൾ, പാലങ്ങൾ, ലോക്കർ മുറികൾ, നടപ്പാതകൾ എന്നിവയുടെ നിർമ്മാണത്തിനും നബാർഡ് ഫണ്ട് വിനിയോഗിച്ചിട്ടുണ്ട്. ആർ.ഐ.ഡി.എഫ് XVII നു കീഴിൽ 7 പാലങ്ങൾ, ഫിഷ് ലാന്റിംഗ് കേന്ദ്രങ്ങൾ, നടപ്പാത എന്നിവയുൾപ്പെട്ട 10 പദ്ധതികൾക്കായി 62.91 കോടി രൂപ അനുവദിച്ചു. ഇതിൽ 6 പദ്ധതികൾ പൂർത്തിയാവുകയും മറ്റു പദ്ധതികളുടെ നിർമ്മാണം പുരോഗമിക്കുകയുമാണ്. ആർ.ഐ.ഡി.എഫ് XIX നു കീഴിൽ അംഗീകരിച്ച 24 പദ്ധതികളിൽ 13 എണ്ണം പൂർത്തിയാക്കുകയും 9 എണ്ണം ഉപേക്ഷിക്കുകയും രണ്ടെണ്ണം പുരോഗമിക്കുകയുമാണ്. ആർ.ഐ.ഡി.എഫ് XX നു കീഴിൽ രണ്ട് റോഡുകളുടേയും ഒരു പാലത്തിന്റേയും നിർമ്മാണത്തിനായി 7.82 കോടി രൂപ അനുവദിച്ചു. നിർമ്മാണം പുരോഗമിക്കുകയാണ്. ആർ.ഐ.ഡി. എഫ് XXIII നു കീഴിൽ നടപ്പാക്കുന്നതിനു വേണ്ടി 25.37

കോടി രൂപ ചെലവു വരുന്ന 4 പുതിയ പ്രൊപ്പോസലുകൾ നബാർഡ് അംഗീകരിച്ചിട്ടുണ്ട്. നബാർഡ് സഹായം ലഭിക്കുന്ന ആർ.ഐ.ഡി.എഫ് പദ്ധതികൾക്കായുള്ള 2017–18 ലെ അടങ്കൽതുക 35 കോടി രൂപയാണ്. റിപ്പോർട്ട് ചെയ്യപ്പെട്ടിരിക്കുന്ന ചെലവ് 10.42 കോടി രൂപയാണ്.

### കേരള സംസ്ഥാന തീരദേശ വികസന കോർപ്പറേഷൻ (കെ.എസ്.സി.എ.ഡി.സി)

സംസ്ഥാനത്തെ തീരദേശ മേഖലയുടെ സമഗ്രമായ വികസന പ്രവർത്തനങ്ങൾ നടപ്പാക്കുന്നതിനായുള്ള സംസ്ഥാന സർക്കാർ സ്ഥാപനമാണ് കേരള സംസ്ഥാന തീരദേശ വികസന കോർപ്പറേഷൻ(കെ. എസ്.സി.എ.ഡി.സി). തീരദേശവികസനം, മത്സ്യബന്ധന മേഖലയിലെ അടിസ്ഥാന സൗകര്യ വികസനം, സാങ്കേതിക വിദ്യ ആർജ്ജിക്കൽ, വാണിജ്യ പ്രവർത്തനങ്ങൾ, വിദഗ്ധോപദേശം എന്നിവ സ്ഥാപനം നൽകുന്നു. കേരള സർക്കാർ, കേന്ദ്രസർക്കാർ എൻ. എഫ്.ഡി.ബി, നബാർഡ് എന്നിവിടങ്ങളിൽ നിന്നും ലഭിച്ച തുക ഉപയോഗിച്ച് ഏകദേശം 431.72 കോടി രൂപയുടെ 697 വർക്കുകൾ കെ.എസ്.സി.എ.ഡി.സി 2007 മുതൽ നടപ്പാക്കിയിട്ടുണ്ട്. 2017–18 ൽ കേരള സംസ്ഥാന തീരദേശ വികസന കോർപ്പറേഷൻ 85.62 കോടി രൂപയുടെ 52 പ്രവർത്തനങ്ങൾ പൂർത്തിയാക്കി. ഇതിൽ 192 ഫ്ലാറ്റുകൾ അടങ്ങുന്ന ഭവനനിർമ്മാണ പദ്ധതി, 11 കുടിവെള്ള പദ്ധതികൾ 9 വൈദ്യുതീകരണ പദ്ധതികൾ, വിദ്യാഭ്യാസ മേഖലയിലെ 11 അടിസ്ഥാന വികസന പദ്ധതികൾ, ആരോഗ്യമേഖലയിലെ 7 അടിസ്ഥാന വികസന പദ്ധതികൾ, 4 അംഗൻവാടി പദ്ധതികൾ, ഒരു ഫിഷ് ലാന്റിംഗ് കേന്ദ്രം, വലയുടെ അറ്റകുറ്റപ്പണികൾക്കായുള്ള രണ്ട് കേന്ദ്രങ്ങൾ, മൂന്ന് ഫിഷറീസ് സ്റ്റേഷനുകൾ, രണ്ട് മത്സ്യവിപണന കേന്ദ്രങ്ങൾ എന്നിവ ഉൾപ്പെടുന്നു. 110 കോടി രൂപ അടങ്കലുള്ള 43 പദ്ധതികളുടെ നിർമ്മാണം പുരോഗമിച്ചു വരുന്നു.

സാമൂഹ്യ അടിസ്ഥാന സൗകര്യ വികസനം ഉൾപ്പെടെ തീരദേശ അടിസ്ഥാന സൗകര്യ വികസനത്തിന് പന്ത്രണ്ടാം പഞ്ചവത്സര പദ്ധതിക്കാലത്ത് സംസ്ഥാന സർക്കാർ വലിയ തുക ചെലവഴിച്ചു. ദീർഘകാലമായി പൂർത്തീകരിക്കാത്ത ധാരാളം പദ്ധതികൾ ഉണ്ട്. ഈ പദ്ധതികളുടെ അവസ്ഥ വിലയിരുത്തി, പദ്ധതികൾ പൂർത്തീകരിക്കുന്നതിനുള്ള സമയപട്ടിക തയ്യാറാക്കി, അത് പ്രാബല്യത്തിൽ വരുത്തുക അനിവാര്യമാണ്.

### മത്സ്യത്തൊഴിലാളി സമൂഹത്തിന് സാമൂഹിക സുരക്ഷിതത്വവും ഉപജീവനോപാധിയും

മത്സ്യത്തൊഴിലാളി സമൂഹത്തിന് സാമൂഹിക സുരക്ഷിതത്വവും ഉപജീവനോപാധിയും ഉറപ്പു വരുത്തുന്നതിനായി സംസ്ഥാന സർക്കാർ വിവിധ പദ്ധതികൾ നടപ്പിലാക്കിയിട്ടുണ്ട്. സർക്കാരിന്റെ ഫിഷറീസ് വകുപ്പിന് പുറമെ മത്സ്യഫെഡും, കേരള മത്സ്യത്തൊഴിലാളി ക്ഷേമ നിധി ബോർഡും ഇത്തരത്തിലുള്ള പദ്ധതികൾ നടപ്പിലാക്കുന്നുണ്ട്. ഇതിലെ പല സ്കീമുകൾക്കും പ്ലാൻ സഹായം ലഭ്യമാണ്. ഇവയിൽ ചിലത് കേന്ദ്രാവിഷ്കൃത പദ്ധതിയാണ്. മത്സ്യത്തൊഴിലാളികൾക്ക് തുടർച്ചയായി ഉപജീവനോപാധികൾ നൽകുന്ന പദ്ധതികൾക്ക് പുറമേ ഭവനനിർമ്മാണം, ഇൻഷ്വറൻസ്, പെൻഷൻ മുതലായവയുള്ള പദ്ധതികളും ഇതിൽ ഉൾപ്പെടുന്നു. മത്സ്യത്തൊഴിലാളികൾക്കായുള്ള ഗ്രൂപ്പ് അപകട ഇൻഷ്വറൻസ് പദ്ധതി മുഖേന 2.36 ലക്ഷം മത്സ്യത്തൊഴിലാളികൾക്ക് പ്രയോജനം ലഭിച്ചു. 78,979 അനുബന്ധ മത്സ്യബന്ധന പ്രവർത്തകർക്കും ഗ്രൂപ്പ് ഇൻഷ്വറൻസ് പദ്ധതി മുഖേന പ്രയോജനം ലഭിച്ചു. 50,340 മത്സ്യത്തൊഴിലാളികൾക്ക് വാർദ്ധക്യ പെൻഷൻ നൽകി. 'പെൻഷൻ ഫോർ വൈവ്സ് ഓഫ് ഡിസീസഡ് ഫിഷർമെൻ' എന്ന പദ്ധതിയുടെ കീഴിൽ മരണപ്പെട്ട മത്സ്യത്തൊഴിലാളികളുടെ ഭാര്യമാർക്ക് ഈ പദ്ധതി മുഖേന ആനുകൂല്യം ലഭിച്ചു. 8962 പേർക്കാണ് പ്രയോജനം ലഭിച്ചത്. 'സേവിംഗ് കം റിലീഫ്' പദ്ധതിയുടെ കീഴിൽ 1.9 ലക്ഷം മത്സ്യത്തൊഴിലാളികൾക്ക് പഞ്ഞമാസ(ഓഫ് സീസൺ)ത്തിലേയ്ക്കു വേണ്ട ധനസഹായം അനുവദിച്ചു. ഫിഷറീസ് ഡിപ്പാ ർട്ട്മെന്റും കേരള സംസ്ഥാന മത്സ്യത്തൊഴിലാളി ക്ഷേമ നിധി ബോർഡും നടപ്പിലാക്കുന്ന ഇത്തരം സ്കീമുകളുടെ വിശദാംശങ്ങൾ അനുബന്ധം 2.63 ലും 2.64 ലും നൽകിയിരിക്കുന്നു. മത്സ്യത്തൊഴിലാളി സമൂഹത്തിന് കൂടുതൽ സഹായം നൽകാനും കൂടുതൽ ജനങ്ങളെ സാമൂഹിക സുരക്ഷാപദ്ധതികളുടെ ഭാഗമാക്കാനും സംസ്ഥാനത്തിന് സാധിച്ചിട്ടുണ്ട്.

### മത്സ്യഫെഡ്

പ്രാഥമിക തലത്തിലുള്ള 652 മത്സ്യത്തൊഴിലാളി വികസനക്ഷേമ സഹകരണ സംഘങ്ങളുടെ ഒരു അപെക്സ് ഫെഡറേഷനാണ് മത്സ്യഫെഡ്. ഇതിൽ 338 സംഘങ്ങൾ സമുദ്രമേഖലയിലും 193 സംഘങ്ങൾ ഉൾനാടൻ മേഖലയിലും 121 എണ്ണം വനിതാ സംഘങ്ങളുമാണ്. ഈ സൊസൈറ്റികളിലെ ആകെ അംഗസംഖ്യ 4.45 ലക്ഷത്തിൽ കൂടുതലാണ്. ഫെഡറേഷന്റെ ആകെ ഓഹരി മൂലധനം 150 കോടി രൂപയാണ്. മത്സ്യത്തൊഴിലാളി സമൂഹത്തിനുള്ളിൽ സ്വയം സഹായ സംഘങ്ങൾ രൂപപ്പെടുത്താനും അതുവഴി സമ്പാദ്യശീലം വളർത്തുവാനും മത്സ്യഫെഡിന് സാധിച്ചിട്ടുണ്ട്. സമ്പാദ്യശീലത്തിലൂടെ ഈ സംഘങ്ങൾക്ക് ധനസമാഹരണം നടത്താൻ സാധിച്ചു. മൈക്രോഫിനാൻസും, പലിശരഹിത വായ്പകളും വഴി മത്സ്യഫെഡിന് മൈക്രോ ക്രെഡിറ്റ് മേഖലയിൽ കാര്യമായ പ്രഭാവം ഉണ്ടാക്കാൻ സാധിച്ചിട്ടുണ്ട്. 2017–18 ൽ മൈക്രോഫിനാൻസിന്റെ പിന്തുണയോടെ സ്വയം സഹായ സംഘം വഴിയുള്ള

പ്രയോജനം 25,318 ഗുണഭോക്താക്കൾക്കു ലഭിച്ചു. 12,397 മത്സ്യത്തൊഴിലാളി സ്ത്രീകൾക്ക് പലിശ രഹിത വായ്പ അനുവദിച്ചു. മത്സ്യത്തൊഴിലാളികൾക്ക് മത്സ്യബന്ധനത്തിനാവശ്യമായ ഉപാധികളും അറിവുകളും എത്തിക്കുന്നതിൽ മത്സ്യഫെഡ് വിജയിച്ചിട്ടുണ്ട്. പദ്ധതി മുഖേന സബ്സിഡിയിനത്തിൽ ഫിഷിംഗ് ഗിയറുകൾ അനുവദിച്ചു. 586 മത്സ്യത്തൊഴിലാളികൾക്ക് ഇതിന്റെ പ്രയോജനം ലഭിച്ചു. പരമ്പരാഗത മത്സ്യയാനങ്ങളെ ആധുനീകവത്ക്കരിക്കാൻ 289 മത്സ്യത്തൊഴിലാളികൾക്ക് ധനസഹായം നൽകി. വിവിധ പരിപാടികളിലൂടെ മത്സ്യഫെഡ് കൈവരിച്ച നേട്ടങ്ങൾ അനുബന്ധം 2.65 ൽ നൽകിയിട്ടുണ്ട്.

## സൊസൈറ്റി ഫോർ അസ്സിസ്റ്റൻസ് റ്റു ഫിഷർവുമണും സ്ത്രീ ശാക്തീകരണവും

സംസ്ഥാനത്തെ മത്സ്യത്തൊഴിലാളി സ്ത്രീകളുടെ ശാക്തീകരണത്തിനും ആകമാനമുള്ള വികസനം സാധ്യമാക്കുന്നതിനും വേണ്ടി സ്ഥാപിതമായ ഏജൻസിയാണ് സൊസൈറ്റി ഫോർ അസ്സിസ്റ്റൻസ് റ്റു ഫിഷർവുമൺ. എസ്.എ.എഫ് മത്സ്യത്തൊഴിലാളി സ്ത്രീകളെ കൂട്ടായ പ്രവർത്തനങ്ങൾ തുടങ്ങാനും ചെറുകിട സംരംഭങ്ങൾ ആരംഭിക്കാനും അവ നിലനിർത്തുവാനും സാമ്പത്തികവും സാങ്കേതികവുമായ പിന്തുണ നൽകുന്നു. മത്സ്യത്തൊഴിലാളി സ്ത്രീകളുടെ ഉപജീവനോപാധി പ്രവർത്തനങ്ങൾ പ്രോത്സാഹിപ്പിക്കുന്നതിനും പ്രത്യേകിച്ച് ചെറുകിട സംരംഭങ്ങളുടെ വികസനത്തിനു വേണ്ടിയും 181 ഗുണഭോക്താക്കൾക്ക് സഹായം നൽകി. 209 ഗുണഭോക്താക്കൾക്ക് അവരുടെ കാര്യക്ഷമതാ വളർത്തുന്നതിനുള്ള പരിശീലനം നൽകി. 500 മത്സ്യത്തൊഴിലാളി വനിതകൾ അവബോധപരിപാടികളുടെ ഭാഗമായി. 30 വയസ്സിനു താഴെയുള്ള 312 മത്സ്യത്തൊഴിലാളി സ്ത്രീകൾക്ക് തീരനൈപുണ്യം പദ്ധതി വഴി പ്രയോജനം ലഭിച്ചു. വിവിധ പരിപാടികളിലൂടെ മത്സ്യഫെഡ് കൈവരിച്ച നേട്ടങ്ങൾ അനുബന്ധം 2.66 ൽ നൽകിയിരിക്കുന്നു.

പതിനൊന്നാം പഞ്ചവത്സര പദ്ധതിക്കാലത്ത് സമുദ്ര മത്സ്യ ബന്ധന മേഖല അടിസ്ഥാന സൗകര്യ വികസനത്തിന്റെ കാര്യത്തിൽ ശ്രദ്ധേയമായ വളർച്ച കൈവരിച്ചു. ഈ അടിസ്ഥാന സൗകര്യങ്ങൾ ശരിയായ രീതിയിൽ ഉപയോഗിക്കുന്നുണ്ടെന്ന് ഉറപ്പു വരുത്തി, പോഷകാഹാരത്തിനും, ഭക്ഷ്യസുരക്ഷയ്ക്കും, സാമ്പത്തിക വളർച്ചക്കും വേണ്ടി മത്സ്യബന്ധന മേഖലയിൽ സുസ്ഥിരമായ വളർച്ച ഉറപ്പാക്കുക എന്നതാണ് പന്ത്രണ്ടാം പദ്ധതിയുടെ തന്ത്രം. ഉൾനാടൻ മത്സ്യബന്ധനത്തിന്റെ മാനേജ്മെന്റ്, ആഴക്കടൽ മത്സ്യ ഉല്പാദനത്തിൽ വർദ്ധനവ്, വിളവെടുത്ത മത്സ്യത്തിന്റെ പൂർണ്ണമായ വിനിയോഗവും, മൂല്യവർദ്ധനവും എന്നീ കാര്യങ്ങൾക്ക് പ്രത്യേകം ഊന്നൽ നൽകിയിരുന്നു. പതിമൂന്നാം പഞ്ചവത്സര പദ്ധതിയിലേയ്ക്ക് സംസ്ഥാനം നീങ്ങുമ്പോൾ, മത്സ്യ ഉല്പാദനം വർദ്ധിപ്പിക്കുന്നതിലൂടെ പോഷകാഹാര ഭദ്രത ഉറപ്പ് വരുത്തുകയും, ഉല്പാദന ഫലങ്ങൾ സുസ്ഥിരവും നിഷ്പക്ഷവുമായ രീതിയിൽ വീതിച്ചു നൽകുന്നതു വഴി മത്സ്യത്തൊഴിലാളി സമൂഹത്തിനിടയിലുള്ള ദാരിദ്ര്യം കുറയ്ക്കുക എന്നീ ലക്ഷ്യങ്ങൾ മേഖല സ്വയം ഏറ്റെടുക്കേണ്ടതാണ്.

കാലാവസ്ഥാ വ്യതിയാനവും പരിസ്ഥിതി നശീകരണവും മേഖലയിൽ ശ്രദ്ധേയമായ വെല്ലുവിളികൾ സൃഷ്ടിക്കുന്നു. ഇതോടൊപ്പം നവംബർ 2017 ലെ ഓഖി ചുഴലിക്കാറ്റും ആഗസ്റ്റ് 2018 ലെ പ്രളയവും ഈ അടുത്ത കാലത്ത് മേഖലയെ പ്രതികൂലമായി ബാധിച്ച രണ്ട് പ്രകൃതിദുരന്തങ്ങളാണ്. ഓഖി ചുഴലിക്കാറ്റ് സമുദ്രമത്സ്യബന്ധനത്തിനെ തളർത്തിയപ്പോൾ തുടർച്ചയായ മഴയും പ്രളയവും ഉൾനാടൻ മത്സ്യബന്ധന മേഖലയിൽ വൻനാശനഷ്ടങ്ങൾക്ക് കാരണമായി. പ്രകൃതി ദുരന്തങ്ങൾക്ക് മുൻപുള്ള നിലയിലേയ്ക്ക് വീണ്ടും എത്തുകയും അവിടെനിന്നും വളർച്ചകൾ കൈവരിക്കുകയും ഹ്രസ്വകാലത്തിൽ മേഖലയ്ക്ക് വലിയ വെല്ലുവിളി തന്നെയാണ്. എങ്കിൽതന്നേയും സംസ്ഥാനത്തിന്റെ വിഭവസമ്പത്ത് മത്സ്യബന്ധനത്തിന്റെ വളർച്ചയ്ക്ക് ഉതകുന്നതാണ്. ഉൾനാടൻ ജലാശയങ്ങളിൽ മത്സ്യകൃഷി ഭാവിയിൽ വലിയ അവസരങ്ങൾ സൃഷ്ടിക്കാവുന്ന മേഖലയാണ്. തദ്ദേശസ്വയംഭരണ സ്ഥാപനങ്ങളുടെ സജീവപങ്കാളിത്തം ഈ മേഖലയിൽ വിപ്ലവകരമായ മാറ്റങ്ങൾക്ക് വഴിയൊരുക്കും. എന്നാൽ മത്സ്യബന്ധനത്തിന്റെ സുസ്ഥിരമായ വളർച്ചയ്ക്കും വിഭവ സംരക്ഷണത്തിന് ഹാനികരമായ മത്സ്യബന്ധന രീതികൾ ഇല്ലാതാക്കുന്നതിനും കൂടുതൽ ഊന്നൽ നൽകേണ്ടതാണ്. നൂതനമായ ധനസമാഹരണ രീതികളിലൂടേയും പര്യാപ്തമായ സാങ്കേതിക വിദ്യയുടെ സഹായത്തോടെയും, വ്യാപന പ്രവർത്തനങ്ങളിലൂടേയും മത്സ്യബന്ധന മേഖലയ്ക്ക് വരും വർഷങ്ങളിൽ മികച്ച പ്രവർത്തനം കാഴ്ച വെയ്ക്കാൻ സാധിക്കും.

ശുദ്ധജലവും ശുചിത്വവും ജീവിതത്തിന്റെ അടിസ്ഥാന ആവശ്യമാണ്. ഈ നൂറ്റാണ്ടിൽ നേരിടേണ്ടി വരുന്ന പ്രധാന വെല്ലുവിളികളിൽ ഒന്ന് ജലദൗർലഭ്യമാണ്. സമൂഹത്തിന്റെ എല്ലാ വിഭാഗങ്ങളേയും ഇത് ബാധിക്കുന്നു. ശുദ്ധജലസമ്പത്തിന്റെ ആവശ്യകത വർദ്ധിച്ചു വരുന്ന ഈ സാഹചര്യത്തിൽ, ജലസമ്പത്തിന്റെ സുസ്ഥിര പരിപാലനത്തിനായി അടിയന്തിര നടപടികൾ സ്വീകരിക്കേണ്ടത് അത്യന്താപേക്ഷിതമാണ്. ജലസമ്പത്തുകളിലെ അസമമായ വിഭജനം, ജനസംഖ്യാ വർദ്ധനവ്, വർദ്ധിച്ചു വരുന്ന ജീവിത നിലവാരം, സാമ്പത്തിക വികസനം എന്നിവ ജലസമ്പത്തിൽ ഉണ്ടാക്കുന്ന പ്രത്യാഘാതങ്ങൾ, കാലാവസ്ഥാ വ്യതിയാനം ജലസമ്പത്തിൽ ഉണ്ടാക്കുന്ന ആഘാതം എന്നീ വിഷയങ്ങൾ സുസ്ഥിര ജലപരിപാലനത്തിന്റെ ആവശ്യകതയ്ക്ക് അടിവരയിടുന്നു.

ജലസമ്പത്തുമായി ബന്ധപ്പെട്ട വെല്ലുവിളികൾ നേരിടുന്നതിന് വേണ്ടിയുള്ള പരിശ്രമങ്ങൾ ത്വരിതപ്പെടുത്തുന്നതിന്റെ ഭാഗമായി 'സുസ്ഥിര വികസനത്തിന് ജലസമ്പത്ത്' എന്ന ലക്ഷ്യത്തോടെ ഐക്യരാഷ്ട്രസഭ 2018–2028 കാലയളവ് അന്താരാഷ്ട്രദശകമായി പ്രഖ്യാപിച്ചു. 2018 മാർച്ച് 22–ാം തീയതിയിലെ ജലദിനത്തിൽ ജലദശകം ആരംഭിച്ചു. 2028 മാർച്ച് 22–ാം തീയതിയിലെ ജലദിനത്തിൽ ഇത് അവസാനിക്കും.

### ജലസേചനവകുപ്പിന്റെ അധീനതയിലുള്ള ജലസംഭരണികളിലെ ഉപയോഗക്ഷമമായ സംഭരണ ശേഷി

54 ഡാമുകളാണ് നമ്മുടെ സംസ്ഥാനത്തുള്ളത്. ഇതിൽ 14 ഡാമുകളും, 6 ബാരേജുകളും ജലസേചന വകുപ്പിന്റെ അധീനതയിലാണ്. സംസ്ഥാനത്ത്, ജലസേചന വകുപ്പിന്റെ കീഴിലുള്ള ജലസംഭരണികളിലെ ഉപയോഗക്ഷമമായ സംഭരണശേഷിയുടെ തോത് 1431 ദശലക്ഷം ക്യൂബിക് മീറ്ററായാണ് കണക്കാക്കപ്പെട്ടിട്ടുള്ളത്. 2016–18 കാലഘട്ടത്തിലെ അണക്കെട്ടുകളുടെ സംഭരണനിലയുടെ വിശദാംശങ്ങൾ(വർഷകാലാരംഭത്തെ സംഭരണവും, വർഷകാലാവസാനത്തെ സംഭരണവും) അനുബന്ധം 2.67 ൽ രേഖപ്പെടുത്തിയിരിക്കുന്നു.

2018 ലെ കാലവർഷാരംഭത്തിൽ (ജൂൺ 01, 2018) ആകെ സംഭരണം 642.57 ദശലക്ഷം ക്യൂബിക് മീറ്റർ ആയിരുന്നു. എന്നാൽ കാലവർഷത്തിന്റെ അവസാനം (ഒക്ടോബർ 01, 2018) ഇത് 1285.73 ദശലക്ഷം ക്യൂബിക് മീറ്റർ ആയി ഉയർന്നു. മുൻ വർഷം ഇത് യഥാക്രമം 266.24 ദശലക്ഷം ക്യൂബിക് മീറ്ററും 1111.31 ദശലക്ഷം ക്യൂബിക് മീറ്ററും ആയിരുന്നു. 2017 വർഷവുമായി താരതമ്യം ചെയ്യുമ്പോൾ 2018 ൽ മഴ ധാരാളമായി ലഭിച്ചതിനാൽ ജലസംഭരണികളിലെ

**ചിത്രം 2.18** ജലസംഭരണികളിലെ സംഭരണ നില (2016–18)




അവലംബം: ജലസേചന വകുപ്പ്,കേരള സർക്കാർ

സംഭരണ നിലയിൽ വർദ്ധനവ് രേഖപ്പെടുത്തിയിട്ടുണ്ട്. കഴിഞ്ഞ മൂന്ന് വർഷങ്ങളിലായി കാലവർഷാവസാനം ജലസംഭരണികളിൽ രേഖപ്പെടുത്തിയ സംഭരണനിലയുടെ വിശദാംശങ്ങൾ ചിത്രം 2.18 ൽ രേഖപ്പെടുത്തിയിരിക്കുന്നു.

### വൻകിട ഇടത്തരം ജലസേചന പദ്ധതികൾ

1970–80 കാലഘട്ടങ്ങളിൽ ആരംഭിച്ച മൂവാറ്റുപുഴ ജലസേചന പദ്ധതി, ഇടമലയാർ ജലസേചന പദ്ധതി, കാരാപ്പുഴ ജലസേചന പദ്ധതി, ബാണാസുരസാഗർ ജലസേചന പദ്ധതി എന്നിവയാണ് പൂർത്തീകരിക്കേണ്ട സമയപരിധിയും, ചെലവഴിക്കേണ്ട തുകയും അതിക്രമിച്ചിട്ടും പണി പൂർത്തീകരിക്കാതെ ഇപ്പോഴും നടപ്പിലാക്കി വരുന്നത്. സാങ്കേതികവും ഭരണസംബന്ധവുമായ വിവിധ കാരണങ്ങൾ കൊണ്ടാണ് പ്രസ്തുത പദ്ധതികളുടെ നിർവ്വഹണത്തിൽ ഇത്രയധികം കാലതാമസം ഉണ്ടാകുന്നത്. ജലസേചന പദ്ധതിയുടെ  വിശദാംശങ്ങൾ അനുബന്ധം 2.68 ൽ രേഖപ്പെടുത്തിയിരിക്കുന്നു.

ഈ പദ്ധതികളുടെ പ്രവർത്തന പുരോഗതി വിലയിരുത്തുവാനും, പദ്ധതി പൂർത്തീകരണത്തിനുള്ള സമയപരിധി നിശ്ചയിക്കുന്നതിനുമായി സംസ്ഥാന ആസൂത്രണ ബോർഡ് ഒരു സാങ്കേതിക സമിതിയ്ക്ക് രൂപം നൽകുകയുണ്ടായി. 2018 ആഗസ്റ്റ് മാസത്തിൽ, സമിതിയുടെ പഠന റിപ്പോർട്ട് സമർപ്പിക്കുകയുണ്ടായി. ഈ 4 ജലസേചന പദ്ധതികളിൽ കാണപ്പെട്ട ചില പൊതുവായ പ്രശ്നങ്ങൾ താഴെ പറയുന്നവയാണ്.

- പദ്ധതികൾ തയ്യാറാക്കുന്നതിന് മുന്നോടിയായിട്ടുള്ള സാങ്കേതിക വിലയിരുത്തൽ പ്രക്രിയയിലെ അപാകതകൾ
- പദ്ധതി നടപ്പിലാക്കുന്നതിനു വേണ്ടി സ്ഥലമേറ്റെടുക്കുന്നതിലുള്ള കാലതാമസം
- പുതുക്കിയ എസ്റ്റിമേറ്റ് തയ്യാറാക്കുന്നതിലും പുതുക്കിയ ഭരണാനുമതി ലഭിക്കുന്നതിനും ഉണ്ടാകുന്ന കാലതാമസം
- സംസ്ഥാനതലത്തിൽ ശരിയായ മേൽനോട്ടം ഇല്ലാത്തതിന്റെ അഭാവം

### മൂവാറ്റുപുഴ വാലി ജലസേചന പദ്ധതി (എം. വി. ഐ. പി)

കേരളത്തിലെ പ്രധാന ജലസേചന പദ്ധതികളിൽ ഒന്നാണ് മൂവാറ്റുപുഴ വാലി ജലസേചന പദ്ധതി. ഇടുക്കി ജല വൈദ്യുത പദ്ധതിയുടെ മൂലമറ്റം പവർ ഹൌസിൽ നിന്നും തൊടുപുഴ നദിയുടെ സംഭരണ പ്രദേശത്ത് നിന്നുമുള്ള  മിച്ചജലം[2] ഉപയോഗിച്ച്  ജലസേചന സൗകര്യം ലഭ്യമാക്കാനുള്ളതാണ് ഈ പ്രോജക്ട്. 1974 –ൽ 20.86 കോടി രൂപ മതിപ്പുചെലവിൽ ആരംഭിച്ച ഈ പദ്ധതിക്ക്, 1983 ജൂൺ മാസത്തിൽ ആസൂത്രണ കമ്മിഷൻ 48.08 കോടി രൂപയ്ക്ക്  അനുമതി നൽകുകയുണ്ടായി. 1994 ൽ ഈ പദ്ധതി ഭാഗികമായി കമ്മിഷൻ ചെയ്തു. ഈ സമയം മുതൽ പൂർത്തീകരിച്ച കനാൽ ശൃംഖലകളിൽ കൂടി ജലം വിതരണം ചെയ്യുന്നുണ്ട്. 35619 ഹെക്ടർ നേട്ടമാണ് ഈ പദ്ധതിയിൽ കൂടി വിഭാവനം ചെയ്തത്. 2018 ആഗസ്റ്റ് മാസംവരെ 32627 ഹെക്ടർ നേട്ടം ഇതുവരെ കൈവരിച്ചു.  പ്രധാന കനാലിന്റേയും ശാഖകളുടേയും 100 ശതമാനം പണികളും, വിതരണശൃംഖലകളുടെ 90 ശതമാനം പണികളും പൂർത്തീകരിച്ചു. റെയിൽവേ ലൈനിന് മുകളിൽകൂടിയുള്ള എഴുതോണിപ്പാടം അക്വിഡക്ടിന്റേയും, റെയിൽവേ ലൈൻ കടന്നുള്ള മാഞ്ഞൂർ വിതരണശൃംഖലയുടെ പൈപ്പ് ലൈനിന്റേയും പണികൾ ഈ വർഷം പൂർത്തീകരിച്ചു. ജലവിതരണം ഈ വർഷം തന്നെ ആരംഭിക്കുന്നതാണ്. ഇതുമൂലം 1355 ഹെക്ടർ പ്രദേശത്ത് ജലസേചനം എത്തിക്കുവാൻ സാധിക്കും. 2015 ലെ ഡെൽഹി ഷെഡ്യൂൾ ഓഫ് റേറ്റ്സ് (ഡി.എസ്.ആർ)  നിരക്ക് അനുസരിച്ച് പദ്ധതിയുടെ അടങ്കൽ തുക 945 കോടി രൂപയാണ്. 2018 ആഗസ്റ്റ് മാസംവരെയുള്ള മൊത്തം ചെലവ് 970.58 കോടി രൂപയാണ്.

### എം.വി.ഐ.പി കനാലുകൾക്ക് വെള്ളപ്പൊക്കംമൂലമുണ്ടായ നാശനഷ്ടങ്ങൾ

പെരുവ വിതരണശൃംഖല (ചെ.[3]  1795 മീ.) ഇടിഞ്ഞതുമൂലമുണ്ടായ നാശനഷ്ടങ്ങളാണ് എം.വി.ഐ.പി കനാലുകൾക്ക് പ്രധാനമായും ഉണ്ടായത്. അടുത്തിടെയുണ്ടായ വൻപേമാരി കാരണം, കനാലിന്റെ ഇടതുബണ്ടിൽ 50 മീറ്റർ നീളത്തിൽ നാശനഷ്ടമുണ്ടായി. ഇതിൽ, 30 മീറ്റർ നീളത്തിൽ കനാൽ ബണ്ട് പൂർണ്ണമായും ഒലിച്ചു പോയതിനാൽ കർഷകർക്ക് വലിയ തോതിലുള്ള നാശനഷ്ടങ്ങളുണ്ടായി. കനാൽ തകർന്നതിനാൽ, അടുത്തുള്ള കൃഷിയിടങ്ങളിൽ വെള്ളക്കെട്ട് ഉണ്ടാകുന്നതിന് ഇത് കാരണമായി. കാരിക്കോട് വിതരണശൃംഖലയുടെ അറ്റത്തുള്ള 250 മീറ്റർ ഇടിഞ്ഞുപോയി. ഇതിനുപുറമേ മണ്ണിടിച്ചിലും, ബണ്ട്റോഡ് തകർന്നതും നാശനഷ്ടങ്ങൾക്ക് ആക്കം കൂട്ടി.

32.278 കി.മീ നീളമുള്ള പ്രധാന കനാലിന്റെ പണി പൂർത്തീകരിച്ചു. എം.സി. റോഡ് ക്രോസ്സിംഗ് (ചെ. 10490 മീ. മുതൽ 10599 മീ. വരെ), റെയിൽവെ ക്രോസ്സിംഗ് (ചെ. 13818.5 മീ. മുതൽ 13879.5 മീ. വരെ) എന്നീ തടസ്സങ്ങൾ ഒഴികെ ലോ ലെവൽ കനാലിന്റെ 15 കി.മീ വരെയുള്ള പണികൾ പൂർത്തീകരിച്ചു.  ഈ രണ്ട് പണികളും പൂർത്തീകരിക്കുന്നതു വഴി ലോലെവൽ കനാലിന്റെ പതിനഞ്ചാമത് കിലോമീറ്റർ വരെ ജലവിതരണം സാധ്യമാകും. അങ്കമാലി മുനിസിപ്പാലിറ്റിയിലേയും, നെടുമ്പാശ്ശേരി പഞ്ചായത്തിന്റേയും കാർഷിക കുടിവെള്ള ആവശ്യങ്ങൾക്ക് ഇത് ഗുണം ചെയ്യും. ലിങ്ക്

[2] മിച്ചജലം:-ഊർജ്ജം ഉല്പാദിപ്പിച്ചതിനുശേഷം പുറത്ത് വിടുന്ന ജലം
[3] ചെ.:-കനാലുകളുടെ നീളത്തെ സൂചിപ്പിക്കുന്നതാണ് ചെയിനേജ്

കനാലിന്റെ പണികൾ ചെ. 445 മീ. മുതൽ 608 മീ. വരെ പൂർത്തീകരിച്ചു. ഇതുവരെ 3048 ഹെ. നേട്ടം കൈവരിച്ചു. 2018 ആഗസ്റ്റ് മാസം വരെ ഈ പദ്ധതിയുടെ ആകെ ചെലവ് 350.83 കോടി രൂപയാണ്.

## ഐ.ഐ.പി കനാലുകൾക്ക് വെള്ളപ്പൊക്കംമൂലമുണ്ടായ നാശനഷ്ടങ്ങൾ

ആഗസ്റ്റ് 2018 ൽ ഉണ്ടായ വൻപേമാരി മൂലം ഐ.ഐ.പി കനാലുകൾ നിറഞ്ഞു കവിഞ്ഞു. മുല്ലശ്ശേരി തോട് നിറഞ്ഞു കവിഞ്ഞതുമൂലം കനാൽ ബണ്ട് റോഡിന് നാശനഷ്ടം സംഭവിച്ചു. എക്കലും, കനാൽ ഇടിഞ്ഞതിന്റെ അവശിഷ്ടങ്ങളും വൻതോതിൽ അടിഞ്ഞുകൂടിയതിനാൽ, പ്രധാന കനാലിനും, ലോ ലെവൽ കനാലിനും വളരെയധികം നാശനഷ്ടങ്ങളുണ്ടായി. പ്രധാന കനാലിന്റെ ചെ. 16360 മീറ്ററിലുള്ള ഫ്ലഷ് എസ്കേപ്പിന്റെ താൽക്കാലിക ഷട്ടറുകൾ മാറ്റുകയുണ്ടായി. അടുത്തുള്ള തോട്ടിലേയ്ക്ക് വെള്ളം ഒഴുകിപ്പോകുവാൻ ഇത് സഹായിച്ചു. വെള്ളപ്പൊക്കം ഉണ്ടാകുന്നതിന് മുമ്പുതന്നെ ഷട്ടറുകൾ തുറന്നുവെങ്കിലും ഷട്ടറുകൾക്കും അതിന്റെ പ്രവർത്തനങ്ങൾക്കും കേടുപാടുകൾ സംഭവിച്ചിട്ടുണ്ട്.

## കാരാപ്പുഴ ജലസേചന പദ്ധതി

കാവേരി നദിയുടെ ഉപനദീതടമായ കബനിയിൽ ആദ്യമായി നടപ്പിലാക്കിയ ഇടത്തരം ജലസേചന പദ്ധതിയാണ് കാരാപ്പുഴ ജലസേചന പദ്ധതി. കാവേരി നദിയുടെ 2.80 റ്റി.എം. സി ജലമാണ് കാരാപ്പുഴ പദ്ധതിക്ക് കാവേരി നദീതട ട്രിബ്യൂണൽ അനുവദിച്ചിട്ടുള്ളത്. എ.ഐ.ബി.പി പദ്ധതിയിൽ ഉൾപ്പെടുത്തിയിട്ടുള്ള 99 മുൻഗണനാ പദ്ധതികളിൽ ഒന്നാണ് കാരാപ്പുഴ പദ്ധതി. വയനാട് ജില്ലയിലെ വൈത്തിരി താലൂക്കിൽ, വാഴവട്ട എന്ന സ്ഥലത്ത് കാരാപ്പുഴ നദിക്ക് കുറുകെ ഒരു അണക്കെട്ടും, ജലനിർഗ്ഗമന മാർഗ്ഗവും പണിയുന്നതിനാണ് പ്രസ്തുത പദ്ധതി. ഇതു മൂലം വയനാട് ജില്ലയിലെ വൈത്തിരി, മാനന്തവാടി, സുൽത്താൻബത്തേരി താലൂക്കുകളിലായി 5221 ഹെക്ടർ (നെറ്റ്) സ്ഥലത്ത് ജലസേചനം നടത്തുവാൻ സാധിക്കും. റിസർവ്വോയറിന്റെ ആകെ സംഭരണശേഷി 76.50 ദശലക്ഷം ക്യൂബിക് മീറ്ററും, നിലവിലെ സംഭരണശേഷി 72 ദശലക്ഷം ക്യൂബിക് മീറ്ററുമാണ്.

ഈ പദ്ധതിക്ക് 1978 ൽ പ്ലാനിംഗ് കമ്മിഷൻ 7.60 കോടി രൂപയ്ക്ക് ഭരണാനുമതി നല്കിയിരുന്നു. 5600 ഹെക്ടർ പ്രദേശത്ത് ജലസേചനം കൈവരിക്കാനും ജലസേചനസാധ്യതാ പ്രദേശമായി 8721 ഹെക്ടർ കൈവരിക്കാനും ലക്ഷ്യമിട്ടിരുന്നു. ജൂൺ 2010 ൽ പദ്ധതി ഭാഗികമായി കമ്മിഷൻ ചെയ്തു. രണ്ട് പ്രധാന തടസ്സങ്ങൾ പരിഹരിക്കപ്പെട്ടു –(1)വലതുകര പ്രധാന കനാലിൽ ഇടക്കര വയൽ (ചെ. 7673 മീ. മുതൽ 7888 മീ. വരെ) ഇടിഞ്ഞതുമായി ബന്ധപ്പെട്ട പണികൾ പൂർത്തീകരിച്ചു. ഇതുമൂലം 2018 മുതൽ ജലവിതരണം ആരംഭിക്കുവാൻ സജ്ജമായി. (2) ഇടതുകര പ്രധാന കനാലിന്റെ അറ്റത്തുനിന്നും ആരംഭിക്കുന്ന പടിഞ്ഞാറെ വീട് ശാഖാ കനാലിന്റെ 330 മീറ്ററിലുള്ള പാറക്കെട്ട് പ്രദേശത്തെ പ്രശ്നങ്ങളും പരിഹരിക്കപ്പെട്ടു. ഇതുമൂലം കനാലിന്റെ രണ്ടറ്റവും കൂട്ടിമുട്ടുവാൻ സാധിച്ചു. 2017 മാർച്ച് മാസം മുതൽ, ഇടതുകര പ്രധാന കനാലിലൂടെ 15.30 കി.മീ വരെ പരീക്ഷണാടിസ്ഥാനത്തിൽ ജലവിതരണം നടത്തുകയുണ്ടായി. കാരാപ്പുഴയിലെ ടൂറിസം പദ്ധതിയുടെ ഒന്നാംഘട്ടം പൂർത്തീകരിച്ചു. ജൂൺ 2017 മുതൽ പാർക്കും ഉദ്യാനവും പൊതുജനങ്ങൾക്ക് തുറന്നുകൊടുത്തു. 2014–ലെ ഡി.എസ്.ആർ നിരക്കനുസരിച്ച് 560 കോടിരൂപയാണ് ഭേദഗതി ചെയ്ത അടങ്കൽ തുക. ആഗസ്റ്റ് 2018 പ്രകാരം, ആകെ ചിലവഴിച്ച തുക 322.69 കോടി രൂപയാണ്. 601 ഹെക്ടറിൽ നേട്ടം കൈവരിക്കുവാനും, 938 ഹെക്ടർ ജലസേചന സാധ്യതാ പ്രദേശമായി വികസിപ്പിക്കുവാനും സാധിച്ചു.

## വെള്ളപ്പൊക്കംമൂലമുണ്ടായ നാശനഷ്ടങ്ങൾ

വെള്ളപ്പൊക്കംമൂലം 60 മീറ്റർ നീളത്തിൽ ഇടതുകര പ്രധാന കനാലിൽ (ചെ. 4800 മീ.) നാശനഷ്ടമുണ്ടായി.

## ബാണാസുര സാഗർ ജലസേചന പദ്ധതി

വയനാട് ജില്ലയിലെ രണ്ടാമത്തെ ജലസേചന പദ്ധതിയാണ് ബാണാസുരസാഗർ ജലസേചന പദ്ധതി. പനമരം നദിയുടെ പോഷകനദിയായ കരമൻതോട് നദീതടത്തിലാണ് ഈ പദ്ധതി സ്ഥിതി ചെയ്യുന്നത്. വയനാട് ജില്ലയിലെ രണ്ട് താലൂക്കുകളിലായി 2800 ഹെക്ടർ കൃഷിഭൂമിയിൽ, രണ്ടാമത്തെയും മൂന്നാമത്തെയും വിളകൾക്ക് ജലസേചന സൗകര്യം ലഭ്യമാക്കുകയെന്ന ലക്ഷ്യത്തോടെ 1979 ൽ എട്ട് കോടി രൂപ മതിപ്പ് ചെലവ് കണക്കാക്കി ആരംഭിച്ചതാണ് ഈ പദ്ധതി.

2.73 കി.മീ നീളമുള്ള പ്രധാന കനാലും, 2 ശാഖാ കനാലുകളുമാണ് ഉള്ളത്. ഇതിൽ പടിഞ്ഞാറത്തറ ശാഖാ കനാലിന് 9.030 കി.മീ നീളവും, വെണ്ണിയോട് ശാഖാ കനാലിന് 5.390 കി.മീ നീളവും ഉണ്ട്. പ്രധാന കനാലിന്റെ 2360 മീ. നീളത്തിലുള്ള പണികൾ പൂർത്തീകരിച്ചു. പടിഞ്ഞാറത്തറ, വെണ്ണിയോട് ശാഖാ കനാലിന്റെ പണികൾ പുരോഗമിക്കുന്നു. 2016 ഡി.എസ്.ആർ പ്രകാരമുള്ള പുതുക്കിയ എസ്റ്റിമേറ്റ് തുക 165.98 കോടി രൂപയാണ്. ആഗസ്റ്റ് 2018 ലെ കണക്ക് പ്രകാരം ഈ പദ്ധതിക്ക് ചെലവഴിച്ച തുക 59.18 കോടി രൂപയാണ്.

### വെള്ളപ്പൊക്കംമൂലമുണ്ടായ നാശനഷ്ടങ്ങൾ

പ്രധാന കനാലിൽ ചെ.1130 മീ. ലും, വെണ്ണിയോട് ശാഖാ കനാലിൽ ചെ. 4350 മീ.ലും, കാപ്പുംകുന്ന് വിതരണ ശൃംഖലയിൽ ചെ. 2300 മീ. മുതൽ 2350 മീ. വരെയുള്ള പ്രദേശങ്ങളിലും മണ്ണിടിച്ചിൽ ഉണ്ടായി.

### കുട്ടനാട് വെള്ളപ്പൊക്കനിവാരണ പദ്ധതി

ആലപ്പുഴ ജില്ലയിലെ 32 പഞ്ചായത്തുകളും, കോട്ടയം ജില്ലയിലെ 27 പഞ്ചായത്തുകളും, പത്തനംതിട്ട ജില്ലയിലെ 5 പഞ്ചായത്തുകളും ഉൾപ്പെട്ടതാണ് കുട്ടനാടൻ ചതുപ്പ് പ്രദേശം. കാർഷിക മേഖലയിലെ പ്രതിസന്ധി പരിഹരിക്കുന്നതിനായി 1840 കോടി രൂപയുടെ (2007 വിലനിലവാരത്തിൽ) ഒരു പദ്ധതി എം.എസ്.എസ്. ആർ.എഫ് നിർദ്ദേശിക്കുകയുണ്ടായി. വെള്ളപ്പൊക്കം നിയന്ത്രിക്കുന്നതിനും, ജലത്തിലെ ഉപ്പുരസം നിയന്ത്രിക്കുന്നതിനും, ജലനിർഗ്ഗമന സംവിധാനം മെച്ചപ്പെടുത്തുന്നതിനുമായി 1517.90 കോടി രൂപയുടെ വിവിധ പദ്ധതികൾ ജലസേചന വകുപ്പ് നടപ്പിലാക്കി വരുന്നു. വെള്ളപ്പൊക്ക നിയന്ത്രണ പരിപാടികളിൽ ഉൾപ്പെടുത്തി 4 പദ്ധതികൾക്കാണ് കേന്ദ്രസർക്കാറിന്റെ അംഗീകാരം ലഭിച്ചത്. കെ.ഇ.എൽ[4] I – വെള്ളപ്പൊക്ക നിവാരണം (14 പാടശേഖരങ്ങൾ), കെ.ഇ.എൽ II – വെള്ളപ്പൊക്ക നിവാരണം (9 പാടശേഖരങ്ങൾ), കെ.ഇ.എൽ III – വെള്ളപ്പൊക്ക നിവാരണം (231 പാടശേഖരങ്ങൾ), കെ.ഇ.എൽ IV – 12 നീർത്തടങ്ങളിൽ വെള്ളപ്പൊക്ക നിവാരണം. കെ.ഇ.എൽ I, കെ.ഇ.എൽ II എന്നിവയുടെ പണി പൂർത്തീകരിച്ചു. കെ.ഇ.എൽ III ൽ, നടപടികൾ ആരംഭിച്ച 57 പദ്ധതികളിൽ 46 എണ്ണം പൂർത്തീകരിച്ചു. കെ.ഇ.എൽ IV ൽ, 21 പദ്ധതികളുടെ നടപടികൾ ആരംഭിച്ചെങ്കിലും 9 എണ്ണമേ പൂർത്തീകരിച്ചുള്ളു.

കെ.ഇ.എൽ I പദ്ധതികൾ പൂർത്തീകരിച്ചതു വഴി 39.93 കി.മീ നീളത്തിൽ ബണ്ടുകളുടെ നിർമ്മാണം/ പുനരുദ്ധാരണം എന്നിവ നടപ്പിലാക്കാൻ സാധിച്ചു. ഇതുവഴി 574.83 ഹെ. നെൽപ്പാടങ്ങൾ സംരക്ഷിക്കാനായി. കെ.ഇ.എൽ II പദ്ധതികളിൽ 62.25 കി.മീറ്ററിൽ ബണ്ട് ഉൾപ്പെടുത്തി നിർമ്മാണം/ പുനരുദ്ധാരണം സാദ്ധ്യമായി. ഇതുമൂലം 3266 ഹെ. നെൽപ്പാടങ്ങൾ സംരക്ഷിക്കാനായി. ഉപ്പുജലം നിയന്ത്രിക്കുന്നതിനും, പരാസ്ഥിതിക ആഘാതം കുറയ്ക്കുന്നതിനും സഹായകമാകുന്ന തണ്ണീർമുഖം ബണ്ടിന്റെ പുനരുദ്ധാരണ പ്രവൃത്തികൾ പുരോഗമിച്ചു വരുന്നു (ആഗസ്റ്റ് 31, 2018 പ്രകാരമുള്ള ഭൗതികനേട്ടം 91.3 ശതമാനമാണ്). ഡി ബ്ലോക്കിലുള്ള പുത്തനാറായിരം പാടശേഖരത്തിന്റെ പുറംബണ്ട് നിർമ്മാണത്തിനുള്ള പൈൽ ആന്റ് സ്ലാബ് പ്രവൃത്തികൾ പുരോഗമിച്ചു വരുന്നു (ആഗസ്റ്റ് 31, 2018 പ്രകാരമുള്ള ഭൗതികനേട്ടം 25 ശതമാനമാണ്).

### ജലസേചന നിലവാരം

2017–18 കാലയളവിലെ ജലസേചന സൗകര്യമുള്ള പ്രദേശത്തിന്റെ സ്രോതസ്സ് തിരിച്ചുള്ള അറ്റ വിസ്തീർണ്ണം അനുബന്ധം 2.69 ലും 2.70 ലും രേഖപ്പെടുത്തിയിരിക്കുന്നു. 2015–16 മുതൽ 2017–18 വരെയുള്ള വർഷങ്ങളിൽ ജലസേചന സൗകര്യമുള്ള പ്രദേശത്തിന്റെ അറ്റ വിസ്തീർണ്ണത്തിൽ ഏറ്റക്കുറച്ചിലുകൾ ഉണ്ടായി. സംസ്ഥാനത്തെ ജലസേചന സൗകര്യമുള്ള പ്രദേശത്തിന്റെ അറ്റ വിസ്തീർണ്ണം 2015–16 ൽ 4.13 ലക്ഷം ഹെക്ടർ ആയിരുന്നത് 2016–17 ൽ 3.77 ലക്ഷം ഹെക്ടർ ആയി കുറയുകയുണ്ടായി. തുടർന്ന് 2017–18 ൽ 4 ശതമാനം വർദ്ധനവോടെ 3.92 ലക്ഷം ഹെക്ടറായി ഉയർന്നു. ജലസേചനത്തിന്റെ പ്രധാന സ്രോതസ്സ് കിണറുകളാണ്. 1.23 ലക്ഷം ഹെക്ടർ പ്രദേശത്ത് ഇവ മൂലം ജലസേചനം ലഭ്യമാകുന്നു. ജലസേചന കനാലിൽ കൂടി 0.76 ലക്ഷം ഹെക്ടറിൽ ജലേസേചനം ലഭിക്കുന്നു.

മൊത്തം ജലസേചന സൗകര്യമുള്ള പ്രദേശത്തിന്റെ വിസ്തൃതിയിൽ വ്യതിയാനം ഉണ്ടാകുന്നതായാണ് കണക്കുകൾ സൂചിപ്പിക്കുന്നത്. 2015–16 ൽ 4.83 ലക്ഷം ഹെക്ടർ ആയിരുന്നത്, 2016–17 ആയപ്പോൾ 4.97 ലക്ഷം ഹെക്ടർ ആയി വർദ്ധിച്ചു. 2017–18 ൽ 8.4 ശതമാനം വർദ്ധനവോടെ ഇത് 5.39 ലക്ഷം ഹെക്ടറായി ഉയർന്നു. മൊത്തം ജലസേചിത പ്രദേശത്തിന്റെ വിശദാംശങ്ങളും, ജലസേചനത്തിന്റെ പ്രയോജനം ഏറ്റവും അധികം ലഭിച്ച വിളകളുടെ വിശദാംശങ്ങളും അനുബന്ധം 2.71 ലും 2.72 ലും രേഖപ്പെടുത്തിയിരിക്കുന്നു. ജലസേചനംമൂലം ഏറ്റവുമധികം പ്രയോജനം ലഭിച്ചത് നാളികേരത്തിനാണ്(1.58 ലക്ഷം ഹെ.), തുടർന്ന് നെല്ലിനും (1.45 ലക്ഷം ഹെ.), ഏത്തവാഴ(0.48 ലക്ഷം ഹെ.). 2016–17 ലെ കണക്കുകളുമായി താരതമ്യം ചെയ്യുമ്പോൾ, നാളികേരത്തിന് ജലസേചനം ലഭ്യമായ പ്രദേശത്തിന്റെ വിസ്തൃതി 1.59 ലക്ഷം ഹെക്ടറിൽ നിന്നും 1.58 ലക്ഷം ഹെക്ടറായിട്ട് കുറഞ്ഞിട്ടുണ്ട്. നെൽകൃഷിയുടേത് 1.31 ലക്ഷം ഹെക്ടറിൽ നിന്നും 1.45 ലക്ഷം ഹെക്ടറായിട്ട് 2017–18 വർഷത്തിൽ വർദ്ധിക്കുകയുണ്ടായി. ഏത്തവാഴയുടെ ജലസേചിത പ്രദേശത്തിന്റെ വിസ്തൃതി 2016–17 ൽ 0.44 ലക്ഷം ഹെക്ടറിൽ നിന്നും 2017–18 ൽ 0.48 ലക്ഷം ഹെക്ടറായി വർദ്ധിച്ചു. മൊത്തം കൃഷി ഭൂമിയും മൊത്തം ജലസേചിത പ്രദേശവും തമ്മിലുള്ള അനുപാതം 2015–16 ൽ 18.4 ശതമാനമായിരുന്നത് 2016–17 ൽ 19.25 ശതമാനമായും, 2017–18 ൽ 20.92 ശതമാനമായും വർദ്ധിച്ചു.

### ചെറുകിട ജലസേചനം

2000 ഹെക്ടറിന് താഴെ വിസ്തൃതിയുള്ള പ്രദേശത്ത് ജലസേചനം എത്തിക്കുന്ന പദ്ധതികളെയാണ് ചെറുകിട

[4]കെ.ഇ.എൽ:-കുട്ടനാട് പാക്കേജിൽ കേരള സംസ്ഥാനത്തെ സൂചിപ്പിക്കുന്നു

ജലസേചന പദ്ധതിയിൽ ഉൾപ്പെടുത്തിയിരിക്കുന്നത്. ഹെക്ടർ അനുപാതത്തിൽ വേണ്ടി വരുന്ന കുറഞ്ഞ മുതൽ മുടക്ക്, മെച്ചപ്പെട്ട രീതിയിലുള്ള ആദായം, ആവാസ വ്യവസ്ഥക്ക് അനുയോജ്യമായ പ്രവർത്തനം എന്നീ കാരണങ്ങൾ കൊണ്ട് നമ്മുടെ സംസ്ഥാനത്ത് ചെറുകിട ജലസേചന പദ്ധതികൾ ഒരു സുപ്രധാന പങ്ക് വഹിക്കുന്നു. തടയണകളുടെ നിർമ്മാണം, ജലസേചന ടാങ്കുകളുടെ നിർമ്മാണവും പുനരുദ്ധാരണവും, റഗുലേറ്ററുകൾ, ബണ്ടുകൾ, ലിഫ്റ്റ് ഇറിഗേഷൻ പദ്ധതികൾ മുതലായവയാണ് പ്രധാനമായും ചെറുകിട ജലസേചന പദ്ധതികളിൽ ഉൾപ്പെടുത്തി ചെയ്തു വരുന്നത്. കുളങ്ങളുടേയും ടാങ്കുകളുടേയും നവീകരണം, ലിഫ്റ്റ് ഇറിഗേഷൻ ഉൾപ്പെടെയുള്ള ചെറുകിട ജലസേചന പദ്ധതികൾ എന്നിവയ്ക്ക് ഊന്നൽ നൽകി കൊണ്ടായിരുന്നു പന്ത്രണ്ടാം പഞ്ചവത്സര പദ്ധതിക്കാലത്ത് ചെറുകിട ജലസേചന മേഖലയ്ക്ക് പ്രാധാന്യം നൽകിയത്. ചെറുകിട ജലസേചന പദ്ധതികൾക്ക് അനുയോജ്യമായ സാഹചര്യമാണ് നമ്മുടെ സംസ്ഥാനത്തുള്ളതെങ്കിലും, ഇതിന്റെ മുഴുവൻ സാധ്യതയും പ്രയോജനപ്പെടുത്തുവാൻ സാധിച്ചിട്ടില്ല. പന്ത്രണ്ടാം പദ്ധതിക്കാലയളവ് വരെ 1231.50 കോടി രൂപ ചെറുകിട ജലസേചന മേഖലയ്ക്ക് ചെലവഴിച്ചതു വഴി 325565 ഹെക്ടർ (അറ്റ) നേട്ടം കൈവരിക്കുവാൻ സാധിച്ചു. പന്ത്രണ്ടാം പഞ്ചവത്സരപദ്ധതിക്കലാത്ത് മാത്രം 43699 ഹെക്ടർ നേട്ടം കൈവരിച്ചു.

ചെറുകിട ജലസേചന പദ്ധതികളെ ക്ലാസ്സ് I (50 ഹെക്ടറോ അതിൽ കൂടുതലോ), ക്ലാസ്സ് II (50 ഹെക്ടറിൽ താഴെ) എന്നിങ്ങനെ വിഭജിച്ചിട്ടുണ്ട്. ഇതിനു പുറമേ ലിഫ്റ്റ് ഇറിഗേഷൻ പദ്ധതികളും, ചെറുകിട ജലസേചന പദ്ധതികളുടെ പുനരുദ്ധാരണവും പദ്ധതിക്കാലയളവിൽ നടപ്പിലാക്കുകയുണ്ടായി. ചെറുകിട ജലസേചന പദ്ധതികളുടെ ആയക്കട്ടിൽ ഏറ്റക്കുറച്ചിലുകൾ ഉണ്ടായതായിട്ടാണ് കഴിഞ്ഞ മൂന്ന് വർഷത്തെ കണക്കുകൾ സൂചിപ്പിക്കുന്നത്. ആയക്കട്ട് (അറ്റ വിസ്തീർണ്ണം) 2015–16 ൽ 7409.01 ഹെക്ടറായിരുന്നത് 2016–17 ൽ 13531.70 ഹെക്ടറായി വർദ്ധിച്ചു. എന്നാൽ 2017–18 ൽ ഇത് 8006.64 ഹെക്ടറായി കുറയുകയുണ്ടായി. 2015–16 മുതൽ 2017–18 വർഷം വരെയുള്ള ചെറുകിട ജലസേചന പദ്ധതിയുടെ ഭൗതികനേട്ടങ്ങൾ അനുബന്ധം 2.73 ൽ രേഖപ്പെടുത്തിയിരിക്കുന്നു.

I മുതൽ XXIII വരെയുള്ള വിവിധ ഘട്ടങ്ങളിലൂടെ ജലസേചന പദ്ധതികൾക്ക് ആർ.ഐ.ഡി.എഫ് പദ്ധതികളിൽ കൂടി നബാർഡ് വായ്പ അനുവദിക്കുന്നുണ്ട്. ആർ.ഐ.ഡി.എഫ് XVIII മുതൽ XXIII വരെ ഉൾപ്പെടുത്തിയിട്ടുള്ള പദ്ധതികൾ പുരോഗമിച്ചു വരുന്നു. ഘട്ടം I മുതൽ XXIII വരെയുള്ള വിവിധ പദ്ധതികളിൽ ഇതുവരെ 1331 പണികൾ പൂർത്തിയായി. XXI മുതൽ XXIII വരെയുള്ള 3 ഘട്ടങ്ങളിൽ അനുവദിച്ച ആർ.ഐ.ഡി.എഫ് തുകയിൽ വർദ്ധനവ് ഉണ്ടായിട്ടുണ്ട്. ആർ.ഐ.ഡി.എഫ് XXII ൽ 27.50 കോടി രൂപയുടെ 3 പദ്ധതികൾക്ക് നബാർഡ് അംഗീകാരം നൽകിയിട്ടുണ്ട്. ഇതിൽ രണ്ട് പദ്ധതികൾ പുരോഗമിക്കുന്നു. ഒരു പദ്ധതി ടെന്റർ ചെയ്യുന്ന നിലയിലാണ്. ആർ.ഐ.ഡി.എഫ് XXIII ൽ 65.41 കോടി രൂപയുടെ ഏഴ് പദ്ധതികൾക്ക് അനുമതി നൽകിയിട്ടുണ്ട്. വിശദാംശങ്ങൾ അനുബന്ധം 2.74 ൽ രേഖപ്പെടുത്തിയിട്ടുണ്ട്.

### ഭൂഗർഭ ജല വികസനം

ഭൂഗർഭജലം അമിതമായി ചൂഷണം ചെയ്യുന്നതും ഇതുമൂലമുണ്ടാകുന്ന ജലദൗർലഭ്യവുമാണ് വിവിധ രാജ്യങ്ങൾ നേരിടുന്ന പ്രധാന പ്രശ്നങ്ങൾ. ഭൂഗർഭജലത്തിന്റെ ഏറ്റവും വലിയ ഉപഭോക്താവ് കാർഷികമേഖലയാണ്. കേന്ദ്ര ഭൂഗർഭജല വകുപ്പും, സംസ്ഥാന ഭൂഗർഭജല വകുപ്പുമാണ് ഭൂഗർഭജലത്തിന്റെ നിർണ്ണയം നടത്തുന്നത്. ഓരോ പ്രദേശത്തേയും ഭൂഗർഭജലത്തിന്റെ അളവനുസരിച്ചാണ് നിർണ്ണയം നടത്തുന്നത്.

2013 ലെ സംസ്ഥാന ഭൂഗർഭജല കണക്ക് പ്രകാരം, സംസ്ഥാനത്ത് ഭൂഗർഭജലത്തിന്റെ ആകെ വാർഷിക റീചാർജ്ജ് 6251.31എം.സി.എം ഉം, യഥാർത്ഥ വാർഷിക ഭൂഗർഭ ജല ലഭ്യത 5651.53 എം.സി.എം ഉം ആണ്. ജലസേചനത്തിനു വേണ്ടി നിലവിലുള്ള മൊത്തം ഭൂഗർഭജലത്തിന്റെ ഡ്രാഫ്റ്റ് 1181.77 എം.സി.എം ഉം, എല്ലാ ആവശ്യത്തിനും വേണ്ടി നിലവിലുള്ള മൊത്തം ഭൂഗർഭജലം 2634.91 എം.സി.എം ഉം ആണ്. സംസ്ഥാനത്ത് ഭാവി ജലസേചനത്തിന് ആവശ്യമായ യഥാർത്ഥ ഭൂഗർഭജലം 2944.62 എം.സി.എം ആണ്. നമ്മുടെ സംസ്ഥാനത്ത് ഭൂഗർഭജല വികസനത്തിന്റെ സ്റ്റേജ് 46.62 ശതമാനം ആണ്. ജില്ലാതലത്തിൽ, ഏറ്റവും കൂടുതൽ കാസർഗോഡ് ജില്ലയിലാണ് (69.81 ശതമാനം), തുടർന്ന് തിരുവനന്തപുരത്തും (60.27 ശതമാനം). ഏറ്റവും കുറവ് വയനാട് ജില്ലയിലാണ് (19.48 ശതമാനം). വിശദാംശങ്ങൾ അനുബന്ധം 2.75 ൽ രേഖപ്പെടുത്തി യിരിക്കുന്നു.

ഭൂഗർഭജല വികസനവും പര്യവേഷണവും, ഭൂഗർഭജല പരിരക്ഷയും കൃത്രിമ പുനരുജ്ജീവനവും എന്നീ പദ്ധതികളാണ് ഭൂജല വകുപ്പ് പ്രധാനമായും നടപ്പിലാക്കി വരുന്നത്. 2017–18 കാലഘട്ടത്തിൽ, 2585 തുറന്ന കിണറുകളുടേയും 10183 കുഴൽ കിണറുകളുടേയും പര്യവേഷണം നടത്തുകയുണ്ടായി. ഇതിന്റെ ഭൗതികനേട്ടം 70 ശതമാനമാണ്. ഭൂഗർഭജലത്തിന്റെ അമിതചൂഷണം മൂലമുണ്ടാകുന്ന പാരിസ്ഥിതിക പ്രശ്നങ്ങൾ തടയുന്നതിനുവേണ്ടിയും, ലഭ്യമായ ജലവിഭവം തുല്യമായി വീതിക്കുന്നതിനും വേണ്ടിയാണ് ഭൂഗർഭജല നിയന്ത്രണവും ക്രമീകരണവും നിഷ്ക്കർഷിക്കുന്നത്. 2017–18 ൽ 759 പെർമിറ്റുകൾ വിതരണം ചെയ്യുകയും, ഭൂഗർഭജലം ഉപയോഗിച്ചുള്ള കുപ്പിവെള്ള നിർമ്മാണ യൂണിറ്റുകൾക്ക് എൻ.ഒ.സി

വിതരണം ചെയ്യുകയും ചെയ്തു (25 എണ്ണം). ഭൗതികനേട്ടങ്ങളുടെ വിശദാംശങ്ങൾ അനുബന്ധം 2.76 ൽ രേഖപ്പെടുത്തിയിരിക്കുന്നു.

## 2017–18 ലെ ജലസേചന വകുപ്പിന്റെ പ്രകടനം

2017–18 ൽ ജലസേചന മേഖലയുടെ ബഡ്ജറ്റ് വിഹിതം 676.21 കോടി രൂപയായിരുന്നു. ഇതിൽ വൻകിട ഇടത്തര ജലസേചന പദ്ധതികൾക്കായിരുന്നു പ്രധാന പങ്ക് (64 ശതമാനം). 495.57 കോടി രൂപ കഴിഞ്ഞ സാമ്പത്തിക വർഷം ജലസേചനമേഖലയിൽ ചെലവഴിച്ചു(73.28 ശതമാനം) 2017–18 പദ്ധതിക്കാലത്ത് വകയിരുത്തിയ ബഡ്ജറ്റ് വിഹിതവും ചിലവ് വിശദാംശങ്ങളും അനുബന്ധം 2.77 ൽ രേഖപ്പെടുത്തിയിരിക്കുന്നു.

ഹരിതകേരളം മിഷൻ – ജലസംരക്ഷണവും പ്രകൃതി വിഭവ പരിപാലനവും എന്നിവയുടെ വിശദാംശങ്ങൾ അധ്യായം 11 ൽ രേഖപ്പെടുത്തിയിരിക്കുന്നു.

## വനം, വന്യജീവി സംരക്ഷണം

ഭക്ഷ്യസുരക്ഷയ്ക്കും മെച്ചപ്പെട്ട ഉപജീവനമാർഗങ്ങൾക്കും വനം അത്യന്താപേക്ഷിതമാണ്. ഭാവിയിലെ വനങ്ങൾ ഭക്ഷണം, തടി, ഊർജം, പാർപ്പിടം, കാലിത്തീറ്റ, തൊഴിൽ, വരുമാനം എന്നിവ പ്രദാനം ചെയ്യുക വഴി വിവിധ ജനവിഭാഗങ്ങൾക്ക് തങ്ങളുടെ നൈസർഗികത വർധിപ്പിക്കാനും ജീവിതം അഭിവൃദ്ധിപ്പെടുത്താനും ജൈവവൈവിധ്യം സംരക്ഷിക്കാനും സഹായകമാകുന്നു. വനപരിപാലനത്തിൽ 'ഫോറസ്റ്റ് ഹെൽത്ത്' അഥവാ വനാരോഗ്യം എന്ന സങ്കൽപ്പം വളരെ പ്രാധാന്യമർഹിക്കുന്നു. ലഭ്യമായ വനമേഖലയുടെയും, വനമേഖലക്കു പുറത്തുള്ള വൃക്ഷങ്ങളുടെയും വനപ്രദേശങ്ങളുടെയും ശാസ്ത്രീയമായ അവലോകനം കാലാനുസൃതമായി നടപ്പിലാക്കുന്നത് ഇന്ത്യ ഉൾപ്പെടെയുള്ള വളരെ കുറച്ചു രാജ്യങ്ങൾ മാത്രമാണ്. ആന്റമാൻ നിക്കോബാർ ദ്വീപുകൾ, പശ്ചിമഘട്ട മലനിരകൾ, വടക്കു കിഴക്കൻ സംസ്ഥാനങ്ങൾ എന്നീ പ്രദേശങ്ങളിൽ കാണപ്പെടുന്ന നിത്യഹരിതവനങ്ങൾ മുതൽ ഹിമാലയൻ പർവതനിരകളിൽ കാണപ്പെടുന്ന കുറ്റിച്ചെടികൾ വരെയുള്ള വിവിധ വനമേഖല പ്രദേശങ്ങളാണ് രാജ്യത്തുള്ളത്. ഇവയ്ക്കിടയിൽ ഉഷ്ണമേഖല നിത്യഹരിത വനങ്ങൾ, ആർദ്ര നിത്യഹരിത വനങ്ങൾ, മുൾപടർപ്പുകൾ, ഉപഉഷ്ണമേഖല പ്രദേശങ്ങളിലുള്ള പൈൻ വനങ്ങൾ എന്നിവയും നമ്മുടെ രാജ്യത്തുണ്ട്. ഫോറസ്റ്റ് സർവെ ഓഫ് ഇന്ത്യ റിപ്പോർട്ട് 2017 പ്രകാരം 802088 ച.കി.മീ ആണ് രാജ്യത്തെ മൊത്തം വനമേഖലാപ്രദേശം. അതായത് മൊത്തം ഭൂപ്രകൃതിയുടെ 24.39 ശതമാനം. ഇതിൽ 93,815 ച.കി.മീ വൃക്ഷാവരണവും (ട്രീകവർ) 7,08,273 ച.കി.മീ വനാവരണവുമാണ് (ഫോറസ്റ്റ് കവർ). 98,158 ച.കി.മീ നിബിഡവനവും, 3,08,318 ച.കി.മീ താരതമ്യേന നിബിഡവനവും, 3,01,797 ച.കി.മീ തുറന്ന വനപ്രദേശവും ഉൾപ്പെടുന്നതാണ് ഇന്ത്യയുടെ ആകെ വനാവരണം.

നമ്മുടെ സംസ്ഥാനത്തെ വനങ്ങളെയും, വൃക്ഷസമ്പത്തിനെയും രണ്ടായി തരം തിരിക്കാം(എ). സർക്കാർ അധീനതയിലും നിയന്ത്രണത്തിലുമുള്ള വനങ്ങൾ (ബി). വന പ്രദേശത്തിന് പുറത്തുള്ള വൃക്ഷങ്ങൾ. സംസ്ഥാനത്ത് സംരക്ഷിതവനങ്ങളായി രേഖപ്പെടുത്തിയിട്ടുള്ളത് 11,309 ച.കി.മീ ആണ്, അതായത് മൊത്തം ഭൂവിസ്തൃതിയുടെ 29.1 ശതമാനം. ഫോറസ്റ്റ് സർവെ ഓഫ് ഇന്ത്യയുടെ 2017 കണക്കെടുപ്പ് പ്രകാരം, തോട്ടങ്ങൾ ഉൾപ്പെടെയുള്ള സംസ്ഥാനത്തെ വനമേഖലയുടെ വിസ്തൃതി 20321 ച.കി.മീ ആണ്. അതായത് സംസ്ഥാനത്തെ ഭൂവിസ്തൃതിയുടെ 52 ശതമാനം. 2017 ലെ ഫോറസ്റ്റ് സർവെ ഓഫ് ഇന്ത്യ റിപ്പോർട്ടിലെ കണക്കുകൾ 2015 ലേതുമായി താരതമ്യം ചെയ്യുമ്പോൾ സംസ്ഥാനത്തെ സംരക്ഷിത വനമേഖലയിലെ ആകെ വനാവരണത്തിൽ തുറന്ന വനപ്രദേശങ്ങളുടെയും താരതമ്യേന നിബിഡ വനപ്രദേശങ്ങളുടെയും വിസ്തൃതിയിൽ കുറവ് വന്നിട്ടുണ്ട് എന്ന് കാണാം. എന്നാൽ നിബിഡവനപ്രദേശങ്ങളുടെ വിസ്തൃതിയിൽ നേരിയ വർധനവ് ഉണ്ടായിട്ടുണ്ട്(ഫോറസ്റ്റ് സർവെ ഓഫ് ഇന്ത്യ റിപ്പോർട്ട്, 2017, 2015).

സംസ്ഥാനത്ത് ഏറ്റവുമധികം വനമേഖലയുള്ള ജില്ല ഇടുക്കിയാണ് (3,139 ച.കി.മീ), തുടർന്ന്

**ചിത്രം 2.19** കേരളത്തിലെ വനമേഖലയുടെ ജില്ല തിരിച്ചുള്ള വിസ്തീർണ്ണം (ച.കി.മീ)




അവലംബം: ഇന്ത്യ സ്റ്റേറ്റ് ഓഫ് ഫോറസ്റ്റ് റിപ്പോർട്ട് 2017

പത്തനംതിട്ടയും (1,830 ച.കി.മീ) പാലക്കാട്ടും(1,826 ച.കി.മീ) ജില്ലകളാണ് (ചിത്രം 2.21). സംസ്ഥാനത്തെ ജില്ല തിരിച്ചുള്ള വനമേഖലാപ്രദേശങ്ങൾ അനുബന്ധം 2.78 ൽ രേഖപ്പെടുത്തിയിരിക്കുന്നു. 2017 ലെ എഫ്. സി.ഐ കണക്കുകൾ 2015 ലേതുമായി താരതമ്യം ചെയ്യുമ്പോൾ 9 ജില്ലകളിൽ വനാവരണം വർധിച്ചതായി കാണാം. ഇവ എറണാകുളം, കണ്ണൂർ, കാസർഗോഡ്, കോട്ടയം, മലപ്പുറം, പാലക്കാട്, പത്തനംതിട്ട, തൃശ്ശൂർ എന്നീ ജില്ലകളാണ്. വനാവരണത്തിൽ കുറവ് രേഖപ്പെടുത്തിയിട്ടുള്ളത് ആലപ്പുഴ, ഇടുക്കി, കൊല്ലം, വയനാട് ജില്ലകളിലാണ്. മാറ്റമില്ലാത്തത് തിരുവനന്തപുരം ജില്ലയിൽ.

### സ്വാഭാവിക വനങ്ങളുടെ പരിപാലനം

ജൈവവൈവിധ്യ സംരക്ഷണത്തിനും ജീവജാലങ്ങളുടെ സുസ്ഥിരമായ നിലനില്പിനും വേണ്ടിയാണ് വിവിധ പദ്ധതികളിലൂടെ പ്രകൃതിദത്തവനങ്ങൾ പരിപാലിക്കപ്പെടുന്നത്. വനാതിർത്തികളുടെ സർവെ, വനസംരക്ഷണം, നശിച്ചുപോയ വനത്തിനു പകരം വനംവച്ചുപിടിപ്പിക്കൽ എന്നിവയായിരുന്നു 2017–18 ലെ പ്രധാന പ്രവർത്തികൾ. വനാതിർത്തി വേർതിരിക്കുന്നതിന്റെ ഭാഗമായി 12,697 കി.മീ നീളത്തിൽ കല്ലുകൾ കൊണ്ട് അതിർത്തി തിരിക്കുകയും, 2 കി.മീ നീളത്തിൽ കൽഭിത്തി നിർമ്മിക്കുകയും ചെയ്തു. നശിച്ചുപോയ വനത്തിനുപകരം വനം വച്ചു പിടിപ്പിക്കുന്നതിന്റെ ഭാഗമായി 7.1 ഹെക്ടർ പ്രദേശത്ത് പുതുതായി മരങ്ങൾ നട്ടു പിടിപ്പിക്കുകയും, 228.52 കി.മീ കാട്ടുതീ സംരക്ഷണ പ്രവർത്തനങ്ങൾ നടത്തുകയും ചെയ്തു. കാട്ടുതീയിൽ നിന്നുള്ള സംരക്ഷണ പ്രവർത്തികളുടെ ഭാഗമായി 4470.10 കി.മീ. നീളത്തിൽ കാട്ടുതീ നിയന്ത്രണ രേഖകൾ നിർമിക്കുകയും, 81,352 വാച്ചർമാരെ നിയമിക്കുകയും ചെയ്തു. കഴിഞ്ഞ രണ്ടു ദശാബ്ദക്കാലത്ത് 57,130 ഹെ. നഷ്ടപ്പെട്ട വനഭൂമി വനവൽക്കരണത്തിലൂടെ വളർത്തിയെടുത്തു.

### തോട്ടങ്ങളുടെ ഉല്പാദനക്ഷമത

സംസ്ഥാനത്ത് മുൻകാലങ്ങളിൽ തോട്ടവിളകളിൽ കൂടുതൽ പ്രാധാന്യം നൽകിയിരുന്നത് തേക്കിനായിരുന്നു. തേക്കിനുള്ള മുന്തിയ ഗുണഗണങ്ങൾ കാരണം ഇത് ഏറ്റവും പ്രിയപ്പെട്ട തോട്ടവിളയായി തുടർന്നു പോരുന്നു. വ്യാവസായിക ആവശ്യങ്ങൾക്കുള്ള അസംസ്കൃത വസ്തുക്കളുടെ ആവശ്യം വർധിച്ചതോടുകൂടി കട്ടികുറഞ്ഞ തടികൾ വച്ചു പിടിപ്പിക്കുന്നത് വർധിച്ചു. വൻമരതോട്ടങ്ങൾക്കുള്ള ആവശ്യകത പരിഹരിക്കുന്നതിനായി 2017–18 കാലയളവിൽ ഈടുള്ള തടിയിനങ്ങൾ 411.38 ഹെക്ടർ പ്രദേശത്ത് വളർത്തിയെടുക്കുകയും 638.36 ഹെക്ടർ പ്രദേശത്ത് പരിപാലിക്കുകയും ചെയ്തു. 2016–17 കാലയളവിൽ ഇത് യഥാക്രമം 763.06 ഹെക്ടറും 2499.48 ഹെക്ടറും ആയിരുന്നു. വ്യാവസായിക ആവശ്യങ്ങൾക്കുള്ള അസംസ്കൃത വസ്തുക്കൾ നൽകുന്നതിന് വേണ്ട തോട്ടങ്ങൾ 838.20 ഹെക്ടറിൽ പുതുതായി നട്ടു പിടിപ്പിക്കുകയും, 667.05 ഹെക്ടർ പ്രദേശത്ത് പരിപാലിക്കുകയും ചെയ്തു. 2016–17 കാലയളവിൽ ഇത് യഥാക്രമം 967.9 ഹെക്ടറും 1280.78 ഹെക്ടറും ആയിരുന്നു. ഈ കാലയളവിൽ തടിയിതര വനഉല്പന്നങ്ങൾ പുതുതായി 210.08 ഹെക്ടറിൽ വച്ചു പിടിപ്പിക്കുകയും, 1125.69 ഹെക്ടറിൽ പരിപാലിക്കുകയും ചെയ്യുകയുണ്ടായി. 2016–17 കാലയളവിൽ ഇത് യഥാക്രമം 124.9 ഹെക്ടറും 544.4 ഹെക്ടറും ആയിരുന്നു. വനവൃക്ഷത്തോട്ടങ്ങളുടെ തരംതിരിച്ചുള്ള വിസ്തീർണ്ണം അനുബന്ധം 2.79 ൽ രേഖപ്പെടുത്തി യിരിക്കുന്നു.

### മനുഷ്യ–മൃഗ സംഘർഷം

വന്യജീവികളുടെയും മനുഷ്യരുടേയും ആവശ്യങ്ങൾ അതിലംഘിക്കുമ്പോഴാണ് മനുഷ്യമൃഗ സംഘർഷം ഉണ്ടാകുന്നത്. ഇതു മൂലം മനുഷ്യർക്കും വന്യജീവികൾക്കും ഒരു പോലെ നാശനഷ്ടം സംഭവിക്കുന്നു. ജനസംഖ്യയിലുള്ള വർധനവും, വനമേഖലാപ്രദേശങ്ങൾക്കുമേലുള്ള അധിക സമ്മർദവും മൂലമാണ് മനുഷ്യമൃഗ ഏറ്റുമുട്ടലും തൽഫലമായുള്ള സംഘർഷവും വർദ്ധിക്കുന്നത്. മനുഷ്യർക്കുണ്ടാകുന്ന മുറിവുകൾ, കൃഷിനാശം, കന്നുകാലി നഷ്ടം, വീടുകൾക്കും വസ്തുക്കൾക്കു മുള്ള കേടുപാടുകൾ എന്നിങ്ങനെ പലവിധത്തിലാണ് മനുഷ്യമൃഗ സംഘർഷം പ്രതിഫലിക്കുന്നത്. നമ്മുടെ സംസ്ഥാനത്ത് മനുഷ്യ മൃഗസംഘർഷം ക്രമാതീതമായി വർധിക്കുന്നതായാണ് കണക്കുകൾ സൂചിപ്പിക്കുന്നത്. 2017–18 കാലയളവിൽ മനുഷ്യ മൃഗസംഘർഷവുമായി ബന്ധപ്പെട്ട് 7,229 സംഭവങ്ങൾ രേഖപ്പെടുത്തിയിട്ടുണ്ട്. വന്യജീവികളുടെ ആക്രമണത്തിന് ഇരയായവർക്ക് നഷ്ടപരിഹാരമായി 10.18 കോടി രൂപ വിതരണം ചെയ്തു (പട്ടിക 2.4).

കേരളത്തിന്റെ വനാതിർത്തിയിൽ മനുഷ്യ മൃഗസംഘർഷങ്ങൾ വളരെ സാധാരണമാണ്. ഏകദേശം 6000 കി.മീറ്ററോളം ദൂരത്തിൽ മനുഷ്യമൃഗ സംഘർഷങ്ങൾ കാണപ്പെടുന്നു. മനുഷ്യനും ആനയും, മനുഷ്യനും കാട്ടുപന്നിയും, മനുഷ്യനും കുരങ്ങും, മനുഷ്യനും കരടിയും, മനുഷ്യനും പാമ്പുകളും എന്നിങ്ങനെ വിവിധ രൂപങ്ങളിലാണ് മനുഷ്യമൃഗ സംഘർഷങ്ങൾ. മൃഗങ്ങളുടെ സ്വാഭാവിക വാസസ്ഥലങ്ങൾ ചിന്നഭിന്നമായതും വനനശീകരണവും കൃഷിയിലും ഭൂവിനിയോഗത്തിലും വന്നിട്ടുള്ള മാറ്റങ്ങൾ കാലാവസ്ഥാ വ്യതിയാനം തുടങ്ങിയവയാണ് ഈ സംഘർഷങ്ങളുടെ പ്രധാന കാരണങ്ങൾ.

ചില പ്രദേശങ്ങളിൽ മനുഷ്യ മൃഗസംഘർഷങ്ങൾ ഭീതിജനകമാംവിധം കൂടുതലാണ്. വനാതിർത്തിയിൽ നിന്നാണ് സംഘർഷങ്ങൾ ഏറെയും റിപ്പോർട്ട് ചെയ്തിട്ടുള്ളത്. വയനാട്, ഇടുക്കി, പാലക്കാട് ജില്ലകളിൽ

**പട്ടിക 2.4** മനുഷ്യമൃഗ ഏറ്റുമുട്ടലുകളുടെ വിശദാംശങ്ങളും 2017–18 ൽ വിതരണം ചെയ്ത നഷ്ടപരിഹാര തുകയും

| | പാമ്പുകടി (എണ്ണം) | ആന ആക്രമണം (എണ്ണം) | കാട്ടുപന്നി ആക്രമണം (എണ്ണം) | കാട്ടുപോത്ത് ആക്രമണം (എണ്ണം) | കടുവയുടെ ആക്രമണം (എണ്ണം) | പുള്ളിപ്പുലി ആക്രമണം (എണ്ണം) | മറ്റുള്ളവ | ആകെ എണ്ണം | നഷ്ടപരിഹാരം (രൂപയിൽ) |
|---|---|---|---|---|---|---|---|---|---|
| മനുഷ്യ ജീവഹാനി | 92 | 21 | 3 | 1 | 2 | 0 | 0 | 119 | 1,98,21,250 |
| മനുഷ്യർക്കേൽക്കുന്ന മുറിവുകൾ | 649 | 45 | 103 | 3 | 12 | 1 | 33 | 846 | 2,70,75,366 |
| കാലിമരണം | 15 | 166 | 1 | 2 | 97 | 192 | 88 | 561 | 6,327,110 |
| കൃഷി, പാർപ്പിട നഷ്ടം | 0 | 3,236 | 1194 | 4 | 190 | 7 | 1,072 | 5,703 | 4,86,44,565 |
| **ആകെ** | 756 | 3,468 | 1,301 | 10 | 301 | 200 | 1,193 | 7,229 | 10,18,68,291 |

അവലംബം:- വനം വന്യജീവി വകുപ്പ്, കേരള സർക്കാർ

വന്യമൃഗങ്ങളുടെ പ്രധാനമായും കാട്ടാനകളുടെ ആക്രമണം മൂലം മനുഷ്യജീവന് അപകടവും കൃഷി നാശവും പതിവാണ്. 2017–18 കാലയളവിൽ പാലക്കാട് ജില്ലയിലെ അഗളി, ഇടുക്കി ജില്ലയിലെ മൂന്നാർ, വയനാട് എന്നിവിടങ്ങളിൽ കാട്ടാനകളുടെ ആക്രമണത്തിൽ പതിമൂന്ന പേർ കൊല്ലപ്പെട്ടതായി വകുപ്പ് റിപ്പോർട്ട് ചെയ്യുന്നു. വയനാട്ടിലെ വടക്കനട പ്രദേശത്ത് ജനവാസകേന്ദ്രങ്ങളിൽ സ്ഥിരമായി ആക്രമണം നടത്തിയ കാട്ടാനയെ റേഡിയോകോളർ ഘടിപ്പിച്ച് നിരീക്ഷിച്ചിരുന്നു. മൂന്നാറിലും അഗളിയിലും കാട്ടാനകളെ കുങ്കി ആനകളുടെ സഹായത്തോടെ പിടിച്ചിട്ടുണ്ട്.

ഓരോ വർഷവും നൽകിവരുന്ന നഷ്ടപരിഹാര തുക ഉയരുന്നതു തന്നെ പ്രശ്നത്തിന്റെ ഗൗരവം ചൂണ്ടിക്കാട്ടുന്നു. 2017–18 കാലയളവിൽ 119 പേർക്ക് ജീവഹാനിയും 846 പേർക്ക് പരിക്കുകളും 561 കന്നുകാലി നഷ്ടവും 5703 കൃഷി നാശവും റിപ്പോർട്ട് ചെയ്തിട്ടുണ്ട്.

## സ്വീകരിച്ച നടപടികൾ

കേരള വനം വന്യജീവി വകുപ്പ് മനുഷ്യ മൃഗസംഘർഷങ്ങൾ കുറയ്ക്കുവാൻ വിവിധ പ്രവർത്തനങ്ങൾ നടത്തി വരുന്നു. സൗരോർജ വേലി നിർമാണം (2,093.60 കി.മീ), ആനക്കിടങ്ങുകളുടെ നിർമാണം (618.40 കി.മീ), ആനയുടെ ആക്രമണം തടയാനുള്ള സംരക്ഷണ ഭിത്തികൾ (177.01 കി.മീ), കല്ലുകൊണ്ടുള്ള കിടങ്ങുകളുടെ നിർമാണം (6.30 കി.മീ) വേലി നിർമാണം (26.67 കി.മീ), കയ്യാല നിർമ്മാണം (248.82 കി.മീ) എന്നിവയാണ് 2017–2018 ൽ നടത്തിയ പ്രധാന മുൻകരുതൽ നടപടികൾ.

## പട്ടികവർഗക്കാരെയും മറ്റ് പരമ്പരാഗത വനവാസികളെയും സംബന്ധിച്ച (വനാവകാശം അംഗീകരിക്കൽ) വനാവകാശ നിയമം 2006

വനമേഖലയെ ആശ്രയിച്ച് കഴിയുന്ന വിഭാഗങ്ങളുടെ വനാവകാശം അംഗീകരിക്കുക എന്നതാണ് വനാവകാശനിയമം 2006 ലക്ഷ്യമിടുന്നത്. വനവാസികളായ പട്ടികവർഗ്ഗക്കാരുടെ വ്യക്തിഗത അവകാശങ്ങളും, സാമൂഹിക അവകാശങ്ങളും വനാവകാശ നിയമം അംഗീകരിക്കുന്നു. ഇതിലൂടെ ഇവർക്ക് ജൈവവൈവിധ്യം സംരക്ഷിക്കുന്നതിനും, പ്രയോജനപ്പെടുത്തുന്നതിനും, പാരിസ്ഥിതികസന്തുലിതാവസ്ഥ നിലനിർത്തുന്നതിനുമുള്ള ഉത്തരവാദിത്വവും അധികാരവും വനാവകാശനിയമം അനുവദിക്കുന്നു. വ്യക്തിഗതാവകാശങ്ങൾ, സാമൂഹികാവകാശങ്ങൾ എന്നീ ഇനങ്ങളിൽ യഥാക്രമം 25,327 ഉം 164 ഉം റൈറ്റ്റ്റിലുകൾ വിതരണം ചെയ്തു. വികസന അവകാശങ്ങളിൽ 460 പരാതികളിൽ തീർപ്പ് കല്പിച്ചു. വ്യക്തിഗത ആനുകൂല്യങ്ങളുടെ വിശദാംശങ്ങൾ അനുബന്ധം 2.80 ൽ രേഖപ്പെടുത്തിയിരിക്കുന്നു.

## പ്രധാന വനവിഭവങ്ങളും വനത്തിൽനിന്നുള്ള വരുമാനവും

വനവിഭവങ്ങളുടെ ഉല്പാദനത്തിൽ പ്രധാന പങ്ക് വഹിക്കുന്നത് തടി ഉല്പന്നങ്ങൾ, ചന്ദനമരം, തേൻ എന്നീ വനവിഭവങ്ങളാണ്. 2016–17 ലെ കണക്കുകളുമായി താരതമ്യം ചെയ്യുമ്പോൾ 2017–18 കാലയളവിൽ തടിയുടെ ഉല്പാദനം 31,134.51 ക്യൂബിക് മീറ്ററിൽ നിന്നും 28818.29 ക്യൂബിക് മീറ്ററായി കുറഞ്ഞിട്ടുണ്ട്. എന്നാൽ, ചന്ദനത്തിന്റെ ഉല്പാദനത്തിൽ വർധനവ് ഉണ്ടായിട്ടുണ്ട്. 2016–17 ൽ 52,102.35 കി.ഗ്രാം ലഭിച്ചിടത്ത് 2017–18 ൽ 810169.02 കി.ഗ്രാം ആയി കൂടുകയുണ്ടായി. എന്നാൽ തേനിന്റെ ഉല്പാദനം 60,390.05 കി.ഗ്രാമിൽ

**ചിത്രം 2.20** കേരളത്തിലെ വനങ്ങളിൽനിന്നുള്ള വരുമാനം (2012–13 മുതൽ– 2017–18 വരെ)




അവലംബം: വനം വകുപ്പ്, കേരള സർക്കാർ

നിന്നും 41729 കി.ഗ്രാമായി 2017–18 കാലയളവിൽ കുറഞ്ഞു. 2016–17, 2017–18 വർഷങ്ങളിലെ പ്രധാന വനവിഭവങ്ങളുടെ ഉല്പാദനം അനുബന്ധം 2.81 ൽ രേഖപ്പെടുത്തിയിരിക്കുന്നു.

വനവിഭവങ്ങളുടെ ഉല്പാദനത്തിൽ നേരിയ ഉയർച്ച ഉണ്ടാകുന്നുണ്ടെന്നാണ് കണക്കുകൾ സൂചിപ്പിക്കുന്നത്. 2014–15 ൽ 269.43 കോടി രൂപയായിരുന്ന തടിയിൽ നിന്നും ലഭിച്ച വരുമാനം. ഇത് 2015–16 ൽ 240.89 കോടി രൂപയായും, 2016–17 ൽ 222.27 കോടി രൂപയായും കുറഞ്ഞു. 2017–18 ൽ മുൻ വർഷത്തേക്കാൾ 5.52 ശതമാനം വർധനവോടെ 234.55 കോടി രൂപയായി വനവിഭവങ്ങളിൽ നിന്നുള്ള വരുമാനം വർധിച്ചു.

2013–14 മുതൽ 2017–18 വരെയുള്ള കാലയളവിൽ, തടിയിൽ നിന്നും മറ്റ് വനവിഭവങ്ങളിൽ നിന്നും ലഭിച്ച വരുമാനത്തിന്റെ വിശദാംശങ്ങൾ അനുബന്ധം 2.82 ൽ രേഖപ്പെടുത്തിയിരിക്കുന്നു. 2012–13 മുതൽ 2017–18 വരെ കാലയളവിൽ വനത്തിൽനിന്നും ലഭിച്ച വരുമാനത്തിന്റെ വിശദാംശങ്ങൾ ചിത്രം 2.20 ൽ സൂചിപ്പിക്കുന്നു.

സംസ്ഥാനത്തെ മൊത്തം മൂല്യവർധനവിൽ വനമേഖലയുടെ പങ്ക് 2016–17 ൽ 0.98 ശതമാനമായിരുന്നത്, 2017–18 ആയപ്പോൾ 0.92 ശതമാനം ആയി കുറഞ്ഞു. സംസ്ഥാനത്തെ മൊത്തം ആഭ്യന്തര ഉല്പാദനത്തിൽ പ്രാഥമിക മേഖലയുടെ വിഹിതം 2016–17 ൽ 9.71 ശതമാനമായിരുന്നത്, 2017–18 ൽ 9.52 ശതമാനമായി കുറഞ്ഞു. വിശദാംശങ്ങൾ അനുബന്ധം 2.83 ൽ രേഖപ്പെടുത്തിയിരിക്കുന്നു.

## ജൈവവൈവിധ്യ സംരക്ഷണവും സംരക്ഷണ മേഖലയുടെ പരിപാലനവും

ലോകത്തിലെ പ്രധാനപ്പെട്ട 32 ജൈവ വൈവിധ്യ പ്രദേശങ്ങളിൽപ്പെടുന്നവയാണ് കേരളത്തിലെ വനമേഖല. മെച്ചപ്പെട്ട ജൈവവൈവിധ്യ സംരക്ഷണത്തിലൂടെ, സാമ്പത്തികവും പാരിസ്ഥിതികവുമായ പ്രശ്നങ്ങൾ ദീർഘകാലാടിസ്ഥാനത്തിൽ ലഘൂകരിക്കുവാൻ സാധിക്കും. ദേശീയഉദ്യാനങ്ങൾ, വന്യമൃഗസങ്കേതങ്ങൾ, സാമൂഹിക സംരക്ഷിത മേഖല എന്നിവ ഉൾപ്പെടുന്ന 3211.737 ച.കി.മീ വിസ്തൃതിയുള്ള സംരക്ഷിത മേഖലയാണ് സംസ്ഥാനത്തുള്ളത്. ഇത് കേരളത്തിലെ വനമേഖലയുടെ 28 ശതമാനം വരും. ദേശീയ ഉദ്യാനങ്ങൾ, വന്യമൃഗസങ്കേതങ്ങൾ എന്നിവയുടെ വിശദാംശങ്ങൾ അനുബന്ധം 2.84 ൽ രേഖപ്പെടുത്തിയിരിക്കുന്നു.

## സാമൂഹിക വനവൽക്കരണം

നമ്മുടെ സംസ്ഥാനത്തെ വിവിധഭാഗങ്ങളിൽ പച്ചപ്പ് വർധിപ്പിക്കുക എന്ന ലക്ഷ്യത്തോടെയാണ് ഹരിതകേരളം പദ്ധതി ആരംഭിച്ചത്. സ്കൂളുകളിലും മറ്റ് വിദ്യാഭ്യാസ സ്ഥാപനങ്ങളിലും തൈകൾ സൗജന്യമായി നൽകിയും, പൊതുസ്ഥലങ്ങളിൽ ചെടികൾ നട്ടു പിടിപ്പിച്ചുമാണ് പ്രസ്തുത ലക്ഷ്യം കൈവരിക്കാനുദ്ദേശിക്കുന്നത്. 2017–18 കാലയളവിൽ (ഫെയിസ് 9) വിവിധ ഏജൻസികൾ വഴി 66.12 ലക്ഷം വൃക്ഷതൈകൾ വിതരണം നടത്തി. സാമൂഹിക വനവൽക്കരണത്തിലൂടെ വിതരണം ചെയ്ത വൃക്ഷത്തൈകളുടെ വിശദാംശങ്ങൾ അനുബന്ധം 2.85ൽ രേഖപ്പെടുത്തിയിരിക്കുന്നു.

അനുകൂലമായ കാലാവസ്ഥയും ജലസമൃദ്ധിയും സമ്പന്നമായ പ്രകൃതി വിഭവങ്ങളാലും വൈവിധ്യമാർന്ന സസ്യജന്തുജാലങ്ങളാലും അനുഗ്രഹീതമാണ് കേരളം. എന്നാൽ ഭൂവിനിയോഗത്തിലെ മാറ്റവും പ്രകൃതി വിഭവങ്ങളുടെ അമിതമായ ഉപഭോഗവും കാലാവസ്ഥാ വ്യതിയാനവും നമ്മുടെ പരിതസ്ഥിയിലും അതുവഴി മനുഷ്യജീവിതത്തിലും സാരമായ പ്രത്യാഘാതങ്ങൾ സൃഷ്ടിച്ചിട്ടുണ്ട്. കഴിഞ്ഞ ഏതാനും വർഷങ്ങളായി നമ്മുടെ സംസ്ഥാനം കാലാവസ്ഥാ വ്യതിയാനത്തിന്റെ ദുഷ്യഫലങ്ങൾ അനുഭവിച്ചു വരികയാണ്. പ്രത്യേകിച്ച് കാലവർഷസമയത്തെ മഴക്കുറവും അതിന്റെ ഫലമായുണ്ടാകുന്ന വരൾച്ചയും, അതിതീവ്രമായ മഴയെത്തുടർന്നുണ്ടാകുന്ന വെള്ളപ്പൊക്കം, ചുഴലിക്കാറ്റ് എന്നിവ പോലുള്ള പ്രകൃതി ദുരന്തങ്ങൾ അടുത്തകാലത്തായി സംസ്ഥാനത്ത് കൂടി വരുന്നു.

## കാലാവസ്ഥാ വ്യതിയാനം

കാലാവസ്ഥ എന്നത് ജനങ്ങളുടെ മൊത്തത്തിലുള്ള ജീവനോപാധികളെ ബാധിക്കുന്ന ഒരു നിർണ്ണായക ഘടകമാണ്. 1901–2012 കാലയളവിൽ ആഗോളതലത്തിൽ അന്തരീക്ഷത്തലെ താപനിലയുടെ അളവ് 0.9 ഡിഗ്രി സെൽഷ്യസ് വർദ്ധനവ് രേഖപ്പെടുത്തിയിട്ടുണ്ട് (ഐ.പി.സി.സി 2013). ഐ.പി.സി.സി യുടെ ഏറ്റവും പുതിയ റിപ്പോർട്ട് (2018) പ്രകാരം 2030 ന് മുൻപ് തന്നെ ഇത് 1.5 ഡിഗ്രി എന്ന ലക്ഷ്യത്തിൽ എത്തിച്ചേരുമെന്ന് കണക്കാക്കുന്നു. ഭാരതത്തിലെ കാലാവസ്ഥ വളരെ വിഭിന്നമായ സ്വഭാവം കാണിക്കുന്നതാണ്. വെള്ളപ്പൊക്കത്തോടൊപ്പം ജലദൌർലഭ്യവും കടുത്ത വേനലിനോടൊപ്പം തീവ്രമായ തണുപ്പും ഒരേ സമയം രാജ്യത്തിന്റെ വിവിധ ഭാഗങ്ങളിൽ അനുഭവപ്പെടുന്നുണ്ട്. രാജ്യത്തെ മഴ ലഭ്യതയുടെ അളവിൽ സാധാരണ അളവിൽ നിന്നും പ്രകടമായ വ്യത്യാസങ്ങൾ കാണിക്കുന്നുണ്ട്. 1901–2010 കാലയളവിൽ ഇന്ത്യയിൽ വാർഷിക ശരാശരി താപനില 0.6 ഡിഗ്രിയും, ഏറ്റവും കൂടിയ താപനില 1 ഡിഗ്രിയും, ഏറ്റവും കുറഞ്ഞ താപനില 0.18 ഡിഗ്രിയും വർദ്ധിച്ചു. എന്നാൽ 1981–2010 കാലയളവിൽ അന്തരീക്ഷ താപനില ശരാശരി 0.2 ഡിഗ്രി എന്ന കണക്കിൽ ദശാബ്ദക്കാലത്തിനിടയ്ക്ക് വർദ്ധിച്ചിട്ടുണ്ട്. ഇത് 1901–2010 കാലയളവിൽ ഉണ്ടായ വർദ്ധനവിനേക്കാൾ കൂടുതലാണ്.

ഐ.പി.സി.സി യുടെ 2018 ലെ റിപ്പോർട്ട് പ്രകാരം കാലാവസ്ഥാ വ്യതിയാനത്തിന്റെ ദുഷ്യഫലങ്ങൾ ഏറ്റവും ദോഷമായി ബാധിക്കുന്ന രാജ്യങ്ങളിൽ ഒന്ന് ഇന്ത്യയാണ്. ഇത് കാർഷിക വിളകളുടെ ഉല്പാദനത്തിൽ കുറവ് വരുത്തുകയും, അപ്രതീക്ഷിക കാലാവസ്ഥാമാറ്റങ്ങൾക്ക് കാരണമാവുകയും അതുവഴി 2050 ഓടു കൂടി ദാരിദ്ര്യത്തിന്റെ അളവിൽ വൻ വർദ്ധനവ് ഉണ്ടാക്കുകയും ചെയ്യും. ആഗോള കാലാവസ്ഥാ അപകട സൂചിക 2018 പ്രകാരം കാലാവസ്ഥാ വ്യതിയാനം ദോഷകരമായി ബാധിക്കുന്ന ആറ് രാജ്യങ്ങളിൽ ഒന്ന് ഇന്ത്യയാണ്. ഇന്ത്യയിലെ ജനങ്ങളിൽ ഭൂരിഭാഗവും വസിക്കുന്നത് കാലാവസ്ഥ ലോലമായ പ്രദേശത്തായതിനാലും ജനങ്ങൾ കാലാവസ്ഥയുമായി ബന്ധപ്പെട്ട പ്രവർത്തനങ്ങളിൽ ഏർപ്പെടുന്നതിനാലും ഭാവിയിൽ കാലാവസ്ഥാ വ്യതിയാനം അവരുടെ ജീവനോപാധികളെ ദോഷമായി ബാധിക്കാൻ സാധ്യതയുണ്ട്. ദീർഘകാലത്തിൽ അന്തരീക്ഷതാപനിലയിലുണ്ടാകുന്ന വർദ്ധനവ്, ശരാശരി ലഭിക്കുന്ന മഴയുടെ കുറവ്, കഠിനമായ മഴയുടെ വർദ്ധനവ് മൂലം കാർഷിക വരുമാനത്തിൽ 15 ശതമാനം മുതൽ 18 ശതമാനം വരെ കുറവ് ഉണ്ടാകും എന്നാണ് കണക്കാക്കപ്പെട്ടിട്ടുള്ളത്. ഇത് ജലസേചനം ലഭ്യമല്ലാത്ത പ്രദേശങ്ങളിൽ 20 ശതമാനം മുതൽ 25 ശതമാനം വരെ ഉയരാം.

കേരളം അതിന്റെ ഭൂമിശാസ്ത്രപരമായ പ്രത്യേകതകളാൽ നിയന്ത്രിക്കപ്പെടുന്ന ഒരു ഉഷ്ണമേഖലാ പ്രദേശമാണ്. കേരളത്തിന്റെ അന്തരീക്ഷ താപനിലയിൽ പ്രകടമായ പ്രാദേശിക വ്യത്യാസങ്ങൾ കാണുന്നുണ്ട്. വാർഷിക ശരാശരി താപനില തീരപ്രദേശങ്ങളിൽ 25.5 മുതൽ 27.5 ഡിഗ്രി സെൽഷ്യസ് വരെയും മധ്യ പ്രദേശങ്ങളിൽ 27.5 മുതൽ 29.5 ഡിഗ്രി സെൽഷ്യസ് വരെയും മലയോരമേഖലയിൽ 17.5 മുതൽ 21.5 ഡിഗ്രി സെൽഷ്യസ് വരെയും വ്യത്യാസം അനുഭവപ്പെടുന്നുണ്ട്. സംസ്ഥാനത്തിന്റെ തെക്കൻ പ്രദേശങ്ങളിൽ വാർഷിക മഴയുടെ അളവ് 180 ഡിഗ്രി സെൽഷ്യസും വടക്ക് പ്രദേശങ്ങളിൽ 360 ഡിഗ്രി സെൽഷ്യസും ലഭിക്കുന്നു. കേരളത്തിന്റെ ഉയർന്ന ജനസാന്ദ്രത, നീണ്ട തീരപ്രദേശം, ദുർബലമായ കണ്ടൽകാടുകൾ, നിത്യഹരിത വനങ്ങൾ, പൊഴികൾ, കാലാവസ്ഥയെ ആശ്രയിച്ചുള്ള കൃഷി, മത്സ്യബന്ധന മേഖലകളുടെ പ്രാമുഖ്യം ഇവയൊക്കെ കാരണം കാലാവസ്ഥാ വ്യതിയാനം മൂലമുള്ള മാറ്റങ്ങൾക്ക് സംവേദനീയമാണ്. ഇതിനു പുറമേ കേരളം അപകട സാധ്യത കൂടിയ ചുഴലിക്കാറ്റ്, വരൾച്ച, വെള്ളപ്പൊക്കം എന്നിവയ്ക്ക് സാധ്യതയുള്ള പ്രദേശം കൂടിയാണ്.

ഇന്ത്യൻ കാലാവസ്ഥ ഡിപ്പാർട്ടുമെന്റിന്റെ റിപ്പോർട്ട് പ്രകാരം 1950–2010 കാലഘട്ടത്തിൽ വാർഷിക ശരാശരി അന്തരീക്ഷ താപനില 0.01 ഡിഗ്രി സെൽഷ്യസ് വർദ്ധനവ് ഓരോ വർഷവും

കാണിക്കുന്നുണ്ട്. ഐ.എം.ഡി യുടെ കണക്ക് പ്രകാരം കഴിഞ്ഞ 43 വർഷക്കാലയളവിൽ ശരാശരി താപനില 0.6 ഡിഗ്രി സെൽഷ്യസ് വർദ്ധനവ് കേരളത്തിൽ ഉടനീളം രേഖപ്പെടുത്തിയിട്ടുണ്ട്. കാലാവസ്ഥാ വ്യതിയാനത്തിന്റെ മാറിയ കാലഘട്ടത്തിൽ 2050 ഓട്ടുകൂടി താപനില 2 ഡിഗ്രി സെൽഷ്യസും അടുത്ത 100 വർഷത്തിൽ കടലിലെ ജലനിരപ്പ് 100 മുതൽ 200 മി.മീ വരേയും ഉയരും എന്ന് കണക്കാക്കപ്പെടുന്നു. കടലോരമേഖലയിൽ കാലാവസ്ഥാ വ്യതിയാനത്തിന്റെ ദൃഷ്യഫലങ്ങൾ കൂടുതലായി അനുഭവപ്പെടും. കാലാവസ്ഥാ വ്യതിയാനവുമായി ബന്ധപ്പെട്ട മേഖലകളായ കൃഷി, മത്സ്യബന്ധനം, വനവികസനം, ജലസംരക്ഷണം എന്നിവയുടെ അമിതമായ ആശ്രയത്വം കേരളത്തിന്റെ വികസന പ്രക്രിയയിൽ ദൂരവ്യപക ഫലങ്ങൾ ഉളവാക്കും (എസ്.എ.പി.സി.സി 2014).

## പരിസ്ഥിതി ഗുണനിലവാരം

പരിസ്ഥിതി മലിനീകരണം കേരളം നേരിടുന്ന വലിയ വിപത്തുകളിൽ ഒന്നാണ്. ഇത് പ്രധാനമായും നദി മലിനീകരണം, ശബ്ദമലിനീകരണം, നഗര-ഗ്രാമ പ്രദേശങ്ങളിൽ ഉല്പാദിപ്പിക്കപ്പെടുന്ന മാലിന്യം തുടങ്ങിയവയാണ്. ഇത്തരം വിപുലമായ പ്രശ്നങ്ങൾക്ക് വിവിധ നിയന്ത്രണ ഏജൻസികളുടെ സാങ്കേതികമായ ശ്രദ്ധ ആവശ്യമാണ്. ജലത്തിലേയും വായുവിലേയും മലിനീകരണം പരിമിതപ്പെടുത്തി പരിസ്ഥിതിയുടെ ഗുണനിലവാരം മെച്ചപ്പെടുത്തുക എന്ന ലക്ഷ്യത്തോടെ മലിനീകരണ നിയന്ത്രണ ബോർഡ് പ്രവർത്തിക്കുകയും ഇതിനായി അടിസ്ഥാന സർവ്വേകളും തുടർച്ചയായ നിരീക്ഷണ സംവിധാനങ്ങളും ഏർപ്പെടുത്തി വരുകയും ചെയ്യുന്നു.

## വായുഗുണനിലവാര നിരീക്ഷണം

വായു ജല മലിനീകരണം തടയുന്നതിനും നിയന്ത്രിക്കുന്നതിനും വായു, ജലം, മണ്ണ്, പരിസ്ഥിതി എന്നിവയുടെ സംരക്ഷണത്തിനും പുനസ്ഥാപനത്തിനുമുള്ള അധികാരം കേരള സംസ്ഥാന മലിനീകരണ നിയന്ത്രണ ബോർഡിൽ നിക്ഷിപ്തമാണ്. ക്ലിപ്തമായ ഇടവേളകളിൽ വായു ജല ഗുണ നിലവാര പരിശോധനയും വായു ജല ഗുണനിലവാരം സംബന്ധിച്ചുള്ള അടിസ്ഥാന വിവര ശേഖരണത്തിന് ആവശ്യമായ പ്രാരംഭനടപടികളും മലിനീകരണ നിയന്ത്രണ ബോർഡ് ശക്തിപ്പെടുത്തിയിരിക്കുന്നു.

റിസ്പയറബിൾ സസ്പെന്റഡ് പാർട്ടിക്കിൾ മാറ്റർ (ആർ. എസ്.പി.എം), സൾഫർഡയോക്സൈഡ് (എസ്.ഒ2), നൈട്രജൻ ഓക്സൈഡുകൾ (എൻ.ഒ.എക്സ്) എന്നിവയുടെ അളവ് വ്യാവസായിക, ജനവാസ മേഖലകളിലുള്ള മുപ്പതും ലോലപ്രദേശങ്ങളിലുള്ള മൂന്നും സ്റ്റേഷനുകളിൽ നിന്നും ശേഖരിച്ച് വായുവിന്റെ ഗുണനിലവാരം മലിനീകരണ നിയന്ത്രണ ബോർഡ് പരിശോധിക്കുന്നു.

കേരളത്തിലെ തെരഞ്ഞെടുത്ത 10 നിരീക്ഷണ കേന്ദ്രങ്ങളിൽ ലഭ്യമായ വിവരങ്ങൾപ്രകാരം സൾഫർ ഡൈ ഓക്സൈഡിന്റേയും നൈട്രജൻ ഓക്സൈഡിന്റേയും ആർ.എസ്.പി.എം അളവ് തിരുവനന്തപുരം, കണ്ണൂർ, തൃശ്ശൂർ ജില്ലകൾ ഒഴികെ അനുവദനീയമായ പരിധിക്കുള്ളിലായിരുന്നു (ചിത്രം 2.21). സെൻസിറ്റീവ് വിഭാഗത്തിൽ വായുഗുണനിലവാരം പരിശോധിക്കുന്നതിന് നിരീക്ഷണകേന്ദ്രങ്ങൾ സ്ഥാപിച്ചിട്ടുള്ള വയനാട്, തിരുവനന്തപുരം ജില്ലകളിൽ വായുഗുണനിലവാരം

**ചിത്രം 2.21** കേരളത്തിലെ ജനവാസ കേന്ദ്രങ്ങളിലുള്ള 10 നിരീക്ഷണ കേന്ദ്രങ്ങളിലെ വായുമലിനീകരണത്തിന്റെ വാർഷിക ശരാശരി മൂല്യങ്ങൾ




അവലംബം: വായു ജല ഗുണനിലവാര ഡയറക്ടറി 2017, സംസ്ഥാന മലിനീകരണ നിയന്ത്രണ ബോർഡ്

**ചിത്രം 2.22** 2017 ൽ കേരളത്തിലെ സെൻസിറ്റീവായ മൂന്ന് നിരീക്ഷണ കേന്ദ്രങ്ങളിലെ വായു മലിനീകരണത്തിന്റെ അളവ്




അവലംബം: വായു ജല ഗുണനിലവാര ഡയറക്ടറി 2017, സംസ്ഥാന മലിനീകരണ നിയന്ത്രണ ബോർഡ്

അനുവദനീയമായ പരിധിക്കുള്ളിലാണ് (ചിത്രം 2.22). വ്യവസായിക വിഭാഗത്തിൽ സ്ഥാപിച്ചിട്ടുള്ള 11 നിരീക്ഷണ കേന്ദ്രങ്ങളിൽ ആലപ്പുഴ ജില്ലയിൽ മാത്രമാണ് അനുവദനീയമായ പരിധി കഴിഞ്ഞിട്ടുള്ളത്. എസ്.ഒ 2, നൈട്രജൻ ഓക്സൈഡ് അളവുകൾ എല്ലാ ജില്ലകളിലും അനുവദനീയമായ പരിധിക്കുള്ളിലാണ്. ഇതിൽ നൈട്രജൻ ഓക്സൈഡ് അളവ് എറണാകുളം ജില്ലയിൽ അനുവദനീയമായ പരിധിയോട് അടുത്തിട്ടുണ്ട് (ചിത്രം 2.23).

നിരീക്ഷിക്കപ്പെടുന്ന പത്ത് കായലുകളിൽ വെള്ളായണി, ശാസ്താംകോട്ട, പൂക്കോട് എന്നിവ 'സി' കാറ്റഗറിയിലും മറ്റുള്ളവ 'ഇ' കാറ്റഗറിയിലുമാണ് ഉൾപ്പെട്ടിട്ടുള്ളത്. 6 ജലസംഭരണികളിൽ മലമ്പുഴയും കാരാപ്പുഴയും കാറ്റഗറി ബിയിലും പഴശ്ശി, പെരിയാർ സംഭരണികൾ 'സി' കാറ്റഗറിയിലും ഭൂതത്താൻകെട്ടും ഇടമലയാർ സംഭരണികൾ ഇ കാറ്റഗറിയിലുമാണ് ഉൾപ്പെട്ടിട്ടുള്ളത് (ചിത്രം 2.24).

**ചിത്രം 2.23** 2017 ൽ കേരളത്തിലെ വ്യവസായ കേന്ദ്രങ്ങളിലെ 11 നിരീക്ഷണ കേന്ദ്രങ്ങളിൽ ലഭ്യമായ വായു മലിനീകരണത്തിന്റെ വാർഷിക ശരാശരി മൂല്യങ്ങൾ




അവലംബം: വായു ജല ഗുണനിലവാര ഡയറക്ടറി 2017, സംസ്ഥാന മലിനീകരണ നിയന്ത്രണ ബോർഡ്

65 നദീകേന്ദ്രങ്ങളിലും 3 ശുദ്ധജലതടാകങ്ങളിലും 8 അഴിമുഖങ്ങളിലും 6 ജലസംഭരണികളിലും 3 കനാലുകളിലും 2 കുളങ്ങളിലും 34 കിണറുകളിലുമായി സംസ്ഥാന മലിനീകരണ നിയന്ത്രണ ബോർഡ് ജലത്തിന്റെ ഗുണനിലവാരം പരിശോധിക്കുന്നു. നിരീക്ഷിത കേന്ദ്രങ്ങളിൽ ലഭ്യമായ കണക്കുകളുടെ അടിസ്ഥാനത്തിൽ വിശകലനം ചെയ്ത് ജലഗുണനിലവാര മാനദണ്ഡവുമായി താരതമ്യം ചെയ്യുന്നു. ഒരു ജലാശയത്തിന്റെ പ്രാഥമിക ഉപയോഗം കണക്കിലെടുത്ത് ജലാശയങ്ങളുടെ ആരോഗ്യാവഹമായ അവസ്ഥ നിലനിർത്തേണ്ട അല്ലെങ്കിൽ പൂർവ്വ സ്ഥിതിയിൽ എത്തിക്കേണ്ട അളവായ ഡെസിഗ്നേറ്റ് ബെസ്റ്റ് യൂസ് (ഡി.ബി.യു) അഥവാ ഏറ്റവും മികച്ച ഉപയോഗം എന്ന സങ്കൽപ്പനം കേന്ദ്ര മലിനീകരണ നിയന്ത്രണ ബോർഡ് ആവിഷ്കരിച്ചിട്ടുണ്ട്.

ബയോളജിക്കൽ ഓക്സിജൻ ഡിമാന്റ് (ബി.ഒ.ഡി) ഭാരതപ്പുഴയിൽ ഏറ്റവും കൂടുതലായി കാണുന്നു. ഇത് 2017 ൽ ഉള്ളതിനേക്കാളും വളരെയധികം വർദ്ധിച്ചിട്ടുള്ളതായി കാണാം. കൂടാതെ ചാലക്കുടി, ചന്ദ്രഗിരി, കടലുണ്ടി, കല്ലട എന്നീ നദികളിലും 2012 നേക്കാളും ബി.ഒ.ഡി ഉയർന്നതായി കാണുന്നു (ചിത്രം 2.24).

## കേരളത്തിലെ ജൈവവൈവിദ്ധ്യം

ലോകത്തിലെ ഭൂവിസ്തൃതിയുടെ 2.4 ശതമാനം ഉൾപ്പെടുന്ന ഭൂപ്രദേശമാണ് ഭാരതം. എന്നാൽ ഇത് വിവിധ തരത്തിലെ ജൈവവൈവിദ്ധ്യങ്ങളാൽ സമ്പന്നമാണ്. ഈ ജൈവവൈവിദ്ധ്യം തിരിച്ചറിയപ്പെട്ട ജീവജാലങ്ങളുടെ 7–8 ശതമാനം വരെയാണെന്ന് കണക്കാക്കപ്പെടുന്നു. ഇതിൽ 45000 സസ്യവർഗ്ഗങ്ങളും 91000 ജീവജന്തുജാലങ്ങളുമുണ്ട്. ലോകത്തിലെ ഏറ്റവും വലിയ 17 ജൈവ വൈവിദ്ധ്യ രാജ്യങ്ങളിലൊന്നായ ഭാരതത്തിൽ 10 ബയോജിയോഗ്രഫിക്കൽ സോണും 8.58 ശതമാനം സസ്തനികളും ഉള്ളതായി കണക്കാക്കപ്പെട്ടിട്ടുണ്ട്. കൂടാതെ 13.66 ശതമാനം പക്ഷിവർഗ്ഗത്തിൽപ്പെട്ട ജീവികളും 7.91 ശതമാനം ഉരഗജീവികളും 4.66 ഉഭയജീവികളും 11.72 ശതമാനം മത്സ്യവർഗ്ഗത്തിൽപ്പെട്ട ജീവികളും 11.80 ശതമാനം സസ്യവർഗ്ഗവും ഉൾപ്പെടുന്നു.

ഇന്ത്യൻ ഭൂവിസ്തൃതിയുടെ 1.2 ശതമാനം മാത്രം ഉൾപ്പെടുന്ന കേരളം 25.69 ശതമാനം പൂച്ചെടി വർഗ്ഗങ്ങളുടേയും26.59 ശതമാനം ടെറിഡോഫൈറ്റുകളുടേയും സസ്യവർഗ്ഗങ്ങളുടേയും ആവാസകേന്ദ്രമാണ്. കേരളത്തിന്റെ ഈ വൈവിദ്ധ്യം 330 കുടുംബങ്ങളിലായി 1847 വർഗ്ഗങ്ങളും – പക്ഷികൾ (500 വർഗ്ഗം), ഉരഗങ്ങൾ (173 വർഗ്ഗം), ഉഭയജീവികൾ

**ചിത്രം 2.24** തിരഞ്ഞെടുക്കപ്പെട്ട നദീകേന്ദ്രങ്ങളിലെ ബി.ഒ.ഡി നില 2012 ലും 2017 ലും




അവലംബം: വായു ജല ഗുണനിലവാര ഡയറക്ടറി 2017, സംസ്ഥാന മലിനീകരണ നിയന്ത്രണ ബോർഡ്

(151 വർഗ്ഗം), സസ്തനികൾ(118 വർഗ്ഗം) എന്നിവയും ഉൾപ്പെടുന്നു (പതിമൂന്നാം പഞ്ചവത്സരപദ്ധതി പ്രവർത്തന റിപ്പോർട്ട് – ജൈവവൈവിദ്ധ്യം).

ജൈവ വൈവിധ്യ ഹോട് സ്പോട്ടുകൾ, ലോകത്തിലെ 60 ശതമാനം ചെടികൾ, പക്ഷികൾ, സസ്തനികൾ, ഉഭയജീവികൾ എന്നിവയെ നിലനിർത്തുന്നുണ്ട്. കേരളത്തിലെ കിഴക്ക് ഭാഗത്ത് വ്യാപിച്ച് കിടക്കുന്ന പശ്ചിമഘട്ട മേഖല ഇന്ത്യയിലെ 4 ജൈവവൈവിദ്ധ്യ മേഖലകളിൽ ഒന്നാണ്. യുണെസ്കോയുടെ ലോകപൈതൃക പട്ടികയിൽ 2012 ൽ ഉൾപ്പെടുത്തിയിട്ടുള്ള 39 സ്ഥലങ്ങളിൽ ആഗോള സമ്പദ് വ്യവസ്ഥയുടെ അടിസ്ഥാനത്തിൽ 19 എണ്ണം കേരളത്തിൽ ഉൾപ്പെടുന്നു. ഭൗമോപരിതലത്തിൽ കാണുന്ന കശേരുമൃഗങ്ങളിൽ 36 ശതമാനവും പശ്ചിമഘട്ടത്തിലും കേരളത്തിലുമായാണ് കാണപ്പെടുന്നത്. ഉഭയജീവികളിൽ പ്രത്യേക സ്ഥലങ്ങളിൽ മാത്രം കാണപ്പെടുന്ന വർഗ്ഗങ്ങളിൽ 90 ശതമാനത്തിൽ 66 ശതമാനവും പശ്ചിമഘട്ട മേഖലയിലും 24 ശതമാനം കേരളത്തിലുമാണ് കാണപ്പെടുന്നത്. കേരളത്തിലെ 1847 കശേരുമൃഗങ്ങളിൽ 205 എണ്ണം (11 ശതമാനം) ഇന്റർ നാഷണൽ യൂണിയൻ ഫോർ കൺസർവേഷൻ ഓഫ് നാച്ചർ (ഐ.യു.സി.എൻ) ന്റെ വംശനാശഭീഷണി നേരിടുന്ന റെഡ് ലിസ്റ്റിൽ ഉൾപ്പെടുന്നു. ഇതിൽ 23 എണ്ണം ഗുരുതരമായ വംശനാശഭീഷണി നേരിടുന്നതും 90 എണ്ണം വംശനാശം സംഭവിച്ചതും 92 എണ്ണം അപകടകരമായ രീതിയിൽ വംശനാശഭീഷണി നേരിടുന്നതുമാണ്.

779 സമുദ്ര മത്സ്യ ഇനങ്ങളിൽ 93 ശതമാനം വന്യജീവി സംരക്ഷണ നിയമത്തിൽ ഉൾപ്പെടുന്നില്ല. ഏറ്റവും പ്രത്യേകതയുള്ളതും (ഉപവിഭാഗത്തിൽ 77 മുതൽ 102 വരെ സ്പീഷീസുകൾ) ഏറ്റവും സവിശേഷമായ വർഗ്ഗവൈവിദ്ധ്യം (133 മുതൽ 160 സ്പീഷീസു വരെ) കാണപ്പെടുന്നത് പടിഞ്ഞാറേയ്ക്ക് ഒഴുകുന്ന ഭാരതപ്പുഴ, ചാലിയാർ, ചാലക്കുടി, പെരിയാർ, പമ്പ എന്നീ നദികളിലാണ്. സമുദ്രജല നിരപ്പിനു താഴെയുള്ള കുട്ടനാട്, പാരിസ്ഥിതിക ആവാസ വ്യവസ്ഥ, സാംസ്കാരിക പൈതൃകം എന്നിവ പരിഗണിച്ച് ഒരു പ്രധാനപ്പെട്ട അന്താരാഷ്ട്ര കാർഷിക ജൈവ വൈവിദ്ധ്യ വ്യവസ്ഥയായി അംഗീകരിച്ചിട്ടുണ്ട്.

## വകുപ്പ് തലത്തിൽ നടപ്പിലാക്കിയ പ്രവർത്തനങ്ങളും നേട്ടങ്ങളും

ഇന്ത്യൻ ഭരണഘടനയുടെ പാർട്ട് IV ലെ നിർദ്ദേശക തത്വങ്ങൾക്കു കീഴിൽ ആർട്ടിക്കിൾ 48 അനുസരിച്ച് പരിസ്ഥിതി സംരക്ഷിക്കുകയും മെച്ചപ്പെടുത്തുക എന്നതും രാജ്യത്തെ വനങ്ങളും വന്യജീവികളുടെ സംരക്ഷണവും സർക്കാരിന്റെ ഉത്തരവാദിത്വമാണ്. ഇതിൻപ്രകാരം സംസ്ഥാനത്ത് 2007 ൽ പാരിസ്ഥിതിക മാനേജ്മെന്റ് അതോറിറ്റി രൂപീകൃതമായി. ഇത് 2010 ൽ കാലാവസ്ഥാ വ്യതിയാനത്തിനും പരിസ്ഥിതി സംരക്ഷണത്തിനുമുള്ള ഡയറക്ടറേറ്റായി മാറി. പാരിസ്ഥിതിക സംരക്ഷണ പരിപാടികളിലൂടെ പരിസ്ഥിതി സംരക്ഷണത്തിനും കാര്യനിർവ്വഹണത്തിനുമുള്ള പ്രവർത്തനങ്ങളാണ് ഡയറക്ടറേറ്റ് വഴി പ്രധാനമായും നടപ്പിലാക്കുന്നത്.

വകുപ്പുതലത്തിൽ പാരിസ്ഥിതിക നടപടികൾ നടപ്പിലാക്കുന്നതിന് ലക്ഷ്യമിട്ട് ഓരോ മേഖലയിലും നിലവിലെ പരിസ്ഥിതി മാനേജ്മെന്റ് പ്രവർത്തനങ്ങൾ വിലയിരുത്തുകയും അതനുസരിച്ച് തന്ത്രങ്ങൾ ആവിഷ്ക്കരിച്ച് നടപ്പിലാക്കുകയും ചെയ്യുന്നു. സാമ്പത്തിക വികസനവും പ്രകൃതി ശുചീകരണത്തിനും ഊന്നൽ നൽകി സംതുലിതമായ പരിസ്ഥിതി മാനേജ്മെന്റിനാണ് ഊന്നൽ നൽകിയിരിക്കുന്നത്. പരിസ്ഥിതി മാനേജ്മെന്റിന് പുറമേ സംസ്ഥാന മലിനീകരണ നിയന്ത്രണബോർഡ്, സംസ്ഥാന ജൈവവൈവിദ്ധ്യ ബോർഡ് തുടങ്ങിയ സ്ഥാപനങ്ങൾ നടത്തുന്ന പരിപാടികളുടെ ഏകോപനവും പരിസ്ഥിതി വകുപ്പാണ് നടപ്പിലാക്കുന്നത്.

പന്ത്രണ്ടാം പഞ്ചവത്സരപദ്ധതിക്കാലത്ത് പരിസ്ഥിതി സംരക്ഷണ പ്രവർത്തനങ്ങൾ പ്രോത്സാഹിപ്പിക്കുന്നതിന് സംസ്ഥാനത്തുടനീളം എല്ലാ ജില്ലകളിലും കോളേജുകളിൽ 'ഭൂമിത്രസേന' എന്ന പേരിൽ ഇക്കോക്ലബ്ബുകൾ രൂപീകരിച്ചിട്ടുണ്ട്. ഈ ക്ലബ്ബുകൾ അവയുടെ ചുറ്റുപാടിൽ പരിസ്ഥിതി സംരക്ഷണ പ്രവർത്തനങ്ങൾ ഏറ്റെടുത്ത് നടപ്പിലാക്കുന്നു. തണ്ണീർത്തടങ്ങളുടെ പുനരുജ്ജീവനം, കാലാവസ്ഥാ വ്യതിയാനം, പരിസ്ഥിതി ശാസ്ത്രത്തിൽ എന്നീ ബന്ധപ്പെട്ട മേഖലകളിൽ ഗവേഷണ വികസന പ്രവർത്തനങ്ങളുടെ പ്രോത്സാഹനം എന്നിവയാണ് ഈ ക്ലബ്ബുകളുടെ മറ്റ് പ്രവർത്തനങ്ങൾ. തിരഞ്ഞെടുക്കപ്പെട്ട വനമേഖലകളിലെ പാരിസ്ഥിതിക കാർബൺ ഉപഭോഗം, ഇന്ധനത്തിൽ നിന്നും ഹരിതഗൃഹ വാതകങ്ങൾ നീക്കം ചെയ്യുന്നതിനുള്ള ജൈവ ഇന്ധന സംവിധാനം വികസിപ്പിക്കൽ, പ്രകൃതിദത്തമായ ജൈവ ഇന്ധന ഉല്പാദനം ഉത്തമീകരിക്കുന്നതിനായിട്ടുള്ള ജൈവമാർഗ്ഗങ്ങളിലൂടെ കൊതുക് നിയന്ത്രണം എന്നിവയാണ് പ്രധാനമായും നടത്തുന്ന മറ്റ് പഠന പ്രവർത്തനങ്ങൾ. 2017–18 കാലയളവിൽ പരിസ്ഥിതി ഡയറക്ടറേറ്റ്, സംസ്ഥാന ജൈവവൈവിദ്ധ്യ ബോർഡ് , കേരള സംസ്ഥാന മലിനീകരണ നിയന്ത്രണ ബോർഡ് എന്നിവയ്ക്കായി 33.01 കോടി രൂപ വകയിരുത്തിയിരുന്നു. ഇതിൽ 21.57 കോടി രൂപ വിനിയോഗിച്ചു.

2017–18 കാലയളവിൽ വകുപ്പുതലത്തിൽ നടപ്പിലാക്കിയ മറ്റ് പ്രധാന പ്രവർത്തനങ്ങൾ എ) പാലക്കാട് ജില്ലയിലെ വടകരപ്പതി പഞ്ചായത്തിൽ വരൾച്ച പരിഹരിക്കുന്നതിനുള്ള മണ്ണ് ജല സംരക്ഷണ പ്രവർത്തനങ്ങൾ, ബി) കേരളത്തിലെ 10 തീരദേശ ജില്ലകളിൽ തീരദേശ പരിപാലന പദ്ധതി തയ്യാറാക്കൽ, സി) തീരദേശ പരിപാലന പദ്ധതി പൂർത്തിയാക്കുന്നതിന് പൊതുജനാഭിപ്രായം രൂപീകരിക്കൽ, ഡി)

അഷ്ടമുടി, വേമ്പനാട്, ശാസ്താംകോട്ട എന്നീ രാംസർ തണ്ണീർത്തടങ്ങളുടെ പുനരുദ്ധാരണ പ്രവർത്തനങ്ങൾക്കായി ആക്ഷൻ പ്ലാൻ തയ്യാറാക്കുക എന്നിവയാണ്.

ഈ കാലയളവിൽ സംസ്ഥാന ജൈവവൈവിദ്ധ്യ ബോർഡ് 892 ജൈവവൈവിദ്ധ്യ രജിസ്റ്ററുകൾ തയ്യാറാക്കിയിട്ടുണ്ട്. തദ്ദേശ ഭരണ സ്ഥാപനങ്ങളിലെ ജനപ്രതിനിധികൾക്ക് സ്ഥാനമാറ്റം ഉണ്ടാകുന്നതനുസരിച്ച് 1030 ബയോഡൈവേഴ്സിറ്റി മാനേജ്മെന്റ് കമ്മിറ്റികൾ (ബി.എം.സി) പുനസംഘടിപ്പിച്ചു. 2017–18 കാലയളവിൽ 275 ബയോഡൈവേഴ്സിറ്റി ക്ലബ്ബുകൾ വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ ആരംഭിച്ചു. വള്ളക്കടവിൽ കേരള ബയോഡൈവേഴ്സിറ്റി പാർക്ക് ആരംഭിച്ചു.

ഇത്തരത്തിൽ പരിസ്ഥിതി സംബന്ധിമായ പ്രധാന പ്രവർത്തനങ്ങൾ നടപ്പിലാക്കി വരുന്നുണ്ടെങ്കിലും ജൈവവൈവിദ്ധ്യവുമായി ബന്ധപ്പെട്ട പ്രവർത്തനങ്ങൾ ശക്തിപ്പെടുത്തുവാൻ കൂടുതൽ പ്രവർത്തനങ്ങൾ ആവശ്യമാണ്. ജൈവ വൈവിദ്ധ്യ പ്രവർത്തനങ്ങൾക്കും ചട്ടങ്ങൾക്കുമുള്ളിൽ നിന്നുകൊണ്ട് വരുമാന വർദ്ധനവിനുള്ള സാധ്യതകളും പ്രയോജനപ്പെടുത്തേണ്ടതുണ്ട്.

## ഭക്ഷ്യസുരക്ഷയും പൊതുവിതരണ സമ്പ്രദായവും

ഐക്യ രാഷ്ട്ര സംഘടനയുടെ ലോക ഭക്ഷ്യ സുരക്ഷാ കമ്മിറ്റി നിർവ്വചിച്ചിരിക്കുന്നതനുസരിച്ച്, എല്ലാ ജനങ്ങൾക്കും, എപ്പോഴും, സജീവവും ആരോഗ്യപൂർണ്ണവുമായ ജീവിതം നയിക്കുന്നതിനായി ഭക്ഷണാഭിരുചിയും ആഹാരാവശ്യങ്ങളും നിറവേറ്റത്തക്ക രീതിയിൽ മതിയായതും സുരക്ഷിതവും പോഷക സമ്പുഷ്ടവുമായ ഭക്ഷണത്തിന്റെ ഭൗതിക, സാമൂഹിക, സാമ്പത്തിക പ്രാപ്യതയുണ്ടെങ്കിൽ ഭക്ഷ്യ സുരക്ഷ നിലനിൽക്കുന്നുവെന്ന് പറയാം. ലഭ്യത, പ്രാപ്യത, ഉപയുക്തത, സ്ഥിരത എന്നിവയാണ് ഭക്ഷ്യ സുരക്ഷയുടെ നാല് സ്തംഭങ്ങൾ. ഭക്ഷ്യ സുരക്ഷ എന്ന ആശയത്തിൽ പോഷകാഹാരം എന്നത് സമന്വയിച്ചിരിക്കുന്നു. 'വിശപ്പ് രഹിതം' എന്ന ലക്ഷ്യം കൈവരിക്കുന്നതിനായി വിശപ്പ് അവസാനിപ്പിക്കൽ, ഭക്ഷ്യ സുരക്ഷയും മെച്ചപ്പെട്ട പോഷകാഹാരവും, സുസ്ഥിര കൃഷി പ്രോത്സാഹിപ്പിക്കൽ എന്നിവയെ ഐക്യരാഷ്ട്രസഭ സുസ്ഥിര വികസന ലക്ഷ്യങ്ങളായി പ്രഖ്യാപിച്ചിട്ടുണ്ട്. ഐക്യരാഷ്ട്രസഭ പ്രഖ്യാപനത്തിന്റെ ചുവടു പിടിച്ച് കേരള സർക്കാർ സംസ്ഥാനത്തെ വിശപ്പ് രഹിത സംസ്ഥാനമാക്കുന്നതിന് ഒരു പദ്ധതി പ്രഖ്യാപിച്ചിട്ടുണ്ട്.

ലോക ഭക്ഷ്യ കാർഷിക സംഘടന പ്രസിദ്ധീകരിച്ച 2017 ലെ കണക്കനുസരിച്ച് ലോകത്താകമാനം ഭക്ഷ്യ ദൗർബല്യം അനുഭവപ്പെടുന്ന ജനതയുടെ എണ്ണം 82.08 കോടിയായി വർദ്ധിച്ചിട്ടുണ്ട്. അതിൽ 51.5 കോടി ആളുകൾ ജീവിക്കുന്നത് ഏഷ്യൻ രാജ്യങ്ങളിലാണ്. 2011–12 ലെ കണക്കനുസരിച്ച് ഇൻഡ്യയിലെ 26.49 കോടി ജനങ്ങൾ ദരിദ്രരാണ്. കൂടാതെ, ഇൻഡ്യയിലെ ഭൂരിഭാഗം ജനങ്ങളുടേയും ഭക്ഷണത്തിൽ കലോറിയുടേയും പ്രോട്ടീനിന്റേയും അളവ്, പ്രത്യേകിച്ചും ഗ്രാമ പ്രദേശങ്ങളിൽ, സാധാരണ നിരക്കിനെക്കാൾ വളരെ താഴ്ന്ന നിലയിലാണ്. ഭക്ഷ്യ കാർഷിക സംഘടനയുടെ സ്റ്റേറ്റ് ഓഫ് ഫുഡ് ഇൻസെക്യൂരിറ്റി (2018) റിപ്പോർട്ട് അനുസരിച്ച് ഇൻഡ്യയിൽ പോഷകാഹാരക്കുറവ് അനുഭവപ്പെടുന്ന ജനതയുടെ എണ്ണം 19.59 കോടിയാണ്. ഇത് ലോകത്താകമാനം പോഷകദാരിദ്ര്യം അനുഭവിക്കുന്നവരുടെ 14.8 ശതമാനം വരും. ഭക്ഷ്യ സുരക്ഷയും കാർഷിക ഉൽപാദന സ്ഥിരതയും തമ്മിൽ ശക്തമായ ബന്ധമുണ്ട്. അതുകൊണ്ടു തന്നെ, ഭക്ഷ്യ വസ്തുക്കൾക്ക് സബ്സിഡി നൽകുന്നതിനോടൊപ്പം തന്നെ ഭക്ഷ്യ സുരക്ഷാ ഉറപ്പുവരുത്തുന്നതിനും, കാർഷികോൽപാദന സ്ഥിരത ഉറപ്പാക്കുന്നതിനും, വിതരണ ശൃംഖല ശക്തിപ്പെടുത്തുന്നതിനും, ശ്രദ്ധിക്കേണ്ടതായിട്ടുണ്ട്. ഉൽപാദനം വർദ്ധിപ്പിക്കുക, ലാഭകരമായ പ്രതിഫലം ഉറപ്പാക്കുക, ഉപഭോക്താക്കൾക്ക് ന്യായമായ വിലയ്ക്ക് ഭക്ഷ്യധാന്യങ്ങളും, മറ്റ് അവശ്യ സാധനങ്ങളും ലഭ്യമാക്കുക എന്നീ മൂന്ന് കാര്യങ്ങൾക്കായിരിക്കണം വളരെയധികം ശ്രദ്ധ നൽകേണ്ടത്. കേന്ദ്ര സർക്കാർ 2013 ൽ ഭക്ഷ്യ ഭദ്രതാ നിയമം പാസ്സാക്കുകയുണ്ടായി.

ഭക്ഷ്യോൽപാദനത്തിൻ പിന്നിൽ നിൽക്കുന്ന ഒരു സംസ്ഥാനമാണ് കേരളം. മൊത്തം ഭക്ഷ്യധാന്യാവശ്യത്തിന്റെ 15 ശതമാനം മാത്രമാണ് സംസ്ഥാനത്ത് ഉൽപാദിപ്പിക്കപ്പെടുന്നത്. പച്ചക്കറിയുടെ കാര്യത്തിൽ അയൽ സംസ്ഥാനങ്ങളെയാണ് കേരളം വളരെയധികം ആശ്രയിക്കുന്നത്. വിദ്യാഭ്യാസം, ആരോഗ്യ സംരക്ഷണ സംവിധാനങ്ങൾ, ഉപഭോക്താക്കളുടെ അവബോധം എന്നീ കാര്യങ്ങളിലെല്ലാം കേരളം വളരെ പുരോഗതി പ്രാപിച്ചെങ്കിലും 'വിശപ്പുരഹിത കേരളം' എന്ന ലക്ഷ്യം നിറവേറ്റുന്നതിനായി ഏറ്റവും ദുർബല വിഭാഗങ്ങളുടെ പോഷകാഹാര സുരക്ഷ ഉറപ്പാക്കേണ്ടതുണ്ട്. ദാരിദ്ര്യ നിർമ്മാർജ്ജനത്തിനായി വളരെയധികം കേന്ദ്ര, സംസ്ഥാന പദ്ധതികൾ സംസ്ഥാനത്ത് നടപ്പാക്കുന്നുണ്ട്. കേരളത്തിൽ പൊതുവിതരണ സംവിധാനം (പി.ഡി.എസ്) വിപുലമായ രീതിയിൽ നടപ്പാക്കുന്നുണ്ട്. കൂടാതെ, ഭക്ഷ്യ സുരക്ഷയെ ജീവിത ചക്ര സമീപനത്തിലൂടെ സമീപിക്കുന്ന പരിപാടികളായ 'ഇന്റഗ്രേറ്റഡ് ചൈൽഡ് ഡവലപ്മെന്റ് സ്കീം' (ഐ.സി.ഡി.എസ്), ഉച്ചഭക്ഷണ പരിപാടി എന്നീ പദ്ധതികളും നടപ്പാക്കി വരുന്നു. ഈ പദ്ധകളെ കൂടുതൽ ശക്തിപ്പെടുത്തുകയും,സംയോജിപ്പിക്കുകയും, ആധുനികവൽക്കരിക്കുകയും, നിരീക്ഷിക്കുകയും ചെയ്യേണ്ടതുണ്ട്. ആവശ്യക്കാർക്ക് വളരെ കുറഞ്ഞ നിരക്കിൽ ഭക്ഷണം ലഭ്യമാക്കിക്കൊണ്ട് ഒരു വിശപ്പ് രഹിത സംസ്ഥാനമാക്കി കേരളത്തെ മാറ്റുകയെന്നത് പതിമൂന്നാം പഞ്ചവത്സര പദ്ധതിയുടെ ഒരു പ്രധാന ലക്ഷ്യമാണ്. നവ കേരള കർമ്മ പദ്ധതിയുടെ നാല് സ്തംഭങ്ങളിലൊന്നായ 'ഹരിത കേരള മിഷൻ' പ്രവർത്തനങ്ങൾ ഭക്ഷ്യ സുരക്ഷയുമായി നേരിട്ട് ബന്ധപ്പെട്ടിരിക്കുന്നു.

### ദേശീയ ഭക്ഷ്യസുരക്ഷാ നിയമം 2013

സമൂഹത്തിലെ ഇടത്തട്ടിലും, താഴെത്തട്ടിലും വരുന്ന ഭൂരിഭാഗം ജനവിഭാഗങ്ങളുടെ ഭക്ഷ്യസുരക്ഷ ഉറപ്പാക്കുന്നതിനാണ് കേന്ദ്ര സർക്കാർ 2013 ൽ ഭക്ഷ്യസുരക്ഷാ നിയമം (എൻ.എഫ്.എസ്.എ) നടപ്പിലാക്കിയത്. ജനങ്ങൾക്ക്, ജീവിത ചക്ര സമീപനത്തിലൂടെ ഭക്ഷ്യ പോഷകാഹാര സുരക്ഷയിൽ എത്തുന്നതിനായി ആവശ്യത്തിന് ഗുണമുള്ള ഭക്ഷണം ന്യായമായ വിലയ്ക്ക് പര്യാപ്തമായ അളവിൽ എത്തിക്കുക

എന്നതാണ് ഈ നിയമം കൊണ്ട് ലക്ഷ്യമാക്കുന്നത്. ഈ നിയമമനുസരിച്ച് സംസ്ഥാന സർക്കാരിന്റെ ബാധ്യതയാണ് കേന്ദ്ര സർക്കാർ അനുശാസിക്കുന്ന മാർഗ്ഗ നിർദ്ദേശങ്ങൾ അനുസരിച്ച്, സംസ്ഥാനം ലക്ഷ്യമിട്ടുന്ന ഗുണഭോക്താക്കൾക്ക് ഭക്ഷ്യസുരക്ഷ ഉറപ്പാക്കുന്നതിനായി കേന്ദ്ര സർക്കാരിന്റെ വിവിധ മന്ത്രാലയങ്ങളുടെയും വകുപ്പുകളുടേയും പദ്ധതികൾ നിരിവ്വഹണം നടത്തുകയും മേൽനോട്ടം നടത്തുകയും ചെയ്യുക എന്നത്.

120 കോടി വരുന്ന ഇന്ത്യൻ ജനതയുടെ മൂന്നിൽ രണ്ട് വരുന്ന ജനങ്ങൾക്കും കുറഞ്ഞ നിരക്കിൽ ഭക്ഷ്യധാന്യം ലഭ്യമാക്കുന്നതിന് ലക്ഷ്യമിട്ടുകൊണ്ട് ഇന്ത്യൻ പാർലമെന്റ് 2013 ൽ പാസാക്കിയ നിയമമാണ് ദേശീയ ഭക്ഷ്യഭദ്രതാ നിയമം. സെപ്റ്റംബർ 12, 2013 ന് പാസ്സാക്കിയ നിയമത്തിന് 2013 ജൂലൈ 5 മുതൽ മുൻകാല പ്രാബല്യമുണ്ട്. കേരള സർക്കാർ എൻ.എഫ്.എസ്.എ യുടെ നിർവ്വഹണം സംസ്ഥാനത്ത് ആരംഭിച്ചത് 2016 നവംബർ ഒന്നാം തീയതിയാണ്. എൻ.എഫ്.എസ്.എ നിയമത്തിന് കീഴിൽ പൊതുവിതരണ സമ്പ്രദായത്തിലെ മൊത്തം ശൃഖലയും കമ്പ്യൂട്ടറൈസ് ചെയ്യുന്നതിന് ലക്ഷ്യമിട്ടുന്നു. വിതരണചോർച്ച കുറയ്ക്കുന്നതിനും, ഗുണഭോക്താക്കളെ കൃത്യമായി ലക്ഷ്യമിട്ടുന്നതിനും വിതരണത്തിന്റെ ചെലവ് കുറയ്ക്കുന്നതിനുമാണ് ഇതുകൊണ്ട് ഉദ്ദേശിക്കുന്നത്. അംഗീകൃത ചില്ലറ വ്യാപാര ഡിപ്പോകളിൽ (എ.ആർ.ഡി) 'ഇലക്ട്രോണിക് പോയിന്റ് ഓഫ് സെയിൽ' (ഇ –പോസ്) നടപ്പിലാക്കൽ, എഫ്.സി.ഐ യിൽ നിന്ന് എ.ആർ.ഡി തലം വരെയുള്ള വിതരണശൃഖല നടത്തിപ്പ്, മൊത്ത ചില്ലറ വ്യാപാരങ്ങൾക്ക് ബയോ മെട്രിക് ആധികാരിത ഉറപ്പുവരുത്തുക, ജി.ഐ.എസ് അടിസ്ഥാനപ്പെടുത്തി തീരുമാന സഹായ സംവിധാനങ്ങൾ ഒരുക്കുക എന്നിവ വഴി ഫലപ്രദവും, സുതാര്യവും, അഴിമതി രഹിതവുമായ ഒരു പൊതു വിതരണ സമ്പ്രദായം ഉറപ്പാക്കുകയാണ് ഈ നിയമം കൊണ്ട് ലക്ഷ്യമിട്ടുന്നത്.

എൻ.എഫ്.എസ്.എ നിയമത്തിന്റെ ചുവട്ടുപിടിച്ച് കേരള സർക്കാർ അർഹതപ്പെട്ട കുടുംബങ്ങളെ തിരിച്ചറിയുന്നതിനുള്ള നടപടികൾ സ്വീകരിച്ചിട്ടുണ്ട്. കേരളത്തിൽ നിലവിലുള്ള റേഷൻ കാർഡുകളുടെ പുതുക്കൽ പ്രക്രിയ എൻ.എഫ്.എസ്.എ യുടെ നിയമപരമായ നിബന്ധനകളുമായി യോജിച്ചു വന്നിരിക്കുന്നു. എൻ.എഫ്.എസ്.എ നിയമത്തിൽ അനുശാസിക്കുന്നതനുസരിച്ച് ബി.പി.എൽ, എ.പി.എൽ കാർഡുകൾക്ക് പകരം മുൻഗണനാ കാർഡുകളും, മുൻഗണനേതര കാർഡുകളും നിലവിൽ വന്നു. എൻ.എഫ്.എസ്.എ അനുസരിച്ച് മുൻഗണനാ പട്ടികയിൽ ഉൾപ്പെടുന്നതിനുള്ള പരിധി നിശ്ചയിച്ചിരിക്കുന്നത് ഗ്രാമീണ, നഗര മേഖലകളിൽ യഥാക്രമം 75 ശതമാനവും, 50 ശതമാനവുമാണ്. ഈ മാനദണ്ഡങ്ങളനുസരിച്ച്, പൊതുവിതരണ സമ്പ്രദായത്തിൽ ഉൾപ്പെട്ടിരുന്നവർ, ധാരാളം ദരിദ്ര കുടുംബങ്ങൾ കുറഞ്ഞ നിരക്കിൽ റേഷനും മറ്റ് ആനുകൂല്യങ്ങളും ലഭിക്കുന്നതിന് അർഹതയില്ലാത്തവരായിത്തീരും. ആയതിനാൽ, സംസ്ഥാന സർക്കാർ റേഷൻ കാർഡ് പുതുക്കൽ പ്രക്രിയയ്ക്ക് മുൻപായി ഗുണഭോക്താക്കളുടെ സംസ്ഥാനതല റാങ്കിംഗ് നടത്തുകയുണ്ടായി. എൻ.എഫ്.എസ്.എ പ്രവർത്തനങ്ങളുടെ ഭാഗമായി എ.ആർ.ഡി കളിൽ ഇ – പോസ് മെഷീനുകൾ സ്ഥാപിക്കൽ എന്ന പ്രക്രിയ പൂർത്തിയാക്കി കഴിഞ്ഞു. ഭക്ഷ്യധാന്യങ്ങൾ കൊണ്ടു പോകുന്ന വാഹനങ്ങളിൽ ജി.ഐ.എസ് സംവിധാനം സജ്ജീകരിക്കുന്നത് പൂർത്തിയായി വരുന്നു.

കേരളത്തിൽ പൊതു വിതരണ സമ്പ്രദായം (പി.ഡി.എസ്) വഴി റേഷൻ സാധനങ്ങൾ വിതരണം ചെയ്യുന്നതിനുള്ള ഉത്തരവാദിത്തം 'സപ്ലൈകോ'യ്ക്കാണ്. ഫുഡ് കോർപറേഷൻ ഓഫ് ഇന്ത്യ (എഫ്.സി.ഐ) വഴിയും, 'കോംപാക്റ്റ് മൾട്ടി റോളർ'(സി.എം.ആർ) മില്ലുകൾ വഴിയും സംസ്ഥാനത്തിന് അനുവദിക്കുന്ന ഭക്ഷ്യധാന്യങ്ങൾ ഗോഡൗണുകളിൽ നിന്നും എടുത്ത് ഇന്ററിം ഗോഡൗണുകളിൽ സൂക്ഷിച്ചശേഷം ഫെയർ പ്രൈസ് ഷോപ്പുകളിൽ (എഫ്.പി.എസ്) എത്തിയ്ക്കുന്നു.

സപ്ലൈകോ സംസ്ഥാനത്തെ എല്ലാ 75 താലൂക്കുകളിലും പി.ഡി.എസ് ഡിപ്പോകൾ (എൻ.എഫ്.എസ്.എ ഇന്റർമീഡിയറി ഗോഡൗണുകൾ) തുടങ്ങിയിട്ടുണ്ട്. എഫ്.സി.ഐ ഡിപ്പോകൾ – സി.എം.ആർ മില്ലുകൾ എന്നിവയിൽ നിന്നും ലഭിക്കുന്ന ഭക്ഷ്യധാന്യങ്ങൾ സംഭരിക്കുന്നതിനാണ് ഇവ ആരംഭിച്ചിട്ടുള്ളത്. നിലവിൽ 10,40,000 സ്ക്വയർ ഫീറ്റ് വിസ്തീർണ്ണമുള്ള 148 ഗോഡൗണുകൾ, (1.6 ലക്ഷം മെട്രിക് ടൺ സംഭരണ ശേഷിയുള്ളവ) കോർപറേഷൻ വാടകയ്ക്കെടുത്തിട്ടുണ്ട്. എൻ.എഫ്.എസ്.എ യിലേക്ക് പ്രവർത്തനങ്ങൾ മാറിയതുമൂലം, നിലവിലുള്ള 11 സബ് ഡിപ്പോകളുടെ പ്രവർത്തനങ്ങൾ എൻ.എഫ്.എസ്.എ ഗോഡൗണുകളായി മാറ്റിയിട്ടുണ്ട്.

എൻ.എഫ്.എസ്.എ പ്രവർത്തനങ്ങളുടെ നിർവ്വഹണത്തിനും ഗോഡൗണുകളുടെ നിർമ്മാണത്തിനുമായി ആവശ്യമായ സാമ്പത്തിക സഹായം സർക്കാർ സപ്ലൈകോയ്ക്ക് അനുവദിച്ചിട്ടുണ്ട്. എൻ.എഫ്.എസ്.എ പ്രവർത്തനങ്ങൾക്ക് ആവശ്യമായ എല്ലാ സൗകര്യങ്ങളും കോർപറേഷൻ ഒരുക്കിയിട്ടുണ്ട്.

### റേഷൻ കാർഡ് വിതരണം.

കേന്ദ്രസർക്കാരിന്റെ 1955 ൽ നിലവിൽ വന്ന അവശ്യവസ്തു നിയമ പ്രകാരം, സംസ്ഥാനത്ത് പൊതുവിതരണ സമ്പ്രദായം 1965 ജൂലൈ ഒന്നാം തീയതി നിലവിൽ വന്നു. കേന്ദ്ര പൂളിൽ നിന്നും അനുവദിക്കുന്ന സാധനങ്ങൾ കൃത്യ സമയത്ത് എടുത്ത് കാര്യക്ഷമമായി 14,317 റേഷൻ ഷോപ്പുകൾ

**ചിത്രം 2.25** വിവിധ വിഭാഗം കാർഡുടമകൾ (ശതമാനം) 30/11/2018 വരെ




അവലംബം: സിവിൽ സപ്ലൈസ് വകുപ്പ്

വഴി വിതരണം ചെയ്യുക എന്നത് പൊതുവിതരണ സമ്പ്രദായത്തിന്റെ പ്രധാന ചുമതലയാണ്. എൻ.എഫ്.എസ്.എ 2013 നിലവിൽ വരുന്നതിന് മുൻപേ തന്നെ സാർവത്രിക റേഷൻ സമ്പ്രദായം നടപ്പിലാക്കുന്നതിൽ കേരളം മികച്ച നേട്ടം കൈവരിച്ചിട്ടുണ്ട്.

സംസ്ഥാനത്തെ റേഷൻ കാർഡുടമകളുടെ എണ്ണം 2017–18 ൽ 80.18 ലക്ഷത്തിൽ നിന്നും, 2018–19 ൽ 81.92 ലക്ഷമായി ഉയർന്നിട്ടുണ്ട് (2018 നവംബർ പ്രകാരം). ആകെയുള്ള 81.92 ലക്ഷം കാർഡുകളിൽ 35.40 ലക്ഷം കാർഡുകൾ എൻ.എഫ്.എസ്.എ യുടെ കീഴിലും, 46.52 ലക്ഷം എൻ.എഫ്.എസ്.എ യുടെ പുറത്തും ഉൾപ്പെടുന്നു. എൻ.എഫ്.എസ്.എ സെക്ഷനിൽ 5.85 ലക്ഷം എ.എ.വൈ കാർഡുകളും, 5726 അന്നപൂർണ്ണാ കാർഡുടമകളും, 29.55 ലക്ഷം മുൻഗണനാ കാർഡുകളും ഉൾപ്പെടുന്നു. നോൺ – എൻ.എഫ്.എസ്.എ ൽ 26.27 ലക്ഷം മുൻഗണനാ സബ്സിഡി വിഭാഗത്തിലും, 20.24 ലക്ഷം മുൻഗണനേതര ഗ്രൂപ്പിലും പെടുന്നു. ഭക്ഷ്യഭദ്രതാ നിയമം നടപ്പിലാക്കിയതോടെ കേരളത്തിലെ പൊതുവിതരണ സമ്പ്രദായത്തിൽ വലിയ പരിവർത്തനം വന്നു. കേരളത്തിൽ നാല് നിറങ്ങളുള്ള നാലുതരം റേഷൻ കാർഡുകൾ നിലവിൽ വന്നു. എ.എ.വൈ കാർഡുകൾ മഞ്ഞ നിറത്തിലും, മുൻഗണനാ കാർഡുകൾ പിങ്ക് നിറത്തിലും, മുൻഗണനേതര സബ്സിഡി കാർഡുകൾ നീലനിറത്തിലും, മുൻഗണനേതര കാർഡുകൾ വെള്ള നിറത്തിലുമാണ് തയ്യാറാക്കിയിരിക്കുന്നത്

**പട്ടിക 2.5** എൻ. എഫ്.എസ്. എ യുടെ കീഴിൽ വിഭാഗം തിരിച്ച് വിതരണം ചെയ്ത ഭക്ഷ്യധാന്യങ്ങൾ (ഡിസംബർ 2018 പ്രകാരം)

| ക്രമ നമ്പർ | വിഭാഗം | റേഷൻ കാർഡിന്റെ എണ്ണം | അരി | ഗോതമ്പ് | ആട്ട |
|---|---|---|---|---|---|
| 1 | എ.എ.വൈ | 585312 | 30 കി.ഗ്രാം–മാസം സൗജന്യം. | 5 കി.ഗ്രാം/ മാസം സൗജന്യം | |
| 2 | മുൻഗണന | 2955348 | 4കി.ഗ്രാം/മാസം/ അംഗം(കി.ഗ്രാമിന് 1.00 രൂപ നിരക്കിൽ. | 1 കി.ഗ്രാം/അംഗം/ മാസം (കി.ഗ്രാമിന് 1.00 രൂപ നിരക്കിൽ | |
| 3 | മുൻഗണനേതര സബ്സിഡി | 2627760 | 2കി.ഗ്രാം/മെമ്പർ/മാസം കി.ഗ്രാമിന്(3.00 രൂപ നിരക്കിൽ) | | 1.00 കി.ഗ്രാം/മാസം (കി. ഗ്രാമിന് 16.00 രൂപ നിരക്കിൽ) |
| 4 | മുൻഗണനേതരം (നോൺ സബ്സിഡി) | 2023986 | കി.ഗ്രാമിന് 9.90 രൂപ നിരക്കിൽ ലഭ്യതയ്ക്കനുസരിച്ച്. | കി.ഗ്രാമിന് 7.70 രൂപ നിരക്കിൽ ലഭ്യതയ്ക്കനുസരിച്ച്. | 2 കി.ഗ്രാം/മാസം (കി.ഗ്രാമിന് 16.00 രൂപ നിരക്കിൽ) |
| 5 | അന്നപൂർണ്ണ | 5726 | 10 കി.ഗ്രാം/മാസം സൗജന്യം | | |

അവലംബം: സിവിൽ സപ്ലൈസ് വകുപ്പ് 2018

(ചിത്രം 2.25 കാണുക). ഇത് കൂടാതെ ജീവകാരുണ്യ പ്രവർത്തനങ്ങൾ നടത്തുന്ന സംഘടനകൾ – സ്ഥാപനങ്ങൾ എന്നിവയ്ക്ക് കുറഞ്ഞ നിരക്കിൽ ഭക്ഷ്യധാന്യങ്ങൾ നൽകുന്നതിനായി 3095 റേഷൻ പെർമിറ്റുകൾ കൂടി വിതരണം ചെയ്തിട്ടുണ്ട്.

കേരളത്തിലെ 35.08 ലക്ഷം കുടുംബങ്ങളിൽ നിന്നും 1.54 കോടി അംഗങ്ങളെ ഉൾപ്പെടുത്തി ഒരു കരട് മുൻഗണനാ ലിസ്റ്റ് സംസ്ഥാന സർക്കാർ എൻ.എഫ്.എസ്.എ സബ്സിഡിയിൽ ഉൾപ്പെടുത്തുന്നതിനായി പ്രസിദ്ധീകരിച്ചിട്ടുണ്ട്. ബാക്കിയുള്ള 45.16 ലക്ഷം കുടുംബങ്ങളിൽ നിന്നുള്ള 1.87 കോടി ജനങ്ങളിൽ, 29.35 ലക്ഷം കുടുംബങ്ങളിൽ നിന്നുള്ള 1.21 കോടി അംഗങ്ങൾ മുൻഗണനേതര സബ്സിഡിയുടെ കീഴിൽ വരുന്നു (സംസ്ഥാന സബ്സിഡി). കാർഡുടമകളുടെ എണ്ണവും ഓരോ വിഭാഗത്തിലും ലഭിക്കുന്ന ഭക്ഷ്യധാന്യത്തിന്റെ അളവും പട്ടിക 2.5 ൽ കൊടുത്തിരിക്കുന്നു. ഓരോ വിഭാഗത്തിലേയും കാർഡുടമകളും, സംസ്ഥാന സർക്കാർ ഭക്ഷ്യധാന്യം വിതരണം ചെയ്യാൻ 2017–18 ൽ ചെലവാക്കിയ സബ്സിഡി തുകയും അനുബന്ധം 2.86 ൽ കൊടുത്തിരിക്കുന്നു.

## വ്യത്യസ്ത വിഭാഗം കാർഡുടമകൾക്ക് കേരള സർക്കാർ ചെലവഴിച്ച സബ്സിഡി

2017–18 ൽ വ്യത്യസ്ത കാർഡുടമകൾക്കായി കേരള സർക്കാർ സബ്സിഡി ഇനത്തിൽ മൊത്തം 47,372.05 ലക്ഷം രൂപ ചെലവഴിച്ചു. വിശദാംശങ്ങൾ പട്ടിക 2.6 ൽ കൊടുത്തിരിക്കുന്നു. 92 ശതമാനം സബ്സിഡി മുൻഗണനാ കാർഡുടമകൾക്കായിരുന്നു. മുൻഗണനാ കാർഡുടമകളുടെ സബ്സിഡി തുക 11.72 ശതമാനമായി വർദ്ധിച്ചിട്ടുള്ളതും എന്നാൽ എ.എ.വൈ കാർഡുകൾക്കും മുൻഗണനേതരം കാർഡുകളുടെയും സബ്സിഡി തുക യഥാക്രമം 3.75 ശതമാനവും 13.09 ശതമാനവുമായി കുറഞ്ഞിട്ടുള്ളതുമാണ്. മൊത്തം സബ്സിഡി തുകയും 1.64 ശതമാനം കുറഞ്ഞിട്ടുണ്ട്. (പട്ടിക 2.6 ഉം, അനുബന്ധം 2.86 ഉം കാണുക.)

## ഭക്ഷ്യധാന്യങ്ങളുടെ വിഹിതം

2017– 18 ൽ എ.പി.എൽ, ബി.പി.എൽ വിഭാഗങ്ങൾക്കായി അരി വിതരണം ചെയ്തത് യഥാക്രമം 3.31 ലക്ഷം എം.ടി യും, 5.94 ലക്ഷം എം.ടി യുമാണ്. 2018–19 ൽ, ആഗസ്റ്റ് 31, 2018 വരെ, 2.90 മെട്രിക് ടൺ അരിയും, 0.71 ലക്ഷം മെട്രിക് ടൺ ഗോതമ്പും അന്നപൂർണ്ണ, എ.എ. വൈ കാർഡുകൾക്ക് വിതരണം ചെയ്തു. അതേ സമയം, 1.48 ലക്ഷം മെട്രിക് ടൺ അരിയും, 859.29 മെട്രിക് ടൺ ഗോതമ്പുമാണ് നോൺ – എൻ.എഫ്.എസ്.എ വിഭാഗത്തിന് വിതരണം ചെയ്തത്. പൊതുവിതരണ സമ്പ്രദായത്തിലൂടെ വിതരണം ചെയ്ത സാധനങ്ങളുടെ വിശദാംശങ്ങൾ അനുബന്ധം 2.87 ൽ കൊടുത്തിരിക്കുന്നു. എ.എ.വൈ, എ.എൻ.പി പരിപാടികൾ വഴി വിതരണം ചെയ്ത ഭക്ഷ്യധാന്യങ്ങളുടെ 31/08/2018 പ്രകാരമുള്ള ജില്ലാ തല വിശദാംശങ്ങൾ അനുബന്ധം 2.89 ൽ കൊടുത്തിട്ടുണ്ട്.

## അന്ത്യോദയ അന്നയോജനയും (എ.എ.വൈ) അന്നപൂർണ്ണ പദ്ധതിയും (എ.എൻ.പി)

ഈ പദ്ധതിയുടെ കീഴിൽ പാവപ്പെട്ടവരിൽ പാവപ്പെട്ടവരായ കുടുംബങ്ങൾക്ക് എൻ.എഫ്.എസ്.എയുടെ കീഴിൽ 35 കി.ഗ്രാം അരി പ്രതിമാസം നൽകുന്നു. ഡിസംബർ 2001 മുതൽ ഈ പദ്ധതി സംസ്ഥാനത്ത് നടപ്പാക്കി വരുന്നു. 2017–18 ൽ (മാർച്ച് 2018 പ്രകാരം) 5.96 ലക്ഷം അന്ത്യോദയ അന്നയോജന (എ.എ.വൈ) കാർഡുഡമകളുണ്ട്. 2017–18 ൽ എ.എ.വൈ വിഭാഗത്തിൽ വിതരണം ചെയ്ത അരി 2,02,639.88 മെട്രിക്ക് ടൺ ആണ്. എ.എ.വൈക്ക് ഭക്ഷ്യധാന്യങ്ങൾ വിതരണം ചെയ്യുന്നതിനായി കേന്ദ്രസർക്കാർ കി.ഗ്രാം ന് 3.00 രൂപാ നിരക്കിലാണ് സംസ്ഥാനത്തിന് നൽകുന്നത്, സംസ്ഥാന സർക്കാർ അത് ഗുണഭോക്താക്കൾക്ക് സൗജന്യമായി നൽകുന്നു. (അനുബന്ധം 2.88)

അന്നപൂർണ്ണ പദ്ധതിയിൽ 10 കി.ഗ്രാം അരി പ്രതിമാസം സൗജന്യമായി 65 വയസ്സും അതിന് മുകളിലുള്ള അഗതികൾക്ക്, സർക്കാരിന്റെ വേറെ യാതൊരു പെൻഷനും കിട്ടാത്തവർക്ക് നൽകുന്നു. കേന്ദ്ര സർക്കാർ അംഗീകരിച്ച ഗുണഭോക്താക്കളുടെ എണ്ണം 44,980 ആണ്. എന്നാൽ സംസ്ഥാനത്ത് തിരിച്ചറിഞ്ഞിട്ടുള്ള ഗുണഭോക്താക്കളുടെ എണ്ണം ഗണ്യമായി കുറഞ്ഞുവരികയാണ്. 2015–16 ലെ 23,322 വിൽ നിന്ന് 2017–18 ൽ 5726 ആയിട്ടുണ്ട്. 2017–18 ൽ എ.എ.വൈ, എ.എൻ.പി പരിപാടികൾ വഴി വിതരണം

**പട്ടിക 2.6** വ്യത്യസ്ത വിഭാഗം കാർഡുടമകൾക്ക് കേരള സർക്കാർ ചെലവഴിച്ച സബ്സിഡി

| വിഭാഗം | തുക (ലക്ഷത്തിൽ) | | ശതമാനം | | വർഷങ്ങളിലൂടെ വന്ന വ്യത്യാസം |
|---|---|---|---|---|---|
| | 2016–17 | 2017–18 | 2016–17 | 2017–18 | |
| എ.എ.വൈ | 7,305.21 | 7,031.11 | 15.17 | 14.84 | –3.75 |
| മുൻഗണന | 19,472.72 | 21,754.44 | 40.43 | 45.92 | 11.72 |
| മുൻഗണനേതരം | 21,385.94 | 18,586.50 | 44.4 | 39.24 | –13.09 |
| **ആകെ** | 48,163.87 | 47,372.05 | 100 | 100 | –1.64 |

അവലംബം: സിവിൽ സപ്ലൈസ് വകുപ്പ് 2018

നടത്തുന്ന ഭക്ഷ്യ ധാന്യങ്ങളുടെ വിശദാംശങ്ങൾ അനുബന്ധം 2.88 ൽ കൊടുത്തിരിക്കുന്നു. 2018–19 ൽ ആഗസ്റ്റ് 31, 2018 വരെയുള്ള വിശദാംശങ്ങൾ അനുബന്ധം 2.89 ൽ കൊടുത്തിട്ടുണ്ട്.

## പഞ്ചസാരയുടെയും മണ്ണെണ്ണയുടെയും കേന്ദ്ര വിഹിതം

പൊതുവിതരണ സമ്പ്രദായം വഴി പഞ്ചസാര വിതരണം മാർച്ച് 01, 2017 മുതൽ കേന്ദ്ര സർക്കാർ നിർത്തലാക്കി. 2017–18 ൽ സംസ്ഥാന സർക്കാർ ഓണത്തിന് കി. ഗ്രാമിന് 22രൂപ നിരക്കിൽ ഓരോ കാർഡിനും ഓരോ കിലോ ഗ്രാം വീതം പഞ്ചസാര എല്ലാ കാർഡുടമകൾക്കും നൽകി. ആഗസ്റ്റ് 31, 2018 ലെ കണക്കു പ്രകാരം 2917 മെട്രിക് ടൺ പഞ്ചസാര വിതരണം ചെയ്തിട്ടുണ്ട്. കേരളത്തിന് മണ്ണെണ്ണയുടെ വിഹിതത്തിൽ 45.84 ശതമാനം കുറവ് 2017 –18 ൽ ഉണ്ടായി. 2016 –17 ലെ 84628. 45 കിലോലിറ്ററിനെ അപേക്ഷിച്ച് 2017–18 ലെ വിഹിതം 45832. 39 കിലോലിറ്റർ മാത്രമാണ്. സംസ്ഥാനത്തു 20990. 63 കിലോലിറ്റർ മണ്ണെണ്ണയാണ് ആഗസ്റ്റ് 31, 2018 വരെ വിതരണം ചെയ്തത്.

എ ആർ ഡി കളിലേക്കു പഞ്ചസാര (ലെവി ഷുഗർ) വാങ്ങുന്നതിനും വിതരണം ചെയ്യുന്നതിനുമായി കേരളസർക്കാർ അധികാരപ്പെടുത്തിയ നോഡൽ ഏജൻസിയാണ് കേരള സ്റ്റേറ്റ് സിവിൽസപ്ലൈസ് കോർപ്പറേഷൻ ലിമിറ്റഡ്. ഷുഗർ മില്ലുകളിൽ നിന്നും ലെവി പഞ്ചസാര സംഭരണ രീതി കേന്ദ്ര സർക്കാർ 2013 ജൂൺ 1 –ാം തീയതി മുതൽ നിരോധിച്ചിട്ടുള്ളതാണ്. അതിനു പകരം തുറന്ന വിപണികളിൽ നിന്നും/ പഞ്ചസാര മില്ലുകളിൽ നിന്നും നേരിട്ട് പഞ്ചസാര വാങ്ങുന്ന സുതാര്യമായ രീതി ജൂൺ 2013 മുതൽ അവലംബിക്കാനാണ് നിർദ്ദേശിച്ചിട്ടുള്ളത്. കേന്ദ്ര സർക്കാർ സംസ്ഥാന സർക്കാരിന് നിശ്ചയിച്ചിരിക്കുന്ന വിഹിതം 4103 എം ടി എസ് ആണ്. അത് പൊതുവിതരണ സമ്പ്രദായം വഴി ബി പി എൽ, എ എ വൈ കാർഡുടമകൾക്ക് 13.50 രൂപാ /കിഗ്രാം നിരക്കിൽ വിതരണം ചെയ്യുന്നതിനാണ്. കേന്ദ്ര സബ്സിഡിയായി സപ്ലൈകോയ്ക്ക്, പഞ്ചസാര എ ആർ ഡി കൾക്ക് നൽകുമ്പോൾ കിലോഗ്രാമിന് 8.50 രൂപാ നിരക്കിലും 13.35 / കി ഗ്രാം നിരക്കിലും ലഭിക്കുന്നു. വാർഷിക ഉത്സവ വിഹിതമായി കേന്ദ്ര സർക്കാർ തീരുമാനിച്ചിരിക്കുന്നത് 3600 മെ ട്രിക് ടണ്ണാണ്. ഉത്സവസമയങ്ങളിൽ, യഥാർത്ഥ ആവശ്യം 3600 മെട്രിക് ടണ്ണിന് മുകളിലാവുമ്പോൾ സംസ്ഥാന സർക്കാർ അത് വഹിക്കേണ്ടതായിട്ടുണ്ട്.

## ഭക്ഷ്യധാന്യത്തിന്റെ ജില്ലാതല വിതരണം

2017–18 ൽ വിതരണം ചെയ്ത ആകെ 593792. 76 മെട്രിക് ടൺ എൻ എഫ് എസ് എ അരിയുടെ ഏറ്റവും കൂടുതൽ മലപ്പുറം ജില്ലയിലും, 14.77 ശതമാനം, തൊട്ടുപിറകിൽ പാലക്കാടും, തിരുവനന്തപുരം ജില്ലയിലുമാണ്, 10. 3 ശതമാനം വീതം. എൻ എഫ് എസ് എ ഗോതമ്പിന്റെ കാര്യത്തിൽ മലപ്പുറം ജില്ല 15 ശതമാനവുമായി ഒന്നാമതായും, പാലക്കാട്ട് ജില്ല, 10. 35 ശതമാനവും കോഴിക്കോട് ജില്ല 9. 83 ശതമാനവുമായി രണ്ടും മൂന്നും സ്ഥാനങ്ങളിലും നിൽക്കുന്നു. അരിയുടെയും ഗോതമ്പിന്റെയും കാര്യത്തിൽ ഏറ്റവും കുറവ് വയനാട് ജില്ലയിലാണ്. യഥാക്രമം 1.71 ശതമാനവും 1. 77 ശതമാനവും. മുൻഗണനേതര അരിയുടെ കാര്യത്തിൽ ഏറ്റവും കൂടുതൽ മലപ്പുറം ജില്ലയിലും, 12 ശതമാനവും, തൊട്ടു പിറകിൽ എറണാകുളവും (10.3 ശതമാനം) അതിന് പിന്നിൽ തൃശ്ശൂരുമാണ് (9.75 ശതമാനം). മുൻഗണനേതര ഗോതമ്പിന്റെ കാര്യത്തിൽ ഏറ്റവും മുന്നിൽ എറണാകുളവും, 18 ശതമാനം, തൊട്ടു പിന്നിൽ കോഴിക്കോട്ടുമാണ്, 10.8 ശതമാനം. മുൻഗണനേതര അരി എറ്റവും കുറവ് വയനാട് ജില്ലയിലാണ്. (2.25 ശതമാനം). വിശദാംശങ്ങൾ അനുബന്ധം 2.90 ലും, 2.91 ലും കൊടുത്തിരിക്കുന്നു.

## കേരള സംസ്ഥാന സിവിൽ സപ്ലൈസ് കോർപറേഷൻ (സപ്ലൈകോ)

രാജ്യത്തെ മികച്ച പൊതുവിതരണ ശൃംഖലകളിലൊന്നാണ് കേരളത്തിലേത്. സംസ്ഥാനത്ത് ഭക്ഷ്യസുരക്ഷയ്ക്കായി 1974–ൽ സ്ഥാപിതമായ സപ്ലൈകോ അവശ്യ വസ്തുക്കളുടെ വിലസ്ഥിരത ഉറപ്പുവരുത്തുന്നതിൽ പൊതുവിതരണ സമ്പ്രദായത്തിന്റെ ഒരു ഉപസ്ഥാപനമായി പ്രവർത്തിക്കുന്നു. ഉപഭോക്തൃ സംസ്ഥാനമായ കേരളത്തിൽ സാധനങ്ങളുടെ വിലനിലവാരം പിടിച്ചു നിർത്തുന്നതിന് വർഷം മുഴുവൻ പൊതുവിതരണ സംവിധാനം കമ്പോളത്തിൽ ഫലപ്രദമായി ഇടപെടേണ്ടതുണ്ട്. സംസ്ഥാനത്ത് ഓരോ വ്യക്തിക്കും ലഭ്യമാകുന്ന തരത്തിൽ സപ്ലൈകോ അതിന്റെ ന്യായവില സ്റ്റോറുകളിലൂടെ അവശ്യ സാധനങ്ങളെത്തിക്കുന്നു. സപ്ലൈകോ സംസ്ഥാനത്തെ അതിന്റെ 1406 സ്റ്റോറുകളിലൂടെ 13 അവശ്യവസ്തുക്കൾ കുറഞ്ഞ വിലയ്ക്ക് വിതരണം നടത്തി അവയുടെ വില നിയന്ത്രിക്കുന്നതിൽ പ്രധാന പങ്കുവഹിക്കുന്നു.

കൊച്ചി ആസ്ഥാനമായി പ്രവർത്തിക്കുന്ന സപ്ലൈകോയ്ക്ക് അഞ്ച് പ്രാദേശിക ഓഫീസുകളും, 56 ഡിപ്പോകളും 1100 ൽ അധികം ചില്ലറവിൽപനശാലകളുമുണ്ട്. ഔട്ട് ലെറ്റുകളുടെ വിശദവിവരം അനുബന്ധം 2.92 ൽ കൊടുത്തിരിക്കുന്നു. കുറഞ്ഞ വിലയിൽ അത്യാവശ്യ ഉപഭോക്തൃ സാധനങ്ങളുടെ ചില്ലറവിൽപന, ഉത്സവ സീസണുകളിൽ പ്രത്യേക വിൽപനശാലകൾ ആരംഭിച്ച് വിലനിലവാരം പിടിച്ചു നിർത്തൽ, മെഡിക്കൽ സ്റ്റോറുകളിലൂടെ മരുന്നുകളുടെ ചില്ലറവിൽപന, നെല്ല് സംഭരണം, ഗോതമ്പും അതിന്റെ ഉൽപന്നങ്ങളുടെയും സംസ്കരണവും വിതരണവും, മണ്ണെണ്ണ, പെട്രോൾ, ഡീസൽ, എൽ.പി.ജി എന്നിവയുടെ ഡീലറായി പ്രവർത്തിക്കൽ, സംസ്ഥാനത്ത് മൈക്രോബയോളജി

**ചിത്രം 2.26** ഉച്ചഭക്ഷണ പരിപാടി 2011–12 മുതൽ 2018–19 വരെ (ആഗസ്റ്റ് 31, 2018 വരെ)




അവലംബം: സപ്ലൈകോ

ലാബ്, ഭക്ഷ്യസംസ്കരണ യൂണിറ്റ് എന്നീ കേന്ദ്ര സർക്കാർ പദ്ധതികൾ നടപ്പിലാക്കുന്നതിനുള്ള നോഡൽ ഏജൻസി എന്നിവയാണ് സപ്ലൈകോയുടെ പ്രധാന പ്രവർത്തനങ്ങൾ. 2017–18 ൽ, 16 മാവേലി സ്റ്റോറുകളും, 13 സൂപ്പർ മാർക്കറ്റുകളും, ഒരു പീപ്പിൾസ് ബസാറും, ഒരു മാവേലി സൂപ്പർ സ്റ്റോറും സപ്ലൈകോ ആരംഭിച്ചു. സപ്ലൈകോയുടെ വിറ്റുവരവ് 2010–11 ൽ 2,223 കോടി രൂപയായിരുന്നത്, 2015–16 ആയപ്പോഴേക്കും 3,857 കോടി രൂപയായി വർദ്ധിച്ചു. 2017 ഏപ്രിൽ ഒന്നിലെ കണക്ക് പ്രകാരം എഫ്.സി.ഐ സബ് ഡിപ്പോകളുടെ എണ്ണം 21 ഉം, മൊത്ത വിൽപ്പനശാലകൾ 140 ഉം, ചില്ലറവിൽപനശാലകളുടെ എണ്ണം 11,572 ഉം ആണ്.

## ഉച്ചഭക്ഷണ പരിപാടി

കേന്ദ്ര സംസ്ഥാന ഗവൺമെന്റുകളുടെ സാമ്പത്തിക സഹായത്തോടെയാണ് സംസ്ഥാനത്തെ സ്കൂളുകളിൽ ഉച്ചഭക്ഷണപരിപാടി നടപ്പിലാക്കുന്നത്. സ്കൂൾ പ്രവേശനം, സ്ഥിരം ഹാജരാകൽ, പഠനം തുടരൽ എന്നിവയിലൂടെ പ്രാഥമിക വിദ്യാഭ്യാസം സാർവ്വത്രികമാക്കുന്നതിനും പ്രൈമറി സ്കൂളിലെത്തുന്ന വിദ്യാർത്ഥികൾക്ക് പോഷകാഹാരഭക്ഷണം നൽകുക എന്ന ഉദ്ദേശത്തോടുകൂടി 1995 ൽ ഭാരത സർക്കാരിന്റെ മാനവ ശേഷി വികസന മന്ത്രാലയം ആരംഭിച്ചതാണ് ഈ പദ്ധതി. സംസ്ഥാനത്ത് ഉച്ച ഭക്ഷണ പരിപാടിയ്ക്കായി സാധനങ്ങൾ എത്തിക്കുന്നതിന് സപ്ലൈകോയെയാണ് ചുമതലപ്പെടുത്തിയിരിക്കുന്നത്. എഫ്.സി.ഐ യിൽ നിന്നാണ് ആവശ്യത്തിനുള്ള അരി എടുക്കുന്നത്. കോർപറേഷൻ 2016–17–ൽ 26.55 ലക്ഷം കുട്ടികൾക്കായി 57,494 ടൺ അരിയും, 12333.5 ടൺ സ്പെഷ്യൽ അരിയും വിതരണം ചെയ്തു. 2017–18–ൽ, 24.91 ലക്ഷം വിദ്യാർത്ഥികൾക്കായി 69,557 മെട്രിക് ടൺ ഭക്ഷ്യധാന്യങ്ങൾ വിതരണം ചെയ്തു. 2018–19–ൽ, ആഗസ്റ്റ് 31, 2018 വരെ കോർപറേഷൻ വിതരണം ചെയ്തത് 13284.28 മെട്രിക് ടൺ അരിയും 3427.27 മെട്രിക് ടൺ സ്പെഷ്യൽ അരിയുമാണ്. 2013–14 മുതൽ പയർ വർഗ്ഗങ്ങൾ വിതരണം ചെയ്യുന്നില്ല. ഉച്ചഭക്ഷണ പരിപാടിയുടെ വിശദാംശങ്ങൾ ചിത്രം 2.26 ലും, ഭക്ഷ്യധാന്യങ്ങൾ വിതരണം നടത്തിയതിന്റെ 2007–08 മുതൽ 2017–18 വരെയുള്ള വിവരങ്ങൾ അനുബന്ധം 2.93 ലും കാണിച്ചിരിക്കുന്നു.

അദ്ധ്യായം

03

# ഉത്പന്ന നിർമ്മാണ മേഖല

## കേരളത്തിലെ വ്യവസായവത്കരണം

കേരളത്തിന്റെ സമ്പദ്ഘടനയിലെ ശ്രദ്ധേയമായ ഒരു ഘടകം താരതമ്യേന കുറഞ്ഞ വലിപ്പമുള്ള നിർമ്മാണ മേഖലയുടെ സാന്നിദ്ധ്യമാണ്. കേരളത്തിന്റെ ജി.എസ്.ഡി.പി.യിൽ നിർമ്മാണ മേഖലയുടെ സംഭാവന 7.5 ശതമാനം മാത്രമേയുള്ളൂ എങ്കിലും 2011–12 ലെ കണക്കനുസരിച്ച് സംസ്ഥാനത്തെ ആകെ തൊഴിലാളികളിൽ 14 ശതമാനവും ഈ മേഖലയിലാണ് ജോലി ചെയ്യുന്നത്. ദേശീയ തലത്തിൽ നിർമ്മാണ മേഖലയുടെ ജി.എസ്.ഡി.പി.യിലും തൊഴിലിലുമുള്ള സംഭാവനയും, യഥാക്രമം 15.8 ശതമാനവും, 13 ശതമാനവുമാണ്. ഈ വസ്തുതയാണ് കേരളത്തിന്റെ നിർമ്മാണ മേഖലയുടെ ഘടനയുടെ അസന്തുലിതാവസ്ഥ ചൂണ്ടിക്കാണിക്കുന്നത്.

കേരളത്തിലെ 2011–12 ലെ കണക്കനുസരിച്ച് നിർമ്മാണ മേഖലയിലെ ആകെയുള്ള 18 ലക്ഷം തൊഴിലാളികളിൽ 3.8 ലക്ഷം തൊഴിലാളികൾ മാത്രമേ (2012–13 ൽ) ഫാക്ടറി മേഖലയിൽ ജോലി ചെയ്യുന്നുള്ളൂ. നിർമ്മാണ മേഖലയിലെ ബാക്കിയുള്ള തൊഴിലാളികളിൽ മുഴുവനും അസംഘടിത, രജിസ്റ്റർ ചെയ്യാത്ത മേഖലകളിലാണ്. കേരളത്തിലെ കയർ, കശുവണ്ടി സംസ്കരണം എന്നീ പ്രധാനപ്പെട്ട രണ്ട് പരമ്പരാഗത വ്യവസായങ്ങളിൽ യഥാക്രമം 3.8 ലക്ഷവും 2.5 ലക്ഷവും തൊഴിലാളികൾ ജോലി ചെയ്യുന്നു. കേരളത്തിലെ കയർ, കശുവണ്ടി മേഖലയിലെ തൊഴിലാളികളിൽ ഭൂരിഭാഗവും സ്ത്രീകളാണ്.

കേരളത്തിലെ ഫാക്ടറി മേഖലയ്ക്കുള്ളിൽ തന്നെ കശുവണ്ടി സംസ്കരണ മേഖലയിലാണ് ഏറ്റവും കൂടുതൽ തൊഴിലാളികൾ ജോലി ചെയ്യുന്നത്. ഇത് കൊണ്ടാണ് കേരളത്തിലെ ഫാക്ടറി മേഖലയിലെ തൊഴിലാളികളുടെ ശരാശരി കൂലി ദേശീയ ശരാശരിയേക്കാൾ 30 ശതമാനം കുറവായിരിക്കുന്നത് (2011–12).

ഇന്ത്യയിലെ കേന്ദ്രസംസ്ഥാന ബന്ധത്തിന്റെ സ്വഭാവം കണക്കിലെടുക്കുമ്പോൾ വ്യവസായിക വികസനത്തിൽ ഇടപെടാൻ സംസ്ഥാന സർക്കാരുകൾക്ക് പരിമിതമായ സ്വാതന്ത്ര്യം മാത്രമേയുള്ളൂ. 1991 ലെ സാമ്പത്തിക പരിഷ്ക്കരണം മൂലം വ്യവസായിക പദ്ധതികൾക്ക് അനുമതി നൽകുന്നതിന് സംസ്ഥാനങ്ങൾക്ക് കൂടുതൽ സ്വയംഭരണാധികാരം ലഭ്യമായി. അതേ സമയം തന്നെ 1990 കൾ മുതൽ പൊതു നിക്ഷേപത്തിൽ ശ്രദ്ധേയമായ കുറവുണ്ടായിട്ടുണ്ട്. ഇതിന്റെ ഫലമായി ഇന്ത്യയിലെ സംസ്ഥാനങ്ങൾ വിദേശത്തുനിന്നും ഇന്ത്യയിലെ വലിയ കോർപ്പറേഷനുകളിൽ നിന്നും നിക്ഷേപം സ്വീകരിക്കുന്നതിനാൽ പരസ്പരം മത്സരിച്ചുകൊണ്ടിരിക്കുകയാണ്. ഇതിനായി നികുതിയിൽ ഇളവും മറ്റു പാരിസ്ഥിതിക, തൊഴിൽ നിയമങ്ങളിലും അയവ് നൽകിയിട്ടുണ്ട്. എന്നിരുന്നാലും കേരളം ഇക്കാര്യങ്ങൾ അനുവർത്തിച്ചില്ല. 2013–14 ൽ കേന്ദ്ര പൊതുമേഖലാ സ്ഥാപനങ്ങളുടെ ആകെ നിക്ഷേപത്തിൽ കേരളത്തിന്റെ വിഹിതം 1.9 ശതമാനം മാത്രമായിരുന്നു.കേന്ദ്ര ഗവൺമെന്റിന്റെ താരതമ്യേന കുറഞ്ഞ നിക്ഷേപമാണ് പൊതുമേഖലാ സ്ഥാപനങ്ങളിൽ ഉണ്ടായിട്ടുള്ളൂ എങ്കിലും 2014–15 ൽ കേരളത്തിൽ 96 സംസ്ഥാന തല പൊതുമേഖലാ യൂണിറ്റുകൾ പ്രവർത്തിച്ചു വരുന്നു. ഇതിൽ 62 പൊതുമേഖലാ സ്ഥാപനങ്ങൾ പൂർണ്ണമായും സംസ്ഥാന ഗവൺമെന്റിന്റെ ഉടമസ്ഥതയിലും 8 എണ്ണം കേന്ദ്ര സംസ്ഥാന ഗവൺമെന്റുകളുടെ ഉടമസ്ഥതയിലുമാണ്. കേരളത്തിൽ താരതമ്യേന സൂക്ഷ്മ ചെറുകിട വ്യവസായങ്ങൾ കൂടുതലായുണ്ട്, പ്രത്യേകിച്ചും ഗ്രാമപ്രദേശങ്ങളിൽ. 2010–11 ൽ രാജ്യത്തിന്റെ ഗ്രാമീണ മേഖലയിലെ മൊത്തം കാർഷികേതര സ്ഥാപനങ്ങളുടേയും സംഭാവനയുടെ 8.6 ശതമാനം കേരളത്തിന്റെ ഗ്രാമീണ മേഖലയിൽ നിന്നാണ് (2011 ൽ ഇന്ത്യൻ ജനസംഖ്യയിൽ കേരളത്തിന്റെ വിഹിതം 2.8 ശതമാനം മാത്രമായിരുന്നു).

### മുന്നോട്ടുള്ള വഴി

കേരളത്തിന്റെ വിശാലമായ പരിസ്ഥിതി ലോല ഭൂപ്രദേശം വ്യവസായ യൂണിറ്റുകൾക്ക് അനുയോജ്യമല്ല.

വ്യവസായ യൂണിറ്റുകൾക്കാവശ്യമായ വിശാലമായ ഭൂമിയുടെ അപര്യാപ്തത, വൈദഗ്ധ്യമില്ലാത്ത തൊഴിലാളികൾ, പരിസ്ഥിതിക്ക കോട്ടം വരുന്ന രീതിയിലുള്ള നിർമ്മാണ രീതികൾ എന്നിവയാൽ കേരളത്തിൽ വ്യവസായം തുടങ്ങാൻ അനുയോജ്യമല്ല എന്ന വസ്തുത പരക്കെ അംഗീകരിക്കപ്പെട്ടിട്ടുള്ളതാണ്. ഈ പശ്ചാത്തലത്തിൽ മുകളിൽ ചർച്ച ചെയ്യപ്പെട്ട സന്ദർഭത്തിലും കേരളത്തിലെ ഭൂപ്രകൃതിയുടെയും ജനത്തിന്റെയും പ്രത്യേക നേട്ടങ്ങൾ ഉൾക്കൊണ്ട് ഒരു ആധുനിക വ്യവസായ മേഖല വാർത്തെടുക്കുന്നതിന് സംസ്ഥാനം ലക്ഷ്യമിടുന്നു. ബയോടെക്നോളജി, നാനോടെക്നോളജി, ഉൾപ്പെടെയുള്ള അത്യാധുനിക സാങ്കേതിക വിദ്യ ഫലപ്രദമായി കേരളത്തിന്റെ വ്യവസായ മേഖലയിൽ ഉപയോഗിക്കേണ്ടതുണ്ട്. ഇത് (ഭൂമിയുടെയും മൂലധനത്തിന്റെയും ആവശ്യകത പരിഗണിക്കുമ്പോൾ) താരതമ്യേന ചെറിയ യൂണിറ്റുകളെയും ഇതുവരെ കാര്യക്ഷമതയുള്ളതായി കരുതുന്ന (ഉൽപാദനത്തിലും വിപണി രംഗവുമായി യോജിച്ച് പോകാനുള്ള ബഹുമുഖമായ കഴിവ്) യൂണിറ്റുകളെയും ഉൾക്കൊള്ളുന്നതാകണം. അരി, നാളികേരം, റബ്ബർ, കുരുമുളക്, ഏലം, ഏത്തപ്പഴം, കൈതച്ചക്ക എന്നിങ്ങനെ വൈവിധ്യവും സമ്പന്നവുമായ കാർഷികോൽപ്പന്നങ്ങൾ കേരളം ഉൽപ്പാദിപ്പിക്കുന്നു. സംസ്ഥാനത്തിന് ധാരാളം വന വിഭവങ്ങളും സമുദ്ര വിഭവങ്ങളുമുണ്ട്. കേരളത്തിന്റെ പരമ്പരാഗത വ്യവസായമായ കയർ, കശുവണ്ടി സംസ്കരണം എന്നിവ സംസ്ഥാനത്ത് ഉദയം കൊണ്ടത് മുഖ്യമായും (യഥാക്രമം നാളികേരം, കശുവണ്ടി) പ്രാദേശിക അസംസ്കൃത വസ്തുക്കളുടെ ലഭ്യത കണക്കാക്കിയാണ്.

കയർ, കശുവണ്ടി, ഹാന്റ്ലൂം ഉൾപ്പെടെയുള്ള പരമ്പരാഗത വ്യവസായങ്ങൾ നവീകരിക്കുന്നതിനുള്ള നടപടികൾ കേരളം കൈക്കൊള്ളേണ്ടതുണ്ട്. നേരത്തേ സൂചിപ്പിച്ചതു പോലെ ഇത്തരം വ്യവസായങ്ങൾ സംസ്ഥാനത്തിന്റെ മൊത്തം തൊഴിലാളികളുടെ നല്ലൊരു പങ്കിനും തൊഴിൽ നൽകുന്നുണ്ട്. പരമ്പരാഗത വ്യവസായങ്ങളുടെ ഉൽപ്പാദന പ്രക്രിയയിൽ ആധുനീകവൽക്കരണം (പരിമിതപ്പെടുത്തേണ്ടതില്ല) ഉൾപ്പെടുത്തേണ്ടതുണ്ട്. കൂടാതെ, ആധുനീകവൽകരണത്തിലൂടെ കേരളത്തിന്റെ പരമ്പരാഗത വ്യവസായങ്ങൾ (കയർ മേഖലയിലെ ജിയോ ടെക്സ്റ്റൈൽസ് പോലെ) ഉൽപ്പന്ന വൈവിധ്യ വൽക്കരിക്കുന്നതോടൊപ്പം ഫലപ്രദമായ വിപണന വിതരണ തന്ത്രങ്ങൾ ആവിഷ്ക്കരിക്കേണ്ടതുണ്ട്. (യന്ത്രവൽക്കരണം എന്ന തന്ത്രം സ്വീകരിക്കുന്നതിന്റെ ഫലമായി) തൊഴിലാളികളെ പിരിച്ചു വിടുന്നതിനേക്കാൾ, ആധുനീകരണത്തിലൂടെ വ്യവസായത്തിന്റെ മൊത്തത്തിലുള്ള വിപുലീകരണവും തൊഴിലാളികൾക്ക് ഉയർന്ന മൂല്യവർദ്ധനവ് സൃഷ്ടിക്കുന്നതിനും സാധിക്കും.

സംസ്ഥാനത്തിനകത്ത് കൃഷി അധിഷ്ഠിത ഉൽപ്പനങ്ങൾ നിർമ്മിക്കുന്നതിന് കേരളം പ്രോത്സാഹിപ്പിക്കേണ്ടതുണ്ട്. സംസ്ഥാനത്ത് പച്ചക്കറി, പഴങ്ങൾ, മത്സ്യം, ഇറച്ചി എന്നിവയുടെ സംഭരണം, സംസ്കരണം, മൂല്യവർദ്ധനവ് എന്നിവയ്ക്ക് അനന്തര സാധ്യതകളുണ്ട്. പ്രത്യേകിച്ച് തേങ്ങ, ചക്ക, ഏത്തപ്പഴം, കൈതച്ചക്ക, മരച്ചീനി എന്നിവയുടെ സംസ്കരണത്തിന് വളരെയേറെ സാധ്യതകളാണുള്ളത്. സംസ്ഥാനത്ത് തെരഞ്ഞെടുക്കപ്പെട്ട പ്രദേശങ്ങളിൽ തടിയിലും മുളയിലുമുള്ള വ്യവസായങ്ങൾ വികസിപ്പിക്കേണ്ടതുണ്ട്. ഭക്ഷ്യ കാർഷികാധിഷ്ഠിത വ്യവസായങ്ങൾ പ്രോത്സാഹിപ്പിക്കുന്നതിലൂടെ സ്വയം പര്യാപ്ത സംസ്ഥാനമാക്കി മാറ്റുന്നതിനുള്ള ദൗത്യമാണിത്. കേരളത്തിനകത്ത് തന്നെ ഭക്ഷ്യ കാർഷികാധിഷ്ഠിത ഉൽപ്പന്നങ്ങൾക്ക് താരതമ്യേന വലിയ വിപണിയാണുള്ളത്. 2011-12 ലെ നാഷണൽ സാമ്പിൾ സർവ്വേ ഡേറ്റാ അനുസരിച്ച് ഗ്രാമീണ കേരളത്തിലെ ശരാശരി പ്രതിശീർഷ ഉപഭോഗം ഗ്രാമീണ ഇന്ത്യയുടെ ശരാശരി പ്രതിശീർഷ ഉപഭോഗത്തിന്റെ ഇരട്ടിയാണ്. ഇപ്പോഴും മറ്റ് സംസ്ഥാനങ്ങളിൽ നിന്നും രാജ്യങ്ങളിൽ നിന്നുമുള്ള ഇറക്കുമതിയിലൂടെയാണ് ഉപഭോഗ സാധനങ്ങളുടെ ആഭ്യന്തര ചോദനം കൂടുതലും നിറവേറ്റുന്നത്. കേരളത്തിന്റെ വ്യവസായങ്ങൾ പ്രത്യേകിച്ചും ഭക്ഷ്യ കാർഷികാടിസ്ഥാന വ്യവസായങ്ങൾക്ക് ഈ ആഭ്യന്തര വിപണിയെ ഏറ്റെടുക്കാവുന്നതാണ്.

പ്രത്യേകിച്ചും വലിയ സമൂഹം പ്രവാസി മലയാളികളുള്ളപ്പോൾ കേരളത്തിന്റെ പരമ്പരാഗത ഭക്ഷ്യ, കാർഷികാധിഷ്ഠിത വ്യവസായ ഉൽപ്പന്നങ്ങൾക്കുള്ള ഉപഭോക്താക്കളെ കയറ്റുമതി വിപണിയിലൂടെയും കണ്ടെത്താവുന്നതാണ്. പരമ്പരാഗത ഭക്ഷ്യ, കാർഷികാധിഷ്ഠിത വ്യവസായങ്ങളും വിനോദസഞ്ചാരവും തോളോട്ടു തോൾ ചേർന്ന് വളരുകയാണെങ്കിൽ ഇത്തരം മേഖലകളുടെ പാരസ്പര്യത്തിൽ ആഗോളമായി അംഗീകരിച്ച ഒരു യോഗ്യമായ സ്ഥാനം കേരളത്തിൽ ഈ മേഖലകൾക്കുണ്ടാകും. കൃഷി, കൃഷി അധിഷ്ഠിത വ്യവസായങ്ങൾ, വിനോദസഞ്ചാരം എന്നിവ ഒത്തൊരുമിച്ചുകൊണ്ട് വിജയം കൈവരിച്ച തായ് ലാന്റ്, മലേഷ്യ, വിയറ്റ്നാം എന്നീ രാജ്യങ്ങളുടെ പാഠങ്ങൾ ഉൾക്കൊള്ളാൻ കേരളത്തിന് കഴിയും. തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങൾ, അവർക്ക് പര്യാപ്തമായ ഫണ്ട് സ്വരൂപിച്ചുകൊണ്ട്, കേരളത്തിലെ ഗ്രാമീണ വ്യവസായവൽക്കരണത്തിനു വേണ്ട പ്രോത്സാഹനം നൽകണം. ഐ.ടി, ബയോടെക്നോളജി, നാനോടെക്നോളജി തുടങ്ങിയ പുതിയ സാങ്കേതിക വിദ്യകൾ ഫലപ്രദമായി ഉപയോഗപ്പെടുത്തി, പഞ്ചായത്തുകൾ ഏകോപിച്ച്, ജനപങ്കാളിത്തത്തോടെ, കാർഷിക സംസ്കരണത്തിൽ നിന്ന് ടൂർ ഓപ്പറേഷൻ വരെ വിവിധ പ്രവർത്തനങ്ങൾ നടത്തേണ്ടതുണ്ട്.

കേരളത്തിന്റെ വ്യവസായ നയത്തിന്റെ പ്രധാന ഘടകങ്ങളാണ്

- എ) കെമിക്കൽ, ഇലക്ട്രോണിക്സ്, എൻജിനീയറിംഗ് വ്യവസായങ്ങളുടെ പ്രത്യേക വിഭാഗങ്ങൾ.
- ബി) ബയോടെക്നോളജി, നാനോടെക്നോളജി, ലൈഫ് സയൻസ്, തുടങ്ങിയ നൂതനമായ സാങ്കേതിക വിദ്യകളെ അടിസ്ഥാനമാക്കിയുള്ള സംരംഭങ്ങളുടെ ഉന്നമനം.

സംസ്ഥാനത്തെ നിലവിലുള്ള പൊതുമേഖലാ സ്ഥാപനങ്ങളുടെ പുനരുദ്ധാരണത്തിന് ഇത് നിർണായകമാകും. കേരളത്തിലെ ഉയർന്നു വരുന്ന ആധുനിക വ്യവസായങ്ങൾ സംസ്ഥാനത്തെ ആരോഗ്യ-വിദ്യാഭ്യാസ മേഖലകൾക്ക് വളരെയധികം സംഭാവന ചെയ്യുന്നു.

നേരത്തെ സൂചിപ്പിച്ചതു പോലെ കേരളത്തിൽ ഉൽപ്പാദന മേഖലയിൽ, പ്രധാനമായും രാസവസ്തുക്കൾ, എൻജിനീയറിംഗ്, ഇലക്ട്രോണിക്സ് എന്നിവയിൽ നിരവധി സംസ്ഥാന, കേന്ദ്ര പൊതുമേഖലാ യൂണിറ്റുകൾ പ്രവർത്തിക്കുന്നുണ്ട്. തിരുവിതാംകൂർ കൊച്ചിൻ കെമിക്കൽസ് (ടി.സി.സി), കെൽട്രോൺ തുടങ്ങിയ സംസ്ഥാനത്തെ ചില പൊതുമേഖലാ സ്ഥാപനങ്ങൾ അവരുടെ ഉത്പാദന മേഖലയിൽ (കാസ്റ്റിക് സോഡാ, ഇലക്ട്രോണിക്സ്) രാജ്യത്ത് മുൻപന്തിയിൽ നിൽക്കുന്നു. എന്നിരുന്നാലും സമീപകാലത്ത് കേരളത്തിലെ പല പൊതുമേഖലാ സ്ഥാപനങ്ങളുടെയും പ്രകടനം മോശമായിരുന്നില്ല.

കേരളത്തിലെ നിർമ്മാണ മേഖലയിലെ പൊതുമേഖലാ സ്ഥാപനങ്ങളെ ദീർഘകാലാടിസ്ഥാനത്തിൽ പുനഃസംഘടിപ്പിക്കുന്നതിനായി അവരുടെ ഉൽപ്പന്നങ്ങളും സാങ്കേതിക വിദ്യകളും പുനഃപരിശോധിക്കേണ്ടത് ആവശ്യമാണ്. ഇൻ ഓർഗാനിക് കെമിക്കലുകളുടെ നിർമ്മാണത്തിൽ ഏർപ്പെട്ടിരിക്കുന്ന യൂണിറ്റുകൾ അവരുടെ ഉത്പന്നം സ്പെഷ്യാലിറ്റി കെമിക്കൽസിലേക്ക് വൈവിധ്യവൽക്കരിക്കേണ്ടതുണ്ട്. വ്യവസായത്തിലോ വൈദ്യുത ഇലക്ട്രോണിക്സിലോ പുതിയ ചില മേഖലകൾ കെൽട്രോണിന് കണ്ടെത്തേണ്ടതുണ്ട്.

ഈ പൊതുമേഖലാ സ്ഥാപനങ്ങൾ ലാഭേച്ഛയില്ലാതെ പ്രവർത്തിക്കുന്ന സ്ഥാപനങ്ങളായി മാറി. സ്വകാര്യ മേഖലയിലെ ഉയർന്ന സാങ്കേതിക സംരംഭകർക്കുള്ള ഫെസിലിറ്റേറ്റർമാരായി അവർ വലിയ പങ്ക് വഹിക്കുന്നു. കേരളത്തിന്റെ സമ്പദ് വ്യവസ്ഥയെ കൂടുതൽ ആശ്രയിച്ച് കേരളത്തിൽ നിന്നുള്ള അസംസ്കൃത വസ്തുക്കൾ കൂടുതൽ ശേഖരിക്കുകയും താഴ്ന്ന വ്യവസായങ്ങളുടെ നിർമ്മാണത്തിന് സഹായകരമാവുകയും ചെയ്യുന്നു.

ബയോടെക്നോളജി, ബയോമെഡിക്കൽ സയൻസ്, ബയോകെമിക്കൽ എഞ്ചിനീയറിംഗ് എന്നിവയിൽ പുതിയ പുരോഗതി കൈവരിക്കുകയും കാർഷിക ഉൽപ്പന്നങ്ങളെയും പ്രകൃതി വിഭവങ്ങളെയും അടിസ്ഥാനമാക്കി പുതിയതും കൂടുതൽ മൂല്യവർദ്ധിതവുമായ ഉൽപ്പന്നങ്ങളുമായി മുന്നോട്ട് പോകാൻ കേരളം ശ്രമിക്കണം. കൃഷി, വൈദ്യശാസ്ത്രം, വ്യവസായം തുടങ്ങിയ മേഖലകളിൽ വ്യാവസായിക/ മറ്റ് ആവശ്യങ്ങൾക്കായി ബയോടെക്നോളജിക്ക് അനന്തസാധ്യതകളാണുള്ളത്.

മൾട്ടി നാഷണൽ കോർപ്പറേഷൻ (എം.എൻ. സിയുകൾ) ബയോടെക്നോളജിയുടേയും അതിന്റെ സാധ്യതകളുടെയും ഗവേഷണത്തിലും വികസനത്തിലും മേധാവിത്വം വഹിക്കുന്നു. ഈ സ്ഥിതി മാറ്റേണ്ടതുണ്ട്. ചൈന, ക്യൂബ തുടങ്ങിയ വികസ്വര രാജ്യങ്ങൾ ഇതിനകം ബയോടെക്നോളജി, ബയോമെഡിക്കൽ സയൻസ് എന്നിവയ്ക്ക് വൻ തുക മാറ്റി വെയ്ക്കുന്നുണ്ട്. ഇന്ത്യയിൽ പ്രത്യേകിച്ച് കേരളത്തിൽ ബയോടെക്നോളജിയുടെ വികസനത്തിലും ഉപയോഗത്തിലും ഗവേഷണ സ്ഥാപനങ്ങൾ സ്ഥാപിക്കേണ്ടത് അത്യാവശ്യമാണ്.

കേരളത്തിലെ ആധുനിക വ്യവസായങ്ങൾ ആരോഗ്യം, വിദ്യാഭ്യാസം എന്നീ മേഖലകൾ സംസ്ഥാനത്തിന്റെ പ്രാധാന്യം മനസ്സിലാക്കേണ്ടതാണ്. ഉദാഹരണത്തിന്, ഫാർമസ്യൂട്ടിക്കൽസും, മെഡിക്കൽ ഉപകരണങ്ങളും നിർമ്മിക്കുന്നതിന് കേരളത്തിൽ വളരെയധികം അവസരങ്ങൾ ഉണ്ട്. കേരളത്തിലെ ധാരാളം ആശുപത്രികളിൽ നിന്നും ഡോക്ടർമാരിൽ നിന്നും നഴ്സുമാരിൽ നിന്നും സംസ്ഥാനത്തെ ആരോഗ്യ ഉൽപ്പന്നങ്ങളുടെ ആവശ്യകതയിൽ നിന്നും ഈ വ്യവസായങ്ങൾക്ക് കൂടുതൽ നേട്ടം ഉണ്ടാകും.

കേരളത്തിലെ വ്യവസായരംഗത്തെ പ്രോത്സാഹിപ്പിക്കുന്നതിനായി, സംസ്ഥാനത്ത് സംരംഭകത്വം പ്രോത്സാഹിപ്പിക്കുന്നതിന് സർക്കാർ മുൻകൈയെടുക്കണം. സംസ്ഥാനത്തിന്റെ വ്യവസായ വളർച്ചയ്ക്ക് നിർണായക സംഭാവന നൽകാൻ പ്രധാനമായും മൂന്ന് ഗ്രൂപ്പുകളാണുള്ളത്. ഒന്നാമത് ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ ഏറ്റവും പുതിയ സാങ്കേതിക വിദ്യകളും മാനേജ്മെന്റ് സമ്പ്രദായങ്ങളുമായി പ്രവർത്തിച്ചിട്ടുള്ള മലയാളി എൻജിനീയർമാരുടെയും പ്രൊഫഷണലുകളുടെയും വലിയ സംഘമാണ്. കേരളത്തിൽ ഇവരിൽ ചിലർ മടങ്ങിയെത്തുന്നതിനും സംസ്ഥാനത്ത് സംരഭകത്വം ആരംഭിക്കുന്നതിനും പ്രോത്സാഹിപ്പിക്കേണ്ടതാണ്. ഈ മറുനാടൻ മലയാളികൾക്കു സാങ്കേതിക വിദ്യാസ്റ്റാർട്ടപ്പുകളുടെ മെന്റർമാരായി പ്രവർത്തിക്കുന്നതിനും യുവസംരഭകർക്ക് സാങ്കേതിക സഹായം, വൈദഗ്ധ്യം, ധനസഹായം തുടങ്ങിയവ നൽകുന്നതിനും സാധിക്കുന്നു.

രണ്ടാമതായി, കേരളത്തിന്റെ വ്യവസായ വൽക്കരണത്തിൽ സ്ത്രീകളുടെ സ്വയം സഹായ സംഘങ്ങൾ, പ്രത്യേകിച്ച് കുടുംബശ്രീക്ക് ഒരു പ്രധാന

പങ്കുവഹിക്കാനാകും. പല കുടുംബശ്രീ ഗ്രൂപ്പുകളും ഇതിനകം തന്നെ ഭക്ഷ്യ സംസ്കരണ രംഗത്ത് (അച്ചാർ നിർമ്മാണം പോലുള്ളവ) ഏർപ്പെട്ടിരിക്കുകയാണെങ്കിലും മിക്കപ്പോഴും മൂല്യവർദ്ധിത വ്യവസായങ്ങളിൽ തങ്ങളുടെ സാന്നിദ്ധ്യം സ്ഥാപിക്കാൻ ഇപ്പോൾ അവർ ശ്രമിക്കേണ്ടതാണ്.

സംരഭകത്വത്തിൽ ഏറെ പ്രതീക്ഷയുണ്ടാക്കുന്ന മൂന്നാമത്തെ ഗ്രൂപ്പ് വിദ്യാർത്ഥികളാണ്. പ്രത്യേകിച്ച് സംസ്ഥാനത്തുടനീളം സാങ്കേതിക വിദ്യാഭാസ സ്ഥാപനങ്ങളിൽ പ്രവേശനം നേടിയ വിദ്യാർത്ഥികൾക്കിടയിൽ ഉൽപ്പാദന മേഖലയിലെ സ്റ്റാർട്ടപ്പുകളെ പ്രോത്സാഹിപ്പിക്കാൻ (സംസ്ഥാന പൊതു മേഖലാ സ്ഥാപനങ്ങളും മറ്റു സ്ഥാപനങ്ങൾക്കുമൊപ്പം) പ്രത്യേക പരിപാടികൾ ആരംഭിക്കേണ്ടതുണ്ട്.

ആഭ്യന്തര ഉല്പാദനം, കയറ്റുമതി, തൊഴിൽ വർദ്ധനവ് എന്നിവയെ ത്വരിതപ്പെടുത്തുന്നതിന് ഒരു ശക്തമായ ഉല്പ്പന്ന നിർമ്മാണ മേഖല നിർണ്ണായകമായ പങ്കുവഹിക്കുന്നു. കേന്ദ്ര സ്ഥിതിവിവര കണക്ക് ആഫീസിലെ താല്ക്കാലിക കണക്ക് അനുസരിച്ച് ഇന്ത്യയിലെ ഉല്പ്പന്ന നിർമ്മാണ മേഖലയുടെ വളർച്ച മുൻവർഷത്തെ 7.9 ശതമാനത്തിൽ നിന്നും 2017–18 ൽ 5.7 ശതമാനമായി കുറഞ്ഞു വരുന്നു. ഇന്ത്യയിൽ ഉല്പ്പന്ന നിർമ്മാണ മേഖലയുടെ 2013–14 മുതൽ 2017–18 വരെ വർഷാവർഷമുള്ള വളർച്ചാരീതി സ്ഥിരവിലയിൽ മൊത്തം കൂട്ടിച്ചേർക്കപ്പെട്ട മൂല്യത്തിന്റെ താൽക്കാലിക വിലയിരുത്തലിന്റെ അടിസ്ഥാനത്തിൽ ചിത്രം 3.1 ൽ കൊടുത്തിരിക്കുന്നു.

### കേരളത്തിലെ ഉല്പന്ന നിർമ്മാണ മേഖല

കേന്ദ്ര ഗവർമെന്റിന്റെ വാർഷിക വ്യവസായ കണക്ക് അനുസരിച്ച് 2015–16 ൽ സംസ്ഥാനത്ത് സംഘടിതമേഖലയിൽ 6890 പ്രവർത്തനക്ഷമമായ ഫാക്ടറികൾ ഉണ്ടായിരുന്നു. ഈ യൂണിറ്റുകളിൽ നിന്നായി 2015–16 ൽ 3.39 ലക്ഷം ആളുകൾക്ക് തൊഴിലും നിർമ്മാണ മേഖലയിലെ അറ്റമൂല്യ വർദ്ധനവിലേക്ക് 15970 കോടി രൂപയും സംഭാവന ചെയ്യുന്നു. കേരളത്തിലെ ഈ ഫാക്ടറികളിലെ സ്ഥിരമൂലധന നിക്ഷേപം 38442.9 കോടി രൂപയായിരുന്നു. 2015–16 ൽ ഈ ഫാക്ടറികളിൽ നിന്നുള്ള മൊത്തം ഉല്പ്പാദനം, അറ്റ മൂല്യ വർദ്ധനവ് (എൻ.വി.എ) എന്നിവ യഥാക്രമം 12269.7 കോടിയും 15970 കോടി രൂപയുമായിരുന്നു.

ഇക്കണോമിക്സ് ആൻഡ് സ്റ്റാറ്റിസ്റ്റിക്സ് വകുപ്പിന്റെ 2017–18 ലെ സംസ്ഥാനത്തെമൊത്തം മൂല്യവർദ്ധനവിന്റെ (ജി.എസ്.വി.എ) ത്വരിത ഗതിയിലുള്ള കണക്കനുസരിച്ച്, കേരളത്തിലെ ഉൽപ്പന്ന നിർമ്മാണ മേഖല സ്ഥിര വിലയിൽ (2011–12) മുൻ വർഷത്തെ 7.8 ശതമാനം വളർച്ചയെ അപേക്ഷിച്ച് 2017–18ൽ 9.2 ശതമാനം വളർച്ച രേഖപ്പെടുത്തിയിട്ടുണ്ട്. 2017–18ൽ മൊത്തം മൂല്യവർദ്ധനവിൽ കേരളത്തിലെ ഉൽപ്പന്ന നിർമ്മാണ മേഖലയുടെ വിഹിതം സ്ഥിര വിലയിലും, നടപ്പ് വിലയിലും യഥാക്രമം 12.7ശതമാനവും 10.2 ശതമാനവും വീതമായിരുന്നു. 2012–13 മുതൽ 2016–17 വരെ മൊത്തംജി.എസ്.വി.എ മൂല്യത്തിലേക്ക് ഉൽപ്പന്ന നിർമ്മാണ മേഖലയുടെ വരുമാനം അനുബന്ധം 3.1ൽ നൽകിയിരിക്കുന്നു.

2013–14 മുതൽ 2017–18 വരെ സ്ഥിര വിലയിലെ മൊത്തം കൂട്ടിചേർക്കപ്പെട്ട മൂല്യമനുസരിച്ച് കേരളത്തിലെ ഉൽപ്പന്ന നിർമ്മാണ മേഖലയിൽ നിന്നുള്ള വരുമാന വളർച്ചാ നിരക്ക് ചിത്രം 3.2ൽ കാണിച്ചിരിക്കുന്നു.

കേരളത്തിലെ ഉൽപ്പന്ന നിർമ്മാണ മേഖലയിൽ നിന്നുള്ള വരുമാനം 2012–13–ൽ 12.5 ശതമാനം വളർച്ച രേഖപ്പെടുത്തിയിരുന്നു. എന്നാൽ,

**ചിത്രം 3.1** മൊത്തം മൂല്യ വർദ്ധനവ്, സ്ഥിരവിലയിൽ




അവലംബം: സി.എസ്.ഒ

**ചിത്രം 3.2** കേരളത്തിലെ, ഉൽപ്പന്ന നിർമ്മാണ മേഖലയുടെ വാർഷിക വളർച്ചാ നിരക്ക്സ്ഥിര വിലയിൽ




അവലംബം: സാമ്പത്തിക സ്ഥിതി വിവര വകുപ്പ്

2013–14 –ൽ ഇത് 4.7 ശതമാനമായി കുറഞ്ഞു. 2014–15–ൽ ഇത് 2.9 ശതമാനവും, 2015–16–ൽ വളർച്ച നിരക്ക് 28 ശതമാനവും, 2016–17–ൽ 7.8 ശതമാനവും 2017–18–ൽ 9.2 ശതമാനവും വളർച്ച രേഖപ്പെടുത്തി.

## കേരളത്തിലെ ഖനന മേഖല

മൊത്തം കൂട്ടിച്ചേർക്കപ്പെട്ട സംസ്ഥാന ആഭ്യന്തര ഉല്പന്നത്തിലേക്ക് മൈനിംഗ് ആന്റ് ക്വാറിയിംഗ് മേഖലയുടെ സംഭാവന 2017–18 ൽ 3658കോടി രൂപയാണ്. ഇത് മുൻ വർഷത്തെ അപേക്ഷിച്ച് 27 ശതമാനം കൂടുതലാണ്. 2016–17–ൽ 0.7 ശതമാനം വർദ്ധനവ് രേഖപ്പെടുത്തിയതിനെക്കാൾ 2017–18–ൽ 0.8 ശതമാനമായി വർദ്ധിച്ചു.

കേരളത്തിൽ മൈനിംഗ് ആന്റ് ക്വറിംഗ് സെക്ടറിൽ നിന്നുള്ള 2013–14 മുതൽ 2017–18 വരെയുള്ള വരുമാന വളർച്ച 2011–12 സ്ഥിരവിലയിൽ ചിത്രം 3.3–ൽ രേഖപ്പെടുത്തിയിരിക്കുന്നു.

സംസ്ഥാനത്തെ ഖനന ക്വാറി മേഖലകളുടെ സ്ഥിര വില അടിസ്ഥാനത്തിലുള്ള വളർച്ച നിരക്ക് 2013–14–ൽ 50.1 ശതമാനവും 2014–15–ൽ 60.8 ശതമാനവും 2015–16–ൽ –67.9 ശതമാനവും 2016–17–ൽ 60.2 ശതമാനവും 2017–18–ൽ 27.1 ശതമാനവുമായിരുന്നു.

2017–18 കാലയളവിൽ, 10 മേജർ മിനറൽ മൈനിംഗ് ലീസുകളും, മൈനർ മിനറൽ വിഭാഗത്തിൽപ്പെട്ട 153 ക്വാറി ലീസുകളും, 1366 ഡീലർ ലൈസൻസുകളും നൽകി. ഈ കാലയളവിവൽ കേരളത്തിൽ ആകെ 179 അംഗീകൃത മെറ്റൽ ക്രഷർ യൂണിറ്റുകളുണ്ട്. കൂടാതെ, ഒരുപ്രോസ്പെക്ടിംഗ് ലൈസൻസ് നൽകുകയും ചെയ്തിട്ടുണ്ട്.

കേരളത്തിൽ ആഗസ്റ്റ് 2018 വരെയുള്ള കണക്ക പ്രകാരം മൈനിംഗ് ലീസുകൾക്കായി നൽകിയിട്ടുള്ള ആകെ ഭൂമി 2187.5 ഹെക്ടറാണ്. ഇതിൽ ധാതുമണൽ 354.6 ഹെക്ടറും, ചുണ്ണാമ്പ് കല്ല് 245.7 ഹെക്ടറും, ചുണ്ണാമ്പുകല്ല്/ സീഷെൽ 1345.1 ഹെക്ടറും, ഇരുമ്പയിര് 86.1 ഹെക്ടർ ചൈനാക്ലേ 84.5 ഹെക്ടറും സിലിക്കാസാന്റ് 31.9 ഹെക്ടറും ക്വാർട്ട്സ് 6.8 ഹെക്ടറുമായിരുന്നു. ഗ്രാഫൈറ്റ് ഉള്ള പ്രദേശം 1.3 ഹെക്ടറുമായിരുന്നു. മൈനിംഗ് ലീസുകൾക്ക് നൽകിയിട്ടുള്ള, ധാതുക്കൾ തിരിച്ചുള്ള, പ്രദേശങ്ങളുടെ വിവരങ്ങൾ അനുബന്ധം 3.2–ൽ രേഖപ്പെടുത്തിയിരിക്കുന്നു.

## ധാതു തിരിച്ചുള്ള ഉല്പാദനവും വരുമാനവും 2017–18

സർക്കാരിന് ധാതുക്കളിൽ നിന്നുള്ള വരുമാനം പ്രധാനമായും റോയൽറ്റിയിൽ നിന്നുമാണ് ലഭിക്കുന്നത്. ഏകദേശം 95 ശതമാനം വരുമാനവും മൈനർ മിനറലുകളിൽ നിന്നും ബാക്കി മേജർ മിനറലുകളിൽ നിന്നുമാണ് ലഭ്യമാകുന്നത്. 2017–18–ൽ ആകെ ലഭിച്ച വരുമാനം 152 കോടി രൂപയായിരുന്നു. 2016–17–ൽ 138.7 കോടി രൂപ ധാതുക്കളിൽ നിന്നും വരുമാനമായി ലഭിച്ചത്, 2017–18 ആയപ്പോഴേക്കും വരുമാനം 152 കോടി രൂപയായി വർദ്ധിച്ചു. (9.6 ശതമാനം) ഇതിൽ 8.5 കോടി രൂപ മേജർ മിനറലുകളിൽ നിന്നും 143.5 കോടി രൂപ മൈനർ മിനറലുകളിൽ നിന്നുമായിരുന്നു ലഭിച്ചത്. മേജർ മിനറലുകളിൽ 2017–18–ൽ ഏറ്റവുമധികം

**ചിത്രം 3.3** കേരളത്തിലെ ഖനന ക്വാറി മേഖലയിൽ നിന്നുള്ള വരുമാനത്തിന്റെ വാർഷിക വളർച്ചാ നിരക്ക്




അവലംബം: സാമ്പത്തിക സ്ഥിതി വിവര വകുപ്പ്

വരുമാനം ലഭിച്ചത് ലൈംസ്റ്റോണിൽ നിന്നായിരുന്നു (4.1 കോടി രൂപ), തുടർന്ന് ഇൽമനൈറ്റ് (2 കോടി). മൈനർ മിനറലുകളിൽ ഗ്രാനൈറ്റ് ബിൽഡിംഗ് സ്റ്റോണിൽ (92.6 കോടി രൂപ) നിന്നാണ് ഏറ്റവുമധികം വരുമാനം 2017–18 വർഷത്തിൽ ലഭിച്ചത്. രണ്ടാം സ്ഥാനം ഓർഡിനറി എർത്തിനും (23.2 കോടി രൂപ), മൂന്നാം സ്ഥാനം ലാറ്ററൈറ്റ് ബിൽഡിംഗ് സ്റ്റോണിനുമാണ് (8.4 കോടി രൂപ). കഴിഞ്ഞ 5 വർഷങ്ങളായി മിനറലുകളിൽ നിന്നും ലഭിച്ച വരുമാനം പട്ടിക 3.1 ൽ കൊടുത്തിരിക്കുന്നു.

കേരളത്തിൽ 2017–18 വർഷത്തിൽ 583.5 ലക്ഷം ടൺ മേജർ/മൈനർ മിനറലുകൾ ഉൽപ്പാദിപ്പിച്ചു. മേജർ മിനറലുകളിൽ ഒന്നാം സ്ഥാനം ചുണ്ണാമ്പുകല്ല് (5.2 ലക്ഷം ടൺ), തുടർന്ന് ഇൽമനൈറ്റ് (1.3 ലക്ഷം ടൺ). മൈനർ മിനറലുകളിൽ ഏറ്റവും കൂടുതൽ ഉൽപ്പാദിപ്പിക്കപ്പെടുന്നത് ഗ്രാനൈറ്റ് ബിൽഡിംഗ് സ്റ്റോണിൽ നിന്നും (385.7 ലക്ഷം ടൺ), തുടർന്ന്, ഓർഡിനറി എർത്ത് (115.8 ലക്ഷം ടൺ) രണ്ടാം സ്ഥാനത്തുണ്ട്. 2017–18ൽ സംസ്ഥാനത്തെ ധാതുക്കളുടെ ഉൽപ്പാദനവും വരുമാനവും സംബന്ധിച്ച വിവരങ്ങൾ അനുബന്ധം 3.3ൽ ചേർത്തിരിക്കുന്നു.

## മേജർ/മൈനർ മിനറലിൽ നിന്ന് ലഭിച്ച ജില്ല തിരിച്ചുള്ള വരുമാനം സംബന്ധിച്ച വിശകലനം

2017–18 ലെ ജില്ല തിരിച്ചുള്ള വരുമാനം പരിശോധിക്കുമ്പോൾ ഏറ്റവും കൂടുതൽ വരുമാനം നേടിയത് എറണാകുളം ജില്ലയും 33.6 കോടി രൂപ (ആകെ വരുമാനത്തിന്റെ 22.1ശതമാനം) രണ്ടാം സ്ഥാനം പാലക്കാടിനും 19.6 കോടി രൂപ, (12.9 ശതമാനം), മൂന്നാം സ്ഥാനം തിരുവനന്തപുരം ജില്ലയുമായിരുന്നു 14.3 കോടി രൂപ, (9.4 ശതമാനം). ഏറ്റവും കുറച്ച് വരുമാനം ലഭിച്ചത് വയനാട് ജില്ലയിൽ നിന്നുമായിരുന്നു (1.4 ശതമാനം). ധാതുക്കളിൽ (മേജർ/മൈനർ മിനറലുകൾ) നിന്നുള്ള വരുമാനം സംബന്ധിച്ച ജില്ലാടിസ്ഥാനത്തിലുള്ള കണക്കുകൾ അനുബന്ധം 3.4 ൽ രേഖപ്പെടുത്തിയിരിക്കുന്നു.

## ഇ-ഗവേർണൻസ് പദ്ധതികളുടെ നടപ്പാക്കൽ

കേരളാ ഓൺലൈൻ മൈനിംഗ് പെർമിറ്റ് അവാർഡിംഗ് സർവ്വീസ്സസ് (കോംപാസ്) എന്ന ഓൺലൈൻ സംവിധാനം നാഷണൽ ഇൻഫർമാറ്റിക്സ്

**പട്ടിക 3.1** മിനറലുകളിൽ നിന്നും ലഭിച്ച വരുമാനം (കോടി രൂപയിൽ)

| ക്രമ നം. | വർഷം | മേജർ ധാതുക്കൾ | മൈനർ ധാതുക്കൾ | ആകെ |
|---|---|---|---|---|
| 1 | 2013–14 | 12.4 | 41.8 | 54.2 |
| 2 | 2014–15 | 13.9 | 56.7 | 70.6 |
| 3 | 2015–16 | 13.4 | 126.3 | 139.7 |
| 4 | 2016–17 | 6.4 | 132.3 | 138.7 |
| 5 | 2017–18 | 8.5 | 143.5 | 152 |

അവലംബം: മൈനിംഗ് ആൻഡ് ജിയോളജി വകുപ്പ്

സെന്റർ വഴിയാണ് നടപ്പിലാക്കുന്നത്. എല്ലാ ജില്ലകളിലും ഇത് നടപ്പിലാക്കി വരുന്നു. ജൂലൈ 18 വരെ 4,15,701 ഇ–പാസ്സുകൾ അച്ചടിക്കുകയുണ്ടായി. ഇതുവരെ 24300 വാഹനങ്ങൾ കോപാസ് പോർട്ടലിൽ രജിസ്റ്റർ ചെയ്തു.

## കേരളത്തിലെ ധാതു അധിഷ്ഠിത വ്യവസായങ്ങൾ

ഇന്ത്യൻ റെയർ എർത്ത് ലിമിറ്റഡ്, കേരള മിനറൽസ് ആന്റ് മെറ്റൽസ് ലിമിറ്റഡ്, മലബാർ സിമന്റ്സ്, ട്രാവൻകൂർ സിമന്റ്സ് ലിമിറ്റഡ്, കുണ്ടറ സിറാമിക്സ്, ഇംഗ്ലീഷ് ഇന്ത്യൻ ക്ലേയ്സ് ലിമിറ്റഡ്, എക്സൽ ഗ്ലാസ്സ് ഇൻഡസ്ട്രി, കേരള ക്ലെയിസ് ആന്റ് സിറാമിക്സ് ലിമിറ്റഡ് എന്നിവ മേജർ മിനറൽ അധിഷ്ഠിതമായ വ്യവസായങ്ങളിൽ ചിലതാണ്. സ്റ്റോൺ ക്രഷർ, സാന്റ് നിർമ്മാണ യൂണിറ്റ്, ബ്രിക്സ് ഫാക്ടറി, ടൈൽ ഫാക്ടറി, എന്നിവ മൈനർ മിനറൽ അടിസ്ഥാനമാക്കിയുള്ള പ്രധാന വ്യവസായങ്ങളാണ്. ഈ അടുത്തകാലത്തായി അടിസ്ഥാന സൗകര്യ വികസനത്തിലുണ്ടായ മുന്നേറ്റം മൂലം അനേകം ഗ്രാനൈറ്റ് ബിൽഡിംഗ് സ്റ്റോൺകളും, മണൽ ഉത്പാദന യൂണിറ്റുകളും സംസ്ഥാനത്ത് പുതുതായി ആരംഭിച്ചു.

മൈനിംഗും ക്വാറിയും വളരെ അത്യന്താപേക്ഷിതമായ പ്രവർത്തനങ്ങളാണെങ്കിലും ഖനനപ്രവർത്തനങ്ങൾ പരിസ്ഥിതിക്ക് ഉണ്ടാക്കുന്ന ആഘാതങ്ങൾ വളരെ സൂക്ഷ്മമായി നിരീക്ഷിക്കേണ്ടതാണ്. ആയതിനാൽ, ഖനന പ്രവർത്തനങ്ങളുടെ പ്രതികൂലമായ പ്രത്യാഘാതങ്ങൾ നിയന്ത്രിക്കുന്നതിന് ആവശ്യമായ നിയന്ത്രണങ്ങൾ ഏർപ്പെടുത്തുവാൻ സർക്കാർ സന്നദ്ധമാണ്. ആധുനിക സാങ്കേതിക വിദ്യകളും സമ്പ്രദായങ്ങളും ഒരു പരിധിവരെ മൈനിംഗ്, ക്വാറിയിംഗ് പ്രവർത്തനങ്ങൾ മൂലം പരിസ്ഥിതിക്കും സമ്പദ് വ്യവസ്ഥയ്ക്കും ഉണ്ടാക്കുന്ന നഷ്ടം കുറയ്ക്കുന്നതിന് സഹായിച്ചിട്ടുണ്ട്.

## പൊതുമേഖലാ സ്ഥാപനങ്ങൾ

ഇന്ത്യയുടെ മൊത്തത്തിലുള്ള വികസനത്തിനും വ്യവസായവത്കരണത്തിനും കേന്ദ്ര-സംസ്ഥാന തലത്തിലുള്ള പൊതു മേഖലാ സ്ഥാപനങ്ങൾ (പി.എസ്സ്.യു) വഹിച്ച പങ്ക് വളരെ നിർണ്ണായകമാണ്. ഉത്പാദനത്തിലും സാങ്കേതിക വിദ്യയിലും സ്വയംപര്യാപ്തത കൈവരിക്കുക എന്നത് ലക്ഷ്യമിട്ടുകൊണ്ടാണ് ഇന്ത്യയിൽ പൊതുമേഖല സ്ഥാപനങ്ങൾ ആരംഭിച്ചത്. ഇന്ത്യൻ സമ്പദ്ഘടനയെ ഉയരങ്ങളിലേക്ക് എത്തിക്കുവാനും കൂടി ഉദ്ദേശിക്കുന്നു. രാജ്യത്തിന്റെ സമ്പദ്വ്യവസ്ഥയിൽ അവശ്യ സാധനങ്ങളും സേവനങ്ങളുംഉല്പ്പാദിപ്പിക്കുന്നതിനും തദ്വാര വിപണിയിൽ നിർണ്ണായകമായ സ്ഥാനം നില നിർത്തുന്നതിനും സാധിക്കുന്നു. ഏന്നിരുന്നാലും, 1990 മുതൽ ഇന്ത്യയിലെ സാമ്പത്തികപരിഷ്ക്കാരങ്ങൾ വിപണിയിക്ക് കൂടുതൽ ഊന്നൽ നൽകുന്നു. ദേശീയതലത്തിൽ പി.എസ്.യു വിന്റെ ഓഹരികൾ വിറ്റഴിക്കുന്നത് സർക്കാരിന്റെ നയമാണ്. എന്നിരുന്നാലും, കേന്ദ്ര ഗവൺമെന്റിന്റെ നയങ്ങൾക്ക് വിരുദ്ധമായി പൊതുമേഖല സ്ഥാപനങ്ങൾ ശക്തിപ്പെടുത്തുന്നതിനും ലാഭം നേടുന്നതിനും വ്യവസായ മേഖലയുടേയും സമ്പദ് വ്യവസ്ഥയുടേയും വിപുലമായ വികസനത്തിന് സഹായിക്കുന്നതിനും കേരള സർക്കാർ ലക്ഷ്യമിടുന്നു.

### കേന്ദ്ര പൊതുമേഖല സ്ഥാപനങ്ങൾ

വിവിധ മന്ത്രാലയങ്ങളുടേയും വകുപ്പുകളുടേയും ഭരണ നിയന്ത്രണത്തിലായി, 2017മാർച്ച് 31 വരെ 331 കേന്ദ്ര പൊതുമേഖലാ സ്ഥാപനങ്ങൾ ഇന്ത്യാ ഗവൺമെന്റിന്റെ കീഴിലുണ്ട്. ഇതിൽ, 257 സ്ഥാപനങ്ങൾ പ്രവർത്തന ക്ഷമമാണ്. ഇന്ത്യയിൽ ലാഭകരമായി പ്രവർത്തിക്കുന്ന 174 കേന്ദ്ര പൊതുമേഖല സ്ഥാപനങ്ങളുടെ അറ്റലാഭം 2016-17 വർഷത്തിൽ1.53 ലക്ഷം കോടി രൂപയാണ്. അതേ സമയം, നഷ്ടത്തിൽ പ്രവർത്തിക്കുന്ന 82 സ്ഥാപനങ്ങളുടെ അറ്റ നഷ്ടം 25045 കോടി രൂപ ആണ്.

### കേന്ദ്ര മേഖലാ നിക്ഷേപം

ഇന്ത്യയിലെ കേന്ദ്ര പൊതുമേഖലാ സ്ഥാപനങ്ങളുടെ ആകെയുള്ള യഥാർത്ഥ നിക്ഷേപം കണക്കാക്കുന്നത് 'ഗ്രോസ് ബ്ലോക്കുകളിലാണ്. ഇത് 2015-16-ൽ 16.65 ലക്ഷം കോടി രൂപ ആയിരുന്നത് 2016-17-ൽ 18.08 ലക്ഷംരൂപ ആയി വർദ്ധിച്ചു. ഇത് 2015-16 ലെ വളർച്ചയെ അപേക്ഷിച്ച് 8.6ശതമാനം വർദ്ധനവാണ് രേഖപ്പെടുത്തിയിരിക്കുന്നത്. സംസ്ഥാനത്തെ കേന്ദ്ര പൊതുമേഖലാ സ്ഥാപനങ്ങളിലെ നിക്ഷേപം 'ഗ്രോസ് ബ്ലോക്കിൽ' 2015-16-ൽ 40317.5 കോടി രൂപ ആയിരുന്നത് 2016-17-ൽ 45016.4 കോടിരൂപ ആയി ഉയർന്നു. അതായത്, 11.7 ശതനമാനം വർദ്ധനവ്. എന്നാൽ, ഇന്ത്യയിലെ കേന്ദ്ര പൊതുമേഖലാ സ്ഥാപനങ്ങളിൽ നടത്തിയ യഥാർത്ഥ മൊത്തം നിക്ഷേപത്തിൽ നിന്ന് കേരളത്തിന് ലഭിച്ച വിഹിതം 2015-16 ലെ 2.4 ശതമാനത്തിൽ നിന്നും 2016-17-ൽ 2.5 ശതമാനം മാത്രമായാണ് വർദ്ധിച്ചത്. (പബ്ലിക് എൻറർപ്രൈസസ് സർവ്വേ 2016-17). സംസ്ഥാനാടിസ്ഥാനത്തിൽ പരിശോധിച്ചതിൽ ഏറ്റവും കൂടുതൽ നിക്ഷേപമുള്ളത് മഹാരാഷ്ട്രയിലാണ് (9 ശതമാനം വിഹിതം), ഒറീസ്സ രണ്ടാം സ്ഥാനത്തും (6.3 ശതമാനം വിഹിതം), ഉത്തർ പ്രദേശ് മൂന്നാം സ്ഥാനത്തും (6.2 ശതമാനം) ആണ്. 2013-14 മുതൽ 2016-17 വരെ കേരളത്തിലെ കേന്ദ്ര പൊതുമേഖലാ സ്ഥാപനങ്ങളിലെ നിക്ഷേപത്തിന്റെ വിശദാംശങ്ങൾ അനുബന്ധം 3.5-ൽ ചേർത്തിരിക്കുന്നു. 31-03-2017 വരെ തെരഞ്ഞെടുത്ത സംസ്ഥാനങ്ങളിലെ കേന്ദ്ര മേഖലാ നിക്ഷേപം സംബന്ധിച്ച വിവരങ്ങൾ അനുബന്ധം 3.6 ൽ ചേർത്തിരിക്കുന്നു.

2013-14 മുതൽ 2016-17 വരെയുള്ള കാലയളവിൽ കേന്ദ്ര പൊതുമേഖലാ സ്ഥാപനങ്ങളിലൂടെ കേരളത്തിന് ലഭിച്ച നിക്ഷേപ വിഹിതം ചിത്രം 3.4 -ൽ ചേർത്തിരിക്കുന്നു. 2013-14 മുതൽ കേരളത്തിന്റെ വിഹിതം കുറഞ്ഞുകൊണ്ടിരിക്കുന്നതും അതിന് ശേഷം വർദ്ധിച്ച് വരുന്നതും ചിത്രത്തിൽ കാണാവുന്നതാണ്.

### സംസ്ഥാന പൊതുമേഖലാ സ്ഥാപനങ്ങൾ

സമ്പദ് ഘടനയുടെ വളർച്ചയ്ക്ക്, പ്രത്യേകിച്ച് ഉൽപ്പന്ന നിർമ്മാണ മേഖലയുടെ വികസനത്തിൽ, സംസ്ഥാനത്തെ പൊതുമേഖലാ സ്ഥാപനങ്ങൾ വളരെ നിർണ്ണായകമായ ഒരു പങ്കാണ് വഹിക്കുന്നത്. വാണിജ്യാടിസ്ഥാനത്തിൽ പ്രവർത്തനം നടത്തുന്ന സംസ്ഥാന ഗവൺമെന്റ് കമ്പനികളും സ്റ്റാറ്റ്യൂട്ടറി കോർപ്പറേഷനുകളും പൊതുമേഖലാ സ്ഥാപനങ്ങളിൽപ്പെടുന്നു. കേരളത്തിലെ പൊതുമേഖലാ സ്ഥാപനങ്ങളെക്കുറിച്ചുള്ള കൺട്രോളർ ആന്റ് ഓഡിറ്റർ ജനറൽ ഓഫ് ഇന്ത്യയുടെ റിപ്പോർട്ട് അനുസരിച്ച് 2017 മാർച്ച് 31 വരെ കേരളത്തിൽ ആകെ 130 പൊതുമേഖലാ സ്ഥാപനങ്ങളുണ്ട്. ഇതിൽ 115 എണ്ണം (111 എണ്ണം ഗവൺമെന്റ് കമ്പനികളും 4 എണ്ണം സ്റ്റാറ്റ്യൂട്ടറി കോർപ്പറേഷനുകളും) പ്രവർത്തനം നടത്തുന്നുണ്ട്. അതേസമയം, 15 എണ്ണം പ്രവർത്തനം നടക്കാത്ത പൊതുമേഖലാ സ്ഥാപനങ്ങളാണ്. കേരളത്തിലെ പ്രവർത്തനം നടക്കുന്ന പൊതുമേഖലാ സ്ഥാപനങ്ങളിലെ ആകെ വിൽപന2016-17 കാലഘട്ടത്തിൽ 26463.3 കോടിരൂപയായിരേഖപ്പെടുത്തിയിരിക്കുന്നു (ഇത്

**ചിത്രം 3.4** കേന്ദ്ര പൊതുമേഖലാ സ്ഥാപനങ്ങളിൽ കേരളത്തിന് ലഭിച്ച നിക്ഷേപ വിഹിതം ശതമാനത്തിൽ




അവലംബം: പബ്ലിക് എന്റർപ്രൈസസ് സർവ്വേ, 2016-17

സംസ്ഥാന ജി.എസ്.ഡി.പി യുടെ 4 ശതമാനത്തിന് തുല്യമാണ് ). 2017 മാർച്ച് 31 വരെ 130 പൊതുമേഖല സ്ഥാപനങ്ങളിലെ മൊത്തം നിക്ഷേപം 27106.9 കോടി രൂപയായിരുന്നു. സംസ്ഥാനത്തെ പ്രവർത്തിക്കുന്ന എല്ലാ പൊതുമേഖലാ സ്ഥാപനങ്ങളുടെയുംഏറ്റവും പുതിയ കണക്കനുസരിച്ച് 45 പൊതുമേഖല സ്ഥാപനങ്ങളുടെ മൊത്തം ലാഭം 382.8 കോടി രൂപയും 64 പൊതുമേഖല സ്ഥാപനങ്ങളുടെ മൊത്തം നഷ്ടം 2216 കോടി രൂപയുമാണ്. പ്രവർത്തിക്കാത്ത 2 പൊതുമേഖല സ്ഥാപനങ്ങൾക്ക് ലാഭമോ നഷ്ടമോ ഇല്ല.

## വ്യവസായ വകുപ്പിന്റെ കീഴിലുള്ള സംസ്ഥാന പൊതു മേഖലാ സ്ഥാപനങ്ങൾ

കേരള സർക്കാരിന്റെ വ്യവസായ വകുപ്പിന് കീഴിൽ 40 പൊതു മേഖല സ്ഥാപനങ്ങൾ പ്രവർത്തിക്കുന്നു. ഇവയിൽ, 7 എണ്ണം കെമിക്കൽ മേഖല, 4 എണ്ണം ഇലക്ട്രിക്കൽ, 6 എണ്ണം എഞ്ചിനീയറിംഗ്, 3 എണ്ണം ഇലക്ട്രോണിക്, 8 എണ്ണം ടെക്സ്റ്റയിൽ, 2 എണ്ണം സിറാമിക്, 6 എണ്ണം പരമ്പരാഗത മേഖല, 1 എണ്ണം തടിയുമായി ബന്ധപ്പെട്ട മേഖല, 3 എണ്ണം വികസന മേഖലയിലുമാണ്.

## 2017–18 –ൽ വസായ വകുപ്പിനു കീഴിലുള്ള സംസ്ഥാന പൊതുമേഖല സ്ഥാപനങ്ങളുടെ പ്രവർത്തന ഗതി

- 2017–18 ൽ വ്യവസായ വകുപ്പിനു കീഴിലുള്ള സംസ്ഥാന പൊതുമേഖല സ്ഥാപനങ്ങൾ കഴിഞ്ഞ വർഷത്തെ അപേക്ഷിച്ച് ചില ശ്രദ്ധേയമായ നേട്ടങ്ങലാണ് കൈവരിച്ചത്.
- ആകെ വിറ്റ് വരവ്: 2978.54 കോടി രൂപ (2016–17 –ൽ നിന്ന് 9.5 ശതമാനം വർദ്ധനവ് )
- 2017–18–ൽ ലാഭത്തിൽ പ്രവർത്തിക്കുന്ന യൂണിറ്റുകൾ 13–ൽ നിന്ന് 14 ആയി വർദ്ധിച്ചു.
- ലാഭത്തിൽ പ്രവർത്തിക്കുന്ന യൂണിറ്റുകളിൽ നിന്നുള്ള ലാഭം (14 യൂണിറ്റുകൾ): 303.74 കോടി രൂപ
- നഷ്ടത്തിൽ പ്രവർത്തിക്കുന്ന യൂണിറ്റുകളിൽ നിന്നുള്ള നഷ്ടം (26 യൂണിറ്റുകൾ): 196.83 കോടി രൂപ
- അറ്റാദായം : 106.91 കോടി രൂപ
- 2017–18–ൽ നഷ്ടത്തിൽ നിന്നും ലാഭത്തിലേക്ക് എത്തിച്ചേർന്ന യൂണിറ്റുകളാണ് കേരള സ്റ്റേറ്റ് ഡ്രഗ്സ് ആന്റ് ഫാർമസ്യൂട്ടിക്കൽസ് ലിമിറ്റഡ്, കേരള സ്റ്റേറ്റ് ഇൻഡസ്ട്രിയൽ എന്റർപ്രൈസസ് ലിമിറ്റഡ്
- മൊത്തം വിറ്റുവരവിന്റെ 48 ശതമാനം കെമിക്കൽ മേഖല സംഭാവന ചെയ്യുന്നു.

2013–14 മുതൽ 2017–18 വരെ വ്യവസായ വകുപ്പിന്റെ കീഴിലുള്ള 40 സംസ്ഥാന പൊതുമേഖലാ സ്ഥാപനങ്ങളുടെ പ്രവർത്തന ഗതി ചിത്രം 3.5–ൽ രേഖപ്പെടുത്തിയിരിക്കുന്നു.

2013–14 മുതൽ 2017–18 വരെ വ്യവസായ വകുപ്പിന് കീഴിലുള്ള 40 സംസ്ഥാന പൊതുമേഖല സ്ഥാപനങ്ങളുടെ ഉൽപ്പാദനത്തിന്റേയും വിറ്റുവരവിന്റേയും സംയുക്തമൂല്യം ചിത്രം 3.6ൽ കൊടുത്തിരിക്കുന്നു.

2012–13–ൽ വ്യവസായ വകുപ്പിന് കീഴിലുള്ള 40 പൊതുമേഖല സ്ഥാപനങ്ങളുടെ ആകെ അറ്റാദായം 110.41 കോടി രൂപയായിരുന്നു. എന്നിരുന്നാലും, 2013–14 മുതൽ ഈ പൊതുമേഖല സ്ഥാപനങ്ങളുടെ അറ്റലാഭം നെഗറ്റീവായി തുടരുന്നു. 2015–16 –ൽ ഈ സ്ഥാപനങ്ങളുടെ സംയോജിത നഷ്ടം 131.9 കോടി രൂപയായിരുന്നത് 2016–17 ൽ 80.7 കോടിരൂപയായി. എന്നാൽ, 2017–18–ൽ ഈ പൊതുമേഖലാ സ്ഥാപനങ്ങളുടെ അറ്റാദായത്തിൽ ഗണ്യമായ വർദ്ധനവ് (106.9 കോടി രൂപ) ഉണ്ടായി. കഴിഞ്ഞ 5 വർഷത്തെ, വ്യവസായ വകുപ്പിന് കീഴിലുള്ള പൊതുമേഖല സ്ഥാപനങ്ങളുടെ പ്രവർത്തനം സംബന്ധിച്ച വിവരം അനുബന്ധം 3.7–ൽ ചേർത്തിരിക്കുന്നു.

**ചിത്രം 3.5** വ്യവസായ വകുപ്പിനു കീഴിലുള്ള പൊതുമേഖല സ്ഥാപനങ്ങളുടെ പ്രവർത്തനത്തിന്റെ ഗതി




*കിൻഫ്ര ഒഴികെ

അവലംബം. പബ്ലിക്ക്സെക്റ്റർ റീസ്ട്രെച്ചറിംഗ്ആന്റ്ഇന്റേണൽ ആഡിറ്റ്ബോർഡ്

**ചിത്രം 3.6** വ്യവസായ വകുപ്പിന് കീഴിലുള്ള 40 കേരള സംസ്ഥാന പൊതുമേഖല സ്ഥാപനങ്ങളും ഉല്പ്പാദനത്തിന്റേയും വിറ്റവരവിന്റേയും മൂല്യം *




*കിൻഫ്ര ഒഴികെ

അവലംബം. പബ്ലിക്ക് സെക്റ്റർ റീ സ്ട്രെച്ചറിംഗ് ആന്റ് ഇന്റേണൽ ആഡിറ്റ് ബോർഡ്

**ചിത്രം 3.7** വ്യവസായ വകുപ്പിന് കീഴിലുള്ള സംസ്ഥാന പൊതുമേഖല സ്ഥാപനങ്ങളുടെ അറ്റലാഭം/നഷ്ടം




അവലംബം: റിയാബ്

സംസ്ഥാന പൊതുമേഖല സ്ഥാപനങ്ങളുടെ കഴിഞ്ഞ 5 വർഷത്തെ അറ്റലാഭം/നഷ്ടക്കണക്ക് ചിത്രം 3.7–ൽ ചേർത്തിരിക്കുന്നു.
കഴിഞ്ഞ ആറു വർഷത്തെ വ്യവസായ വകുപ്പിന് കീഴിലുള്ള സംസ്ഥാന പൊതുമേഖല സ്ഥാപനങ്ങളുടെ മേഖല തിരിച്ചുള്ള സാമ്പത്തിക സ്ഥിതി വിവര കണക്ക് പട്ടിക 3.2 –ൽ കൊടുത്തിരിക്കുന്നു. 2017–18 കാലയളവിൽ, കെമിക്കൽ, ഇലക്ട്രോണിക്സ് മേഖലകളിലെ പൊതു മേഖല സ്ഥാപനങ്ങൾ നല്ല പ്രകടനമാണ് കാഴ്ച വച്ചത്. അതേസമയം, ടെക്സ്റ്റൈൽ മേഖലയിലെ പൊതു മേഖല സ്ഥാപനങ്ങളുടെ വലിയ നഷ്ടം മൊത്തത്തിലുള്ള പ്രകടനത്തെ ബാധിച്ചു. പൊതു മേഖല സ്ഥാപനങ്ങളുടെ പ്രകടനത്തിലെ പ്രോത്സാഹന പ്രവണതകൾ ബോക്സ് 3.1 –ൽ കൊടുത്തിരിയ്ക്കുന്നു.

**പട്ടിക 3.2** വ്യവസായ വകുപ്പിന് കീഴിലുള്ള സംസ്ഥാന പൊതുമേഖല സ്ഥാപനങ്ങളുടെ മേഖല തിരിച്ചുള്ള സാമ്പത്തിക പ്രകടനം

| ഇനങ്ങൾ | 2012-13 | 2013-14 | 2014-15 | 2015-16 | 2016-17 | 2017-18 | 2018-19 (31.08.2018 വരെ) |
|---|---|---|---|---|---|---|---|
| കെമിക്കൽ മേഖല (7 യൂണിറ്റുകൾ) | | | | | | | |
| പദ്ധതി വിഹിതം (തുക കോടിയിൽ) | 5.5 | 9.4 | 19 | 19.1 | 19.7 | 19.5 | 15.7 |
| ടേൺ ഓവർ (തുക കോടിയിൽ) | 1,132.90 | 1,216.70 | 1,123.10 | 1,153.60 | 1,266.40 | 1,424.80 | 658.7 |
| അറ്റാദായം (കോടിയിൽ) | 106.1 | 16.3 | -46.8 | 11.9 | 31.6 | 240.6 | 79 |
| ടെക്സ്റ്റയിൽ മേഖല (8 യൂണിറ്റുകൾ) | | | | | | | |
| പദ്ധതി വിഹിതം(തുക കോടിയിൽ) | 27.6 | 49.8 | 20.3 | 22.2 | 34.8 | 22.3 | 15.4 |
| ടേൺ ഓവർ (തുക കോടിയിൽ) | 167.3 | 148.1 | 138.4 | 96.3 | 82.3 | 116.5 | 52.6 |
| അറ്റാദായം (കോടിയിൽ) | -23.1 | -47.1 | -56.1 | -72.3 | -73.9 | -76.8 | -32.4 |
| എഞ്ചിനീയറിംഗ് മേഖല (6 യൂണിറ്റുകൾ) | | | | | | | |
| പദ്ധതി വിഹിതം (തുക കോടിയിൽ) | 35.1 | 20.5 | 13.7 | 6 | 12.9 | 29.4 | 23.9 |
| ടേൺ ഓവർ (തുക കോടിയിൽ) | 135 | 133.8 | 131.4 | 121.5 | 116.2 | 126 | 51.7 |
| അറ്റാദായം (കോടിയിൽ) | -14.9 | -24.4 | -23.7 | -34.2 | -32.2 | -32.4 | -17.3 |
| ഇലക്ട്രോണിക്സ് മേഖല (3 യൂണിറ്റുകൾ) | | | | | | | |
| പദ്ധതി വിഹിതം (തുക കോടിയിൽ) | 6.2 | 11.3 | 7 | 1.5 | 2.8 | 2.7 | 5.6 |
| ടേൺ ഓവർ (തുക കോടിയിൽ) | 379.5 | 381 | 368.5 | 484.8 | 450.8 | 479.9 | 135 |
| അറ്റാദായം (കോടിയിൽ) | 4.6 | -3.8 | -14.1 | 13.4 | -4.1 | 2.5 | -14.2 |
| ഇലക്ട്രിക്കൽ മേഖല (4 യൂണിറ്റുകൾ) | | | | | | | |
| പദ്ധതി വിഹിതം (തുക കോടിയിൽ) | 23.1 | 18.8 | 12 | 18.5 | 15.5 | 17.9 | 17.4 |
| ടേൺ ഓവർ (തുക കോടിയിൽ) | 262.7 | 379.6 | 360 | 398.6 | 424.1 | 395.1 | 160.4 |
| അറ്റാദായം (കോടിയിൽ) | -17.2 | -21.9 | -62.7 | -47.2 | -20.7 | -24.59 | -20.2 |
| പരമ്പരാഗത തടി അധിഷ്ഠിത മേഖല (7 യൂണിറ്റുകൾ) | | | | | | | |
| പദ്ധതി വിഹിതം (തുക കോടിയിൽ) | 12.3 | 25.8 | 32.5 | 14 | 4.9 | 7.1 | 5 |
| ടേൺ ഓവർ (തുക കോടിയിൽ) | 91.4 | 120.6 | 138.8 | 146.6 | 139.7 | 129.3 | 54.6 |
| അറ്റാദായം (കോടിയിൽ) | -10 | -18.3 | -17.1 | -20.7 | -21.4 | -20.6 | |
| സെറാമിക് മേഖല (2 യൂണിറ്റുകൾ) | | | | | | | |
| പദ്ധതി വിഹിതം (തുക കോടിയിൽ) | 6 | 6.9 | 2 | 2 | 4.9 | 4.9 | 7.9 |
| ടേൺ ഓവർ (തുക കോടിയിൽ) | 9.4 | 12.3 | 15.2 | 5.5 | 4.7 | 5.1 | 2.1 |
| അറ്റാദായം (കോടിയിൽ) | -3.8 | -5 | -6.5 | -11 | -10.9 | -9.9 | -4.32 |
| വികസന മേഖല (3 യൂണിറ്റുകൾ) | | | | | | | |
| പദ്ധതി വിഹിതം (തുക കോടിയിൽ) | 0 | 0 | 0 | 0 | 5.5 | 0 | 0 |
| ടേൺ ഓവർ (തുക കോടിയിൽ) | 321.2 | 404.75 | 444.1 | 393 | 235.2 | 301.9 | 65.2 |
| അറ്റാദായം (കോടിയിൽ) | 68.6 | 40.9 | 25.4 | 37 | 12.7 | 28.1 | -3.2 |

അവലംബം: റിയാബ്

**ബോക്സ് 3.1** പൊതു മേഖലാ സ്ഥാപനങ്ങളുടെ പ്രകടനത്തിലെപ്രോത്സാഹന പ്രവണതകൾ

2016–17 മുതൽ വ്യവസായ വകുപ്പിന് കീഴിലുള്ള സംസ്ഥാന പൊതുമേഖലാ സ്ഥാപനങ്ങൾ മെച്ചപ്പെടുത്തുവാൻ തുടങ്ങി. വ്യവസായ വകുപ്പിന് കീഴിലുള്ള 14 സംസ്ഥാന പൊതുമേഖലാ സ്ഥാപനങ്ങൾ 2017–18–ൽ ലാഭം കൈവരിച്ചു. ലാഭത്തിൽ പ്രവർത്തിക്കുന്ന സംസ്ഥാന പൊതുമേഖലാ സ്ഥാപനങ്ങളുടെ മൊത്തം ലാഭവിഹിതം 2016–17–ൽ 88.4 കോടിയായിരുന്നത് 2017–18–ൽ 303.7 കോടിയായി വർദ്ധിച്ചു. കേരള മിനറൽസ് ആന്റ് മെറ്റൽസ് ലിമിറ്റഡ് (195.8 കോടി രൂപ), കേരള സ്റ്റേറ്റ് ഇൻഡസ്ട്രിയൽ ഡെവലപ്മെന്റ് കോർപ്പറേഷൻ ലിമിറ്റഡ് (36.2 കോടി രൂപ), ട്രാവൻകൂർ കൊച്ചിൻ കെമിക്കൽസ് ലിമിറ്റഡ് (33.2 കോടി രൂപ) ട്രാവൻകൂർ ടൈറ്റാനിയം പ്രൊഡക്റ്റ്സ് ലിമിറ്റഡ് (18.8 കോടി) എന്നിവയാണ് 2017–18–ൽ ലാഭമുണ്ടാക്കിയ മുഖ്യ യൂണിറ്റുകൾ.

2016–17–ൽ നഷ്ടത്തിൽ പ്രവർത്തിക്കുന്ന പൊതുമേഖലാ സ്ഥാപനങ്ങളുടെ എണ്ണം 27–ൽ നിന്നും 2017–18 ആയപ്പോൾ 26 ആയി കുറഞ്ഞു. 2016–17 ലെ മൊത്തനഷ്ടം 207.4കോടിരൂപയിൽ നിന്നും 2017–18–ൽ 196.8 കോടിരൂപയായി കുറഞ്ഞു. കേരള സ്റ്റേറ്റ് ടെക്സ്റ്റൈൽ കോർപ്പറേഷൻ ലിമിറ്റഡ് (31.6 കോടി), ഇലക്ട്രിക്കൽ ആന്റ് അലൈഡ് എൻജിനീയറിംഗ് കമ്പിനി ലിമിറ്റഡ് (17.4 കോട് രൂപ), സെയിൽ – എസ്.സി എൽ കേരള ലിമിറ്റഡ് (14.9 കോടി), ഓട്ടോ കാസ്റ്റ് ലിമിറ്റഡ് (12.2 കോടി ഇവയാണ് നഷ്ടത്തിൽ പ്രവർത്തിക്കുന്ന യൂണിറ്റുകൾ

വ്യവസായ വകുപ്പിന് കീഴിലുള്ള 40 സംസ്ഥാന പൊതുമേഖല സ്ഥാപനങ്ങളുടെ മൊത്ത ഉല്പാദന മൂല്യം 2016–17 –ൽ 2365.6 കോടി ആയിരുന്നത് 2017–18–ൽ 2721.5 കോടി രൂപയായി വർദ്ധിച്ച്, 15 ശതമാനം വളർച്ച രേഖപ്പെടുത്തി. ഈ പൊതുമേഖലാ സ്ഥാപനങ്ങളുടെ വിറ്റുവരവ് മുൻ വർഷത്തെ അപേക്ഷിച്ച് 2017–18 –ൽ 9.5 ശതമാനമായി വർദ്ധിച്ചിട്ടുണ്ട്. 2013–14 മുതൽ 2017–18 വരെയും 2018–19–ൽ 31/08/2018 വരെയുമുള്ള പൊതുമേഖലാ സ്ഥാപനങ്ങളുടെവിറ്റുവരവ്, ലാഭം/നഷ്ടം സംബന്ധിച്ച വിശദാംശങ്ങൾ അനുബന്ധം 3.8–ൽ കൊടുത്തിരിക്കുന്നു.

പന്ത്രണ്ടാം പദ്ധതി കാലയളവിൽ പൊതുമേഖലാ സ്ഥാപനങ്ങളുടെ ദൈനംദിന പ്രവർത്തനങ്ങൾക്ക് പോലും സംസ്ഥാന ബജറ്റ് വിഹിതത്തെയാണ് ആശ്രയിച്ചിരുന്നത്. എന്നാൽ, അവസാന വർഷം മുതൽ (2016–17) വ്യവസായ വകുപ്പിന്റെ കീഴിലുള്ള പൊതുമേഖലാ സ്ഥാപനങ്ങൾ ശക്തിപ്പെടുത്തുന്നതിനും നവീകരിക്കുന്നതിനുമുള്ള പ്രധാന നടപടികൾ കൈക്കൊണ്ടുവരുന്നു. 2017–18–ൽ തന്നെ രണ്ട് യൂണിറ്റുകളിൽ(കേരള സ്റ്റേറ്റ് ഡ്രഗ്സ് ആന്റ് ഫാർമസ്യൂട്ടിക്കൽസ് ലിമിറ്റഡ്, കേരള സ്റ്റേറ്റ് എന്റർ പ്രൈസസ് ലിമിറ്റഡ് )ലാഭത്തിലേക്ക് വന്നിട്ടുണ്ട്.

## ഭാവി പരിപാടികൾ

പൊതുമേഖലാ സ്ഥാപനങ്ങൾ ലാഭമുണ്ടാക്കുന്ന സംരംഭങ്ങൾ മാത്രമായി ചുരുങ്ങാതെ പൊതു സ്വകാര്യ മേഖലകളിൽ ഉയർന്ന സാങ്കേതിക സംരംഭങ്ങൾക്ക് പ്രവർത്തനക്ഷമമായ അന്തരീക്ഷം സൃഷ്ടിക്കുന്ന സ്ഥാപനങ്ങളായി മാറ്റിയെടുക്കേണ്ടതുണ്ട്. സംസ്ഥാനത്തിന്റെ സമ്പദ് വ്യവസ്ഥയുമായി പൊതുമേഖല സ്ഥാപനങ്ങളെ ബന്ധിപ്പിക്കേണ്ടതുണ്ട്. അതിനായി, കേരളത്തിൽ നിന്നു തന്നെ അസംസ്കൃത വസ്തുക്കൾ ശേഖരിക്കുകയും താഴെ തട്ടിലുള്ള വ്യവസായങ്ങളെ പിൻതുണക്കുകയും സഹായിക്കുകയും ചെയ്യുന്ന രീതിയിലുള്ള പ്രവർത്തനങ്ങൾ തുടരും. പൊതുമേഖലാ സ്ഥാപനങ്ങളുടെ വികസനത്തിനും പുനരുദ്ധാരണത്തിനും. കേരള ഗവൺമെന്റ് പ്രതിജ്ഞബദ്ധമാണ്. പൊതുമേഖലാ സ്ഥാപനങ്ങളുടെ പൊതുവായ പ്രവർത്തനങ്ങളെ നിരീക്ഷിക്കുന്നതിലേക്ക് പ്രൊഫഷണൽ മാനേജർമാരെ നിയമിക്കും. ഒരു സ്ഥിരമായ പൊതുമേഖലാ സ്ഥാപനങ്ങളുടെ സെലക്ഷൻ ബോർഡ് രൂപീകരിച്ച് സുതാര്യ രീതിയിൽ ഉന്നത മാനേജർമാരുടെ ഒരു കേഡർ തിരഞ്ഞെടുക്കുന്നതിനായി ഒരേ തരത്തിലുള്ള ഉല്പ്പന്നങ്ങൾ നിർമ്മിക്കുന്ന പൊതുമേഖലാ സ്ഥാപനങ്ങളെ സംയോജിപ്പിച്ച് അവരുടെ പ്രവർത്തനം മെച്ചപ്പെടുത്തും.

## പബ്ലിക് സെക്ടർ റീസ്ട്രക്ച്ചറിംഗ് ആൻഡ് ഇന്റേണൽ ആഡിറ്റ് ബോർഡ് (റിയാബ്)

വ്യവസായ വകുപ്പിന്റെ കീഴിൽ പ്രവർത്തിക്കുന്ന റിയാബിലൂടെയാണ് സംസ്ഥാനത്തെ പൊതുമേഖലാ സ്ഥാപനങ്ങളുടെ പുനരുദ്ധാരണ നടപടികൾ നടപ്പാക്കുന്നത്. വ്യവസായ വകുപ്പിന്റെ കീഴിൽ വരുന്ന പൊതുമേഖലാ സ്ഥാപനങ്ങളുടെ പുനരുജ്ജീവന/ പുനരുദ്ധാരണ പരിപാടികൾ നടപ്പിലാക്കുന്നതിൽ റിയാബ് ഒരു പ്രധാന പങ്കാണ് വഹിക്കുന്നത്. പൊതുമേഖലാ സ്ഥാപനങ്ങളുടെ പ്രവർത്തനം ആസൂത്രണം ചെയ്യുകയും നിരീക്ഷിക്കുകയും ചെയ്യുക, സ്ഥാപന പുനഃനിർമ്മാണം, ശേഷി വികസനം,പൊതു മേഖലാ സ്ഥാപനങ്ങളിലേയ്ക്കുള്ള നിയമനങ്ങൾ, പൊതുമേഖലാസ്ഥാപനങ്ങൾക്ക് ഭരണപരമായ ഉപദേശക സഹായം നൽകുക എന്നിവയാണ് ഏജൻസിയുടെ പ്രധാന ഉത്തരവാദിത്തങ്ങൾ.

### ജോയിന്റ് സ്റ്റോക്ക് കമ്പനികൾ

2018 മാർച്ചിലെ കണക്കനുസരിച്ച് കേരളത്തിലുള്ള 30720 ജോയിന്റ് സ്റ്റോക്ക് കമ്പനികളിൽ28910 (94.1 ശതമാനം) എണ്ണം പ്രൈവറ്റ് ലിമിറ്റഡും 1810 (5.9 ശതമാനം)എണ്ണം പബ്ലിക് ലിമിറ്റഡ് കമ്പനികളുമാണ്. 2017–18 കാലയളവിൽ3934 കമ്പനികൾ പുതുതായി രജിസ്റ്റർ ചെയ്തു. (3775 പ്രൈവറ്റ് ലിമിറ്റഡ് കമ്പനികളും 159 പബ്ലിക് ലിമിറ്റഡ് കമ്പനികളും). 2017–18 ൽ 4204 കമ്പനികൾ പിരിച്ച് വിടുകയോ, പ്രവർത്തനം നിർത്തുകയോ, ലയനം നടത്തുകയോ ചെയ്തിട്ടുണ്ട്. 2 പബ്ലിക് കമ്പനികൾ പ്രൈവറ്റ് കമ്പനികളായും 6 പ്രൈവറ്റ് കമ്പനികൾ പബ്ലിക് കമ്പനികളായും മാറിയിട്ടുണ്ട്. 2018 മാർച്ചിലെ കണക്കനുസരിച്ച് കേരളത്തിൽ ആകെ 157 ഗവൺമെന്റ് കമ്പനികൾ ഉണ്ടായിരുന്നു. (82 പബ്ലിക് ലിമിറ്റഡും 75 പ്രൈവറ്റ് ലിമിറ്റഡും കമ്പനികൾ). കേരളത്തിലെ ജോയിന്റ് സ്റ്റോക്ക് കമ്പനികളുടെ വിവരങ്ങൾ അനുബന്ധം 3.9 ൽ ചേർത്തിരിക്കുന്നു.

### വ്യവസായ ധന സഹായം

കേരള സംസ്ഥാന വ്യവസായ വികസന കോർപ്പറേഷൻ (കെ.എസ്.ഐ.ഡി.സി), കേരള ഫിനാൻഷ്യൽ കോർപ്പറേഷൻ (കെ.എഫ്.സി) സ്മാൾ ഇൻഡസ്ട്രീസ് ഡെവലപ്മെന്റ് ബാങ്ക് ഓഫ് ഇന്ത്യ (എസ്.ഐ.ടി.ബി.ഐ), സ്റ്റേറ്റ് ലെവൽ ബാങ്കേഴ്സ് കമ്മറ്റി (എസ്.എൽ.ബി.സി)എന്നിവയാണ് സംസ്ഥാനത്തെ പ്രധാന വ്യവസായ ധനസഹായ ഏജൻസികൾ.

### കേരള സംസ്ഥാന വ്യവസായ വികസന കോർപ്പറേഷൻ (കെ.എസ്.ഐ.ഡി.സി)

കേരളത്തിൽ ഇടത്തര–വൻകിട വ്യവസായങ്ങൾ പ്രോത്സാഹിപ്പിക്കുന്നതിനും വികസിപ്പിക്കുന്നതിനും വേണ്ടി സംസ്ഥാന സർക്കാരിന്റെ സമ്പൂർണ്ണ ഉടമസ്ഥതയിൽ 1961–ൽ സ്ഥാപിക്കപ്പെട്ട കമ്പനിയാണ് കേരള സംസ്ഥാന വ്യവസായ വികസന കോർപ്പറേഷൻ (കെ.എസ്.ഐ.ഡി.സി). കേരളത്തിന്റെ വ്യവസായികവും സാമ്പത്തികവുമായ വികസനത്തിന് തന്ത്രപ്രധാനമായ പല വ്യവസായ പശ്ചാത്തല വികസന പദ്ധതികളും കെ.എസ്.ഐ.ഡി. സി ആരംഭിച്ചിട്ടുണ്ട്. കേരളത്തിലെ വ്യാവസായിക പ്രോജക്ടുകളെ പ്രോത്സാഹിപ്പിക്കുന്നതിനും നിക്ഷേപ പ്രോത്സാഹന ഉദ്യമങ്ങളെ മുന്നോട്ട് നയിക്കുവാനും, വ്യവസായിക അടിസ്ഥാന സൗകര്യങ്ങളുടെ പശ്ചാത്തലവികസനത്തിനും ജൈവവ്യവസ്ഥയ്ക്കും സംരംഭകരെ വളർത്തുന്നതിനും സ്റ്റാർട്ട് അപ്പുകൾക്ക് പിന്തുണ നൽകുന്നതിനും ഒരു പ്രധാന പങ്ക് കെ.എസ്.ഐ.ഡി.സി വഹിക്കുന്നു. സംസ്ഥാനത്ത്, ആഭ്യന്തരവും വിദേശീയവുമായ വ്യവസായ നിക്ഷേപങ്ങൾ പ്രോത്സാഹിപ്പിക്കുന്നതിനുള്ള നോഡൽ ഏജൻസി എന്ന നിലയിൽ കെ.എസ്.ഐ.ഡി.സി നിക്ഷേപകർക്ക് സമഗ്രമായ പിന്തുണയും സഹായവും നൽകി വരുന്നു. വിവിധ ആനുകൂല്യങ്ങളും പദ്ധതികളും പരിശോധിക്കുവാൻ വേണ്ടിയുള്ള ക്രമീകരണങ്ങൾ നടത്തുക, സർക്കാരും വ്യവസായ മേഖലയും ബന്ധപ്പെട്ട് പ്രവർത്തിക്കുന്നതിനുള്ള അന്തരീക്ഷം സൃഷ്ടിക്കുകയും ചെയ്യുന്നു.

2017–18 സാമ്പത്തിക വർഷത്തിൽ വിവിധ പദ്ധതികൾക്കായി കെ.എസ്.ഐ. ഡി. സി 150.2 കോടി രൂപ പ്രത്യക്ഷ ടേം ലോൺ സഹായത്തോടെ 305.5 കോടി രൂപയുടെ മൂലധന നിക്ഷേപത്തിനുള്ള പദ്ധതികൾക്ക് അംഗീകാരം നൽകിയിട്ടുണ്ട്. ഇവയിലൂടെ 2400 പേർക്ക് നേരിട്ടും പരോക്ഷമായും തൊഴിൽ ലഭിക്കുമെന്ന് പ്രതീക്ഷിക്കുന്നു. ഇതേകാലയളവിൽ 75.3 കോടി രൂപ വിതരണം ചെയ്യുകയും 81.4 കോടി രൂപ മുതലും പലിശയും ഉൾപ്പെടെ തിരിച്ചടവ് ലഭിച്ചതായും കോർപ്പറേഷൻ റിപ്പോർട്ട് ചെയ്തിരിക്കുന്നു. 2017–18–ലെ കോർപ്പറേഷന്റെ ഓപ്പറേറ്റിംഗ് ലാഭം 35 കോടി രൂപയാണ്. നിലവിൽ 4564.1 കോടി രൂപ നിക്ഷേപമുള്ള 40 പദ്ധതികൾ നടപ്പിലാക്കുന്നതിന്റെ വിവിധ ഘട്ടങ്ങളിലാണ്. ഇതിലൂടെ 5730 ഓളം ആളുകൾക്ക് തൊഴിലവസരങ്ങൾ നൽകുവാൻ സാധിക്കും. 2017–18, 2018–19 (31 ആഗസ്റ്റ് 2018 വരെയുള്ള) കാലത്തെ കെ.എസ്.ഐ.ഡി സി യുടെ ഭൗതീകവും സാമ്പത്തികവുമായ പ്രകടനത്തിന്റെ വിവരങ്ങൾ അനുബന്ധം 3.10ൽ ചേർത്തിരിക്കുന്നു.

കെ.എസ്.ഐ.ഡി.സി യുടെ 2015–16 മുതൽ 2018–19 വരെയുള്ള പദ്ധതി തുകയും ചെലവ് വിവരങ്ങളും പട്ടിക 3.3 –ൽ കൊടുത്തിരിക്കുന്നു. വിവിധ വ്യവസായ യൂണിറ്റുകൾക്കുംവിവിധ മെഗാ പ്രോജക്ടുകൾക്കും ധനസഹായം നൽകുന്നതിന് പുറമെകെ.എസ്.ഐ.ഡി. സി നിരവധി പ്രവർത്തനങ്ങൾ ഏറ്റെടുത്തിട്ടുണ്ട്.

കെ.എസ്.ഐ.ഡി.സി നടപ്പിലാക്കി കൊണ്ടിരിക്കുന്ന പ്രധാന പദ്ധതികൾ ബോക്സ് 3.2 –ൽ കൊടുത്തിരിക്കുന്നു

## കെ.എസ്.ഐ.ഡി.സി യുടെ പ്രധാന മുൻനിര പ്രവർത്തനങ്ങൾ

### ഈസ് ഓഫ് ഡ്യൂയിംഗ് ബിസ്സിനസ്

ലോകബാങ്കിന്റെ വ്യപാര പരിഷ്ക്കരണ നടപടികളുടെ അടിസ്ഥാനത്തിൽ ലോകത്തെമ്പാടുമുള്ള രാജ്യങ്ങളെ റാങ്ക് ചെയ്യുന്ന ഒരു സൂചികയാണ് ഈസ് ഓഫ് ഡൂയിംഗ് ബിസിനസ്സ് (ഇ.ഒ.ഡി.ബി) ബിസിനസ്സ് പരിഷ്ക്കരണ പ്രവർത്തന പദ്ധതിയുടെ അടിസ്ഥാനത്തിൽ വർഷം തോറും സംസ്ഥാനങ്ങളെ റാങ്ക് ചെയ്യുന്നതിനായിഇന്ത്യാ ഗവൺമെന്റിന്റെ ഇൻഡസ്ട്രിയൽ പോളിസി ആൻഡ് പ്രൊമോഷൻ വകുപ്പ് ആരംഭിച്ച ഒരു

**പട്ടിക 3.3** കെ.എസ്.ഐ.ഡി.സി യ്ക്ക് ലഭിച്ച പദ്ധതി തുകയും ചെലവ് വിവരങ്ങളും (രൂപ കോടിയിൽ)

| ക്രമ നം. | വർഷം | ലഭിച്ച തുക | ചെലവ് | ശതമാനം |
|---|---|---|---|---|
| 1 | 2015–16 | 74 | 29.1 | 39.3 |
| 2 | 2016–17 | 87.5 | 50.2 | 57.3 |
| 3 | 2017–18 | 96.3 | 171.7 | 178.4 |
| 4 | 2018–19* | 134.4 | 16.4 | 12.2 |

*2017 ആഗസ്റ്റ് വരെയുള്ള ചെലവുകൾ
അവലംബം: ബഡ്ജറ്റ് എസ്റ്റിമേറ്റ്

പദ്ധതിയാണ് ഈസ് ഓഫ് ഡ്യൂയിംഗ് ബിസിനസ് (ഇ.ഒ.ഡി.ബി). കേരളത്തിൽ ഒരു വ്യവസായ യൂണിറ്റ് ആരംഭിക്കുന്നതിനായുള്ള ക്ലിയറൻസ് നടപടിക്കായി നിലവിലുള്ള ചട്ടങ്ങളേയും വകുപ്പുകളേയും പരിഷ്കരിക്കുന്നതിനെപ്പറ്റി പഠിക്കുന്നതിനായി കെ.പി.എം.ജി എന്ന കൺസൾട്ടന്റിനെ കെ.എസ്.ഐ.ഡി.സി ചുമതലപ്പെടുത്തിയിരുന്നു. അവർ റിപ്പോർട്ട് സമർപ്പിക്കുകയും ഈ റിപ്പോർട്ടിൽ ഉള്ള നിർദ്ദേശങ്ങളുടെ അടിസ്ഥാനത്തിൽ 7 ആക്ടുകളിൽ ഭേദഗതി വരുത്തുന്നതിനുള്ള തീരുമാനം സംസ്ഥാന ക്യാബിനറ്റ് അംഗീകരിക്കുകയും ചെയ്തു. ഇ.ഒ.ഡി.ബി യുടെ ഭാഗമായി സംസ്ഥാന സർക്കാർ 'കേരള ഇൻവെസ്റ്റ്മെന്റ് പ്രമോഷൻ ആന്റ് ഫെസിലിറ്റേഷൻ ആക്ട് 2018 പ്രസിദ്ധീകരിച്ചു.

### ഓൺ ലൈൻ ഏകജാലക ക്ലിയറൻസ് സംവിധാനം (കെ.എസ്.ഡബ്ല്യൂ.ഐ.എഫ്.ടി)

സംസ്ഥാനത്ത് വ്യവസായ പദ്ധതികൾ സ്ഥാപിക്കുന്നതിനുള്ള നടപടികൾ ലഘൂകരിക്കുന്നതിനായി കേരള സർക്കാർ ഒരു 'ഏകജാലക ക്ലിയറൻസ് സംവിധാനം' ആരംഭിച്ചിട്ടുണ്ട്. ഈ പദ്ധതിയുടെ സംസ്ഥാനത്തെ നോഡൽ ഏജൻസിയാണ് കെ.എസ്.ഐ.ഡി.സി. ഓൺ ലൈൻ ക്ലിയറൻസ് സംവിധാനവും ഓൺ ലൈൻ പൊതു അപേക്ഷ ഫോമുകളും വികസിപ്പിക്കുന്നതിനായി നാഷണൽ ഇൻഫർമാറ്റിക്സ് സെന്ററിനെ (എൻ.ഐ.സി) ചുമതലപ്പെടുത്തിയിട്ടുണ്ട്. ഉദ്യോഗസ്ഥർക്കായി 40 ൽ അധികം ബോധവത്ക്കരണ ക്ലാസ്സുകളും പരിശീലനപരിപാടികളും സംഘടിപ്പിച്ചു.

### ഇൻഡലിജന്റ് ബിൽഡിംഗ് പ്ലാൻ മാനേജ്മെന്റ് സിസ്റ്റം (ഐ.ബി.പി.എം.എസ്)

സംസ്ഥാനത്തെ 92 യു.എൽ.ബി കളിൽ നിന്നും സി.റ്റി.പി യിൽ നിന്നും ലേ ഔട്ട് അംഗീകാരവും ബിൽഡിംഗ് പെർമിറ്റും ലഭ്യമാക്കുന്നതിനുള്ള ഓൺലൈൻ ബിൽഡിംഗ് മാനേജ്മെന്റ് സോഫ്റ്റ് വെയർ നടപ്പിലാക്കേണ്ടതുണ്ട്. വർക്കല മുനിസിപ്പാലിറ്റിയിലും തിരുവനന്തപുരം കോർപ്പറേഷനിലും ഇതിന് തുടക്കം കുറിച്ചു.

**ബോക്സ് 3.2** കെ.എസ്.ഐ.ഡി.സി നടപ്പാക്കിക്കൊണ്ടിരിക്കുന്ന പദ്ധതികൾ

- മെഗാ ഫുഡ് പാർക്ക്, ചേർത്തല
  (സമുദ്ര ഭക്ഷ്യ വിഭവങ്ങളുടെ പ്രോസസ്സിംഗിനും കയറ്റുമതിക്കും മുൻഗണന നൽകി കൊണ്ട്)
- ഇൻവെസ്റ്റ്മെന്റ് ഫെസിലിറ്റേഷൻ ആന്റ് ഇൻഡസ്ട്രിയൽ പ്രൊമോഷൻ പ്രവർത്തനങ്ങൾ.
- സംരംഭക സഹായം
- ഏഞ്ചൽ/സീഡ് ഫണ്ട് പദ്ധതി.
- ഇലക്ട്രോണിക് ഹാർഡ് വെയർ പാർക്ക്, കൊച്ചി – ഇലക്ട്രോണിക് മേഖലയിലെ ഗവേഷണ വികസന സൗകര്യങ്ങൾക്കും ഉത്പാദനത്തിനും വേണ്ടി ലോകോത്തര നിലവാരത്തിലുള്ള ഹാർഡ് വെയർ പാർക്ക്.
- ലൈഫ് സയൻസ് പാർക്ക് – ലൈഫ് സയൻസ് മേഖലയിൽ ജ്യോഗ്രഫിക്കൽ ഇൻഡസ്ട്രിയൽ ക്ലസ്റ്ററുകൾ സ്ഥാപിക്കുന്നതിനും ഗവേഷണ വികസന സൌകര്യങ്ങൾക്കും
- ലൈററ് എഞ്ചിനിയറിംഗ് ഇൻഡസ്ട്രിയൽ പാർക്ക്, പാലക്കാട്–രണ്ടാം ഘട്ടം
- വ്യവസായ വളർച്ചാ കേന്ദ്രങ്ങളിലെ പശ്ചാത്തല സൗകര്യ വികസനം
- ബിസിനസ്സ്ഇൻകുബേറ്റർ
- മെഡിക്കൽ ഡിവൈസസ് പാർക്ക് (മെഡ്സ്പാർക്ക്)

അവലംബം: കെ എസ് ഐ ഡി ഡി

### മാർഗ്ഗ നിർദ്ദേശത്തിലൂടെ സംരംഭകത്വ സഹായം

2017 സെപ്റ്റംബറിൽ കൊച്ചിയിൽ യുവസംരംഭക സംഗമത്തിന്റെ മൂന്നാം ഘട്ടം നടന്നു. 'യെസ് ത്രീ ഡി' എന്ന തലക്കെട്ടായിരുന്നു സംഗമത്തിന് കൊടുത്തത്. അതിന്റെ പ്രമേയം നിലവിലുള്ള പ്രക്രിയകളെ ഭേദിക്കുക, ഇതര സാങ്കേതിക വിദ്യ കണ്ടെത്തുക, മികച്ച ഉൽപ്പന്നങ്ങളും, സേവനങ്ങളും വികസിപ്പിക്കുക എന്നിവയാണ്. യുവസംരംഭകരിൽ സംരംഭകത്വത്തിന്റെ വളർച്ചയെ പ്രോത്സാഹിപ്പിക്കുന്നതിനും എല്ലാ മേഖലകളിലും സംരംഭകത്വത്തിന് അനുകൂലമായ ഒരു പരിസ്ഥിതി പ്രോത്സാഹിപ്പിക്കുന്നതിനും ഈ സംഗമം ലക്ഷ്യമിടുന്നു.

### ഏയ്ഞ്ചൽ ഫണ്ട്/സീഡ് ഫണ്ട്

യുവാക്കൾക്കിടയിൽ സംരംഭകത്വം പ്രോത്സാഹിപ്പിക്കുന്നതിനും അവരെ തൊഴിലന്വേഷകരിൽ നിന്നും തൊഴിൽദാതാക്കളായി മാറ്റുന്നതിനും ഏയ്ഞ്ചൽ ഫണ്ട്/സീഡ് ഫണ്ട് എന്നറിയപ്പെടുന്ന പ്രത്യേക ധനസഹായ പദ്ധതി കെ.എസ്.ഐ.ഡി.സി ആരംഭിച്ചു. ശാസ്ത്രീയമായും, സാങ്കേതികപരമായും പുതുമയുള്ളതും, വാണിജ്യാടിസ്ഥാനത്തിൽ വിജയിക്കാവുന്നതും ചെറുപ്പക്കാരായ യുവസംരംഭകരുടെ പദ്ധതികൾക്കുള്ള സാമ്പത്തിക സഹായവുമാണ് പദ്ധതിയിലൂടെ ലക്ഷ്യമിടുന്നത്. മാർച്ച് 31, 2018 ലെ കണക്കു പ്രകാരം, 85 നൂതന സ്റ്റാർട്ട് അപ്പുകൾക്ക് 18.23 കോടി രൂപക്കുള്ള ധനസഹായം കെ.എസ്.ഐ.ഡി.സി അനുവദിച്ചു.

### വ്യവസായ വളർച്ചാ കേന്ദ്രങ്ങൾ (ഐ.ജി.സി)

കണ്ണൂർ, കോഴിക്കോട്, ആലപ്പുഴ ജില്ലകളിലെ വ്യവസായ വളർച്ചാ കേന്ദ്രങ്ങളിൽ കെ.എസ്.ഐ.ഡി.സി തന്നെ പ്രധാന പശ്ചാത്തല സൌകര്യങ്ങൾ വികസിപ്പിച്ചെടുത്തിട്ടുണ്ട്. 2018 ആഗസ്റ്റ് മാസത്തിലെ കണക്ക് പ്രകാരം ഈ വ്യവസായ വളർച്ചാ കേന്ദ്രങ്ങളിലെ യൂണിറ്റുകളുടെ എണ്ണം യഥാക്രമം 33,32,19 വീതമാണ്. ഇതേ കാലയളവിൽ വളർച്ചാ കേന്ദ്രങ്ങളിൽ സൃഷ്ടിച്ച തൊഴിൽ 1150,1400,800 വീതവുമാണ്.

### കെ.എസ്.ഐ.ഡി.സി യുടെ കൈവശമുള്ള ഭൂമി

കെ.എസ്.ഐ.ഡി.സി യുടെ ഉടമസ്ഥതയിലുള്ള ആകെ ഭൂമി 1450 ഏക്കറാണ്. ഇതിൽ വ്യവസായ വികസനത്തിന് ലഭ്യമായ സ്ഥലം 1204.6 ഏക്കറാണ്. വ്യവസായിക ആവശ്യങ്ങൾക്കുള്ള സ്ഥലത്തിൽ നിന്നും 615.4 ഏക്കർ സ്ഥലം ഇതിനകം വ്യവസായ യൂണിറ്റുകൾക്ക് അനുവദിച്ചിട്ടുണ്ട്. ബാക്കിയുള്ള ഭൂമി വ്യവസായിക യൂണിറ്റുകൾക്ക് അനുവദിക്കുന്നതിനായി കെ.എസ്.ഐ.ഡി.സി യുടെ കൈവശമുണ്ട്. കെ.എസ്.ഐ.ഡി.സി വ്യവസായ പാർക്കുകൾക്കായി 31 ആഗസ്റ്റ് 2018 വരെ അനുവദിച്ചിട്ടുള്ള സ്ഥലത്തിന്റെ വിശദാംശങ്ങൾ അനുബന്ധം 3.11 ൽ കൊടുത്തിരിക്കുന്നു.

### 2019–20 ലെ പ്രധാന ലക്ഷ്യങ്ങൾ

- ലൈഫ് സയൻസസ് പാർക്കിൽ 81,000 ചതുരശ്ര അടി കെട്ടിട നിർമ്മാണം പൂർത്തീകരിക്കൽ.
- ലൈഫ് സയൻസസ് പാർക്കിൽ 5 ലക്ഷം ചതുരശ്ര അടി വിസ്തീർണ്ണമുള്ള രണ്ട് കെട്ടിടങ്ങളുടെ നിർമ്മാണത്തിന് 40 ശതമാനം പുരോഗതി (ഇന്നോവേഷൻ ഹബ്ബ്, മെഡ് പാർക്ക് ) കൈവരിക്കൽ.
- ലൈഫ് സയൻസസ് പാർക്കിൽ ഒരു അഡ്വാൻസ് വൈറോളജി ഇൻസ്റ്റിറ്റ്യൂട്ടിന്റേയും ഒരു പ്രധാന സ്വകാര്യ, ആങ്കർ യൂണിറ്റിന്റേയും പ്രവർത്തനം ആരംഭിക്കും.
- ലൈഫ് സയൻസസ് പാർക്കിൽ ഒന്നാം ഘട്ടനിർമ്മാണ പ്രവർത്തനങ്ങൾക്ക് ആവശ്യമായ ഭൂമി അനുവദിക്കുക; പാർക്കിന്റെ രണ്ടാം ഘട്ടത്തിലെ പ്രവർത്തനങ്ങൾക്കായി ഭൂമി ഏറ്റെടുക്കൽ, മാസ്റ്റർപ്ലാൻ തയ്യാറാക്കൽ.
- ഇലക്ട്രോണിക്ക് ഹാർഡ് വെയർ പാർക്കിന് വേണ്ടി ഭൂമി ഏറ്റെടുക്കൽ, മാസ്റ്റർ പ്ലാൻ തയ്യാറാക്കൽ അടിസ്ഥാന പശ്ചാത്തല സൗകര്യ വികസനം തുടങ്ങിയവ.
- ലൈറ്റ് എഞ്ചിനീയറിംഗ് പാർക്കിന്റെ രണ്ടാം ഘട്ട വികസനം.
- കാസർഗോഡിൽ കെ.എസ്.ഐ.ഡി.സി ഇൻഡസ്ട്രിയൽ സ്പേസ് 1,00,000 ചതുരശ്ര അടി എസ്.ഡി.എഫ് കെട്ടിടത്തിന്റെ 50 ശതമാനം പൂർത്തീകരിക്കൽ.
- കെ.എസ്.ഐ.ഡി.സി ഇൻഡസ്ട്രിയൽ പാർക്കുകളിൽ 600 തൊഴിലവസര സൃഷ്ടിക്കൽ.
- ഭാവി കമ്പനികളിൽ നിന്ന് 300 കോടി രൂപ മുതൽ മുടക്ക് പ്രതീക്ഷിക്കുന്ന നിക്ഷേപം.

### കേരള ഫിനാൻഷ്യൽ കോർപ്പറേഷൻ (കെ.എഫ്.സി)

സർക്കാർ ഉടമസ്ഥതയിലുള്ള ഒരു ഇതര ബാങ്കിംഗ് ധനകാര്യ സ്ഥാപനമാണ് കേരള ഫിനാൻഷ്യൽ കോർപ്പറേഷൻ (കെ.എഫ്.സി). വ്യവസായങ്ങൾക്ക് ധനസഹായം നൽകുന്നതിലൂടെ കേരളത്തിന്റെ വ്യവസായ വൽക്കരണത്തിന് പ്രധാന പങ്ക് വഹിക്കുന്ന ഒരു ഏജൻസിയാണ് കേരള ഫിനാൻഷ്യൽ കോർപ്പറേഷൻ. സൂക്ഷ്മ, ചെറുകിട, ഇടത്തരം

സംരംഭങ്ങൾക്കും (എം.എസ്.എം.ഇ) ഉൽപ്പാദന, സേവന മേഖലകൾക്കും സാമ്പത്തിക സഹായം നൽകുന്നതിലൂടെ ത്വരിത വ്യവസായ വൽക്കരണത്തെ പ്രോത്സാഹിപ്പിക്കുക എന്നതാണ് കേരള ഫിനാൻഷ്യൽ കോർപ്പറേഷന്റെ (കെ.എഫ്.സി) പ്രധാന ലക്ഷ്യം. വായ്പകൾ, പ്രവർത്തന മൂലധന വായ്പകൾ, പ്രത്യേക പദ്ധതികൾ എന്നിങ്ങനെയുളള രൂപത്തിൽ സാമ്പത്തിക സഹായം നൽകുന്നതാണ് കെ.എഫ്.സി യുടെ പ്രധാനപ്പെട്ട ഉദ്ദേശം. സൂക്ഷ്മ ചെറുകിട സ്ഥാപനങ്ങൾക്കായുള്ള ക്രെഡിറ്റ് ഗ്യാരന്റി ഫണ്ട് ട്രസ്റ്റിലെ അംഗമാണ് കെ.എഫ്.സി. കോർപ്പറേഷന്റെ പ്രധാന പ്രവർത്തനങ്ങൾ താഴെ പറയുന്നവയാണ്.

- ഉൽപ്പന്ന നിർമ്മാണ സേവന മേഖലകളിൽ പുതിയ സൂക്ഷ്മ, ചെറുകിട, ഇടത്തരം സംരംഭകർക്ക് വായ്പകൾ അനുവദിക്കുക
- നിലവിൽ പ്രവർത്തിക്കുന്ന വ്യവസായ / സേവന സ്ഥാപനങ്ങൾക്ക് വികസനത്തിനും, ആധുനിക വൽക്കരണത്തിനും/ വൈവിദ്ധ്യ വൽക്കരണത്തിനും വേണ്ടിയുള്ള വായ്പ നൽകുക
- വ്യവസായ /സേവന മേഖലയിലുളള സ്ഥാപനങ്ങൾക്ക് പ്രത്യേക പദ്ധതികളിൽപ്പെടുത്തി പ്രവർത്തന മൂലധന വായ്പകൾ നൽകുക
- സിവിൽ കോൺട്രാക്ടർമാർക്ക് സാമ്പത്തിക സഹായത്തിനുള്ള പ്രത്യേക പദ്ധതികൾ
- ഫീച്ചർ ഫിലിമുകളും ടെലിവിഷൻ സീരിയലുകളും നിർമ്മിക്കുന്നതിന് സാമ്പത്തിക സഹായത്തിനുള്ള പ്രത്യേക പദ്ധതികൾ
- നിലവിലുള്ള സിനിമ തീയറ്ററുകളുടെ ആധുനിക വൽക്കരണത്തിനും നിലവാരം മെച്ചപ്പെടുത്തുന്നതിനും, വികസനത്തിനും പുതിയ മൾട്ടിപ്ലക്സുകൾ സ്ഥാപിക്കുന്നതിനുള്ള പ്രത്യേക പദ്ധതികൾ.
- ലാബ് ഉപകരണങ്ങൾ വാങ്ങുന്നതിനും / മാലിന്യ സംസ്കരണത്തിനുമുള്ള പ്രത്യേക പദ്ധതികൾ
- ഐ.റ്റി ഹാർഡ് വെയറിനും സോഫ്റ്റ് വെയർ സംരംഭങ്ങൾക്കുമുള്ള കടാശ്വാസത്തിനുള്ള ധനസഹായം
- സ്റ്റാർട്ട് അപ്പുകളുടെ പ്രവർത്തനങ്ങൾക്കുള്ള മൂലധന ഫിനാൻസിംഗ് പദ്ധതി.

2017–18–ൽ കെ.എഫ്.സി യുടെ പ്രവർത്തന ലാഭം 156.5 ശതമാനം വർദ്ധിച്ച് 20.19 കോടി രൂപയും അറ്റാദായം 45.9 ശതമാനം വർദ്ധിച്ച് 8.3 കോടി രൂപയുമാണ്. 2017–18–ൽ ധനസഹായമായി കോർപ്പറേഷൻ 723.93 കോടി രൂപ അനുവദിച്ചു. മുൻവർഷം ഇത് 385.3 കോടി രൂപയായിരുന്നു. 2016–17–ൽ 655.3 കോടിരൂപയും 2017–18–ൽ 600.2 കോടിരൂപയും കെ.എഫ്.സി വിതരണം ചെയ്തു. 2017–18ൽസ്ഥാപനത്തിന്റെ മൊത്തം തിരിച്ചടവ് 944.7 കോടിരൂപയും 2016–17–ൽ 874.2 കോടിരൂപയും ആയിരുന്നു. 2016–17, 2017–18 കാലഘട്ടങ്ങളിലെ നോട്ട് നിരോധന പ്രഖ്യാപനവും ജി.എസ്.ടി നടപ്പിലാക്കലും വെല്ലുവിളി നിറഞ്ഞ സാമ്പത്തിക സ്ഥിതികൂടുതൽരൂക്ഷമാക്കുന്നതിന് കാരണമായി.കഴിഞ്ഞ 5 വർഷത്തെ കോർപ്പറേഷന്റെ പ്രവർത്തനം അനുബന്ധം 3.12 –ൽ ചേർത്തിരിക്കുന്നു. സർക്കാർനയങ്ങളിലും മറ്റു ബാഹ്യ ഘടകങ്ങളിലും ഉണ്ടായ വ്യതിയാനം വ്യവസായ മേഖലകളുടെവളർച്ചയെ പ്രതികൂലമായി ബാധിച്ചു. കഴിഞ്ഞ 5 വർഷത്തെ കോർപറേഷൻ പ്രവർത്തനംഅനുബന്ധം 3.12 –ൽ ചേർത്തിരിക്കുന്നു. 2017–18 വർഷത്തിൽ കോർപ്പറേഷൻ നടത്തിയ വായ്പാ പ്രവർത്തനങ്ങളും വായ്പകളുടെ വ്യാവസായിക അടിസ്ഥാനത്തിലെ തരം തിരിവും അനുബന്ധം 3.13 –ലും 3.14 –ലും നൽകിയിരിക്കുന്നു.

## കേരള വ്യവസായ പശ്ചാത്തല സൌകര്യ വികസന കോർപ്പേറഷൻ (കിൻഫ്ര)

വ്യവസായങ്ങൾക്ക് ആവശ്യമായ അടിസ്ഥാന പശ്ചാത്തല സൌകര്യം വികസിപ്പിക്കുകയും അതുവഴി വ്യവസായ വികസനത്തിന് അനുയോജ്യമായ സ്വകാര്യനിക്ഷേപം വർധിപ്പിക്കുക, തൊഴിലവസരങ്ങൾ സൃഷ്ടിക്കുക, ഭാവി വ്യാവസായിക വികസനത്തിനുതകുന്ന തരത്തിലുള്ള ലാന്റ് ബാങ്ക് സൃഷ്ടിക്കുക എന്നിവയ്ക്കായി 1993 – ൽ സർക്കാർ, കേരള വ്യവസായ പശ്ചാത്തല വികസന കോർപ്പറേഷൻ (കിൻഫ്ര) സ്ഥാപിച്ചു. സംസ്ഥാനത്തിന്റെ സാമ്പത്തിക വികസനത്തിന് ഉതകുന്ന തരത്തിലുള്ള വ്യവസായ പാർക്കുകൾ, ടൌൺഷിപ്പുകൾ, സോണുകൾ എന്നിവ വ്യാവസായികമായി പിന്നോക്കം നിൽക്കുന്ന പ്രദേശങ്ങളിൽ സ്ഥാപിക്കുന്നതിലൂടെ സംസ്ഥാനത്ത് വ്യവസായ പശ്ചാത്തല വികസനം സാധ്യമാക്കുക എന്നതാണ് കോർപ്പറേഷന്റെ ലക്ഷ്യം. കിൻഫ്രയുടെ 2015–16 മുതൽ 2018–19 വരെയുള്ള പദ്ധതി വിഹിതവും ചെലവ് വിവരങ്ങളും പട്ടിക 3.4 –ൽ കൊടുത്തിരിക്കുന്നു.

കിൻഫ്ര വികസിപ്പിച്ച വ്യവസായ പാർക്കുകളിൽ സ്ഥല സൌകര്യം, ബിൽറ്റ് അപ് സ്പേസ് സമർപ്പിത വൈദ്യുതി, തുടർച്ചയായ ജല വിതരണം, വാർത്താ വിനിമയ സൌകര്യങ്ങൾ എന്നിവ കൂടാതെ അഡ്മിനിസ്ട്രേറ്റീവ് ബ്ലോക്ക്, ബാങ്ക്, പോസ്റ്റാഫീസ്, സെക്യൂരിറ്റി എന്നിങ്ങനെയുള്ള സാമൂഹിക പശ്ചാത്തല സൌകര്യങ്ങളും ലഭ്യമാണ്. കുറഞ്ഞ ചെലവിലും ചുരുങ്ങിയ സമയത്തിലും വ്യവസായ യൂണിറ്റുകൾ ആരംഭിക്കുന്നതിന് ആവശ്യമായ അനുകൂല അന്തരീക്ഷവും ഈ പാർക്കുകളിൽ ഉണ്ട്.

## കിൻഫ്രയുടെ കൈവശമുള്ള ഭൂമി

സാമൂഹ്യവും, പ്രാദേശികവും, പാരിസ്ഥിതികവുമായ ഘടകങ്ങൾ പരിഗണിച്ച് കൊണ്ട് വ്യവസായങ്ങളുടെ ഉചിതമായ വികസനം ലക്ഷ്യമിട്ട് സംസ്ഥാനത്തിന്റെ

**പട്ടിക 3.4** കിൻഫ്രയ്ക്ക് ലഭിച്ച പദ്ധതി തുകയും ചെലവ് വിവരങ്ങളും (രൂപ കോടിയിൽ)

| ക്രമ നം. | വർഷം | ലഭിച്ച തുക | ചെലവ് | ശതമാനം |
|---|---|---|---|---|
| 1 | 2015–16 | 55.1 | 44.8 | 81.3 |
| 2 | 2016–17 | 101.2 | 37 | 36.5 |
| 3 | 2017–18 | 111.3 | 81 | 72.7 |
| 4 | 2018–19* | 96 | 47 | 49 |

*(ആഗസ്റ്റ് 2018 വരെയുള്ള ചെലവ്)
അവലംബം: ബജറ്റ് എസ്റ്റിമേറ്റ്

വിവിധ പ്രദേശങ്ങളിൽ കിൻഫ്ര ഭൂമി ഏറ്റെടുക്കുന്നു. കിൻഫ്രയുടെ ഉടമസ്ഥതയിലുള്ള ആകെ ഭൂമി 1639.7 ഏക്കർ ആണ്. ഇതിൽ 1186.7 ഏക്കർ ഭൂമി വ്യവസായ വികസന ആവശ്യങ്ങൽക്കായി ലഭ്യമാണ്. അതിൽ 971.6 ഏക്കർ ഭൂമി വ്യവസായ യൂണിറ്റുകൾക്ക് ഇതിനകം അനുവദിച്ച് കൊടുത്തിട്ടുണ്ട്. ബാക്കിയുള്ള ഭൂമി (215.1 ഏക്കർ) വ്യവസായിക യൂണിറ്റുകളുടെ അലോട്ട്മെന്റിനായി കിൻഫ്രയുടെ പക്കൽ ഇപ്പോഴും ലഭ്യമാണ്. 31/08/2018 വരെയുള്ള കിൻഫ്ര വ്യവസയ പാർക്കുകളുടെ വിശദാംശങ്ങൾ അനുബന്ധം 3.15 –ൽ കൊടുത്തിരിക്കുന്നു.

കിൻഫ്ര സംസ്ഥാനത്തെ വ്യവസായ നിക്ഷേപങ്ങളെ പ്രോത്സാഹിപ്പിച്ചും പാർക്കുകളിൽ നിക്ഷേപ സൌഹൃദ അന്തരീക്ഷം സൃഷ്ടിച്ചും സംസ്ഥാനത്തിന്റെ സമ്പദ്ഘടനയ്ക്ക് മികച്ച സംഭാവന നല്കുന്നുണ്ട്. കിൻഫ്രയിലെ വിവിധ വ്യവസായ പാർക്കുകളിൽ 757 വ്യവസായ യൂണിറ്റുകൾക്ക് സ്ഥലം അനുവദിക്കുകയും 1815.8 കോടി രൂപ ആകെ നിക്ഷേപം നടത്തുകയും 20590 പേർക്ക് നേരിട്ട് തൊഴിൽ നൽകുകയും ചെയ്തിട്ടുണ്ട്. കൂടാതെ, എല്ലാ പാർക്കുകളിലും ഏക ജാലക ക്ലിയറൻസ് സംവിധാനവും കിൻഫ്ര ഏർപ്പെടുത്തിയിട്ടുണ്ട്. പാർക്കുകളിൽ യാതൊരു തടസ്സവുമില്ലാതെ നിക്ഷേപകർക്ക് തങ്ങളുടെ യൂണിറ്റുകൾ ആരംഭിക്കുന്നതിന് ഈ സംവിധാനം വളരെയധികം സഹായിക്കുന്നു. കിൻഫ്രയുടെ 24 വ്യവസായ പാർക്കുകളിലായി പ്രധാന മേഖലയിൽപെടുന്ന വ്യവസായങ്ങൾക്ക് ലോകോത്തര പശ്ചാത്തല സൌകര്യ വികസനം പൂർത്തിയാക്കി കഴിഞ്ഞു. ഇതിൽ 9 എണ്ണം ചെറുകിട, ഇടത്തരം മേഖലയിലെ സ്ഥാപനങ്ങൾക്ക് വേണ്ടി മാത്രമുള്ളതാണ് കിൻഫ്രയുടെ ചില ശ്രദ്ധേയമായ നേട്ടങ്ങൾ.

- തിരുവനന്തപുരത്തെ അന്താരാഷ്ട്ര അപ്പാരൽ പാർക്ക്, എറണാകുളത്തെ കയറ്റുമതി വികസന വ്യവസായ പാര്രക്ക്, ഇൻഫോടെയിൽമെന്റ് പാർക്ക്, തിരുവനന്തപുരത്തെ ഫിലിം ആന്റ് വീഡിയോ പാർക്ക്, മലപ്പുറത്തെ ഭക്ഷ്യ സംസ്കരണ വ്യവസായ പാർക്ക്, എന്നിവ കിൻഫ്ര വിജയകരമായി പൂർത്തികരിച്ച പ്രോജക്ട്കളാണ്.
- തിരുവനന്തപുരം, പത്തനംതിട്ട, എറണാകുളം, തൃശ്ശൂർ, കണ്ണൂർ, വയനാട്, കാസർഗോഡ് എന്നിവിടങ്ങളിൽ ചെറിയ വ്യവസായ പാർക്കുകളും കിൻഫ്ര വികസിപ്പിച്ചിട്ടുണ്ട്.
- ഒറ്റപ്പാലം ഇൻഡസ്ട്രിയൽ പാർക്കിൽ സ്റ്റാൻഡേർഡ് ഡിസൈൻഫാക്ടറിയുടെ നിർമ്മാണം പൂർത്തീകരിക്കുകയും ബിൽറ്റ്–അപ് സ്പേസ് അനുവദിക്കൽ നടപടി പുരോഗമിക്കുകയും ചെയ്യുന്നു. ആന്തരിക റോഡുകളും മറ്റ് പൊതു സൗകര്യങ്ങളുടെ നിർമ്മാണവും പൂർത്തിയായി. കിൻഫ്രയിലെ നിലവിലുള്ള പ്രധാന പദ്ധതികൾ ബോക്സ് 3.3 –ൽ കൊടുത്തിരിയ്ക്കുന്നു.

## ഇൻഡസ്ട്രിയൽ പോളിസി 2018

കേരള ഗവൺമെന്റിന്റെ വ്യവസായനയം ആഭ്യന്തരവും വിദേശ നിക്ഷേപവും വർദ്ധിപ്പിക്കുന്നതിൽ ശ്രദ്ധ കേന്ദ്രീകരിക്കുന്നു. വരുന്ന രണ്ട് വർഷങ്ങളിൽ വ്യവസായിക വളർച്ചാ നിരക്ക് 10 ശതമാനത്തിൽ എത്തിക്കുക എന്ന ലക്ഷ്യത്തോടെ പൊതു സ്വകാര്യ പങ്കാളിത്ത വ്യവസ്ഥയിൽ വ്യവസായ പാർക്കുകൾ സ്ഥാപിക്കുന്നതിനുള്ള പുതിയ വ്യവസായ നയം ആവിഷ്കരിക്കപ്പെടുന്നു. കേരളത്തിൽ വ്യവസായങ്ങൾ സ്ഥാപിക്കുന്നതിന് പുതിയ നയ നിയന്ത്രണ പ്രക്രിയക്ക് ഇളവ് അനുവദിച്ച് കൊണ്ട് വ്യവസായ നിക്ഷേപ സൗഹൃദ സംസ്ഥാനമെന്ന നിലയിൽ കേരളത്തെ മെച്ചപ്പെടുത്താൻ ലക്ഷ്യമിടുന്നു.

## വീക്ഷണം

കേരളത്തെ പരിസ്ഥിതി സൗഹൃദ രീതിയിൽ ശക്തമായ നിക്ഷേപക സംസ്ഥാനമാക്കി ഒപ്പം വാണിജ്യ രംഗത്ത് ഒരു കതിച്ചു ചാട്ടവും ഉണ്ടാക്കി ന്യായമായ വേതനം ലഭിക്കുന്ന തൊഴിലവസരങ്ങൾ വൻതോതിൽ സൃഷ്ടിച്ച് സാമൂഹ്യ പ്രതിബദ്ധതയ്ക്ക് ഊന്നൽ നൽകികൊണ്ട് സുഗമമായി വ്യവസായം നടത്തുകയും അതിലൂടെ സമഗ്ര സാമ്പത്തിക പുരോഗതി കൈവരിക്കുകയും രാജ്യത്തെ ആദ്യ 10 സംസ്ഥാനങ്ങളിൽ ഒന്നായി സംസ്ഥാനത്തെ ഉയർത്തുകയും ചെയ്യുക എന്നതാണ് നയത്തിന്റെ വീക്ഷണം.

**ബോക്സ് 3.3** കിൻഫ്രയിലെ നിലവിലുള്ള പദ്ധതികൾ

- വ്യവസായ ജലവിതരണ പദ്ധതി, പാലക്കാട്
- ഇൻഡഗ്രേറ്റഡ് ഇൻഡസ്ട്രിയൽ ആൻഡ് ടെക്സ്റ്റയിൽ പാർക്ക്, പാലക്കാട്
- ഒറ്റപ്പാലത്ത് സ്റ്റാൻഡേർഡ് ഡിസൈൻ ഫാക്ടറിയുടെ നിർമ്മാണം.
- വ്യവസായ പാർക്ക്, ഒറ്റപ്പാലം
- ഇൻഫോ പാർക്ക്, സ്മാർട്ട് സിറ്റി, കെ.ഇ.പി.ഐ.പി എന്നിവയ്ക്കായുള്ള ജലവിതരണം, റോഡ് നിർമ്മാണം
- കൊരട്ടിയിലെ കിൻഫ്ര സ്മാൾ ഇൻഡസ്ട്രീസ് പാർക്കിൽ നിലവിലുള്ള വ്യാവസായിക അടിസ്ഥാന സൗകര്യങ്ങളുടെ മെച്ചപ്പെടുത്തൽ
- ഗ്ലോബൽ ആയുർവ്വേദ വില്ലേജ്, തിരുവനന്തപുരം
- വ്യവസായ പാർക്ക്, മട്ടന്നൂർ
- ഗ്രീൻ ഫീൽഡ് ഇലക്ട്രോണിക് പാർക്ക്, എറണാകുളം
- ഫുഡ് ആന്റ് സ്പൈസസ് പാർക്ക്, മുട്ടം, ഇടുക്കി
- നാനോ ടെക് സോൺ , ഹൈടെക് പാർക്ക്, കളമശ്ശേരി
- പെട്രോ കെമിക്കൽ പാർക്ക്, കൊച്ചി
- നൂതന സാങ്കേതിക വിദ്യ വ്യവസായ പാർക്ക്, പുഴയ്ക്കൽ തൃശ്ശൂർ
- ഡിഫൻസ് പാർക്ക്, ഒറ്റപ്പാലം
- മെഗാഫുഡ് പാർക്ക്, പാലക്കാട്

അവലംബം: കിൻഫ്ര

## നയങ്ങളുടെ ഉദ്ദേശം

- വ്യവസായ വളർച്ചയിലൂടെ തൊഴിലവസരങ്ങൾ സൃഷ്ടിക്കുക.
- സംരംഭങ്ങൾ തുടങ്ങുന്നതിനുള്ള റഗുലേറ്ററി നടപടിക്രമങ്ങൾ ലഘൂകരിക്കുക; സമയബന്ധിതമായി അംഗീകാരവും ക്ലിയറൻസും നൽകുക
- നിലവിലുള്ള വ്യവസായങ്ങളുടെ പ്രവർത്തനങ്ങളെ കൂടുതൽ ശക്തവും കാര്യക്ഷമവും ആക്കുക.
- പ്രാദേശിക വിഭവങ്ങൾ പ്രയോജനപ്പെടുത്തി തൊഴിലവസരങ്ങൾ സൃഷ്ടിച്ച് ഗ്രാമീണമേഖലയിൽ സൂക്ഷ്മ– ചെറുകിട– ഇടത്തരം സംരംഭങ്ങൾ സമാരംഭിക്കുക.
- വ്യവസായിക മേഖലയിൽ കൂടുതൽ ദേശീയ–അന്തർ ദേശീയ നിക്ഷേപങ്ങൾ ഉറപ്പാക്കുക.
- പി.എസ്.യു മറ്റ് ഉല്പ്പാദന യൂണിറ്റുകൾ എന്നിവയെ സഹായിക്കുക വഴി അവയുടെ ഉദ്ദേശ ലക്ഷ്യം കൈവരിക്കുക.
- പ്രാദേശികമായി ലഭ്യതയുള്ള വിഭവങ്ങൾക്ക് ഉയർന്ന വില നിലവാരം ഉറപ്പാക്കുക.
- സംസ്ഥാനത്തുള്ള വിദഗ്ധ മാനവശേഷി പ്രയോജനപ്പെടുത്തി തൊഴിലവസരങ്ങൾ സൃഷ്ടിക്കുക.
- പ്രവാസികൾ, സംരംഭകരാകാൻ താൽപര്യമുള്ള യുവാക്കൾ, വനിതകൾ, വിമുക്ത ഭടൻമാർ എന്നിവരെ പ്രോത്സാഹിപ്പിക്കുക.
- പൊതുവായും പി.പി.പി മോഡുകളിലൂമായി വ്യാവസായിക അനുബന്ധ അടിസ്ഥാന സൗകര്യങ്ങൾ മെച്ചപ്പെടുത്തുക.
- ഭൂമി ഏറ്റെടുക്കൽ, സമാഹരണം, സ്വകാര്യവ്യവസായ പാർക്കുകൾ/എസ്റ്റേറ്റുകൾ എന്നിവ വഴി ആവശ്യമായ ഭൂമി ഉറപ്പുവരുത്തുക.
- സമാഹരിച്ച വ്യവസായ ഭൂമി സ്വകാര്യവ്യവസായ പാർക്കുകൾ/എസ്റ്റേറ്റുകൾ എന്നിവയ്ക്ക് ആവശ്യമായ ട്രങ്ക് ഇൻഫ്രാസ്ട്രക്ച്ചർ ഒരുക്കുക.
- ദേശീയ ഉല്പ്പാദന നയം, പെട്രോളിയം, രാസ പെട്രോ കെമിക്കൽ നിക്ഷേപ സ്ഥാപനങ്ങൾ, ഇലക്ട്രോണിക്സ്, സൂക്ഷ്മ ചെറുകിട സംരംഭങ്ങൾ, ക്ലസ്റ്റർ വികസന പരിപാടികൾ എന്നിവയോടൊത്ത് വ്യവസായ ക്ലസ്റ്ററുകളുടെ രൂപീകരണം/വികസനം ത്വരിതപ്പെടുത്തുക.
- സേവനങ്ങൾ, വാണിജ്യ സെക്ടറുകൾ എന്നിവ ശക്തിപ്പെടുത്തുക, സംസ്ഥാനത്തെ വിദഗ്ധ– അർദ്ധ വിദഗ്ധരുമായുള്ളവർക്ക് ജോലി സൃഷ്ടിക്കുക വഴി സർവ്വീസ്, വാണിജ്യ സെക്ടറുകൾ എന്നിവ ശക്തമാക്കുക.
- സംസ്ഥാനത്ത് പൊതു സ്ഥാപനങ്ങളെ പുനരുദ്ദീപിക്കുന്നതിലേക്കായി ടെക്നോളജി, ക്വാളിറ്റി മാനേജ്മെന്റ് തലങ്ങളിൽ അന്തർദേശീയ തലങ്ങളിലുള്ള സ്റ്റാന്റേർഡുകൾ നടപ്പാക്കുക.
- സംരംഭക ശാലകളിൽ പരിസ്ഥിതി സൗഹൃദ പദ്ധതികൾക്ക് പ്രോത്സാഹനം നൽകുക
- വ്യവസായത്തിലും ഇൻഫ്രാസ്ട്രക്ച്ചർ നിക്ഷേപത്തിനും കൂട്ടു പങ്കാളിത്തം സ്വീകരിച്ച് നടപ്പാക്കുക
- ഉയർന്ന നിലവാരമുള്ളതും ന്യായമായ വിലയുള്ളതുമായ ഉൽപ്പന്നങ്ങൾ കൂടുതൽ ഉല്പ്പാദിപ്പിക്കുക; അവയ്ക്ക് ദേശീയ–അന്തർദേശീയ വിപണനത്തിന് സ്ഥലം ഉറപ്പുവരുത്തുക

- യുവജനങ്ങളുടെ തൊഴിലവസരങ്ങൾ വർദ്ധിപ്പിക്കാൻ സഹായിക്കുന്ന തരത്തിൽ അവരുടെ സാങ്കേതിക വൈദഗ്ധ്യത്തിന് മൂല്യ വർദ്ധന ഉണ്ടാക്കുക.
- പരമ്പരാഗത രീതിയിലുള്ള ഉല്പ്പാദനത്തിൽ നിൽക്കുന്നവർക്ക് സർക്കാർ മാന്യമായ കൂലി, തൊഴിൽ, വരുമാനം എന്നിവ ഉറപ്പാക്കുക.
- ലോജിസ്റ്റിക്ക് സെക്ടറിനെ വികസനത്തിലൂടെ വ്യവസായ സാധ്യത വർദ്ധിപ്പിക്കുക

## തന്ത്രവും സമീപനവും

- വിദ്യാഭ്യാസവും തൊഴിൽ വൈദഗ്ധ്യവും നേടിയ കേരളത്തിലെ കർമ്മശക്തിക്ക് ആധുനിക ഉല്പ്പാദന വൈദഗ്ധ്യം വേഗത്തിൽ മനസ്സിലാക്കുന്നതിനും പ്രാവർത്തികമാക്കുന്നതിനുമുള്ളശേഷി അതിവിപുലമാണ്. അതിനാൽ സാമൂഹ്യവും പാരിസ്ഥിതികവുമായ സൗഹൃദം നിലനിർത്തുന്ന തരത്തിലുള്ള സാമ്പത്തിക നടപടി ക്രമങ്ങളിലൂടെയുള്ള ഒരു ഇക്കോ–സിസ്റ്റമാണ് വിഭാവനം ചെയ്യുന്നത്. ബാലവേലയും മറ്റ് തൊഴിൽ ചൂഷണരീതികളും ഒഴിവാക്കി മൂല്യവർദ്ധിത രീതികളിലൂടെ പരിസ്ഥിതി സൗഹൃദം നിലനിർത്തിയുള്ള കുതിച്ച് കയറ്റമാണ് വേണ്ടത്.
- ബന്ധപ്പെട്ട വകുപ്പുകളുടേയും ഏജൻസികളുടേയും പ്രവർത്തനം നിരീക്ഷിക്കുന്നതിനും ആവശ്യമായ ഭേദഗതികൾ നിർദ്ദേശിക്കുന്നതിന് വേണ്ടുന്ന അവസരങ്ങളിൽ ഇടപെടലുകൾ നടത്തുന്നതിന് ആവശ്യമായ അധികാരങ്ങളോടു കൂടിയ ഒരു എംപവേർഡ് കമ്മറ്റിക്ക് (ഉന്നത ഉദ്യോഗസ്ഥരും സാങ്കേതിക വിദഗ്ദ്ധരും അടങ്ങുന്നത് ) രൂപം നൽകും. അഴിമതിയും കെടുകാര്യസ്ഥതയും തുടച്ച് നീക്കി സുതാര്യതയിലൂടേയും കാര്യക്ഷമതയുടേയും അടിസ്ഥാന ശിലകളിൽ ഉറപ്പിച്ച് മുന്നോട്ട് പോകുന്നതാവും കേരള വ്യവസായ വാണിജ്യ നയം. ഓൺലൈൻ സംവിധാനത്തിലൂടെ സംരംഭകർക്കും വകുപ്പ് മേധാവികൾക്കും ലൈസൻസിംഗും മറ്റ് സ്റ്റാറ്റ്യൂട്ടറി സർട്ടിഫിക്കേഷൻ കാര്യങ്ങളും മോണിറ്റർ ചെയ്യുന്നതിന് അവസരമുണ്ടാകും.
- എല്ലാ വ്യവസായ പാർക്ക്/എസ്റ്റേറ്റ്/ഏരിയകളിൽ സംരംഭകരും തൊഴിലാളികളും തമ്മിലുള്ള തർക്കങ്ങൾ വന്നാൽ പരിഹരിക്കുന്നതിനായി ജില്ലാ വ്യവസായ കേന്ദ്രം ജനറൽ മാനേജർ കൺവീനറായും, ജില്ലാ വ്യവസായ കേന്ദ്രം, അതത് വ്യവസായ എസ്റ്റേറ്റുകളിലെ വ്യവസായ അസോസിയേഷൻ, ട്രേഡ് യൂണിയൻ എന്നിവരുടെ പ്രതിനിധികളെ ഉൾപ്പെടുത്തി കൊണ്ട് ഒരു കമ്മിറ്റി രൂപീകരിക്കും
- കൃത്യമായ ഇടവേളകളിൽ വകുപ്പ് മന്ത്രിയും ഉന്നത തല ഉദ്യോഗസ്ഥരും സംരംഭകരെയും ഉൾപ്പെടുത്തി കൊണ്ടുള്ള മുഖാമുഖ ചർച്ചകൾ സംഘടിപ്പിക്കും.
- വ്യവസായ മേഖലയിൽ വളർച്ചയ്ക്ക് സാധ്യതയുള്ള സമയോജിതവും പ്രായോഗികവുമായ നൈപുണ്യ വികസനവും തൊഴിലവസരവും പ്രോത്സാഹിപ്പിക്കും

## ഊന്നൽ നൽകുന്ന മേഖലകൾ

- അഗ്രോ ഫുഡ് പ്രോസസിംഗ്,
- ഗാർമെൻറ്സും ടെക്സ്റ്റൈൽസും
- ഇലക്ട്രോണിക്സ്
- ബയോടെക്നോളജിയും നാനോടെക്നോളജിയും
- ഫുഡ് പ്രോസസിംഗ്
- മൈനിംഗ്
- പെട്രോകെമിക്കൽകോംപ്ലക്സ്, കൊച്ചി
- കയറ്റുമതി അധിഷ്ഠിത ഉല്പാദനം

## ഭാവി വീക്ഷണം

തൊഴിൽ അവസരങ്ങൾ സൃഷ്ടിക്കുന്നതിൽ ശ്രദ്ധ കേന്ദ്രീകരിച്ചുകൊണ്ടുള്ള, പരിസ്ഥിതി സൗഹൃദവും, സുസ്ഥിരവുമായ സാമ്പത്തിക വളർച്ചയിലൂടെ കേരളത്തെ ഒരു നിക്ഷേപ സൌഹൃദ സംസ്ഥാനമാക്കിമാറ്റുക എന്നതാണ് സർക്കാരിന്റെ കാഴ്ച്ചപ്പാട്. ഈ മേഖലയുടെ ഉത്പാദന ക്ഷമത വർദ്ധിപ്പിക്കുന്നതിനായി, ഉത്പാദനം, രൂപകൽപ്പന, വിപണനം എന്നിങ്ങനെയുള്ള വിവിധ ഘട്ടങ്ങളിൽ പുതിയ സാങ്കേതിക വിദ്യ ഉപയോഗിക്കേണ്ടതായുണ്ട്.

സംസ്ഥാനത്തെ യുവജനങ്ങൾക്ക് തൊഴിലവസരങ്ങൾ സൃഷ്ടിക്കുക എന്നതാണ് സർക്കാർ നേരിടുന്ന ഒരു പ്രധാന വെല്ലുവിളി. ഈ വെല്ലുവിളി നേരിടുന്നതിന് സംസ്ഥാനത്ത് സംരംഭകത്വത്തിന് ഉതകുന്ന ഒരു പരിസ്ഥിതി സൃഷ്ടിക്കുക എന്നതാണ് ഗവൺമെന്റിന്റെ ലക്ഷ്യം. ഏകദേശം 2 ലക്ഷത്തിൽപരം യുവജനങ്ങൾ സാങ്കേതിക പഠനം പൂർത്തിയാക്കി വിവിധ സാങ്കേതിക വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ നിന്ന് ഓരോ വർഷവും പുറത്തുവരുന്നു. ഈ യുവ പ്രൊഫഷണലുകളിൽ പലരും സംരംഭകരായി മാറാം. ഇവരിലൂടെ തൊഴിലന്വേഷകരെ സൃഷ്ടിക്കുകയല്ല മറിച്ച്തൊഴിൽദാതാക്കളുടെ പുതിയ തലമുറയെ സൃഷ്ടിക്കുന്നതിനാണ് കേരള സർക്കാർലക്ഷ്യമിടുന്നത്.

## സൂക്ഷ്മ ചെറുകിട ഇടത്തരം സംരംഭങ്ങൾ

ഇന്ത്യൻ സമ്പദ് വ്യവസ്ഥയുടെ ഊർജ്ജസ്വലവും ചലനാത്മകവുമായ മേഖലയായി സൂക്ഷ്മ, ചെറുകിട, ഇടത്തരം സംരംഭങ്ങൾ (എം.എസ്.എം.ഇ.) ഉയർന്നുവന്നിട്ടുണ്ട്. കാർഷിക മേഖല കഴിഞ്ഞാൽ താരതമ്യേന കുറഞ്ഞ മൂലധന ചെലവിലൂടെ വൻതോതിൽ തൊഴിലവസരങ്ങൾ നൽകുന്നതിന് എം.എസ്.എം.ഇ യ്ക്ക് മുഖ്യ പങ്ക് വഹിക്കാൻ കഴിയും. വലിയ വ്യവസായങ്ങൾക്ക് അനുബന്ധ പരിപൂരക യൂണിറ്റുകളായി ഇവ പ്രവർത്തിക്കുന്നു. ഈ മേഖല രാജ്യത്തിന്റെ സാമൂഹിക–സാമ്പത്തിക വികസനത്തിന് ഗണ്യമായ സംഭാവന നൽകി വരുന്നു. ഏറ്റവും ഒടുവിൽ ലഭ്യമായ വിവരമനുസരിച്ച് സൂക്ഷ്മ, ചെറുകിട, ഇടത്തരം സംരംഭങ്ങൾ രാജ്യത്തിന്റെ മൊത്തം ആഭ്യന്തര ഉൽപ്പാദനത്തിന്റെ 37.54 ശതമാനവും, നിർമ്മാണ മേഖലയുടെ 37.33 ശതമാനവും സംഭാവന ചെയ്യുന്നു (അവലംബം: ലഘു ഉദ്യോഗ് സമാചാർ : ജി.എസ്.ടി & എം.എസ്.എം.ഇ : ഡെവലപ്പ്മെന്റ് കമ്മീഷണർ (എം.എസ്.എം.ഇ), സൂക്ഷ്മ ചെറുകിട ഇടത്തരം സംരംഭക മന്ത്രാലയം, ഭാരത സർക്കാർ).

2015–16 കാലയളവിൽ നാഷണൽ സാമ്പിൾ സർവ്വേ ഓഫീസും സ്ഥിതി വിവരക്കണക്ക് മന്ത്രാലയവും നടത്തിയ 73–മത് നാഷണൽ സാമ്പിൾ സർവ്വേ അനുസരിച്ച് രാജ്യത്ത് അംഗീകൃതമല്ലാത്ത 633.88 ലക്ഷം കാർഷികേതര എം.എസ്.എം.ഇ.കൾ വിവിധ സാമ്പത്തിക പ്രവർത്തനങ്ങളിൽ വ്യാപൃതരായിട്ടുണ്ട് (നിർമ്മാണ മേഖലയിൽ 196.65 ലക്ഷം, വ്യാപാര മേഖലയിൽ 230.35 ലക്ഷം, മറ്റു സേവന മേഖലയിൽ 206.85 ലക്ഷം, അനൗദ്യോഗിക വൈദ്യുതി ഉൽപ്പാദന പ്രസരണ മേഖലയിൽ 0.03 ലക്ഷം) എം.എസ്.എം.ഇ കളുടെ പ്രവർത്തനം വർഗ്ഗീകരിച്ച് ചുവടെ ചേർത്തിരിക്കുന്നു.

31 ശതമാനം എം.എസ്.എം.ഇകൾ നിർമ്മാണ പ്രവൃത്തികളിലും,36 ശതമാനം വ്യാപാരത്തിലും, 33 ശതമാനം സേവന മേഖലകളിലും ഏർപ്പെട്ടിരിക്കുന്നത് ചിത്രത്തിൽ കാണാൻ കഴിയും (അവലംബം :സൂക്ഷ്മ ചെറുകിട ഇടത്തരം സംരംഭക മന്ത്രാലയം, ഭാരത സർക്കാർ)

### ഇന്ത്യയിലെ സൂക്ഷ്മ ചെറുകിട ഇടത്തരം സംരംഭങ്ങൾ (എം.എസ്.എം.ഇകൾ)

ഇന്ത്യയിലെ സൂക്ഷ്മ, ചെറുകിട, ഇടത്തരം മേഖല വലുപ്പം, സാങ്കേതിക വിദ്യാ വിനിയോഗം, ഉൽപ്പന്നം എന്നിവയിൽ വൈവിധ്യം പുലർത്തുന്നു. 2015–16 ലെ 73–മത്തെ തവണ എൻ.എസ്.എസ് ഡേറ്റ അനുസരിച്ച് എം.എസ്.എം.ഇ മേഖല

**ചിത്രം. 3.8.** പ്രവർത്തനമനുസരിച്ച് കണക്കാക്കപ്പെട്ടിട്ടുള്ള എം.എസ്.എം.ഇ.കളുടെ വിതരണം ശതമാനത്തിൽ




അവലംബം : സൂക്ഷ്മ ചെറുകിട ഇടത്തരം സംരംഭക മന്ത്രാലയം, ഭാരത സർക്കാർ
*കേന്ദ്ര വൈദ്യുതി അതോറിറ്റിയുടെ രജിസ്ട്രേഷൻ ഇല്ലാത്ത അനൗദ്യോഗിക വൈദ്യുതി ഉൽപ്പാദന പ്രസരണ വിതരണ യൂണിറ്റുകൾ.

**പട്ടിക 3.5** എം.എസ്.എം.ഇ മേഖലയിൽ കണക്കാക്കപ്പെട്ടിട്ടുള്ള തൊഴിലവസരങ്ങൾ, പ്രവൃത്തികൾ തരം തിരിച്ച്

| പ്രവൃത്തികൾ തരം തിരിച്ച് | തൊഴിൽ (ലക്ഷത്തിൽ) | | | വിഹിതം (ശതമാനം) |
|---|---|---|---|---|
| | ഗ്രാമം | നഗരം | ആകെ | |
| നിർമ്മാണം | 186.56 | 173.86 | 360.41 | 32 |
| വ്യാപാരം | 160.64 | 226.54 | 387.18 | 35 |
| മറ്റു സേവനങ്ങൾ | 150.53 | 211.69 | 362.22 | 33 |
| *വൈദ്യുതി | 0.06 | 0.02 | 0.07 | 0 |
| ആകെ | 497.78 | 612.1 | 1,109.88 | 100 |

അവലംബം : സൂക്ഷ്മ, ചെറുകിട, ഇടത്തരം സംരംഭക മന്ത്രാലയം, ഭാരത സർക്കാർ
* അനൌദ്യോഗിക വൈദ്യുതി ഉൽപ്പാദന പ്രസരണം

രാജ്യത്തുടനീളമുള്ള ഗ്രാമീണ നഗര പ്രദേശങ്ങളിൽ 11.09 കോടി തൊഴിലാളികൾക്ക് തൊഴിലവസരങ്ങൾ നൽകിയിട്ടുണ്ട് (നിർമ്മാണ മേഖലയിൽ 3.60 കോടി,വ്യാപാര മേഖലയിൽ 3.87 കോടി, മറ്റു സേവന മേഖലയിൽ 3.62 കോടി, അനൗ ദ്യോഗിക വൈദ്യുതി ഉൽപ്പാദന പ്രസരണ മേഖലയിൽ 0.007കോടി). എം.എസ്.എം. ഇ കളുടെ പ്രവർത്തന വിതരണം പട്ടിക 3.5 ൽ കാണിച്ചിരിക്കുന്നു.

2015–16 ൽ ഇന്ത്യയിൽ 11.09 കോടി പേർക്ക് എം.എസ്. എം.ഇ മേഖല തൊഴിൽ പ്രദാനം ചെയ്യുന്നു. ഇതിൽ 8.45 കോടി (76 ശതമാനം) പേർ പുരുഷന്മാരും 2.64 കോടി (24 ശതമാനം)പേർ സ്ത്രീകളുമാണ്. ചെറുകിട മേഖലയിൽ കണക്കാക്കപ്പെട്ടിട്ടുള്ള 633.88 ലക്ഷം സംരംഭങ്ങൾ 1076.19 ലക്ഷം പേർക്ക് തൊഴിൽ നൽകുന്നു. ഇത് ഈ മേഖലയിലെ ആകെ തൊഴിലിന്റെ 97 ശതമാനമാണ്. എം എസ്.എം.ഇ മേഖലയിലെ ആകെ തൊഴിലിൽ ചെറുകിട മേഖലയിലെ കണക്കാക്കപ്പെട്ടിട്ടുള്ള 3.31 ലക്ഷം സംരംഭങ്ങൾ 31.95 ലക്ഷം പേർക്കും (2.88 ശതമാനം), ഇടത്തരം മേഖലയിലെ കണക്കാക്കപ്പെട്ടിട്ടുള്ള 0.05 ലക്ഷം സംരംഭങ്ങൾ 1.75 ലക്ഷം പേർക്കും (0.16 ശതമാനം) തൊഴിൽ പ്രദാനം ചെയ്യുന്നു. 2017 ഡിസംബർ വരെയുള്ള കണക്കനുസരിച്ച്, 38.99 ലക്ഷം എം.എസ്. എം.ഇ കൾ ഉദ്യോഗ് ആധാർ പത്രികയിൽ(യു.എ.എം) രജിസ്റ്റർ ചെയ്തിട്ടുണ്ട്.

രാജ്യത്ത് ആകെയുള്ള 633.88 ലക്ഷം എം.എസ്. എം.ഇ.കളിൽ ഇന്ത്യൻ സംസ്ഥാനങ്ങൾക്കിടയിൽ കണക്കാക്കപ്പെട്ടിട്ടുള്ള കൂടുതൽ എണ്ണം എം.എസ്. എം.ഇകൾ (89.99 ലക്ഷം) ഉത്തർ പ്രദേശ് സംസ്ഥാനത്താണ് ഉള്ളത്. ഇത് 14.20 ശതമാനം വരും. 3.75 ശതമാനവുമായി കേരളം പതിനൊന്നാം (23.79 ലക്ഷം) സ്ഥാനത്താണ്. (അവലംബം : വാർഷിക പദ്ധതി 2017-18, സൂക്ഷ്മ,ചെറുകിട,ഇടത്തരം സംരംഭക മന്ത്രാലയം, ഭാരത സർക്കാർ)

## കേരളത്തിലെ സൂക്ഷ്മ ചെറുകിട ഇടത്തരം സംരംഭ മേഖല

കേരളത്തിന്റെ മികച്ച കണക്റ്റിവിറ്റി സൗകര്യം, വാർത്താ വിനിമയ ശൃംഖല, ലഭ്യമായ വിദഗ്ദ്ധ മനുഷ്യവിഭവസമ്പത്ത് ഇവ കൂടാതെ താരതമ്യേന

**ബോക്സ് 3.4** എം.എസ്.എം.ഇ ഡേറ്റാ ബാങ്ക്

സൂക്ഷ്മ, ചെറുകിട, ഇടത്തരം സംരംഭക മന്ത്രാലയത്തിന്റെ ജൂലൈ 29, 2016 ലെ ഗസറ്റ് വിജ്ഞാപനം നമ്പർ 750 (ഇ) പ്രകാരം എം.എസ്.എം.ഇ കളുടെ പ്രോത്സാഹനം, വികസനം, മത്സരക്ഷമത, ഗുണമേന്മഎന്നിവ വർധിപ്പിക്കുന്നതിനായി എല്ലാ എം.എസ്.എം.ഇ കളും അവരെ സംബന്ധിച്ചുള്ള വിവരങ്ങൾ ഭാരത സർക്കാരിന്റെ ഡേറ്റാ ബാങ്കായ ഡബ്ല്യു. ഡബ്ല്യു.ഡബ്ല്യു.എംഎസ്എംഇ ഡേറ്റാ ബാങ്ക്. ഇൻ ഓണ്ലൈൻ ആയി നൽകേണ്ടതാണ്. എം.എസ്.എം.ഇ.കളെ കഴിവുറ്റതാക്കുന്നതിനും പദ്ധതികൾ വിലയിരുത്തി അവയുടെ പ്രയോജനം നേരിട്ട് എം.എസ്.എം.ഇ കൾക്ക് ലഭ്യമാക്കുന്നതിനും പ്രസ്തുത ഡേറ്റാ ബാങ്ക് സഹായിക്കും. കൂടാതെ, എം.എസ്.എം.ഇ യ്ക്ക് കീഴിലെ വിവിധ ഘടകങ്ങളുടെ അപ്പപ്പോഴുള്ള വിവരങ്ങളും,അവയുടെ നിലവാരവും അറിയുന്നതിന് ഇത് സഹായിക്കും. സർക്കാർ ഓഫീസ് സന്ദർശിക്കാതെ തന്നെയും എം.എസ്.എം.ഇ കൾക്ക് അവരുടെ വിവരങ്ങൾ പരിഷ്ക്കരിക്കുന്നതിനും ഭാരത് സർക്കാരിന്റെ പബ്ലിക് പ്രൊക്യൂർമെന്റ് പോളിസിയുടെ കീഴിൽ സർക്കാർ ഓഫീസുകൾക്ക് ലഭ്യമാക്കേണ്ടുന്ന ഉൽപ്പന്നങ്ങളെയും/ സേവനങ്ങളെയും കുറിച്ചുള്ള വിവരങ്ങൾ അപ്പപ്പോൾ പരിഷ്ക്കരിക്കുന്നതിനും ഡേറ്റാ ബാങ്ക് എം.എസ്.എം.ഇ യൂണിറ്റുകളെ സഹായിക്കും. ഇതിന്റെ വിജ്ഞാപനം ഇറങ്ങിയതു മുതൽ 2017 ഡിസംബർ വരെ 1.22 ലക്ഷത്തിനു മുകളിൽ എം.എസ്.എം.ഇ യൂണിറ്റുകൾ എം.എസ്.എം.ഇ ഡേറ്റാ ബാങ്കിന് കീഴിൽ രജിസ്റ്റർ ചെയ്തിട്ടുണ്ട്.

(അവലംബം: വാർഷിക റിപ്പോർട്ട് 2017-18, സൂക്ഷ്മ ചെറുകിട ഇടത്തരം സംരംഭക മാന്ത്രലയം, ഭാരത സർക്കാർ).

മെച്ചപ്പെട്ട വ്യവസായ അടിസ്ഥാന സൗകര്യം എന്നിവ എം.എസ്.എം.ഇ മേഖലയുടെ വളർച്ചയ്ക്ക് യോജിച്ചതാണ്. ഗ്രാമീണ പിന്നോക്ക പ്രദേശങ്ങളുടെ വ്യവസായവൽക്കരണത്തിന് എം.എസ്.എം.ഇ കൾ പ്രധാന പങ്ക് വഹിക്കുകയും യുവാക്കളെയും സാമൂഹ്യപരമായി അവഗണിക്കപ്പെട്ട വിഭാഗക്കാരായ പട്ടികജാതി, പട്ടിക വർഗ്ഗക്കാർ, വനിതകൾ, അംഗപരിമിതർ എന്നീ വിഭാഗങ്ങൾക്ക് തൊഴിൽ നൽകുകയും ചെയ്യുന്നു. സംസ്ഥാനത്തിന്റെ സാമൂഹ്യ സാമ്പത്തിക പുരോഗതിക്ക് ഈ മേഖല മുഖ്യമായ പങ്ക് വഹിക്കുന്നു.

സംസ്ഥാന ഗവൺമെന്റിന്റെ വ്യവസായ വാണിജ്യ വകുപ്പിന് (ഡി.ഐ.സി)), വ്യവസായ പ്രോത്സാഹനത്തിനും എം.എസ്.എം.ഇയുടെയും പരമ്പരാഗതവ്യവസായമേഖലയുടെയും സുസ്ഥിര വികസനത്തിന് വേണ്ടി പ്രവർത്തിക്കുന്ന ഒരു നിര്വാഹകന്റെ സ്ഥാനമാണുള്ളത്. ഹാൻഡ്‌ലൂം ടെക്സ്റ്റൈൽസ് ഡയറക്ടറേറ്റ്, കയർ ഡയറക്ടറേറ്റ്, ഖാദി ഗ്രാമവികസന വകുപ്പ് എന്നീ സ്ഥാപനങ്ങൾ വ്യവസായ വാണിജ്യ വകുപ്പിന് കീഴിൽ പ്രവർത്തിക്കുന്നു.

## സംസ്ഥാനത്തെ ഉദ്യോഗ് ആധാർ മെമ്മോറാണ്ടം (യു എ എം)

എം.എസ്.എം.ഇ ഡവലപ്മെന്റ് അക്ട് 2006 അനുഛേദം 8 അനുസരിച്ച് 2015 സെപ്റ്റംബർ മാസം മുതൽ നടപ്പിലാക്കിയ പദ്ധതിയാണ് യു.എ.എം. ഇതിൽ, എം.എസ്.എം.ഇ സംരംഭകർ ഒരു പ്രത്യേക ഉദ്യോഗ് ആധാർ നമ്പർ (യു എ എൻ) ലഭിക്കുന്നതിനായി ഓൺലൈനായി സംരംഭകത്വ ധാരണാപത്രം സമർപ്പിക്കേണ്ടതാണ്.

സെപ്റ്റംബർ 18, 2015 മുതൽ വ്യവസായ വാണിജ്യ വകുപ്പ് കേരളത്തിൽ ഇഎം ഭാഗം II സമർപ്പിക്കുന്ന സമ്പ്രദായം നിർത്തലാക്കുകയും അതിന്റെ സ്ഥാനത്ത് ഓൺലൈൻ രജിസ്ട്രേഷൻ സംവിധാനമായ ഉദ്യോഗ് ആധാർ ആരംഭിക്കുകയും ചെയ്തു. മാർച്ച് 31, 2018 വരെയുള്ള കണക്കുകൾ പ്രകാരം, ഉദ്യോഗ് ആധാറിൽ അപേക്ഷ സമർപ്പിച്ചവരുടെ ആകെ എണ്ണം 55,090 ആണ്. ഇതിൽ യഥാക്രമം നിർമാണ മേഖലയിൽ 31,518, 4,517, 215 എന്നിങ്ങനെ സൂക്ഷ്മ ചെറുകിട ഇടത്തരംയൂണിറ്റുകളും (ആകെ 36,250 എണ്ണം) സേവനമേഖലയിൽ യഥാക്രമം 15,292, 3,437, 111 എന്നിങ്ങനെ സൂക്ഷ്മ ചെറുകിട ഇടത്തരം യൂണിറ്റുകളും (ആകെ 18,840 എണ്ണം) പ്രവർത്തിക്കുന്നു. (അവലംബം: വ്യവസായവാണിജ്യഡയറക്ടറേറ്റ് ). വിശദാംശങ്ങൾ അനുബന്ധം 3.16–ൽ കൊടുത്തിരിക്കുന്നു.

## മേഖലയുടെ പ്രകടനം

വ്യവസായ വാണിജ്യ വകുപ്പിന്റെ കണക്കുകൾ പ്രകാരം, 2017–18 കാലയളവിൽ കേരളത്തിൽ പ്രവർത്തനം ആരംഭിച്ച പുതിയ സൂക്ഷ്മ, ചെറുകിട, ഇടത്തരം യൂണിറ്റുകളുടെ ആകെ എണ്ണം 15,468 ആണ്. ഇക്കാലയളവിലെ മൊത്തം നിക്ഷേപം 1,24,961.00 ലക്ഷവും ആകെ സൃഷ്ടിച്ച തൊഴിലുകളുടെ എണ്ണം 51,244 ഉം ആണ്. 1,895 തൊഴിലുകൾ സൃഷ്ടിച്ച് ഏറ്റവും കൂടുതൽ പുതിയ എം.എസ്.എം.ഇ യൂണിറ്റുകൾ ആരംഭിച്ച എറണാകുളം ജില്ല ഒന്നാമതും, ഏറ്റവും കൂടുതൽ പുതിയ തൊഴിലുകൾ (6,391) സൃഷ്ടിച്ച പാലക്കാട് ഒന്നാമതും 248 പുതിയ എം.എസ്.എം.ഇ യൂണിറ്റുകൾ ആരംഭിച്ച് 692 തൊഴിലുകൾ സൃഷ്ടിച്ച ഇടുക്കി ഏറ്റവും പിന്നിലായും പ്രവർത്തനം കാഴ്ചവച്ചു. വിശദാംശങ്ങൾ അനുബന്ധം 3.17 ൽ കൊടുത്തിരിക്കുന്നു.

**ചിത്രം 3.9.** 2017–18 ൽ നിർമ്മാണ, സേവന മേഖലയിൽ രജിസ്റ്റർ ചെയ്ത സൂക്ഷ്മ, ചെറുകിട ഇടത്തരം യൂണിറ്റുകളുടെ എണ്ണം




(അവലംബം:www.udyogaadhar.gov.in &വ്യവസായ വാണിജ്യ ഡയറക്ടറേറ്റ്)

## സംസ്ഥന ബജറ്റ് (2018–19)

കേരളത്തിൽ സൂക്ഷ്മ, ചെറുകിട, ഇടത്തരം സംരംഭക മേഖല വ്യവസായ മേഖലയിലെ മറ്റ് ഉപ വിഭാഗങ്ങളുമായി താരതമ്യപ്പെടുത്തുമ്പോൾ സ്ഥിര വളർച്ചാ നിരക്കാണ് രേഖപ്പെടുത്തിയിട്ടുള്ളത്.

2018–19 ലെ സംസ്ഥന ബജറ്റിൽ, ഗ്രാമീണ ചെറുകിട സംരംഭങ്ങൾക്ക് 445.06 കോടി രൂപ പദ്ധതി വിഹിതം അനുവദിച്ചതിൽ ഒക്ടോബർ 31, 2018 വരെ 176.12 കോടി ചെലവഴിച്ചു (39.57 ശതമാനം).

ജെൻഡർ ബഡ്ജറ്റിംഗിന് അർഹമായ പ്രാധാന്യം നൽകിയ 2018–19 ലെ സംസ്ഥാന ബജറ്റിൽ, സൂക്ഷ്മ, ചെറുകിട, ഇടത്തരം മേഖലയ്ക്ക് പദ്ധതി വിഹിതമായി 160.01 കോടി രൂപ വകയിരുത്തിയിരുന്നു. സൂക്ഷ്മ, ചെറുകിട, ഇടത്തരം സംരംഭങ്ങൾക്കുള്ള ഇൻഷുറൻസ് പദ്ധതി, സ്റ്റേറ്റ് സ്പോൺസേർഡ് ക്ലസ്റ്റർ ഡെവലപ്മെന്റ് പ്രോഗ്രാം (എസ്.എസ്.സി.ഡി.പി), തകർച്ച നേരിടുന്ന എംഎസ്എംഇ കളുടെ പുനരുദ്ധാരണം എന്നീ മൂന്ന് പുതിയ പദ്ധതികൾ 2018–19ൽ ആരംഭിച്ചു. വിശദാംശങ്ങൾ ചുവടെ പട്ടിക.3.6–ൽ നൽകിയിരിക്കുന്നു.

## സംസ്ഥാനത്തെ പ്രധാന പദ്ധതികളും നേട്ടങ്ങളും

2018–19 ൽ, സംസ്ഥാന സർക്കാർ സംസ്ഥാനത്ത് വ്യവസായത്തിന് അനുകൂല സാഹചര്യമൊരുക്കുവാൻ പല പരിപാടികളും വിജയകരമായി നടപ്പിലാക്കി. വ്യവസായ ആവശ്യത്തിനു വേണ്ടി അടിസ്ഥാന സൗകര്യമൊരുക്കൽ, സംരംഭകത്വം പ്രോത്സാഹിപ്പിക്കൽ, നൈപുണ്യ വികസനം എന്നിവ നടപ്പിലാക്കി. പ്രധാന പരിപാടികളും നേട്ടങ്ങളും താഴെ പറയുന്നു.

## അടിസ്ഥാനസൗകര്യ വികസന പദ്ധതികൾ (വികസന പ്രദേശങ്ങൾ/വികസന പ്ലോട്ടുകൾ)

വ്യവസായ പാർക്കുകൾ, എസ്റ്റേറ്റുകൾ, വികസനപ്രദേശങ്ങൾ(ഡി.എ)/പ്ലോട്ടുകൾ (ഡി.പി) എന്നിവിടങ്ങളിലെ റോഡുകൾ, വൈദ്യുതി, വെള്ളം, മാലിന്യ നിർമ്മാർജ്ജന സൗകര്യം എന്നീ വ്യവസായ വികസനത്തിനാവശ്യമായ അടിസ്ഥാന സൗകര്യമൊരുക്കലുമായി ഇവ ബന്ധപ്പെട്ടിരിക്കുന്നു. പുതിയ ബഹുനില വ്യവസായ എസ്റ്റേറ്റുകൾ, വ്യവസായ പാർക്കുകൾ, ക്ലസ്റ്ററുകൾക്കാവശ്യമായ അടിസ്ഥാന സൗകര്യ കേന്ദ്രങ്ങൾ എന്നിവയുടെ വികസനവുമായും ബന്ധപ്പെട്ടിരിക്കുന്നു. 2,424.26 ഏക്കറുകളിലായി 2,205 പ്രവർത്തന യൂണിറ്റുകളോടെ 39 വികസനപ്രദേശങ്ങൾ/പ്ലോട്ടുകൾ പ്രവർത്തിക്കുന്നു. 8 വികസനപ്രദേശങ്ങൾ/പ്ലോട്ടുകളുടെ പണി പൂർത്തീകരിച്ചു, 17 പ്രോജക്ടുകളുടെ പണി പുരോഗമിച്ചു കൊണ്ടിരിക്കുന്നു. 2017–18 ൽ തൃശ്ശൂർ ജില്ലയിലെ വരവൂരിലെ വ്യവസായ എസ്റ്റേറ്റിലെ അടിസ്ഥാന സൌകര്യ വികസനത്തിനായി ഭരണാനുമതി നൽകി. കോഴിക്കോട് ജില്ലയിലെ കട്ടിപ്പാറ ഡിഎ യുടെ വികസന പ്രവർത്തനങ്ങളും നടന്നു കൊണ്ടിരിക്കുന്നു. ചങ്ങനാശ്ശേരിയിലെ പൊതു സൌകര്യ സേവന കേന്ദ്രത്തിന്റെ നവീകരണം പൂർത്തിയായി. പുഴക്കൽപാടം (ഒന്നും രണ്ടും ഘട്ടങ്ങൾ), പുന്നപ്ര, എന്നീ വ്യവസായ എസ്റ്റേറ്റുകളിലായി മൂന്നു സ്റ്റാൻഡേർഡ് ഡിസൈൻ ഫാക്ടറികളുടെ നിർമ്മാണ പ്രവർത്തനങ്ങൾ പുരോഗമിച്ചുകൊണ്ടിരിക്കുന്നു. 2017–18 കാലയളവിൽ പദ്ധതി വിഹിതമായി 25 കോടി രൂപ വകയിരുത്തിയിരുന്നു.

**പട്ടിക:3.6.** 2017–18,2018–19 വാർഷിക പദ്ധതികളിലെ ഗ്രാമീണ ചെറുകിട സംരംഭങ്ങളുടെ പദ്ധതി വിഹിതവും ചെലവും

| ക്രമ നം | മേഖല/ ഉപമേഖല | വാർഷിക പദ്ധതി (2017–18) | | വാർഷിക പദ്ധതി (2018–19) | |
|---|---|---|---|---|---|
| 6.1 | ഗ്രാമീണ ചെറുകിട സംരംഭങ്ങൾ വിഹിതം ചെലവ് വിഹിതം ചെലവ് | വിഹിതം | ചെലവ് | വിഹിതം | ചെലവ് |
| i | ചെറുകിട വ്യവസായം | 128.06 | 92.52 | 151.06 | 39.17 |
| ii | വാണിജ്യം | 4 | 3.96 | 4.4 | 2.58 |
| iii | കരകൗശലം | 5.95 | 5.01 | 4.55 | 3.38 |
| | ആകെ(സൂക്ഷ്മ ചെറുകിട ഇടത്തരംസംരംഭങ്ങൾ) | 138.01 | 101.51 | 160.01 | 45.14 |
| iv | കൈത്തറിയും യന്ത്രത്തറിയും | 71.92. | 92.06 | 70.92 | 28.49 |
| v | കയർ വ്യവസായം | 128.12 | 98.75 | 141.08 | 71.99 |
| vi | ഖാദി ഗ്രാമ വ്യവസായം | 16.91 | 7.23 | 18.6 | 5 |
| vii | കശുവണ്ടി വ്യവസായം | 49.5 | 79.13 | 54.45 | 25.5 |
| | ആകെ മൊത്തം (ഗ്രാമീണ ചെറുകിട സംരംഭങ്ങൾ) | 404.46 | 378.71 | 445.06 | 176.12 |

അവലംബം:ബജറ്റ് 2018-19 &പ്ലാൻസ്പേസ്

### വ്യവസായ കോ-ഓപ്പറേറ്റീവ് സൊസൈറ്റികൾ

2018 മാർച്ച് 31 ലെ കണക്കനുസരിച്ച് കേരളത്തിൽ പ്രവർത്തിക്കുന്ന ഇൻഡസ്ട്രിയൽ കോ-ഓപ്പറേറ്റീവ് സൊസൈറ്റികളുടെ ആകെ എണ്ണം 394 ആണ്. മുൻവർഷം ഇത് 430 ആയിരുന്നു. മുൻവർഷത്തെ അപേക്ഷിച്ച് 8.37 ശതമാനത്തിന്റെ കുറവ് ഉണ്ട്. കണ്ണൂരിലാണ് ഏറ്റവും കൂടുതൽ പ്രവർത്തിക്കുന്ന സൊസൈറ്റികൾ ഉള്ളത്, 101 എണ്ണം. ആകെയുള്ള 394 കോ-ഓപ്പറേറ്റീവ് സൊസൈറ്റികളിൽ വനിതകൾ രജിസ്റ്റർ ചെയ്ത കോ-ഓപ്പറേറ്റീവുകളുടെ എണ്ണം 90 ആണ്. ഇത് സംബന്ധിച്ച വിശദാംശങ്ങൾ അനുബന്ധം 3.18-ൽ നൽകിയിരിക്കുന്നു. 2017-18 കാലയളവിൽ, 15 സൊസൈറ്റികൾ രജിസ്റ്റർ ചെയ്തിട്ടുണ്ട്

### വ്യവസായ വികസന പ്ലോട്ടുകൾ/പ്രദേശങ്ങൾ

സംസ്ഥാനത്തെ ചെറുകിട വ്യവസായങ്ങൾക്ക് ആവശ്യമായ വ്യവസായ സൗകര്യങ്ങൾ ഒരുക്കുന്നത് വ്യവസായ വാണിജ്യ ഡയറക്ടറേറ്റാണ് (ഡി.ഐ.സി). നിലവിൽ,ഡി.ഐ.സി യുടെ കീഴിൽ 2,424.26 ഏക്കറിലായി 39 വികസന പ്രദേശങ്ങൾ/ പ്ലോട്ടുകളുണ്ട്. മുൻവർഷത്തെ 2,595 യൂണിറ്റുകളെ അപേക്ഷിച്ച് 2017-18 ൽ 2,205 യൂണിറ്റുകൾ വ്യവസായ വികസന പ്രദേശങ്ങൾ/പ്ലോട്ടുകളിൽ ആരംഭിച്ചു. ഇതിന്റെ വിശദാംശങ്ങൾ അനുബന്ധം 3.19-ൽ കൊടുത്തിരിക്കുന്നു.

### മിനി ഇൻഡസ്ട്രിയൽ എസ്റ്റേറ്റുകൾ

31.3.2018 ലെ കണക്കനുസരിച്ച്, 88 മിനി ഇൻഡസ്ട്രിയൽ എസ്റ്റേറ്റുകളും അവയിൽ 799 എസ്.എസ്.ഐ യൂണിറ്റുകളുമുണ്ട്. 4,016 പേർക്ക് വിവിധ യൂണിറ്റുകളിലായി തൊഴിൽ നൽകാൻ കഴിഞ്ഞു. വിശദാംശങ്ങൾ അനുബന്ധം 3.20 ൽ നൽകിയിട്ടുണ്ട്.

### സിഡ്കോയുടെ കീഴിലുള്ള വ്യവസായ എസ്റ്റേറ്റുകൾ

സംസ്ഥാനത്തെ ചെറുകിട വ്യവസായ മേഖലയിൽ ഭൂമി, വർക്ക്ഷെഡ്, ജലം, അസംസ്കൃതവസ്തുക്കളുടെ വിതരണം എന്നിങ്ങനെയുള്ള അടിസ്ഥാന സൗകര്യങ്ങൾ സിഡ്കോ ലഭ്യമാക്കുന്നുണ്ട്. സിഡ്കോയുടെ ഭരണ നിയന്ത്രണത്തിൽ പ്രവർത്തന ക്ഷമങ്ങളായ 881 യൂണിറ്റുകളോട് കൂടിയ 17 വ്യവസായ എസ്റ്റേറ്റുകളുണ്ട്. മാർച്ച് 31, 2018 ലെ കണക്കനുസരിച്ച് 7,456 തൊഴിലാളികൾക്ക് തൊഴിലവസരങ്ങൾ ഈ യൂണിറ്റുകൾ നൽകിയിട്ടുണ്ട്. കൂടാതെ, 1,339 തൊഴിലാളികൾ പ്രവർത്തിക്കുന്ന 311 യൂണിറ്റുകളുള്ള 36 മിനി ഇൻഡസ്ട്രിയൽ എസ്റ്റേറ്റുകളും 7 ഇൻഡസ്ട്രിയൽ പാർക്കുകളും സിഡ്കോയുടെ കീഴിലുണ്ട്. 2017-18-ലെ മൊത്തം വിറ്റുവരവ് 2.69 കോടി രൂപയായിരുന്നു. 2012-13 മുതൽ സിഡ്കോ നഷ്ടത്തിലാണ് പ്രവർത്തിക്കുന്നത്. സിഡ്കോയുടെ കീഴിലുള്ള വ്യവസായ എസ്റ്റേറ്റുകളുടെ വിശദാംശങ്ങൾ അനുബന്ധം 3.21, 3.22, 3.23 എന്നിവയിൽ കൊടുത്തിരിക്കുന്നു.

### സംരംഭക സഹായ പരിപാടി (ഇ.എസ്.എസ്)

ഈ പദ്ധതി പ്രകാരം എം.എസ്.എം.ഇ കൾക്ക് വർദ്ധിച്ച സഹായവും ഒറ്റത്തവണ തീർപ്പാക്കലും, പ്രത്യേകിച്ചും വനിതകൾ, പട്ടികജാതി, പട്ടിക വർഗ്ഗ സംരംഭകർ എന്നിവർക്ക് ഇതിലൂടെ പ്രദാനം ചെയ്യുന്നു. 2017-18 ൽ ഈ പദ്ധതി നടപ്പിലാക്കാൻ 56 കോടി രൂപ വകയിരുത്തിയിട്ടുണ്ട്. ഇക്കാലയളവിൽ താഴെ പറയുന്ന പ്രവർത്തനങ്ങൾ നടത്തി.

- 107 യൂണിറ്റുകൾക്കായി 13,98,503/- രൂപ സഹായം നൽകുകയും 4725 തൊഴിലവസരങ്ങൾ സൃഷ്ടിക്കുകയും ചെയ്തു.
- ചെറു ഗാർഹിക പദ്ധതിയ്ക്ക് കീഴിൽ 1,146 യൂണിറ്റുകൾക്ക് 5,57,090/- രൂപ സഹായം നൽകുകയും 500 തൊഴിലവസരങ്ങൾ സൃഷ്ടിക്കുകയും ചെയ്തു.
- 2017-18 ൽ ആകെ യൂണിറ്റുകളുടെ എണ്ണം 1,146 ആയിരുന്നു.
- സംരംഭക സഹായ പരിപാടിയിലൂടെ 328 വനിതാ സംരംഭകർക്ക് സഹായം നൽകിയിട്ടുണ്ട്.

### പ്രചരണപരിപാടികൾ/പ്രദർശനങ്ങൾ- 2017-18കാലയളവിൽ എം.എസ്.എം.ഇ സെക്ടറിലെ നേട്ടങ്ങൾ

വ്യവസായവാണിജ്യ ഡയറക്ടറേറ്റ് കേരളത്തിനകത്ത് 2017-18 ൽ എക്സിബിഷനുകൾ/ഫെയറുകൾ എന്നിങ്ങനെ 20 വിവിധയിനം പരിപാടികൾ 958 സ്റ്റാളുകളിലായി സംഘടിപ്പിക്കുകയും /അവയിൽ പങ്കെടുക്കുകയും ആകെ 2.21 കോടി രൂപ വരുമാനം നേടുകയും ചെയ്തു. കൊല്ലം,കോട്ടയം, തൃശ്ശൂർ, പാലക്കാട് എന്നിവിടങ്ങളിൽ 2 എക്സിബിഷനുകളും മറ്റു 8 ജില്ലകളിൽ ഓരോ എക്സിബിഷനും സംഘടിപ്പിച്ചു. ഏറ്റവും കൂടുതൽ സ്റ്റാളുകൾ (122എണ്ണം) സംഘടിപ്പിച്ചത് കാസർഗോഡ് ജില്ലയാണ്. ഡി.ഐ.സി ന്യൂഡൽഹിയിലെ പ്രഗതി മൈതാനിൽ 4 സ്റ്റാളുകളുമായി അന്തർദ്ദേശീയ വ്യാപാര മേളയിൽ കേരളത്തെ പ്രതിനിധീകരിച്ചിട്ടുണ്ട്. വിശദാംശങ്ങൾ അനുബന്ധം 3.24 ൽ കൊടുത്തിരിക്കുന്നു. 2017-18 ൽ വ്യവസായ വകുപ്പ് നടപ്പാക്കിയ പ്രധാന പരിപാടികൾ താഴെപ്പറയുന്നവയാണ്.

- 2018 ജനുവരി 12 മുതൽ 15 വരെ കൊച്ചിയിൽ മെഷിനറി എക്സ്പോ സംഘടിപ്പിച്ചു. ഇതിൽ 134 മെഷീൻ ഉൽപ്പാദകരും വിതരണക്കാരും പങ്കെടുത്തു.

- എല്ലാ ജില്ലകളിലും വ്യവസായ പ്രദർശനങ്ങൾ സംഘടിപ്പിച്ചു. എം.എസ്.എം.ഇ കളുടെ ഉൽപ്പന്നങ്ങൾ പൊതുസമൂഹത്തിൽ പരിചയപ്പെടുത്തുന്നതിനും അവരുടെ വിൽപ്പന വിപുലീകരിക്കുന്നതിനും ഇതു സഹായിച്ചു.
- വിവിധ ദേശീയ /അന്തർദേശീയ വ്യവസായ മേളകളിൽ പങ്കെടുത്തു.
- 2018 ജനുവരി 16 മുതൽ 30 വരെ പാലക്കാട്ട് വെച്ച് മലബാർ ക്രാഫ്റ്റ് മേള, കേരള വ്യവസായ പ്രോത്സാഹന ബ്യൂറോയുടെ (k-bip) സഹകരണത്തോടെ സംഘടിപ്പിച്ചു. ഇത് കരകൗശല പണിക്കാരുടെ ഉൽപ്പന്നങ്ങൾ വിൽക്കുന്നതിനും അവരുടെ അനുഭവങ്ങൾ പങ്കുവെയ്ക്കുന്നതിനും സഹായിച്ചു.
- തൃശ്ശൂർ, എം.എസ്.എം.ഇ ഡെവലപ്പ്മെന്റ് ഇൻസ്റ്റിറ്റ്യൂട്ട് സംഘടിപ്പിച്ച ദേശീയ തല വെണ്ടർ ഡെവലപ്പ്മെന്റ് പ്രോഗ്രാമിൽ പങ്കെടുത്തു.
- മണ്ണാർക്കാട് കാർഷിക മേളയിലും ഉത്രാളിക്കാവ് പൂരം വ്യാപാര മേളയിലും പങ്കെടുത്തു.

### വ്യവസായ ജാലകം- കേരള എം.സ്എം.ഇ. ജിയോ പോർട്ടൽ

തൊഴിലവസരങ്ങൾ സൃഷ്ടിക്കുന്നതിനു മാത്രമല്ല സംസ്ഥാനത്തിന്റെ വ്യാവസായിക മേഖലയുടെ സുസ്ഥിര വികസനത്തിനും സൂക്ഷ്മ,ചെറുകിട, ഇടത്തരം സംരംഭങ്ങൾ സുപ്രധാന പങ്കു വഹിക്കുന്നു. അവ പ്രാദേശികമായി ലഭ്യമാകുന്ന പ്രത്യേകിച്ചും ഗ്രാമീണ മേഖലയിലെ, അസംസ്കൃത വസ്തുക്കൾ കുറഞ്ഞ മൂലധനമുപയോഗിച്ച് മൂല്യ വർദ്ധിത ഉൽപ്പന്നങ്ങളാക്കി

**ബോക്സ് 3.5** കരട് വ്യാവസായിക വാണിജ്യ നയം 2017 – എം. എസ്.എം.ഇ മേഖല

**ധനപരമായ പ്രോത്സാഹനം** –നഷ്ടത്തിലുള്ള യൂണിറ്റുകളെ പുനരുജ്ജീവിപ്പിക്കുന്നതിനായി പ്രത്യേക സഹായ പദ്ധതി സർക്കാർ ആരംഭിക്കും. പ്ലാസ്റ്റിക് മാലിന്യ പുനരുപയോഗം, ജീർണ്ണിക്കുന്ന പ്ലാസ്റ്റിക്, പുനരാരംഭിക്കാവുന്ന ഊർജ്ജം എന്നിവയിലധിഷ്ഠിതമായ എം.എസ്.എം.ഇ കളിൽ സംരഭക സഹായ പദ്ധതി ആരംഭിക്കും.കേരള ഫിനാൻഷ്യൽ കോർപ്പറേഷൻ മുഖേന എം.എസ്.എം.ഇ കൾക്ക് മിതമായ പലിശ നിരക്കിൽ വായ്പ ലഭ്യമാക്കും.

**ചെറു ഗാർഹിക സംരംഭങ്ങൾ** – സർക്കാർ ഗാർഹിക നിർമ്മാണ മേഖലയിൽ വികേന്ദ്രീകരണം പ്രോത്സാഹിപ്പിക്കും. ഇതിലൂടെ കുടുംബകാര്യങ്ങൾ അവഗണിക്കാതെ അവർക്ക് ഇണങ്ങുന്ന സമയത്ത് വീട്ടിലിരുന്നു ജോലി ചെയ്യുന്നതിന് ജനങ്ങളെ സഹായിക്കും. ഇത് സംസ്ഥാനത്ത് താഴേത്തട്ടിൽ വ്യവസായത്തിന് അനുകൂല സാഹചര്യമൊരുക്കുന്നതിനു സഹായിക്കും.

**ഇ-കോമേഴ്സ് പോർട്ടൽ** – കരകൗശല ഉൽപ്പന്നങ്ങൾക്കും കേരളത്തിലെ പ്രത്യേക ഉൽപ്പന്നങ്ങൾക്കും ഒരു ഇലക്ട്രോണിക് പ്രദർശന മുറി ഇ-കോമേഴ്സ് പോർട്ടലിലൂടെ വികസിപ്പിക്കും. ദേശീയ അന്തർ ദേശീയ വ്യാപാര മേളകളിലും ബിസിനസ് ടു ബിസിനസ് മീറ്റിലും പങ്കെടുക്കുന്നതിന് എം.എസ്.എം.ഇ കൾക്ക് സബ്സിഡികളും പ്രോത്സാഹനവും നൽകി പര്യാപ്തമായ മാർക്കറ്റിംഗ് സഹായവും സർക്കാർ നൽകും. കരകൗശല ഉൽപ്പന്നങ്ങൾക്കും തദ്ദേശീയ ഉൽപ്പന്നങ്ങൾക്കും വാണിജ്യ മുദ്ര നൽകുന്നതിനായി പ്രത്യേക നടപടികൾ സ്വീകരിക്കും.

**വിലമുൻഗണന** – സംസ്ഥാനത്തിനകത്തുള്ള എം.എസ്.എം.ഇ കൾ നിർമ്മിക്കുന്ന ഉൽപ്പന്നങ്ങൾ സർക്കാർ വകുപ്പുകളും പൊതു മേഖലാ സ്ഥാപനങ്ങളും വാങ്ങുന്നതിനായി 15 ശതമാനം വില മുൻഗണന അനുവദിക്കും.
ചെറു സംരംഭങ്ങൾക്ക് സമയ ബന്ധിതമായി പണമടയ്ക്കൽ-സാധനങ്ങൾ സ്വീകരിച്ച് 45 ദിവസിത്തിനകം സർക്കാർ വകുപ്പുകളും പൊതു മേഖലാസ്ഥാപനങ്ങളും എം.എസ്.എം.ഇ കളിൽ നിന്ന് വാങ്ങുന്ന സാധനങ്ങൾക്കും സേവനങ്ങൾക്കുമുള്ള പണം അടയ്ക്കണം. പ്രസ്തുത ഉദ്ദേശത്തിനായി വാണിജ്യ വ്യവസായ ഡയറക്ടറേറ്റിന് കീഴിലുള്ള സംവിധാനം ശക്തിപ്പെടുത്തണം.

**കേന്ദ്ര സർക്കാർ പദ്ധതികളുമായുള്ള സംയോജനം** – കേന്ദ്ര സർക്കാർ പദ്ധതികളായ ക്രെഡിറ്റ് ഗ്യാരന്റി ഫണ്ട് ട്രസ്റ്റ് സ്കീം, സാങ്കേതിക വിദ്യാ ഉന്നമനത്തിനായുള്ള വായ്പാധിഷ്ഠിത മൂലധന സബ്സിഡി സ്കീം, നാഷണൽ മാനുഫാക്ച്ചറിംഗ് കോംപിറ്റിറ്റിവ്നെസ്. പ്രോഗ്രാം, മാർക്കെറ്റിംഗ് അസിസ്റ്റന്റ്സ് സ്കീം, ലീൻ മാനുഫാക്ച്ചറിംഗ് സ്കീം, എം.എസ്.എം.ഇ മന്ത്രാലയത്തിനും മറ്റു മന്ത്രാലയത്തിനും കീഴിലുള്ള വിവിധ പ്രോത്സാഹന പദ്ധതികൾ എന്നിവ എം.എസ്.എം.ഇ കൾക്ക് പ്രയോജനപ്രദമാകും വിധം അനുയോജ്യമായി സംയോജിപ്പിക്കണം. കേന്ദ്ര സർക്കാർ പദ്ധതികളും പരിപാടികളും ഏകോപിപ്പിക്കുന്നതിനും അവയുടെ നിർവ്വഹണം നിരീക്ഷിക്കുന്നതിനും ബോധവൽക്കരണത്തിനുമായി വാണിജ്യ വ്യവസായ വകുപ്പ് ഡയറക്ടർ അധ്യക്ഷനായി ഒരു പ്രത്യേക സെൽ രൂപീകരിക്കണം.

**സംരംഭക വികസനത്തിനായുള്ള സംസ്ഥാന സ്ഥാപനം (കെഐഇഡി)**–വ്യവസായത്തിനാവശ്യമായ നൈപുണ്യ വികസനം ഗവേഷണ സൗകര്യം എന്നിവ നൽകുന്നതിനായുള്ള ഒരു സ്ഥാപനത്തിന്റെ നിലവാരത്തിലേക്ക് കെ.ഐ.ഇ.ഡി യെ ഉയർത്തേണ്ടതുണ്ട്.

**വ്യാവസായിക ക്ലസ്റ്റർ വികസനം** – വ്യാവസായിക ക്ലസ്റ്ററുകൾ രൂപീകരിക്കുന്നത് പ്രോത്സാഹിപ്പിക്കുന്നത് വഴി എം.എസ്.എം.ഇ കൾക്ക് വിപണിയുമായി കിട മൽസരത്തിനാവശ്യമായ അസംസ്കൃത വസ്തുക്കളുടെ ചെലവു കുറയ്ക്കുന്നതിനും, വിപണിയിലെത്തിക്കുന്നതിന് സഹായം നൽകുന്നതിനും, അങ്ങനെ അവർക്ക് വലിയ യൂണിറ്റുകളുമായി മത്സരിക്കാനും സാധിക്കും. എം.എസ്.ഇ–.സി.ഡി.പി പദ്ധതിയ്ക്ക് കീഴിൽ സംസ്ഥാനത്ത് പൊതു സൌകര്യ കേന്ദ്രങ്ങൾ തുടങ്ങുന്നതിനാവശ്യമായ ആകെ പദ്ധതി ചെലവിന്റെ 20 ശതമാനം തത്തുല്യ ഗ്രാന്റ് ആയി സർക്കാർ നൽകും.

**പരമ്പരാഗത മേഖലകൾ** – പരമ്പരാഗത വ്യവസായങ്ങൾ ഉൽപ്പാദിപ്പിക്കുന്ന നൂതന ഉൽപ്പന്നങ്ങൾക്ക് ഫലപ്രദമായ വിപണി കണ്ടെത്തുന്നതിനാവശ്യമായ തന്ത്രങ്ങൾ വികസിപ്പിക്കുന്നതിനായി പരമ്പരാഗത മേഖലയിൽ പദ്ധതികൾ നടപ്പിലാക്കണം. ഇത്തരം വ്യവസായങ്ങളുടെ മൊത്തത്തിലുള്ള വികസനത്തിനും, തൊഴിലാളികളെ പിരിച്ചു വിടാതെ തന്നെ തൊഴിലാളികളുടെ മൂല്യ വർദ്ധന വർദ്ധിപ്പിക്കുന്നതിനായി പരമ്പരാഗത വ്യവസായ മേഖലയിൽ നവീകരണം നടപ്പിലാക്കേണ്ടതുണ്ട്.

അവലംബം: ഇൻഡസ്ട്രി.കേരള.ജിഒവി.ഇൻ

മാറ്റുന്നു. സംസ്ഥാനത്ത് എം.എസ്.എം.ഇ കളുടെ വികസനത്തിനായി വിവിധ പദ്ധതികൾ ഫലപ്രദമായി നടപ്പിലാക്കുന്നതിനായി സംസ്ഥാനത്തെ എം.എസ്.എം.ഇ മേഖലയുടെ വിപുലമായ ഡേറ്റാ ബേസ് വികസിപ്പിക്കുന്നതിന് പ്രാധാന്യം നൽകേണ്ടതുണ്ട്. വ്യാവസായിക വകുപ്പിലെ ഫീൽഡ് ഓഫീസർമാർക്ക് വിവര ശേഖരണത്തിനും അവയുടെ ഏകോപനത്തിനും യൂണിറ്റുകൾ സന്ദർശിക്കാൻ കഴിയും.

ഫലപ്രദമായ ഏകോപനത്തിനും ഇടപെടലുകൾക്കും വേണ്ടി ബഹുവിധമായ ഉപകരണത്തോടുകൂടിയ ഒരു മൊബൈൽ ആപ്ലിക്കേഷൻ സംവിധാനം സംസ്ഥാന വ്യാവസായിക വകുപ്പ് രൂപീകരിച്ചിട്ടുണ്ട്. ഇത് യൂണിറ്റുകളെ കുറിച്ചുള്ള സ്ഥലപരമായ ഏകോപനത്തിനും വിവരങ്ങൾക്കും സഹായിക്കും. ഈ ആപ്ലിക്കേഷനിലൂടെ യൂണിറ്റുകളെ കുറിച്ചുള്ള നൂറിൽ കൂടുതൽ വിവരങ്ങളായ അവ ഉൾപ്പെടുന്ന മേഖല,നിർമ്മിക്കുന്ന ഉൽപ്പന്നങ്ങൾ,തൊഴിലാളികളുടെ എണ്ണം, യൂണിറ്റിന്റെ സാമ്പത്തികാവസ്ഥ, ജി.പി.എസിന്റെ സഹായത്തോടെ യൂണിറ്റിന്റെ സ്ഥാനം ഭൂപടത്തിൽ രേഖപ്പെടുത്തൽ എന്നിവയെ കുറിച്ചുള്ള വിവരങ്ങൾ ഇൻഡസ്ട്രീസ് എക്സ്റ്റൻഷൻ ഓഫീസർമാർക്ക് ശേഖരിക്കുന്നതിനും അപ് ലോഡ് ചെയ്യുന്നതിനും സാധിക്കുന്നു. ഈ ഉദ്ദേശത്തിന് വേണ്ടി സൃഷ്ടിച്ചിട്ടുള്ള മൊബൈൽ ആപ്ലിക്കേഷനിലൂടെ ഫീൽഡ് ഓഫീസർമാർക്ക് വിവര ശേഖരണം നടത്താൻ കഴിയും. കൂടാതെ, സംരംഭകന് യൂണിറ്റ വിവരങ്ങൾ വകുപ്പ് വെബ് സൈറ്റ് സന്ദർശിച്ച് സ്വയം പരസ്യപ്പെടുത്തുന്നതിനും കഴിയും.

സംസ്ഥാന വ്യാപകമായ വ്യാവസായിക വിവരശേഖരം ഒരു ജിയോ പോർട്ടലിൽ രേഖപ്പെടുത്തുന്നതിലൂടെ സംസ്ഥാനത്തെ എസ്റ്റേറ്റുകൾ,ഇൻക്യുബേഷൻ സെന്ററുകൾ, പരമ്പരാഗത മേഖല (ഹാൻഡ് ലൂം/കയർ/കരകൗശലമേഖല)യ്ക്കുള്ള നൈപുണ്യ ലഭ്യത,ക്ലസ്റ്റർ വികസനം മുതലായവ ഉൾപ്പെടെയുള്ളവയ്ക്കുള്ളവ്യാവസായിക പ്രോത്സാഹന സൌകര്യങ്ങൾ സംബന്ധിക്കുന്ന സ്ഥിതി വിവര കണക്ക്, അവയ്ക്കുള്ള –പദ്ധതി രൂപീകരണം മുതലായവ സാധ്യമാകുന്നു. നിലവിൽ ഒരു ലക്ഷത്തിനു മുകളിൽ യൂണിറ്റുകൾ വ്യവസായ ജാലകം ഡേറ്റാബേസിന് കീഴിൽ രജിസ്റ്റർ ചെയ്തിട്ടുണ്ട്.

## കാര്യശേഷി വികസന പരിപാടികൾ

സൂക്ഷ്മ, ചെറുകിട, ഇടത്തരം സംരംഭങ്ങൾക്ക് സംരംഭകത്വം/വ്യവസായ വികസന പരിപാടികളും നൈപുണ്യ വികസന പരിശീലനവും ഇതിലൂടെ ലഭ്യമാകുന്നു. 2017–18 ൽ 8 കോടി രൂപ പദ്ധതിയ്ക്ക് വകയിരുത്തുകയും താഴെ പറയുന്ന പരിപാടികൾ നടത്തുകയും ചെയ്തു.

- ദേശീയ അന്തർദേശീയ വിപണികൾ സ്വായത്തമാക്കുന്നതിനായി www.kerala.sme.org.,www.keralasme.com എന്നീ രണ്ടു വെബ്സൈറ്റുകൾ ആരംഭിച്ചിട്ടുണ്ട്.
- വ്യവസായവൽക്കരണവുമായി ബന്ധപ്പെട്ട തടസ്സം നീക്കുന്നതിനും ലൈസ്സൻസ് അനുവദിക്കുന്നതിനും തദ്ദേശ ഭരണ സ്ഥാപനങ്ങൾക്ക് ബോധവൽക്കരണ പരിപാടികൾ സംഘടിപ്പിച്ചു.

## കേരളം– പ്രളയാനന്തര ആവശ്യങ്ങൾ കണക്കാക്കൽ

കേരളത്തിന്റെ ചരിത്രത്തിൽ ഏറ്റവും നാശം വിതച്ച പ്രളയമാണ് 2018 ജൂൺ 1നും ആഗസ്റ്റ്18 നുമിടയിൽ

അനുഭവപ്പെട്ടത്. അപ്രതീക്ഷിതമായുണ്ടായ പ്രളയം സംസ്ഥാന സമ്പദ് വ്യവസ്ഥയുടെ എല്ലാ മേഖലകൾക്കും വൻ നാശനഷ്ടമുണ്ടാക്കി. ഈ പ്രകൃതി ദുരന്തം സംസ്ഥാനത്തിന്റെ സൂക്ഷ്മ,ചെറുകിട,ഇടത്തരം മേഖലയ്ക്കും വലിയ പ്രഹരമുണ്ടാക്കി. എം.എസ്.എം.ഇ മേഖലയിലെ നഷ്ടം ഫാക്ടറി, കെടിടങ്ങൾ, പ്ലാന്റുകൾ, മെഷിനറി, വസ്തുവിവരണം മുതലായവയ്ക്കുൾപ്പെടെ വലിയ നാശ നഷ്ടമുണ്ടാക്കി. എറണാകുളം ജില്ലയിലെ ആലുവയിലാണ് ക്ലസ്റ്ററുകൾ കൂടുതൽ ഉള്ളത്. അവയെ പ്രളയം വളരെ സാരമായി ബാധിച്ചു. വ്യാവസായിക വാണിജ്യ വകുപ്പ് പ്രളയാനന്തരമുണ്ടായ നാശനഷ്ടങ്ങളുടെ കണക്ക് പെട്ടെന്ന് കണക്കാക്കി തയ്യാറാക്കിയതിൽ പ്രളയം സാരമായി ബാധിച്ച സംരംഭങ്ങളുടെഎണ്ണം, തൊഴിലാളികളുടെ എണ്ണം, പ്ലാന്റുകൾ, ഉപകരണങ്ങൾ എന്നിവയുൾപ്പെടുന്നു . കണക്കുകൾ പ്രകാരം 3,590 സംരംഭങ്ങൾക്കും 17,413 തൊഴിലാളികൾക്കും പ്രളയം മൂലം നാശനഷ്ടമുണ്ടായി. ഇതിന് ആധാരമായ ഡേറ്റാ എം.എസ്.എം.ഇ സംരംഭങ്ങ(നിർമ്മാണവും സേവനവും)ളുടെ അധികാര പരിധിയിലെ മാസ്റ്റർ ഫയലിൽ നിന്നാണ്.പ്രളയം ബാധിച്ച സംരംഭങ്ങളുടെ എണ്ണം പട്ടിക 3.7ൽ കൊടുത്തിട്ടുണ്ട്. (അവലംബം:പ്രളയാനന്തര ആവശ്യം കണക്കാക്കൽ -പ്രളയവും മണ്ണിടിച്ചിലും – ലോക ബാങ്കും ഏഷ്യൻ വികസന ബാങ്കും, വ്യവസായ വാണിജ്യ ഡയറക്ടറേറ്റും തയ്യാറാക്കിയ റിപ്പോർട്ട്)

## കേരളത്തിന്റെ പുനർനിർമ്മിതിയ്ക്കായുള്ള വകുപ്പുതല ഇടപെടലുകൾ

പ്രളയം ബാധിച്ച യൂണിറ്റുകൾക്ക് നിലവിലുള്ള സംരംഭക സഹായ പദ്ധതിയിൻ കീഴിൽ ലഭിക്കാവുന്ന സാമ്പത്തിക പരിധിയിൽ ഇളവ് നൽകുന്നതാണ്. എം.എസ്.എം.ഇ. മേഖലയിലെ പ്രളയ ബാധിത യൂണിറ്റുകളുടെ ഓരോ വർഷത്തെയും ബാങ്ക് വായ്പാ പലിശ ഇളവ് 6 മുതൽ 8 ശതമാനം വരെ പരമാവധി 3 വർഷവും അർഹമായ യൂണിറ്റിന് ഒരു വർഷം പരമാവധി തുക 5 ലക്ഷവുമായിരിക്കും (അവലംബം : വ്യവസായ വാണിജ്യ ഡയറക്ടറേറ്റ്).

## സൂക്ഷ്മ ചെറുകിട ഇടത്തരം വ്യവസായ മേഖലയിലെ വ്യവസായ ധനസഹായം

### സ്റ്റേറ്റ് ലെവൽ ബാങ്കേഴ്സ് കമ്മറ്റി (എസ്.എൽ.ബി.സി)

സ്റ്റേറ്റ് ബാങ്കേഴ്സ് കമ്മറ്റിയുടെ (എസ്.എൽ.ബി.സി) റിപ്പോർട്ട് പ്രകാരം, വിവിധ മേഖലകളിലായി 2017 മാർച്ച് വരെ കേരളത്തിന് അനുവദിച്ച വായ്പകളിലൂടെ പിരിഞ്ഞുകിട്ടാൻ ബാക്കിയുള്ള തുക 2,56,075 കോടി രൂപയാണ്.ഇത്, മുൻവർഷത്തെ 2,32,418 കോടി രൂപയേക്കാൾ 10.17 ശതമാനം അധികമാണ്. എം.എസ്.എം.ഇ മേഖലയിൽ 2017 മാർച്ച് വരെ മാത്രം 39,408 കോടി രൂപയാണ് പിരിഞ്ഞുകിട്ടാനുള്ളത്. ഇത് മുൻവർഷത്തെ 39,463 കോടി രൂപയേക്കാൾ 0.13 ശതമാനം കുറവാണ്. വിവിധ മേഖലകളിലെ വായ്പകളുടെ വിശദാംശങ്ങൾ അനുബന്ധം 3.25 ൽ നല്കിയിരിക്കുന്നു.

### സ്മാൾ ഇൻഡസ്ട്രീസ് ഡവലപ്മെന്റ് ബാങ്ക് ഓഫ് ഇന്ത്യ (സിഡ്ബി)

സുരക്ഷിതമല്ലാത്ത വായ്പാ സൗകര്യം ലഭ്യമാക്കുന്ന പണമിടപാട് സ്ഥാപനങ്ങളുടെ പരിഷ്ക്കാരത്തിന്

**പട്ടിക3.7.** പ്രളയം ബാധിച്ച എം.എസ്.എം.ഇ സംരംഭങ്ങളുടെ എണ്ണം

| ജില്ല | ആകെ എം.എസ്. എം. ഇ. സംരംഭങ്ങൾ(എണ്ണം) | പ്രളയം ബാധിച്ച സംരംഭങ്ങളുടെ എണ്ണം | ആകെ കണക്കാക്കിയ നഷ്ടം (രൂപ ലക്ഷത്തിൽ | ബാധിക്കപ്പെട്ട വ്യക്തികൾ |
|---|---|---|---|---|
| തിരുവനന്തപുരം | 9,647 | 10 | 192 | 50 |
| കൊല്ലം | 7,300 | 41 | 510 | 220 |
| പത്തനംതിട്ട | 4,509 | 410 | 3,101.48 | 1500 |
| ആലപ്പുഴ | 7,831 | 820 | 5,260.99 | 3625 |
| കോട്ടയം | 7,979 | 204 | 745.62 | 980 |
| ഇടുക്കി | 4,533 | 79 | 879.82 | 368 |
| എറണാകുളം | 16,547 | 1,126 | 39,180.44 | 6400 |
| തൃശ്ശൂർ | 15,250 | 630 | 11,857.82 | 2910 |
| പാലക്കാട് | 8,732 | 59 | 499.43 | 300 |
| മലപ്പുറം | 21,914 | 97 | 372.9 | 504 |
| കോഴിക്കോട് | 10,445 | 52 | 410.17 | 298 |
| വയനാട് | 3,200 | 61 | 377.18 | 255 |
| കണ്ണൂർ | 6,415 | 1 | 3.95 | 3 |
| കാസർകോഡ് | 3,423 | 0 | 0 | 0 |
| കേരളം | 127,725 | 3,590 | 63,391.81 | 17,413 |

അവലംബം: പ്രളയാനന്തര ആവശ്യം കണക്കാക്കൽ -പ്രളയവും മണ്ണിടിച്ചിലും – ലോക ബാങ്കും ഏഷ്യൻ വികസന ബാങ്കും തയ്യാറാക്കിയ റിപ്പോർട്ട്

ഗവണ്മെന്റ് സിഡ്ബിയെ പ്രോത്സാഹിപ്പിക്കുന്നു. ഇതു വഴി ന്യായമായ പലിശ നിരക്കിന്റെയും ഇടപാട് ചരിത്രത്തിന്റെയും അടിസ്ഥാനത്തിൽ ഇടപാടുകാർക്ക് വായ്പാ സൗകര്യം ഉറപ്പുവരുത്തുന്നു. 31.3.2017-ലെ കണക്കുകൾ അനുസരിച്ച്, സൂക്ഷ്മ ചെറുകിട ഇടത്തരം മേഖലയ്ക്ക് വിവിധ ഉത്പന്നങ്ങളിലൂടെ മൊത്തത്തിൽ ലഭിച്ച ധനസഹായം 117.55 കോടി രൂപയായിരുന്നു. വിശദാംശങ്ങൾ അനുബന്ധം 3.26-ൽ നല്കിയിരിക്കുന്നു.

## വ്യവസായിക ക്ലസ്റ്റർ വികസനം

ചെറുകിട-ഇടത്തരം വ്യവസായ യൂണിറ്റുകളുടെ വികസനത്തിനും അഭിവൃദ്ധിക്കുമുള്ള ഫലപ്രദമായ മാർഗ്ഗം എന്ന നിലയിൽ വ്യാവസായിക ക്ലസ്റ്റർ വികസനം വളരെയധികം അംഗീകരിക്കപ്പെട്ടിരിക്കുന്നു. എം.എസ്.എം.ഇ പങ്കാളികളെ സംബന്ധിച്ചിടത്തോളം ഇൻക്ലൂസീവ്നെസ്, സാങ്കേതിക വിദ്യയുടെ സ്വാംശീകരണം, ശേഷി മെച്ചപ്പെടുത്തൽ പൊതു വിഭവങ്ങളുടെ ലഭ്യത ഉറപ്പുവരുത്തൽ എന്നിവയിൽ ക്ലസ്റ്ററുകൾ പ്രധാന പങ്ക് വഹിക്കുന്നുണ്ട്. ഉത്പാദന ക്ഷമത, ശേഷി, മത്സരക്ഷമത എന്നിവ വർദ്ധിപ്പിക്കുന്നതിനുള്ള ഫലപ്രദമായ ഉപായമായാണ് ക്ലസ്റ്റർ സമീപനത്തെ, സൂക്ഷ്മ,ചെറുകിട,ഇടത്തരം സംരംഭക മന്ത്രാലയം സ്വീകരിച്ചിരിക്കുന്നത്.

പരമ്പരാഗതരീതിയിലുള്ള പ്രവർത്തനങ്ങളെയും, വ്യാവസായിക ജില്ലകളെയും മത്സരത്തിന് അനുകൂലമാക്കുന്നതിനും, നൂതന ആശയങ്ങൾ കണ്ടെത്തുന്നതിനുള്ള നവീന ശൃംഖലകളായി രൂപാന്തരപ്പെടുത്തുന്നതിലൂടെ, കൂട്ടായ്മയുടെ ലാഭം കൊയ്യുന്നതിനായി കേരള സർക്കാർ വ്യവസായവത്ക്കരണത്തിന് ക്ലസ്റ്റർ വികസന സമീപനം മുൻകൂട്ടി സ്വീകരിച്ചിട്ടുണ്ട്. എം.എസ്.എം.ഇ വികസന ഇൻസ്റ്റിറ്റ്യൂട്ട്, തൃശ്ശൂർ, കെ-ബിപ് എന്നിവയിലൂടെയാണ് സംസ്ഥാനം ക്ലസ്റ്റർ വികസന പ്രവർത്തനങ്ങൾ നടത്തുന്നത്. തടി, പ്ലൈവുഡ്, ഫർണിച്ചർ, റബ്ബർ, ടെക്സ്റ്റയിൽസ്, അരിമിൽ,പ്ലാസ്റ്റിക് പ്രിന്റേഴ്സ്, വംശീയമായ ഭക്ഷണം,കാർഷിക ഉപകരണങ്ങൾ, ജനറൽ എഞ്ചിനീയറിംഗ് എന്നീ മേഖലകളിൽ പൊതുസൗകര്യ സേവന കേന്ദ്രങ്ങളുടെ നിർമ്മാണം പുരോഗമിക്കുന്നു. 1,222.14 ലക്ഷം രൂപ ചെലവിൽ കണ്ണൂരിലെ എലയാവൂരിൽ ഓഫ്സെറ്റ് പ്രിന്റേഴ്സ് ക്ലസ്റ്ററിന്റെ പണി പൂർത്തിയാവുകയും 2018 മാർച്ച് 26 ന് കമ്മിഷൻ ചെയ്യുകയും ചെയ്തു. കണ്ണൂരിലെ തളിപ്പറമ്പ് വുഡ് ഫർണ്ണിച്ചർ ക്ലസ്റ്റർ, തൃശ്ശൂരിലെ ചേവൂർ വുഡ് ഫർണ്ണിച്ചർ ക്ലസ്റ്റർ, ഇടുക്കി പാർലമെന്റ് നിയോജകമണ്ഡലം, എറണാകുളം ജില്ല എന്നിവിടങ്ങളിൽ പൊതുസൗകര്യ സേവന കേന്ദ്രങ്ങൾ ആരംഭിക്കുന്നതിനുള്ള പ്രവർത്തനം പുരോഗമിച്ചു കൊണ്ടിരിക്കുന്നു. (അവലംബം കേരള വ്യവസായ പ്രോത്സാഹന ബ്യൂറോ)

കേന്ദ്ര എം.എസ്.എം.ഇ മന്ത്രാലയം 19 പൊതുസൗകര്യ സേവന കേന്ദ്രങ്ങളുടെ നിർമ്മാണ പ്രവർത്തനങ്ങൾക്ക് സാമ്പത്തിക സഹായം നൽകി വരുന്നു. സംസ്ഥാന ഗവൺമെന്റും മറ്റ് പങ്കാളികളുമായി ചേർന്ന് തൃശ്ശൂരിലെ എസ്.എം.ഇ-വികസന ഇൻസ്റ്റിറ്റ്യൂട്ട് തലസ്ഥാനത്ത് ക്ലസ്റ്ററുകളുടെ പ്രോത്സാഹനത്തിനും വികസനത്തിനുമായി സജീവമായി ഇടപെട്ട് കൊണ്ടിരിക്കുകയാണ്. കണ്ണൂരിലെ വുഡ് ഫർണ്ണിച്ചർ ക്ലസ്റ്ററിന് മുഴുവൻ യന്ത്രങ്ങൾ വാങ്ങുകയും കെ.ബിപ്പിന് ഭാരത സർക്കാർ 162.334 ലക്ഷം രൂപ മൂന്നാമത്തെ തവണ നൽകുകകയും എം.എസ്.എം.ഇ. - സി.ഡി.പി പദ്ധതിയ്ക്ക് കീഴിൽ മൂവാറ്റുപുഴയിലെ പ്ലൈവുഡ് ക്ലസ്റ്ററിന്റെ നിർമ്മാണത്തിന് തത്വത്തിലുള്ള അംഗീകാരം ഗവൺമെന്റിൽ നിന്നും ലഭിച്ചിട്ടുമുണ്ട്. (അവലംബം : വാർഷിക പദ്ധതി 2017-18, എം.എസ്.എം.ഇ വികസന ഇൻസ്റ്റിറ്റ്യൂട്ട്, തൃശ്ശൂർ)

## സംരംഭകത്വം, വൈദഗ്ദ്യവികസനം എന്നിവയുടെ പ്രോത്സാഹനം

കൂടുതൽ സുസ്ഥിരഉപഭോഗവും ഉത്പാദന സംവിധാനവും മെച്ചപ്പെടുത്താൻ പ്രാദേശിക സംരംഭകരുടെ പ്രോത്സാഹനം സഹായിക്കുന്നു. സംരംഭക വിദ്യാഭ്യാസം നവീനത പ്രോത്സാഹിപ്പിക്കുകയും മികച്ച ഉത്പന്നങ്ങൾ, പദ്ധതികൾ, സേവനങ്ങൾ എന്നിവ ഉണ്ടാക്കാൻ സംരംഭകരെ സഹായിക്കുകയും ചെയ്യുന്നു. വികസനത്തിന്റെ സാമൂഹിക, സാമ്പത്തിക, പാരിസ്ഥിതിക സങ്കീർണതയും സുസ്ഥിര മൂല്യങ്ങളും ദീർഘകാല വീക്ഷണം എന്നിവ കണക്കിലെടുക്കുമ്പോൾ ഇത് പ്രത്യേകിച്ചും ഫലപ്രദമാണ്. കേരളത്തിലെ വൈദഗ്ദ്യ വികസന പരിശീലനസ്ഥാപനങ്ങളുടെ വിശദാംശങ്ങൾ പട്ടിക 3.8 ൽ കാണിച്ചിരിക്കുന്നു.

ഉദ്യോഗസ്ഥർക്കുള്ള പരിശീലനവും തൊഴിലധിഷ്ഠിതവും തുടർച്ചയായും ഉള്ള ഓൺ-ദ-ജോബ് പരിശീലനവും തൊഴിലാളികളുടെ വൈദഗ്ദ്യം ശാശ്വതമായി മെച്ചപ്പെടുത്തുന്നത് ഉറപ്പുവരുത്തുന്നു. കേന്ദ്ര ഗവണ്മെന്റ് സ്ഥാപനമായ തൃശ്ശൂരിലെ എം.എസ്.എം.ഇ വികസന ഇൻസ്റ്റിറ്റ്യൂട്ട് (എം.എസ്.എം.ഇ-ഡിഐ) 2017-18 വർഷത്തിൽ 74 വികസന പരിശീലന പരിപാടികൾ നടത്തിയിട്ടുണ്ട്. ഇതിലൂടെ 9,876 പേർ ഈ പരിപാടിയുടെ ഗുണഭോക്താക്കളായി. 2018-19 ൽ (ആഗസ്റ്റ് 31, 2018 വരെ) 1,680 പേർക്ക് നൈപുണ്യ വികസന പരിപാടികളുടെ ഗുണം ലഭിക്കുകയും ചെയ്തു. വിശദാംശങ്ങൾ അനുബന്ധം 3.27 ൽ നല്കിയിരിക്കുന്നു.

**പട്ടിക 3.8** കേരളത്തിലെ വൈദഗ്ദ്യ വികസന പരിശീലനസ്ഥാപനങ്ങൾ

| | |
|---|---|
| എം.എസ്.എം. ഇ വികസന ഇൻസ്റ്റിറ്റ്യൂട്ട്, തൃശ്ശൂർ (എം.എസ്. എം.ഇ–ഡിഐ) | ഇന്ത്യാ ഗവൺമെന്റിന്റെ എം.എസ്.എം.ഇ മന്ത്രാലയത്തിന് കീഴിൽ വരുന്ന എം.എസ്.എം.ഇ വികസന ഇൻസ്റ്റിറ്റ്യൂട്ട്,കേരളത്തിനും ലക്ഷദ്വീപുകൾക്കും ടെക്നോ ഇക്കണോമിക് മാനേജീരിയൽ കൺസൾട്ടൻസി സർവിസുകൾ നൽകിവരുന്നു.ഇവിടെ വ്യവസായ ഉത്തേജക ക്യാമ്പെയിനുകൾ, സംരംഭകത്വ വികസന പരിപാടി (ഇഡിപി), സംരംഭകത്വ നൈപുണ്യ വികസന പരിപാടി (എസ്എസ്ഡി), മാനേജ്മെൻറ് ഡവലപ്മെൻറ് പ്രോഗ്രാമുകൾ (എം ഡി പി), പിഡി അക്കൗണ്ട് മുഖേനയുള്ള സ്കിൽ ഡെവലപ്മെന്റ് പ്രോഗ്രാമുകൾ (എസ്.ഡി.പി.കൾ) എന്നീ വിവിധ പരിശീലന പരിപാടികൾ സംഘടിപ്പിച്ച് വരുന്നുണ്ട്. 2017–18 ൽ (2018 ആഗസ്റ്റ് 31 വരെ) 28 പരിശീലന പരിപാടികൾ നടത്തിയതിൽ സംരംഭകത്വ വൈദഗ്ദ്യവികസനത്തിൽ 676 പേർക്ക് പരിശീലനം ലഭിച്ചു. |
| കേരള അക്കാഡമി ഫോർ സ്കിൽ എക്സലെൻസ് (കെഎഎസ്ഇ) | കേരള സർക്കാർ, കേരള അക്കാഡമി ഫോർ സ്കിൽ എക്സലെൻസിന്റെ (കെഎഎസ്ഇ) നേതൃത്വത്തിൽ യുവ തൊഴിലാളികൾക്ക് തൊഴിൽ മാർഗനിർദേശങ്ങൾ നല്കുന്നതിനും വ്യവസായിക പരിശീലനം തൊഴിൽ ലഭ്യത എന്നിവ ഉറപ്പ് വരുത്തുന്നതിനുമായി കൊല്ലം, കോഴിക്കോട്, പാലക്കാട് എന്നിവിടങ്ങളിൽ കൗശൽ കേന്ദ്രങ്ങൾ സ്ഥാപിച്ചു. 2017 –18 ൽ ആകെ 3038 പേരും 2018–19 ൽ ആഗസ്റ്റ് 31, 2018 വരെ 454 പേരും കൗശൽ കേന്ദ്രത്തിൽ രജിസ്റ്റർ ചെയ്ത് പരിശീലനം നേടിയിട്ടുണ്ട് |
| കേരള ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ലേബർ ആന്റ് എംപ്ലോയ്മെന്റ് (KILE) | തൊഴിലും തൊഴിലധിഷ്ഠിതവുമായ മറ്റ് വിഷയങ്ങളിലും പരിശീലനത്തിനും ഗവേഷണത്തിനും ആയിട്ടുള്ള ഈ സ്ഥാപനം, 2017–18ൽ പരിശീലനങ്ങൾ, വർക്ക്ഷോപ്പുകൾ സെമിനാറുകൾ, പ്രസിദ്ധീകരണങ്ങൾ, ഗവേഷണ പഠനങ്ങൾ എന്നീ വിവിധ കാര്യപരിപാടികൾ നടത്തുകയുണ്ടായി. ഈ പരിപാടികളിൽ 3478 പേർ ഗുണഭോക്താക്കളായി. 2018–19ൽ 14 പരിപാടികൾ നടത്തിയതിൽ (ആഗസ്റ്റ് 31, 2018 വരെ) 916 പേരും ഇതിന്റെ ഗുണഭോക്താക്കളായി. ഇത് മുൻവർഷത്തെ അപേക്ഷിച്ച് 26.10 ശതമാനം കൂടുതലാണ്. |

## ഗ്രാമീണവ്യവസായങ്ങൾക്ക് സാമ്പത്തിക സഹായം– പ്രാധനമന്ത്രിയുടെ തൊഴിൽദാന പരിപാടി (പി.എം.ഇ.ജി.പി)

ഗ്രാമങ്ങളിലും നഗരങ്ങളിലും കാർഷികേതര മേഖലയിൽ സൂക്ഷ്മ സംരംഭങ്ങൾ ആരംഭിച്ച് അധിക തൊഴിലവസരങ്ങൾ സൃഷ്ടിക്കുന്നതിനായി ദേശീയതലത്തിൽ ആവിഷ്ക്കരിച്ച വായ്പാധിഷ്ഠിത സബ്സിഡി പദ്ധതിയാണ് പ്രധാനമന്ത്രിയുടെ തൊഴിൽദാന പരിശീലന പരിപാടി (പി.എം.ഇ.ജി.പി). 2017–18–ൽ ബാങ്കുകൾ 1307 അപേക്ഷകൾ അംഗീകരിച്ച് മാർജിൻ ധന സഹായമായി 2433 ലക്ഷം രൂപ വിതരണം ചെയ്തു. 2016–17–ൽ ഇത് യഥാക്രമം 783–ഉം 991.88 ലക്ഷവുമായിരുന്നു. ബാങ്ക് കൂടുതൽ അപേക്ഷകരെ പരിഗണിച്ചത് തിരുവനന്തപുരം ജില്ലയിലും (126 എണ്ണം), തുടർന്ന് തൃശ്ശൂർ (124) ഇടുക്കി (113) ജില്ലകളുമാണ്. വിശദവിവരങ്ങൾ അനുബന്ധം 3.28–ൽ കൊടുത്തിരിക്കുന്നു.

പ്രത്യേകിച്ചും ഭക്ഷ്യ സംസ്കരണ മേഖലയിൽ കൈകൊണ്ട അധികമായ മൂല്യ വർധനവ് ഇന്ത്യയിലെ ഭക്ഷ്യ മേഖലയ്ക്കു ഉയർന്ന വളർച്ചയും ലാഭവും നേടികൊടുത്തിട്ടുണ്ട്.

പഴവർഗ്ഗങ്ങളും പച്ചക്കറികളും, തോട്ടവിളകൾ, ധാന്യസംസ്കരണം, സുഗന്ധദ്രവ്യങ്ങൾ, പാലും പാലുൽപ്പന്നങ്ങളും, മാംസാഹാരവും കോഴിയിറച്ചിയും, മത്സ്യം, മദ്യം കൂടാതെ മറ്റു ഉപഭോഗ ഉൽപ്പന്നങ്ങളായ ചോക്ലേറ്റുകൾ, കൊക്കോ ഉൽപ്പന്നങ്ങൾ, സോയ ഉൽപ്പന്നങ്ങൾ, മിനറൽ വാട്ടർ, ഉയർന്ന പ്രോട്ടീൻ ആഹാര പദാർത്ഥങ്ങൾ തുടങ്ങിയവയാണ് ഇന്ത്യയുടെ ഭക്ഷ്യ സംസ്കരണ മേഖലയിൽപ്പെടുന്നവ.

രാജ്യത്തെ ആകെ ഭക്ഷ്യ വിപണിയുടെ 32 ശതമാനം ഇന്ത്യൻ ഭക്ഷ്യ സംസ്കരണ വ്യവസായം സംഭാവന ചെയ്യുന്നു.കൂടാതെ ഇന്ത്യയിലെ ഏറ്റവും വലിയ വ്യവസായങ്ങളിലൊന്നായ ഇത് ഉൽപ്പാദനം, ഉപഭോഗം, കയറ്റുമതി, വളർച്ചയ്ക്കുള്ള ഭാവി യിലെ സാധ്യത എന്നിവയിലും പരിഗണന നൽകുന്നു. നിർമ്മാണ മേഖലയുടെ 8.80 ശതമാനവും, കാർഷിക മേഖലയുടെ 8.39 ശതമാനവും, ഇന്ത്യൻ കയറ്റുമതിയുടെ 13 ശതമാനവും, ആകെ വ്യാവസായിക നിക്ഷേപത്തിന്റെ 6 ശതമാനവും ഈ മേഖല സംഭാവന ചെയ്യുന്നു (അവലംബം: എ റെഡി ബെക്കനർ ഫോർ എഫ്.ഡി.ഐ ഇൻ ഇന്ത്യ, മിനിസ്ട്രി ഓഫ് ഫുഡ് പ്രോസ്സസിംഗ് ഇൻഡസ്ട്രീസ്, ഭാരത് സർക്കാർ).

ഭാവിയിൽ ഉണ്ടാകാവുന്ന വളർച്ചയും സുസ്ഥിരമായ തൊഴിൽ സാധ്യതകൾക്കും വളരെയധികം സാദ്ധ്യതകൾ ഉള്ള ഭക്ഷ്യസംസ്കരണ വ്യവസായം കേരളത്തിൽ മുൻഗണനാ മേഖലയായി അംഗീകരിക്കപ്പെട്ടു കഴിഞ്ഞു. കേരളാ വ്യാവസായിക പശ്ചാത്തല വികസന കോർപ്പറേഷൻ (കിൻഫ്രാ) സംസ്ഥാനത്ത് ഭക്ഷ്യ സംസ്കരണ വ്യവസായത്തെ പ്രോത്സാഹിപ്പിക്കുന്നതിൽ മുഖ്യ പങ്കു വഹിക്കുന്നു. സംസ്ഥാനത്ത് ധാരാളം ഭക്ഷ്യാധിഷ്ഠിത പാർക്കുകൾ കിൻഫ്രാ ആരംഭിച്ചിട്ടുണ്ട്. മുൻഗണനാ മേഖലയായത് കൊണ്ട് ഭക്ഷ്യ സംസ്കരണ മേഖലയുടെ പ്രത്യേക ആവശ്യങ്ങൾക്ക് അനുയോജ്യമായ വ്യവസായ പാർക്കുകളും കിൻഫ്രാ ആരംഭിച്ചിട്ടുണ്ട്.

### കിൻഫ്ര ഫുഡ് പ്രൊസസ്സിംഗ് പാർക്ക്, കാക്കൻഞ്ചേരി, മലപ്പുറം

മലപ്പുറം ജില്ലയിൽ 72 ഏക്കർവിസ്തൃതിയിൽ പ്രവർത്തിക്കുന്ന കാക്കൻഞ്ചേരിഫുഡ് പ്രൊസസ്സിംഗ് പാർക്കിൽ പ്രവർത്തനക്ഷമങ്ങളായ 42 യൂണിറ്റുകളുണ്ട്. 2017-18 ൽ 13, 376.86 ലക്ഷം രൂപ നിക്ഷേപം നടത്തിയ ഇവിടെ 2, 800 തൊഴിലവസരങ്ങൾ സൃഷ്ടിച്ചു.

### ഇടുക്കിയിലെ മുട്ടത്തെ ഭക്ഷ്യ സുഗന്ധ ദ്രവ്യ പാർക്ക്

ഇടുക്കി ജില്ലയിലെ മുട്ടത്തെ 15 ഏക്കർ വിസ്തൃതിയിലുള്ള ഇ പ്രൊജക്റ്റ് ഭാരത സർക്കാരിന്റെ എം.എസ്.എം.ഇ മന്ത്രാലത്തിന്റെ കീഴിൽ എം.എസ്.എം.ഇ ക്ലസ്റ്റർ വികസന പദ്ധതിയിൻ (എം.എസ്.എം.ഇ -സി-ഡി-പി)കീഴിൽ നടപ്പിലാക്കുന്നു. ഇതു ഭക്ഷ്യ സുഗന്ധ ദ്രവ്യങ്ങൾക്കും, മറ്റു അനുബന്ധ പ്രവർത്തികൾക്കുമുള്ള ഒരു പൂർണ്ണ സജ്ജമായ പൊതു പശ്ചാത്തല സൌകര്യങ്ങൾ വിഭാവനം ചെയ്യുന്നു. ഈ പദ്ധതിയ്ക്ക് സർക്കാർ തത്വത്തിൽ അംഗീകാരം നൽകിയിട്ടുണ്ട്.

### കിൻഫ്ര മെഗാ ഫുഡ് പാർക്ക്, പാലക്കാട്

കേന്ദ്ര ഗവൺമെന്റിന്റെ വൻകിട ഭക്ഷ്യ പാർക്ക് പദ്ധതിയിൽ (എം.എഫ്.പി.എസ് ) ഉൾപ്പെടുത്തി നടപ്പിലാക്കിയ പദ്ധതിയാണ് പാലക്കാട്ടെ കിൻഫ്ര മെഗാ ഫുഡ് പാർക്ക്. പാലക്കാട് ജില്ലയിലെ വാളയാറിൽഎലപ്പുള്ളി, പുതുശ്ശേരി എന്നീ ഗ്രാമങ്ങളിലെ 79.42 ഏക്കറിൽ ഒരു കേന്ദ്രീകൃത സംസ്കരണ യൂണിറ്റ് ആരംഭിക്കുവാനും ഇതിന്റെ പ്രാഥമിക സംസ്കരണ യൂണിറ്റുകൾ എറണാകുളം, തൃശ്ശൂർ, മലപ്പുറം, വയനാട് എന്നീ ജില്ലകളിൽ തുടങ്ങുവാനും ലക്ഷ്യമിട്ടുള്ളതാണ് ഈ പദ്ധതി. നേരിട്ട് 1, 500 പേർക്കും നേരിട്ടല്ലാതെ 5, 000 പേർക്കും ഈ പാർക്ക് തൊഴിൽ നൽകിയതായി കണക്കാക്കപ്പെട്ടിട്ടുണ്ട്.കിൻഫ്ര ഭക്ഷ്യസംസ്കരണ യൂണിറ്റുകളുടെ വിശദാംശം അനുബന്ധം 3.29 ൽ കൊടുത്തിരിക്കുന്നു.

### തൃശ്ശൂരിലെ വെള്ളാനിക്കരയിൽ ഭക്ഷ്യ സുരക്ഷാ, ഗുണമേന്മ നിർണ്ണയ ലാബ് സ്ഥാപിക്കൽ

ഭാരത സർക്കാരിന്റെ വാണിജ്യ മന്ത്രാലത്തിന്റെ സഹായത്തോടെ സംസ്ഥാനത്ത് കയറ്റുമതി അനുബന്ധ പ്രവർത്തനങ്ങളുടെ അടിസ്ഥാന സൌകര്യങ്ങൾ വികസിപ്പിക്കുന്നതിനുള്ള സഹായ (അസൈഡ് ) പദ്ധതിയ്ക്ക് കീഴിൽ തൃശ്ശൂർ വെള്ളാനിക്കരയിൽ കേരള കാർഷിക സർവ്വകലാശാലയിൽ കയറ്റുമതി പ്രോത്സാഹിപ്പിക്കുന്നതിനായി ഭക്ഷ്യ സുരക്ഷാ ഗുണമേന്മാ നിർണ്ണയ ലബോറട്ടറി സ്ഥാപിക്കുന്നതാണ് പ്രസ്തുത പ്രോജക്ട്. കയറ്റുമതി സാധ്യത വിപുലപ്പെടുത്തുന്നതിനായി സജീവമായ ബഹുവിധ

സമീപനത്തിലൂടെ സംസ്ഥാനത്തിന്റെ ഭക്ഷ്യസുരക്ഷാ ഗുണമേന്മാ വിവര സംവിധാനം മെച്ചപ്പെടുത്തുന്നതിനും പദ്ധതി വിഭാവനം ചെയ്യുന്നു.

## എൻ സി.എച്ച്.സി വഴി ഭക്ഷ്യ സുരക്ഷാ സംവിധാനം നടപ്പിലാക്കൽ

നാഷണൽ സെന്റർ ഫോർ എച്ച്.എ.സി.സി.പി സർട്ടിഫിക്കേഷനും (എൻ.സി.എച്ച്.സി) കെ–ബിപ്പും. സംയുക്തമായി കേരളത്തിനകത്തും മറ്റ് വിവിധ സംസ്ഥാനങ്ങളിലും പ്രവർത്തിക്കുന്ന ഭക്ഷ്യ സംസ്കരണ യൂണിറ്റുകളുടെ ആഡിറ്റിംഗ്, സർട്ടിഫിക്കേഷൻ, റി സർട്ടിഫിക്കേഷൻ തുടങ്ങിയവ കൈകാര്യം ചെയ്തു വരുന്നു. ഭക്ഷ്യ സംസ്കരണത്തിലും അനുബന്ധ പ്രവർത്തനങ്ങളിലും ഏർപ്പെട്ടിരിക്കുന്ന സൂക്ഷ്മ ചെറുകിട ഇടത്തരം സംരംഭങ്ങൾക്ക് ഭക്ഷ്യ സുരക്ഷയെ സംബന്ധിച്ച അവബോധം നൽകുന്നതിന് നാഷണൽ സെന്റർ ഫോർ എച്ച്.എ.സി.സി.പിയുടേയും കേരളത്തിലെ ഫുഡ് സേഫ്റ്റി കമ്മീഷണറേറ്റിന്റെയും ആഭിമുഖ്യത്തിൽ ബോധവൽക്കരണ പരിപാടികൾ സംഘടിപ്പിച്ചു.

## പരമ്പരാഗത വ്യവസായങ്ങൾ

കരകൗശല മേഖലയിൽ അനേകം കരകൗശല തൊഴിലാളികൾക്ക് തൊഴിൽ ലഭ്യമാക്കുകയും രാജ്യത്തിന്റെ സാംസ്കാരിക പൈതൃകത്തെ സംരക്ഷിക്കുന്നതോടൊപ്പം കയറ്റുമതി വളർച്ചയ്ക്കും ഗണ്യമായ സംഭാവനയാണ് കരകൗശല മേഖല പ്രദാനം ചെയ്യുന്നത്. എന്നിരുന്നാലും, ഈ വ്യവസായത്തിന്റെ അസംഘടിത സ്വഭാവം, തൊഴിലാളികളുടെ വിദ്യാഭ്യാസ നിലവാരക്കുറവ്, കുറഞ്ഞ മൂലധന അടിത്തറ, പുതിയ സാങ്കേതികവിദ്യകളുടെ മോശമായ സാന്നിദ്ധ്യം, കമ്പോള ഇന്റലിജൻസ് സംവിധാനത്തിന്റെ അഭാവം, മോശമായ സ്ഥാപന സംവിധാന ചട്ടക്കൂട് എന്നീ പ്രശ്നങ്ങൾ ഇതിന്റെ പ്രവർത്തനത്തെ ദോഷകരമായി ബാധിക്കുന്നുണ്ട്. ഈ പ്രശ്നങ്ങൾ പരിഹരിക്കുന്നതിന് സർക്കാർ നിരന്തരം ശ്രമിച്ചതിന്റെ ഫലമായി 2017–18 ൽ ആഭ്യന്തര വിൽപ്പനയിലും, കയറ്റുമതിയിലും, ഉല്പ്പന്ന വളർച്ചയിലും ഈ മേഖലയിൽ നല്ല വർധനവ് ദൃശ്യമായി .

ഇന്ത്യയിൽ കരകൗശല മേഖലയിൽ 68.86 ലക്ഷം കരകൗശല തൊഴിലാളികൾ പണിയെടുക്കുന്നു. ഇതിൽ 30.25 ലക്ഷം പുരുഷന്മാരും 38.61 ലക്ഷം സ്ത്രീകളുമാണ്. 2017 ഏപ്രിൽ മുതൽ നവംബർ വരെ കരകൗശല ഉൽപ്പന്ന കയറ്റുമതി 21, 201 കോടി രൂപയും 2016–17 ൽ ഇത് 34, 394.30 കോടി രൂപയുമാണ്.10.8 ശതമാനം വാർഷിക നിരക്കിലാണ് മേഖല വളരുന്നത്.
(അവലംബം:വാർഷിക റിപ്പോർട്ട് 2017-18, ടെക്സ്റ്റയിൽസ് മന്ത്രാലയം, ഭാരത സർക്കാർ).

## കേരളത്തിലെ കരകൗശല വ്യവസായം

കേരളത്തിലെ പരമ്പരാഗത വ്യവസായങ്ങളിൽ ഒന്നാണ് കരകൗശല വ്യവസായം. ആനക്കൊമ്പ്, മുള, പനയോല, കക്കകൾ, തടി, ചിരട്ട, കളിമണ്ണ്, തുണി, കയർ, ലോഹങ്ങൾ, കല്ലുകൾ, ലാക്വയർ വെയർ തുടങ്ങിയവ ഉപയോഗിച്ച് അതിമനോഹരങ്ങളായ ഉല്പന്നങ്ങൾ നിർമ്മിക്കുന്ന ഒരു പാരമ്പര്യം കേരളത്തിനുണ്ട്. സംസ്ഥാനത്തുടനീളമുള്ള കൊട്ടാരങ്ങളിലും, പുരാതന ഗൃഹങ്ങളിലും, മ്യൂസിയങ്ങളിലും പ്രാചീന കരകൗശല വിസ്മയങ്ങൾ കാണാം. ഇതിൽ പണിയെടുക്കുന്ന ബഹുഭൂരിപക്ഷം കരകൗശല തൊഴിലാളികളും സാമൂഹികവും സാമ്പത്തികവുമായും തീരെ പിന്നോക്കാവസ്ഥയിൽപ്പെട്ടവരാണ്.

## കരകൗശല വ്യവസായത്തിന്റെ പ്രാധാന്യം

കേരള സംസ്ഥാന കരകൗശല അപ്പെക്സ് സഹകരണ സംഘം (സുരഭി), കരകൗശല വികസന കോർപ്പറേഷൻ, കേരള ആർട്ടിസാൻസ് വികസന കോർപ്പറേഷൻ (കാഡ്കോ) എന്നിവയാണ് കേരളത്തിലെ കരകൗശല വ്യവസായത്തിന്റെ പ്രധാന പ്രോത്സാഹന ഏജൻസികൾ.

## കേരള സംസ്ഥാന കരകൗശല അപ്പെക്സ് സഹകരണ സംഘം (സുരഭി)

പ്രാഥമിക സഹകരണ സംഘങ്ങൾ ഉത്പാദിപ്പിക്കുന്ന ഉത്പന്നങ്ങൾ വിപണനം നടത്തി സംസ്ഥാനത്തെ കരകൗശല തൊഴിലാളികളുടെ ജീവിത നിലവാരം ഉയർത്തുക, കേന്ദ്രസംസ്ഥാന സർക്കാരുകളുടെ സഹായത്തോടെ വിവിധ ക്ഷേമ പദ്ധതികൾ നടപ്പിലാക്കുക എന്നീ ലക്ഷ്യങ്ങളോടെ സ്ഥാപിക്കപ്പെട്ടതാണ് കേരള സംസ്ഥാന കരകൗശല അപ്പെക്സ് സഹകരണസംഘം (സുരഭി). സുരഭിയുടെ കീഴിൽ 46 സഹകരണ സംഘങ്ങൾ ഉണ്ട്. 2017–18 വർഷത്തെ അപ്പെക്സ് സഹകരണ സംഘത്തിന്റെ ആകെ വിറ്റുവരവ് 288.7 ലക്ഷം രൂപയായിരുന്നു. 2017–18 ൽ സംസ്ഥാന സർക്കാരിൽ നിന്ന് അപ്പെക്സ് സ്ഥാപനത്തിന് 92 ലക്ഷം രൂപ ലഭിച്ചു. ഇത് പ്രധാനമായും കരകൗശല വസ്തുക്കളുടെ പ്രദർശനത്തിനും ഷോറൂമുകളുടെ അറ്റകുറ്റപ്പണി നടത്തുന്നതിനുമാണ് വിനിയോഗിച്ചിട്ടുള്ളത്. 2017–18 വർഷത്തിൽ 'സുരഭി' 9 എക്സിബിഷനുകൾ സംഘടിപ്പിക്കുകയും 2.75 ലക്ഷം രൂപ ലാഭം നേടുകയും ചെയ്തു. 30, 000 തൊഴിലുകൾ കാലയളവിൽ സൃഷ്ടിച്ചു. വിശദവിവരങ്ങൾ അനുബന്ധം 3.30 ൽ ചേർത്തിരിക്കുന്നു.

## കേരള ഹാന്റിക്രാഫ്റ്റ്സ് ഡെവലപ്പ്മെന്റ് കോർപ്പറേഷൻ (എച്ച് ഡി സി കെ)

കേരള ഹാന്റിക്രാഫ്റ്റ്സ് ഡെവലപ്പ്മെന്റ് കോർപ്പറേഷൻ, ഭാരതത്തിലും സംസ്ഥാനത്തുടനീളമുള്ള കൈരളി എംപോറിയങ്ങളിലൂടെയും ശ്രീ മൂലം ഷഷ്ട്യബ്ദി പൂർത്തി മെമ്മോറിയൽ ഇൻസ്റ്റിറ്റ്യൂട്ടിലൂടെയും (എസ്എം എസ്എംഐ) കരകൗശല മേഖലയിലെ തൊഴിലാളികൾ ഉത്പാദിപ്പിക്കുന്ന ഉത്പന്നങ്ങൾക്ക് ന്യായ വില നൽകിക്കൊണ്ട് ഇവയുടെ സംഭരണവും വിപണനവും നടത്തിവരുന്നു. നിലവിൽ എസ്എം എസ്എംഐ കൂടാതെ 19 വിപണന എംപോറിയങ്ങളുടെ ഒരു ശൃംഖല തന്നെ ഈ സ്ഥാപനത്തിനുണ്ട്. മർക്കറ്റിംഗ് കൂടാതെ കേന്ദ്ര സംസ്ഥാന സർക്കാർ ക്ഷേമ പദ്ധതികളിലൂടെ തടി കൊണ്ടുള്ള കരകൗശല പണിയിൽ ഏർപ്പെട്ടിരിക്കുന്ന കരകൗശലക്കാർക്ക് തിരുവനന്തപുരത്ത് ഒരു പൊതു സൌകര്യ സേവനകേന്ദ്രം നടത്തുന്നുണ്ട്. 'അസിസ്റ്റൻസ് ടു അപെക്സ് ഓർഗനൈസേഷൻ', 'കോമൺ ഫെസിലിറ്റി സർവ്വീസ് സെന്ററുകൾ'എന്നീ രണ്ട് പദ്ധതികളാണ് 2018–19 ൽ എച്ച്.ഡി.സി.കെ.നടപ്പിലാക്കിവരുന്നത്. ഈ കാലയളവിലെ കോർപ്പറേഷന്റെ ആകെ വിറ്റുവരവ് 1, 202 ലക്ഷം രൂപയാണ്. വിശദവിവരങ്ങൾ അനുബന്ധം3.31 ൽ ചേർത്തിരിക്കുന്നു.

## കേരള ആർട്ടിസാൻസ് ഡെവലപ്പ്മെന്റ് കോർപ്പറേഷൻ (കാഡ്കോ)

കേരള ആർട്ടിസാൻസ് ഡെവലപ്പ്മെന്റ് കോർപ്പറേഷൻ (കാഡ്കോ)1956 ലെ കമ്പനീസ് ആക്ടിന് കീഴിൽ പൂർണമായും കേരള ഗവൺമെന്റ് കമ്പനിയായി രജിസ്റ്റർ ചെയ്ത് 1981ൽ നിലവിൽ വന്നതാണ്. ഇതൊരു ക്ഷേമ കോർപ്പറേഷൻ ആണ്. കേരളത്തിലെ തദ്ദേശീയരായ കരകൗശല തൊഴിലാളികളായ മരപ്പണിക്കാർ, സ്വർണപ്പണിക്കാർ, കൊല്ലപണിക്കാർ, കുശവപണിക്കാർ, കൊത്തപണിക്കാർ, ചെമ്പ്/വെങ്കലം ഉപയോഗിച്ചുള്ള ജോലി ചെയ്യുന്നവർ, മറ്റു കൈത്തൊഴിൽക്കാർ എന്നിവരുടെ ഉന്നമനമാണ് കോർപ്പറേഷന്റെ മുഖ്യ ലക്ഷ്യം. വിവിധതരത്തിലുള്ള കരകൗശല തൊഴിലാളികളെ കണ്ടെത്തുകയും അവരുടെ കൈതൊഴിലുകളെ പ്രോത്സാഹിപ്പിക്കുകയും ചെയ്യുക എന്നതാണ് കാഡ്കോയുടെ പ്രാഥമിക ലക്ഷ്യം.

## മുള വ്യവസായം

ഉപയോഗപ്രദവും നവീകരിക്കാവുന്നതും പരിസ്ഥിതി സൗഹൃദവുമായ ഒരു വിഭവമാണ് മുള. പരിസര സുരക്ഷ, പോഷകാഹാരം, ഉയർന്ന മൂല്യമുള്ള നിർമ്മാണ സാമഗ്രികൾ എന്നിവയ്ക്ക് പുറമെ മറ്റ് 1500 വിവിധ ആവശ്യങ്ങൾക്കും വർദ്ധിച്ച തോതിൽ മുള പ്രയോജനപ്പെടുത്തുന്നുണ്ട്. ആഗോളതലത്തിൽ 2.5 ബില്ല്യൺ ആൾക്കാർ വിവിധ രൂപങ്ങളിൽ മുള ഉപയോഗിക്കുന്നതായി കണക്കാക്കിയിട്ടുണ്ട്. ഫലപ്രദമായ ഉത്പാദനത്തിന് മുള ഉപയോഗിക്കുന്നതിനുള്ള ഗവേഷണപ്രവർത്തനങ്ങൾ നടന്നു വരുന്നു.

കേരളത്തിൽ, 28 വിവിധ ഇനം മുളകൾ ലഭ്യമാണ്. കേരളത്തിലെ വനങ്ങളിൽ നിന്നുള്ള മുള കുറഞ്ഞ നിരക്കിൽ പ്രാധാനമായും പൾപ്പ്, റയോൺ യൂണിറ്റുകളിലാണ് എത്തിച്ചേരുന്നത്. സംസ്ഥാനത്ത് ഏകദേശം ഒരു ലക്ഷം ആൾക്കാർ മുള വ്യവസായത്തിൽ ജീവനോപാധി കണ്ടെത്തുന്നതായാണ് കണക്ക്. വ്യവസായ ആവശ്യത്തിനുള്ള 67.3 ശതമാനം മുളയും വനത്തിൽ നിന്നല്ല മറിച്ച് പുരയിടങ്ങളിൽ നിന്നുതന്നെ ലഭിക്കുന്നു എന്നത് കേരളത്തിലെ മുള വ്യവസായത്തിന്റെ മാത്രം പ്രത്യേകതയാണ്. അങ്കമാലി പ്രദേശത്തിന് ചുറ്റുമുള്ള കരകൗശലക്കാരെയാണ് കേരള സംസ്ഥാന ബാംബൂ കോർപ്പറേഷൻ സഹായിക്കുന്നത്. പഞ്ചായത്തുകളിൽ നിന്ന് ഈയിടെ ലഭ്യമായ വിവരങ്ങളനുസരിച്ച് എഴുപതുകളുടെ തുടക്കം മുതൽ ഈ മേഖലയിൽ നിന്ന് ധാരാളം തൊഴിലാളികൾ നിർമ്മാണ മേഖല പോലെയുള്ള നൈപുണ്യം ആവശ്യമില്ലാത്ത തൊഴിൽ മേഖലകളിലേക്കും തൃതീയ മേഖലകളിലേയ്ക്കും ചേക്കേറുന്നതായി കണ്ടെത്തിയിട്ടുണ്ട്. (അവലംബം: കേരളം ബാംബൂ മിഷൻ വെബ്സൈറ്റ്).

## കേരള സ്റ്റേറ്റ് ബാംബൂ മിഷൻ (കെ എസ് ബി എം)

2003 ൽ രൂപീകരിച്ച കേരള സ്റ്റേറ്റ് ബാംബൂ മിഷൻ (കെ എസ് ബി എം), സംസ്ഥാനത്തിന്റെ ബാംബൂ വികസന ഏജൻസി (ബി ഡി എ) ആയി നിയോഗിക്കപ്പെട്ടിരിക്കുന്നു. സംസ്ഥാനത്ത് ചിന്നിചിതറികിടക്കുന്ന വിഭവങ്ങളെ സംയോജിപ്പിച്ച് മുള വ്യവസായ മേഖലയെ പുനരുജ്ജീവിപ്പിക്കുന്നതിനും, മൂല്യ വർധനവ്, വരുമാനവർധനവ്, ദാരിദ്ര്യനിർമ്മാർജനം എന്നിവ പ്രോത്സാഹിപ്പിക്കുന്നതിനും ലക്ഷ്യമിടുന്നു. കെ–ബിപ്പിനു കീഴിൽ കേരള സ്റ്റേറ്റ് ബാംബൂ മിഷൻ രൂപംകൊണ്ടതിന് ശേഷം നടത്തിയ ഇടപെടലുകളിൽ പ്രധാനം മുളയുടെ കൃഷി, കരകൗശല മേഖലയിൽ നൂതന ഉൽപ്പന്നങ്ങൾക്കായി പുതിയ മാതൃക സൃഷ്ടിക്കൽ, അനുയോജ്യമായ നൈപുണ്യ വികസനം, നൂതന സാങ്കേതികവിദ്യ സ്വീകരിച്ചു കൊണ്ടും വികസിപ്പിച്ചു കൊണ്ടും മുളയിലധിഷ്ഠിതമായ ആധുനിക വ്യവസായങ്ങൾ പ്രോത്സാഹിപ്പിക്കുക എന്നിവയാണ്.

## 2017–18ൽകേരള സ്റ്റേറ്റ് ബാംബൂ മിഷൻ നടപ്പിലാക്കിയ പ്രധാന പരിപാടികൾ

i. 2017–18 ൽ ബാംഗ്ലൂരിൽ സംഘടിപ്പിച്ച ഇന്ത്യ ഇന്റർനാഷണൽ ട്രേഡ് ഫെയറിൽ ദേശീയ / പ്രാദേശിക വ്യാപാര മേളകളിലും/പ്രദർശനങ്ങളിലും

പങ്കെടുത്തു. കൊല്ലം കണ്ണൂർ, തിരുവല്ല, തിരുവനന്തപുരം, കോട്ടയം, തൃശ്ശൂർ എന്നിവിടങ്ങളിൽ നടന്ന വനിതാ മാക്സ് കൺസ്യൂമർ പ്രദർശനങ്ങളിലും പങ്കെടുത്തു.

ii. കൊച്ചിയിൽ നിർമ്മാണ മേഖലയിൽ മുളയുടെ വിവിധ പ്രായോഗിക ഉപയോഗങ്ങളെ കുറിച്ച് സംസ്ഥാന തല ടെക്നിക്കൽ വർക്ക് ഷോപ്പ് സംഘടിപ്പിച്ചു.

iii. അങ്കമാലി ബാംബൂ ഇന്നവേഷൻ സെന്ററിൽ മുളയിൽ കരകൗശലക്കാർക്ക് നൈപുണ്യ വികസന /പരിശീലന പരിപാടികൾ സംഘടിപ്പിച്ചു.

iv. നിലവാരമുള്ള ഉൽപ്പന്നങ്ങൾ നിർമ്മിക്കുന്നതിനുള്ള ഉപകരണങ്ങളും പൊതു സൌകര്യങ്ങളും യൂണിറ്റുകൾക്ക് നൽകി.

v. ബാംബൂ വിതരണ ശൃംഖലയുടെ വികസനത്തെ സഹായിക്കുന്നതിനായി സംസ്ഥാനത്തിന്റെ വിവിധ ഭാഗങ്ങളിലുള്ള കരകൗശലക്കാർക്ക് അസംസ്കൃത മുള ലഭ്യത ഉറപ്പാക്കി.

vi.വയനാട് ജില്ലയിലെ മാനന്തവാടിയിൽ കേരള സംസ്ഥാന ബാംബൂ കോർപറേഷന്റെ പൊതു സൌകര്യ കേന്ദ്രത്തിന്(സി.എഫ്.സി) യന്ത്രങ്ങളും സാമഗ്രികളും വാങ്ങുന്നതിന് ധനസഹായം നൽകി (മെയ് 2018).

## കേരള സ്റ്റേറ്റ് ബാംബൂ കോർപ്പറേഷൻ

സംസ്ഥാനത്തെ പരമ്പരാഗത മുള തൊഴിലാളികളുടെ ക്ഷേമത്തിനും വികസനത്തിനും ഉന്നമനത്തിനുമായി 1971 ൽ നിലവില്വന്ന സ്ഥാപനമാണ് കേരള സ്റ്റേറ്റ് ബാംബൂ കോർപ്പറേഷൻ. മുള, ഈറ്റ, ചൂരൽ, റാട്ടൺ എന്നിവയെ അടിസ്ഥാനമാക്കിയുള്ള വ്യവസായങ്ങളെ പ്രോത്സാഹിപ്പിക്കുകയും, മേൽപറഞ്ഞ ഉത്പന്നങ്ങളുടെ ഉല്പാദനവും വിപണനവും ഏറ്റെടുത്ത് പരമ്പരാഗത മുള തൊഴിലാളികൾക്ക് സാമ്പത്തിക, സാങ്കേതിക, മാർഗ നിർദേശങ്ങൾ നൽകുക എന്നതാണ് കോർപ്പറേഷന്റെ പ്രധാന ലക്ഷ്യം. കോർപ്പറേഷൻ ഇന്ന് കേരളത്തിലെ 10000ൽ അധികം വരുന്ന മുള തൊഴിലാളികളുടെയും കുടുംബങ്ങളുടെയും ആശ്രയകേന്ദ്രമാണ്. തൊഴിലാളികളിൽ ഭൂരിഭാഗവും പാവപ്പെട്ടവരും സാമൂഹ്യമായും സാമ്പത്തികമായും പിന്നാക്ക, പട്ടികജാതി/ പട്ടിക വർഗ്ഗ വിഭാഗത്തിൽപ്പെട്ട വരുമാണ്.

ഗവണ്മെന്റിന്റെ വനം വകുപ്പിന് കീഴിലുള്ള ഭൂമിയിൽ നിന്നും ഗുണമേന്മയേറിയ ഈറ്റ സ്വരൂപിക്കുകയും പരമ്പരാഗത മുള, നെയ്ത്ത് തൊഴിലാളികൾക്ക് സബ്സിഡി നിരക്കിൽ ഇത് വായ്പയായി വിതരണം ചെയ്യുകയും നെയ്ത്ത മാറ്റുകളെ നെയ്ത്തുകാരിൽ നിന്ന് നേരിട്ട് സംഭരിക്കുകയും ചെയ്യുക എന്നിവയാണ് കോർപ്പറേഷന്റെ പ്രധാന പ്രവർത്തനങ്ങളിൽപ്പെടുന്നത്.

2017–18 ൽ കോർപ്പറേഷൻ പരമ്പരാഗത ബാംബൂ തൊഴിലാളികൾക്ക് ഗവണ്മെന്റ് മാർഗ്ഗരേഖ അനുസരിച്ചുള്ള മിനിമം കൂലി 2013 മുതൽ മുൻപ്രാബല്യത്തോടെ വർദ്ധിപ്പിച്ചു.

## മേഖലയിലെ പ്രശ്നങ്ങൾ

മേഖല അഭിമുഖീകരിക്കുന്ന പ്രധാന പ്രശ്നങ്ങളാണ് :

- ബാംബൂ പോലുള്ള മേഖലകളിൽ വൈദഗ്ധ്യമുള്ള തൊഴിലാളികളുടെ കുറവ്
- വനത്തിൽ നിന്നും മുള മുറിക്കുന്നതിനും സംഭരിക്കുന്നതിനുമായി ബന്ധപ്പെട്ട നിയമങ്ങളും ചട്ടങ്ങളും.
- ശരിയായ വിതരണ ശൃംഖലയുടെ അഭാവം (മുളയ്ക്ക്)
- കരകൗശല/എൻ.ജി.ഒ/എം.എസ്.എം.ഇ.കളുടെ പ്രവർത്തന മൂലധനത്തിന്റെയും വായ്പയുടെയും കുറവ്.
- സംരംഭകത്വ വികസന പരിപാടികളുടെയും നൈപുണ്യ വികസന പരിപാടികളുടെയും ആധുനികവൽക്കരണവും, പുതിയ ഡിസൈനുകൾ/ നവീനതഎന്നിവയുടെയും അഭാവവും

**ബോക്സ്. 3.6** കേരള ബാംബൂ ഫെസ്റ്റ് 2017

2017 ഡിസംബർ 1 മുതൽ 5 വരെ എറണാകുളം മറൈൻ ഡ്രൈവിൽ വാണിജ്യ വ്യവസായ വകുപ്പിന്റെയും കേരള സ്റ്റേറ്റ് ബാംബൂ മിഷന്റെയും നേതൃത്വത്തിൽ 14–മത് കേരള ബാംബൂ ഫെസ്റ്റ് 2017 സംഘടിപ്പിച്ചു. മേളയിൽ മൊമെന്റോകൾ /ട്രോഫികൾ, മറ്റു കരകൗശല വസ്തുക്കൾ, ഫർണിച്ചർ, ലാംബ് ഷെയ്ഡ് ഉൾപ്പെടെയുള്ള ഇന്റീരിയർ ഡെക്കറേഷൻ, ഡിസൈൻ, അടുക്കള പാത്രങ്ങൾ, കർട്ടനുകൾ, തറയോടുകൾ, മുളയരി കൊണ്ടുള്ള ഭക്ഷ്യ ഉൽപ്പന്നങ്ങൾ എന്നിവ പ്രദർശിപ്പിച്ചു. മുള, അനുബന്ധ ഉൽപ്പന്നങ്ങൾ പ്രദർശിപ്പിക്കുന്നതിന് 148 സ്റ്റാളുകൾ സജ്ജീകരിച്ച മേളയിൽ കേരളത്തിലെ 186 കരകൗശലക്കാർ /ക്രാഫ്റ്റ്സ്മാൻമാർ/സന്നദ്ധ സംഘടനകൾ/കേരളത്തിന്റെ വടക്ക് കിഴക്ക് നിന്നും 46 കൈതൊഴിലുകാരുടെയും ഉൽപ്പന്നങ്ങൾ മേളയിൽ പ്രദർശിപ്പിച്ചു. മുള ഉപയോഗിച്ച് ഉണ്ടാക്കുന്ന വിവിധ ഭക്ഷ്യ ഉൽപ്പന്നങ്ങൾ ഭക്ഷ്യ സ്റ്റാളുകളിൽ പങ്കെടുത്തവർ പ്രദർശിപ്പിച്ചു.

- ഈ പ്രക്രിയയിൽ നടപ്പിലാക്കുന്ന സാങ്കേതികവിദ്യയെ കുറിച്ചുള്ള അജ്ഞത.
- സാങ്കേതിക വിദ്യാ, ഡിസൈൻ, ഉപകരണങ്ങൾ എന്നിവ വികസിപ്പിക്കുന്നതിൽ ഉള്ള അവബോധമില്ലായ്മ.
- സ്റ്റാൻഡർഡൈസേഷനും പാക്കേജിംഗ് സാങ്കേതികവിദ്യയും
- വിപണന സൗകര്യത്തിന്റെ അപര്യാപ്തത/ മേൽത്തട്ട് കീഴ്ത്തട്ട് ലിങ്കേജിന് ആവശ്യമായ ഹാന്റ് ഹോൾഡിംഗ് സപ്പോർട്ട്.

## മുന്നോട്ടുള്ള വഴി

കേരളത്തിലെ വ്യാവസായിക മേഖല ഇവിടത്തെ വിദ്യാസമ്പന്നരും വൈദഗ്ദ്യവുമുള്ള തൊഴിലാളി സമൂഹത്തെ പ്രയോജനപ്പെടുത്തേണ്ടതുണ്ട്. കേരളം, സാമൂഹികവും പാരിസ്ഥിതികമായും ഉത്തരവാദപ്പെട്ട രീതിയിൽ സാമ്പത്തിക പ്രവർത്തനങ്ങൾ നടത്തുന്നതിനുള്ള പരിതസ്ഥിതി സൃഷ്ടിക്കേണ്ടതുണ്ട്. നീതിയുക്തമായ നിർമ്മാണ രീതിയും തൊഴിലാളി ചൂക്ഷണങ്ങളും അടിച്ചമർത്തലുകളും ഇല്ലാതെ പരിസ്ഥിതി സൌഹൃദമായുള്ള മൂല്യവർദ്ധനവ് കൈവരിക്കുന്നതിനും ഊന്നൽ നൽകണം. സംരംഭകർക്കും വകുപ്പുകൾക്കും ലൈസൻസിംഗ് നിരീക്ഷിക്കുന്നതിനും മറ്റു നിയമപരമായ സർട്ടിഫിക്കേഷൻ പ്രക്രിയകൾക്കും ഓണ്ലൈൻ സൌകര്യങ്ങൾ സൃഷ്ടിക്കണം

# പരമ്പരാഗത വ്യവസായങ്ങൾ

## തുണി വ്യവസായം

ഇന്ത്യയിലെ തുണി വ്യവസായം ലോകത്തിലെ ഏറ്റവും വലുതും പഴക്കമുള്ളതുമായ വ്യവസായങ്ങളിൽ ഒന്നാണ്. ഇന്ത്യയിലെ 4.5 കോടി ജനങ്ങൾക്ക് നേരിട്ടും അല്ലാതെയും ഈ വ്യവസായം തൊഴിൽ അവസരങ്ങൾ നൽകുന്നു. ഒരുവശത്ത്, വ്യത്യസ്തതയുള്ള കൈത്തറി മേഖലയും മറ്റൊരുവശത്ത്, ശക്തമായ ആധുനിക യന്ത്രത്തറിമേഖലയുടെ സാന്നിധ്യവുമാണ് ഇന്ത്യയിലെ ടെക്സ്റ്റൈൽസ് മേഖലയുടെ ശക്തി. നമ്മുടെ സമ്പദ് വ്യവസ്ഥയിൽ ഉത്പന്നം, തൊഴിൽ, കയറ്റുമതി വരുമാനം എന്നിവയിൽ ഗണ്യമായ സംഭാവന ഈ മേഖല നൽകുന്നു.

## കൈത്തറി മേഖല, യന്ത്രത്തറി മേഖല, മിൽ മേഖല

ഇന്ത്യയിലെ തുണിവ്യവസായത്തിന് രാജ്യത്തെ കൃഷി, സംസ്കാരം, പാരമ്പര്യം എന്നിവയുമായി തനതായ ബന്ധമുണ്ട്. ആഭ്യന്തര, കയറ്റുമതി വിപണികൾക്ക് അനുയോജ്യമായ വിധത്തിൽ വ്യത്യസ്തതയുള്ള ഉത്പന്നങ്ങളുടെ വിതരണത്തിന് ഈ വ്യവസായം സഹായിക്കുന്നു. ഇന്ത്യയിലെ തുണി വ്യവസായം, 50കോടി സ്പിന്റിലുകളിലധികം ശേഷിയുള്ള 3400 ടെക്സ്റ്റയിൽ മില്ലുകളും 8,42,000 റോട്ടറുകളും ഉൾപ്പെടെ ലോകത്തിലെ രണ്ടാമത്തെ മിൽ മേഖലയാണ്. ഗ്രാമീണ, അർദ്ധനഗര പ്രദേശങ്ങളിൽ ഏറ്റവും കൂടുതൽ പേർക്ക് തുണി വ്യവസായത്തിലെ പരമ്പരാഗത മേഖല തൊഴിൽ അവസരങ്ങൾ നൽകുന്നു. മൂല്യത്തിന്റെ അടിസ്ഥാനത്തിൽ പരിശോധിക്കുകയാണെങ്കിൽ ഇന്ത്യയുടെ വ്യാവസായിക ഉത്പന്നത്തിൽ 7 ശതമാനവും, ജി.ഡി.പി യിൽ 2 ശതമാനവും, കയറ്റുമതി വരുമാനത്തിൽ 15 ശതമാനവും ടെക്സ്റ്റൈൽസ് മേഖല സംഭാവന നൽകി വരുന്നുണ്ട്.

തുണി ഉത്പാദനത്തിലും തൊഴിലവസരങ്ങൾ സൃഷ്ടിക്കുന്നതിലും വികേന്ദ്രീകൃത യന്ത്രത്തറി മേഖല ഒരു പ്രധാന പങ്കുവഹിക്കുന്നുണ്ട്. ഇന്ത്യയിൽ ഈ മേഖല 44.18 ലക്ഷം പേർക്ക് തൊഴിലവസരങ്ങൾ നല്കുന്നുണ്ട്. കയറ്റുമതിചെയ്യുന്ന തുണികളിൽ 60 ശതമാനത്തിലധികം യന്ത്രത്തറി മേഖലയിൽ നിന്ന് വരുന്നതാണ്. ഈ മേഖലയിൽ ഏകദേശം 1.50 ലക്ഷത്തോളം ഷട്ടിൽ ഇല്ലാത്ത തറികൾ പ്രവർത്തിക്കുന്നു. ഈ മേഖലയുടെ അടിസ്ഥാന സൗകര്യ വികസനത്തിനായി 'പവർടെക് ഇന്ത്യ', 'സാഥി' എന്നീ പദ്ധതികൾ ഇന്ത്യ ഗവൺമെന്റ് ആരംഭിച്ചിട്ടുണ്ട്.

കൈത്തറി മേഖല, ഇന്ത്യയിലെ 43 ലക്ഷം പേർക്ക് നേരിട്ടും അല്ലാതെയും തൊഴിലവസരങ്ങൾ നല്കുന്നുണ്ട്. ആകെ തുണിയുടെ ഉൽപാദനത്തിലെ 15 ശതമാനവും, ലോകത്തിൽ ആകെയുള്ള കൈകൊണ്ട് നെയ്ത തുണികളിലെ 95 ശതമാനവും ഇന്ത്യയിലെ കൈത്തറി മേഖലയുടെ സംഭാവനയാണ്.

(അവലംബം : വാർഷികറിപ്പോർട്ട് 2017-18 ടെക്സ്റ്റൈൽസ് മന്ത്രാലയം)

## കേരളത്തിലെ സാഹചര്യം

നമ്മുടെ സംസ്ഥാനത്തെ പരമ്പരാഗത മേഖലകളിൽ തൊഴിലവസരങ്ങൾ നൽകുന്നതിനായി, കയർ മേഖല കഴിഞ്ഞാൽ, രണ്ടാം സ്ഥാനത്ത് നിൽക്കുന്നത് കേരളത്തിലെ കൈത്തറി മേഖലയാണ്. കേരളത്തിലെ കൈത്തറി മേഖല തിരുവനന്തപുരം, കണ്ണൂർ ജില്ലകളിലും കോഴിക്കോട്, പാലക്കാട്, തൃശ്ശൂർ, എറണാകുളം, കൊല്ലം, കാസർഗോഡ് എന്നീ ജില്ലകളിലെ ചില ഭാഗങ്ങളിലും കേന്ദ്രീകരിച്ചിരിക്കുന്നു. ഈ വ്യവസായത്തിലെ ആകെയുള്ള തറികളിൽ 98 ശതമാനവും സഹകരണ മേഖലയിലാണ് പ്രവർത്തിച്ചുവരുന്നത്. ബാക്കിയുള്ള 2 ശതമാനം വ്യവസായ സംരംഭകരുടെ കൈത്തറി യൂണിറ്റുകളാണ്. കേരളത്തിലെ സഹകരണ മേഖലയിൽ ഫാക്ടറി ഇനത്തിലും കുടിൽ വ്യവസായ ഇനത്തിലും ഉള്ള സംഘങ്ങൾ ഉൾപ്പെടുന്നു. സംസ്ഥാനത്ത് ആകെ 611 രജിസ്റ്റർ ചെയ്ത പ്രാഥമിക കൈത്തറി തൊഴിലാളി സഹകരണ സംഘങ്ങളിൽ (പി.എച്ച്.ഡബ്ല്യൂ.സി.എസ്) 172 എണ്ണം ഫാക്ടറി ഇനവും 139 എണ്ണം കുടിൽ വ്യവസായ ഇനത്തിലും പെട്ടതാണ്. രജിസ്റ്റർ ചെയ്ത 611 കൈത്തറി സഹകരണസംഘങ്ങളിൽ 406 എണ്ണം പ്രവർത്തനക്ഷമമാണ്.

കൈത്തറി മേഖലയിൽ സംസ്ഥാനത്ത് ഉല്പാദിപ്പിക്കുന്നവയിൽ
പ്രധാനപ്പെട്ട ഇനങ്ങൾ മുണ്ടുകൾ, ഫർണിഷിംഗ് മെറ്റീരിയലുകൾ, ബെഡ്ഷീറ്റുകൾ, ഷർട്ടിങ്ങുകൾ, സാരികൾ, ലുങ്കികൾ എന്നിവയാണ്. പരമ്പരാഗത മൂല്യങ്ങളും പൈതൃകവും പരിഗണിച്ച് സംസ്ഥാനത്തെ താഴെപറയുന്ന ഉത്പന്നങ്ങൾ ഇന്ത്യയുടെ ജിയോ ഇൻഡിക്കേഷൻ ആക്ട് പ്രകാരം രജിസ്റ്റർ ചെയ്തിട്ടുണ്ട്.

1) ബാലരാമപുരം സാരികളും, ശ്രേഷ്ഠമായ കോട്ടൺ തുണിത്തരങ്ങളും
2) കാസർഗോഡ് സാരികൾ
3) കുത്താംപുള്ളി സാരികൾ
4) ചേന്ദമംഗലം മുണ്ടുകൾ
5) കണ്ണൂർ ഹോം ഫർണ്ണിഷിംഗുകൾ

### ഡയറക്ടറേറ് ഓഫ് ഹാന്റ് ലൂം ആന്റ് ടെക്സ്റ്റയിൽസും കൈത്തറി മേഖലയിലെ ഏജൻസികളും

അടിസ്ഥാനസൗകര്യങ്ങൾ, മാർക്കറ്റിംഗ്, മാനവശേഷി വികസനം, പരമ്പരാഗത ശേഷികളുടേയും ഉത്പന്നങ്ങളുടേയും സംരക്ഷണം, സാമ്പത്തികം, ഡിസൈനുകൾ, അസംസ്കൃത വസ്തുക്കളുടെ വിതരണം, ആധുനികവൽക്കരണം, ക്ഷേമപരിപാടികൾ, വിലസ്ഥിരത എന്നീ മേഖലകളിൽ ആഗോള പരിതസ്ഥിതിയിൽ മത്സരിക്കുന്നതിനായി കേരളത്തിലെ ടെക്സ്റ്റയിൽ മേഖലയെ സജ്ജമാക്കുകയുമാണ് ഡയറക്ടറേറ്റിന്റെ പ്രധാനപ്പെട്ട ചുമതല.

### കേരള സംസ്ഥാന കൈത്തറി നെയ്ത്ത് സഹകരണ സംഘം (ഹാന്റക്സ്)

പ്രാഥമിക സഹകരണ സംഘങ്ങൾക്ക് ആവശ്യമായ വസ്തുക്കൾ വിതരണം ചെയ്യുന്നതിനായി കൈത്തറി സംഘങ്ങളുടെ അപ്പെക്സ് സൊസൈറ്റിയായി 1961 ൽ ഹാൻടെക്സ് നിലവിൽവന്നു. ഈ സ്ഥാപനം സംഭരണത്തിലും, സൊസൈറ്റികൾക്ക് ഉയർന്ന ഗുണനിലവാരമുള്ള നൂലുകളുടെയും, അസംസ്കൃത വസ്തുക്കളുടെയും സംസ്കരണത്തിലും, ഉൽപന്നങ്ങളുടെ വിൽപനയ്ക്കും പുതിയ ബിസിനസ് അവസരങ്ങൾ അന്വേഷിക്കുന്നതിനും, കയറ്റുമതിയിലൂടെ കൈത്തറി ഉൽപ്പന്നങ്ങളെ പ്രോത്സാഹിപ്പിക്കുകയുമാണ് ചെയ്യുന്നത്. നിലവിൽ 518 പ്രാഥമിക സഹകരണസംഘങ്ങൾ ഹാന്റക്സിൽ അംഗങ്ങളായിട്ടുണ്ട്. ഇതിൽ, 180 സംഘങ്ങൾ കൈവേല ചെയ്ത തുണികളും, ഫർണിഷിംഗ് തുണികളും, സാരികളും പരമ്പരാഗത വസ്ത്രങ്ങളും, അത്യാധുനിക സൗകര്യങ്ങളോടുകൂടി ആഭ്യന്തര–കയറ്റുമതി മാർക്കറ്റിനനുസരിച്ച് പ്രകൃതിദത്ത രീതിയിൽ ഉത്പാദിപ്പിക്കുന്നു. നൂലുകൾ, രാസ പദാർത്ഥങ്ങൾ, ചായങ്ങൾ എന്നിവ സർക്കാർ സബ്സിഡിയോട് കൂടി എൻ. എച്ച്. ഡി. സി യിൽ നിന്നും വാങ്ങി ഹാന്റക്സിലെ അംഗങ്ങൾക്ക് വിതരണം ചെയ്യുന്നു.

നിലവിൽ, 92 വിൽപ്പനശാലകളും 4 പ്രാദേശിക ഓഫീസുകളും ഹാന്റക്സിന്റെ പ്രവർത്തനങ്ങൾ ഏകോപിപ്പിക്കുന്നതിനായി കേരളത്തിൽ പ്രവർത്തിച്ചുവരുന്നു. 7 ഉത്പാദന കേന്ദ്രങ്ങളിലൂടെ എല്ലാ ഉത്പാദന ശേഖരണ പ്രവർത്തനങ്ങളും നിയന്ത്രിച്ചു വരുന്നു. പ്രോസസിംഗ് ഹൗസ്, ഗാർമെൻറ്സ് യൂണിറ്റ്, വീവിംഗ് ഫാക്ടറി, പാറ്റേൺ നെയ്ത്ത് ഫാക്ടറികൾ എന്നിവയെല്ലാം ഹാന്റക്സിന്റെ നേരിട്ടുള്ള നിയന്ത്രണത്തിലാണ് പ്രവർത്തിച്ചുവരുന്നത്.

2017–18 വർഷത്തിൽ 36 കോടി രൂപയുടെ വിൽപ്പന ഹാന്റക്സ് നടത്തിയിട്ടുണ്ട്. വിവിധ സർക്കാർ വകുപ്പുകൾക്കായി 11.98 കോടി രൂപയുടെ സാമഗ്രികളും, 2.35 കോടി രൂപയുടെ നൂലും വിതരണം ചെയ്തിട്ടുണ്ട്. 2017–18 വർഷത്തിൽ ഹാന്റക്സിന്റെ ആകെ നഷ്ടം 4.4 കോടി രൂപയാണ്.

ഈയിടെ കേരളത്തിൽ ഉണ്ടായ വെള്ളപ്പൊക്കത്തിൽ ഹാന്റക്സിന്റെ ആലുവ, മൂവാറ്റുപുഴ, റാന്നി, പന്തളം, പത്തനംതിട്ട, കോഴഞ്ചേരി, ചാലക്കുടി എന്നിവിടങ്ങളിലെ ഷോറൂമുകൾക്ക് നാശമുണ്ടായിട്ടുള്ളത് അടിയന്തരമായി പുതുക്കിയെടുക്കേണ്ടതുണ്ട്. 'സ്കൂൾ യൂണിഫോം പദ്ധതി' യിലൂടെ ഹാന്റക്സ് 7,70,515.50 മീറ്റർ തുണി 893 സ്കൂളുകളിലായി വിതരണം ചെയ്തിട്ടുണ്ട്. ക്രഡിറ്റ് വ്യവസ്ഥയിൽ കൈത്തറി ഉത്പന്നങ്ങൾ വാങ്ങുന്നതിനായി സർക്കാർ, അർദ്ധ–സർക്കാർ സ്ഥാപനങ്ങളിലെ ഉദ്യോഗസ്ഥർക്കായി ഇ–കാർഡ് സംവിധാനം ആരംഭിച്ചിട്ടുണ്ട്. ഹാൻഡെക്സിനെ സംബന്ധിച്ച വിശദാംശങ്ങൾ അനുബന്ധം 3.32 നൽകിയിരിക്കുന്നു.

### സഹകരണ മേഖല

ഫാക്ടറി മാതൃകയിലും കുടിൽ മാതൃകയിലുമുള്ള സംഘങ്ങൾ ഉൾക്കൊള്ളുന്നതാണ് സഹകരണ മേഖല. 2016–17–ൽ കേരളത്തിൽ രജിസ്റ്റർ ചെയ്തിരിക്കുന്ന പ്രാഥമിക നെയ്ത്ത് സഹകരണ സംഘങ്ങൾ, 625 ആയിരുന്നത് 2017–18 ആയപ്പോൾ 611 ആയി കുറഞ്ഞിട്ടുണ്ട്. ഇതിൽ, 185 എണ്ണം ഫാക്ടറി മാതൃകയിലും 439 എണ്ണം കുടിൽ മാതൃകയിലും ഉൾപ്പെടുന്നു. 2017–18 ലെ കണക്കനുസരിച്ച് ഈ 611 സംഘങ്ങളിൽ 406 എണ്ണം പ്രവർത്തനക്ഷമമാണ്. ഫാക്ടറി മാതൃകയിലുള്ളവയിൽ ഇപ്പോൾ പ്രവർത്തനക്ഷമമായിട്ടുള്ളത് 98 (16.04%) എണ്ണവും കുടിൽ മാതൃകയിൽ ഉള്ളത് 308 എണ്ണവും ആണ്. വിശദാംശങ്ങൾ അനുബന്ധം 3.33 ൽ ചേർത്തിരിക്കുന്നു.

### കേരള സംസ്ഥാന കൈത്തറി വികസന കോർപ്പറേഷൻ (ഹാൻവീവ്)

അസംഘടിതമേഖലയിലെ പരമ്പരാഗത നെയ്ത്തുകാരുടെ ക്ഷേമത്തിനുവേണ്ടി 1968 ൽ രൂപീകരിച്ച ഹാൻവീവ്, ഇപ്പോൾ കേരളത്തിലുടനീളം വിപണനശൃംഖല ഉള്ളതും വിവിധങ്ങളായ കൈത്തറി ഉൽപ്പന്നങ്ങൾ ഉൽപാദിപ്പിക്കുകയും മാർക്കറ്റ് പ്രവണത അറിഞ്ഞു വിവിധ വിൽപ്പന കേന്ദ്രങ്ങളിലൂടെ വിപണനം ചെയ്യുന്ന ഒരു സ്ഥാപനമായി വികസിച്ചിട്ടുണ്ട്. പരമ്പരാഗതമായ കൈത്തറി നെയ്ത്തുകാരുടെ ഉന്നമനത്തിനും, അവർക്ക് തുടർച്ചയായ തൊഴിലവസരങ്ങളും, നിയമപ്രകാരമുള്ള ആനുകൂല്യങ്ങളും നൽകുന്നതിനായുള്ള ഏജൻസിയായി ഹാൻവീവ്,പ്രവർത്തിച്ചുവരുന്നു. നിലവിൽ ഹാന്വീവിന് 49 സ്വന്തം ഷോറൂമുകളും 5 ഏജൻസി ഷോറൂമുകളും 34 ഉത്പാദന കേന്ദ്രങ്ങളും ഉണ്ട്. 2016 –17–ൽ ഹാൻവീവിന്റെ വിറ്റുവരവ് 1558.87 ലക്ഷം

രൂപയായിരുന്നത് 2017–18 ആയപ്പോഴേക്കും 1837.86 ലക്ഷം രൂപയായി വർധിച്ചിട്ടുണ്ട്. 2016–17–ൽ സ്ഥാപനത്തിന്റെ ആകെ നഷ്ടം 8454.81 ലക്ഷം രൂപയായിരുന്നത് 2017–18 ആയപ്പോഴേക്കും 8708.07 (താത്ക്കാലികം) ലക്ഷമായി വർദ്ധിച്ചു.

ഹാൻവീവിനെ സംബന്ധിച്ച വിശദാംശങ്ങൾ അനുബന്ധം 3.34–ലും 3.35–ലും നൽകിയിരിക്കുന്നു.

## ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ഹാൻഡ്‌ലൂം ടെക്നോളജി (ഐ.ഐ.എച്ച്.റ്റി), കണ്ണൂർ

പരമ്പരാഗത കൈത്തറി, ടെക്സ്റ്റൈൽ മേഖലയിൽ, സയൻസിലും സാങ്കേതികതയിലും അടിസ്ഥാനമാക്കിയ വിവരങ്ങൾ നൽകുന്ന സംസ്ഥാനത്തെ നോഡൽ ഏജൻസിയാണ് ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ഹാൻഡ്‌ലൂം ടെക്നോളജി. 1987–ൽ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ഹാൻഡ്‌ലൂം ആൻഡ് ടെക്സ്റ്റൈൽ ടെക്നോളജി (ഐ.എച്ച്.റ്റി.റ്റി) എന്ന പേരിലാണ് സ്ഥാപനം ആരംഭിച്ചത്. ഐ.എൻ.റ്റി.റ്റി, ഐ.ഐ.എച്ച്.റ്റി–യുമായി ലയിച്ച് ഇന്ത്യ ഗവൺമെന്റിന്റെ ടെക്സ്റ്റൈൽ മന്ത്രാലയത്തിന്റെ ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ഹാൻഡ്‌ലൂം ടെക്നോളജിയുടെ (ഐ.ഐ.എച്ച്. റ്റികൾ) മാർഗ്ഗ നിർദ്ദേശങ്ങൾക്ക് അനുസരിച്ച് ഇപ്പോൾ പ്രവർത്തിച്ചു വരുന്നു.

### കൈത്തറി മേഖലയുടെ പ്രകടനം

2017–18 ലെ വാർഷിക പദ്ധതിയിൽ കൈത്തറി മേഖലയ്ക്ക് ആകെ അനുവദിച്ച തുക യഥാക്രമം 4008.00 ലക്ഷം രൂപയും ചെലവ് 4670.81 ലക്ഷം രൂപയുമായിരുന്നു. (116.54%). 2018–19 വാർഷിക പദ്ധതികളിൽ അനുവദിച്ച തുക 3972.00 ലക്ഷം രൂപയും 2018 ഒക്ടോബർ വരെ ചെലവ് 986.9 ലക്ഷം രൂപയുമായിരുന്നു (21.13%). 2017–18, 2018–19 വാർഷിക പദ്ധതിയിൽ പ്രധാനപ്പെട്ട പദ്ധതിയിൽ അനുവദിച്ച തുകയും ചെലവ് വിവരങ്ങളും പട്ടിക 3.9 ൽ നൽകിയിരിക്കുന്നു.

## 2017–18 കാലയളവിൽ ഹാൻഡ്‌ലൂം ആന്റ് ടെക്സ്റ്റൈൽസ് വകുപ്പ് വഴി നടപ്പിലാക്കിയ പ്രധാന പദ്ധതികളും ഭൗതിക നേട്ടങ്ങളും

### 1. കൈത്തറി സംഘങ്ങളുടെ ആധുനിക വത്ക്കരണവും മൂല്യ വർദ്ധിത ഉൽപ്പന്നങ്ങളുടെ പ്രോത്സാഹനവും

നവീനവും മൂല്യ വർധിതവുമായ ഉൽപ്പന്നങ്ങളുടെ ഉൽപ്പാദനം, തറികളുടെ ആധുനികവത്ക്കരണം, വിൽപ്പനശാലകളിൽ ജോലി ചെയ്യുന്ന തൊഴിലാളികളുടെ വിപണന വൈദഗ്ദ്ധ്യം മെച്ചപ്പെടുത്തുക, പ്രദർശനശാലകളുടെ പുനരുദ്ധാരണം എന്നിവയ്ക്കുള്ള ധനസഹായമാണ് ഈ പദ്ധതിയിൽ ഉൾപ്പെടുത്തിയിരിക്കുന്നത്.
2017–18 വർഷത്തിൽ 7 പ്രാഥമിക സഹകരണ സംഘങ്ങളുടെ പണിശാല നവീകരണത്തിനും 224 തൊഴിലാളികൾക്കുള്ള സഹായങ്ങൾക്കും, ഡൈ ഹൗസുകൾക്കുള്ള സഹായങ്ങൾക്കും, 6 പ്രാഥമിക സഹകരണ സംഘങ്ങൾക്ക് ആധുനിക വത്ക്കരണത്തിനും, പദ്ധതി വഴി തുക നൽകിയിട്ടുണ്ട്.

**പട്ടിക 3.9** കൈത്തറി മേഖലയിലെ 2017–18, 2018–19 വർഷങ്ങളിലെ പ്രധാന പദ്ധതികളുടെ പദ്ധതി വിഹിതവും ചെലവും
(രൂപ ലക്ഷത്തിൽ)

| ക്രമ. നം. | പദ്ധതികൾ | വാർഷിക പദ്ധതി 2017–18 | | | വാർഷികപദ്ധതി 2018–19 | | |
|---|---|---|---|---|---|---|---|
| | | പദ്ധതി വിഹിതം | പദ്ധതിച്ചെലവ് | ശതമാനം | പദ്ധതി വിഹിതം | പദ്ധതിച്ചെലവ് | ശതമാനം |
| 1 | കൈത്തറി സംഘങ്ങളുടെ ആധുനിക വൽക്കരണവും മൂല്യ വർദ്ധിത ഉല്പന്നങ്ങളുടെ പ്രോത്സാഹനവും | 1,000 | 254.9 | 25.49 | 1,200 | 135.2 | 11.27 |
| 2 | വൈദഗ്ദ്ധ്യ വികസന/ പരിശീലന പദ്ധതികൾ | 225 | 204.74 | 95 | 200 | 0.35 | 15 |
| 3 | മൂലധന സഹായ പദ്ധതികൾ | 450 | 2,430.9* | 540.2 | 450 | 196.74 | 43.72 |
| 4 | പ്രോത്സാഹന സഹായ പദ്ധതികൾ | 106 | 96.2 | 90.75 | 118 | 69.5 | 58.89 |
| 5 | വിപണനം, വ്യാപാരം എന്നിവയെ പ്രോത്സാഹിപ്പിക്കുന്ന പദ്ധതികൾ | 400 | 262.8 | 65.7 | 620 | 78.01 | 12.58 |

അവലംബം: പ്ലാൻ സ്പേസ്
*ചെലവിൽ എസ്.ഡി.ജി വിഹിതവും ഉൾപ്പെടുന്നു.

## 2. കൈത്തറി തൊഴിലാളികൾക്കുള്ള വൈദഗ്ദ്ധ്യ വികസന പരിശീലന പരിപാടി

പരമ്പരാഗത നെയ്ത്ത് തൊഴിലാളികളുടെ സഹജമായ കലാപരമായ വൈദഗ്ധ്യം വികസിപ്പിച്ച് പ്രത്യേക ഡിസൈനുകൾ രൂപീകരിക്കുന്നതിനും മൂല്യ വർദ്ധിതവും വൈവിദ്ധ്യമേറിയതുമായ കൈത്തറി ഉൽപ്പന്നങ്ങൾ നിർമ്മിക്കുന്നതിനാവശ്യമായ പരിശീലനം നൽകുന്നതിനുള്ള പദ്ധതിയാണിത്.
2016–17 കാലയളവിൽ നൈപുണ്യമുള്ള നെയ്ത്തുകാർക്ക് വൈദഗ്ദ്ധ്യ പരിശീലനം നൽകി. കൂടാതെ, 8 ഡിസൈനർമാരെ താല്ക്കാലികമായി നിയമിക്കുകയും ചെയ്തു.

## 3. മൂലധന സഹായ പദ്ധതികൾ

പലതരത്തിലുള്ള പശ്ചാത്തല സൗകര്യങ്ങൾ പ്രാഥമിക സഹകരണ സംഘങ്ങൾക്കും അപെക്സ് സംഘങ്ങൾക്കും നൽകുന്നതിനായി വിവിധ പരിപാടികൾ ഈ പദ്ധതിയിലൂടെ നടപ്പാക്കിയിട്ടുണ്ട്. കൂടാതെ, സാങ്കേതിക വിദ്യ നിലവാരം മെച്ചപ്പെടുത്തൽ, പുനരുദ്ധാരണം, യൂണിറ്റുകളിൽ ജോലിക്കനുകൂലമായ സാഹചര്യങ്ങൾ സൃഷ്ടിക്കുക എന്നിവയും നടപ്പാക്കിയിട്ടുണ്ട്. 2017–18 കാലഘട്ടത്തിൽ 21 പ്രാഥമിക സഹകരണ സംഘങ്ങൾ, ഹാൻറക്സ്, ഹാൻവീവ്, എന്നിവയ്ക്ക് ഓഹരി പങ്കാളിത്ത സഹായം നൽകിയിട്ടുണ്ട്.

## 4. പ്രചോദന പദ്ധതികൾ

നെയ്ത്ത്–അനുബന്ധ തൊഴിലാളികൾക്കുള്ള വിവിധ പ്രചോദന പദ്ധതികൾ, വരുമാന സഹായ പദ്ധതി, അംശദാന മിതവ്യയ പദ്ധതി, ഗ്രൂപ്പ് ഇൻഷുറൻസ് സ്കീം എന്നിങ്ങനെയുള്ള വിവിധ പദ്ധതികളിലൂടെ ധാരാളം തൊഴിലാളികൾക്ക് പ്രയോജനം ലഭിക്കുന്നു. 3223 നെയ്ത്തുകാർക്കും അനുബന്ധ തൊഴിലാളികൾക്കും ഉള്ള വിവിധ പ്രചോദന പദ്ധതി വഴി പ്രയോജനം ലഭിച്ചിട്ടുണ്ട്. അംശദാന മിതവ്യയ പദ്ധതിയിലൂടെ 596 നെയ്ത്തുകാരേയും ഗ്രൂപ്പ് ഇൻഷുറൻസ് പദ്ധതി മുഖാന്തിരം 10,000 നെയ്ത്തുകാരെയും പദ്ധതിയുടെ കീഴിൽ കൊണ്ടു വരാൻ സാധിച്ചു.

## 5. വിപണനം, വ്യാപാരം എന്നിവയെ പ്രോത്സാഹിപ്പിക്കുന്ന പദ്ധതി

ഈ പദ്ധതിയുടെ ഭാഗമായി, കൈത്തറി പ്രദർശനങ്ങൾ സംഘടിപ്പിക്കുകയും പ്രദർശന ശാലകളുടെ നവീകരണത്തിനുള്ള സഹായങ്ങൾ നൽകുകയും ചെയ്തു.

## കേരളത്തിലെ കൈത്തറി മേഖലയുടെ മൊത്തത്തിലുള്ള പ്രകടനം

കൈത്തറി മേഖലയുടെ വികസനത്തിനായി 2017–18 വർഷത്തിൽ വായ്പയായും ഗ്രാന്റായും 1828.41 ലക്ഷം രൂപ നൽകിയിട്ടുണ്ട്. വിശദാംശങ്ങൾ അനുബന്ധം 3.36–ൽ നല്കിയിരിക്കുന്നു. കൈത്തറി മേഖലയിലെ 2016–17 വർഷത്തിലെ മൊത്തം ഉല്പാദന മൂല്യം 233.58 കോടി രൂപയായിരുന്നത് 2017–18–ൽ 134.96 കോടി രൂപ ആയതിലൂടെ 73 ശതമാനം കുറവ് രേഖപ്പെടുത്തി. മൊത്തം തൊഴിലാളികളുടെ എണ്ണം 2016–17–ൽ 20378 ആയിരുന്നത് 2017–18–ൽ 14171 ആയി കുറഞ്ഞിട്ടുണ്ട്. മൊത്തം സ്ത്രീ തൊഴിലാളികളുടെ എണ്ണം 2016–17–ൽ 13780 ആയിരുന്നത് 2017–18 ആയപ്പോഴേക്കും 11553 ആയി കുറഞ്ഞിട്ടുണ്ട്. മൊത്തം തൊഴിൽ ദിനങ്ങളുടെ എണ്ണവും 2016–17 ൽ 65.34 ലക്ഷം മനുഷ്യ ദിനങ്ങൾ ആയിരുന്നത് 2017–18 ൽ 55.46 ലക്ഷം മനുഷ്യ ദിനങ്ങളായി കുറഞ്ഞു. 2016–17 ലെ മൊത്തം വിറ്റു വരവ് മൂലധന വേതന ചെലവുൾപ്പെടെ 78.94 കോടി രൂപയായിരുന്നത് 2017–18 ആയപ്പോഴേക്കും 93.80 കോടി രൂപയായി വർദ്ധിച്ചു. കേരളത്തിലെ കൈത്തറി വ്യവസായത്തിന്റെ ഉല്പാദന വിവരങ്ങൾ അനുബന്ധം 3.37 ലും ചിത്രം 3.10 ലും ചേർത്തിരിക്കുന്നു. കൈത്തറി മേഖലയിൽ സൃഷ്ടിക്കപ്പെട്ട തൊഴിൽ (ലക്ഷം മനുഷ്യദിനത്തിൽ) ചിത്രം 3.11–ൽ ചേർത്തിരിക്കുന്നു

കൈത്തറി മേഖലയിലെ ഉല്പാദനത്തിന്റെ അളവിലും മൂല്യത്തിലും 2013–14 മുതൽ 2015–16 വരെ വർദ്ധനവാണ് വന്നിട്ടുള്ളത്. എന്നാൽ, 2016–17–ലും 2017–18–ലും കുറവും രേഖപ്പെടുത്തിയിരിക്കുന്നു.

2013–14 ൽ തൊഴിലവസരങ്ങളുടെ നിരക്കിൽ വർദ്ധനവാണ് രേഖപ്പെടുത്തിയിരിക്കുന്നത്. പക്ഷേ 2014–15 ൽ തൊഴിലവസരങ്ങൾ കുറഞ്ഞതായും പിന്നീട് 2015–16 ൽ നേരിയ വർദ്ധനവും രേഖപ്പെടുത്തിയിട്ടുണ്ട്. എന്നാൽ, തുടർന്നുള്ള വർഷങ്ങളിൽ തൊഴിലവസരങ്ങൾ കുറഞ്ഞുവരുന്ന പ്രവണതയാണ് കാണിക്കുന്നത്.

കേരളത്തിലെ കൈത്തറി മേഖല നേരിടുന്ന പ്രധാന വെല്ലുവിളികൾ ഈ മേഖലയിലെ കുറഞ്ഞകൂലി മൂലം തൊഴിലാളികളുടെ കുറവും, കുറഞ്ഞ ഉൽപാദനക്ഷമതയും സാങ്കേതിക ഇടപെടലുകളുടെ അഭാവവും യന്ത്രത്തറി മേഖലയിൽ നിന്നും, മറ്റു സംസ്ഥാനങ്ങളിലുള്ള ടെക്സ്റ്റൈൽസ് യൂണിറ്റുകളിൽ നിന്നും നേരിടുന്ന, മത്സരവുമാണ്. പുതിയ പ്രവണതകൾക്ക് അനുസരിച്ചുള്ള ഉല്പന്ന വൈവിധ്യ വൽക്കരണത്തിന്റെ അഭാവം, പ്രവർത്തനമൂലധനത്തിന്റെ അഭാവം, നൂലിന്റേയും പരുത്തിയുടേയും വിലയിലുണ്ടാകുന്ന വ്യതിയാനം എന്നിവയാണ് മറ്റു പ്രധാന പ്രശ്നങ്ങൾ.

**ചിത്രം 3.10** കൈത്തറി മേഖലയിലെ ഉത്പാദനവും ഉത്പാദനമൂല്യവും




(അവലംബം:ഹാൻഡ്‌ലൂം ആൻഡ് ടെക്സ്റ്റൈൽസ് ഡയറക്ടറേറ്റ്,കേരള സർക്കാർ)

കൈത്തറി മേഖലയുടെ പ്രധാനപ്പെട്ട ശക്തി എന്നത് സങ്കീർണ്ണമായി നെയ്തെടുത്ത തുണിത്തരങ്ങൾ ഉൽപാദിപ്പിക്കുന്നതിനുള്ള കഴിവും, വൈവിധ്യമാർന്ന രൂപകൽപനയും പുതിയ ഡിസൈനുകളിലേക്ക് മാറാനുള്ള കഴിവുമാണ്. കൈത്തറിമേഖലയിലെ തൊഴിലാളികൾക്ക് സവിശേഷമായ കരവിരുതുണ്ട്. ഈ മേഖല പരിസ്ഥിതി സൗഹാർദ്ദ, സാങ്കേതിക വിദ്യകളും പ്രക്രിയകളുമാണ് പ്രയോജനപ്പെടുത്തുന്നത്.

## ടെക്സ്റ്റൈൽ മേഖല–നൂൽ നൂൽപിലും നെയ്ത്തിലും ഏർപ്പെട്ടിരിക്കുന്ന മില്ലുകൾ

കേരളത്തിലെ ടെക്സ്റ്റൈൽ മേഖല, പൊതുമേഖല യൂണിറ്റുകൾ, സഹകരണ സംഘങ്ങൾ, പൊതു മേഖലയിലും സഹകരണ മേഖലയിലും ഉള്ള സംയുക്ത യൂണിറ്റുകൾ എന്നിങ്ങനെയാണ് രൂപീകൃതമായിരിക്കുന്നത്. സംസ്ഥാനസർക്കാരിന്റെ കീഴിൽ പൊതു/സഹകരണമേഖലകളിലായി 17 സ്പിന്നിംഗ് മില്ലുകളാണുള്ളത്.

## കേരള സംസ്ഥാന ടെക്സ്റ്റൈൽ കോർപ്പറേഷൻ ലിമിറ്റഡ് (കെ.എസ്.ടി.സി)

സംസ്ഥാനത്ത് ടെക്സ്റ്റൈൽ മില്ലുകൾ സ്ഥാപിച്ച് നടപ്പിലാക്കുക എന്ന ഉദ്ദേശത്തോടെ 1972 ൽ ഒരു കേരള സർക്കാർ സംരംഭമായി കെ.എസ്.ടി.സി നിലവിൽ വന്നു. കോർപ്പറേഷന്റെ കീഴിൽ നാല് മില്ലുകളും ഒരു ഗവേഷണ പരീക്ഷണ കേന്ദ്രവും ഉണ്ട്.

**ചിത്രം 3.11** കൈത്തറി മേഖലയിൽ സൃഷ്ടിക്കപ്പെട്ട തൊഴിൽ ദിനങ്ങൾ




(അവലംബം: ഹാൻഡ്‌ലൂം ആൻഡ്ടെക്സ്റ്റൈൽസ് ഡയറക്ടറേറ്റ്, കേരള സർക്കാർ)

പ്രഭുറാം മിൽസ്, കോട്ടയം ടെക്സ്റ്റയിൽസ്, ഇടരിക്കോട് ടെക്സ്റ്റൈൽസ്, മലബാർ സ്പിന്നിംഗ് ആന്റ് വീവിംഗ് മിൽസ് എന്നിവയാണ് കോർപ്പറേഷന്റെ കീഴിൽ പ്രവർത്തിക്കുന്ന മില്ലുകൾ. മറ്റു രണ്ടു യൂണിറ്റുകളായ സീതാറാം ടെക്സ്റ്റൈൽസും, ട്രിവാൻഡ്രം സ്പിന്നിംഗ് മിൽസ് ലിമിറ്റഡും ഇപ്പോൾ കെ.എസ്.ടി.സി യുടെ ഭരണ നിയന്ത്രണത്തിലാണ്. ഇതു കൂടാതെ, കോർപ്പറേഷനു കീഴിൽ ഒരു ഗവേഷണ പരീക്ഷണ ഡിവിഷൻ (സി.എ.ആർ.ഡി.റ്റി– സെന്റർ ഫോർ അപ്ളൈഡ് റിസർച്ച് ആൻഡ് ഡെവലെപ്മെന്റ് ഇൻ ടെക്സ്റ്റൈൽസ്) ഉണ്ട്. തിരുവനന്തപുരം ജില്ലയിലെ ബാലരാമപുരത്താണ് ഈ സ്ഥാപനം പ്രവർത്തിക്കുന്നത്.

## കേരള സംസ്ഥാന സഹകരണ ടെക്സ്റ്റൈൽ ഫെഡറേഷൻ ലിമിറ്റഡ് (ടെക്സ്ഫെഡ്)

കേരളത്തിലെ സഹകരണ മേഖലയിലെ ടെക്സ്റ്റൈൽ യൂണിറ്റുകളുടെ സ്ഥാപനവും, നടത്തിപ്പും ആസൂത്രണം ചെയ്യുന്നതിനും മേൽനോട്ടം വഹിക്കുന്നതിനുമായി 1992 ൽ രൂപം കൊണ്ട സ്ഥാപനമാണ് ടെക്സ്ഫെഡ്. കേരളത്തിലെ സഹകരണ സ്പിന്നിംഗ് മില്ലുകളുടെയും സമഗ്ര യന്ത്രത്തറി സഹകരണ സംഘങ്ങളുടെയും അപ്പെക്സ് സമിതിയാണ് ടെക്സ്ഫെഡ്. ടെക്സ്റ്റൈൽ വ്യവസായത്തിലെ വിവിധ വിഭാഗങ്ങളായ നൂൽനൂൽപ്പ്, നെയ്ത്ത്, സംസ്കരണം, ഗാർമെന്റിംഗ് എന്നിവയെ സംയോജിപ്പിക്കുന്നത് ഈ സ്ഥാപനം വഴിയാണ്. ടെക്സ്ഫെഡിന്റെ കീഴിൽ 7 സഹകരണ സ്പിന്നിംഗ് മില്ലുകൾ അംഗങ്ങളായുണ്ട്. ഇതിൽ അഞ്ചെണ്ണം സംസ്ഥാന ഗവൺമെന്റിന്റെ ഭരണത്തിൽ കീഴിലും രണ്ടെണ്ണം തിരഞ്ഞെടുക്കപ്പെട്ട ബോർഡിന്റെ കീഴിലുമാണ്.

നൂൽ നൂൽപ്പിലും നെയ്ത്തിലും ഏർപ്പെട്ടിരിക്കുന്ന മില്ലുകൾ ഡിമാന്റ് – സപ്ലൈ മേഖലകളിൽ പ്രശ്നങ്ങൾ അഭിമുഖീകരിക്കുന്നുണ്ട്. കാലഹരണപ്പെട്ട യന്ത്രങ്ങൾ, കടുത്ത മത്സരം, അസംസ്കൃത വസ്തുക്കളുടെ വിലക്കയറ്റം, കുറഞ്ഞ ഉല്പാദന ക്ഷമത, കുറയുന്ന ലാഭം, പ്രവർത്തന മൂലധനത്തിന്റെ അഭാവം എന്നിവ കേരളത്തിലെ തുണി മില്ലുകൾ അഭിമുഖീകരിക്കുന്ന പ്രശ്നങ്ങളാണ്.

സംസ്ഥാനത്തെ ഭൂരിപക്ഷം സ്പിന്നിംഗ് മില്ലുകളും 25 വർഷത്തിലെറെ പഴക്കം ചെന്നതും ഉപയോഗിക്കുന്ന യന്ത്ര സാമഗ്രികളും സാങ്കേതികതയും കാലഹരണപ്പെട്ടതുമാണ്. ഭാഗീക ആധുനികവൽക്കരണം ചില യൂണിറ്റുകളിൽ നടപ്പിലാക്കിയിട്ടുണ്ടെങ്കിലും കാലികമായ വ്യവസായ നിലവാരത്തിലേക്ക് ഈ സ്ഥാപനങ്ങളെ എത്തിക്കാൻ കഴിഞ്ഞിട്ടില്ല.

## സഹകരണ സ്പിന്നിംഗ് മില്ലുകളുടെ ആധുനിക വത്ക്കരണം

കേരളത്തിലെ ടെക്സ്റ്റൈൽസ് മേഖല പൊതു മേഖലയിലും സഹകരണ മേഖലയിലുമായി വ്യാപിച്ചുകിടക്കുന്നു. 13 സ്പിന്നിംഗ് മില്ലുകൾ പൊതു– സഹകരണ മേഖലയിൽ നിലനിൽക്കുന്നുണ്ട്. കേരള കോ–ഓപ്പറേറ്റീവ് ടെക്സ്റ്റൈൽസ് ഫെഡറേഷന്റെ (ടെക്സ്ഫെഡ്) കീഴിൽ 7 സഹകരണമില്ലുകൾ ഉണ്ട്. ഇവയിൽ, 5 എണ്ണം ഗവൺമെൻറ് നേരിട്ടും 2 എണ്ണം തെരഞ്ഞെടുക്കപ്പെട്ട ബോർഡ് മുഖേനയും ഭരണം നടത്തിവരുന്നു. ആഗോളവത്കരണം മൂലമുണ്ടായ വിവിധ കാരണങ്ങളാൽ കേരളത്തിലെ സ്പിന്നിംഗ് മേഖല വിവിധ വെല്ലുവിളികളെ നേരിട്ടുകൊണ്ടിരിക്കുകയും, സഹകരണമേഖലയിലെ സ്പിന്നിംഗ് മില്ലുകൾ വലിയ നഷ്ടത്തിലേക്ക് വീഴുകയും ചെയ്തു. 2006 മുതൽ ഈ മില്ലുകളുടെ ദൈനംദിന പ്രവർത്തനങ്ങളിൽ സർക്കാർ ഇടപെടുന്നുണ്ട്. ഇതിന്റെ ഫലമായി ഈ മില്ലുകളിൽ അനുകൂലമായ മാറ്റം ഉണ്ടാകുന്നതിനും സാമ്പത്തികവും സാങ്കേതികവുമായ അച്ചടക്കം നടപ്പാക്കുന്നതിനും സാധ്യമായി.

കേരളത്തിലെ മില്ലുകൾ നേരിടുന്ന പ്രശ്നങ്ങൾ പ്രവർത്തനമൂലധനത്തിന്റെ അഭാവവും അസംസ്കൃതവസ്തുക്കളുടെ ലഭ്യത കുറവുമാണ്. റിയാബ്, ടെക്സ്ഫെഡ്. കെഎസ്.റ്റി.സി, സ്പിന്നിംഗ് മില്ലുകളുടെ മാനേജിംഗ് ഡയറക്ടർമാർ എന്നിങ്ങനെ പ്രൊഫഷണലുകൾ ഉൾപ്പെട്ട ഒരു കമ്മിറ്റി, ടെക്സ്റ്റൈൽ മേഖലയ്ക്ക് മൊത്തമായി കോട്ടൺ വാങ്ങുന്നതിനായി ഒരു കേന്ദ്രീകൃത വാങ്ങൽ സംവിധാനമേർപ്പെടുത്തി. ഇതേ കമ്മിറ്റി തന്നെ ഡിപ്പോ സംവിധാനത്തിലൂടെ നടക്കുന്ന നൂലിന്റെ വിൽപ്പന കൃത്യമായി നിരീക്ഷിക്കുന്നുമുണ്ട്. ഇതുമൂലം, അസംസ്കൃത വസ്തുക്കളുടെ വില വളരെയധികം കുറയ്ക്കുന്നതിനും വരുമാനവും വിറ്റുവരവും വർധിപ്പിക്കുന്നതിനും സാധിച്ചിട്ടുണ്ട്.

സംസ്ഥാനത്തെ ടെക്സ്റ്റയിൽസ് സ്പിന്നിംഗ് മില്ലുകളിൽ ഭൂരിഭാഗത്തിനും 25 വർഷത്തെ ജീവിത കാലയളവാണുള്ളത്. ഭാഗിക ആധുനികവത്കരണം ചില യൂണിറ്റുകളിൽ നടപ്പാക്കിയിട്ടുണ്ട്. പക്ഷേ അത് വ്യവസായം ആവശ്യപ്പെടുന്ന ഗുണനിലവാരത്തിൽ എത്തിയിട്ടില്ല. കാലഹരണപ്പെട്ട സാങ്കേതികത മൂലം മില്ലുകളിൽ നിലനിൽക്കുന്ന പ്രശ്നങ്ങൾ പഠിക്കുന്നതിനായി ഗവൺമെൻറ് ഒരു വിദഗ്ധ കമ്മിറ്റി രൂപീകരിക്കുകയും, ഈ കമ്മിറ്റി സംസ്ഥാനത്തെ 5 സഹകരണ സ്പിന്നിംഗ് മില്ലുകളുടെ ആധുനികവൽക്കരണത്തിന് ശുപാർശ നടത്തുകയും ചെയ്തു.

മലപ്പുറം സഹകരണ സ്പിന്നിംഗ് മിൽ, കണ്ണൂർ സഹകരണ സ്പിന്നിംഗ് മിൽ, പ്രിയദർശിനി സഹകരണ

**ബോക്സ് 3.7** സ്കൂൾ യൂണിഫോം പദ്ധതി

കൈത്തറി മേഖലയുടെ പുനരുദ്ധാരണത്തിനായും കൂടുതൽ തൊഴിലും കൂലിയും കൈത്തറി, അനുബന്ധ തൊഴിലാളികൾക്ക് നൽകുന്നതിനുമായി 2016-17 -ൽ കൈത്തറി സ്കൂൾ യൂണിഫോം പദ്ധതി ആരംഭിച്ചു

**ഘട്ടം1**
2017-18 വിദ്യാഭ്യാസ വർഷം ഒന്നാം ഘട്ടമായി 9,26,922.70 മീറ്റർ യൂണിഫോം ഒന്നുമുതൽ അഞ്ചുവരെയുള്ള 2689 ഗവൺമെൻറ് സ്കൂളുകളിൽ വിതരണം ചെയ്തു. ഒന്നാംഘട്ടത്തിൽ 21.51 കോടി രൂപ ചെലവഴിച്ചു.

**ഘട്ടം-2**
2017-18 വർഷത്തിൽ അധികമായി 33052.63 മീറ്റർ സ്കൂൾ യൂണിഫോമുകൾ 1904 ഗവൺമെൻറ് സ്കൂളുകളിൽ വിതരണം ചെയ്യുകയും 75.01 ലക്ഷം രൂപ ചെലവഴിക്കും ചെയ്തു

**ഘട്ടം-3**
2018 മെയ് 31 വരെ 35.26 ലക്ഷം മീറ്റർ തുണി നെയ്യുകയും 4605 നെയ്ത്തുകാർ 20,09,677.05 മീറ്റർ കൈത്തറി സ്കൂൾ യൂണിഫോം ഉത്പാദിപ്പിക്കുന്നതിനായി തൊഴിൽ ഏർപ്പെടുകയും ചെയ്തു. 3578 ഗവൺമെന്റ് സ്കൂളുകളിൽ ഒന്നുമുതൽ ഏഴ് വരെയുള്ള ക്ലാസുകൾക്ക് 163 വിതരണ കേന്ദ്രം മുഖേന യൂണിഫോം വിതരണം ചെയ്തു. 20,09,677.05 മീറ്റർ തുണി ഉല്പ്പാദിപ്പിച്ച വിതരണം ചെയ്യുന്നതിനായി 46.82 കോടി രൂപ ചെലവഴിച്ചു. മൂന്നാം ഘട്ടത്തോടെ 4605 തറികൾ പ്രവർത്തനത്തിൽ ഏർപ്പെടുകയും 27.69 കോടി രൂപ കൂലി ഇനത്തിൽ വിതരണം ചെയ്യുകയും ചെയ്തു.

സ്പിന്നിങ് മിൽ, കൊല്ലം സഹകരണ സ്പിന്നിംഗ് മിൽ എന്നിവയുടെ ആധുനികവൽക്കരണം ഗവൺമെൻറ് പരിഗണിച്ചു. കണ്ണൂർ, മലപ്പുറം സഹകരണ സ്പിന്നിംഗ് മില്ലുകളുടെ ആദ്യ ഘട്ട പ്രവർത്തികൾ പൂർത്തീകരിച്ചു. രണ്ടാം ഘട്ട ആധുനികവൽക്കരണം ആരംഭിച്ചിട്ടുണ്ട്. 2017-18 വർഷത്തിൽ ടെക്സ്ഫെഡിന്റെ കീഴിലുള്ള സ്പിന്നിംഗ് മില്ലുകളുടെ പുനരുദ്ധാരണത്തിനായി 2000 ലക്ഷം രൂപ നൽകിയിട്ടുണ്ട്. തൃശൂർ, ആലപ്പുഴ, കൊല്ലം, സഹകരണ സ്പിന്നിംഗ് മില്ലുകളുടെ എൻ.സി.ഡി.സി ലോൺ സഹായത്തോടെ കൂടിയുള്ള ആധുനികവൽക്കരണവും വൈവിധ്യവൽക്കരണവും ഗവൺമെൻറ് പരിഗണിച്ചു കൊണ്ടിരിക്കുകയാണ്. 2017-18-ൽ മാള, പ്രിയദർശിനി, ആലപ്പുഴ സഹകരണ സ്പിന്നിംഗ് മില്ലുകൾക്ക് നൽകിയ 700 ലക്ഷം രൂപയും ചെലവഴിച്ചു കഴിഞ്ഞു.

## യന്ത്രത്തറി വ്യവസായം

കേരളത്തിന്റെ തുണിത്തരങ്ങളുടെ ഉപയോഗം ദേശീയ ശരാശരിയെക്കാൾ വളരെ കൂടുതലാണ്. നൂൽ ഉൽപ്പാദിപ്പിക്കുന്നതിനുള്ള അടിസ്ഥാനസൗകര്യങ്ങൾ സംസ്ഥാനത്ത് ഉണ്ടെങ്കിലും ഇത്തരത്തിൽ മുൻകൈ എടുക്കുന്നതിനുള്ള സംവിധാനം സംസ്ഥാനത്ത് നിലവിൽ ഇല്ല. ഇത് പ്രോത്സാഹിപ്പിക്കുന്നതിനായി ബജറ്റിന്റെ സഹായത്തോടുകൂടി സംസ്ഥാനത്ത് 4 സമഗ്ര യന്ത്രത്തറി സഹകരണസംഘങ്ങൾ ആരംഭിച്ചിട്ടുണ്ട്. 2017-18 വർഷത്തിൽ യന്ത്രത്തറികളുടെ ആധുനികവത്കരണത്തിനായി 346.50 ലക്ഷം രൂപ നൽകിയിട്ടുണ്ട്. തറികളുടെ ആധുനിക വത്ക്കരണത്തിന് ശേഷം ഉത്പാദനക്ഷമത വർദ്ധിച്ചിട്ടുണ്ട്. നേരത്തെ ഒരു നെയ്ത്തുകാരൻ 2 തറികളാണ് കൈകാര്യം ചെയ്തിരുന്നത് എങ്കിൽ ആധുനികവത്കരണത്തിനു ശേഷം 8 തറികൾ വരെ കൈകാര്യം ചെയ്യുന്നതിന് സാധിക്കുന്നുണ്ട്. അങ്ങിനെ ഉൽപാദനക്ഷമതയും നെയ്ത്തുകാരുടെ വേതനവും വർദ്ധിച്ചിട്ടുണ്ട്. എല്ലാ യന്ത്രത്തറി സൊസൈറ്റികളും ലാഭത്തിലാണ് പ്രവർത്തിക്കുന്നത്.
സംസ്ഥാനത്തുടനീളം നിലവിൽ 46 യന്ത്ര തറി സഹകരണസംഘങ്ങൾ പ്രവർത്തിച്ചുവരുന്നു. സഹകരണമേഖലയിലുള്ള 874 തറികളിൽ 860 എണ്ണവും യന്ത്രത്തറികളാണ്.

2017-18 വർഷത്തിൽ യന്ത്രത്തറി വ്യവസായം വഴി ഉണ്ടായ ആകെ ഉത്പാദനം 813.28 ലക്ഷം രൂപയും ഉത്പാദനക്ഷമത 6482.84 മീറ്റർ/തറിയുമാണ്. ഈ കാലഘട്ടത്തിലെ ആകെ വിറ്റുവരവ് 276.28 കോടി രൂപയായിരുന്നു. 2013 -14 മുതൽ 2017- 18 വരെ യന്ത്രത്തറി വ്യവസായം വഴി ഉണ്ടായ വാർഷിക ഉത്പാദനവും ഉത്പാദനക്ഷമതയും അനുബന്ധം 3.38 നൽകിയിരിക്കുന്നു.

യന്ത്രത്തറി വ്യവസായ മേഖല നേരിടുന്ന പ്രധാന പ്രശ്നങ്ങളാണ് സാമ്പത്തികത്തിന്റെ അഭാവം, അസംസ്കൃതവസ്തുക്കളുടെ കുറവ്, സാങ്കേതികതയുടെ നവീകരണത്തിന്റെ അഭാവം, തുണിസംസ്കരണ സൗകര്യങ്ങളുടെ അഭാവം, നൽകുന്ന സൗകര്യങ്ങളെ സംബന്ധിച്ച് നെയ്ത്തുകാർക്കിടയിലുള്ള അവബോധമില്ലായ്മ എന്നിവ.

### ഉപസംഹാരം

ടെക്സ്റ്റൈൽ മേഖലയുടെ ആധുനികവൽക്കരണത്തിന് പല നടപടികളും ഏറ്റെടുത്ത് നടപ്പാക്കേണ്ടത് അത്യാവശ്യമാണ്. ഉല്പന്നങ്ങളുടെ ഗുണനിലവാരവും ഉല്പാദനക്ഷമതയും വർദ്ധിപ്പിക്കുന്നതിനായി സാങ്കേതികതയുടെ നവീകരണം അത്യാവശ്യമാണ്. ന്യായമായ വേതനം, സാമൂഹ്യസുരക്ഷാ ആനുകൂല്യങ്ങൾ എന്നിവ തൊഴിലാളികൾക്ക് നൽകും വിധം ഈ മേഖല വളരേണ്ടതുണ്ട്. കൈത്തറി സഹകരണസംഘങ്ങൾ പുനസംഘടിപ്പിക്കേണ്ടത് അത്യാവശ്യമാണ്. കേരളത്തിന്റേതായ ബ്രാന്റ് മാർക്കറ്റിൽ അവതരിപ്പിക്കേണ്ട സാധ്യതകൾ കൈത്തറി മേഖല അടിയന്തിരമായി ആരായേണ്ടതാണ്. ഓൺലൈൻ മാർക്കറ്റിംഗ് സംവിധാനമുൾപ്പെടെ ആധുനിക വിൽപ്പന തന്ത്രങ്ങൾ ആവിഷ്ക്കരിച്ച് നടപ്പാക്കേണ്ടതുണ്ട്. മാർക്കറ്റിന്റെ മാറുന്ന സ്വഭാവത്തിനനുസരിച്ച് വിദഗ്ധരായ ഡിസൈനർമാരുടെ സഹായത്തോടു കൂടി ഉല്പന്നങ്ങളിൽ മെച്ചപ്പെടുത്തൽ നടത്തുന്നതിനായി തുടർച്ചയായുള്ള പരിശ്രമം നടത്തേണ്ടത് അത്യാവശ്യമാണ്.

## ഖാദി ഗ്രാമ വ്യവസായം

### ഇന്ത്യയിലെ ഖാദി ഗ്രാമ വ്യവസായ മേഖല

ഗ്രാമീണ കരകൗശല തൊഴിലാളികൾക്ക് കുറഞ്ഞ മൂലധനനിക്ഷേപത്തിൽ വേണ്ടത്ര തൊഴിൽ അവസരം സൃഷ്ടിക്കുന്നതിന് ഖാദി ഗ്രാമ വ്യവസായ മേഖലയ്ക്ക് വലിയ സാധ്യതയാണുള്ളത്.ബ്രിട്ടീഷ്സാമ്രാജ്യത്വ ഭരണത്തിനെതിരെയുള്ള ദേശീയ സമരത്തിൽ വളരെ ശ്രേഷ്ഠമായ സ്ഥാനവുമിതിനുണ്ട്. ഖാദി ഉൽപ്പന്നങ്ങളുടെ ഉല്പ്പാദനം, വിപണനം എന്നിവ പ്രോത്സാഹിപ്പിക്കുന്നതിതിന് നിയമപരമായി പ്രവർത്തിക്കുന്ന ഒരു ഭാരത സർക്കാർ സ്ഥാപനമാണ് ഖാദി ഗ്രാമ വ്യവസായ കമ്മീഷൻ (കെ.വി.ഐ.സി). കെ.വി.ഐ.സിയുടെ കീഴിൽ ഉൽപ്പാദന പ്രക്രിയയിൽ പങ്കാളികളായിട്ടുള്ള ആകെ 4.56 ലക്ഷം കൈതൊഴിലുകാർ രാജ്യത്താകെയുള്ള 2,375 ഖാദി സ്ഥാപനങ്ങളിൽ ജോലി ചെയ്യുന്നു. ഇതിൽ ഭൂരിഭാഗവും (70 ശതമാനം) സ്ത്രീകളാണ്.

ഇന്ത്യയിലെ ഖാദി ഗ്രമ വ്യവസായ മേഖല ഉൽപ്പാദനത്തിലും വിൽപ്പനയിലും വർഷങ്ങളായി സ്ഥിര വളർച്ചനേടിയിട്ടുണ്ട്. 2014–15 ൽ ഉൽപ്പാദനം 27,569.4 കോടി രൂപയായിരുന്നത് 2016–17 ൽ 42,631.09 കോടി രൂപയായി വർദ്ധിച്ചു. 2017–18 ൽ (ഡിസംബർ 31, 2017 വരെ) ഇത് 45,725.69 കോടി രൂപയായി. സമാനമായി, ഖാദി വിൽപന 2014–15 ൽ 33,135.9 കോടി രൂപയായിരുന്നത് 2016–17 ൽ 52,138.21 കോടി രൂപയും 2017–18 ൽ 55,750.40 കോടി രൂപയായും ഉയർന്നു. അതു പോലെ ഉൽപ്പാദിപ്പിച്ച ഉൽപ്പന്നങ്ങൾ വിറ്റഴിച്ചതിലൂടെ 2014–15ൽ 33,135.9 കോടി രൂപയും 2016–17 ൽ 52,138.21 കോടി രൂപയും 2017–18 ൽ 55,750.40 കോടി രൂപയായും ഉയർന്നു. 2017–18 ൽ ഖാദി ഗ്രാമ വ്യവസായ കമ്മീഷൻ (കെ.വി.ഐ.സി) ദേശീയ തലത്തിൽ 137.79 ലക്ഷം പേർക്ക് മൊത്തം തൊഴിലവസരം നൽകുകയും (2017,ഡിസംബർ 31 വരെ) ചെയ്തിട്ടുണ്ട്. (അവലംബം: വാർഷിക റിപ്പോർട്ട് -2017-18, സൂക്ഷ്മ ചെറുകിട ഇടത്തരം സംരംഭക മന്ത്രാലയം, ഭാരത സർക്കാർ)

ഖാദി ഗ്രാമ വ്യവസായ മേഖലയിൽ ഉല്പ്പാദനം, വിപണനം, തൊഴിൽ ദാനം എന്നീ രംഗങ്ങളിൽ കേരളത്തിന്റെ പങ്ക് മൊത്തം ഇന്ത്യൻ ജനസംഖ്യയുടെ കേരളത്തിന്റെ വിഹിതത്തേക്കാൾ കുറവാണ്(പട്ടിക 3.10 കാണുക).

### കേരള ഖാദി ഗ്രാമ വ്യവസായ ബോർഡ് (കെ.കെ.വി.ഐ.ബി.)

കേരള ഖാദി ഗ്രാമ വ്യവസായത്തെ സംഘടിപ്പിക്കൽ, വികസിപ്പിക്കൽ, പരിപോഷിപ്പിക്കൽ എന്നീ ദൗത്യങ്ങൾ നിറവേറ്റുന്നതിന് ഉദ്ദേശിച്ച് രൂപീകരിച്ച നിയമ സ്ഥാപനമാണ് കേരള ഖാദി ഗ്രാമ വ്യവസായ ബോർഡ്. 2017–18ൽ, കേരളത്തിലെ ഖാദി ഗ്രാമ വ്യവസായ ബോർഡിന്റെ പൂർണനിയന്ത്രണത്തിലുള്ള സ്ഥാപനങ്ങളിൽ നിന്നും ആകെ ഉല്പാദിപ്പിച്ച ഉൽപ്പന്ന മൂല്യം 179.08കോടി രൂപയുടേതാണ്. സംസ്ഥാന പദ്ധതിയ്ക്ക് കീഴിൽ വരുന്ന പ്രത്യേക തൊഴിൽ സൃഷ്ടിക്കൽ പദ്ധതി (എസ്.ഇ.ജി.പി) (എന്റെ ഗ്രാമം), കെ.വി.ഐ.സിയുടെ പ്രധാനമന്ത്രി തൊഴിൽ സൃഷ്ടിക്കൽ പദ്ധതി (പി.എം.ഇ.ജി.പി) ഉൾപ്പെടെയുള്ള വിവിധ പദ്ധതികൾ ബോർഡ് നടപ്പിലാക്കുന്നുണ്ട്. ജില്ലാതല അവബോധ ക്യാമ്പും, പ്രദർശനങ്ങളും, പി.എം.ഇ.ജി.പി, എന്റെ ഗ്രാമം തുടങ്ങിയ പദ്ധതികൾക്ക് കീഴിൽ നടപ്പിലാക്കുന്നവയെ സംബന്ധിച്ചുള്ള വിവരങ്ങൾ നോട്ടീസിലൂടെയും അച്ചടിച്ച് വിതരണം ചെയ്തു.

2015–16 കാലഘട്ടത്തിൽ, കേരളത്തിലെ ഖാദി ഗ്രാമ വ്യവസായ മേഖലയിലെ മൊത്തം തൊഴിലവസരം 1.1 ലക്ഷത്തിൽ നിന്ന് 2016–17–ൽ 1.06 ലക്ഷമായി കുറഞ്ഞു.ഇത് 2017–18 (31.12.2017വരെ) മാറ്റമില്ലാതെ തുടരുകയായിരുന്നു. ഈ കാലയളവിൽ ഉല്പാദനം വർധിച്ചുവെങ്കിലും സംസ്ഥാനത്തിനകത്തെ വിറ്റുവരവ് കുറഞ്ഞു വരുന്ന പ്രവണത കാണിച്ചു. മിനിമം കൂലി പ്രായോഗികമാക്കിയതും, വേണ്ടത്ര പിന്തുണയും,ഉൽപ്പാദനത്തിനുള്ള പ്രോത്സാഹനം എന്നിവയും ഖാദി മേഖലയുടെ വളർച്ചയ്ക്ക് സഹായിച്ചു. ഖാദിയുടെ വിപണിയും വളരെയധികം വർദ്ധിച്ചു. തത്ഫലമായി ഈ മേഖലയിലെ ഉൽപ്പാദനവും തൊഴിലും മെച്ചപ്പെട്ടു. ഉൽപ്പാദനത്തിലെ ആധുനീകരണവും മെച്ചപ്പെട്ട ഉപകരണങ്ങൾ

**പട്ടിക 3.10** ഖാദി ഗ്രാമ വ്യവസായ മേഖലയിലെ ഉല്പ്പാദനം, വിപണനം, മൊത്തം തൊഴിൽ സൃഷ്ടി

| വർഷം | ഉൽപ്പാദനം (കോടിയിൽ) | | സംസ്ഥാനവിഹിതം (ശതമാനത്തിൽ) | വില്പ്പന (കോടിയിൽ) | | സംസ്ഥാനവിഹിതം (ശതമാനത്തിൽ) | മൊത്തം തൊഴിൽ സൃഷ്ടി (ലക്ഷം വ്യക്തികളിൽ) | | സംസ്ഥാനവിഹിതം (ശതമാനത്തിൽ) |
|---|---|---|---|---|---|---|---|---|---|
| | ദേശീയം | കേരളം | | ദേശീയം | കേരളം | | ദേശീയം | കേരളം | |
| 1 | 2 | 3 | 4 | 5 | 6 | 7 | 8 | 9 | 10 |
| 2014–15 | 27,569.40 | 136.4 | 0.5 | 33,135.90 | 170 | 0.5 | 134.3 | 1.1 | 0.8 |
| 2015–16 | 34,490.20 | 160.4 | 0.5 | 41,894.60 | 161.3 | 0.4 | 137.8 | 1.1 | 0.8 |
| 2016–17 | 42,631.09 | 172.08 | 0.4 | 52,138.21 | 163.76 | 0.3 | 136.4 | 1.06 | 0.8 |
| 2017–18(31.12 2017 വരെ) | 45,725.69 | 179.08 | 0.4 | 55,75.40 | 170.8 | 0.3 | 137.79 | 1.06 | 0.8 |

അവലംബം: വാർഷിക റിപ്പോർട്ട് 2017-18, എം.സ്.എം.ഇ മന്ത്രാലയം, ഭാരത സർക്കാർ& ഖാദി ഗ്രാമ വ്യവസായ ബോർഡ്, കേരളസർക്കാർ

സ്വീകരിച്ചതും ഖാദി മേഖലയുടെ വളർച്ചയ്ക്ക് സഹായിച്ചു. ഖാദി വ്യവസായ ബോർഡിന് 2016–17, 2017–18 വർഷങ്ങളിൽ വിവിധ തലങ്ങളിൽ നിന്നു ലഭിച്ച വിഹിതവും അതിന്റെ ചെലവും പട്ടിക 3.11 ൽ ചേർത്തിരിക്കുന്നു.

## ബജറ്റ് 2018–19

2018–19 വാർഷികപദ്ധതിയിൽ വകയിരുത്തിയ പദ്ധതി വിഹിതം 1,860.0 ലക്ഷം രൂപയും ചെലവ് 187.10 ലക്ഷം (31.08.2018 വരെ) രൂപയുമാണ് (10.06 ശതമാനം). ഈ മേഖലയിൽ നടപ്പിലാക്കിയ ആകെ പദ്ധതികളുടെ എണ്ണം 12 ആണ്. ഇതിൽ 'മിനി കോട്ടൺ പ്രോസസ്സിംഗ് യൂണിറ്റ്, കൊല്ലം' എന്ന പുതിയ പദ്ധതിയും ഉൾപ്പെടുന്നു.

## വരുമാന സഹായ പദ്ധതി

2017–18 ൽ സംസ്ഥാന സർക്കാർ 24.50 കോടി രൂപ വരുമാന സഹായ പദ്ധതിയിൻ കീഴിൽ നൽകിയിട്ടുണ്ട്. ബോർഡ് മിനിമം വേതനം ഉറപ്പാക്കി കൊണ്ട് 13,600 ഖാദി കൈത്തൊഴിൽക്കാർക്ക് ഇത് വിതരണം ചെയ്തു. ബോർഡ് ഈ തുക വിനിയോഗിച്ച കൊണ്ട് ഖാദി മേഖലയിലെ 13,600 ഖാദി കൈത്തൊഴിൽക്കാർക്ക് സർക്കാർ ഉത്തരവനുസരിച്ചുള്ള മിനിമം കൂലി നടപ്പിലാക്കി

## കേരളം– പ്രളയാനന്തര ആവശ്യങ്ങൾ കണക്കാക്കൽ

കേരളത്തിലുണ്ടായ പ്രളയം മൂലം, ഖാദി ഗ്രാമ വ്യവസായ ബോർഡിന് കീഴിലുള്ള ഖാദി ഉൽപ്പാദന കേന്ദ്രങ്ങളുടെ കെട്ടിടങ്ങൾ പൂർണമായും തകർന്നു. ചർക്കകളും തറികളും ഫർണിച്ചറുകളും, ഉപകരണങ്ങളും, അസംസ്കൃത വസ്തുക്കൾക്കുൾപ്പെടെ നാശം സംഭവിച്ചു. കെട്ടിടങ്ങൾക്കും ഉപകരണങ്ങൾക്കുമാണ് പ്രധാനമായും നാശം സംഭവിച്ചത്. 6 ഖാദി ഷോറൂമുകൾക്ക് നാശനഷ്ടമുണ്ടായി. കേരള ഖാദി ഗ്രാമ വ്യവസായ ബോർഡിന്റെ ഉൽപ്പാദന കേന്ദ്രങ്ങൾക്ക് ഷോറൂമുകൾ, ഫർണിച്ചറുകൾ, ഉപകരണങ്ങൾ, അസംസ്കൃത വസ്തുക്കൾ ഉൾപ്പെടെ 108.11 ലക്ഷം രൂപയുടെ നഷ്ടമുണ്ടായി. ചർക്കകൾ,തറികൾ, സ്ലിവേർ മുതലായവയും നശിച്ചു. മുകളിൽ പറഞ്ഞിരിക്കുന്ന നഷ്ടം കാരണം 540 ഖാദി തൊഴിലാളികൾക്ക് അവരുടെ തൊഴിൽ നഷ്ടമായി. പത്തനംതിട്ട,എറണാകുളം,ആലപ്പുഴ, പാലക്കാട് എന്നിവിടങ്ങളിലെ വിൽപ്പന കേന്ദ്രങ്ങളും സാരമായി ബാധിച്ചു. ഉയർന്ന വിപണി സാധ്യതയും ഉയർന്ന ലാഭവുമുണ്ടായിരുന്നവയായിരുന്നു മുകളിൽ പറഞ്ഞിരിക്കുന്ന ഷോറൂമുകൾ. പ്രത്യേക തൊഴിൽ ദാനപദ്ധതിയിൻ കീഴിൽ കേരള ഖാദി ഗ്രാമ വ്യവസായ ബോർഡിന്റെ സാമ്പത്തിക സഹായത്താൽ സംരംഭകർ നടത്തിയിരുന്ന യൂണിറ്റുകൾ പ്രളയത്തിൽ നശിച്ചു. സ്ഥിര മൂല്യമുള്ള ആസ്തികളും, അസംസ്കൃത വസ്തുക്കൾ ഉൾപ്പെടെ ഉപകരണങ്ങളും നശിച്ചു.

## വകുപ്പുതല ഇടപെടലുകൾ

മേഖലയുടെ പുനരുദ്ധാരണത്തിന് 10 കോടി രൂപയുടെ ഒറ്റതവണ പ്രവർത്തന മൂലധനം അനിവാര്യമാണ്. ഖാദി ബോർഡിന്റെ കീഴിൽ നാശം സംഭവിച്ച വിൽപ്പന കേന്ദ്രങ്ങളും ഗോഡൌണുകളും നവീകരിക്കുന്നതിന് ഖാദി ബോർഡ് നടപടിയെടുത്തിട്ടുണ്ട്. വകുപ്പ് തല ഖാദി ഉൽപ്പാദക കേന്ദ്രങ്ങളെ ശാക്തീകരിക്കുന്നതിനും നവീകരിക്കുന്നതിനും നാശം സംഭവിച്ച ഖാദി മേഖലയെ പ്രത്യേക തൊഴിൽ ദാന പദ്ധതിയിൽ ഉൾപ്പെടുത്തി പുനർ നിർമ്മിക്കുന്നതിനും ലക്ഷ്യമിടുന്നു. വ്യാവസായിക വാണിജ്യ വകുപ്പ് നടത്തുന്ന ജിയോ പോർട്ടലായ വ്യവസായ ജാലകം വെബ് പോർട്ടലിലൂടെ ഖാദി ബോർഡിന് വ്യാവസായിക സംരംഭങ്ങളെ കുറിച്ച് വിവരം ശേഖരിക്കുന്നതിനും സംസ്ഥാനത്ത്

**പട്ടിക 3.11.** കേരളത്തിലെ ഖാദി ഗ്രാമ വ്യവസായ ബോർഡിന്റെ വിഹിതവും അതിന്റെ ചെലവും, രൂപ ലക്ഷത്തിൽ

| ഇനം | 2016-17 | | 2017-18 | |
|---|---|---|---|---|
| | വരവ് | ചെലവ് | വരവ് | ചെലവ് |
| സംസ്ഥാന സർക്കാർ ഗ്രാൻറ്-പദ്ധതി വിഹിതം | | | | |
| 1. ഭരണ ചെലവുകൾ (ബജറ്റ് വിഹിതം) | 1,399.00 | 1,010.00 | 1,183.00 | 1,183.00 |
| 2. ഇൻകം സപ്പോർട്ട് സ്കീം (ഡി ഐ സി വഴിയുള്ള ഫണ്ട്) | 2,964.50 | 2,964.50 | 2,450.00 | 2,450.00 |
| സംസ്ഥാന സർക്കാർ ഗ്രാൻറ് - പദ്ധതിയേതരം | | | | |
| 1.പദ്ധതിയേതര- ഭരണ ചെലവുകൾ | 3,493.00 | 3,845.10 | 4,016.72 | 4,792.08 |
| 2.പദ്ധതിയേതര - പ്രത്യേക ഇളവ് | 785 | 785 | 900+1050 | 1950 |
| കെ വി ഐ സി ഗ്രാൻറ് | | | | |
| 1. PMEGP - മാർജിൻ മണി സഹായം | 848 | 994.7 | 700.12 | 360.69 |
| 2. PMEGPയുടെ ജില്ലാ തല ബോധവൽക്കരണ ക്യാമ്പിനും ജില്ലാ തല പ്രദർശനങ്ങൾക്കുമുള്ള ഗ്രാൻറ് | 2.2 | 2.2 | 0 | 0 |
| 3. സ്റ്റേഷനറി, പബ്ലിസിറ്റി, യാത്രാബത്ത, PMEGP പദ്ധതിച്ചെലവുകൾ എന്നിവയ്ക്കുള്ള ഗ്രാൻറ് | 2.5 | 2.5 | 0 | 0 |

അവലംബം: ഖാദി ഗ്രാമ വ്യവസായ ബോർഡ്, കേരള സർക്കാർ

**പട്ടിക 3.12.** 2018-19 ൽ പ്രധാന പദ്ധതികളുടെ വിഹിതവും,ചെലവും,ഭൗതിക നേട്ടങ്ങളും, (രൂപ ലക്ഷത്തിൽ)

| ക്രമ. നം | പദ്ധതിയുടെ പേര് | വിഹിതം | ചെലവ് | ഭൗതിക നേട്ടം |
|---|---|---|---|---|
| 1 | കണ്ണൂർ ജില്ലയിലെ ഏറ്റുകുടുക്കയിൽ പരുത്തി സംസ്കരണ യൂണിറ്റിന്റെ വിപുലീകരണവും ആധുനിക വത്ക്കരണവും | 100 | 0 | പരുത്തി സംസ്കരണ യൂണിറ്റുകളുടെ പ്രവർത്തനം ശക്തിപ്പെടുത്തേണ്ടതിനാൽ കണ്ണൂർ ജില്ലയിലെ ഏറ്റുകുടുക്കയിൽ നിലവിലുള്ള പരുത്തി സംസ്കരണ യൂണിറ്റ് വികസിപ്പിച്ച് സംസ്കരിച്ച പരുത്തിയുടെ ഉൽപ്പാദനം വർദ്ധിപ്പിക്കുന്നതിനും വകുപ്പുതല ഉല്പാദന കേന്ദ്രങ്ങളിലെ നൂൽ നൂൽപ്പുകാർക്ക് ആവശ്യമുള്ളതും ഗുണമേന്മയുള്ളതുമായ സ്ലിവേര് താങ്ങാവുന്ന വിലയ്ക്ക് നൽകുന്നതിനും ലക്ഷ്യമിടുന്നു. യന്ത്ര സാമഗ്രികൾ വാങ്ങൽ, അസംസ്കൃത വസ്തുക്കളുടെ ശേഖരണം, അടിസ്ഥാന സൗകര്യങ്ങൾ നൽകുക മുതലായവയും ഈ പദ്ധതിയിൽ ഉൾപ്പെടുന്നു.2017-18 ൽ പ്ലാന്റ് 3.93 കോടി രൂപ വിലയുള്ള 2,06,986 കിലോ ഗ്രാം സ്ലിവേർ ഉൽപ്പാദിപ്പിച്ചു. |
| 2 | ഖാദി നൂൽനൂൽപ്പുകാർക്കും നെയ്ത്തുകാർക്കും ഉല്പാദന പ്രോൽസാഹനവും ഉത്സവബത്തയും | 500 | 187.1 | ഖാദി മേഖലയിൽ നെയ്ത്തുകാർക്കും നൂൽ നൂൽപ്പുകാർക്കും ഉൽപ്പാദന പ്രോത്സാഹനവും ഖാദി തൊഴിലാളികൾക്ക് ഉത്സവബത്തയും നൽകുന്നതിന് പദ്ധതി ലക്ഷ്യമിടുന്നു.ഇത് കൂടാതെ ഓണത്തിന് ഖാദി തൊഴിലാളികൾക്ക് ഉത്സവ ബത്തയും നൽകുന്നു. നൂൽ നൂൽക്കുന്നവർക്ക് ഉൽപ്പാദിപ്പിച്ച നൂൽക്കഴിയ്ക്ക് ഒന്നിന് 60 പൈസാ നിരക്കിലും നെയ്ത്തുകാർക്ക് നൂൽക്കഴിയ്ക്ക് ഒന്നിന് 180 പൈസാ നിരക്കിലും ഉൽപ്പാദന പ്രോത്സാഹനം നൽകുന്നു. |
| 3 | വകുപ്പുതല ഗ്രാമ വ്യവസായ യൂണിറ്റുകളുടെ സ്ഥാപനവും ശക്തിപ്പെടുത്തലും | 70 | 0 | റെഡിമെയ്ഡ് വസ്ത്ര നിർമാണ യൂണിറ്റിന്റെയും കൈക്കടലാസ് നിർമാണ യൂണിറ്റിന്റെയും,സ്റ്റഡിയോ പോട്ടറി യൂണിറ്റിന്റെയും, ഓയിൽ യൂണിറ്റിന്റെയും പ്രവർത്തനങ്ങൾ ശക്തിപ്പെടുത്തുന്നതിനുള്ള പദ്ധതിയാണിത്. |
| 4 | പ്രത്യേക തൊഴിൽ ദാന പരിപാടി | 280 | 0 | ചെറുകിട സംരംഭകർക്കും പരമ്പരാഗത കരകൗശലത്തൊഴിലാളികൾക്കും ബാങ്ക് ബന്ധിത പ്രോജക്ട്കൾക്ക് മാർജിൻ മണി സബ്സിഡി നൽകാൻ ഇത് നിർദേശിക്കുന്നു (പ്രൊജക്ട് വിലയിരുത്താൻ യോഗ്യതയുള്ള അധികാരിയുടെ അടിസ്ഥാനത്തിൽ). |
| 5 | തേനീച്ച വളർത്തൽ വികസനം | 17 | 0 | തേനീച്ച വളർത്തൽ വ്യവസായം പ്രോത്സാഹിപ്പിക്കുന്നതിനായി തേനീച്ചപ്പെട്ടികൾ സബ്സിഡിനിരക്കിൽ നൽകുന്നതിനും വ്യവസായ സംരംഭകർക്ക് തേനീച്ച വളർത്തലിൽ പരിശീലനം നൽകുന്നതിനും ഉദ്ദേശിക്കുന്നു.2018-19 ൽ 2 ജില്ലകളിൽ തേനീച്ച നഴ്സറി ഉൾപ്പെടെയുള്ള 2 സ്ഥിരം തേനീച്ച വളർത്തൽ കേന്ദ്രങ്ങൾ സ്ഥാപിക്കുന്നതിനും പദ്ധതി വിഭാവനം ചെയ്യുന്നു. |
| 6 | ഖാദി ഗ്രാമം പരിപാടി | 432 | 0 | ഇതിലൂടെ 3000 ചർക്കകളും 2000 ലേറെ തറികളും സ്ഥാപിക്കാൻ ഉദ്ദേശിക്കുകയും ഗാർഹിക തലത്തിൽ അഞ്ച് വർഷം കൊണ്ട് 5000 പേർക്ക് തൊഴിൽ നല്കാൻ ലക്ഷ്യമിടുകയും ചെയ്യുന്നു. |

**ബോക്സ്.3.8** 2017–18 ലെ പ്രധാന പദ്ധതികളും അവയുടെ ഭൗതിക നേട്ടങ്ങളും

| ക്രമ. നമ്പർ | പദ്ധതി | ഭൗതിക നേട്ടങ്ങൾ |
|---|---|---|
| 1 | കണ്ണൂർ ജില്ലയിലെ ഏറ്റുകുടുക്കയിൽ പരുത്തി സംസ്കരണ യൂണിറ്റിന്റെ വിപുലീകരണവും ആധുനിക വത്ക്കരണവും | ഏറ്റുകുടുക്കയിൽ ഇലക്ട്രിഫിക്കേഷൻ, ചുറ്റുമതിൽ, കെട്ടിടത്തിന്റെ അറ്റകുറ്റപ്പണി ജോലികൾ എന്നിവ പൂർത്തീകരിച്ചു |
| 2 | വാർത്താ വിതരണവും, പ്രചാരണവും പരിശീലനവും | ഉൽപ്പന്ന പ്രചാരണത്തിലൂടെ വിൽപ്പന വർദ്ധിക്കുകയും, ന്യൂ ഡൽഹിയിലെ ഐ.ഐ.ടി. എഫിൽ പങ്കെടുക്കുകയും ഗാന്ധിജയന്തി ക്വിസ് സംഘടിപ്പിക്കുകയും ചെയ്തു. |
| | | 140 ജീവനക്കാർക്കും 61 ഖാദി തൊഴിലാളികൾക്കും പരിശീലനം നൽകുകയും, വിവിധ ജില്ല ഓഫീസുകൾക്ക് ഫണ്ട് കൈമാറുകയും ചെയ്തു. ടാസ്ക്ക് ഫോഴ്സ് കമ്മിറ്റിയിലൂടെ സംരംഭകരെ തെരഞ്ഞെടുക്കുന്ന പ്രക്രിയ നടന്നു വരുന്നു. |
| 3 | ഖാദി ബോർഡ് ഓഫീസുകളുടെ കമ്പ്യൂട്ടർ വൽക്കരണം | 21 കമ്പ്യൂട്ടറുകൾ വാങ്ങുകയും സോഫ്റ്റ്‌വെയർ വികസിപ്പിക്കുകയും ചെയ്തു |
| 4 | വകുപ്പുതല ഗ്രാമവ്യവസായ യൂണിറ്റുകളുടെ വികസനവും ശക്തിപ്പെടുത്തലും | നേര്യമംഗലം, പത്തനംതിട്ട തേൻ സംസ്കരണ യൂണിറ്റുകളിൽ അറ്റകുറ്റപണി ചെയ്തു. |
| | | കണ്ണൂരിൽ തേനീച്ച നഴ്സറിയും സ്ഥിരം പരിശീലനകേന്ദ്രവും സ്ഥാപിച്ചു. |
| | | കൊല്ലം റെഡിമെയ്ഡ്ഗാർമെന്റ് യൂണിറ്റിൽ ഉപകരണങ്ങൾ വാങ്ങുകയും കെട്ടിടത്തിന്റെ അറ്റകുറ്റപണികളും ചെയ്തു. |
| 5 | ഖാദി സഹകരണ സംഘങ്ങൾക്ക് ധനസഹായം | 4 ഖാദി സഹകരണ സംഘങ്ങൾക്ക് സാമ്പത്തിക സഹായം നൽകി |
| 6 | ഖാദി നൂൽനൂൽപ്പുകാർക്കും നെയ്ത്തുകാർക്കും ഉല്പാദന പ്രോൽസാഹനവും ഉത്സവബത്തയും | 12789 ഖാദി കൈത്തൊഴിലുകാർക്ക് ഉലപ്പാദന പ്രോത്സാഹനവും /ഉത്സവ ബത്തയും വിതരണം ചെയ്തു. |
| 7 | വകുപ്പുതല ഖാദി ഉല്പാദന കേന്ദ്രങ്ങളുടെ ശക്തിപ്പെടുത്തലും നവീകരണവും | 37 വകുപ്പുതല ഖാദി ഉല്പാദന കേന്ദ്രങ്ങളെയും പണിപ്പുരകളെയും പുനരുജ്ജീവിപ്പിച്ചു. |
| 8 | ഖാദി ഗ്രാമം പരിപാടി | ഖാദി ഗ്രാമം പദ്ധതിയ്ക്ക് കീഴിൽ 250 ചർക്കകളും 50 തറികളും വാങ്ങുകയും 100 ചർക്കകളുടെ അറ്റകുറ്റപണികൾ ചെയ്യുകയും സ്പയർ പാർട്സ് സംഭരണ ശാല സ്ഥാപിക്കുകയും ചെയ്തു. |

അവ അഭിമുഖീകരിക്കുന്ന പ്രശ്നങ്ങളെ കുറിച്ച് മനസ്സിലാക്കുന്നതിനും കഴിയും.

## ഗ്രാമ വ്യവസായങ്ങൾ

സ്വാശ്രയ സംഘങ്ങൾ വഴി 517.80 കോടി രൂപ മൂല്യമുള്ള ഉല്പന്നങ്ങൾ ഉല്പാദിപ്പിക്കുകയും 575.55 കോടി രൂപയുടെ ഉല്പ്പന്നങ്ങൾ വിറ്റഴിച്ചതിലൂടെ 1,34,846 തൊഴിലവസരങ്ങൾ സൃഷ്ടിക്കുവാൻ കഴിഞ്ഞു. ഖാദി ഗ്രാമവ്യവസായ എയ്ഡഡ് സംഘങ്ങളുടെ ആളോഹരി ഉല്പാദനക്ഷമത ഖാദി ഗ്രാമ വ്യവസായവകുപ്പ് യൂണിറ്റുകളുടേതിനേക്കാൾ ഉയർന്നതാണെന്ന് കാണാൻ കഴിയും. ഖാദി ബോർഡിന്റെ 2016–17, 2017–18 വർഷങ്ങളിലെ ഉല്പാദനം, വിപണനം, കൂലി, തൊഴിൽദിനങ്ങളുടെ എണ്ണം എന്നിവയും, ജില്ലതിരിച്ചുള്ള വകുപ്പുതല വില്പന കേന്ദ്രങ്ങളുടെയും ഖാദി ഗ്രാമ വ്യവസായ ബോർഡിന്റെ വില്പന കേന്ദ്രങ്ങളുടെ വിവരങ്ങളും അനുബന്ധം 3.39 അനുബന്ധം 3.40 എന്നിവയിൽ നൽകിയിരിക്കുന്നു.

## പ്രധാനമന്ത്രിയുടെ തൊഴിൽദാനപദ്ധതി (പി.എം.ഇ.ജി.പി)

ഗ്രാമ, നഗര പ്രദേശങ്ങളിൽ സൂക്ഷ്മ സംരംഭങ്ങൾ ആരംഭിച്ച് തൊഴിലവസരങ്ങൾ സൃഷ്ടിക്കുന്നതിനാണ് പ്രധാനമന്ത്രിയുടെ തൊഴിൽദാന പരിപാടി (പി. എം.ഇ.ജി.പി.) ആരംഭിച്ചത്. ഈ പദ്ധതി പ്രകാരം ഗുണഭോക്താക്കൾ / സംരംഭകർ എന്നിവർക്ക്

സംസ്ഥാന സബ്സിഡി അവരുടെ ബാങ്ക് അക്കൗണ്ടുകളിലേയ്ക്ക് വിതരണം ചെയ്യുന്നതാണ്. 2017–18 ൽ 139 പ്രോജക്റ്റുകൾക്ക് 360.67 ലക്ഷം രൂപ മാർജിൻ മണി ഗ്രാന്റ് ആയി വിതരണം ചെയ്യുകയും ചെയ്തു. 1101 തൊഴിലവസരങ്ങൾ സൃഷ്ടിച്ചു. പ്രധാനമന്ത്രിയുടെ തൊഴിൽദാന പരിപാടിയുടെ ആനുകൂല്യം ലഭിക്കാത്ത ചെറുകിടസംരംഭകരെയും പരമ്പരാഗതതൊഴിലാളികളെയും ഉദ്ദേശിച്ച് നടപ്പിലാക്കിയ പദ്ധതിയാണ് പ്രത്യേക തൊഴിൽദാന പരിപാടി (എസ്. ഇ. ജി. പി). ഈ പദ്ധതിയിൽ ചെറുകിട സംരംഭകർക്കും പരമ്പരാഗത തൊഴിലാളികൾക്കുമാണ് സാമ്പത്തിക സഹായം നൽകുന്നത്. 2017–18 ൽ ഖാദി ബോർഡ് 'എന്റെ ഗ്രാമം' പദ്ധതിയായി ഇത് നടപ്പിലാക്കി. 2017–18 വർഷത്തെ ഈ പദ്ധതിയുടെ മൊത്തം ചെലവ് 1,296.23 ലക്ഷം രൂപയായിരുന്നു. ഇക്കാലയളവിൽ 1440 തൊഴിലവസരങ്ങൾ സൃഷ്ടിക്കുകയും 461പുതിയ യൂണിറ്റുകൾ ആരംഭിക്കുകയും ചെയ്തു. സ്വയം തൊഴിൽ പദ്ധതി വഴി 2017–18 വർഷത്തെ നേട്ടങ്ങൾ ജില്ല തിരിച്ച്, അനുബന്ധം 3.41 ൽ ചേർത്തിരിക്കുന്നു.

## 2017–18 ലെ വിപണനം

ഖാദി ബോർഡിനുകീഴിൽ ഖാദി ഗ്രാമ ഉൽപ്പന്നങ്ങൾക്കായി 209 വില്പനകേന്ദ്രങ്ങളുണ്ട്. ഇതിൽ ഖാദിഗ്രാമസൗഭാഗ്യ (44), ഖാദിസൗഭാഗ്യ (53), ഗ്രാമസൗഭാഗ്യ (ജി.എസ്.ഡിപ്പോ 87),എന്നിവ കൂടാതെ 3 മൊബൈൽ വാനുകളും പ്രവർത്തിക്കുന്നു. 2017 ൽ ഖാദിബോർഡ് ഓണം മേള സംഘടിപ്പിച്ചു. ലക്ഷ്യമിട്ടിരുന്ന 36.50 കോടി രൂപയെ അപേക്ഷിച്ച് 33.49 കോടിരൂപയുടെ വില്പന നടത്തുവാൻ മാത്രമേ സാധിച്ചുള്ളൂ. 2018 ലെ സംസ്ഥാനതല ഓണം മേള തിരുവനന്തപുരത്ത് നടക്കുകയും അതിലൂടെ 69.30 കോടി രൂപയുടെ വിൽപ്പന നേട്ടകയും ചെയ്തു. 2017–18ലെ ജില്ല തിരിച്ചുള്ള വിപണനം (2018 മാർച്ച് 31 വരെ) അനുബന്ധം 3.42 ൽ ചേർത്തിരിക്കുന്നു.

## ഖാദിഗ്രാമവ്യവസായ വകുപ്പിലെ പരിമിതികളും ഭാവി തന്ത്രങ്ങളും

ഖാദി മേഖലയിൽ ഉൽപ്പാദനത്തിന് ഊർജ്ജം ഉപയോഗിക്കുന്നില്ല. ഇതാണ് ഈ മേഖലയിലെ പ്രധാന പോരായ്മ. ഇത് ഉൽപ്പാദന ക്ഷമത കുറയ്ക്കുന്നതിനും അതിന്റെ ഫലമായി തൊഴിലാളികൾക്ക് കൂലി കുറയുന്നതിനും കാരണമാകുന്നു. പരമ്പരാഗത ചർക്കകളുടെയും തറികളുടെയും ഉൽപ്പാദനക്ഷമത വർദ്ധിപ്പിക്കുന്നതിനായി ഗവേഷണങ്ങളും വികസന പ്രവർത്തനങ്ങളും നടത്തേണ്ടതുണ്ട്. മേഖലയിൽ ഉൽപ്പാദന ക്ഷമത വർദ്ധിപ്പിക്കുന്നതിനായി കേരള ഖാദി ഗ്രാമ വികസന ബോർഡ് എല്ലാ പരിശ്രമങ്ങളും ചെയ്യുന്നുണ്ട്. മറ്റൊരു പ്രധാന പ്രശ്നമാണ് ഉൽപ്പന്നത്തിന്റെ ഗുണമേന്മ. പരമ്പരാഗത വ്യവസായത്തിലെ ഉൽപ്പന്നങ്ങളുടെ വിപണി സാധ്യത ഇത് തടസ്സപ്പെടുത്തുന്നു. ഖാദി ഗ്രാമ വ്യവസായ ഉൽപ്പന്നങ്ങളുടെ വിപണി ശാക്തീകരിക്കുന്നതിനായി കേരള ഖാദി ഗ്രാമ വികസന ബോർഡ് കൂടുതൽ പ്രാധാന്യം കൊടുക്കുകയും അതിനായി പരിശ്രമിക്കുകയും ചെയ്യുന്നുണ്ട്.

ഗ്രാമപ്രദേശങ്ങളിൽ കൂടുതൽ പേർക്ക് തൊഴിൽ നൽകുന്ന പരമ്പരാഗത ഗ്രാമ വ്യവസായത്തിന് പ്രത്യേക ശ്രദ്ധ കൊടുക്കേണ്ടതുണ്ട്. പ്രധാനമന്ത്രി തൊഴിൽ ദാന പദ്ധതിയിലൂടെയും എന്റെ ഗ്രാമം പ്രത്യേക തൊഴിൽ ദാന പദ്ധതിയിലൂടെയും പുതു സംരംഭകർക്ക് കൂടുതൽ തൊഴിലവസരങ്ങൾ സൃഷ്ടിക്കുന്നതിന് ബോർഡിന് സുപ്രധാന പങ്കുണ്ട്.

## മുന്നോട്ടുള്ള വഴി

പ്രഗൽഭരായ മാതൃക തയ്യാറാക്കുന്നവരെയും മാതൃക തയ്യാറാക്കുന്ന സ്ഥാപനങ്ങളെയും പങ്കെടുപ്പിച്ചു കൊണ്ട് നൂതനമായ പദ്ധതികൾ ആസൂത്രണം ചെയ്യുന്നതിന് സർക്കാർ ആലോചിക്കുന്നു. ഇതിലൂടെ ഖാദി ഗ്രാമ വ്യവസായങ്ങൾക്ക് യോഗ്യമായ പ്രോത്സാഹനം നല്കാൻ കഴിയും. മേഖലയെ പ്രോത്സാഹിപ്പിക്കുന്നതിനും നിലനിർത്തുന്നതിനുമായി ഖാദിയെ പ്രോത്സാഹിപ്പിക്കുന്നതിനുതകുന്ന വണ്ണം യന്ത്രവൽക്കരണം നടപ്പിലാക്കണം. അതിലൂടെ ജോലിയുടെ കാഠിന്യവും വിരസതയും ഒഴിവാക്കി ഉൽപ്പാദനക്ഷമത വർദ്ധിപ്പിക്കാൻ കഴിയും. ഇത് തൊഴിലാളികളുടെ മിനിമം കൂലി വർദ്ധിപ്പിക്കുന്നതിനും സഹായിക്കും. ഖാദി ഉൽപ്പന്നങ്ങളുടെ ഗുണമേന്മ ഉറപ്പു വരുത്തുന്നതിനായി പ്രത്യേക വാണിജ്യ മുദ്ര ആരംഭിക്കും. മേഖലയെ പ്രോത്സാഹിപ്പിക്കുന്നതിനായി തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളുമായി സഹകരിച്ച് പദ്ധതികൾ ആവിഷ്ക്കരിക്കും.

## കയർ വ്യവസായം

ലോകത്താകമാനമുള്ള ആകെ കയർ, കയറുൽപ്പന്നങ്ങളിൽ മുന്നിൽ രണ്ട് ഭാഗവും ഇന്ത്യയിൽ തന്നെയാണ് ഉൽപ്പാദിപ്പിക്കുന്നത്. പക്ഷേ ആകെയുള്ള തൊണ്ടിൽ 28 ശതമാനം പോലും കയർ വ്യവസായത്തിനായി ഉപയോഗിക്കുന്നില്ല. ബാക്കിയുള്ള മുഴുവൻ തൊണ്ടും ഗ്രാമപ്രദേശങ്ങളിൽ ഇന്ധനമായോ മാലിന്യ വസ്തുക്കളായോ ആയി മാറുകയാണ് ചെയ്യുന്നത്. പരിസ്ഥിതി സൗഹാർദ്ദ വസ്തുക്കൾ നിർമ്മിക്കുന്നതിനാൽ കയർ മേഖലയുടെ സുസ്ഥിര വികസനം ഏറ്റവും മുൻഗണന നൽകുന്ന വിഷയമാണ്. ആഭ്യന്തര ആവശ്യങ്ങൾക്കായുള്ള ഉപയോഗം, വികസനം, ഭവന നിർമ്മാണം, കെട്ടിട നിർമ്മാണം, കൃഷി, തോട്ടകൃഷി, അടിസ്ഥാന സൗകര്യ വികസനം എന്നിവയിൽ കയറിന്റെ ഉപയോഗം വളരെയധികം പ്രാധാന്യമർഹിക്കുന്നു. (അവലംബം കയർ ബോർഡിന്റെ 'ഇന്ത്യയിലെ കയർ വ്യവസായം' എന്ന റിപ്പോർട്ട്)

തൊഴിൽ സൃഷ്ടി, വിദേശനാണ്യവരുമാനം എന്നിവ അടിസ്ഥാനപ്പെടുത്തുമ്പോൾ കയർ വ്യവസായം കേരളത്തിലെ പ്രധാനപ്പെട്ട ഒരു പരമ്പരാഗത വ്യവസായമാണ്. ഇന്ത്യയിലെ ആകെയുള്ള തേങ്ങയുടെ ഉല്പാദനത്തിൽ 61 ശതമാനവും, കയറുല്പന്നങ്ങളിൽ 85 ശതമാനവും കേരളത്തിലാണ് ഉല്പ്പാദിപ്പിക്കുന്നത്. (അവലംബം: ഇന്ത്യയിലെ കയർ വ്യവസായത്തിന്റെ സ്ഥിതി-സെന്റർ ഫോർ മാർക്കറ്റ് റിസർച്ച് ആന്റ് സോഷ്യൽ ഡെവലപ്മെന്റ്, ന്യൂഡൽഹി-കയർ ബോർഡ് കൊച്ചിക്ക് വേണ്ടി നടത്തിയ പഠനം) തൊണ്ടിന്റെ ലഭ്യത, പ്രകൃതി ദത്തമായ രീതിയിൽ തൊണ്ടുചീയലിനായുള്ള തടാകങ്ങളുടെ സാന്നിധ്യം, കായലുകളുടെയും തടാകങ്ങളുടേയും സാന്നിദ്ധ്യം, വ്യക്തികളുടെ പരമ്പരാഗതമായ പ്രാഗത്ഭ്യം എന്നിവയാണ് സംസ്ഥാനത്ത്, പ്രത്യേകിച്ചും തീരപ്രദേശങ്ങളിൽ, ഈ വ്യവസായം കേന്ദ്രീകരിക്കുന്നതിനും വളരുന്നതിനും കാരണമായത്. കാർഷികാടിസ്ഥാനത്തിലുള്ള ഈ ഗ്രാമീണ വ്യവസായം, കേരളത്തിലെ തീരപ്രദേശങ്ങളിലുള്ള ഏകദേശം രണ്ടു ലക്ഷത്തോളം കുടുംബങ്ങൾക്ക് ഉപജീവനമാർഗം നൽകുന്നുണ്ട്. ചില കണക്കുകൾ അനുസരിച്ച് സഹകരണ മേഖലയിലും സ്വകാര്യ മേഖലയിലുമായി ഏകദേശം 3.75 ലക്ഷം വ്യക്തികൾ കയർ മേഖലയിലു ജോലി ചെയ്യുന്നു. ഇതിൽ 80 ശതമാനത്തോളം സ്ത്രീകളാണ്. ഇതിനാൽ തന്നെ കേരളത്തിലെ സമ്പദ് വ്യവസ്ഥയിൽ ഈ വ്യവസായത്തിന്റെ പ്രാധാന്യം എടുത്തുകാണിക്കുന്നു.

### കയർ വികസന ഡയറക്ടറേറ്റും കയർ മേഖലയിലെ മറ്റ് ഏജൻസികളും

കേരളത്തിലെ കയർമേഖലയ്ക്കാവശ്യമായ പദ്ധതികളും പ്രവർത്തനങ്ങളും ഏകോപിപ്പിക്കുന്ന ചുമതല കേരള സർക്കാരിന് കീഴിലുള്ള കയർ വികസന ഡയറക്ടറേറ്റിനാണ്. സംസ്ഥാനത്തെ കയർ വ്യവസായത്തെ പ്രോത്സാഹിപ്പിക്കുന്നതിനുള്ള ഫെസിലിറ്റേറ്റർ ആയി പ്രവർത്തിക്കുന്നു. കേരള സംസ്ഥാന കയർ കോർപ്പറേഷൻ ലിമിറ്റഡ്, ഫോം മാറ്റിംഗ്സ് (ഇന്ത്യ) ലിമിറ്റഡ്, കയർഫെഡ്, ദേശീയ കയർ ഗവേഷണ മാനേജ്മെന്റ് ഇൻസ്റ്റിറ്റ്യൂട്ട് (എൻ.സി.ആർ.എം.ഐ), കേരളാ സ്റ്റേറ്റ് കയർ മെഷിണറി മാനുഫാക്ചറിങ് കമ്പനി, കേരളാ സ്റ്റേറ്റ് കയർ വർക്കേഴ്സ് വെൽഫെയർ ബോർഡ് എന്നിവയാണ് കയർ മേഖലയുടെ വികസനവുമായി ബന്ധപ്പെട്ട് പ്രവർത്തിക്കുന്ന പ്രധാനപ്പെട്ട സ്ഥാപനങ്ങൾ. കേരളത്തിലെ കയർ വ്യവസായത്തിന്റെ വികസനത്തിനും പ്രോത്സാഹനത്തിനുമായുള്ള കേന്ദ്ര ഗവൺമെന്റിന്റെ സഹായം കൊച്ചി ആസ്ഥാനമായി പ്രവർത്തിക്കുന്ന കയർ ബോർഡ് വഴിയാണ്.

### കേരള സംസ്ഥാന സഹകരണ കയർ മാർക്കറ്റിംഗ് ഫെഡറേഷൻ (കയർഫെഡ്)

കയർ വ്യവസായ മേഖലയിൽ കേരളത്തിലാകമാനം വ്യാപിച്ചു കിടക്കുന്ന പ്രാഥമിക സഹകരണ സംഘങ്ങളുടെ അപ്പെക്സ് ഏജൻസിയാണ് കയർഫെഡ്. അംഗങ്ങളായുള്ള സഹകരണ സംഘങ്ങളിൽ നിന്നും കയർ ഉത്പന്നങ്ങൾ ശേഖരിക്കുകയും രാജ്യത്താകമാനമുള്ള വിൽപ്പന കേന്ദ്രങ്ങളിലൂടെ വിൽപ്പന നടത്തുകയും അത് വഴി തൊഴിലിന്റെ വളർച്ചയെ സഹായിക്കുകയും ന്യായമായ കൂലിയും മെച്ചപ്പെട്ട ജീവിത സൗകര്യങ്ങളും പാവപ്പെട്ട കയർ തൊഴിലാളികൾക്ക് ഉറപ്പ് വരുത്തുകയും ചെയ്യുകയാണ് കയർഫെഡിന്റെ പ്രധാന പ്രവർത്തനം. നിലവിൽ കയർഫെഡിന് 47 ഷോറൂമുകളും 100 ലധികം ചില്ലറ വ്യാപാര കേന്ദ്രങ്ങളുമുണ്ട്. കൂടാതെ മൂല്യ വർദ്ധിത ഉത്പന്നങ്ങൾ വിൽക്കുന്നതിനായി 2 ഫാക്ടറികളും പ്രവർത്തിക്കുന്നു. ഒന്നാമത്തേത് റബറൈസ്ഡ് കയർ ഉത്പന്ന നിർമ്മാണത്തിനും രണ്ടാമത്തേത് റബർ ബാക്ക്ഡ് കയർ മാറ്റുകളുടെ നിർമ്മാണത്തിനുമായാണ്. കൂടാതെ കയർ ഫെഡിന് 4 ഡീഫൈബറിംഗ് യൂണിറ്റുകളും ഉണ്ട്. 2017–18–ൽ കയർ ഫെഡിന്റെ വിവിധ പ്രോജക്ടുകൾക്കായി 51.97 ലക്ഷം രൂപ അനുവദിച്ചിട്ടുണ്ട്.

### കയർ മേഖലയിലെ സഹകരണ സംഘങ്ങൾ

കേരളത്തിൽ കയറുൽപ്പന്ന നിർമ്മാണത്തിനാവശ്യമായ തൊണ്ട് ശേഖരണം, ഡിഫൈബറിംഗ്, വിവിധങ്ങളായ കയറുൽപ്പന്നങ്ങളുടെ നിർമ്മാണം എന്നീ പ്രവർത്തനങ്ങളിൽ, കയർ സഹകരണ സംഘങ്ങൾ സുപ്രധാന പങ്കാണ് വഹിക്കുന്നത്. 2018

മാർച്ച് 31 വരെയുള്ള കണക്കനുസരിച്ച് രജിസ്റ്റർ ചെയ്ത കയർ സഹകരണ സംഘങ്ങളുടെ എണ്ണം 1190 ആണ്. മുൻവർഷം ഇത് 1002 എണ്ണം ആയിരുന്നു. 2017–18– ൽ സംഘങ്ങളുടെ എണ്ണത്തിൽ 188 ന്റെ വർദ്ധനവാണ് ഉണ്ടായിരിക്കുന്നത്. കയർ സഹകരണ സംഘങ്ങളുടെ വിശദാംശങ്ങൾ അനുബന്ധം 3.43 ൽ ചേർത്തിരിക്കുന്നു. കയർ സഹകരണ സംഘങ്ങളുടെ പ്രവർത്തനങ്ങൾ സംബന്ധിച്ച വിശദാംശങ്ങൾ അനുബന്ധം 3.44 ൽ നൽകിയിരിക്കുന്നു.

## കേരള സംസ്ഥാന കയർ കോർപ്പറേഷൻ (കെ.എസ്.സി.സി)

കേരളത്തിലെ 4000 ൽ അധികം ചെറുകിട ഉൽപ്പാദകരുടെ ആവശ്യങ്ങൾ നിറവേറ്റുന്നതിനും അവർക്ക് ഉത്പാദനത്തിനും വിപണനത്തിനുമുള്ള സൌകര്യങ്ങൾ ഒരുക്കുന്നതിനുമായി 1969 ൽ കേരള സംസ്ഥാന കയർ കോർപ്പറേഷൻ സ്ഥാപിക്കപ്പെട്ടു. കേരളത്തിലെ മൂന്ന് യൂണിറ്റുകളിലായി കോർപ്പറേഷന് ഉത്പാദന സൗകര്യങ്ങൾ ഉണ്ട്. അട്ടൂരിൽ അടുത്ത ഉൽപ്പാദന കേന്ദ്രത്തിന്റെ സ്ഥാപനത്തിന്റെ നിർമ്മാണ പ്രവർത്തനങ്ങൾ പുരോഗമിക്കുന്നു. സ്ഥലം, കെട്ടിടം, മറ്റ് അനുബന്ധ സൗകര്യങ്ങളായ നൂതന ഡൈ ഹൗസ്, കമ്പ്യൂട്ടർ സഹായത്തോടെയുള്ള ഡിസൈൻ സൗകര്യങ്ങൾ, രാജ്യത്താകമാനം 10 ഷോറൂമുകൾ എന്നിവയുണ്ട്. കയർ മേഖലയിൽ 'വിലവ്യതിയാന സ്ഥിരതാ ഫണ്ട് പദ്ധതി' (പി.പി.എസ്. എസ് ) നടപ്പാക്കുന്നതിനുള്ള ഉത്തരവാദിത്തം കോർപ്പറേഷനാണ്. ഈ പദ്ധതിയനുസരിച്ച് ചെറുകിട ഉത്പാദകരിൽ നിന്നും മാറ്റ്, മാറ്റിംഗ് സഹകരണ സംഘങ്ങളിൽ നിന്നുമുള്ള ഉത്പന്നങ്ങൾ ഇടനിലക്കാരെ ഒഴിവാക്കി കെ.എസ്.സി.സി. നേരിട്ട് ശേഖരിക്കുന്നു. 2017–18 സാമ്പത്തികവർഷത്തിൽ 169.15 ലക്ഷം രൂപയുള്ള രണ്ടു പദ്ധതികൾക്ക് അംഗീകാരം നൽകിയിട്ടുണ്ട്. 2016–17–ൽ 10.16 കോടി രൂപയുടെ കയറ്റുമതിയാണ് നടത്തിയിരുന്നത്. 2017–18–ൽ കയറ്റുമതി 11.31 കോടി രൂപയായി വർദ്ധിച്ചിട്ടുണ്ട്. 2017–18 വർഷത്തിൽ കെ എസ് സി സിയുടെ വിറ്റുവരവ് 11500 ലക്ഷം രൂപയാണ്. ഇതേ കാലയളവിലെ കെ.എസ്.സി.സി യുടെ ലാഭം 150.00 ലക്ഷം രൂപയും, അറ്റ നഷ്ടം 165.82 ലക്ഷം രൂപയുമാണ്.

## ഫോം മാറ്റിംഗ്സ് ഇന്ത്യ ലിമിറ്റഡ് (ഫോമിൽ)

കയർ, ചണം, സിസൽ ഉത്പന്നങ്ങളുടെ ഉൽപ്പാദനം, വിപണനം എന്നിവ ലക്ഷ്യമിട്ടുകൊണ്ട് 1979–ൽ സ്ഥാപിതമായതാണ് ഫോമിൽ. ആഭ്യന്തര–അന്താരാഷ്ട്ര മാർക്കറ്റിലെ ആവശ്യങ്ങളനുസരിച്ച് വിവിധങ്ങളായ ഉത്പന്നങ്ങൾ – മാറ്റിംഗുകൾ, ഡോർമാറ്റുകൾ, റഗുകൾ, കാർപെറ്റുകൾ, കാർമാറ്റുകൾ, കയർടൈൽ, കയർ ജിയോ ടെക്സ്റ്റൈൽസ് എന്നിങ്ങനെ വിവിധങ്ങളായ പരിസ്ഥിതി സൗഹാർദ്ദ ഉത്പന്നങ്ങൾ ഫോമിൽ ഉൽപ്പാദിപ്പിച്ച് വരുന്നു. കമ്പനിയുടെ അംഗീകൃത മൂലധനം 550 ലക്ഷം രൂപയും പെയ്ഡ് അപ് ക്യാപിറ്റൽ 512.23 ലക്ഷം രൂപയുമാണ്. ഉൽപ്പാദന സൗകര്യങ്ങളായ ലാറ്റക്സ് ബാക്കിംഗ് പ്ലാന്റ്, ആധുനിക ഡൈ ഹൗസ്, പൂർണ്ണമായും യന്ത്രവത്കൃത യന്ത്രത്തറികൾ, ഭാഗിക യന്ത്രവത്കൃത തറികൾ, അനുബന്ധ സൗകര്യങ്ങൾ, തടസ്സമില്ലാത്ത ഉൽപ്പാദനത്തിനായി ആഭ്യന്തരമായുള്ള വൈദ്യുതോത്പാദന സൗകര്യങ്ങൾ എന്നിവയുണ്ട്. ഡെൻമാർക്കിൽ നിന്നും ഇറക്കുമതി ചെയ്ത ലാറ്റക്സ് ബാക്കിംഗ് പ്ലാന്റ് ഇന്ത്യയിൽ ഇതാദ്യമാണ്. കയറ്റുമതിക്കാരുടെ ആവശ്യങ്ങൾ നിറവേറ്റുന്നതിനായി ആധുനിക ഡൈ ഹൗസ്, യന്ത്രത്തറി, മാറ്റിംഗ് പ്ലാന്റ് എന്നിവയുണ്ട്. 2017–18 വർഷത്തിൽ ഫോമാറ്റിംഗ്സ് സമർപ്പിച്ച 317.27 ലക്ഷം രൂപയുടെ പദ്ധതികൾക്ക് അംഗീകാരം നൽകിയിട്ടുണ്ട്. ഫോമില്ലിന്റെ കയറ്റുമതി 2016–17–ൽ 5.64 കോടി രൂപയായിരുന്നത് 2017–18 ആയപ്പോഴേക്കും 1.88 കോടി രൂപയായി കുറഞ്ഞിട്ടുണ്ട്.

2016–17 വർഷവുമായി താരതമ്യം ചെയ്യുമ്പോൾ മാറ്റിംഗ് പ്ലാന്റിന്റെ ഉല്പാദനം 1,22,678 സ്ക്വയർ മീറ്ററിൽ നിന്നും 2,88,000 സ്ക്വയർ മീറ്ററായി വർധിച്ചിട്ടുണ്ട്. ആഭ്യന്തര വിൽപ്പനയിൽ നിന്നും, ബ്ലീച്ചിംഗും ഡൈയിംഗിൽ നിന്നുള്ള വരുമാനം 2016–17–മായി താരതമ്യം ചെയ്യുമ്പോൾ 413.17 ലക്ഷവും 96.90 ലക്ഷം രൂപയുമായിരുന്നത് 2017–18–ൽ 966.83 ലക്ഷവും 205.83 ലക്ഷം രൂപയുമായും വർധിച്ചിട്ടുണ്ട്. കമ്പനിയുടെ ആകെ വിറ്റുവരവ് 2016–17 ൽ 686.08 രൂപയായിരുന്നത് 2017–18 ആയപ്പോൾ 1384.50 ലക്ഷം രൂപയായി വർദ്ധിച്ചിട്ടുണ്ട്. കമ്പനിയുടെ നഷ്ടം 2016–17 ൽ 185.88 ലക്ഷം രൂപയായിരുന്നത് 2017–18 ആയപ്പോഴേക്കും 106.54 ലക്ഷം രൂപയായി കുറഞ്ഞു. 18 കോടി രൂപ മുതൽ മുടക്കിൽ കയർ കോംപസിറ്റ് ബോർഡ് നിർമാണത്തിനായി പുതിയ ഫാക്ടറി സ്ഥാപിക്കുകയും ടയൽ ഉത്പാദനം ആരംഭിക്കുകയും ചെയ്തിട്ടുണ്ട്. തടിക്ക് പകരമായി ഉപയോഗിക്കാവുന്ന കയർ കോംപസിറ്റ് ബോർഡ് കയർ മേഖലയിൽ വിപ്ലവകരമായ മാറ്റം വരുത്തുമെന്നാണ് പ്രതീക്ഷിക്കുന്നത്.

## ദേശീയ കയർ ഗവേഷണ മാനേജ്മെന്റ് ഇൻസ്റ്റിറ്റ്യൂട്ട് (എൻ.സി.ആർ.എം.ഐ)

കയർ മേഖലയിലെ ഗവേഷണ വികസന പ്രവർത്തനങ്ങൾ ശക്തിപ്പെടുത്തുന്നതിനും ന്യായമായ വിലയിൽ കൂടുതൽ മൂല്യവർദ്ധിത ഉല്പന്നങ്ങളും പുതിയ ഡിസൈൻ ഉല്പന്നങ്ങളും നിർമ്മിക്കുന്നതിനായി 1994–ൽ സ്ഥാപിച്ചതാണ് എൻ.സി.ആർ.എം.ഐ. ആഭ്യന്തര അന്താരാഷ്ട്രാ വിപണിയിൽ മേൽക്കോയ്മ നേരിടുന്നതിനും ന്യായമായ വിലയിൽ ഉത്പന്നങ്ങൾ മാർക്കറ്റിലെത്തിക്കുന്നതിനും സ്ഥാപനം ലക്ഷ്യമിടുന്നു.

രാജ്യത്തുടനീളമുള്ളതും വിദേശത്തുള്ള സമാനമായ ഗവേഷണ സ്ഥാപനങ്ങളുമായി സഹകരിച്ച് പുതിയ കയർ സാങ്കേതിക വിദ്യകൾ വികസിപ്പിക്കുന്നതിനായി എൻ.സി.ആർ.എം.ഐ. പഠനങ്ങൾ നടത്തി വരുന്നു. 2017-18 വർഷത്തിൽ എൻ.സി.ആർ.എം.ഐ. യുടെ വിവിധങ്ങളായ പദ്ധതികൾക്കായി 444 ലക്ഷം രൂപ അനുവദിച്ചിട്ടുണ്ട്.

### കേരള സംസ്ഥാന കയർ യന്ത്ര ഉത്പാദക കമ്പനി ലിമിറ്റഡ് (കെ.എസ്.സി.എം.എം.സി) ആലപ്പുഴ

കേരളത്തിലെ കയർ മേഖലക്കാവശ്യമായ യന്ത്രങ്ങൾ നിർമ്മിക്കുന്നതിനായി 2014 ൽ സ്ഥാപിച്ചതാണ് കെ.എസ്.സി.എം.എം.സി. ഇലക്ട്രോണിക് റാട്ടുകൾ ഓട്ടോമേറ്റഡ് സ്പിന്നിംഗ് യന്ത്രങ്ങൾ, ഡീ ഫൈബറിംഗ് യന്ത്രങ്ങൾ, സമഗ്ര കയർ സംസ്കരണ യൂണിറ്റ് വില്ലോയിംഗ് യന്ത്രങ്ങൾ മറ്റ് അനുബന്ധ യന്ത്രങ്ങൾ എന്നിവ കമ്പനി നൽകുന്നു. സംസ്ഥാനത്ത് ഇപ്പോൾ കയർ മേഖല നേരിടുന്ന പ്രതിസന്ധി നേരിടുന്നതിനായി അതിവേഗം യന്ത്രവത്കരണം നടപ്പാക്കുക എന്നതാണ് കമ്പനി ലക്ഷ്യമിടുന്നത്. 2017-18 സാമ്പത്തിക വർഷത്തിൽ കമ്പനിയുടെ വിവിധ പ്രോജക്ടുകൾക്കായി 621 ലക്ഷം രൂപ അനുവദിച്ചിട്ടുണ്ട്. നികുതി ഉൾപ്പെടെ 2017-18 ലെ കമ്പനിയുടെ ആകെ വിറ്റുവരവ് 5.67 കോടി രൂപയാണ്.

### കേന്ദ്ര കയർ ഗവേഷണ സ്ഥാപനം-ഇന്ത്യാ ഗവൺമെന്റ്

ഇന്ത്യാ ഗവൺമെന്റിന്റെ സയൻസ് & ടെക്നോളജി വകുപ്പ് അംഗീകരിച്ച കയർ ബോർഡിന്റെ പ്രധാനപ്പെട്ട ഗവേഷണ സ്ഥാപനമാണിത്. 1959 ൽ ആലപ്പുഴ ജില്ലയിലെ കലവൂരിൽ സ്ഥാപിതമായ സി.സി. ആർ.ഐ ചകിരി കയറാക്കി മാറ്റുന്നതുമായി ബന്ധപ്പെട്ട പ്രശ്നങ്ങൾ, മെച്ചപ്പെട്ട കയർ ഉൽപ്പാദന രീതികൾ, പ്രവർത്തനങ്ങൾ, കയർ ഉത്പന്നങ്ങളുടെ മെച്ചപ്പെടുത്തൽ, വിപുലീകരണം, പ്രതീക്ഷയുള്ള പുതിയ മേഖലകളുടെ കണ്ടെത്തൽ, കയറുൽപ്പന്നങ്ങളുടെ നിലവാരം നിശ്ചയിക്കൽ എന്നിവയുമായി ബന്ധപ്പെട്ട ഗവേഷണങ്ങൾ നടത്തുന്നതിന് ലക്ഷ്യമിടുന്നു.

### കയർ മേഖലയിലെ പദ്ധതികളുടെ/ പരിപാടികളുടെ വിശദാംശങ്ങൾ

2018-19 വർഷത്തിൽ കയർ മേഖലക്ക് ആകെ 141.08 കോടി രൂപ അനുവദിച്ചിട്ടുണ്ട്. 2018 ഒക്ടോബർ വരെ ആകെ ചെലവ് 74.76 കോടി രൂപയാണ് (53%). 2017-18 വർഷത്തിലും 2018-19 വർഷത്തിൽ ഒക്ടോബർ 30, 2018 വരെ പ്രധാനപ്പെട്ട പദ്ധതികൾക്കായി അനുവദിച്ച തുകയും ചെലവ് വിവരങ്ങളും പട്ടിക 3.13 ൽ നൽകിയിരിക്കുന്നു.

**പട്ടിക 3.13** 2017-18, 2018-19 വർഷങ്ങളിൽ കയർമേഖലയിലെ പ്രധാന പദ്ധതികളുടെ സംസ്ഥാന പദ്ധതി വിഹിതവും പദ്ധതിച്ചെലവും (രൂപ ലക്ഷത്തിൽ)

| ക്രമ. നമ്പർ | പദ്ധതികൾ | വാർഷിക പദ്ധതി 2017-18 | | | വാർഷിക 2018-19* | | |
|---|---|---|---|---|---|---|---|
| | | പദ്ധതി വിഹിതം | പദ്ധതിച്ചെലവ് | ശതമാനം | പദ്ധതി വിഹിതം | പദ്ധതിച്ചെലവ്* | ശതമാനം |
| 1 | കയർമേഖലയിലെ യന്ത്രവത്കരണവും പശ്ചാത്തല സൗകര്യവികസനവും | 4500 | 1650.7 | 36.7 | 6077 | 1370 | 22.5 |
| 2 | വിപണനം, പരസ്യ പ്രചാരണ വ്യാപാരപ്രവർത്തനങ്ങൾ മുതലായവയ്ക്കും ഷോറൂമുകൾ സ്ഥാപിക്കുന്നതിനുമുള്ള ധന സഹായം | 880 | 275.4 | 31.3 | 970 | 688.69 | 71 |
| 3 | കയർ, ചകിരി, നാര് എന്നിവയുടെ വിലസ്ഥിരതയ്ക്ക് വേണ്ടിയുള്ള വില വ്യതിയാന സ്ഥിരത ഫണ്ട് | 4870 | 4870 | 100 | 4500 | 3693.3 | 82.01 |
| 4 | കയർ ഭൂവസ്ത്ര വികസന പരിപാടി | 30 | 21.1 | 70.3 | 100 | 0.5 | 5 |
| 5 | ഉല്പാദനവും വിപണന പ്രചോദനവും | 550 | 550 | 100 | 400 | 840.5 | 210.1 |
| 6 | കയർ, കയറുല്പന്നങ്ങൾ എന്നിവയുടെ വില്പനയ്ക്കുള്ള വിപണി വികസന സഹായം. | 880 | 880 | 100 | 800 | 0 | 0 |

* ഒക്ടോബർ 31, 2018 വരെ

അവലംബം : പ്ലാൻ സ്പേസ്

### 1.കയർ മേഖലയിലെ യന്ത്രവത്കരണവും പശ്ചാത്തല സൗകര്യ വികസനവും

കയർ സഹകരണ സംഘങ്ങളുടെ ആധുനികവൽക്കരണവും അടിസ്ഥാന സൗകര്യങ്ങളുടെ പുനരുദ്ധാരണവുമാണ് പദ്ധതി വഴി ലക്ഷ്യമിടുന്നത്. 2017-18 ൽ ഈ പദ്ധതിയുടെ ഭാഗമായി 43 സൊസൈറ്റികൾക്കും, ഫോമിൽ, കയർഫെഡ് എന്നിവയ്ക്കും സഹായം നൽകിയിട്ടുണ്ട്. വിവിധ സൊസൈറ്റികൾക്ക് 2500 ഇലക്ട്രോണിക് റാട്ടുകൾ വിതരണം ചെയ്തിട്ടുണ്ട്. കണ്ണൂരിലെ അമ്മാനപ്പാറയിൽ കുടുംബശ്രീ യൂണിറ്റുകൾക്ക് ദിവസേന 8000 തൊണ്ട് ചരികിയാക്കുന്നതിന് ശേഷിയുള്ള ഡീഫൈബറിംഗ് യന്ത്രങ്ങൾ, പി.സി. പി.സി.ഐ യ്ക്ക് ഡീഫൈബറിംഗ് യന്ത്രങ്ങൾ. തൊണ്ട് ശേഖരണ പദ്ധതി പ്രകാരം 73 സൊസൈറ്റികൾക്ക് ധന സഹായം എന്നിവ ഈ പദ്ധതി വഴി നടപ്പാക്കിയിട്ടുണ്ട്.

### 2.വിപണനം, പരസ്യ പ്രചാരണ വ്യാപാര പ്രവർത്തനങ്ങൾ മുതലായവയ്ക്കും ഷോറൂമുകൾ സ്ഥാപിക്കുന്നതിനുമുള്ള ധന സഹായം

കയർമേഖലയിലെ വിവിധ വിപണന പ്രവർത്തനങ്ങൾ ശക്തിപ്പെടുത്തുകയും ജനപ്രിയമാക്കുകയുമാണ് ഈ പദ്ധതി വഴി ലക്ഷ്യമിടുന്നത്. പദ്ധതിയുടെ ഭാഗമായി കയർ കേരള സംഘടിപ്പിക്കുകയും, കയർ കാർണിവൽ നടത്തുന്നതിനായി കെ.എസ്. സി.സി-ക്ക് ധനസഹായം, എക്സിബിഷനുകളിൽ പങ്കെടുക്കുന്നതിനായി എൻ.സി.ആർ.എം.ഐ ക്ക് സഹായം നൽകുകയും, കയർഫെഡിന് ഇ-മാർക്കറ്റിംഗിനുള്ള സഹായവും, മറ്റ് പ്രോത്സാഹന പദ്ധതികൾ എന്നിവ നടപ്പാക്കിയിട്ടുണ്ട്.

### 3. ഉല്പാദനവും വിപണന പ്രചോദനവും

കയറും കയറുല്പന്നങ്ങളുടേയും ഉൽപാദനം, വിപണനം, കയറ്റുമതി എന്നിവയ്ക്ക് സഹായം നൽകുകയാണ് പദ്ധതി വഴി ലക്ഷ്യമിടുന്നത്. 2017-18 വർഷത്തിൽ 396 സഹകരണ സംഘങ്ങൾക്ക് 550 ലക്ഷം രൂപ അനുവദിച്ചിട്ടുണ്ട്. കൂടാതെ സുസ്ഥിര ഉൽപാദനം പ്രോത്സാഹിപ്പിക്കുന്നതിനും സൊസൈറ്റികളുടെ ഉത്പന്നങ്ങളുടെ മാർക്കറ്റിങ് പ്രോത്സാഹിപ്പിക്കുന്നതിനും പൊതുമേഖലാ സ്ഥാപനങ്ങൾ വഴിയുള്ള വിൽപ്പനയ്ക്കും സൗകര്യം ഒരുക്കുകയും ചെയ്തു.

### 4. മാർക്കറ്റിംഗ് വികസന സഹായം

ഈ പദ്ധതി, പ്രചാരണത്തിനും പുതിയ ഷോറൂമുകൾ തുറക്കുന്നതിനും നിലവിലുള്ള വിപണന കേന്ദ്രങ്ങൾ പുതുക്കലിനും ഗോഡൗൺ മാർക്കറ്റിനെപ്പറ്റിയുള്ള പഠനം മാർക്കറ്റിംഗ് തന്ത്രങ്ങൾ ആവിഷ്കരിക്കൽ എന്നിവയ്ക്കുവേണ്ടിയുള്ളതാണ്. 26 കയർ മാറ്റ്, മാറ്റിംഗ് സൊസൈറ്റികൾക്കും, കയർ കോർപ്പറേഷൻ, ഫോമാറ്റിംഗ്സ് (ഇന്ത്യ) ലിമിറ്റഡ്, കയർ ഫെഡ് എന്നിവയ്ക്കുമായി 2017-18 വർഷത്തിൽ 12.80 കോടി രൂപ നൽകിയിട്ടുണ്ട്.

### 5. കയർ, കയറുൽപന്നങ്ങളുടെ വിൽപ്പനക്കായുള്ള വില വ്യതിയാന പദ്ധതി.

2017-18 വർഷത്തിൽ വില സ്ഥിരതാ ഫണ്ടിലുൾപ്പെടുത്തി കയർഫെഡ് ,കെ. എസ്..സി.സി എന്നിവയ്ക്ക് കയറും കയർ ഉല്പ്പന്നങ്ങളും വാങ്ങുന്നതിനായി 4870 ലക്ഷം രൂപ അനുവദിക്കുകയും വിതരണം ചെയ്യുകയും ചെയ്തിട്ടുണ്ട്. ഈ സ്ഥാപനങ്ങൾ മുഖേന 100 കോടി രൂപ മൂല്യമുള്ള 1 ലക്ഷം ക്വിന്റൽ കയറും കയറുൽപന്നങ്ങളും 2017-18 വർഷത്തിൽ ശേഖരിച്ചിട്ടുണ്ട്.

### 6. കയർ ഭൂവസ്ത്ര വികസന പരിപാടി

റോഡ് നിർമ്മാണത്തിലും കൃഷി ആവശ്യത്തിനുമായി പുതയിടൽ സാമഗ്രിയായും മണ്ണ്, ജല സംരക്ഷണത്തിനുമായി കയർ ഭൂവസ്ത്രത്തിന്റെ ഉപയോഗത്തെ വകുപ്പ് പ്രോത്സാഹിപ്പിക്കുന്നു. 2017-18 ൽ എൻ.സി.ആർ. എം.ഐ വഴി 21.1 ലക്ഷം രൂപ അനുവദിക്കുകയും വിതരണം ചെയ്യുകയും ചെയ്തിട്ടുണ്ട്. 2017-18-ൽ നടന്ന 'കയർ കേരള' യിൽ 110 കോടി രൂപയുടെ 1,66,54,893 ച. മീറ്റർ ഉള്ള കയർ ഭൂവസ്ത്രം, തൊഴിലുറപ്പുമായി ബന്ധപ്പെട്ട പ്രവർത്തികൾക്ക് നൽകുന്നതിനുള്ള ധാരണാ പത്രത്തിൽ തദ്ദേശ ഭരണ സ്ഥാപനങ്ങളുമായി ഒപ്പുവെയ്ക്കുകയും ചെയ്തു.

### കയർ, കയറുൽപ്പന്നങ്ങൾ എന്നിവയുടെ കയറ്റുമതി

2016-17 ൽ സാമ്പത്തിക വർഷം, കയറിന്റെയും കയറുൽപ്പന്നങ്ങളുടെയും കയറ്റുമതി മൂല്യവും അളവും 2281.64 കോടി രൂപയും 9,57,045 മെട്രിക് ടണ്ണും ആയിരുന്നത് 2017-18 ആയപ്പോഴേക്കും 2532.27 കോടി രൂപയും 1016564 മെട്രിക് ടൺ ആയി വർദ്ധിച്ചിട്ടുണ്ട്. അതായത്, മുൻവർഷത്തെ അപേക്ഷിച്ച് 6.2 ശതമാനം വർദ്ധനവ് അളവിലും 11 ശതമാനം മൂല്യത്തിലും വർദ്ധനവ് രേഖപ്പെടുത്തിയിട്ടുണ്ട്. ചകിരിച്ചോറ്, കയർ നാര്, ടഫ്റ്റഡ് മാറ്റ്, കൈത്തറി മാറ്റിംഗ്, കയർ ഭൂവസ്ത്രം, കയർയാൺ, കയർ ചുരുൾ, കൈത്തറി മാറ്റിംഗ്, റബറൈസ്ഡ് കയർ, തുടങ്ങിയവയാണ് 2017-18 ൽ ഇന്ത്യയിൽ നിന്നുള്ള പ്രധാന കയർ കയറ്റുമതി ഉല്പന്നങ്ങൾ. കഴിഞ്ഞ 5 വർഷത്തെ കേരളത്തിലെ കയർ പൊതുമേഖലാ സ്ഥാപനങ്ങൾ

വഴിയുള്ള കയർ, കയറുൽപ്പന്നങ്ങൾ എന്നിവയുടെ കയറ്റുമതി വിശദാംശങ്ങൾ അനുബന്ധം 3.45 ലും ചിത്രം 3.12 ലും കാണിച്ചിരിക്കുന്നു.

പൊതുമേഖലാ സ്ഥാപനങ്ങൾ വഴിയുള്ള കയറിന്റെയും കയറുൽപന്നങ്ങളുടെയും കയറ്റുമതിയിൽ 2013–14 മുതൽ 2017–18 വരെ വർദ്ധനവാണ് രേഖപ്പെടുത്തിയിട്ടുള്ളത്. മുൻ വർഷവുമായി താരതമ്യം ചെയ്യുമ്പോൾ 2017–18 വർഷത്തിൽ കയറ്റുമതിയിൽ 8.1 ശതമാനം വർദ്ധനവ് രേഖപ്പെടുത്തിയിട്ടുണ്ട്. ദേശീയ നിലവാരത്തിലും കേരളത്തിലെ പൊതുമേഖലാ സ്ഥാപനങ്ങൾ വഴിയുമുള്ള കയറ്റുമതിയുടെ വളർച്ചയുടെ താരതമ്യം ചിത്രം 3.13– ൽ നൽകിയിരിക്കുന്നു.

## കയർ മേഖലയ്ക്കായുള്ള കേന്ദ്ര ഗവൺമെന്റ് പദ്ധതികൾ

### കയർ ഉദ്യമി യോജന

കയർ യൂണിറ്റുകൾ സ്ഥാപിക്കുന്നതിനായുള്ള ഒരു വായ്പാ ബന്ധിത സബ്സിഡി പദ്ധതിയാണിത്. മൂലധനത്തിന്റെ ഒരു ആവൃത്തി സഹായം ഉൾപ്പെടെ പരമാവധി 10 ലക്ഷം രൂപയാണ് നൽകുന്നത്. പ്രസ്തുത തുക, പദ്ധതിയുടെ ആകെ തുകയുടെ 25 ശതമാനത്തിൽ അധികരിക്കരുത്. കയർ വ്യവസായത്തിന്റെ നവീകരണവും ആധുനിക വത്കരണവും സാങ്കേതികത മെച്ചപ്പെടുത്തലുമാണ് പദ്ധതിയുടെ പ്രധാനപ്പെട്ട ലക്ഷ്യം. വ്യക്തികൾ,

**ചിത്രം 3.12** സംസ്ഥാന പൊതുമേഖലാ സ്ഥാപനങ്ങളുടെ കയർ കയറ്റുല്പന്ന കയറ്റുമതി 2012–13 മുതൽ 2016–17 വരെ




അവലംബം : കയർ വികസന ഡയറക്ടറേറ്റ്, കേരളസർക്കാർ

**ചിത്രം 3.13** കേരളത്തിലും ദേശീയതലത്തിലും ഉള്ള കയർ പൊതുമേഖലാസ്ഥാപനങ്ങളുടെ കയറ്റുമതി വളർച്ചാനിരക്ക് (ശതമാനത്തിൽ)




അവലംബം: കയർ ബോർഡ് സ്റ്റാറ്റിസ്റ്റിക്സ് & കയർ വികസന ഡയറക്ടറേറ്റ്, കേരളസർക്കാർ

**ബോക്സ് 3.9** 2017–18–ൽ സംസ്ഥാന പദ്ധതി വഴി കയർ വ്യവസായത്തിൽ ഉണ്ടായ നേട്ടങ്ങൾ

- 2017–18 വർഷത്തിൽ പെൻഷനും മറ്റും മാച്ചിംഗ് സഹായങ്ങൾക്കുമായി 86.33 കോടി രൂപ നൽകിയിട്ടുണ്ട്.
- 2017–18 വർഷത്തിൽ വരുമാന സഹായ പദ്ധതി പ്രകാരം 12.50 കോടി രൂപ 23045 കയർത്തൊഴിലാളികൾക്ക് അനുവദിച്ചു.
- പതിമൂന്നാം പഞ്ചവത്സര പദ്ധതിയിൽ വിഭാവനം ചെയ്തത് പോലെയുള്ള പ്രവർത്തനങ്ങൾ നടപ്പാക്കുന്നതിനായി വിഭവ സമാഹരണത്തിനായി 200 കോടി രൂപ ലോൺ അനുവദിക്കുന്നതിനായി വിശദമായ പദ്ധതി നിർദ്ദേശം ദേശീയ സഹകരണ വികസന കോർപറേഷന് (എൻ.സി.ഡി.സി) നൽകിയിട്ടുണ്ട്.
- കയർ മേഖലയിലെ തൊഴിലാളികളുടെ തൊഴിൽ അവസരങ്ങൾ വർദ്ധിപ്പിക്കുന്നതിനും, ഉൽപാദനക്ഷമത മെച്ചപ്പെടുത്തുന്നതിനുമായി 417 സൊസൈറ്റികൾക്ക് 876 ലക്ഷം രൂപ കയർ സൊസൈറ്റികൾക്കുള്ള മൂലധന സഹായ പദ്ധതിയിൽ ധനസഹായം നൽകിയിട്ടുണ്ട്.
- 50% ഡിസ്കൗണ്ടോടെ കെ എസ് സി സി, കയർഫെഡ്, ഫോമിൽ എന്നിവയുടെ 127 ചില്ലറ വിൽപനശാല മുഖേന 1200 ലക്ഷം രൂപയുടെ കയറുൽപ്പന്നങ്ങളുടെ വിൽപന ഓണസമയത്ത് നടത്തി.
- മാനേജീരിയൽ സബ്സിഡി പദ്ധതി മുഖേന 2017–18 വർഷത്തിൽ 2072 ലക്ഷം രൂപ സഹകരണ സൊസൈറ്റിയിലെ സെക്രട്ടറിമാരുടെയും ബിസിനസ് മാനേജർമാരുടെയും ശമ്പളം വർദ്ധിപ്പിക്കുന്നതിനായി നൽകി.
- 'കയർ കേരള' 2017 നടത്തി.
- തൊണ്ട് ശേഖരണ പദ്ധതി പ്രകാരം 1.78 കോടി രൂപ വിതരണം ചെയ്തു.

**ബോക്സ് 3.10** 2017–18 ൽ കയർ മേഖലയിൽ ഏറ്റെടുത്ത പ്രധാന വികസന പ്രവർത്തനങ്ങൾ

**"കയർ കേരള"**

2017 ഒക്ടോബറിൽ കയറിലും പ്രകൃതിദത്ത ഉത്പന്നങ്ങളിലും അടിസ്ഥാനമാക്കിയ അന്താരാഷ്ട്ര സംരംഭമായ 'കയർ കേരള 2017' കയർ വികസന വകുപ്പ് നടത്തി. ഇന്ത്യയ്ക്കകത്തു നിന്നും വിവിധ രാജ്യങ്ങളിൽ നിന്നുമായി നിരവധി ആളുകൾ ഇതിൽ പങ്കെടുത്തു. 110 കോടി രൂപ മൂല്യമുള്ള 1,66,54,893 ച.മീറ്റർ ജിയോ ടെക്സ്റ്റൈൽസ് തൊഴിലുറപ്പുമായി ബന്ധപ്പെട്ട പ്രവർത്തനങ്ങൾക്കായി നൽകുന്നതിന് തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളുമായി ധാരണാ പത്രത്തിൽ ഒപ്പ് വെച്ചു. കയർ വ്യവസായത്തിൽ വർദ്ധിച്ച യന്ത്രവത്കരണവും വിപുലീകരണവും ലക്ഷ്യമിട്ട 'കയർ മേഖലയുടെ രണ്ടാം പുഃനർ രൂപീകരണം'–ത്തിന്റെ തുടക്കത്തിനും സംരംഭം സാക്ഷ്യം വഹിച്ചു.

**തൊണ്ട് ശേഖരണ പദ്ധതി**

സൊസൈറ്റികളുടെ പ്രവർത്തന മൂലധനത്തിനായും, നിലവിലുള്ള തൊണ്ട് ശേഖരണ പദ്ധതി പരിഷ്കരിച്ച് 2 ലക്ഷം രൂപാ വരെ റിവോൾവിംഗ് ഫണ്ടായി നൽകുന്നു. ഉണങ്ങിയതും പച്ചയുമായ തൊണ്ട് ശേഖരിക്കുന്ന വ്യക്തികൾക്ക് ധന സഹായം, പ്രോത്സാഹനമായി നൽകിവരുന്നു. 400 പച്ചത്തൊണ്ട് ശേഖരിക്കുന്നതിന് 160 രൂപയും, 600 ഉണങ്ങിയ തൊണ്ട് ശേഖരിക്കുന്നതിന് 150 രൂപയും ഡി ഫൈബറിംഗ് മില്ലുകളിലെ തൊഴിലാളികൾക്ക് സൊസൈറ്റിക്കായി ശേഖരിക്കുമ്പോൾ നൽകുന്നു. 2017–18 വർഷത്തിൽ 1.78 കോടി രൂപ ഈ പദ്ധതി വഴി വിതരണം ചെയ്തിട്ടുണ്ട്.

കമ്പനികൾ, സ്വയം സഹായ സംഘങ്ങൾ, സർക്കാരേതര സംഘടനകൾ, 1860–ലെ സൊസൈറ്റീസ് രജിസ്ട്രേഷൻ ആക്ട് വഴി രജിസ്റ്റർ ചെയ്ത സ്ഥാപനങ്ങൾ, ഉത്പാദന സഹകരണ സംഘങ്ങൾ, ജോയിന്റ് ലയബിലിറ്റി ഗ്രൂപ്പുകൾ എന്നിവർക്ക് ഈ പദ്ധതി പ്രകാരം അപേക്ഷിക്കാവുന്നതാണ്.

## കയർ വികാസ് യോജന

**ഉത്പന്ന അടിസ്ഥാന സൗകര്യം**

ഈ പദ്ധതി പ്രകാരം, കയർ യൂണിറ്റുകൾ സ്ഥാപിക്കുന്നതിനും നിലവിലുള്ള യൂണിറ്റുകളുടെ ആധുനിക വത്കരണത്തിനുമായി കയർ ബോർഡ് ധന സഹായം നൽകിവരുന്നു. ഡീ ഫൈബറിംഗ് യൂണിറ്റുകൾ സ്ഥാപിക്കുന്നതിനായി ഉപകരണങ്ങളുടെ ചെലവിന്റെ 25 ശതമാനവും മറ്റ് അടിസ്ഥാന സൌകര്യങ്ങൾക്കായി പരമാവധി 6 ലക്ഷം രൂപയും ഓട്ടോമാറ്റിക് സ്പിന്നിംഗ് യൂണിറ്റുകൾക്ക് 4 ലക്ഷം രൂപയും മറ്റുള്ളവയ്ക്ക് 5 ലക്ഷം രൂപയും നൽകിവരുന്നു. ഒന്നിലധികം, അല്ലെങ്കിൽ സമഗ്ര യൂണിറ്റുകൾക്ക് പരമാവധി 9 ലക്ഷം രൂപ നൽകുന്നു. നിലവിലുള്ള യൂണിറ്റുകളുടെ ആധുനികവത്കരണത്തിനായി ഉപകരണത്തിന്റെ 25 ശതമാനം ചെലവും അടിസ്ഥാന

സൗകര്യ വികസനത്തിനായി പരമാവധി 2 ലക്ഷം രൂപയും നൽകുന്നു.

**നൈപുണ്യം മെച്ചപ്പെടുത്തൽ**

ഈ പദ്ധതി പ്രകാരം സംരംഭകത്വ വികസന പരിപാടികൾ ബോധവത്കരണ പരിപാടികൾ വർക്ക്ഷോപ്പുകൾ, സെമിനാറുകൾ, വിനോദയാത്ര മുതലായവ നടത്തി സംരംഭകരെ ആകർഷിച്ച് കൂടുതൽ കയർ സംസ്കരണ യൂണിറ്റുകൾ ആരംഭിക്കുന്നതിന് ലക്ഷ്യമിടുന്നു. കൂടാതെ കയർമേഖലയ്ക്ക് ആവശ്യമുള്ള വൈദഗ്ധ്യമുള്ളവരെ സൃഷ്ടിക്കുന്നതിനായി വിവിധങ്ങളായ മൂല്യവർധിത ഉൽപ്പന്ന നിർമ്മാണത്തിൽ പരിശീലനം നൽകിവരുന്നു.

## മഹിളാ കയർ യോജന

ഗ്രാമപ്രദേശത്തിലെ സ്ത്രീകളായ തൊഴിലാളികൾക്ക് വേണ്ടി മാത്രമായുള്ള പദ്ധതിയാണിത്. ഈ പദ്ധതി പ്രകാരം കയർ നാര് പിരിക്കൽ, വിവിധങ്ങളായ കയർ സംസ്കരണ പ്രവർത്തനങ്ങൾ, എന്നിവയിൽ ഇന്ത്യയിലെ കയർ സംസ്കരിക്കുന്ന ഗ്രാമ പ്രദേശങ്ങളിലെ  ഗ്രാമീണ സ്ത്രീ ജനങ്ങൾക്ക് പരിശീലനം നൽകിവരുന്നു. മോട്ടോർ ഘടിപ്പിച്ച പരമ്പരാഗതമായ റാട്ടുകളും മറ്റു കയർ സംസ്കരണ ഉപകരണങ്ങളും വിതരണം ചെയ്യുന്നതിനായി 75 ശതമാനം, പരമാവധി 7500 രൂപ 2 മാസ പരിശീലനം പൂർത്തിയായിക്കഴിയുമ്പോൾ സബ്സിഡിയായി നൽകുന്നു.  പരിശീലന കാലയളവിൽ 1000 രൂപ പ്രതിമാസം സ്റ്റൈപന്റ് ആയി നൽകുന്നു.

## ഉപസംഹാരം

പ്രകൃതി സംരക്ഷിക്കുന്നതിന്റെയും പരിസ്ഥിതി സൗഹാർദ്ദ ഉൽപന്നങ്ങൾ ഉപയോഗിക്കുന്നത് സംബന്ധിച്ച് ലോകം മുഴുവൻ തിരിച്ചറിഞ്ഞു കൊണ്ടിരിക്കുന്ന ഈ കാലഘട്ടത്തിൽ കയർ, കയർ ഉൽപ്പന്നങ്ങൾക്ക് ഒരു ശ്രേഷ്ഠമായ സ്ഥാനമാണുള്ളത്.  കേരളത്തിലെ കയർ വ്യവസായം മറ്റ് ഇന്ത്യൻ സംസ്ഥാനങ്ങളിൽ നിന്നും കടുത്ത മത്സരം നേരിടുന്നുണ്ട്. ഈ പരമ്പരാഗത മേഖലയുടെ പുനഃരുജ്ജീവനത്തിന് ദ്വി തന്ത്രങ്ങൾ ആവിഷ്കരിച്ച് നടപ്പിലാക്കേണ്ടത് അത്യന്താപേക്ഷിതമാണ്.  ഒന്നാമത്തേത്  ഈ മേഖലയുടെ പരിപൂർണ്ണ ആധുനികവത്കരണമാണ്. രണ്ടാമത്തേത് തൊഴിലാളികൾക്ക് സാമൂഹ്യ സംരംക്ഷണം ഉറപ്പ് വരുത്തുക എന്നുള്ളതാണ്. ഈ തന്ത്രത്തിന്റെ ഭാഗമായി കൂടുതൽ ഡീഫൈബെറിംഗ് യൂണിറ്റുകൾ സ്ഥാപിക്കുകയും വികേന്ദ്രീകൃത രീതിയിൽ തൊണ്ട് ശേഖരിച്ച് മറ്റ് സംസ്ഥാനങ്ങളെ അസംസ്കൃത വസ്തുക്കൾക്കായി ആശ്രയിക്കുന്നത് കുറക്കുന്നതിനുമുള്ള നടപടി അടിയന്തിരമായി സ്വീകരിക്കേണ്ടത് പ്രാധാന്യമർഹിക്കുന്നു. കൂടുതൽ മൂല്യ വർദ്ധിത ഉത്പന്നങ്ങളും ഉത്പന്നങ്ങളുടെ വിപണനത്തിനായി മെച്ചപ്പെട്ട മാർക്കറ്റിംഗ് തന്ത്രങ്ങളും ആവിഷ്ക്കരിക്കേണ്ടത് അത്യാവശ്യമാണ്. മണ്ണ് ജല സംരക്ഷണ മാർഗ്ഗങ്ങൾക്കായി കയർ ഭൂവസ്ത്രം വ്യാപകമായി ഉപയോഗിക്കുന്നതിനെ പ്രോത്സാഹിപ്പിക്കേണ്ടതിന്റെ ആവശ്യകതയുണ്ട്. സാമൂഹ്യമായും സാമ്പത്തികമായും പിന്നോക്കം നിൽക്കുന്ന വലിയൊരു വിഭാഗം ജനങ്ങൾക്കുള്ള ജീവിത മാർഗ്ഗം കയർ വ്യവസായം മുഖേന ലഭ്യമാകുന്നതിനാൽ ഈ വ്യവസായത്തിന്റെ പുനരുദ്ധാരണവും നിലനിർത്തലും വളരെ അധികം സാമൂഹിക സാമ്പത്തിക പ്രാധാന്യം അർഹിക്കുന്നു.

## കശുവണ്ടി വ്യവസായം

അന്താരാഷ്ട്ര മാർക്കറ്റിൽ 2017–18 വർഷത്തിൽ കശുവണ്ടി ഉത്പാദനം ഏകദേശം 7,90,000 മെട്രിക് ടണ്ണിൽ എത്തിയിട്ടുണ്ട്. അതായത് കഴിഞ്ഞ ദശാബ്ദത്തിലെ ശരാശരി ഉല്പാദനവുമായി താരതമ്യം ചെയ്യുമ്പോൾ 32 ശതമാനം വർദ്ധനവ് വന്നിട്ടുണ്ട്. (അവലംബം സ്റ്റാറ്റിസ്റ്റിക്കൽ ഇയർ ബുക്ക് 2017 - അന്താരാഷ്ട്ര നട്സ്, ഡ്രൈഡ് ഫ്രൂട്സ് കൗൺസിൽ) ലോകത്ത് അസംസ്കൃത കശുവണ്ടി ഏറ്റവും കൂടുതൽ ഉല്പാദിപ്പിക്കുന്ന രാജ്യങ്ങളിലൊന്നായി ഇന്ത്യ തുടരുന്നു. മറ്റു പ്രധാനപ്പെട്ട ഉല്പാദന രാജ്യങ്ങളാണ് പടിഞ്ഞാറൻ ആഫ്രിക്കൻ രാജ്യങ്ങളായ ഐവറികോസ്റ്റ് ഗിനി ബിസൗ, നൈജീരിയ, പടിഞ്ഞാറൻ ആഫ്രിക്കൻ രാജ്യമായ ടാൻസാനിയ എന്നിവ. ഡയറക്ടറേറ്റ് ഓഫ് കാഷ്യൂനട്ട് ആന്റ് കൊക്കോ ഡെവലപ്മെന്റ് (ഡി.സി.സി.ഡി) യുടെ കണക്കുകൾ പ്രകാരം ഇന്ത്യയിലെ അസംസ്കൃത കശുവണ്ടിയുടെ ഉത്പാദനം 2017–18–ൽ 8,17,045 മെട്രിക് ടൺ ആണ്. 2016–17–ലെ കശുവണ്ടിയുടെ എസ്റ്റിമേറ്റഡ് ഉത്പാദനം 7,79,335 മെട്രിക് ടൺ ആയി കണക്കാക്കിയിരുന്നു. തെരെഞ്ഞെടുത്ത രാജ്യങ്ങളിലെ അസംസ്കൃത കശുവണ്ടിയുടെ 2012 മുതൽ 2017 വരെയുള്ള ഉത്പാദനം സംബന്ധിച്ച വിശദാംശങ്ങൾ പട്ടിക 3.14–ൽ നൽകിയിരിക്കുന്നു.

ഇന്ത്യയിൽ പ്രധാനമായും കേരളം, കർണാടക, ഗോവ, മഹാരാഷ്ട്ര, തമിഴ്നാട്, ആന്ധ്രാപ്രദേശ്, ഒറീസ്സ, പശ്ചിമ ബംഗാൾ, ഛത്തിസ്ഗഢ്, ഗുജറാത്ത്, ജാർഖണ്ഡ്, വടക്ക–കിഴക്കൻസംസ്ഥാനങ്ങൾ എന്നീ പ്രദേശങ്ങളിലാണ് കശുമാവ് കൃഷി മുഖ്യമായും കണ്ടുവരുന്നത്. 2017–18–ൽ മഹാരാഷ്ട്രയിലാണ് ഏറ്റവും കൂടുതൽ ഉൽപാദനം 32.98 ശതമാനത്തോടെ രേഖപ്പെടുത്തിയത്. തുടർന്ന് ആന്ധ്രാപ്രദേശ് (14.31%), ഒറീസ (12.07%), കർണ്ണാടക (11%) കേരളം (10.8%) (അവലംബം : ഡി.സി.സി.ഡി) സംഘടിത മേഖലയിലും അസംഘടിതമേഖലയിലുമായി 3900 ൽ അധികം സംസ്കരണ യൂണിറ്റുകൾ പ്രവർത്തിക്കുന്നു. ഇവയുടെ സംസ്കരണ ശേഷി ഒരു വർഷം 16.43 ലക്ഷം മെട്രിക് ടണ്ണാണ്. ഇന്ത്യയിലുള്ള ആകെ ആവശ്യത്തിന്റെ

**പട്ടിക 3.14** തെരഞ്ഞെടുത്ത രാജ്യങ്ങളിലെ കശുവണ്ടി ഉല്പാദനം, 2012 മുതൽ 2017 വരെ (മെട്രിക് ടണ്ണിൽ)

| രാജ്യങ്ങൾ | 2012 | 2013 | 2014 | 2015 | 2016 | 2017 |
|---|---|---|---|---|---|---|
| ഇന്ത്യ | 704,500 | 737,000 | 730,000 | 670,300 | 780,000 | 817,045 |
| ഐവറികോസ്റ്റ് | 460,000 | 525,000 | 460,000 | 599,999 | 701,400 | 683,760 |
| വിയറ്റ്നാം | 264,810 | 252,000 | 425,000 | 474,999 | 403,200 | 244,020 |
| ഗിനി–ബിസൗ | 176,400 | 158,000 | 220,000 | 224,998 | 235,200 | 254,100 |
| ടാൻസാനിയ | 130,000 | 126,000 | 120,000 | 147,840 | 226,800 | 234,360 |

അവലംബം: കാഷ്യൂ എക്സ്പോർട്ട് പ്രൊമോഷൻ കൗൺസിൽ, കൊല്ലം

**ചിത്രം 3.14** ലോകത്തിലെ തെരെഞ്ഞെടുത്ത രാജ്യങ്ങളിലെ കശുവണ്ടി ഉല്പാദനം (കേർണൽ അടിസ്ഥാനത്തിൽ) (മെട്രിക് ടണ്ണിൽ)




അവലംബം: സ്റ്റാറ്റിസ്റ്റിക്കൽ ഇയർ ബുക്ക് 2017 അന്താരാഷ്ട്രാ നട്സ് &ഡ്രൈ ഫ്രൂട്സ് കൗൺസിൽ

50% മാത്രമാണ് ആഭ്യന്തര ഉൽപാദനത്തിലൂടെ നേടുന്നത്. ഈ വിടവ് നികത്തുന്നതിനയി ഇന്ത്യ, ഏഷ്യൻ – ആഫ്രിക്കൻ രാജ്യങ്ങളിൽ നിന്നും ഇറക്കുമതി ചെയ്യുകയാണ് ചെയ്യുന്നത്. (അവലംബം : ഡി.സി.സി.ഡി)

2017–18–ൽ ഇന്ത്യയിലേക്ക് ഇറക്കുമതി ചെയ്തത് 8850.03 കോടി രൂപ വിലയുള്ള 6,49,050 മെട്രിക് ടൺ അസംസ്കൃത കശുവണ്ടിയാണ്. 2016–17 ൽ ഇത് യഥാക്രമം 8839.42 കോടി രൂപയും 7,70,446 മെട്രിക് ടണ്ണുമായിരുന്നു. തെരഞ്ഞെടുത്ത രാജ്യങ്ങളിലെ ആകെയുള്ള കശുവണ്ടിയുടെ ഉല്പ്പാദനം സംബന്ധിച്ച വിവരങ്ങൾ ചിത്രം 3.14 –ൽ നൽകിയിരിക്കുന്നു. ഇന്ത്യയിലെ വിവിധ സംസ്ഥാനങ്ങളിലെ അസംസ്കൃത കശുവണ്ടി ഉൽപാദനത്തിന്റെ പങ്ക് സംബന്ധിച്ച വിശദാംശങ്ങൾ ചിത്രം 3.15 –ൽ കാണിച്ചിരിക്കുന്നു.

ഡി.ജി.സി.ഐ&എസ് കണക്കുകളനുസരിച്ച് (അവലംബം: സിഇപിസിഐ,കൊല്ലം), 2016–17 വർഷകാലയളവിൽ 5168.78 കോടി രൂപ മൂല്യമുള്ള 82302 മെട്രിക് ടൺ കശുവണ്ടിപ്പരിപ്പും 2017–18 –ൽ 5870.97 കോടി രൂപ മൂല്യമുള്ള 84352 മെട്രിക് ടൺ കശുവണ്ടിപ്പരിപ്പും ഇന്ത്യയിൽ നിന്നും കയറ്റുമതി ചെയ്തിട്ടുണ്ട്. 2016–17 വർഷവുമായി താരതമ്യം ചെയ്യുമ്പോൾ 2017–18 –ൽ 2.5% കയറ്റുമതി വർദ്ധിക്കുകയും മൂല്യത്തിൽ 13.6% വർദ്ധനവും രേഖപ്പെടുത്തിയിട്ടുണ്ട്. ഇന്ത്യയിൽ ഉൽപ്പാദിപ്പിക്കുന്ന കശുവണ്ടി പരിപ്പിന്റെ 2017–18 ലെ പ്രധാന അന്താരാഷ്ട്ര വിപണി– അമേരിക്ക, യുണൈറ്റഡ് അറബ് എമിറേറ്റ്സ്, (യു.എ.ഇ) ജപ്പാൻ, സൗദി അറേബ്യ, നെതർലാൻസ്, ഫ്രാൻസ്, കൊറിയ, ജർമ്മനി, ബെൽജിയം, കുവൈറ്റ്, സ്പെയിൻ എന്നീ രാജ്യങ്ങളാണ്. ഇതിൽ യു.എ.ഇ ആണ് ഇന്ത്യയിൽ നിന്നും ഏറ്റവും കൂടുതൽ കശുവണ്ടിപ്പരിപ്പ് ഇറക്കുമതി ചെയ്യുന്നത്. അമേരിക്ക രണ്ടാം സ്ഥാനത്താണ്. പ്രധാന മാർക്കറ്റുകളിൽ യു.എ.ഇ യുടെ പങ്ക് 21 ശതമാനവും അമേരിക്കയുടേത് 16 ശതമാനവുമാണ്. നെതർലാൻഡ്, ജപ്പാൻ, സൗദി അറേബ്യ, ജർമ്മനി, സ്പെയിൻ, ഫ്രാൻസ്, കുവൈറ്റ്, യു.കെ, സിംഗപ്പൂർ, ഖത്തർ, ഗ്രീസ്, ടർക്കി, കാനഡ, മലേഷ്യ, ട്രിനിഡാഡ് എന്നീ രാജ്യങ്ങളിൽ ഇന്ത്യയിൽ നിന്നുള്ള ഇറക്കുമതിയുടെ അളവിൽ വർദ്ധനവ് രേഖപ്പെടുത്തിയിട്ടുണ്ട്. എന്നാൽ മറ്റു പ്രധാനപ്പെട്ട വിപണികളിൽ ഇറക്കുമതി കുറയുന്ന പ്രവണത ആണ് രേഖപ്പെടുത്തിയിട്ടുള്ളത്. 2008–09 മുതൽ 2017–18വരെ കശുവണ്ടി മേഖലയിൽ നിന്നും നേടിയ വിദേശ നാണ്യ വരുമാനം സംബന്ധിച്ച വിശദാംശങ്ങൾ അനുബന്ധം 3.46 –ൽ ചേർത്തിരിക്കുന്നു.

ഇന്ത്യയിലെ പ്രധാന അസംസ്കൃത കശുവണ്ടി ഉത്പാദക സംസ്ഥാനങ്ങളിൽ ഉൽപ്പാദനത്തിലും ഉൽപ്പാദനക്ഷമതയിലും മുന്നിൽ നില്ക്കുന്ന സംസ്ഥാനം മഹാരാഷ്ട്രയാണ്. ഡി.സി.സി.ഡിയുടെ കണക്കുകളനുസരിച്ച് മഹാരാഷ്ട്രയിലെ കൂടിയ ഉൽപ്പാദന ക്ഷമത 1262 കി.ഗ്രാം/ഹെക്ടർ ആണ്. ഇന്ത്യയിലെ വിവിധ സംസ്ഥാനങ്ങളിലെ അസംസ്കൃത കശുവണ്ടി ഉത്പാദന പ്രദേശങ്ങളും ഉത്പാദനവും സംബന്ധിച്ച വിശദാംശങ്ങൾ അനുബന്ധം 3.47–ൽ നല്കിയിരിക്കുന്നു.

**ചിത്രം 3.15** ഇന്ത്യയിലെ കശുവണ്ടി ഉൽപാദനത്തിൽ വിവിധ സംസ്ഥാനങ്ങളുടെ പങ്ക്




(അവലംബം: സി.ഇ.പി..ഐ.കൊല്ലം),

## കശുവണ്ടി വ്യവസായം കേരളത്തിലെ സാഹചര്യം

കശുവണ്ടി സംസ്കരണം തികച്ചും തൊഴിലാളികളെ അടിസ്ഥാനമാക്കിയിട്ടുള്ളതും ഒരു വലിയ ശതമാനം തൊഴിലാളികൾക്ക് തൊഴിൽ നൽകുന്നതുമായ ഒരു പുരാതന ചരിത്രമാണ് കേരളത്തിലെ കശുവണ്ടി വ്യവസായത്തിന് ഉള്ളത്. ഈ വ്യവസായത്തിന്റെ ഒരു പ്രധാനപ്പെട്ട പ്രത്യേകത എന്നത് ഇതിൽ ഒരു പ്രധാന വിഭാഗം (ഏകദേശം 90 ശതമാനവും) സാമൂഹ്യമായും സാമ്പത്തികമായും പിന്നോക്കം നിൽക്കുന്ന സ്ത്രീകൾ ഉൾപ്പെട്ടിരിക്കുന്നു എന്നതാണ്. ഇന്ത്യയിലെ കശുവണ്ടി മേഖലയിലെ തൊഴിലാളികളുടെ കണക്കിൽ കേരളത്തിന്റെ തൊഴിലാളികളുടെ അനുപാതം വളരെ കൂടുതലാണ്. നിലവിൽ കേരളത്തിലെ കശുവണ്ടി വ്യവസായ മേഖലയിൽ 1.5 ലക്ഷം തൊഴിലാളികൾ ജോലി ചെയ്യുന്നു.ഇക്കണോമിക്ക് ആന്റ് സ്റ്റാറ്റിസ്റ്റിക്സ് വകുപ്പിന്റെ (ഡി.ഇ.എസ് ) കണക്കുകൾ പ്രകാരം 2017–18 വർഷത്തെ കേരളത്തിലെ കശുമാവ് കൃഷി ചെയ്യുന്ന പ്രദേശം 41661 ഹെക്ടറും ഉല്പ്പാദനക്ഷമത 27944 മെട്രിക്ക് ടണ്ണുമാണ്. ഡി.സി.സി.ഡി – യുടെ കണക്ക് പ്രകാരം കേരളത്തിലെ കശുവണ്ടി കൃഷിചെയ്യുന്ന പ്രദേശം 92810 ഹെക്ടറും ഉല്പ്പാദനം 88810 മെട്രിക്ക് ടണ്ണും ഉല്പ്പാദനക്ഷമത 962 കി.ഗ്രം/ഹെക്ടറുമാണ്.

കൊച്ചി തുറമുഖം വഴി കയറ്റുമതി ചെയ്ത കശുവണ്ടിയുടെയും കശുവണ്ടിപ്പരിപ്പിന്റെയും മൊത്തം കയറ്റുമതി 2017–18–ൽ 37656 മെട്രിക് ടൺ ആയി കുറഞ്ഞിട്ടുണ്ട്. 2016–17–ൽ ഇത് 38668 മെട്രിക്ക് ടൺ ആയിരുന്നു. വളർച്ചയിൽ 2.62 ശതമാനം നെഗറ്റീവ് വളർച്ച രേഖപ്പെടുത്തിയിരിക്കുന്നു. 2016–17–ലും 2017–18 ലും കൊച്ചി തുറമുഖം വഴി കശുവണ്ടിയുടെ ഇറക്കുമതി നടന്നിട്ടില്ല. 2012–13 മുതൽ 2017–18 വരെ കശുവണ്ടി ഉല്പാദനം സംബന്ധിച്ച വിവരങ്ങൾ ചിത്രം 3.16 ൽ നൽകിയിരിക്കുന്നു.

2017–18 വർഷത്തിൽ കശുവണ്ടി വ്യവസായത്തിന് അനുവദിച്ച പദ്ധതിവിഹിതം 49.50 കോടി രൂപയും ചെലവ് 135.65 കോടി രൂപയുമാണ്. 2018–19–ൽ കശുവണ്ടി മേഖലയ്ക്ക് 54.45 കോടി രൂപ അനുവദിക്കുകയും ഒക്ടോബർ 31 വരെയുള്ള കണക്ക പ്രകാരം ചെലവ് 61.11 കോടി രൂപയുമാണ് . 2017–18–ലും 2018–19–ലും കശുവണ്ടി വ്യവസായത്തിന് അനുവദിച്ച ഏജൻസി തിരിച്ചുള്ള പദ്ധതി വിഹിതവും ചെലവും പട്ടിക 3.15 ൽ കാണിച്ചിരിക്കുന്നു.

## കേരളത്തിലെ കശുവണ്ടി സംസ്ക്കരണ മേഖലയിൽ പ്രവർത്തിക്കുന്ന ഏജൻസികൾ

കേരളത്തിലെ കശുവണ്ടി സംസ്കരണ മേഖലയിൽ പ്രവർത്തിക്കുന്ന രണ്ടു പ്രധാന സർക്കാർ ഏജൻസികളാണ് കേരള സംസ്ഥാന കശുവണ്ടി വികസന കോർപ്പറേഷനും (കെ.എസ്.സി.ഡി.സി), കേരള സംസ്ഥാന കശുവണ്ടി തൊഴിലാളി സഹകരണ സംഘവും (കാപെക്സ് ). കേരള സ്റ്റേറ്റ് ഏജൻസി ഫോർ ദി എക്സ്പാൻഷൻ ഓഫ് കാഷ്യൂ കൾട്ടിവേഷൻ

**ചിത്രം 3.16** കേരളത്തിൽ കശുവണ്ടി ഉല്പ്പാദനത്തിന്റെ വിശദാംശങ്ങൾ (മെട്രിക് ടണ്ണിൽ)




അവലംബം: ഡയറക്ടറേറ്റ് ഓഫ് കാഷ്യൂനട്ട് ആന്റ് കൊക്കോ ഡെവലപ്മെന്റ്, കൊച്ചി & കാഷ്യൂ എക്സ്പോർട്ട് പ്രൊമോഷൻ കൗൺസിൽ.

**പട്ടിക 3.15** 2017–18, 2018–19 വർഷങ്ങളിൽ കശുവണ്ടി വ്യവസായത്തിന് അനുവദിച്ച പദ്ധതി വിഹിതവും ചെലവും

(രൂപ കോടിയിൽ)

| ക്രമ നം. | വകുപ്പുകൾ | 2017–18 | | | 2018–19 | | |
|---|---|---|---|---|---|---|---|
| | | വിഹിതം | ചെലവ് | ശതമാനം | വിഹിതം | ചെലവ് (31–10–2018 വരെ) | ശതമാനം |
| 1 | കാപ്പക്സ് | 2.4 | 29.15 | 1172.9 | 8.5 | 17.61 | 207.2 |
| 2 | കെ.എസ്. സി.ഡി.സി | 40.6 | 105.6 | 260.1 | 21.5 | 34 | 158.1 |
| 3 | കെ.എസ്.എ.സി. സി | 6.5 | 1.9 | 29.16 | 7.15 | 0 | 0 |
| 4 | കെ.സി.ബി | 0 | 0 | – | 17.3 | 9.5 | 54.91 |
| | ആകെ | 49.4 | 135.65 | 274 | 54.45 | 61.11 | 112.23 |

അവലംബം: അക്കൗണ്ട്സ് &പ്ലാൻസ്പേസ്, സംസ്ഥാന ആസൂത്രണ ബോർഡ്

(കെ.എസ്.എ.സി.സി), കേരളാ കാഷ്യൂ ബോർഡ് (കെ.സി.ബി), സ്പെഷ്യൽ ഓഫീസർ, കാഷ്യൂ, കാഷ്യൂ എക്സ്പോർട്ട് പ്രൊമോഷൻ കൗൺസിൽ ഓഫ് ഇന്ത്യ (സി.ഇ.പി.സി.ഐ), ഡയറക്ടറേറ്റ് ഓഫ് കാഷ്യൂനട്ട് ആന്റ് കൊക്കോ ഡെവലപ്മെന്റ് (ഡി.സി.സി.ഡി) എന്നിവയാണ് കശുവണ്ടിയുടെ പ്രചാരണത്തിനായി പ്രവർത്തിക്കുന്ന മറ്റ് ഏജൻസികൾ.

## കേരള സംസ്ഥാന കശുവണ്ടി വികസന കോർപറേഷൻ (കെ.എസ്.സി.ഡി.സി)

തൊഴിലാളികളുടെ താൽപര്യങ്ങൾ സംരംക്ഷിക്കുന്നതിനും അവർക്ക് പരമാവാധി തൊഴിലവസരങ്ങളും നിയമപ്രകാരമുള്ള മറ്റ് ആനുകൂല്യങ്ങളും നൽകുന്നതിനായി സർക്കാർ മേഖലയിൽ 1969–ൽ ആരംഭിച്ച ഒരു സംരംഭമാണ് കെ.എസ്.സി.ഡി.സി. ആഭ്യന്തരമായി അസംസ്കൃത കശുവണ്ടിയുടെ ഉൽപ്പാദനം വർദ്ധിപ്പിക്കുന്നതിനായി കോർപ്പറേഷൻ സംസ്ഥാനത്ത് കശുവണ്ടി തോട്ടകൃഷി ആരംഭിച്ചിട്ടുണ്ട്. കൂടാതെ കോർപ്പറേഷൻ വിവിധങ്ങളായ മൂല്യ വർദ്ധിത കശുവണ്ടി ഉൽപ്പന്നങ്ങൾ വിപണിയിലെത്തിച്ചിട്ടുണ്ട്.

കോർപ്പറേഷന് ആകെ 30 ഫാക്ടറികളിലുമായി തൊഴിലാളികളും ഉദ്യോഗസ്ഥരും ഉൾപ്പെടെ 21500 പേർ ജോലി ചെയ്യുന്നു. ഫാക്ടറികളിലെ 2016–17 ലെ 75 പ്രവൃത്തി ദിനങ്ങളുമായി താരതമ്യം ചെയ്യുമ്പോൾ 2017–18 ൽ 139 പ്രവൃത്തിദിനങ്ങൾ ഫാക്ടറികളിൽ ഉണ്ടായിട്ടുണ്ട്. കൂടാതെ, 2016–17 ൽ 1,07,69 പേർക്ക് തൊഴിൽ നൽകിയിരുന്നത് 2017–18 ആയപ്പോഴേക്കും 1,19,29 ആയി വർദ്ധിച്ചിട്ടുണ്ട്. കോർപ്പറേഷന്റെ 2017–18 ലെ ആകെ വിറ്റു വരവ് 173.49 കോടി രൂപയാണ്. ഇത് മുൻവർഷത്തെ 84.99 കോടി രൂപയുമായി താരതമ്യം ചെയ്യുമ്പോൾ 104.1 ശതമാനം വർദ്ധനവ് രേഖപ്പെടുത്തിയിട്ടുണ്ട്. 2017–18 വർഷത്തിൽ കോർപ്പറേഷൻ 30.45 കോടി രൂപ നഷ്ടം രേഖപ്പെടുത്തിയിട്ടുണ്ട്. ഇത് മുൻവർഷത്തെ നഷ്ടമായ 19.44 കോടി രൂപയെ അപേക്ഷിച്ച് 56.6 ശതമാനം കൂടുതലാണ്. കഴിഞ്ഞ 9 വർഷത്തെ കോർപ്പറേഷന്റെ പ്രവർത്തന പുരോഗതി അനുബന്ധം 3.48–ൽ കൊടുത്തിരിക്കുന്നു.

കെ.എസ്.സി.ഡി.സി. അഭിമുഖീകരിക്കുന്ന പ്രധാന പ്രശ്നങ്ങളാണ് അസംസ്തൃത വസ്തുക്കളുടെ ഉയർന്നവിലയും ദൗർലഭ്യവും, ആഭ്യന്തരമായും അന്തർദേശീയമായും ഈ വ്യവസായത്തിലുണ്ടായിട്ടുള്ള വമ്പിച്ച കിടമത്സരം, പ്രവർത്തനമൂലധനത്തിന്റെ അപര്യാപ്തത എന്നിവ. അസംസ്കൃത വസ്തുക്കളുടെ ദൗർലഭ്യം തരണം ചെയ്യുന്നതിനായി സർക്കാർ സംസ്ഥാനത്തുടനീളം കശുമാവ് കൃഷി പ്രോത്സാഹിപ്പിക്കുന്നതിനായി ഒരു മുഖ്യ പങ്ക് വഹിക്കുന്നു. മൂല്യ ശൃംഖലയിലെ ചെലവ് കുറക്കുന്നതിന്റെ ഭാഗമായി സംസ്ഥാന സർക്കാർ അസംസ്കൃത കശുവണ്ടി ഇറക്കുമതി ചെയ്യുന്നതിൽ മധ്യവർത്തികളെ ഒഴിവാക്കുന്നതിനായി കേരളാ കാഷ്യൂ ബോർഡ് രൂപീകരിക്കുകയും ചെയ്തു. കിടമത്സരം നേരിടുന്നതിനായി കൂടുതൽ മെച്ചപ്പെട്ട മാർജിൻ ലഭിക്കുന്ന 'ഉപഭോക്താവിലേക്ക് നേരിട്ട്' എന്ന തത്വത്തിൽ അടിസ്ഥാനമാക്കി പ്രവർത്തിക്കുന്നതിനായുള്ള പദ്ധതികളിൽ ശ്രദ്ധ കേന്ദ്രീകരിക്കുന്നതിനായി കോർപറേഷൻ പരിപാടികൾ ആസൂത്രണം ചെയ്യുന്നുണ്ട്. ഉത്പാദന ക്ഷമത വർദ്ധിപ്പിക്കുന്നതിനായി കെ.എസ്.സി.ഡി.സി.യുടെ ഫാക്ടറികൾ ആധുനിക വത്കരിക്കുന്നതിനും സൗകര്യങ്ങൾ മെച്ചപ്പെടുത്തുന്നതിനും തുക വകയിരുത്തുന്നുവെങ്കിലും പ്രസ്തുത തുക പ്രവർത്തന മൂലധനമായി വകമാറ്റുകയാണ് ചെയ്യുന്നത്.

## കേരള സംസ്ഥാന കശുവണ്ടി തൊഴിലാളി അപെക്സ് സഹകരണ സംഘം (കാപെക്സ്)

10 പ്രാഥമിക സഹകരണസംഘങ്ങളുടെ അപെക്സ് സൊസൈറ്റിയായി പ്രവർത്തിച്ച് സംഘങ്ങളുടെ പ്രവർത്തനങ്ങൾ സംരംക്ഷിക്കുന്നതിനായി കേരള

സർക്കാരിന്റെ കീഴിൽ 1984 ൽ സ്ഥാപിതമായതാണ് ക്യാപക്സ്. അസംസ്കൃത കശുവണ്ടി സംഭരിക്കുന്നതിനും, സംഘങ്ങളുടെ ഇടയിൽ വിതരണം ചെയ്യുന്നതിനും, സംസ്കരിച്ച കശുവണ്ടി ശേഖരിക്കുകയും വിൽക്കുകയുമാണ് ക്യാപക്സ് ചെയ്യുന്നത്. സംസ്കരണ ചെലവ് കുറയ്ക്കുകയും തുടർച്ചയായി തൊഴിലും ന്യായമായ വേതനം ഉറപ്പാക്കുകയുമാണ് ഇതിലൂടെ ഉദ്ദേശിക്കുന്നത്. 10 ഫാക്ടറികളിലായുള്ള ആകെ തൊഴിലാളികളുടെയും ഉദ്യോഗസ്ഥരുടേയും എണ്ണം അയ്യായിരത്തിലധികം ആണ്. ചെങ്ങമനാട്, ചാത്തന്നൂർ, എരുവ, പത്തിയൂർ എന്നിവിടങ്ങളിൽ പ്രവർത്തിക്കുന്ന ഫാക്ടറികളിലെ 90 ശതമാനത്തിലധികവും പിന്നോക്ക വർഗ്ഗത്തിലുള്ള സ്ത്രീകളാണ്. അസംസ്കൃത കശുവണ്ടി വലിയ തോതിൽ സംഭരിക്കുകയും ഇറക്കുമതി ചെയ്യുകയും ക്യാപക്സ് പ്രതിവർഷം 18,000 മെട്രിക് ടൺ അസംസ്കൃത കശുവണ്ടി സംസ്കരിക്കുന്നതിനുമുള്ള ശേഷിയുണ്ട്.

2016-17-ൽ 165 പ്രവൃത്തി ദിനങ്ങൾ ഫാക്ടറികളിൽ ഉണ്ടായിരുന്നത് 2017-18 ആയപ്പോൾ 178 ദിനങ്ങളായി വർദ്ധിച്ചിട്ടുണ്ട്. ക്യാപെക്സ് ബ്രാൻഡ് ഉത്പന്നങ്ങളുടെ വിപണനത്തിന് കേരളത്തിന്റെ വിവിധ ഭാഗങ്ങളിലായി ആകെയുള്ള 70 ഫ്രാഞ്ചൈസികളിൽ 17 സജീവ ഫ്രാഞ്ചൈസികൾ പ്രവർത്തിച്ചു വരുന്നു. 2017-18 ലെ മൊത്തം വിറ്റ് വരവ് 86.00 കോടി രൂപയാണ് (താല്ക്കാലികം). ഇത് മുൻ വർഷത്തെ വിറ്റു വരവായ 45.89 കോടി രൂപയെ അപേക്ഷിച്ച് 87.40 ശതമാനം കൂടുതലാണ്. കമ്പനിയുടെ 2016-17 ലെ നഷ്ടം 9.82 കോടി രൂപയായിരുന്നത് 2015-16 നെ അപേക്ഷിച്ച് (16.41 കോടി) കുറവാണ്.

ക്യാപെക്സിന്റെ കഴിഞ്ഞ അഞ്ചുവർഷത്തിലെ പ്രവർത്തനം സംബന്ധിച്ച വിശദാംശങ്ങൾ അനുബന്ധം 3.49 ൽ നൽകിയിരിക്കുന്നു.

നിലവിൽ 10 ഫാക്ടറികളിൽ ആയി 490 കട്ടിംങ് യന്ത്രങ്ങൾ ഷെല്ലിംഗ് വിഭാഗത്തിൽ സ്ഥാപിച്ചിട്ടുണ്ട്. 80 കിലോയുള്ള ഒരു ബാഗ് കശുവണ്ടി സംസ്കരിക്കുന്നതിന് ആവശ്യമായ തൊഴിലാളികളുടെ എണ്ണം 4.5 ആയി കുറഞ്ഞിട്ടുണ്ട്. നേരത്തെ ഇത് ഒരു ബാഗിനെ 6 പേർ എന്ന നിരക്കിലായിരുന്നു. ക്യാപക്സ് തങ്ങളുടെ ഉദ്യോഗസ്ഥരുടെയും എല്ലാ തൊഴിലാളികളുടെയും നിയമപ്രകാരമുള്ള ആനുകൂല്യങ്ങളും കുടിശ്ശിക ഇല്ലാതെ നൽകിയിട്ടുണ്ട്.

ക്യാപെക്സിന്റെ വിൽപന, കയറ്റുമതി, വിറ്റുവരവ് എന്നിവ സംബന്ധിച്ച് വിശദാംശങ്ങൾ പട്ടിക 3.16 ൽ നൽകിയിരിക്കുന്നു.

ക്യാപക്സ് നേരിടുന്ന പ്രധാനപ്പെട്ട പ്രശ്നം, പ്രവർത്തന മൂലധനത്തിന്റെ അപര്യാപ്തതയാണ്. ബാങ്ക് വായ്പ വളരെക്കുറച്ച് മാത്രമേ ലഭിക്കുന്നുള്ളൂ എന്നതിനാൽ ക്യാപക്സ് ഏതാണ്ട് പൂർണ്ണമായും പദ്ധതി വിഹിതത്തെയാണ് പ്രവർത്തന മൂലധനത്തിനായി ആശ്രയിക്കുന്നത്. മറ്റൊരു പ്രശ്നം ഫണ്ട് കൃത്യ സമയത്ത് ലഭ്യമാകുന്നില്ല എന്നതാണ്. അതിനാൽ തന്നെ സീസൺ സമയത്ത് കൃത്യമായി അസംസ്കൃത കശുവണ്ടി ആർജ്ജിക്കുവാൻ സാധിക്കുന്നില്ല.

ഒരു വർഷം 250 ദിവസത്തിലധികം തുടർച്ചയായി തൊഴിലാളികൾക്ക് തൊഴിൽ നൽകുന്നതിനായി ഏകദേശം 13000 മെട്രിക് ടൺ തോട്ടണ്ടി ആവശ്യമായി വരും. ആയതിനാൽ, ആഭ്യന്തര ഉറവിടത്തെയും ഇറക്കുമതിയെയും ആശ്രയിച്ച് അസംസ്കൃത കശുവണ്ടിയുടെ ലഭ്യത ഉറപ്പു വരുത്തുന്നതിന് ക്യാപെക്സ് ശ്രമിക്കുന്നു.

## കേരള സ്റ്റേറ്റ് ഏജൻസി ഫോർ ദി എക്സ്പാൻഷൻ ഓഫ് കാഷ്യൂ കൾട്ടിവേഷൻ (കെ.എസ്.എ.സി.സി)

സംസ്ഥാനത്തിൽ, കൂടുതൽ ലഭ്യമായ സ്ഥലങ്ങളിൽ, കശുവണ്ടി കൃഷിയുടെ വിസ്തൃതി വിപുലീകരിക്കുന്നതിനും ഉയർന്ന വിളവ് ലഭിക്കുന്ന കശുമാവ് തൈകൾ പ്രോത്സാഹിപ്പിച്ച് സംസ്ഥാനത്തിൽ ഘട്ടംഘട്ടമായി ആഭ്യന്തര ഉല്പാദനം വർദ്ധിപ്പിച്ച് ആഭ്യന്തര ആവശ്യങ്ങൾ നിറവേറ്റുകയുമാണ് 2007-ൽ സ്ഥാപിച്ച കെ.എസ്.എ.സി.സിയുടെ പ്രധാനപ്പെട്ട ലക്ഷ്യം. 2017-ലാണ് ഏജൻസി "കൾട്ടിവേഷൻ ഓഫ് ഓർഗാനിക് കാഷ്യൂ ആന്റ് എസ്റ്റാബ്ലിഷ്മെന്റ് ഓഫ് റാ നട്ട് ബാങ്ക്"

**പട്ടിക 3.16** കഴിഞ്ഞ 6 വർഷക്കാലത്തെ കാംപെക്സിന്റെ നേട്ടങ്ങൾ (രൂപ കോടിയിൽ)

| വർഷം | ആഭ്യന്തര വില്പന | കയറ്റുമതി വിൽപന | ആകെ വിറ്റുവരവ് |
|---|---|---|---|
| 2012-13 | 53.1 | 15.73 | 68.83 |
| 2013-14 | 42.31 | 21.17 | 63.48 |
| 2014-15 | 59.46 | 14.4 | 73.86 |
| 2015-16 | 59.07 | 14.65 | 73.72 |
| 2016-17 | 26.27 | 19.58 | 45.85 |
| 2017-18 | 81.55 | 5.32 | 86.87 |
| ആകെ | 321.76 | 90.85 | 412.61 |

അവലംബം: കാപെക്സ്, കൊല്ലം

എന്ന പദ്ധതി ആരംഭിച്ചത്. 2017–18 വർഷത്തിൽ ഓഗസ്റ്റ് 31 വരെ 2,11,645 ഗ്രാഫ്റ്റുകൾ കൃഷിക്കാർക്ക് വിതരണം ചെയ്തിട്ടുണ്ട്. ഈയിടെ സംസ്ഥാനത്തുണ്ടായ വെള്ളപ്പൊക്കവും മണ്ണിടിച്ചിലും മിക്ക ജില്ലകളിലെയും 50 ശതമാനത്തോളം കശുമാവ് കൃഷിയെ ബാധിക്കുകയും ചെയ്തിട്ടുണ്ട്. കൂടാതെ ഫൈറ്റോതോറാ ഫംഗസ് വെള്ളപ്പൊക്കം ഉണ്ടായ ജില്ലകളിലെ തൈകളെ ബാധിച്ചിട്ടുണ്ട്. എന്നിരുന്നാലും, 2018–19 –ാട്ടു കൂടി 6641 ഹെക്ടർ സ്ഥലത്ത് കശുമാവ് കൃഷി വ്യാപിപ്പിക്കാനാണ് കെ.എസ്.എ.സി.സി ലക്ഷ്യമിടുന്നത്.

### കേരളാ കശുവണ്ടി ബോർഡ് (കെ.സി.ബി)

സംസ്ഥാനത്ത് കശുവണ്ടി വ്യവസായം നേരിടുന്ന പ്രശ്നങ്ങൾ പരിഹരിക്കുന്നതിനായുള്ള ഒരു പ്രത്യേക ഉദ്ദേശ്യയാനമായി, സ്വകാര്യ ലിമിറ്റഡ് കമ്പനിയായി 2017 വർഷത്തിൽ കേരളാ കശുവണ്ടി ബോർഡ് രൂപീകരിച്ചു. 49 ശതമാനം ഓഹരി കേരളാ സർക്കാരും ബാക്കി 51 ശതമാനം ഓഹരി കെ.എസ്.സി.ഡി. സി, ക്യാപക്സ് തുടങ്ങിയവയും മറ്റ് അനുബന്ധ ഏജൻസികളും വ്യക്തികളുടേയും പങ്കുമായി പ്രവർത്തിച്ചു വരുന്നു. അസംസ്കൃത കശുവണ്ടി വാങ്ങി ഇറക്കുമതി ചെയ്യുന്നതിനും ആഭ്യന്തരമായി സംസ്കരണം നടത്തുന്നവർക്കും ന്യായമായ വിലയിൽ നൽകുകയും കേരളത്തിൽ ശാസ്ത്രീയമായ കൃഷി പ്രചരിപ്പിക്കുകയുമാണ് ബോർഡിന്റെ ലക്ഷ്യം. 40 കോടി രൂപ വരുന്ന 3000 ടൺ കശുവണ്ടി ഗിനിബിസൌവിൽ നിന്നും ഇറക്കുമതി ചെയ്ത് കെ.സി.ബി തങ്ങളുടെ വാണിജ്യ പ്രവർത്തനങ്ങൾ ആരംഭിച്ചു. മറ്റ് രാജ്യങ്ങളിൽ നിന്നും കെ.സി.ബി ഇടനിലക്കാരില്ലാതെ നേരിട്ട് ഇറക്കുമതി ചെയ്യുന്നതിനാൽ വിലനേട്ടം ഓർഡർ നൽകുന്നതിലൂടെ ലഭ്യമാകുന്നു. ഈ അസംസ്കൃത കശുവണ്ടി കെ.എസ്.സി.ഡി.സി യുടെ ഫാക്ടറികളിൽ എത്തിച്ച് 12000 തൊഴിലാളികൾക്ക് 30 ദിവസം തുടർച്ചയായി തൊഴിൽ നൽകുന്നതിന് സാധിച്ചിട്ടുണ്ട്.

2018 സെപ്റ്റംബർ–ഒക്ടോബർ മാസങ്ങളിൽ കേരളാ കശുവണ്ടി ബോർഡ് വഴി ലഭ്യമാക്കിയ കശുവണ്ടിക്ക് ഒരു കിലോയ്ക്ക് 132.50 രൂപയാണ് ശരാശരി വിലയായിട്ടുള്ളത്. ഇത് വിദേശ എക്സ്ചേഞ്ച് നിലവാരത്തിൽ വലിയ വ്യതിയാനവും അസംസ്കൃത കശുവണ്ടിയുടെ വില താഴേക്ക് വരുന്ന ഒരു സാഹചര്യത്തിലുമാണ്. ന്യായമായ വിലയിൽ അസംസ്കൃത കശുവണ്ടി ലഭ്യമാക്കുന്ന രീതിയിൽ കേരളാ കശുവണ്ടി ബോർഡിന്റെ സാന്നിധ്യവും ഇടപെടലും ഈ വ്യവസായത്തിന് ഗുണം ചെയ്യുന്നതിന് ആരംഭം കുറിച്ചിട്ടുണ്ട്.

### കാഷ്യൂ എക്സ്പോർട്ട് പ്രൊമോഷൻ കൗൺസിൽ ഓഫ് ഇന്ത്യ (സി.ഇ.പി.സി.ഐ)

കശുവണ്ടി പരിപ്പിന്റെയും കശുവണ്ടി എണ്ണയുടെയും കയറ്റുമതി പ്രോത്സാഹിപ്പിക്കുന്നതിനായി ഇന്ത്യാ ഗവൺമെന്റ് സ്ഥാപിച്ച ഒരു ഏജൻസിയാണ് സി.ഇ.പി.സി.ഐ. കശുവണ്ടി പരിപ്പ് ഇറക്കുമതി ചെയ്യുന്നവരുടേയും കൗൺസിൽ അംഗങ്ങളായ കയറ്റുമതിക്കാരുടെയും ഒരു മധ്യവർത്തിയായി സി.ഇ.പി.സി.ഐ. പ്രവർത്തിക്കുന്നു. ഗുണനിലവാരം സംബന്ധിച്ച തർക്കങ്ങൾ, കരാർ ഉടമ്പടിയുടെ ലംഘനം, എന്നിങ്ങനെയുള്ള വിഷയങ്ങൾ സംബന്ധിച്ചും, ഉപഭോക്താവ് – വ്യാപാരി സംഗമം, കശുവണ്ടിയുടെ പോഷകഗുണം സംബന്ധിച്ച പഠനങ്ങൾ, കശുവണ്ടി സംസ്കരണത്തിൽ ഏർപ്പെട്ടിരിക്കുന്നവർക്കും കയറ്റുമതിക്കാർക്ക് അടിസ്ഥാന സൗകര്യങ്ങൾ മെച്ചപ്പെടുത്തുന്നതിനുള്ള സഹായങ്ങൾ എന്നിവ കൗൺസിൽ നൽകിവരുന്നു. 2017–18 ൽ 4 അന്താരാഷ്ട്ര പൊതു പ്രദർശനങ്ങളിൽ ഭാഗമാവുകയും ഒരു അന്താരാഷ്ട്ര സമ്മേളനത്തിൽ പങ്കെടുക്കുകയും ചെയ്തു. കൊല്ലത്തുള്ള സി.ഇ.പി.സി.ഐ യുടെ ലബോറട്ടറി, ഗവേഷണ ഇൻസ്റ്റിറ്റ്യൂട്ടിൽ 8529 സാംപിളുകൾ വിവിധ ഘടകങ്ങളുടെ അടിസ്ഥാനത്തിൽ ഈ കാലയളവിൽ പരിശോധിക്കുകയും ചെയ്തു. ഇന്ത്യാ ഗവൺമെന്റിന്റെ 'മീഡിയം ഫ്രെയിം വർക്ക് പദ്ധതി' യിൽ ഉൾപ്പെടുത്തി 57 കൗൺസിൽ അംഗങ്ങളായ കയറ്റുമതിക്കാർക്ക് ആധുനിക വത്കരണത്തിനായി 4 കോടിരൂപ വിതരണം ചെയ്തിട്ടുണ്ട്.

### ഡയറക്ടറേറ്റ് ഓഫ് കാഷ്യൂനട്ട് ആൻഡ് കൊക്കോ ഡവലപ്മെന്റ് (ഡി.സി.സി.ഡി)

ഇന്ത്യാ ഗവൺമെന്റിന്റെ കൃഷി, സഹകരണ, കർഷക ക്ഷേമ വകുപ്പിന്റെ കീഴിലുള്ള ഒരു ഓഫീസാണ് ഡി.സി. സി.ഡി. രാജ്യത്തുടനീളം വിവിധങ്ങളായ കശുവണ്ടി വികസന പരിപാടികൾ നടപ്പാക്കുന്നതിനും, നിലവിലുള്ള കശുവണ്ടി കൊക്കോ നഴ്സറികളുടെ എണ്ണം വർദ്ധിപ്പിക്കുന്നതിനും, അംഗീകാരം ലഭ്യമാക്കുന്നതിനും, വിവിധ വകുപ്പുകൾ, ഗവേഷണ സ്ഥാപനങ്ങൾ, കോർപ്പറേഷനുകൾ, പഞ്ചായത്തുകൾ, കൃഷിക്കാരുടെ സംഘടനകൾ എന്നിവരുമായി സഹവർത്തിക്കുന്നതിനുമായുള്ള കേന്ദ്ര ഏജൻസിയായി ഡി.സി.സി.ഡി പ്രവർത്തിച്ചുവരുന്നു. ഡി.സി. സി.ഡിയുടെ കണക്കനുസരിച്ച് സംസ്ഥാനത്ത് 2017–18 വർഷത്തിൽ 1947 ഹെക്ടർ സ്ഥലത്ത് അത്യുൽപ്പാദന ശേഷിയുള്ള കശുമാവിൻ തൈകൾ വച്ചു പിടിപ്പിച്ചിട്ടുണ്ട്.

### ഉപസംഹാരം

സംസ്ഥാനത്തെ കശുവണ്ടി മേഖല മുമ്പുണ്ടാകാത്ത തരത്തിലുള്ള പ്രതിസന്ധി നേരിടുകയാണ്. ആയിരക്കണക്കിന് തൊഴിലാളികളെ തൊഴിൽ രഹിതരാക്കിക്കൊണ്ട് വിവിധ സ്വകാര്യ ഫാക്ടറികൾ കേരളത്തിൽ അടഞ്ഞുകിടക്കുകയാണ്. പല സംരംഭകരുടേയും ബാങ്ക് അക്കൗണ്ടുകൾ ഒന്നുകിൽ 'എൻ.പി.എ' യോ അല്ലെങ്കിൽ 'സ്ട്രസ്ഡ് അക്കൗണ്ടുകളായി' മാറിയിട്ടുണ്ട്. കശുവണ്ടി വ്യവസായ മേഖലയിലെ അടിസ്ഥാന പ്രശ്നം എന്നത്

അസംസ്കൃത വസ്തുക്കളുടെ ദൗർലഭ്യവും കശുമാവ് കൃഷി സംസ്ഥാനത്ത് കുറയുന്നതുമാണ്. ആഭ്യന്തര ഉത്പാദനം കുറഞ്ഞുവരുന്ന സാഹചര്യത്തിൽ സംസ്ഥാനം മറ്റു രാജ്യങ്ങളിൽ നിന്നും തോട്ടണ്ടി ഇറക്കുമതി ചെയ്യുന്നതിന് നിർബന്ധിതരാവുകയും ചെയ്യുന്നു. ഇത് അസംസ്കൃത വസ്തുക്കൾക്കായുള്ള ചെലവ് വർദ്ധിക്കുന്നതിന് കാരണമാകുന്നു. ഇന്ത്യയിലെ മറ്റു സംസ്ഥാനങ്ങളെ അപേക്ഷിച്ച് കേരളത്തിലെ സംസ്കരണ ചിലവ് വർദ്ധിക്കുന്നതിന്റെ പ്രധാന കാരണം ആധുനിക വത്കരണത്തിന്റെ അഭാവമാണ്. കൂടാതെ, ഇറക്കുമതി ചുങ്കം അസംസ്കൃത കശുവണ്ടിക്ക് ചുമത്തിയതും ഇന്ത്യയിലെ വിവിധ സംസ്ഥാനങ്ങളിലെയും ലോകത്തിലെ വിവിധ രാജ്യങ്ങളിലെയും പൂർണ്ണമായ യന്ത്രവത്കരണവും സംസ്ക്ക+രിച്ച കശുവണ്ടിയുടെ വിലയിലുണ്ടായ കുറവും ഈ വ്യവസായത്തിന്റെ തകർച്ചയ്ക്ക് കാരണമായി. അന്താരാഷ്ട്ര മാർക്കറ്റിൽ നിലവിൽ മേൽകൈയ്യുള്ള വിയറ്റ്നാമിൽ നിന്നും ഇന്ത്യ കടുത്ത മത്സരം നേരിടേണ്ടി വരുന്നുണ്ട്.

ഈ വ്യവസായത്തെ രക്ഷിക്കാനുള്ള നടപടികളിൽ താഴെ പറയുന്നവ ഉൾക്കൊള്ളുന്നു. ഇടനിലക്കാരില്ലാതെ കശുവണ്ടി കയറ്റുമതി രാജ്യങ്ങളിൽ നിന്നും നേരിട്ട് അസംസ്കൃത കശുവണ്ടി വാങ്ങൽ, അത്യുല്പാദന ശേഷിയുള്ള ഉയർന്ന സാന്ദ്രതയിൽ നട്ടു വളർത്താവുന്ന കശുമാവിൻ തൈകൾ ലഭ്യമായ എല്ലാ സ്ഥലങ്ങളിലും പ്ലാന്റേഷൻ അടിസ്ഥാനത്തിൽ കൃഷി ചെയ്യുക എന്നിവയാണ്. എന്നാൽ കേന്ദ്ര–സംസ്ഥാന സർക്കാരുകൾ, ഹ്രസ്വകാല ദീർഘകാലത്തേക്കുള്ള സമഗ്രമായ പദ്ധതികൾ സ്വീകരിച്ച് ഈ വ്യവസായത്തെ രക്ഷിച്ച് സുസ്ഥിരമായ വളർച്ചയുടെ പാതയിലേക്ക് നയിക്കുന്നതിനുള്ള നടപടി അടിയന്തിരമായി സ്വീകരിക്കേണ്ടതുണ്ട്. സാമൂഹ്യപരമായും സാമ്പത്തികമായും പിന്നോക്കം നിൽക്കുന്ന ആയിരക്കണക്കിന് വ്യക്തികൾക്ക് തൊഴിൽ നൽകുന്ന ഒരു വ്യവസായമാണിത് എന്നതാണ് ഇതിന് കാരണം.

CHAPTER

04

# സേവന മേഖല

## വിദ്യാഭ്യാസം

കേരളം തീർച്ചയായും സാമൂഹ്യവികസന രംഗത്ത് വളരെ ശ്രദ്ധേയമായ മുന്നേറ്റം നടത്തിയിട്ടുണ്ട്. ഏവർക്കും പ്രാപ്യമായ ഒരു വിദ്യാഭ്യാസ സമ്പ്രദായമാണ് സംസ്ഥാനത്ത് നിലനിൽക്കുന്നത്. സാമ്പത്തികമായി പിന്നോക്കം നിൽക്കുന്ന എല്ലാ വിഭാഗത്തിലുമുള്ള കുട്ടികൾക്കും പ്രത്യേക പരിഗണന നൽകുന്ന തരത്തിലുള്ള വിദ്യാഭ്യാസ സമ്പ്രദായത്തിനാണ് കേരളം ഊന്നൽ നൽകുന്നത്. വളരെക്കുറച്ച് വിഭാഗങ്ങളിലൊഴികെ സംസ്ഥാനത്ത് വിദ്യാർത്ഥികളുടെ കൊഴിഞ്ഞുപോകൽ അനുപാതം ഏതാണ്ട് പൂജ്യം ആണെന്ന് തന്നെ പറയാവുന്നതാണ്. വിദ്യാഭ്യാസ മേഖലയിൽ കേരളത്തിന് വളരെയേറെ നേട്ടം കൈവരിക്കാൻ കഴിഞ്ഞുവെങ്കിലും ഇനിയും പൊതുവിദ്യാഭ്യാസരംഗത്തും ഉന്നത വിദ്യാഭ്യാസ മേഖലയിലും ഗുണനിലവാരം വർദ്ധിപ്പിക്കുന്നതിനുള്ള ഇടപെടലുകൾ അത്യന്താപേക്ഷിതമായിരിക്കുന്നു. തൊഴിലധിഷ്ഠിത നൈപുണ്യ പരിശീലനം, അക്കാദമിക മികവ് പുലർത്തുക, തദ്ദേശീയ–സാർവ്വദേശീയ ആവശ്യങ്ങൾക്ക് ഉതകുന്ന വിധത്തിൽ പാഠ്യപദ്ധതി പരിഷ്ക്കരിക്കുന്നതിന് മതിയായ പരിഗണന നൽകുക, അദ്ധ്യാപന മികവ് പുലർത്തുന്നതിന് മതിയായ പരിശീലനം നൽകുക തുടങ്ങിയ മേഖലകളിലാണ് ഊന്നൽ നൽകേണ്ടത്. കൂടാതെ കല–കായികം തുടങ്ങിയ പാഠ്യേതര മേഖലകളിലും മതിയായ പ്രാധാന്യം കൊടുക്കേണ്ടിയിരിക്കുന്നു. പ്രത്യേകം രൂപകൽപ്പന ചെയ്ത വിവിധ പദ്ധതികൾ പ്രത്യേക പരിരക്ഷയോടുകൂടി നടപ്പിലാക്കേണ്ടത് വിവിധതരത്തിലുള്ള ഭിന്ന ശേഷിക്കാരായ കുട്ടികളുടെ ഉന്നമനത്തിന് വളരെ അത്യന്താപേക്ഷിതമാണ്.

13–ാം പഞ്ചവത്സര പദ്ധതിയിൽ സർക്കാർ ഇടപെടലിനുള്ള പ്രധാന മേഖലകളിൽ ഒന്നായി വിദ്യാഭ്യാസത്തെ ഉയർത്തികാട്ടുന്നുണ്ട്. സ്കൂൾ, ഉന്നത, സാങ്കേതിക വിദ്യാഭ്യാസ മേഖലകളിലെ പതിമൂന്നാം പദ്ധതി വർക്കിംഗ് ഗ്രൂപ്പുകൾ പ്രധാന ശുപാർശകളും പ്രോജക്ട് പ്രൊപ്പോസലുകളുമടക്കം റിപ്പോർട്ട് സമർപ്പിക്കുകയുണ്ടായി. ക്ലാസ്സ് മുറികളെ നൂതന സാങ്കേതിക വിദ്യ ഉപയോഗിക്കുന്ന ക്ലാസ്സ് മുറികളാക്കി മാറ്റുക, പാഠ്യപദ്ധതി കാലാനുസൃതമായി പരിഷ്ക്കരിക്കുക, തുടങ്ങിയവ പൊതു വിദ്യാഭ്യാസ സംരക്ഷണ യജ്ഞം എന്ന പദ്ധതിയിലൂടെ ഇതിനകം ആരംഭിച്ചിട്ടുണ്ട്. സർക്കാരിന്റെ ഇത്തരം ഇടപെടലുകളുടെ മതിയായ അംഗീകാരമാണ് കഴിഞ്ഞ രണ്ട് വർഷക്കാലമായി അൺ–എയ്ഡഡ് മേഖലയിൽ നിന്നും സർക്കാർ, പ്രൈവറ്റ്–എയ്ഡഡ് സ്കൂളുകളിലേയ്ക്കുള്ള കുട്ടികളുടെ അഭൂതപൂർവ്വമായ ഒഴുക്ക്. കേരളത്തിലെ പൊതുവിദ്യാലയങ്ങളുടെ ഗുണനിലവാരം വർദ്ധിപ്പിക്കുന്നതിനുള്ള വിവിധ പദ്ധതികളുടെ പ്രവർത്തനം ഏറ്റവും പുതിയ നാഷണൽ അച്ചീവ്മെന്റ് സർവ്വെ റിപ്പോർട്ടിൽ പ്രതിഫലിച്ചിട്ടുണ്ട്. അതിന്റെ പ്രധാന വിവരങ്ങൾ ബോക്സ് 4.1 ൽകൊടുക്കുന്നു.

### സാക്ഷരത

ഫലപ്രദമായ സാക്ഷരത മെച്ചപ്പെട്ട വിദ്യാഭ്യാസത്തിനും തൊഴിൽ അവസരങ്ങൾക്കും വഴിയൊരുക്കുന്നു. സാക്ഷരത, വിദ്യാഭ്യാസം, ആരോഗ്യം എന്നിവ തമ്മിൽ ഒരു പരസ്പര ബന്ധം നിലനിൽക്കുന്നു. സംസ്ഥാനത്തിന്റെ സാമൂഹ്യ സാമ്പത്തിക വികസനത്തിൽ സാക്ഷരതയുടെ വ്യാപനം പ്രധാന പങ്കുവഹിച്ചിട്ടുണ്ട്. സംസ്ഥാനത്ത് ഉയർന്ന ജനാധിപത്യവൽക്കരണവും അവകാശ ബോധവും പൗരബോധവും വളർത്തുന്നതിൽ സാക്ഷരതയ്ക്ക് കാര്യമായ പങ്കുണ്ട്. സാക്ഷരത കണക്കിലെടുക്കുമ്പോൾ, 93.61 സാക്ഷരത നിരക്ക് നേടിക്കൊണ്ട് ഇന്ത്യയിൽ ഒന്നാം സ്ഥാനത്താണ് കേരളം. ലക്ഷദ്വീപും (92.28) മിസോറാമും (91.58) കേരളത്തിന്റെ തൊട്ടു പുറകിലുണ്ട്, (സെൻസസ് ഓഫ് ഇന്ത്യ, 2011). 1951 ൽ 47.18 ശതമാനമായിരുന്ന കേരളത്തിലെ സാക്ഷരതാനിരക്ക് 2011 ആകുമ്പോൾ ഏകദേശം ഇരട്ടിയായി. 1951 ൽ 22 ശതമാനമായിരുന്ന സ്ത്രീ–പുരുഷ സാക്ഷരതാന്തരം 2011 ൽ 4.41 ശതമാനമായി താഴ്ന്നു. സ്ത്രീ സാക്ഷരതയിൽ കേരളം 92 നിരക്കോടെ രാജ്യത്ത് ഒന്നാമത് നിൽക്കുമ്പോൾ രാജസ്ഥാനാണ് ഏറ്റവും പിന്നിലുള്ളത് (52.66 ശതമാനം). 1951 മുതൽ 2011 വരെയുള്ള സാക്ഷരതാ നിരക്കുകൾ അനുബന്ധം 4.1 ൽ കൊടുത്തിരിക്കുന്നു.

**ബോക്സ് 1.1** നാഷണൽ അച്ചീവ്മെന്റ് (എൻ എ എസ്) സർവ്വെ (2017–18)

കേരള സർക്കാരിന്റെയും പൊതുവിദ്യാഭ്യാസ സംരക്ഷണ യജ്ഞത്തിന്റെയും ശ്രമഫലമായി സ്കൂളുകളിൽ കുട്ടികളുടെ എണ്ണം വർദ്ധിക്കുന്നതിനു പുറമേ വിദ്യാഭ്യാസത്തിന്റെ ഗുണനിലവാരം വർദ്ധിക്കുന്നതിനും കാരണമായി. ഏറ്റവും പുതിയ എൻ.എ.എസ്. റിപ്പോർട്ട് പ്രകാരം കേരളത്തിലെ വിദ്യാർത്ഥികളുടെ പഠനനിലവാരം ദേശീയ ശരാശരിയേക്കാൾ വളരെ മുന്നിലാണെന്ന് രേഖപ്പെടുത്തിയിട്ടുണ്ട്. മുൻ (എൻ.എ.എസ്.) റിപ്പോർട്ടുകൾ പ്രകാരം കേരളത്തിലെ വിദ്യാർത്ഥികൾ ചില വിഷയങ്ങളിൽ ദേശീയ ശരാശരിയേക്കാൾ കുറവാണെന്ന് രേഖപ്പെടുത്തിയിട്ടുള്ളതിനാൽ 2016 മുതൽ പൊതുവിദ്യാഭ്യാസ വകുപ്പ് ഗുണനിലവാരം വർദ്ധിപ്പിക്കുന്നതിനാണ് പ്രത്യേക പരിഗണന നല്കിയിട്ടുള്ളത്. 2017 നവംബർ മുതൽ 2018 ഫെബ്രുവരി വരെയാണ് ഇത് സംബന്ധിച്ച് പുതിയ സർവ്വെ നടന്നിട്ടുള്ളത്. സർവ്വെയുടെ പ്രധാനപ്പെട്ട വെളിപ്പെടുത്തലുകൾ ചുവടെ ചേർക്കുന്നു.

- 8–ാം ക്ലാസിലെ സയൻസ്, സോഷ്യൽ സയൻസ് വിഷയങ്ങൾ ഒഴിച്ച് എല്ലാ ക്ലാസ്സുകളിലേയും എല്ലാ വിഷയങ്ങൾക്കും കേരളം ദേശീയ ശരാശരിയേക്കാൾ ഉയർന്ന നിലവാരം പുലർത്തി.
- 3–ാം ക്ലാസ്സിൽ ഗണിതം 72 ശതമാനവും പരിസരശാസ്ത്രം 76 ശതമാനവും ഭാഷ 72 ശതമാനവും ചോദ്യങ്ങൾക്ക് വിദ്യാർത്ഥികൾ ശരിയായി ഉത്തരം നല്കി. ഇതിൽ ദേശീയ ശരാശരി യഥാക്രമം 64 ശതമാനം, 65 ശതമാനം, 68 ശതമാനം എന്നിങ്ങനെയാണ്.
- 5–ാം ക്ലാസ്സിൽ കേരളത്തിലെ കുട്ടികൾ ഗണിതം 63 ശതമാനവും, പരിസരശാസ്ത്രം 65 ശതമാനവും, ഭാഷയ്ക്ക് 69 ശതമാനവും ചോദ്യങ്ങൾക്ക് ശരിയുത്തരം നൽകി. ഇത് ദേശീയ ശരാശരിയേക്കാൾ (യഥാക്രമം 53 ശതമാനം, 57 ശതമാനം, 50 ശതമാനം) കൂടുതലുമാണ്.
- 8–ാം ക്ലാസ്സിൽ ഭാഷയിൽ 63 ശതമാനവും, കണക്കിൽ 50 ശതമാനവും, സയൻസിൽ 42 ശതമാനവും, സോഷ്യൽ സയൻസിൽ 36 ശതമാനവും, ചോദ്യങ്ങൾക്ക് ശരിയുത്തരം നല്കുകയും ചെയ്തു. ദേശീയ ശരാശരി യഥാക്രമം 57, 42, 44, 44 ശതമാനമാണ്.
- സർക്കാർ സ്കൂളുകളിലെ 3, 5 ക്ലാസ്സുകളിലെ കുട്ടികളുടെ നിലവാരം പ്രൈവറ്റ് എയ്ഡഡ് സ്കൂളുകളിലെ കുട്ടികളുടേതിനേക്കാൾ കൂടുതലാണ്. എന്നാൽ 8–ാം ക്ലാസ്സിൽ ഈ അന്തരം കാണുന്നില്ല.
- എല്ലാ സോഷ്യൽ ഗ്രൂപ്പുകളും ദേശീയ ശരാശരിയേക്കാൾ കൂടിയ നിലവാരം ഭാഷയിലും ഗണിതത്തിലും നേടിയപ്പോൾ പട്ടികവർഗ്ഗ വിഭാഗത്തിലെ 3–ാം ക്ലാസ്സിൽ പഠിക്കുന്ന കുട്ടികൾ ഗണിതത്തിൽ പിന്നിലായി.

**കുട്ടികളുടെ പ്രതികരണം**

- 3, 8 ക്ലാസ്സുകളിലെ 97 ശതമാനം കുട്ടികളും, 5–ാം ക്ലാസ്സിലെ 95 ശതമാനം കുട്ടികളും സ്കൂളിൽ വരാൻ ഇഷ്ടപ്പെടുന്നുണ്ട്. 3–ാ ക്ലാസ്സിലെ 13 ശതമാനം കുട്ടികളും 5–ാം ക്ലാസ്സിലെ 158–ാം ക്ലാസ്സിലെ 17 ശതമാനം കുട്ടികളും സ്കൂളുകളിലേയ്ക്കുള്ള യാത്ര ബുദ്ധിമുട്ടായി കാണുന്നു.
- 3–ാം ക്ലാസ്സിലെ 90 ശതമാനം കുട്ടികളും 5–ാം ക്ലാസ്സിലെ 87 ശതമാനം കുട്ടികളും 8–ാം ക്ലാസ്സിലെ 75 ശതമാനം കുട്ടികൾക്കും അദ്ധ്യാപകർ ക്ലാസ്സിൽ പറയുന്നത് മനസ്സിലാകുന്നുണ്ട്.

**അദ്ധ്യാപകരുടെ പ്രതികരണം**

- സംസ്ഥാനത്തെ 92 ശതമാനം അദ്ധ്യാപകരും അവർക്ക് ആവശ്യമായ അടിസ്ഥാന സാമഗ്രികൾ ലഭ്യമാകുന്നുണ്ടെന്ന് അഭിപ്രായപ്പെടുന്നു.
- 77ശതമാനംഅദ്ധ്യാപകർക്കും സർക്കാരിന്റെ പാഠ്യപദ്ധതിയുടെ ഉദ്ദേശ്യം പൂർണമായും മനസിലായിട്ടുണ്ട്.
- 10 ശതമാനം അദ്ധ്യാപകർ ജോലിഭാരം കൂടുതലാണെന്ന് അഭിപ്രായപ്പെടുന്നു.
- 52 ശതമാനം അദ്ധ്യാപകർ അവരുടെ തൊഴിലിൽ സംതൃപ്തരാണ്.
- 19 ശതമാനം അദ്ധ്യാപകർ സ്കൂളുകളിലെ കെട്ടിടങ്ങളിൽ അറ്റകുറ്റപ്പണികൾ നടത്തണമെന്ന് അഭിപ്രായപ്പെട്ടു.
- 7 ശതമാനം അദ്ധ്യാപകർ കുടിവെള്ള സൗകര്യത്തിന്റെ ദൗർലഭ്യം നേരിടുന്നതായി അഭിപ്രായപ്പെട്ടു
- 10 ശതമാനം അദ്ധ്യാപകർ മതിയായ ശുചിമുറികൾ ഇല്ലെന്ന് അഭിപ്രായപ്പെട്ടു.

അവലംബം- മാനവ ശേഷി വികസന മന്ത്രാലയം.

സാക്ഷരതാ നിരക്കിന്റെ കാര്യത്തിൽ ജില്ലകൾ തമ്മിലുള്ള വ്യതിയാനം വളരെ കുറവണ്. കേരളത്തിന്റെ സാക്ഷരതാനിരക്ക് ജില്ലതിരിച്ച് വിശകലനം ചെയ്യുമ്പോൾ 96.93 ശതമാനത്തോടെ പത്തനംതിട്ടയാണ് ഏറ്റവും മുന്നിൽ. 96.41 ശതമാനത്തോടെ കോട്ടയം ജില്ലയും 96.26 ശതമാനത്തോടെ ആലപ്പുഴയും തൊട്ടുപിന്നിലുണ്ട്. സംസ്ഥാനത്തെ ഏറ്റവും കുറഞ്ഞ സാക്ഷരതാനിരക്കുള്ള ജില്ല പാലക്കാടാണ് (88.49 ശതമാനം). 2001, 2011 വർഷങ്ങളിലെ പുരുഷ–സ്ത്രീ വിഭാഗം തിരിച്ചുള്ള ജില്ലകളിലെ സാക്ഷരതാ നിരക്കുകൾ അനുബന്ധം 4.2–ൽ കൊടുത്തിരിക്കുന്നു.

കേരള സംസ്ഥാന സാക്ഷരതാ മിഷൻ സാക്ഷരതാ തുല്യതാ പദ്ധതികൾ നടപ്പാക്കുന്നത് പ്രേരക(സാക്ഷരതാ പരിപാടി ഫീൽഡ് തലത്തിൽ പ്രചരിപ്പിക്കുന്നതിനും നടപ്പിലാക്കുന്നതിനുമുള്ള തുടർ വിദ്യാഭ്യാസകേന്ദ്രങ്ങളുടെ പ്രതിനിധികൾ)മാരെ ഉപയോഗിച്ചാണ്. കേരളം ഇതിനോടകം തന്നെ സാർവ്വത്രിക സാക്ഷരത നേടിയിട്ടുണ്ട്. അതുകൊണ്ട് അടുത്തകാലത്തായി കേരളസംസ്ഥാന സാക്ഷരതാ മിഷൻ പ്രത്യേക സാക്ഷരതാ പദ്ധതികൾക്ക് തുടക്കം കുറിച്ചിട്ടുണ്ട്. പരിസ്ഥിതി സാക്ഷരത, പട്ടികജാതി –പട്ടിക വർഗ്ഗ സാക്ഷരത, കുടിയേറ്റത്തൊഴിലാളികൾക്കായുള്ള സാക്ഷരത, ഭിന്നലിംഗക്കാർക്കായുള്ള സാക്ഷരത പരിപാടി, മത്സ്യത്തൊഴിലാളികൾക്കുള്ള സാക്ഷരത പരിപാടി തുടങ്ങിയവ കേരളത്തിന്റെ ഇന്നത്തെ അവസ്ഥക്ക് യോജിക്കുന്നതാണ്. കുടിയേറ്റത്തൊഴിലാളികൾക്ക് മലയാളം നന്നായി എഴുതാനും വായിക്കാനും ലക്ഷ്യം വച്ചുകൊണ്ട് കേരള സംസ്ഥാന സാക്ഷരതാ മിഷൻ അതോറിറ്റിയുടെ 2016 ൽ ആരംഭിച്ച പദ്ധതിയാണ് 'ചങ്ങാതി'. ഇപ്പോൾ 'ഹമാരി മലയാളം' (നമ്മുടെ മലയാളം) എന്ന പേരിൽ ഒരു പാഠപുസ്തകത്തോടൊപ്പം സംസ്ഥാനത്തെ എല്ലാ ജില്ലകളിലേക്കും വ്യാപിപ്പിച്ചിട്ടുണ്ട്. സംസ്ഥാന സർക്കാരിന്റെ ഈ പ്രത്യേക സംരംഭം ഏകദേശം 25 ലക്ഷം ഇതരസംസ്ഥാന തൊഴിലാളികൾക്ക് പ്രയോജന പ്രദമായിട്ടുണ്ട്. വിവിധ സാക്ഷരതാ പദ്ധതികളിലൂടെ പഠിച്ച് വിജയിച്ചവരുടെ വിവരം പട്ടിക 4.1 –ൽ കൊടുത്തിരിക്കുന്നു.

സാക്ഷരതാ മിഷന്റെ തുല്യതാ പരിപാടിയിലൂടെ പ്രയോജനം ലഭിച്ച വ്യക്തികളുടെ എണ്ണം അനുബന്ധം 4.3–ൽ കാണാം. പത്താം തരത്തിലും, പന്ത്രണ്ടാംതരത്തിലും സാക്ഷരതാ തുല്യതാ പരിപാടിയിൽ പേര് ചേർത്തിട്ടുള്ളവരുടെ എണ്ണം പട്ടിക 4.2 ൽ കൊടുത്തിരിക്കുന്നു.

തുല്യതാ പരിപാടിയിൽ ചേരുന്നവരിൽ പട്ടികജാതി–പട്ടികവർഗ്ഗ വിഭാഗത്തിൽ പെടുന്നവരുടെ എണ്ണം കൂടുതലാണെന്ന് കാണാം. കേരള സംസ്ഥാനസാക്ഷരതാ മിഷന്റെ കഴിഞ്ഞ 2 വർഷക്കാലത്തെ ശ്രമഫലമായി ഭിന്നലിംഗക്കാരായ ആകെ 79 പേർ പത്താം തരത്തിലും പന്ത്രണ്ടാം തരത്തിലും ചേർന്നു പഠിച്ചു. അതുപോലെ തന്നെ ഭിന്നശേഷിക്കാരുടെ ഉയർന്ന പ്രാതിനിധ്യവും കാണാവുന്നതാണ്.

**പട്ടിക 4.1** പ്രത്യേക സാക്ഷരതാ പദ്ധതികളുടെ അവസ്ഥ –2017–18

| ക്രമ നം. | പദ്ധതിയുടെ പേര് | വിജയിച്ചവരുടെ എണ്ണം |
|---|---|---|
| 1 | അക്ഷര ലക്ഷം | 42,933 |
| 2 | അട്ടപ്പാടി സാക്ഷരതാ തുല്യതാ പരിപാടി | 3,670 |
| 3 | വയനാട് തുല്യതാ പരിപാടി ഒന്നാം ഘട്ടം | 4,309 |
| 4 | അക്ഷരസാഗരം (തീരദേശ സാക്ഷരത പരിപാടി ഒന്നാം ഘട്ടം | 6,599 |
| 5 | ചങ്ങാതി | 7,482 |
| 6 | സമഗ്ര (പ്രത്യേക പട്ടികവർഗ്ഗ പദ്ധതി) | 2,024 |
| 7 | നവചേതന (പ്രത്യേക പട്ടികജാതി പദ്ധതി) | 69,196 |

അവലംബം: കേരള സംസ്ഥാന സാക്ഷരതാമിഷൻ അതോറിറ്റി.

**പട്ടിക 4.2** സാക്ഷരത തുല്യതാ പദ്ധതിയിൽ രജിസ്റ്റർ ചെയ്തിട്ടുള്ളവർ

| പാഠ്യ ക്രമം | സ്ത്രീ | പുരുഷൻ | ഭിന്നലിംഗക്കാർ | പട്ടികജാതി | പട്ടികവർഗ്ഗം | ഭിന്നശേഷിക്കാർ | ആകെ |
|---|---|---|---|---|---|---|---|
| ഹയർ സെക്കണ്ടറി | 19,702 | 14,052 | 39 | 9,308 | 1,331 | 288 | 33,793 |
| എസ്.എസ്.എൽ.സി | 15,225 | 21,263 | 40 | 8,925 | 1,620 | 354 | 36,528 |

അവലംബം: സംസ്ഥാന സാക്ഷരതാ മിഷൻ അതോറിറ്റി

## സ്കൂൾ വിദ്യാഭ്യാസം

2017–18–ൽ കേരളത്തിൽ 12971 സ്കൂളുകൾ ഉണ്ടായിരുന്നു. ഇതിൽ 4,695 (36.17 ശതമാനം) എണ്ണം സർക്കാർ സ്കൂളുകളായിരുന്നു. കൂടാതെ 7,216 (55.63 ശതമാനം) എയ്ഡഡ് സ്കൂളുകളും 1,060 (8.1 ശതമാനം) അൺ എയ്ഡഡ് സ്കൂളുകളും ഉണ്ട്. അപ്പർ പ്രൈമറി, ഹൈസ്കൂളുകളുടെ എണ്ണവുമായി താരതമ്യപ്പെടുത്തുമ്പോൾ സർക്കാർ മേഖലയിൽ കൂടുതൽ ലോവർ പ്രൈമറി സ്കൂളുകൾ പ്രവർത്തിക്കുന്നുണ്ട്. എയ്ഡഡ് സ്കൂളുകളുടെ എണ്ണം സർക്കാർ സ്കൂളുകളുടേതിനേക്കാൾ കൂടുതലാണ്.

സംസ്ഥാനത്ത് ഏറ്റവും കൂടുതൽ സ്കൂളുകൾ മലപ്പുറം ജില്ലയിലാണ് (1,559 എണ്ണം) തൊട്ടു പിന്നാലെ കണ്ണൂരും (1,308 എണ്ണം), കോഴിക്കോട്ടുമാണ് (1,282 എണ്ണം). സംസ്ഥാനത്ത് ഏറ്റവും കൂടുതൽ സർക്കാർ സ്കൂളുകളും (553 എണ്ണം) അൺ എയ്ഡഡ് സ്കൂളുകളും (199 എണ്ണം) ഉള്ളതും മലപ്പുറത്തുതന്നെ. എന്നാൽ കണ്ണൂർ ജില്ലയിലാണ് ഏറ്റവും കൂടുതൽ എയ്ഡഡ് സ്കൂളുകൾ ഉള്ളത് (963 എണ്ണം). അനുബന്ധം 4.4–ൽ ജില്ല/ മാനേജ്മെന്റ്/തലം തിരിച്ച് 2017–18 ലെ കേരളത്തിലെ സ്കൂളുകളുടെ വിശദാംശങ്ങൾ കൊടുത്തിട്ടുണ്ട്.

സംസ്ഥാനത്തെ 1,436 സ്കൂളുകളിൽ സംസ്ഥാന സർക്കാർ നിർദ്ദേശിച്ചിട്ടുള്ളതിൽ നിന്നും വ്യത്യസ്തമായ പാഠ്യപദ്ധതിയാണ് അനുവർത്തിച്ചുപോരുന്നത്. ഇതിൽ 1266 സി.ബി.എസ്.ഇ. സ്കൂളുകളും, 162 ഐ.സി.എസ്.ഇ. സ്കൂളുകളും, 36 കേന്ദ്രീയ വിദ്യാലയങ്ങളും, 14 ജവഹർ നവോദയ വിദ്യാലയങ്ങളും ഉണ്ട്. എല്ലാ ജില്ലയിലും ഓരോ ജവഹർ നവോദയ വിദ്യാലയം പ്രവർത്തിക്കുന്നു. കേരള സർക്കാർ പാഠ്യപദ്ധതി അല്ലാത്ത പാഠ്യപദ്ധതി അനുവർത്തിക്കുന്ന 2017–18 വർഷത്തിലെ സ്കൂളുകളുടെ വിശദാംശങ്ങൾ ജില്ല തിരിച്ച് അനുബന്ധം 4.5 –ൽ കൊടുത്തിട്ടുണ്ട്.

## സർക്കാർ സ്കൂളുകളിലെ പശ്ചാത്തല വികസനവും സൗകര്യങ്ങളും

കേരളത്തിലെ എല്ലാ സർക്കാർ സ്കൂളുകളും പ്രവർത്തിക്കുന്നത് ഉറപ്പുള്ള കെട്ടിടങ്ങളിലാണ്. വാടക കെട്ടിടത്തിൽ പ്രവർത്തിക്കുന്ന 92 സർക്കാർ സ്കൂളുകൾക്ക് സ്വന്തം കെട്ടിടം നിർമ്മിക്കേണ്ടതുണ്ട്. കെട്ടിട സൗകര്യമുള്ള സർക്കാർ സ്കൂളുകളുടെ വിശദാംശങ്ങൾ ജില്ല തിരിച്ച് അനുബന്ധം 4.6 ൽ കൊടുത്തിട്ടുണ്ട്. സംസ്ഥാനത്തുള്ള സർക്കാർ സ്കൂളുകളുടെ പശ്ചാത്തലവികസനവും സൗകര്യങ്ങളും മെച്ചപ്പെടുത്തുന്നതിനായി തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളും സർവ്വശിക്ഷാ അഭിയാൻ പോലുള്ള പരിപാടികളും വളരെയേറെ സഹായിച്ചിട്ടുണ്ട്. കണക്കുപ്രകാരം 98.6 സർക്കാർ സ്കൂളുകളിൽ കുടിവെള്ള സൗകര്യവും, 99.95 സർക്കാർ സ്കൂളുകളിൽ മൂത്രപ്പുര/കക്കൂസ് സൗകര്യങ്ങളുമുണ്ട്. കുടിവെള്ളം/ മൂത്രപ്പുര/കക്കൂസ് സൗകര്യങ്ങളോടുകൂടിയ സർക്കാർ സ്കൂളുകളുടെ 2017–18 ലെ ജില്ല തിരിച്ചുള്ള കണക്ക് അനുബന്ധം 4.7–ൽ കാണാം.

## വിദ്യാർത്ഥികളുടെ പ്രവേശനം

സംസ്ഥാനത്ത് സർക്കാർ സ്കൂളുകളിൽ പ്രവേശനം നേടുന്ന കുട്ടികളുടെ എണ്ണത്തിൽ കാര്യമായ വർദ്ധനവ് കാണുന്നുണ്ട്. 2017 18 ൽ 36.8 ലക്ഷത്തിൽ നിന്ന്

**ചിത്രം 4.1** സ്കൂളുകളുടെ എണ്ണം




അവലംബം: പൊതുവിദ്യാഭ്യാസ ഡയരക്ടറേറ്റ്

2018–19 (പ്രൊവിഷണൽ) ൽ 37.03 ലക്ഷമായി കുടി. എൽ.പി. വിഭാഗത്തിൽ 2017–18 നെ അപേക്ഷിച്ച് 2018–19 ൽ 32,575 കുട്ടികളുടെ വർദ്ധനവ് ഉണ്ടായി. യു.പി.വിഭാഗത്തിൽ ഇതേ കാലയളവിൽ കൂടിയത് 10,995 കുട്ടികളാണ്. ഹൈസ്കൂൾ വിഭാഗത്തിലാകട്ടെ 20492 കുട്ടികളുടെ കുറവാണ് ഇതേ കാലയളവിൽ ഉണ്ടായത്. വിശദാംശങ്ങൾ പട്ടിക 4.3 ൽ കൊടുത്തിരിക്കുന്നു. കേരളത്തിലെ സ്കൂളുകളിൽ പ്രവേശനം ലഭിച്ച കുട്ടികളുടെ എണ്ണം വിഭാഗം തിരിച്ച് 2013–14 മുതൽ 2018–19 വരെ അനുബന്ധം 4.1.8–ൽ കൊടുത്തിരിക്കുന്നു. 2018–19 –ൽ കേരളത്തിലെ സ്കൂളുകളിലെ ഉടമസ്ഥത തിരിച്ചും, ക്ലാസ് തിരിച്ചുമുള്ള കുട്ടികളുടെ സ്കൂൾ പ്രവേശനം സംബന്ധിച്ച വിശദാംശങ്ങൾ അനുബന്ധം 4.9 ൽ കൊടുത്തിരിക്കുന്നു. ജില്ല തിരിച്ച്, ഘട്ടം തിരിച്ച്, ആൺ–പെൺ കണക്കുകൾ എണ്ണം തിരിച്ച് 2018–19 –ൽ കേരളത്തിലെ സ്കൂളുകളിൽ പ്രവേശനം നേടിയവരുടെ വിശദാംശങ്ങൾ അനുബന്ധം 4.10 ൽ കൊടുത്തിരിക്കുന്നു. സ്കൂൾ കുട്ടികളുടെ എണ്ണത്തിൽ വന്ന വ്യത്യാസം ചിത്രം 4.2 ൽ കാണിക്കുന്നു.

സർക്കാർ, സർക്കാർ എയ്ഡഡ് സ്കൂളുകളിലെ വിദ്യാർത്ഥികളുടെ പ്രവേശനത്തിൽ ഒരു നല്ല മാറ്റം കഴിഞ്ഞ വർഷം സംഭവിച്ചിട്ടുണ്ട്. പൊതു വിദ്യാഭ്യാസ സംരക്ഷണ യജ്ഞത്തിന്റെ ഭാഗമായി അൺ–എയ്ഡഡ് സ്കൂളുകളിൽ നിന്നും സർക്കാർ സ്കൂളുകളിലേക്കുള്ള കുട്ടികളുടെ പ്രവാഹം കാണാവുന്നതാണ്. 2018 ൽ എൽ.പി. വിഭാഗത്തിൽ മാത്രം 36399 വിദ്യാർത്ഥികൾ പൊതു വിദ്യാലയങ്ങളിൽ അധികമായി പ്രവേശനം നേടിയിട്ടുണ്ട്. 2011

**പട്ടിക 4.3** സ്കൂളുകളിലെ വിദ്യാർത്ഥികളുടെ പ്രവേശനത്തിൽ വന്ന മാറ്റം (2016–17 മുതൽ 2018–19 വരെ)

| ഉടമസ്ഥത | ക്ലാസ്സ് തിരിച്ചുള്ള കണക്ക് | | | | | | | ആകെ I to X |
|---|---|---|---|---|---|---|---|---|
| | I | II | III | IV | ആകെ (I–IV) | V–VII | VIII–X | I–X |
| 2016–17 മുതൽ 2017–18 വരെ | | | | | | | | |
| സർക്കാർ | 5,703 | 354 | 1,346 | 667 | 8,070 | –5,192 | –2,409 | 469 |
| എയ്ഡഡ് | 6,495 | –1,243 | 216 | 1,302 | 6,770 | –5,798 | –17,143 | –16,171 |
| അൺ–എയ്ഡഡ് | –1,122 | 63 | –128 | 615 | –572 | –2,834 | –1,729 | –5,135 |
| മൊത്തം | 11,076 | –826 | 1,434 | 2,584 | 14,268 | –13,824 | –21,281 | –20,837 |
| 2017–18 മുതൽ 2018–19 വരെ | | | | | | | | |
| സർക്കാർ | 5,784 | 7,889 | 2,342 | 4,434 | 20,449 | 5,567 | –6,755 | 19,261 |
| എയ്ഡഡ് | 4,294 | 8,644 | 1,007 | 2,005 | 15,950 | 7,927 | –10,789 | 13,088 |
| അൺ എയ്ഡഡ് | –1,572 | –834 | –1,010 | –408 | –3,824 | –2,499 | –2,948 | –9,271 |
| മൊത്തം | 8,506 | 15,699 | 2,339 | 6,031 | 32,575 | 10,995 | –20,492 | 23,078 |

അവലംബം: പൊതുവിദ്യാഭ്യാസ ഡയറക്ടറേറ്റ്

**ചിത്രം 4.2** സ്കൂൾ പ്രവേശനത്തിന്റെ കണക്ക്




അവലംബം: പൊതുവിദ്യാഭ്യാസ ഡയറക്ടറേറ്റ്

ലെ സെൻസസ് പ്രകാരം ജനസംഖ്യാ വർദ്ധന നിരക്ക് വെറും 4.9 ശതമാനമാണ്. ജനസംഖ്യാ വർദ്ധനവിലുള്ള ഈ മാറ്റത്തിന്റെ ഫലമായി കുട്ടികളുടെ സ്കൂൾ പ്രവേശനവും കുറയേണ്ടതാണ്. എന്നിട്ടും പൊതുവിദ്യാലയങ്ങളിലെ കുട്ടികളുടെ എണ്ണത്തിൽ ഉണ്ടായ വർദ്ധനവ്, അൺ-എയ്ഡഡ് വിദ്യാലയങ്ങളിൽ നിന്ന് പൊതുവിദ്യാലയങ്ങളിലേക്കുള്ള വിദ്യാർത്ഥികളുടെ മാറ്റം മൂലം ഉണ്ടായതാണ്.

## പെൺകുട്ടികളുടെ സ്കൂൾ പ്രവേശനം

സ്കൂളുകളിലെ ആകെയുള്ള വിദ്യാർത്ഥികളിൽ 49.01 പെൺകുട്ടികളാണ്. എല്ലാ ജില്ലകളിലും ആൺകുട്ടികളുടെ എണ്ണം പെൺകുട്ടികളുടേതിനേക്കാൾ കൂടുതലാണ്. എന്നിരുന്നാലും സ്കൂൾ പ്രവേശനത്തിലെ ലിംഗസമത്വത്തിന്റെ വിടവ് കേരളത്തിൽ തുലോം കുറവാണ്.

## പട്ടികജാതി, പട്ടികവർഗ്ഗ വിദ്യാർത്ഥികളുടെ എണ്ണം

2017-18 ലെ കണക്ക പ്രകാരം സംസ്ഥാനത്ത് ആകെയുള്ള വിദ്യാർത്ഥികളിൽ 10.45 ശതമാനം പട്ടികജാതിയിൽപ്പെട്ടവരാണ്. സർക്കാർ, സ്വകാര്യ എയ്ഡഡ്, സ്വകാര്യ അൺ എയ്ഡഡ് സ്കൂളുകളിലെ പട്ടികജാതി വിദ്യർത്ഥികളുടെ എണ്ണം യഥാക്രമം 13.28, 11.46, 4.08 ശതമാനമാണ്. സർക്കാർ സ്കൂളുകളിലെ പട്ടികജാതി കുട്ടികളുടെ എണ്ണം പ്രൈവറ്റ് എയ്ഡഡ്, അൺഎയ്ഡഡ് സ്കൂളുകളിലേതിനേക്കാൾകൂടുതലാണ്.

2018-19-ൽ സംസ്ഥാനത്ത് ആകെ സ്കൂൾ പ്രവേശനം നേടിയ കുട്ടികളിൽ 2.02 പട്ടികവർഗ്ഗ വിഭാഗത്തിൽപ്പെട്ടവരാണ്. ഇത് യഥാക്രമം സർക്കാർ/എയ്ഡഡ്/അൺഎയ്ഡഡ് സ്കൂളുകളിൽ 3.81, 1.54, 0.46 വീതമാണ്. 2018-19 ലെ സംസ്ഥാന പട്ടികജാതി/പട്ടികവർഗ്ഗ വിദ്യാർത്ഥികളുടെ ക്ലാസ് തിരിച്ചുള്ള കണക്ക് അനുബന്ധം 4.11-ൽ കൊടുത്തിരിക്കുന്നു. പട്ടികജാതി-പട്ടികവർഗ്ഗ വിഭാഗത്തിലെ മൊത്തം കുട്ടികളിൽ 4.08 പട്ടികജാതി കുട്ടികളും 0.45 പട്ടികവർഗ്ഗ കുട്ടികളും മാത്രമാണ് പ്രൈവറ്റ് അൺഎയ്ഡഡ് സ്കൂളുകളിൽ പ്രവേശനം നേടിയിരിക്കുന്നത്. ബാക്കിയുള്ള കുട്ടികൾ സർക്കാർ-സ്വകാര്യ എയ്ഡഡ് സ്കൂളുകളിലായി പ്രവേശിക്കപ്പെട്ടിരിക്കുന്നു. 2017-18 ലെ പട്ടികജാതി-പട്ടികവർഗ്ഗ കുട്ടികളുടെ അനുപാതം മാനേജ്മെൻറ് തിരിച്ച് പട്ടിക 4.4 ൽ കൊടുത്തിരിക്കുന്നു.

## കൊഴിഞ്ഞുപോകൽ നിരക്ക്

ഇന്ത്യയിലെ മറ്റ് സംസ്ഥാനങ്ങളെ അപേക്ഷിച്ച് സ്കൂൾ വിദ്യാർത്ഥികളുടെ കൊഴിഞ്ഞുപോകൽ ഏറ്റവും കുറവ് കേരളത്തിലാണ്. 2017-18 ലെ കണക്ക് അനുസരിച്ച് സംസ്ഥാനത്ത് സ്കൂൾ വിദ്യാർത്ഥികളുടെ കൊഴിഞ്ഞുപോകൽ നിരക്ക് 0.16 ശതമാനമാണ്. മാനവ വിഭവശേഷി മന്ത്രാലയത്തിന്റെ 2018 ലെ വിദ്യാഭ്യാസ സ്ഥിതിവിവരകണക്ക് പ്രകാരം എൽ.പി. വിഭാഗത്തിലെ ഇന്ത്യയിലെ ശരാശരി കൊഴിഞ്ഞുപോകൽ നിരക്ക് 4.13 ശതമാനവും, യു.പി., ഹൈസ്കൂൾ എന്നിവിടങ്ങളിൽ യഥാക്രമം 4.03, 17.06 ശതമാനവുമാണ്. കേരളത്തിലും യു.പി. യെ അപേക്ഷിച്ച് കൊഴിഞ്ഞുപോകൽ നിരക്ക് എൽ.പി.യിലും, ഹൈസ്കൂളിലും കൂടുതലാണ്. ഹൈസ്കൂൾ വിദ്യാർത്ഥികളിലാണ് കൊഴിഞ്ഞുപോകൽ നിരക്ക് കൂടുതലുള്ളത്. 2016-17 ലെ 0.33 ശതമാനത്തിൽ നിന്ന് 2017-18 ൽ 0.22 ശതമാനമായി കുറഞ്ഞതായി താഴെ കൊടുത്തിരിക്കുന്ന പട്ടിക 4.5 ൽ നിന്നും മനസ്സിലാകുന്നു. എല്ലാ തലങ്ങളിലും ഈ കുറവ് രേഖപ്പെടുത്തിയിട്ടുണ്ട്. ജില്ല തിരിച്ചും ക്ലാസ് തിരിച്ചും 2017-18 ലെ കൊഴിഞ്ഞുപോകൽ നിരക്കുകൾ അനുബന്ധം 4.12 ൽ കൊടുത്തിട്ടുണ്ട്.

പട്ടികജാതി-പട്ടികവർഗ്ഗ വിഭാഗങ്ങളിലെ കുട്ടികളുടെ കൊഴിഞ്ഞുപോക്ക് ഇക്കാലയളവിൽ കുറഞ്ഞുവരുന്നതായി കാണപ്പെടുന്നു. എന്നിരുന്നാലും പട്ടികവർഗ്ഗ വിഭാഗങ്ങളിലെ വിദ്യാർത്ഥികളുടെ കൊഴിഞ്ഞുപോക്ക് മറ്റു വിഭാഗങ്ങളെ അപേക്ഷിച്ച് കൂടുതലാണ്. പട്ടികജാതി വിഭാഗങ്ങളിലെ കുട്ടികളുടെ കൊഴിഞ്ഞുപോക്ക് മറ്റ് വിഭാഗങ്ങളേക്കാൾ കുറവായി കാണപ്പെടുന്നു (പട്ടിക 4.6 കാണുക). കേരളത്തിലെ പട്ടികജാതി വിഭാഗത്തിലെ 2017-18 കാലയളവിലെ കൊഴിഞ്ഞുപോക്ക് നിരക്ക് 2016-17 കാലയളവിലെ 0.26 ശതമാനത്തേക്കാൾ 0.12 ശതമാനമായി കുറയുകയും പട്ടികവർഗ്ഗ വിഭാഗങ്ങളിലെ കൊഴിഞ്ഞുപോക്ക് നിരക്ക് ഇതേ കാലയളവിൽ 2.27 ശതമാനത്തിൽ നിന്ന് 1.42 ശതമാനമായും കുറഞ്ഞിട്ടുണ്ട്.

**പട്ടിക 4.4** സ്കൂളുകളിലെ പട്ടിക ജാതി-പട്ടികവർഗ്ഗ വിദ്യാർത്ഥികളുടെ പ്രവേശനം ശതമാനത്തിൽ 2017-18

| ഉടമസ്ഥത | മറ്റുള്ളവർ | പട്ടികജാതി | പട്ടികവർഗ്ഗം |
|---|---|---|---|
| സർക്കാർ | 82.89 | 13.28 | 3.82 |
| സ്വകാര്യ എയ്ഡഡ് | 88.49 | 10.13 | 1.36 |
| സ്വകാര്യ അൺ-എയ്ഡഡ് | 95.46 | 4.08 | 0.45 |
| ആകെ | 87.53 | 10.45 | 2.05 |

അവലംബം: പൊതുവിദ്യാഭ്യാസ ഡയറക്ടറേറ്റ്

**പട്ടിക 4.5** സ്കൂളുകളിലെ കൊഴിഞ്ഞുപോകൽ നിരക്ക്

| | 2016-17 | 2017-18 |
|---|---|---|
| ആകെ | 0.22 | 0.16 |
| എൽപി | 0.2 | 0.15 |
| യുപി | 0.11 | 0.1 |
| എച്ച്എസ് | 0.33 | 0.22 |

അവലംബം-പൊതുവിദ്യാഭ്യാസ ഡയറക്ടറേറ്റ്

കേരളത്തിലെ പട്ടികജാതി-പട്ടികവർഗ്ഗ വിദ്യാർത്ഥികളുടെ 2017-18 ലെ ജില്ല തിരിച്ചും ക്ലാസ്സ് തിരിച്ചുമുള്ള കൊഴിഞ്ഞുപോകലിന്റെ വിശദവിവരങ്ങൾ അനുബന്ധം 4.13 യിലും 4.14 ലും കൊടുത്തിരിക്കുന്നു. മലപ്പുറം, വയനാട് ജില്ലകളിലെ പട്ടികവർഗ്ഗ വിഭാഗത്തിൽപെട്ട കുട്ടികളുടെ കൊഴിഞ്ഞുപോകൽ നിരക്ക് കേരളത്തിലെ മൊത്തം ശരാശരിയേക്കാൾ കൂടുതലാണ്. അതുപോലെ കാസർകോട്, വയനാട്, ഇടുക്കി ജില്ലകളിലെ പട്ടികജാതി വിഭാഗത്തിൽപെട്ട കുട്ടികളുടെ കൊഴിഞ്ഞുപോക്ക് കേരളത്തിലെ മൊത്തം ശരാശരിയോടൊപ്പം എത്തുവാൻ അവരുടെ നില മെച്ചപ്പെടുത്തേണ്ടിയിരിക്കുന്നു.

## അദ്ധ്യാപകരുടെ എണ്ണം

2017-18 ൽ ടീച്ചേഴ്സ് ട്രെയ്നിംഗ് ഇൻസ്റ്റിറ്റ്യൂട്ടിലെ അദ്ധ്യാപകർ ഉൾപ്പെടെ 1,61,951 അദ്ധ്യാപകരാണ് കേരളത്തിലെ സ്കൂളുകളിൽ പഠിപ്പിക്കുന്നത്. ഇതിൽ 96,067 (59.32 ) അദ്ധ്യാപകർ എയ്ഡഡ് സ്കൂളുകളിലും 15,029 (9.28 ) അദ്ധ്യാപകർ അൺ-എയ്ഡഡ് സ്കൂളുകളിലുമാണ്. ശേഷിക്കുന്ന 31.4 അദ്ധ്യാപകർ സർക്കാർ സ്കൂളുകളിലാണ്. മൊത്തം അദ്ധ്യാപകരിൽ 51.46 % പേർ ഹൈസ്കൂളിലും, 24.58% യു.പി യിലും, 23.61% എൽ.പി. യിലും ശേഷിക്കുന്ന 0.35% ടി.ടി.ഐ കളിലുമാണ്. അതിൽ തന്നെ 72.66% വനിതകളാണ്. 2017-18 -ലെ സ്റ്റേജ് തിരിച്ചും, മാനേജ്മെന്റ് തിരിച്ചും ഉള്ള കേരളത്തിലെ അദ്ധ്യാപകരുടെ എണ്ണം അനുബന്ധം 4.15 -ൽ ചേർത്തിരിക്കുന്നു.

## കുട്ടികൾ കുറവുള്ള സ്കൂളുകൾ

2016-17 കാലയളവിൽ ശരാശരി 25 കുട്ടികളേക്കാൾ കുറവുള്ള 1116 സ്കൂളുകളുണ്ട്. ഇതിൽ 405 എണ്ണം സർക്കാർ സ്കൂളുകളും 711 എണ്ണം എയ്ഡഡ് സ്കൂളുകളുമാണ്. ശരാശരി 10 കുട്ടികളേക്കാൾ കുറവുള്ള 46 സർക്കാർ എൽ.പി. സ്കൂളുകളും 76 എയ്ഡഡ് സ്കൂളുകളും പ്രവർത്തിച്ചുവരുന്നു. ജില്ല തിരിച്ചുള്ള കണക്കുകൾ സൂചിപ്പിക്കുന്നത് കുട്ടികൾ കുറവുള്ള സ്കൂളുകൾ ഏറ്റവും കൂടുതലുള്ളത് പത്തനംതിട്ട (195 എണ്ണം) ജില്ലയിലും തുടർന്ന് കോട്ടയം (175), ആലപ്പുഴ (169) ജില്ലയിലുമാണ്. കുട്ടികളുടെ എണ്ണം കുറവുള്ള എയ്ഡഡ് സ്കൂളുകൾ കൂടുതൽ ഉള്ളത്

**പട്ടിക 4.6** ജില്ല തിരിച്ചുള്ള കൊഴിഞ്ഞുപോകൽ നിരക്ക് 2017-18

| ജില്ല | എസ്.സി | എസ്.ടി | മറ്റുള്ളവർ | ആകെ |
|---|---|---|---|---|
| തിരുവനന്തപുരം | 0.14 | 0.51 | 0.16 | 0.16 |
| കൊല്ലം | 0.1 | 0.28 | 0.08 | 0.09 |
| പത്തനംതിട്ട | 0.06 | 0.11 | 0.07 | 0.07 |
| ആലപ്പുഴ | 0.02 | 0 | 0.04 | 0.04 |
| കോട്ടയം | 0.12 | 0.51 | 0.14 | 0.14 |
| ഇടുക്കി | 0.39 | 1.2 | 0.48 | 0.51 |
| എറണാകുളം | 0.17 | 0.41 | 0.21 | 0.21 |
| തൃശ്ശൂർ | 0.11 | 1.13 | 0.08 | 0.09 |
| പാലക്കാട് | 0.18 | 1.07 | 0.24 | 0.25 |
| മലപ്പുറം | 0.03 | 2.64 | 0.08 | 0.09 |
| കോഴിക്കോട് | 0.07 | 0.42 | 0.07 | 0.07 |
| വയനാട് | 0.38 | 2.59 | 0.26 | 0.84 |
| കണ്ണൂർ | 0.14 | 0.63 | 0.13 | 0.15 |
| കാസർഗോട് | 0.41 | 0.18 | 0.22 | 0.23 |
| ആകെ | 0.13 | 1.42 | 0.14 | 0.16 |

അവലംബം: പൊതുവിദ്യാഭ്യാസ ഡയറക്ടറേറ്റ്

പത്തനംതിട്ട (139) ജില്ലയും തൊട്ടുപുറകിൽ കോട്ടയം (125) ജില്ലയിലുമാണ്. സർക്കാർ മേഖലയിൽ ഇത് പത്തനംതിട്ട ജില്ലയും (56) തൊട്ടുപുറകിൽ ആലപ്പുഴ ജില്ലയിലുമാണ് (53). സർക്കാർ മേഖലയിൽ ഏറ്റവും കറവ് കുട്ടികൾ ഉള്ളത് (98.03 ) എൽ. പി.സ്കൂളുകളിലാണ്. എയ്ഡഡ് മേഖലയിലും (89.17) കുട്ടികൾ കുറവുള്ള സ്കൂളുകൾ കൂടുതലും എൽ.പി. വിഭാഗത്തിലാണ്. കേരളത്തിലെ കുട്ടികൾ കുറവുള്ള സ്കൂളുകളുടെ വിശദവിവരങ്ങൾ അനുബന്ധം.4.16 ൽ കൊടുത്തിരിക്കുന്നു.

### കേരള ഇൻഫ്രാസ്ട്രക്ച്ചറൽ & ടെക്നോളജി ഫോർ എഡ്യൂക്കേഷൻ (കെ.ഐ.ടി.ഇ–കൈറ്റ്)

ഹൈസ്കൂൾ ക്ലാസ്സുകളിൽ ഐ.ടി. പ്രവർത്തനങ്ങൾ ഉൾക്കൊള്ളിക്കുന്നതിന്റെ ഭാഗമായി 2001–02 ൽ സംസ്ഥാന ഗവർണ്മെന്റ് ഐ.ടി@സ്കൂൾ പ്രൊജക്റ്റ് ആരംഭിച്ചതോടെ ആണ് കേരളത്തിലെ സ്കൂളുകളിൽ വിവര–വിനിമയ–സാങ്കേതിക വിദ്യാഭ്യാസത്തിന് തുടക്കമായത്. 2017–ൽ ഐ.ടി@സ്കൂൾ കൈറ്റ് എന്ന കമ്പനിയായി മാറി. കിഫ്ബിയുടെ സാമ്പത്തികസഹായത്തോടെ നടപ്പിലാക്കുന്ന ഹൈ–ടെക്ക് സ്കൂൾ പദ്ധതി നടപ്പിലാക്കുന്നതിനുള്ള പ്രത്യേക ഏജൻസിയാണ് കൈറ്റ്.

ദശാബ്ദങ്ങളുടെ പ്രവർത്തനങ്ങൾ കൊണ്ട് കേരളത്തിലെ ഐ.സി.ടി. വിദ്യാഭ്യാസത്തെ ഉയരങ്ങളിലെത്തിയ്ക്കാൻ കൈറ്റിന് കഴിഞ്ഞിട്ടുണ്ട്. വിവര–വിനിമയ–വിദ്യക്ക് വേണ്ട അടിസ്ഥാനസൗകര്യങ്ങൾ മെച്ചപ്പെടുത്താനും, ഐ.സി.ടി പഠനാന്തരീക്ഷം, കാര്യശേഷി വികസനം എന്നിവയിലൂടെ അക്കാദമിക മികവ് നേടാനും നിരീക്ഷണ–പിന്തുണാ സംവിധാനം സൃഷ്ടിക്കാനും, വിദ്യാഭ്യാസ രംഗത്ത് ഇ–ഗവേർണൻസ് നടപ്പിലാക്കാനും കൈറ്റിന്റെ ചിട്ടയായ പ്രവർത്തനങ്ങളിലൂടെ കഴിഞ്ഞിട്ടുണ്ട്. 4752 സ്കൂളുകളിലെ 45000 ക്ലാസ്സ്മുറികൾ ഹൈ–ടെക് ആക്കുന്ന പ്രൊജക്റ്റ് കൈറ്റ് നടപ്പിലാക്കിക്കൊണ്ടിരിക്കുന്നു.

ഐ–സി.ടി. ഉപകരണങ്ങളായ ലാപ്ടോപ്, മൾട്ടിമീഡിയ പ്രൊജക്റ്റർ, സൗണ്ട് സിസ്റ്റം, നെറ്റ് വർക്കിംഗ് മുതലായവ വഴി ക്ലാസ്സ്മുറികളെ ഹൈ–ടെക് ആക്കുന്നതിനു പുറമേ, സമഗ്ര റിസോഴ്സ് പോർട്ടൽ എല്ലാവർക്കും ഉപയോഗിക്കാൻ കഴിയുന്ന വിധത്തിലുള്ള സൗകര്യങ്ങളും ചെയ്തിട്ടുണ്ട്. ഒന്നാം ക്ലാസ്സ് മുതൽ പന്ത്രണ്ടാം ക്ലാസ്സ് വരെ എല്ലാ ക്ലാസ്സുകൾക്കുമുള്ള ഡിജിറ്റൽ വിഭവങ്ങൾ വീഡിയോകൾ, ചിത്രങ്ങൾ, അനിമേഷനുകൾ, മുതലായവയുടെ രൂപത്തിൽ തയാറാക്കിയിട്ടുണ്ട്. എല്ലാ ഹൈ–ടെക് ക്ലാസ്സ്മുറികളിലും വളരെ വേഗതയുള്ള ബ്രോഡ്–ബാൻഡ് കണക്ഷനും കൈറ്റ് നല്കിയിട്ടുണ്ട്. കൈറ്റ് നൽകിയിട്ടുള്ള ഐ.സി. ടി സൗകര്യങ്ങൾ ഉപയോഗിച്ചുകൊണ്ട് ക്ലാസ്സ് എടുക്കാൻ അദ്ധ്യാപകരെ തയ്യാറാക്കിയിട്ടുണ്ട്. കാൾ സെന്റർ വഴി പരാതികളും പരിഹരിക്കാവുന്ന വിധത്തിലുള്ള ഓൺ–ലൈൻ വിതരണ സംവിധാനവും കൈറ്റിനുണ്ട്.

തുടക്കം മുതൽ തന്നെ കാര്യക്ഷമതാനിർമ്മാണം കൈറ്റിന്റെ പ്രധാന ഇടപെടൽ മേഖലയാണ്. ഈ വർഷങ്ങൾകൊണ്ട് സംസ്ഥാനത്തുള്ള ലക്ഷക്കണക്കിന് അദ്ധ്യാപകരെ ഐ.സി.ടി. പഠനവിഭവങ്ങൾ ഉപയോഗിച്ച്–മാസ്റ്റർ പരിശീലകർ വഴി–വിഷയാധിഷ്ഠിതമായി പരിശീലനം നൽകിയിട്ടുണ്ട്. 2018 ൽ മാത്രം 9,712 പ്രൈമറി അദ്ധ്യാപകർക്കും, 1,220 ഹൈ–സ്കൂൾ അദ്ധ്യാപകർക്കും, 23,552 ഹയർസെക്കന്ററി അദ്ധ്യാപകർക്കും പരിശീലനം നൽകിയിട്ടുണ്ട്. 57,409 ലിറ്റിൽ കൈറ്റ് വിദ്യാർത്ഥികൾക്കും പരിശീലനം നൽകി.

പഠന വിഭവ വികസനത്തിന്റെ കാര്യത്തിൽ സമഗ്ര റിസോഴ്സ് പോർട്ടൽ ആണ് കൈറ്റിന്റെ പ്രധാന നേട്ടം. സംസ്ഥാനത്തെ പൊതുവിദ്യാഭ്യാസവകുപ്പ് നടത്തുന്ന ഈ നൂതന വിഭവശേഖരം വഴി 15,000 സ്കൂളുകളിലുള്ള 50 ലക്ഷം വിദ്യാർത്ഥികൾക്കും 2 ലക്ഷം അദ്ധ്യാപകർക്കും പ്രയോജനം ലഭിക്കുന്നു. ഇന്റർനെറ്റ് വഴി വിദ്യാഭ്യാസത്തിന്റെ ജനാധിപത്യവൽക്കരണം സാധ്യമാക്കുന്നു. പുതിയ അടിസ്ഥാന വിവരങ്ങളും ഫീൽഡ് തലത്തിലുള്ള നിരീക്ഷണ സംവിധാനവും വഴി ഫലപ്രദമായ അക്കാദമിക ഭരണം ഉറപ്പാക്കുന്നുണ്ട്.

സമ്പൂർണ്ണ സ്കൂൾ മാനേജ്മെന്റ് സോഫ്റ്റ്‌വെയർ, അദ്ധ്യാപകരുടെ ഓൺ–ലൈൻ ട്രാൻസ്ഫർ & പോസ്റ്റിങ്ങ്, ഉച്ചഭക്ഷണ വിതരണം, സ്കോളർഷിപ്പ് മുതലായ പലതരം ഇ–ഗവേർണൻസ് പ്രവർത്തനങ്ങൾ മുൻവർഷങ്ങളിൽ വിദ്യാഭ്യാസ വകുപ്പിനകത്ത് കൈറ്റ് ഏറ്റെടുത്ത് നടപ്പിലാക്കിയിട്ടുണ്ട്. ഏതു വിവരശേഖരണവും സമ്പൂർണ്ണ വഴി മാത്രം നടത്തുവാൻ ഗവൺമെന്റ് നിർദ്ദേശം നൽകിയിട്ടുണ്ട്. അടിസ്ഥാനസൗകര്യങ്ങൾ, അദ്ധ്യാപക–അനദ്ധ്യാപക സ്റ്റാഫ്, വിദ്യാർത്ഥികളെക്കുറിച്ചുള്ള വിവരങ്ങൾ എന്നിങ്ങനെ എല്ലാ സ്കൂൾ വിവരങ്ങളും സംഭരിക്കുന്നതിന് സമേതം എന്ന സ്കൂൾ ഡാറ്റ ബാങ്ക് കൈറ്റ് ഈ വർഷം വികസിപ്പിച്ചിട്ടുണ്ട്.

കൈറ്റിന്റെ കീഴിലുള്ള വിക്ടേഴ്സ് ചാനൽ വിദ്യാർത്ഥികളും രക്ഷിതാക്കളും ഏറ്റവുമധികം ആശ്രയിക്കുന്ന വിദ്യാഭ്യാസ ചാനലാണ്. അതിന്റെ ദിവസേനയുള്ള 17 മണിക്കൂർ (രാവിലെ 6 മുതൽ രാത്രി 11 വരെ) സംപ്രേഷണത്തിൽ പ്രാദേശിക, ദേശീയ, രാജ്യാന്തര ഉള്ളടക്കമുള്ള കൃത്യമായി വികസിപ്പിച്ചതും എഡിറ്റുചെയ്തതുമായ ഒരു കൂട്ടം വിദ്യാഭ്യാസ വീഡിയോകൾ പ്രക്ഷേപണം ചെയ്യുന്നു. വിക്ടേഴ്സിന്റെ തന്നെ സംഘം നിർമ്മിച്ച വിദ്യാഭ്യാസ വീഡിയോകൾ വിഷയാടിസ്ഥാനത്തിലും പരീക്ഷയുമായി ബന്ധപ്പെട്ടതും

**ബോക്സ് 4.2** ലിറ്റിൽ കൈറ്റ്സ് ഐ.ടി.ക്ലബ്- ഇന്ത്യയിലെ ഏറ്റവും വലിയ കുട്ടികളുടെ ഐ.സി.റ്റി. നെറ്റ് വർക്ക്




ഇൻഫർമേഷൻ കമ്പ്യൂട്ടർ ടെക്നോളജി വിദ്യാഭ്യാസത്തിന്റെ ഭാഗമായി കൈറ്റ് ആവിഷ്ക്കരിച്ച് ലിറ്റിൽ കൈറ്റ്സ് 2017–18 പദ്ധതിയിലൂടെ അനിമേഷൻ, സൈബർ സുരക്ഷ, മലയാളം കമ്പ്യൂട്ടിംഗ്, ഹാർഡ് വെയർ, ഇലക്ട്രോണിക്സ് എന്നിവയിൽ പ്രത്യേകം പരിശീലനം നൽകുന്നതിലൂടെ വിദ്യാർത്ഥികളുടെ സർഗാത്മകത വളർത്തുന്നതിന് കഴിഞ്ഞിട്ടുണ്ട്. തുടർന്ന് ലിറ്റിൽ കൈറ്റസിന്റെ ഭാഗമായി ഡെവലപ്പ്മെന്റ് ഓഫ് മൊബൈൽ ആപ്സ്, പ്രോഗ്രാമിംഗ്, റോബോട്ടിക്സ്, ഇ-കോമേഴ്സ്, ഇ-ഗവേണൻസ്, വീഡിയോ ഡോക്യുമെന്റേഷൻ, വെബ്ഇൻ-ടിവി മുതലായവ ഇതിന്റെ പ്രവർത്തന പരിധിയിൽ ഉൾപ്പെടുത്തിയിട്ടുണ്ട്. ലിറ്റിൽ കൈറ്റ്സിന്റെ പ്രധാന ലക്ഷ്യം വിദ്യാർത്ഥികൾക്ക് അക്കാദമിക നിലവാരത്തോടൊപ്പം അവരിൽ അന്തർലീനമായിരിക്കുന്ന നിപുണതകളെ പുറത്തേക്ക് കൊണ്ടുവരുന്നതിനും ആധുനിക സാങ്കേതിക വിദ്യയിലൂടെ അവരുടെ സർഗാത്മകത വളർത്തി സോഫ്ട് വെയർ ടെക്നോളജിയുടെ വികസനത്തിനും പര്യാപ്തമാക്കുന്നു. ഐ.ടി. സി വിവിധ തലങ്ങളിൽ നിന്നും പഠിക്കുന്നതിനുള്ള അവസരം വിദ്യാർത്ഥികൾക്ക് ലഭ്യമാകുന്നതോടൊപ്പം അവരുടെ പ്രവർത്തനങ്ങൾ പ്രയോജനപ്രദമാവുകയും ചെയ്യുന്നു. കൈറ്റ് വഴി ഓൺലൈൻ രജിസ്ട്രേഷൻ പൂർത്തികരിച്ചശേഷം സ്കൂളുകളിൽ ലിറ്റിൽ കൈറ്റ്സ് യൂണിറ്റുകൾ രൂപീകരിച്ചു. ലിറ്റിൽ കൈറ്റ്സ് എന്ന പേരിൽ ഓരോ സ്കൂൾ യൂണിറ്റിലും 20–40 വരെ കുട്ടികളെ അഭിരുചി പരീക്ഷയുടെ അടിസ്ഥാനത്തിൽ തിരഞ്ഞെടുത്തു. ഓരോ യൂണിറ്റിലും ഒരു യൂണിറ്റ് ലീഡറും, ഡെപ്യൂട്ടി ലീഡറും ആണ് മേൽനോട്ടം വഹിക്കുന്നത്. യോഗ്യരായ ഹൈസ്കൂൾ അദ്ധ്യാപകരിൽ നിന്നും പ്രധാനാദ്ധ്യാപകർ നാമനിർദ്ദേശം ചെയ്യപ്പെടുന്ന ഓരോ കൈറ്റ് മാസ്റ്ററും, കൈറ്റ് മിസ്ട്രസും ഓരോ യൂണിറ്റിലും പ്രവർത്തിക്കുന്നു. സ്കൂൾ പ്രവർത്തനങ്ങളെ ബാധിക്കാതെ അവധിദിനങ്ങൾ പ്രയോജനപ്പെടുത്തി മാസത്തിൽ 4 മണിക്കൂർ വരുന്ന പ്രത്യേക പരിശീലനം അംഗങ്ങൾക്ക് ലഭ്യമാക്കുന്നു. വർഷാവസാനം വിദ്യാർത്ഥികളുടെ പ്രവർത്തനം വിലയിരുത്തുകയും അവർക്ക് എ, ബി, സി. ഗ്രേഡുകളിൽ സർട്ടിഫിക്കേറ്റ് നൽകുകയും ചെയ്യുന്നു. ഇതിന്റെ പ്രവർത്തനം തുടങ്ങി ഒരു വർഷത്തിനുള്ളിൽ തന്നെ കേരളത്തിലെ 1,898 സ്കൂളിൽ നിന്നും 58,254 വിദ്യാർത്ഥികൾക്ക് ഇതിന്റെ പ്രയോജനം ലഭ്യമായിട്ടുണ്ട്.

അവലംബം: കേരള ഇൻഫ്രാസ്ട്രക്ചർ, ടെക്നോളജി ഫോർ ടെക്നോളജി (കൈറ്റി)

തൊഴിൽ സാധ്യതകളെ പരിചയപ്പെടുത്തുന്നതും ആരോഗ്യം മുതലായവ അടങ്ങിയതുമായ പരിപാടികളാണ്.

## സർവ്വ ശിക്ഷാ അഭിയാനും (എസ്.എസ്.എ) രാഷ്ട്രീയ മാധ്യമിക ശിക്ഷാ അഭിയാനും (ആർ.എം.എസ്.എ)സമഗ്രശിക്ഷാ അഭിയാനും

സ്കൂൾ വിദ്യാഭ്യാസം സാർവ്വത്രികമാക്കുന്നതിന് സംസ്ഥാന ഗവൺമെന്റിന്റെ പിന്തുണയോടെ ഭാരത സർക്കാർ നടപ്പാക്കിയിരുന്ന ഫ്ലാഗ്ഷിപ് പരിപാടികളാണ് എസ്.എസ്.എ യും ആർ. എം.എസ്.എ യും. 6 വയസു മുതൽ 14 വയസ്സുവരെയുള്ള എല്ലാ കുട്ടികൾക്കും ഉപയോഗപ്രദവും പ്രസക്തവുമായ പ്രാഥമിക വിദ്യാഭ്യാസം നൽകുന്നതിനു വേണ്ടി ഇന്ത്യാ ഗവൺമെന്റിന്റെ പ്രധാന പദ്ധതിയായി 2000–01 ൽ ആവിഷ്ക്കരിച്ചതാണ് സർവ്വശിക്ഷാ അഭിയാൻ. സ്കൂളുകളുടെ അടിസ്ഥാന സൗകര്യ വികസനം, കുട്ടികൾക്ക് സൗജന്യമായി പാഠപുസ്തകം വിതരണം ചെയ്യുക, പെൺകുട്ടികളുടെ സ്കൂൾ പ്രവേശനം പ്രോത്സാഹിപ്പിക്കുക, അദ്ധ്യാപക പരിശീലനം തുടങ്ങിയവയാണ് ഈ പദ്ധതിയുടെ പ്രധാന പ്രവർത്തനങ്ങൾ. കേന്ദ്ര ഗവൺമെന്റിന്റെ പദ്ധതികളോടൊപ്പം ചേർന്ന് കൊണ്ട്, രണ്ടു ദശാബ്ദങ്ങൾ നീണ്ട പ്രവർത്തനങ്ങളിലൂടെ സംസ്ഥാനത്തിന്റെ പൊതുവിദ്യാലയങ്ങളിലെ അടിസ്ഥാനസൗകര്യവികസനവും അക്കാദമിക മികവും ഉണ്ടാക്കുന്ന പദ്ധതികളിൽ എസ്.എസ്.എ. ഏർപ്പെട്ടിട്ടുണ്ട്. 168 ബ്ലോക്ക് റിസോഴ്സ് സെന്ററും (ബി.ആർ.സി), 1385 ക്ലസ്റ്റർ റിസോഴ്സ് സെന്ററും എസ്.എസ്.എ. വഴി സംസ്ഥാനത്ത് സ്ഥാപിച്ചിട്ടുണ്ട്.

സെക്കന്ററി വിദ്യാഭ്യാസത്തിന്റെ ഗുണമേന്മ മെച്ചപ്പെടുത്തുക എന്ന ലക്ഷ്യത്തോടെ 2009-ലാണ് രാഷ്ട്രീയ മാധ്യമിക ശിക്ഷാ അഭിയാൻ (ആർ. എം.എസ്.എ) ആരംഭിച്ചത്. വീടിന്റെ സമീപത്ത്തന്നെ ഒരു സെക്കന്ററി സ്കൂൾ നൽകികൊണ്ട്, സെക്കന്ററി തലത്തിലെ പ്രവേശനനിരക്ക് 95 ശതമാനവും ഹയർസെക്കൻഡറിയിലെ പ്രവേശനനിരക്ക് 75 ശതമാനവുമായി ഉയർത്തുക എന്നതാണ് ആർ. എം.എസ്.എ ലക്ഷ്യം വച്ചത്. യാതൊരു വിധ സാമൂഹ്യ-പ്രാദേശിക-ലിംഗ-സാമ്പത്തിക വ്യത്യാസങ്ങളുമില്ലാതെ സാമൂഹ്യ പങ്കാളിത്തത്തോടെ സ്കൂളുകളുടെ പ്രവർത്തനങ്ങളിൽ ഇടപെടാൻ രണ്ടു പദ്ധതികൾക്കും കഴിഞ്ഞിട്ടുണ്ട്.

75:25 അനുപാതത്തിൽ കേന്ദ്ര–സംസ്ഥാന ഗവൺമെന്റുകൾ വിഹിതം പങ്കുവെച്ചിരുന്ന ഈ പദ്ധതികളുടെ അനുപാതം 60:40 എന്നതായി മാറി. ഇപ്പോൾ എസ്.എസ്.എ, ആർ.എം.എസ്.എ., അധ്യാപകപരിശീലനത്തിനുള്ള കേന്ദ്രപദ്ധതികൾ എന്നിവ ഒന്നിച്ച് ചേർത്ത് കേന്ദ്രഗവൺമെന്റ് സമഗ്ര ശിക്ഷ അഭിയാൻ എന്ന പുതിയ പദ്ധതിക്ക് രൂപം നൽകിയിട്ടുണ്ട്. പ്രീ–പ്രൈമറി മുതൽ ഹയർസെക്കൻഡറി വരെയുള്ള സ്കൂൾ വിദ്യാഭ്യാസത്തിനു വേണ്ടിയുള്ള സംയോജിത പദ്ധതിയായി മാനവ ശേഷി വികസന മന്ത്രാലയം ഈ പദ്ധതിയെ അംഗീകരിച്ചിട്ടുണ്ട്.

## ഹയർ സെക്കണ്ടറി വിദ്യാഭ്യാസം

ദേശീയ വിദ്യാഭ്യാസ നയത്തിന് അനുസൃതമായി സെക്കണ്ടറി വിദ്യാഭ്യാസം പുനഃക്രമീകരിക്കുന്നതിനുവേണ്ടിയാണ് ഹയർസെക്കണ്ടറി കോഴ്സുകൾ 1990–91 കാലയളവിൽ സംസ്ഥാനത്ത് നിലവിൽ വന്നത്. 2018–ൽ സംസ്ഥാനത്ത് 2,073 ഹയർസെക്കണ്ടറി സ്കൂളുകൾ നിലവിലുണ്ട്. അതിൽ 817എണ്ണം (39.4) സർക്കാർ സ്കൂളുകളാണ്. 846 എണ്ണം (40.77 %) എയ്ഡഡ് സ്കൂളുകളും ബാക്കി 412 എണ്ണം (19.86) അൺഎയ്ഡഡ്/ടെക്നിക്കൽ സ്കൂളുകളുമാണ്. ജില്ലയിൽ ഏറ്റവും കൂടുതൽ ഹയർസെക്കണ്ടറി സ്കൂളുകൾ മലപ്പുറത്താണ് (246 എണ്ണം), തൊട്ടു പിന്നാലെ യഥാക്രമം എറണാകുളവും (209 എണ്ണം) തൃശ്ശൂരുമാണ് (204 എണ്ണം).

2018–ൽ 7,247 ബാച്ച് ഹയർസെക്കണ്ടറി കോഴ്സുകൾ ഉണ്ടായിരുന്നു. ഹയർസെക്കണ്ടറി സ്കൂളുകളിൽ പ്രവേശനം നേടിയത് 3,80,120 പേരാണ്. ഏറ്റവും കൂടുതൽ ബാച്ചുകൾ മലപ്പുറം ജില്ലയിലാണ് (1.052 എണ്ണം). ഇവിടെ 56,407 വിദ്യാർത്ഥികൾക്ക് പ്രവേശനം ലഭിച്ചു.. ജില്ല–മാനേജ്മെൻറ് തിരിച്ചുള്ള ഹയർ സെക്കണ്ടറി സ്കൂൾ പ്രവേശനം നേടിയ കുട്ടികളുടെ കണക്കുകൾ അനുബന്ധം 4.18 ൽ കാണാം.

ഹയർ സെക്കണ്ടറി വിദ്യാർത്ഥികളുടെ വിജയം 2016–17 ൽ 70.91 ശതമാനത്തിൽ നിന്നും 2017–18 ൽ 76.56 ശതമാനമായി. 2018 ൽ 15,768 വിദ്യാർത്ഥികൾ എല്ലാ വിഷയങ്ങൾക്കും എ പ്ലസ് നേടി. 3,10,389 വിദ്യാർത്ഥികൾ ഉന്നത പഠനത്തിന് യോഗ്യത നേടി. ഇതിന്റെ വിശദവിവരങ്ങൾ അനുബന്ധം 4.19, 4.20 എന്നിവിടങ്ങളിൽ കൊടുത്തിട്ടുണ്ട്. 2016–17 നെ അപേക്ഷിച്ച് 2017–18 ൽ ഹയർ സെക്കണ്ടറി സ്കൂൾ വിദ്യാർത്ഥികളിൽ പട്ടികജാതി/പട്ടികവർഗ്ഗ വിഭാഗത്തിൽപ്പെട്ട വിദ്യാർത്ഥികളുടെ വിജയശതമാനവും കൂടിയതായി കാണുന്നു. 59.42 ശതമാനത്തിൽ നിന്ന് പട്ടികജാതി വിദ്യാർത്ഥികളുടെ വിജയം 63.51 ശതമാനമായി കൂടിയപ്പോൾ പട്ടികവർഗ്ഗ വിഭാഗത്തിലെ വിദ്യാർത്ഥികളുടെ വിജയം 58.96 ശതമാനത്തിൽ നിന്നും 62.22 ശതമാനമായി കൂടുകയുണ്ടായി. വിശദവിവരങ്ങൾ അനുബന്ധം 4.21, 4.22 എന്നിവയിലുണ്ട്.

**ബോക്സ് 4.3** 'ഹലോ ഇംഗ്ലീഷ്' –സർവ്വ ശിക്ഷ അഭിയാൻ പദ്ധതി

2016–17 മുതൽ കേരള എസ്.എസ്.എ പഠന മികവിന് വേണ്ടി നടപ്പിലാക്കികൊണ്ടിരിക്കുന്ന പരിപാടിയാണ് 'ഹലോ ഇംഗ്ലീഷ്'. അധ്യാപകർക്ക് ഭാഷ നന്നായി പഠിപ്പിക്കാൻ പരിശീലനം നൽകികൊണ്ട് പ്രൈമറി–അപ്പർ പ്രൈമറി വിദ്യാർത്ഥികൾക്ക് ഇംഗ്ലീഷ് ഭാഷ പ്രയോഗിക്കാൻ ആത്മ വിശ്വാസം നൽകുകയാണ് പരിപാടിയുടെ ലക്ഷ്യം. ജില്ലാ–സംസ്ഥാന തലങ്ങളിലായി 50 അധ്യാപകരേയും 500 കുട്ടികളേയും പങ്കെടുപ്പിച്ചുകൊണ്ട് രൂപം കൊടുത്തതാണ് 'ഹലോ ഇംഗ്ലീഷ്' പരിപാടിയുടെ രീതികളും തന്ത്രങ്ങളും. ക്ലാസ്സ്മുറികളിൽ ശില്പശാല മോഡൽ അവലംബിക്കുകയാണ് ഹലോ ഇംഗ്ലീഷ് പരിപാടി. അധ്യാപകരുടെ നേതൃത്വത്തിൽ കുട്ടികൾ വ്യക്തിപരമായും കൂട്ടായും ശില്പശാല പ്രവർത്തനങ്ങളിൽ പങ്കെടുക്കുന്നു. കുട്ടികളുടെ വിവിധ പ്രവർത്തനങ്ങൾ നടക്കുന്ന സമ്പർക്ക വേദിയായി ക്ലാസ്സുമുറികൾ മാറുന്നു. ക്രിയാത്മകമായ വരകൾ, നാടകക്കളികൾ, സ്റ്റിൽ മോഡലുകൾ ഉണ്ടാക്കലും വിവരണവും, ചിത്രങ്ങളുമായി വിനിമയം, വിഷയാധിഷ്ഠിതമായുള്ള കളികൾ, വിവരണം ശ്രദ്ധിക്കുക, കഥയുടെ പുനർ–കഥനം, സംഭവങ്ങളുടെ അവതരണം, കഥാതിയറ്റർ, ദൃശ്യാവിഷ്ക്കാരം, ആംഗ്യ പാട്ടുകൾ, സംഘ ഗാനങ്ങൾ, കോറിയോഗ്രാഫി എന്നിങ്ങനെ വിവിധങ്ങളായ നൂതന പഠന–ബോധന രീതികൾ ആണ് അവലംബിക്കുന്നത്. ഇംഗ്ലീഷിൽ വിനിമയം നടത്താനും ശ്രദ്ധിക്കാനും, വായിക്കാനും സംസാരിക്കാനും എഴുതാനും പാടാനും ചിത്രം വരക്കാനും കുട്ടികൾക്ക് അവസരം നൽകുന്നു. ക്ലാസ്സ്മുറി മാനേജർ, ഗൈഡ്, കൗൺസിലർ, പങ്കാളി എന്നനിലയിൽ കുട്ടികളെ ഇംഗ്ലീഷ് പഠിക്കാൻ ടീച്ചർ സഹായിക്കുന്നു. ടെക്സ്റ്റ് പുസ്തകങ്ങൾക്ക് പുറത്തുള്ള കഥകൾ വായിക്കാനും ക്ലാസ്സ് പത്രങ്ങൾ, ഡയറികൾ എന്നിവ വഴി ഇംഗ്ലീഷിൽ സ്വന്തമായി എഴുതാനും കുട്ടികളെ പ്രോത്സാഹിപ്പിക്കുന്നു. മാനവശേഷി വികസന മന്ത്രാലയം നല്ല പഠന മികവ് പരിപാടിയായി ഹലോ ഇംഗ്ലീഷ് പരിപാടിയെ അംഗീകരിച്ചിട്ടുണ്ട്. കേരള എസ്.സി.ആർ ടി.സി നടത്തിയ പഠനവും വിദ്യാർഥികളിൽ ഇംഗ്ലീഷ് പ്രാവീണ്യവും ആത്മവിശ്വാസവും വർധിപ്പിക്കാൻ ഈ പദ്ധതിക്ക് കഴിഞ്ഞു എന്ന് കാണിക്കുന്നു.

അവലംബം: സർവശിക്ഷാ അഭിയാൻ (എസ്എസ്എ)

**ബോക്സ് 4.4** ദിശ –2017

ദിശ– 2017 ഹയർ സെക്കണ്ടറി അദ്ധ്യാപകർക്കും, വിദ്യാർത്ഥികൾക്കും, മാതാപിതാക്കൾക്കും ഒരു പ്രത്യേക അനുഭവമായിരുന്നു. ഹയർ സെക്കണ്ടറി വിദ്യാഭ്യാസവകുപ്പ് ഒരു ഹയർ എഡ്യൂക്കേഷൻ എക്സ്പോയുടെ ഭാഗമായിട്ടാണ് ഇത് നടപ്പാക്കിയത്. പ്ലസ്ടു കഴിഞ്ഞശേഷം അഭിരുചിക്കനുസരിച്ചുള്ള കോഴ്സുകൾ തിരഞ്ഞെടുക്കുന്നതിനുള്ള മാർഗ്ഗ നിർദ്ദേശങ്ങൾ വിദ്യാർത്ഥികൾക്ക് ലഭ്യമാക്കുന്നു. സംസ്ഥാനത്തിനകത്തും പുറത്തുമായി സർക്കാർ മേഖലയിൽ പ്രവർത്തിക്കുന്ന ഉന്നത വിദ്യാഭ്യാസ സ്ഥാപനങ്ങളെ പങ്കെടുപ്പിച്ചുകൊണ്ട് നടത്തുന്ന ഒരു ഹയർ സ്റ്റഡീസ് എക്സ്പോ എന്ന നിലയിലാണ് ഇത് സംഘടിപ്പിക്കുന്നത്. കഴിഞ്ഞ വർഷത്തെ സംസ്ഥാന യുവജനോൽസവത്തോടനുബന്ധിച്ച് നടത്തിയ ദിശ – 2017 ൽ കേരളത്തിനകത്തും പുറത്തുമുള്ള സർവ്വകലാശാലകളുൾപ്പെടെ 33 സംസ്ഥാനങ്ങൾ പങ്കെടുത്തു. കുട്ടികളും രക്ഷിതാക്കളും അടങ്ങുന്ന 15000 ത്തോളം പേർ 6 ദിവസങ്ങളിലായി നടന്ന പരിപാടിയുടെ ഭാഗമായി. ഈ എക്സ്പോയിലൂടെ വിദ്യാർത്ഥികൾക്കും മാതാപിതാക്കൾക്കും വിവിധ മേഖലകളിലെ പുതിയ മാറ്റങ്ങളെപ്പറ്റിയും, പുതിയ കോഴ്സുകളെപ്പറ്റിയും, വിവിധ ജോലി സാധ്യതകളെപ്പറ്റിയും അറിയുന്നതിനുള്ള ഒരു വേദിയായി. വിവിധ തൊഴിൽ മേഖലകളിലെ വിദഗ്ധരുടെ ക്ലാസ്സുകൾ, നവ സംരംഭകരുടെ അനുഭവങ്ങളുടെ പങ്കുവെയ്ക്കൽ എന്നിവ ഏറെ ശ്രദ്ധയാകർഷിച്ചു. ഹയർ സെക്കണ്ടറി പഠനത്തിനു ശേഷം ഏത് മേഖല തിരഞ്ഞെടുക്കണമെന്ന കാര്യത്തിൽ കൃത്യമായി ദിശാബോധം നൽകാൻ ദിശക്ക് കഴിഞ്ഞു. കുട്ടികൾ നിരന്തരമായി ആവശ്യപ്പെടുന്നതും ഇതിനോട് പൊതുവേയുള്ള താൽപര്യവും മുൻനിർത്തി ദിശ 2018 ഈ വർഷത്തെ സംസ്ഥാന യുവജനോൽസവത്തിന്റെ ഭാഗമായി സംഘടിപ്പിക്കുന്നതിനുള്ള തയ്യാറെടുപ്പിലാണ് ഹയർ സെക്കണ്ടറി വകുപ്പ്.

ഉറവിടം: ഡയറക്ടറേറ്റ് ഓഫ് ഹയർസെക്കന്ററി എജ്യൂക്കേഷൻ (ഡിഎച്ച്എസ്ഇ), കേരള ഗവൺമെന്റ്

## വൊക്കേഷണൽ ഹയർസെക്കണ്ടറി വിദ്യാഭ്യാസം

വൊക്കേഷണൽ ഹയർസെക്കണ്ടറി വിദ്യാഭ്യാസം സംസ്ഥാനത്ത് ആരംഭിക്കുന്നത് 1983–84 കാലഘട്ടത്തിലാണ്. സ്വയം തൊഴിൽ/വേതന/പ്രത്യക്ഷ തൊഴിലുകൾ സൃഷ്ടിക്കുക എന്നീ ലക്ഷ്യത്തോടെ പ്ലസ് ടു തലത്തിലുള്ള വിദ്യാർത്ഥികൾക്ക് വിദ്യാഭ്യാസം നൽകുകയാണ് വൊക്കേഷണൽ ഹയർ സെക്കന്ററി വിദ്യാഭ്യാസം കൊണ്ട് ലക്ഷ്യമിടുന്നത്. 389 വൊക്കേഷണൽ ഹയർ സെക്കന്ററി സ്കൂളുകളിലായി സംസ്ഥാനത്ത് 1,101 ബാച്ചുകളുണ്ട്. ഇതിൽ 261 സ്കൂളുകൾ സർക്കാർ മേഖലയിലും , 128 എണ്ണം എയ്ഡഡ് മേഖലയിലുമാണ്. 52 എണ്ണത്തോടെ ഏറ്റവും കൂടുതൽ വി.എച്ച്.എസ്.എസുകൾ ഉള്ള ജില്ല കൊല്ലവും തൊട്ടടുത്ത് 41 എണ്ണത്തോടെ തിരുവനന്തപുരവുമാണ്. 2018–19–ൽ ജില്ല തിരിച്ച് വി.എച്ച്.എസ്.എസ്.കളും കോഴ്സുകളും അനുബന്ധം 4.23 ൽ കൊടുത്തിരിക്കുന്നു.

മാർച്ച് 2018 ലെ വി.എച്ച്.എസ്.ഇ പരിക്ഷയിൽ ഉന്നതവിദ്യാഭ്യാസത്തിന് അർഹത നേടിയത് 80.4 ശതമാനമാണ് (സേ പരീക്ഷ എഴുതിയവർ ഉൾപ്പെടെ). 2010 മുതൽ 2018 വരെ വി.എച്ച.എസ്.ഇ. പരീക്ഷ എഴുതിയവരുടെയും പാസ്സായവരുടെയും എണ്ണവും സ്കൂളിൽ പോകുന്ന കുട്ടികളുടെ റിസൽട്ടുകളും അനുബന്ധം 4.24, 4.25 എന്നിവയിൽ കാണാം.

## സർവ്വകലാശാലയും ഉന്നതവിദ്യാഭ്യാസവും

സംസ്ഥാനത്ത് ആകെ 14 സർവ്വകലാശാലകളുണ്ട്. ഇതിൽ 4 സർവ്വകലാശാലകൾ കേരളാ, മഹാത്മാഗാന്ധി, കോഴിക്കോട്, കണ്ണൂർ എന്നിവ – പൊതുസ്വഭാവമുള്ളതും, വിവിധ കോഴ്സുകൾ നടത്തുന്നവയും ആണ്. ശ്രീശങ്കരാചാര്യ സംസ്കൃത സര്വകലാശാല, കൊച്ചി ശാസ്ത്രസാങ്കേതിക സർവ്വകലാശാല, തുഞ്ചത്തെഴുത്തച്ഛൻ മലയാള സർവ്വകലാശാല, കേരള വെറ്റിനറി ആൻഡ് ആനിമൽ സയൻസ് യൂണിവേഴ്സിറ്റി, കേരള കാർഷിക സർവ്വകലാശാല, കേരള ആരോഗ്യ സർവ്വകലാശാല, കേരള മത്സ്യ, സമുദ്രോല്പന്ന പഠന സർവ്വകലാശാല, കേരള സാങ്കേതിക സർവ്വകലാശാല തുടങ്ങിയവ പ്രത്യേക വിഷയങ്ങളിൽ വൈദഗ്ധ്യം നേടുന്നതിന് സഹായകമായ കോഴ്സുകൾ നടത്തിവരുന്നു. ഇതുകൂടാതെ 2005 ൽ , സ്ഥാപിതമായ നുവാൽസ് അഥവാ നാഷണൽ യൂണിവേഴ്സിറ്റി ഓഫ് അഡ്വാൻസ് ലീഗൽ സ്റ്റഡീസ്, കാസർഗോഡ് സ്ഥാപിച്ച കേന്ദ്ര സർവ്വകലാശാല എന്നിവയും പ്രവർത്തിക്കുന്നു.

## ആർട്സ് ആന്റ് സയൻസ് കോളേജുകൾ

സംസ്ഥാനത്ത് 219 ആർട്സ് ആന്റ് സയൻസ് കോളേജുകൾ നിലവിലുള്ളതിൽ 156 സ്വകാര്യ എയ്ഡഡ് കോളേജുകളും 63 സർക്കാർ കോളേജുകളും ആണ്. എറണാകുളം ജില്ലയിലാണ് സംസ്ഥാനത്ത് ഏറ്റവും കൂടുതൽ ആർട്സ് ആന്റ് സയൻസ് കോളേജുകൾ ഉള്ളത് (26 എണ്ണം). തൊട്ടുപുറകിൽ കോട്ടയം, (23 എണ്ണം) ജില്ലയാണ്. ഏറ്റവും കൂടുതൽ സർക്കാർ കോളേജുകൾ തിരുവനന്തപുരം, കോഴിക്കോട് ജില്ലകളിലാണ് (10 എണ്ണം). 2017–18 ൽ സംസ്ഥാനത്ത് നിലവിലുള്ള ആർട്സ് ആന്റ് സയൻസ് കോളേജുകളുടെ എണ്ണം ജില്ല തിരിച്ച് അനുബന്ധം 4.26 ൽ കൊടുത്തിരിക്കുന്നു.

**പട്ടിക 4.7** ആർട്സ്– ആന്റ് സയൻസ് കോളേജുകളിൽ പ്രവേശനം നേടിയ കുട്ടികൾ

| കോഴ്സ് | ആകെ | പെൺകുട്ടികൾ | ആൺകുട്ടികൾ | പെൺകുട്ടികളുടെ ശതമാനം |
|---|---|---|---|---|
| ബി.എ | 92,753 | 83,356 | 9,397 | 89.87 |
| ബി.എസ്.സി | 102,134 | 76,699 | 25,435 | 75.1 |
| ബി.കോം | 44,723 | 28,369 | 15,700 | 63.43 |
| ആകെ | 239,610 | 188,424 | 50,532 | 78.64 |
| എം.എ | 14,756 | 9,703 | 5,053 | 65.76 |
| എം.എസ്.സി | 18,083 | 12,102 | 5,981 | 66.92 |
| എം.കോം | 6,056 | 4,259 | 1,797 | 70.33 |
| ആകെ | 38,895 | 26,064 | 12,831 | 67.01 |
| ആകെ മൊത്തം | 278,505 | 214,488 | 63,363 | 77.01 |

അവലംബം: കോളേജ് വിദ്യാഭ്യാസ ഡയറക്ടറേറ്റ്

## വിദ്യാർത്ഥികളുടെ പ്രവേശനം

കേരളത്തിലെ നാല് സർവ്വകലാശാലയ്ക്ക് കീഴിലുള്ള ആർട്സ് ആന്റ് സയൻസ് കോളേജുകളിൽ 2017–18–ൽ 2.96 ലക്ഷം വിദ്യാർത്ഥികൾ പ്രവേശനം നേടിയിട്ടുണ്ട് (അൺ എയ്ഡഡ് കോളേജുകൾ ഒഴികെ). ഇതിൽ 2.03 ലക്ഷം (68.68) പെൺകുട്ടികളാണ്.

ബിരുദ പഠനത്തിന് പ്രവേശനം നേടിയിട്ടുള്ള കുട്ടികളിൽ 42.63 പേർ ബി.എസ്.സി യ്ക്കും, 38.71 പേർ ബി.എ യ്ക്കും, 18.67 പേർ ബി.കോമിനുമാണ് ചേർന്നിട്ടുള്ളത്. ബിരുദ പഠനത്തിന് പ്രവേശനം നേടിയ വിദ്യാർത്ഥികളിൽ 68.68 പെൺകുട്ടികളാണ്. ആൺ–പെൺ തിരിച്ചുള്ള പ്രവേശനം വ്യക്തമാക്കുന്നത് ആൺകുട്ടികൾ തിരഞ്ഞെടുക്കുന്നത് ബി.എ. കോഴ്സിനേക്കാൾ ബി.എസ്.സി, ബി.കോം കോഴ്സുകളാണ്. എന്നാൽ പെൺകുട്ടികൾ കൂടുതലും തെരഞ്ഞെടുക്കുന്നത് ബി.എസ്.സി, ബി.കോം കോഴ്സുകളേക്കാളും ബി.എ കോഴ്സുകളാണ്. ബി.എ. ബിരുദ കോഴ്സിന് ആകെ 27 വിഷയങ്ങളാണുള്ളത്. ഇംഗ്ലീഷ് ആണ് ഏറ്റവും കൂടുതൽ വിദ്യാർത്ഥികൾ പ്രവേശനം നേടിയ വിഷയം. തൊട്ടു പുറകിൽ സാമ്പത്തിക ശാസ്ത്രം വരുന്നു. ബി.എസ്.സി. കോഴ്സിനു കീഴിൽ ആകെ 31 വിഷയങ്ങൾ പഠിക്കാം. ഇവിടെ ഏറ്റവും കൂടുതൽ വിദ്യാർത്ഥികൾ പ്രവേശനം നേടിയത് ഫിസിക്സിലാണ് തൊട്ടുപിറകിലാണ് ഗണിതശാസ്ത്രം. ബി.എ., ബി.എസ്.സി.,ബി.കോം കോഴ്സുകളിലായി ആർട്സ് ആന്റ് സയൻസസ് കോളേജുകളിൽ പ്രവേശനം നേടിയ വിദ്യാർത്ഥികളുടെ വിശദാംശങ്ങൾ ചിത്രം 4.3 ലും അനുബന്ധം 4.27–4.29 ലും കൊടുത്തിരിക്കുന്നു. 2017–18 കാലഘട്ടത്തിൽ കേരളത്തിൽ 38895 വിദ്യാർത്ഥികൾ ബിരുദാനന്തര–ബിരുദ കോഴ്സുകൾക്ക് പ്രവേശനം നേടി. ഇതിൽ 67.01 പെൺകുട്ടികളാണ്. ആർട്സ് ആന്റ് സയൻസ് കോളേജുകളിൽ എം.എ, എം.എസ്.സി, എം.കോം കോഴ്സുകൾക്ക് പ്രവേശനം നേടിയവരുടെ വിശദമായ കണക്കുകൾ 4.30 മുതൽ 4.32 വരെയുള്ള അനുബന്ധങ്ങളിൽ ഉൾപ്പെടുത്തിയിരിക്കുന്നു.

**ചിത്രം 4.3** ഡിഗ്രി കോഴ്സിലേക്കുള്ള സ്ത്രീ–പുരുഷ വിദ്യാർത്ഥികളുടെ പ്രവേശനം




അവലംബം-കോളേജ് വിദ്യാഭ്യാസ ഡയറക്ടറേറ്റ്

**ബോക്സ് 4.5** ശാസ്ത്രയാൻ– അറിവിന്റെ ഉൽസവം

പൊതുവിദ്യാഭ്യാസ സ്ഥാപനങ്ങളെ അക്കാദമിക മികവിന്റെയും പൊതു സമ്പർക്കത്തിന്റെയും കേന്ദ്രങ്ങളാക്കുക എന്ന ലക്ഷ്യത്തോടെ കോളേജ് വിദ്യാഭ്യാസ വകുപ്പിന്റെ സഹകരണത്തോടെ ആർ. യു.എസ്.എ. നടപ്പിലാക്കുന്ന പദ്ധതിയാണ്–ശസ്ത്രയാൻ–അറിവിന്റെ ഉത്സവം.

കല, സ്പോർട്സ്, ശാസ്ത്രീയ കണ്ടുപിടുത്തങ്ങൾ, അടിസ്ഥാന സൗകര്യങ്ങൾ വിവിധ വകുപ്പുകളുടെ ഗവേഷണ പ്രോജക്ടുകൾ നടപ്പിലാക്കുന്ന പ്രവർത്തനങ്ങൾ, ഭാവിപദ്ധതികൾ തുടങ്ങിയവയിലുള്ള കോളേജ്/ യൂണിവേഴ്സിറ്റികളുടെ നേട്ടങ്ങൾ പൊതുജനങ്ങൾക്ക് പ്രാപ്യമാക്കുന്നതിനാണ് പദ്ധതി.

സയൻസ് എക്സിബിഷൻ, സാഹിത്യ കൂട്ടായ്മകൾ, സാമൂഹിക ഇടപെടൽ സംരംഭങ്ങൾ തുടങ്ങിയവയാണ് പ്രധാന പ്രവർത്തനങ്ങൾ. ഈ പ്രവർത്തനങ്ങൾ അടുത്തുള്ള പ്രാദേശിക സ്വയംഭരണ സ്ഥാപനങ്ങൾ, സ്കൂളുകൾ, വിദ്യാഭ്യാസ ഗവേഷണ സ്ഥാപനങ്ങൾ എന്നിവയുമായി സഹകരിച്ച് നടത്തുന്നു. ഉന്നത വിദ്യാഭ്യാസ സ്ഥാപനങ്ങളിലുള്ള വിദ്യാഭ്യാസ പുരോഗതിയുടെ ഇപ്പോഴത്തെ പ്രവണതകൾ വിദ്യാർത്ഥികൾക്കും പൊതുജനങ്ങൾക്കും മനസ്സിലാക്കാനും കൂടുതൽ ഗവേഷണത്തിനും വികസനത്തിനും ആവശ്യമായ പ്രാദേശിക പ്രശ്നങ്ങളെക്കുറിച്ച് ചർച്ച ചെയ്യാനുമുള്ള ഒരു വേദിയായി ഇത് പരിണമിക്കുകയും ചെയ്യുന്നു.

അക്കാദമിക്ക് സ്ഥാപനങ്ങളുടെ നേട്ടങ്ങളും ഗവേഷണ ഫലങ്ങളും പൊതുജനങ്ങൾക്ക് ലഭ്യമാക്കുന്നതിലൂടെ, അറിവ് പ്രചരിപ്പിക്കുന്നതിനാണ് പദ്ധതിലക്ഷ്യമിടുന്നത്. പൊതുജനങ്ങൾക്ക് അവരുടെ പ്രദേശത്തുള്ള ഉന്നതവിദ്യാഭ്യാസ സ്ഥാപനങ്ങളേയും അവയിലെ വികസന പ്രവർത്തനങ്ങളേയും കുറിച്ച് അറിയാനും ഇടപെടലുകൾ നടത്താനും കഴിയുന്നു.

കേരളത്തിലെ ഏഴ് സർവ്വകലാശാലകളിലും (കേരള, എം.ജി., കുസാറ്റ്, ശ്രീശങ്കരാചാര്യ, കാലിക്കറ്റ്, തുഞ്ചത്തെഴുത്തച്ഛൻ മലയാളം സര്വകാലാശാല, കണ്ണൂർ) നാക് അംഗീകാരമുള്ള കോളേജുകളിലും ശാസ്ത്രയാൻ നടപ്പിലാക്കിവരുന്നു. പി.ടി.എ., എൻ.എസ്.എസ്., എൻ.സി.സി. മറ്റ് സ്വയംഭരണ ഭരണകൂടങ്ങൾ എന്നിവയുടെ പങ്കാളിത്തം പദ്ധതി നടത്തിപ്പിനായി ഉറപ്പുവരുത്തുന്നു.

അവലംബം-കോളേജ് വിദ്യാഭ്യാസ ഡയറക്ടറേറ്റ്

## പട്ടികജാതി/പട്ടികവർഗ്ഗ വിദ്യാർത്ഥികൾ

ബിരുദ ബിരുദാനന്തര കോഴ്സുകളിൽ യഥാക്രമം 35,388 ഉം 5,221 ഉം പട്ടികജാതി വിഭാഗ വിദ്യാർത്ഥികളാണ് പ്രവേശനം നേടിയിട്ടുള്ളത്. 2017–18 ൽ പ്രവേശനം നേടിയ ആകെ വിദ്യാർത്ഥികളുടെ എണ്ണത്തിൽ 14.58 പട്ടികജാതിയിൽപ്പെട്ടവരാണ്.

2017–18 ൽ ആർട്സ് ആന്റ് സയൻസ് കോളേജുകളിൽ പ്രവേശനം നേടിയവരിൽ 6,601 പട്ടികവർഗ്ഗ വിഭാഗത്തിൽപ്പെട്ട വിദ്യാർത്ഥികളാണ്. ഇതിൽ 4,977 പേർ ബിരുദതലത്തിലും 1,624 പേർ ബിരുദാനന്തരബിരുദ തലത്തിലും പഠിക്കുന്നു (ചിത്രം 4.4). 2017–18–ൽ കേരളത്തിലെ ആർട്സ് ആന്റ് സയൻസ് കോളേജുകളിൽ ചേർന്ന പട്ടികജാതി–പട്ടികവർഗ്ഗ വിഭാഗത്തിൽപ്പെട്ട വിദ്യാർത്ഥികളുടെ കണക്കുകൾ അനുബന്ധം 4. 33 ൽ കാണാം. പട്ടികജാതി–പട്ടികവർഗ്ഗ വിദ്യാർത്ഥികളുടെ പ്രവേശനം കഴിഞ്ഞ വർഷത്തേക്കാൾ ഗണ്യമായി വർദ്ധിച്ചു. പട്ടികജാതി–പട്ടികവർഗ്ഗ വിദ്യാർത്ഥികളുടെ എണ്ണം അവരുടെ

**പട്ടിക 4.8** ആർട്സ്– ആന്റ് സയൻസ് കോളേജുകളിൽ പ്രവേശനം നേടിയ കുട്ടികൾ പട്ടികജാതി/പട്ടികവർഗ്ഗ വിദ്യാർത്ഥികൾ

| കോഴ്സ് | ആകെ വിദ്യാർത്ഥികൾ | എസ്.സി,. വിദ്യാർത്ഥികൾ | % എസ്.സി,. വിദ്യാർത്ഥികൾ | എസ്.ടി. വിദ്യാർത്ഥികൾ | % എസ്.ടി. വിദ്യാർത്ഥികൾ |
|---|---|---|---|---|---|
| ബി.എ | 92,753 | 13,988 | 15.08 | 3209 | 3.46 |
| ബി.എസ്.സി | 102,134 | 15,399 | 15.08 | 972 | 0.95 |
| ബികോം | 44,723 | 6,001 | 13.42 | 796 | 1.78 |
| ആകെ ബിരുദം | 239,610 | 35,388 | 14.77 | 4,977 | 2.08 |
| ബി.എ | 14,756 | 2,309 | 15.65 | 828 | 5.61 |
| ബി.എസ്.സി | 18,083 | 2,096 | 11.59 | 561 | 3.1 |
| ബികോം | 6,056 | 816 | 13.47 | 235 | 3.88 |
| ആകെ പി.ജി | 38895 | 5221 | 13.42 | 1624 | 4.18 |
| ആകെ | 278505 | 40609 | 14.58 | 6601 | 2.37 |

ഉറവിടം-കോളേജ് വിദ്യാഭ്യാസ ഡയറക്ടറേറ്റ്

**ചിത്രം 4.4** ബിരുദ–ബിരുദാനന്തര കോഴ്സിനുള്ള പട്ടിക വർഗ്ഗ വിദ്യാർത്ഥികളുടെ ശതമാനം




അവലംബം-കോളേജ് വിദ്യാഭ്യാസ ഡയറക്ടറേറ്റ്

ജനസഖ്യയുടെ അനുപാതത്തേക്കാൾ കൂടുതലാണ് (പട്ടിക 4.8).

## സ്കോളർഷിപ്പുകൾ

13 തരം കേന്ദ്ര– സംസ്ഥാനതല സ്കോളർഷിപ്പുകൾ വിദ്യാർത്ഥികൾക്ക് ലഭിക്കുന്നു. ഇതിൽ 2017–18 കാലത്ത് നല്കിയ സ്കോളർഷിപ്പുകളിൽ 4,100 കേരള സംസ്ഥാന സുവർണ്ണ ജൂബിലി സ്കോളർഷിപ്പും, 9,906 ജില്ല മെറിറ്റ് സ്കോളർഷിപ്പും 55,941 പോസ്റ്റ് മെട്രിക് സ്കോളർഷിപ്പും ഉൾപ്പെടും. 2014–15 മുതൽ 2017–18 വരെ ഇങ്ങനെ നൽകിയ സ്കോളർഷിപ്പുകളുടെ വിവരം അനുബന്ധം 4.34 ൽ കാണാം.

## അധ്യാപകർ

സംസ്ഥാനത്തെ ആർട്സ് ആന്റ് സയൻസ് കോളേജുകളിലെ 2017–18 ലെ അധ്യാപകരുടെ എണ്ണം 9,869 ആണ്. ഇതിൽ 56.46 ശതമാനം സ്ത്രീകളാണ്. 2014–15 മുതൽ 2017–18 വർഷങ്ങളിൽ സർവ്വകലാശാല തിരിച്ച് കേരളത്തിലെ ആർട്സ് ആന്റ് സയൻസ് കോളേജുകളിലെ ആധ്യാപകരുടെ എണ്ണം അനുബന്ധം 4.36 ൽ കാണാം. ഇവരിൽ 3,519 പേർ (35.66 ശതമാനം) പി.എച്ച്.ഡി. ബിരുദമുള്ളവരാണ്. വിശദവിവരങ്ങൾ അനുബന്ധം 4. 36 ൽ കൊടുത്തിട്ടുണ്ട്. 2018 ൽ ഇതേ കോളേജുകളിൽ 2,844 പേർ ഗസ്റ്റ് അദ്ധ്യാപകരായി ജോലിചെയ്യിട്ടുണ്ട്. ഇതിന്റെ വിശദാംശങ്ങൾ അനുബന്ധം 4.37 ൽ കാണാം.

## കേരള ഉന്നത വിദ്യാഭ്യാസ കൗൺസിൽ

ദേശിയ തലത്തിലുള്ള വിദ്യാഭ്യാസ നയങ്ങൾ ഫലപ്രദമായി നടപ്പിലാക്കുന്നതിനായി, സംസ്ഥാനതല ആസൂത്രണത്തിന്റേയും സഹകരണത്തിന്റേയും പ്രാധാന്യം അംഗീകരിച്ചുകൊണ്ട്, എല്ലാ സംസ്ഥാനങ്ങളിലും ഉന്നത വിദ്യാഭ്യാസ കൗൺസിൽ രൂപീകരിക്കണമെന്ന് നിർദ്ദേശിച്ചു. കേരള സർക്കാർ 2006 ൽ ഒരു ഹയർ എഡ്യൂക്കേഷൻ കമ്മീഷനെ ഡോ.കെ.എൻ. പണിക്കരുടെ അദ്ധ്യക്ഷതയിൽ നിയമിച്ചു. 2007 മാർച്ച് 16 ന് കേരള സംസ്ഥാന

ഹയർ എഡ്യൂക്കേഷൻ കൗൺസിൽ നിലവിൽ വന്നു. സംസ്ഥാനത്ത് ഹയർ എഡ്യൂക്കേഷനെ പറ്റിയുള്ള വിവരങ്ങൾ ലഭ്യമാക്കുന്നതിനും ഉന്നത വിദ്യാഭ്യാസ മേഖലയിൽ സമത്വം, പ്രവേശനം, മികവ് എന്നിവ ഉറപ്പാക്കാനും പ്രയത്നിക്കുന്നു. കൗൺസിലിന്റെ പ്രധാന ചുമതലകൾ താഴെ പറയുന്നു.

- സംസ്ഥാനത്തെ ഉന്നത വിദ്യാഭ്യാസ നയങ്ങൾ രൂപീകരിക്കുന്ന ഒരു ഏജൻസിയായി പ്രവർത്തിക്കുക.
- സംസ്ഥാനത്തെ സർക്കാർ, സർവ്വകലാശാലകൾ, മറ്റ് ഉന്നത വിദ്യാഭ്യാസ സ്ഥാപനങ്ങൾ എന്നിവയ്ക്ക് ഉപദേശം നൽകുക.
- സംസ്ഥാനത്തെ ഉന്നത വിദ്യാഭ്യാസ സ്ഥാപനങ്ങളുടെ വിവിധ ഏജൻസികളുടെ പ്രവർത്തനങ്ങളെ ഏകോപിപ്പിക്കുക.
- ഉന്നത വിദ്യാഭ്യാസ സ്ഥാപനങ്ങളിലെ സ്വയംഭരണാവകാശത്തിൽ കൈകടത്താതെ ഉന്നത വിദ്യാഭ്യാസ രംഗത്ത് പൊതു സൗകര്യങ്ങൾ ലഭ്യമാക്കുക.

ഇക്കാലയളവിനുള്ളിലെ കൗൺസിലിന്റെ പ്രധാന പ്രവർത്തനങ്ങളും നേട്ടങ്ങളും താഴെ ചുരുക്കി പറഞ്ഞിരിക്കുന്നു.

- ബിരുദ തലത്തിലുള്ള വിദ്യാഭ്യാസത്തിന്റെ പുനസംഘടിപ്പിക്കൽ(ചോയ്സ് ബെയ്ഡഡ് ക്രഡിറ്റ് ആന്റ് സെമസ്റ്റർ സിസ്റ്റം ആവിഷ്ക്കരിക്കുക),
- ആർട്സ് ആന്റ് സയൻസ് കോളേജുകളിലെ വിദ്യാർത്ഥികൾക്ക് ഉന്നത വിദ്യാഭ്യാസ സ്കോളർഷിപ്പ് നടപ്പിലാക്കുക
- ക്ലസ്റ്റർ ഓഫ് കോളേജ് സ്കീമിന്റെ നടത്തിപ്പ്
- എഡ്യൂസാറ്റ് പദ്ധതിയുടെ നടത്തിപ്പ് (സംസ്ഥാനത്തെ അദ്ധ്യാപകർക്കും– വിദ്യാർത്ഥികൾക്കും അന്തർദേശീയ തലത്തിൽ പ്രശസ്തിനേടിയ പ്രമുഖരുമായും നോബൽ ജേതാക്കളുമായി സംവദിക്കാനുള്ള അവസരം നൽകുക)
- "ഭാവിയിലേക്കുള്ള ഉന്നത വിദ്യാഭ്യാസം" എന്ന മാസികയുടെ പ്രകാശനം
- കൗൺസിലിന്റെ അംഗീകാരത്തോടെ സംസ്ഥാനത്തെ മുന്നിൽ നിൽക്കുന്ന കോളേജുകൾക്ക് സ്വയംഭരണ അവകാശം നൽകുക
- ഉന്നത വിദ്യാഭ്യാസവുമായി ബന്ധപ്പെട്ട വിവിധ വിഷയങ്ങൾ പഠിച്ച് റിപ്പോർട്ട് തയ്യാറാക്കി സമർപ്പിക്കുക.

## കേരള ചരിത്രഗവേഷണ കൗൺസിൽ (കെ.സി.എച്ച്.ആർ)

ചരിത്രത്തിലും പുരാവസ്തുഗവേഷണത്തിലും മറ്റ് സാമൂഹ്യ ശാസ്ത്രവിഷയങ്ങളിലും ഗവേഷണ പഠനങ്ങൾ പ്രോത്സാഹിപ്പിക്കുന്നതിനായി 2001 ൽ സ്ഥാപിച്ച ഒരു സ്വയംഭരണ സ്ഥാപനമാണ് കേരള ചരിത്ര ഗവേഷണ കൗൺസിൽ. രാജ്യത്തിനകത്തും പുറത്തുമുള്ള പ്രമുഖ ഗവേഷണ സ്ഥാപനങ്ങളുമായി അക്കാദമിക അംഗീകാരമുള്ളതും കേരള സർവ്വകലാശാലയുടെ അംഗീകരിക്കപ്പെട്ട ഗവേഷണ കേന്ദ്രവുമാണ് കേരള ചരിത്ര ഗവേഷണ കൗൺസിൽ. ചരിത്രാതീതകാലം മുതൽ വർത്തമാനകാലം വരെയുള്ള കേരളത്തിന്റെ ചരിത്രം ശാസ്ത്രീയമായി തയ്യാറാക്കി ഒരു സമഗ്ര വാല്യമായി പ്രസിദ്ധീകരിക്കാൻ കൗൺസിൽ തയ്യാറെടുക്കുകയാണ്.

കൊടുങ്ങല്ലൂർ–പറവൂർ സോണിൽ നടപ്പിലാക്കിക്കൊണ്ടിരിക്കുന്ന ചരിത്ര–ടൂറിസം പ്രൊജക്ടിന് സാങ്കേതിക സഹായം നൽകുന്ന നോഡൽ ഏജൻസിയായി ചരിത്ര ഗവേഷണ കൗൺസിലിനെ തെരഞ്ഞെടുത്തിട്ടുണ്ട്. 2006–07 മുതൽ കേരള ചരിത്ര ഗവേഷണ കൗൺസിൽ 'പട്ടണ'ത്തിൽ വിവിധ തലങ്ങളിലുള്ള ഗവേഷണങ്ങൾ നടത്തി വരികയാണ്. കേരളത്തിന്റെ ആദ്യകാല ചരിത്രത്തെ പുനർ നിർമ്മിക്കാൻ വേണ്ടത്ര തെളിവുകൾ ഈ ഗവേഷണങ്ങളിൽ നിന്ന് ലഭിച്ചുകൊണ്ടിരിക്കുന്നു.

## കേരള സംസ്ഥാന നൈപുണ്യ വികസന പ്രേജക്ടും അസാപ്പും

യുവാക്കളുടെ തൊഴിലവസരങ്ങൾ വർദ്ധിപ്പിക്കുന്നതിന് വേണ്ടി സംസ്ഥാനത്തിനകത്തും പുറത്തും ഉൽപ്പാദനക്ഷമമായ തൊഴിലവസരങ്ങൾ സൃഷ്ടിക്കുന്നതിന് അവസരമൊരുക്കികൊണ്ട് കേരള സംസ്ഥാന നൈപുണ്യ വികസന പദ്ധതി 2012 ജൂലൈയിൽ ആരംഭിച്ചു. ഭാരതസർക്കാർ സാമ്പത്തികകാര്യ വകുപ്പ് ഏഷ്യൻ ഡെവലപ്മെന്റ് ബാങ്ക് (എ.ഡി.ബി.)ന്റെ സഹായത്തോടെ ഏജൻസിയെ ശക്തിപ്പെടുത്തുന്നതിനും വിപുലപ്പെടുത്തുന്നതിനും സഹായിക്കുന്നു.

വിദ്യാർത്ഥികളുടെ താഴ്ന്ന തൊഴിൽ ലഭ്യത പരിഹരിക്കുന്നതിനായി ഉന്നത വിദ്യാഭ്യാസ വകുപ്പും പൊതു വിദ്യാഭ്യസ വകുപ്പും രൂപകൽപ്പന നൽകിയ ഒരു പ്രോഗ്രാമാണ് അഡീഷണൽ സ്കിൽ അക്വിസിഷൻ പ്രോഗ്രാം. ഹയർസെക്കന്ററി തലം മുതൽ ഗ്രാജ്വേറ്റ് തലം വരെയുള്ള ജനറൽ കരിക്കുലവുമായി ബന്ധപ്പെടുത്തി സുപ്രധാന അടിസ്ഥാന പരിശീലനം, തൊഴിലധിഷ്ഠിത പരിശീലനം, കരിയർ കൌൺസലിംഗ് എന്നിവയിലൂടെ വിദ്യാഭ്യാസ തൊഴിലില്ലായ്മയെ നേരിടാൻ ഇത് ലക്ഷ്യമിടുന്നു. 836 ഹയർ സെക്കൻഡറി സ്ക്കൂളുകളിലും, 26 വി.എച്ച്.എസ്.ഇ. കളിലും, 108 കോളേജുകളിലും 2016–17 കാലയളവിൽ ആകെ 29411 വിദ്യാർത്ഥികൾ പരിശീലനം നേടിയിട്ടുണ്ട്. പ്രോഗ്രാം നടത്തിപ്പിനായി അസാപ്പ സെക്രട്ടേറിയറ്റിനെ സഹായിക്കുന്നതിന് 200–ലധികം പ്രോഗ്രാം മാനേജർമാരെയും, 1900 വൈദഗ്ദ്ധ്യ വികസന എക്സിക്യൂട്ടീവുകളെയും കമ്യൂണിക്കേറ്റീവ്

ഇംഗ്ലീഷ്, ഇൻഫർമേഷൻ ടെക്നോളജി എന്നിവ ഫൗണ്ടേഷൻ ട്രെയിംനിംഗ് നൽകുന്നതിനായി റിക്രൂട്ട് ചെയ്തിട്ടുണ്ട്. 2017-18 കാലഘട്ടത്തിൽ 30 മേഖലകളിലായി 85 വൈദഗ്ദ്ധ്യ പരിശീലനങ്ങൾ ഉൾപ്പെടുത്തിയിട്ടുണ്ട്.

### സാങ്കേതിക വിദ്യാഭ്യാസം

സമൂഹത്തിന്റെ നേട്ടത്തിനായി സാങ്കേതികവിദ്യയുടെ ഉപയോഗം, ജീവിത നിലവാരം മെച്ചപ്പെടുത്തൽ, സമൂഹത്തിന്റെ മൊത്തത്തിലുള്ള വികസനത്തിനായി വ്യവസായ ഉൽപ്പാദനക്ഷമത മെച്ചപ്പെടുത്തൽ സാങ്കേതിക വിദ്യ വർദ്ധിപ്പിക്കൽ എന്നിവയാണ് സാങ്കേതികവിദ്യാഭ്യാസം കൊണ്ട് ലക്ഷ്യമിടുന്നത്. യുവാക്കൾക്ക് സാങ്കേതിക വിദ്യാഭ്യാസം നൽകുന്നതിലൂടെ സുസ്ഥിര വികസനത്തിനും സമൂഹ ജീവിതത്തിന്റെ ഗുണനിലവാരം മെച്ചപ്പെടുത്തുന്നതിനും അവരെ പ്രാപ്തമാക്കുന്നതിന് സാധിക്കുന്നു. സംസ്ഥാനത്ത് സാങ്കേതിക വിദ്യാഭ്യാസത്തിന്റെ നോഡൽ വകുപ്പായി പ്രവർത്തിച്ച വരുന്നത് സാങ്കേതിക വിദ്യാഭ്യാസ ഡയറക്ടറേറ്റാണ്. സാങ്കേതിക വിദ്യാഭ്യാസ ഡയറക്ടറേറ്റിന്റെ ഭരണപരവും സാമ്പത്തികവുമായ നിയന്ത്രണത്തിനു കീഴിലുള്ള സാങ്കേതിക സ്ഥാപനങ്ങളുടെ വിശദാംശങ്ങൾ അനുബന്ധം 4..38 ൽ കൊടുത്തിരിക്കുന്നു.

**ബോക്സ് 4.6** പോളിടെക്നിക്കുകളിലെ ഉൽപാദന-പരിശീലന കേന്ദ്രങ്ങൾ

സാങ്കേതിക വിദ്യാഭ്യാസ വകുപ്പിന്റെ കീഴിൽ നിലവിൽ രണ്ട് സ്ഥാപനങ്ങളിലാണ് ഉൽപാദനപരിശീലന കേന്ദ്രങ്ങൾ (പാറ്റ്) പ്രവർത്തിക്കുന്നത്. പഠനശാഖയുമായി ബന്ധപ്പെട്ട വസ്തുക്കളുടെ ഉൽപാദനം ചെറിയ തോതിൽ നടത്തുന്നവയാണ് ഉൽപാദന പരിശീലന കേന്ദ്രങ്ങൾ. യഥാർത്ഥ വ്യവസായ മേഖലയിൽ ഉൾപ്പെടുന്ന വിൽപനപ്രവചനം, ഉൽപ്പന്ന രൂപകൽപന, ഉൽപാദന ആസൂത്രണം, ക്യൂ.സി., വിൽപന, പരസ്യം, വിപണനം, വിൽപന കഴിഞ്ഞുള്ള പ്രവർത്തനം എന്നിവ പാറ്റ് അനുകരിക്കുന്നു. ഉൽപ്പന്നം ഏറ്റവും പുതിയ സാങ്കേതികവിദ്യ ഉപയോഗിച്ചുള്ളതും വിപണിയിൽ അനുയോജ്യവുമായിരിക്കണം. നിലവിൽ സംസ്ഥാനത്തെ രണ്ട് പോളിടെക്നിക് കോളേജുകളിൽ ഈ സംരംഭം നടന്നുവരുന്നു- ഗവൺമെന്റ് വനിതാ പോളിടെക്നിക്ക് കോളേജ് കോഴിക്കോട്, പെരുമ്പാവൂർ ഗവൺമെന്റ് പോളിടെക്നിക്ക് കോളേജ്.

**ഗവൺമെന്റ് വനിതാ പോളിടെക്നിക്ക് കോളേജ് കോഴിക്കോട്:**
എൽ.ഇ.ഡി ലാമ്പുകളും ബൾബുകളും നിർമ്മിക്കലുമായി ബന്ധപ്പെട്ട പ്രവർത്തനങ്ങളാണ് പ്രധാന പ്രവർത്തനം. 3,5,7,9,12 വാട്ട് കപാസിറ്റി യിലുള്ള 900 എൽ.ഇ.ഡി ബൾബുകളാണ് കേന്ദ്രം 2015-16 ൽ ഉൽപ്പാദിപ്പിച്ചത്. ഡി.ടി.ഇ.ക്ക് കീഴിലുള്ള സ്ഥാപനങ്ങളിൽ ഇവ സൗജന്യമായി വിതരണം ചെയ്തു. സ്റ്റെപ്-4യു. എന്ന പദ്ധതിയിൽപ്പെടുത്തി പട്ടികജാതി വികസന വകുപ്പ് 28 സ്ത്രീ സംരംഭകർക്കായി പരിശീലന പരിപാടി നടത്തുവാനും ഈ സൗകര്യങ്ങൾ ഉപയോഗിച്ചു. 2017-18 ൽ കേന്ദ്രം 412 എൽ.ഇ. ഡി ട്യൂബുകളും 200 ബൾബുകളും പരിശീലനത്തിന്റെ ഭാഗമായി ഉൽപ്പാദിപ്പിച്ചു.

**പെരുമ്പാവൂർ ഗവൺമെന്റ് പോളിടെക്നിക്ക് കോളേജ്:**
2017-18-ൽ പാറ്റ് യൂണിറ്റ് പ്രവർത്തനം തുടങ്ങി. ഇലക്ട്രോണിക് ലാബുകളിലേക്ക് വേണ്ട എംബഡഡ് സിസ്റ്റം ട്രെയിനി കിറ്റും (എ.ടി.എം.ഇ,ജി. എ. 32), മൈക്രോ കംട്രോളർ ട്രെയിനർ കിറ്റും (8,051) ഉണ്ടാക്കലാണ് പ്രധാന ഉൽപ്പാദന പ്രവർത്തനം. വിപണി വിലയുടെ 30 ശതമാനം മാത്രമേ ഈ ഉത്പാദനം വഴി ആവുകയുള്ളൂ. 2017-18 ൽ പാറ്റ് 65 എംബഡഡ് സിസ്റ്റം ട്രെയിനി കിറ്റും (എ.ടി.എം.ഇ,ജി. എ. 32), 60 മൈക്രോ കംട്രോളർ ട്രെയിനർ കിറ്റും (8,051) ഉൽപ്പാദിപ്പിച്ചു. ഈ കിറ്റുകൾ പിന്നീട് ഗവർണ്മെന്റ് എഞ്ചിനീയറിംഗ് കോളേജുകളിലേക്കും പോളിടെക്നിക്കുകളിലേക്കും ഡി.ടി.ഇ-ടെ നിർദ്ദേശപ്രകാരം വിതരണം ചെയ്തു. പാറ്റുകളിലെ പരിശീലനം പരിശീലനാർഥികളുടെ നൈപുണ്യം ഉയർത്തുന്നതിനും വ്യവസായത്തിലേക്ക് നേരിട്ട് പ്രവേശിക്കുന്നതിനുള്ള ആത്മവിശ്വാസം ഉണ്ടാക്കുന്നതിനും സഹായിച്ചിട്ടുണ്ട്. പാറ്റുകൾ വഴി നേരിയ വരുമാനം ഉണ്ടാക്കാനാവുന്നത് വിദ്യാർഥികൾക്ക് പ്രചോദനമാണ്.

**ഭാവി പ്രവർത്തനങ്ങൾ:**
താഴെ പറയുന്ന സ്ഥാപനങ്ങളിൽ രണ്ട് പാറ്റുകൾ കൂടെ ആരംഭിക്കുവാൻ പദ്ധതിയിട്ടിട്ടുണ്ട്.

1) ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് പ്രിന്റിംഗ് ടെക്നോളജി ആന്റ് ഗവൺമെന്റ് പോളിടെക്നിക്ക് കോളേജ്, ഷോർണ്ണൂർ- പ്രിന്റിംഗ് ടെക്നോളജിയുമായി ബന്ധപ്പെട്ട ഉൽപ്പന്നങ്ങൾ
2) ഗവൺമെൻറ് പോളിടെക്നിക്ക് കോളേജ്, അട്ടൂർ- പ്ലാസ്റ്റിക് പുനർ വിനിയോഗം. പ്രാരംഭ പ്രവർത്തനങ്ങൾ ഇതിനകം ആരംഭിച്ചിട്ടുണ്ട്.

അവലംബം: സാങ്കേതിക വിദ്യാഭ്യാസ ഡയറക്ടറേറ്റ്

## എഞ്ചിനീയറിംഗ് കോളേജുകൾ

2018 ലെ കണക്കുപ്രകാരം സംസ്ഥാനത്ത് നിലവിലുള്ള 183 എഞ്ചിനീയറിംഗ് കോളേജുകളിലായി 57,100 പേർ പ്രവേശനം നേടി. ഇതിൽ 171 എണ്ണം (93.33%) സ്വാശ്രയകോളേജുകളും (അൺ എയ്ഡഡ്), 9 എണ്ണം (5%) സർക്കാർ കോളേജുകളും, 3 എണ്ണം (1.67%) സ്വകാര്യ എയ്ഡഡ് കോളേജുകളുമാണ്. ഏറ്റവും കൂടുതൽ അൺഎയ്ഡഡ് എഞ്ചിനീയറിംഗ് കോളേജുകൾ ഉള്ളത് എറണാകുളം ജില്ലയിലാണ് (32 എണ്ണം). അതു കഴിഞ്ഞാൽ തിരുവനന്തപുരം (25 എണ്ണം) ജില്ലയാണ്. കൊല്ലം, പത്തനംതിട്ട, ആലപ്പുഴ, എറണാകുളം, മലപ്പുറം, കാസർകോഡ് ജില്ലകളിൽ ഗവൺമെന്റ് എഞ്ചിനീയറിംഗ് കോളേജുകൾ ഇല്ല. ജില്ല തിരിച്ചും, മാനേജ്മെന്റ് തിരിച്ചുമുള്ള എഞ്ചിനീയറിംഗ് കോളേജുകളുടെയും, അനുവദിച്ചിട്ടുള്ള സീറ്റുകളുടെയും എണ്ണം അനുബന്ധം 4.39 ൽ ചേർത്തിട്ടുണ്ട്. 2018-ൽ അനുവദിക്കപ്പെട്ട സീറ്റുകളുടെ എണ്ണം സർക്കാർ കോളേജുകളിൽ 3,340 ആണ് (5.85%). ഇത് എയ്ഡഡ് കോളേജുകളിൽ 1,850 (3.24%) ഉം, അൺഎയ്ഡഡ് കോളേജുകളിൽ 51910 (90.91%) ഉം ആയിരുന്നു.

കേരളത്തിലെ എഞ്ചിനീയറിംഗ് കോളേജുകളിൽ ഏറ്റവുമധികം സീറ്റുകൾ ഉള്ളത് മെക്കാനിക്കൽ എഞ്ചിനീയറിംഗ വിഭാഗത്തിലാണ് (11,194). തുടർന്ന് ഇലക്ട്രോണിക്സ് ആന്റ് കമ്മ്യൂണിക്കേഷൻ (10,479), കമ്പ്യൂട്ടർ സയൻസ് ആന്റ് എഞ്ചിനീയറിംഗ് (10179), സിവിൽ എഞ്ചിനീയറിംഗ് (10,044) വിഭാഗത്തിലുമാണ്. 2018-19 ലെ ശാഖ തിരിച്ചുള്ള സീറ്റ് വിഭാഗത്തിന്റെ വിശദാംശങ്ങൾ അനുബന്ധം 4.40 ൽ ചേർത്തിരിക്കുന്നു. ഗവണ്മെന്റ് എയ്ഡഡ് എഞ്ചിനീയറിംഗ് കോളേജുകളിൽ പ്രവേശനം നേടിയ കുട്ടികളുടെ എണ്ണം (ഒന്നാം വർഷം) 2016-17 ലെ 5,134 ൽ നിന്ന് 2018-19 ൽ 6,222 ആയി കൂടിയിട്ടുണ്ട്. പെൺകുട്ടികളുടെ പ്രവേശനത്തിന്റെ അനുപാതം 2016-17ലെ 36.42 ശതമാനത്തിൽ നിന്ന് 2017-18 ൽ 39.86 ശതമാനമായി കൂടിയിട്ടുണ്ട്.

2017-18 ൽ 1,606 വിദ്യാർത്ഥികൾക്ക് സർക്കാർ എഞ്ചിനീയറിംഗ് കോളേജുകളിൽ ബിരുദാനന്തര ബിരുദ കോഴ്സിൽ പ്രവേശനം ലഭിച്ചു. സർക്കാർ-എയ്ഡഡ് കോളേജുകളിൽ ബിരുദ-ബിരുദാനന്തര കോഴ്സിൽ പഠിക്കുന്ന വിദ്യാർത്ഥികളിൽ 58.78 പെൺകുട്ടികളാണ്. വിശദാംശങ്ങൾ അനുബന്ധം 4.11 ലും 4.12 യിലും ചേർത്തിരിക്കുന്നു.

## എഞ്ചിനീയറിംഗ് കോളേജുകളിലെ അക്കാദമിക മികവ്

ഗവൺമെന്റ് എഞ്ചിനീയറിംഗ് കോളേജുകളിലെ അധ്യയന മികവ് ഉയർന്നതും, ശ്ലാഘനീയവുമാണ്. വിജയശതമാനവും പ്രശസ്തമായ സ്ഥാപനങ്ങളിൽ മികച്ച ജോലി ലഭിച്ച വിദ്യാർത്ഥികളുടെ കണക്കും (പ്ലെയ്സ്മെൻറ്) വളരെ മെച്ചപ്പെട്ടതാണ്. വിദ്യാർത്ഥികൾക്ക് വിസിറ്റിംഗ് ഫാക്കൽറ്റികളുടെ അനുഭവങ്ങളിൽ നിന്നും മറ്റും ഏറെ ഗുണകരമായ കാര്യങ്ങൾ ലഭിക്കുന്നുണ്ട്. വിസിറ്റിംഗ് ഫാക്കൽറ്റി പരിപാടിയുടെ വിശദാംശങ്ങൾ അനുബന്ധം 4.43 ൽ കൊടുത്തിരിക്കുന്നു. ഗേറ്റ് ,ക്യാറ്റ് (സി.എ.റ്റി) തുടങ്ങിയ മത്സര പരീക്ഷകൾ എഴുതി ഉപരിപഠനത്തിന് അർഹത നേടുന്നവരുടെ എണ്ണവും കൂടിയിട്ടുണ്ട്. വിപ്രോ, മഹീന്ദ്രാ, റ്റി.സി.എസ്സ്. ബോഷ് തുടങ്ങിയ ബഹുരാഷ്ട്ര കമ്പനികളിലാണ് കൂടുതൽ വിദ്യാർത്ഥികൾക്കും ജോലി ലഭിച്ചിട്ടുള്ളത്. 2017-18-ൽ വിവിധ ഗവൺമെന്റ് എഞ്ചിനീയറിംഗ് കോളേജ് വിദ്യാർത്ഥികൾക്ക് ലഭിച്ച പ്ലേസ്മെൻറിന്റെ വിശദാംശങ്ങൾ ചുവടെയുള്ള പട്ടിക 4.9-ൽ ചേർത്തിരിക്കുന്നു.

## പോളിടെക്നിക്കുകളും ടെക്നിക്കൽ ഹൈസ്കൂളുകളും

കേരളത്തിൽ 45 സർക്കാർ പോളിടെക്നിക്കുകളും, 6 സ്വകാര്യ എയ്ഡഡ് പോളിടെക്നിക്കുകളും ആണ് നിലവിലുള്ളത്. ഇവിടങ്ങളിലെ പ്രവേശനം 2018-19 -ൽ യഥാക്രമം 10,765 ഉം, 1,504 ഉം ആണ്.

**പട്ടിക 4.9** 2017-18-ലെ വിവിധ എഞ്ചിനീയറിംഗ് കോളേജുകളിലെ വിദ്യാർത്ഥികളുടെ പ്ലേസ്മെൻറിന്റെ വിശദാംശങ്ങൾ.

| ക്രമ നം. | കോളേജിന്റെ പേര് | നമ്പർ ഓഫ് ഓഫേഴ്സ് |
|---|---|---|
| 1 | എഞ്ചിനീയറിംഗ് കോളേജ്, തിരുവനന്തപുരം | 549 |
| 2 | ഗവൺമെന്റ് എഞ്ചിനീയറിംഗ് കോളേജ്, ബാർട്ടൺ ഹിൽ | 112 |
| 3 | ആർ ഐ.റ്റി കോട്ടയം | 170 |
| 4 | ഗവൺമെന്റ് എഞ്ചിനീയറിംഗ് കോളേജ്, ഇടുക്കി | 21 |
| 5 | ഗവൺമെന്റ് എഞ്ചിനീയറിംഗ് കോളേജ്, തൃശ്ശൂർ | 203 |
| 6 | ഗവൺമെന്റ് എഞ്ചിനീയറിംഗ് കോളേജ്, പാലക്കാട് | 66 |
| 7 | ഗവൺമെന്റ് എഞ്ചിനീയറിംഗ് കോളേജ്, കോഴിക്കോട് | 16 |
| 8 | ഗവൺമെന്റ് എഞ്ചിനീയറിംഗ് കോളേജ്, വയനാട് | 3 |
| 9 | ഗവൺമെന്റ് എഞ്ചിനീയറിംഗ് കോളേജ്, കണ്ണൂർ | 102 |
| | ആകെ | 1242 |

അവലംബം- സാങ്കേതിക വിദ്യാഭ്യാസ വകുപ്പ്

2018–19–ൽ 28,695 വിദ്യാർത്ഥികൾ ഗവൺമെന്റ് പോളിടെക്നിക്കുകളിലും, 41,63 വിദ്യാർത്ഥികൾ സ്വകാര്യ എയ്ഡഡ് പോളിടെക്നിക്കുകളിലും പഠിക്കുന്നുണ്ട്. 2015–16 മുതൽ 2018–19 വരെയുള്ള വർഷങ്ങളിൽ പോളിടെക്നിക്കുകളിലെ വാർഷിക പ്രവേശനവും വിദ്യാർത്ഥികളുടെ എണ്ണവും അനുബന്ധം 4.44, 4.45 ൽ കാണാം. 2018–19 വർഷത്തിൽ പോളിടെക്നിക്കുകളിൽ പ്രവേശനം ലഭിച്ച കുട്ടികളുടെ ട്രേഡ് തിരിച്ചുള്ള വിശദവിവരങ്ങൾ അനുബന്ധം 4.47 ൽ കാണാം. ഏറ്റവും കൂടുതൽ വിദ്യാർത്ഥികൾക്ക് പ്രവേശനം ലഭിച്ചത് കമ്പ്യൂട്ടർ എഞ്ചിനീയറിംഗ് (2,010), തുടർന്ന് ഇലക്ട്രോണിക്സ് എഞ്ചിനീയറിംഗ് (2,000), മെക്കാനിക്കൽ എഞ്ചിനീയറിംഗ് (1,660), സിവിൽ എഞ്ചിനീയറിംഗ് (1,310), എന്നിവയുമാണ്.

സംസ്ഥാനത്തെ പോളിടെക്നിക്കുകളിൽ 1,845 അധ്യാപകർ ജോലി ചെയ്യുന്നു. പോളിടെക്നിക്കുകളിൽ പ്രവേശനം നേടിയ കുട്ടികളിൽ 28.42 പെൺകുട്ടികളാണ്. എന്നാൽ സർക്കാർ എയ്ഡഡ് പോളിടെക്നിക്കുകളൽ ഇത് 29.14, 23.47 ശതമാനവുമാണ്. അധ്യാപികമാരുടെ അനുപാതത്തിലും വളരെ കുറവ് കാണപ്പെടുന്നു (34.9 ). എയ്ഡഡ് പോളിടെക്നിക്കുകളിൽ അധ്യാപികമാരുടെ എണ്ണം 22.99 ശതമാനമാണ്. എന്നിരുന്നാലും സർക്കാർ മേഖലയിൽ ഇത് താരതമ്യേന കൂടുതലാണ് (37.55 ).

പോളിടെക്നിക്കുകളിലെ അധ്യാപകരുടെയും, വിദ്യാർത്ഥികളുടെയും വിശദാംശങ്ങൾ, അനുബന്ധം 4.47 ൽ കാണാം. ഇതേ വർഷം ഇവിടെയുള്ള പട്ടികജാതി–പട്ടികവർഗ്ഗ വിഭാഗത്തിൽപ്പെട്ട അധ്യാപകരുടെയും വിദ്യാർത്ഥികളുടെയും എണ്ണം അനുബന്ധം 4.49 –ൽ കാണാം. പോളിടെക്നിക്കുകളിൽ പട്ടികജാതി–പട്ടികവർഗ്ഗ വിദ്യാർത്ഥികളുടെ കുറവാണെന്ന് കാണാം (പട്ടിക 4.10).

കേരളത്തിൽ 39 ടെക്നിക്കൽ ഹൈസ്കൂളുകൾ പ്രവർത്തിക്കുന്നുണ്ട്. 2018–19–ൽ ഇവിടെ ആകെ 7,957 വിദ്യാർത്ഥികളും 768 അധ്യാപകരും ഉണ്ടായിരുന്നു. അധ്യാപകരിൽ 23.18 സ്ത്രീകളാണ്.

ടെക്നിക്കൽ സ്കൂളുകളിലെ 2015–16 മുതൽ, 2017–18 വരെയുള്ള വർഷങ്ങളിലെ അധ്യാപക വിദ്യാർത്ഥി വിവരങ്ങൾ അനുബന്ധം 4.50 ൽ കാണാം. കഴിഞ്ഞ വർഷവുമായി താരതമ്യം ചെയ്യുമ്പോൾ, ടെക്നിക്കൽ ഹൈസ്കൂളുകളിലെ പട്ടികജാതി–പട്ടിക വർഗ്ഗ വിദ്യാർത്ഥികളുടെ എണ്ണം 11.71 ശതമാനത്തിൽ നിന്നും 11.67 ശതമാനമായും 0.81 ശതമാനത്തിൽനിന്നും 0.73 ശതമാനമായും കുറവാണ് യഥാക്രമം കാണിച്ചിരിക്കുന്നത്. ഇതിന്റെ വിശദവിവരങ്ങൾ അനുബന്ധം 4.51 ലും 4.52ലും ചേർത്തിരിക്കുന്നു.

വിവിധ മേഖലകളിൽ വർദ്ധിച്ചുവരുന്ന തൊഴിൽ അവസരങ്ങൾ നേരിടുന്നതിന് കേരളത്തിലെ ഉന്നതവും സാങ്കേതികവുമായ വിദ്യാഭ്യാസത്തെ സജ്ജമാക്കേണ്ടതുണ്ട്. ഈ ആവശ്യങ്ങൾ നിറവേറ്റുന്നതിനായി കൂടുതൽ തൊഴിൽ–നൈപുണ്യ–വ്യവസായ കേന്ദ്രീകൃത കോഴ്സുകൾ സംസ്ഥാനം ആരംഭിക്കേണ്ടതുണ്ട്. നൈപുണ്യ വികസന കോഴ്സുകൾ വിവിധ ഏജൻസികളുമായി സംയോജിപ്പിച്ചുകൊണ്ട് ആവർത്തനം ഒഴിവാക്കി നടപ്പിലാക്കാവുന്നതാണ്. ആർട്സ് ആന്റ് സയൻസ് കോളേജുകൾക്ക് എൻ.എ.എ.സി. (നാക്)യുടേയും, എൻജിനീയറിംഗ് കോളേജുകൾക്ക് എൻ.എ.ബി. യുടേയും അംഗീകാരത്തോടെ വിദ്യാഭ്യാസത്തിന്റെ ഗുണനിലവാരം ഉറപ്പുവരുത്തണം. ദശകങ്ങളായിട്ടുള്ള കേരളത്തിന്റെ പൈതൃകം മാനവ വിഭവശേഷിയിൽ ധാരാളം അവസരം സൃഷ്ടിച്ചിട്ടുണ്ട്. ഈ അവസരങ്ങൾ ശരിയായി ഉപയോഗിക്കാനായാൽ ഇന്ത്യയുടെ വിദ്യാഭ്യാസ തലസ്ഥാനമായി കേരളം മാറും.

**പട്ടിക 4.10** പോളിടെക്നിക്കുകളിലെ പട്ടികജാതി/ പട്ടികവർഗ്ഗ വിദ്യാർത്ഥികളുടെ അനുപാതം

| സ്ഥാപനം | 2016–17 | | | | 2017–18 | | | | 2018–19 | | | |
|---|---|---|---|---|---|---|---|---|---|---|---|---|
| | എസ്.സി | എസ്.ടി | മറ്റുള്ളവർ | ആകെ | എസ്.സി | എസ്.ടി | മറ്റുള്ളവർ | ആകെ | എസ്.സി | എസ്.ടി | മറ്റുള്ളവർ | ആകെ |
| 1.ഗവൺമെന്റ് | 7.08 | 0.86 | 92.06 | 100 | 6.86 | 0.71 | 92.43 | 100 | 7.1 | 1.03 | 91.873 | 100 |
| 2.പ്രൈവറ്റ(എയ്ഡഡ്) | 5.46 | 0.38 | 94.16 | 100 | 5.13 | 0.47 | 94.4 | 100 | 4.59 | 0.5 | 94.908 | 100 |
| ആകെ | 6.86 | 0.79 | 92.36 | 100 | 6.62 | 0.68 | 92.7 | 100 | 6.78 | 0.96 | 92.258 | 100 |

അവലംബം- സാങ്കേതിക വിദ്യാഭ്യാസ ഡയറക്ടറേറ്റ്

## ആരോഗ്യം

സമൂഹത്തിലെ ജനങ്ങളുടെ ആരോഗ്യനിലയിലെ പുരോഗതി സാമൂഹ്യവികസനത്തിന്റെ നിർണായക മേഖലകളിൽ ഒന്നാണ്. അടിസ്ഥാന ജീവിത സൗകര്യങ്ങളും അവകാശങ്ങളും നിഷേധിക്കപ്പെട്ട വിഭാഗങ്ങളിലേക്ക് കൂടി മെച്ചപ്പെട്ട ആരോഗ്യ സേവനങ്ങൾ എത്തിക്കാൻ കഴിഞ്ഞാൽ മാത്രമേ ഇത് നേടിയെടുക്കാൻ കഴിയൂ. ഇന്ത്യയിലെ മറ്റു സംസ്ഥാനങ്ങളെ അപേക്ഷിച്ച് കേരളം ഉയർന്ന ആരോഗ്യനിലവാരം കൈവരിച്ചു. മെച്ചപ്പെട്ട സാക്ഷരതാ നിരക്ക്, പൊതുവിതരണ സമ്പ്രദായം, തൊഴിലലിസംഘടനകളുടെ സാന്നിധ്യം മുഖേന തൊഴിലാളി ചൂഷണത്തിലുണ്ടായ കുറവ്  തുടങ്ങിയ മറ്റു സാമൂഹ്യ ഘടകങ്ങളെ കൂടാതെ ആരോഗ്യ പരിരക്ഷാ സംവിധാനങ്ങളുടെ എളുപ്പത്തിലുള്ള ലഭ്യതയും പ്രാപ്യതയും കേരളത്തിന്റെ ആരോഗ്യ നിലവാരത്തെ സ്വാധീനിക്കുന്നതില് പ്രധാന പങ്ക് വഹിച്ചിട്ടുണ്ട്. 1996 ന് ശേഷം ജനാധിപത്യ വികേന്ദ്രീകരണത്തിന്റെ ഭാഗമായി കേരളത്തിലെ പ്രാഥമിക,ദ്വിതീയ ആരോഗ്യ സംരക്ഷണ കേന്ദ്രങ്ങളുടെ അടിസ്ഥാന സൗകര്യങ്ങളും സജ്ജീകരണങ്ങളും മെച്ചപ്പെടുകയും അതുവഴി ആരോഗ്യ സംരക്ഷണ ലഭ്യത വിസ്തൃതമാകുകയും ചെയ്തു. കേരളത്തിൽ സമൂഹത്തിലെ പാവപ്പെട്ടവർക്ക് സാർവത്രികമായ ആരോഗ്യ പരിരക്ഷ ലഭ്യമാക്കുന്നതിൽ അലോപ്പതിയും ആയുഷും നിർണ്ണായക പങ്ക് വഹിക്കുന്നു. ശിശുമരണനിരക്ക്, ജനനനിരക്ക്, മരണനിരക്ക്, ആയുർ ദൈർഘ്യം എന്നീ ആരോഗ്യ സൂചികകളിൽ കേരളം വൻകുതിപ്പുകൾ നടത്തിയിരിക്കുന്നു.  ഈ നേട്ടങ്ങൾ സുസ്ഥിരമാണെന്ന് സംസ്ഥാനം ഉറപ്പാക്കേണ്ടതുണ്ട്. കൂടാതെ ജീവിത ശൈലീ രോഗങ്ങളായ (സംക്രമികേതര രോഗങ്ങൾ) പ്രമേഹം, ഹൈപ്പർടെൻഷൻ, കൊറോണറി ഹാര്ട്ട് രോഗങ്ങൾ, അർബുദം, വാര്ദ്ധക്യകാല രോഗങ്ങള് തുടങ്ങിയവ സംസ്ഥാനത്ത് പരിഹരിക്കേണ്ടതാണ്. സാംക്രമിക രോഗങ്ങളായ  ചിക്കൻഗുനിയ പനി, ഡങ്കിപ്പനി, എലിപ്പനി, പന്നിപ്പനി തുടങ്ങിയവയും വളരെ ആശങ്ക ഉണ്ടാക്കുന്നു.  ഇതെല്ലാം കൂടാതെ സംസ്ഥാനത്തെ ആരോഗ്യരംഗത്തിന് പുത്തൻ ഭീക്ഷണികളായി  മാനസികരോഗങ്ങൾ, ആത്മഹത്യ, മദ്യപാനത്തിന്റേയും മയക്കുമരുന്നിന്റേയും വർദ്ധിച്ചുവരുന്ന ഉപയോഗം, കൗമാരകാലത്തെ ആരോഗ്യപ്രശ്നങ്ങൾ, വർദ്ധിച്ചുവരുന്ന റോഡ് ട്രാഫിക് അപകടങ്ങൾ എന്നിവയും പ്രധാന പ്രശ്നങ്ങളാണ്. ആദിവാസികൾ, മത്സ്യത്തൊഴിലാളികൾ തുടങ്ങിയ പാർശ്വവത്കരിക്കപ്പെട്ട ജനസംമൂഹത്തിന്റെ ആരോഗ്യ നിലവാരം പൊതുസമൂഹവുമായി താരതമ്യപ്പെടുത്തുമ്പോൾ പിന്നിലാണ്. ഇതൊക്കെ കൈകാര്യംചെയ്യാന് വിവിധ മേഖലകൽ തമ്മിൽ ആത്മാർത്ഥവും അതീവശ്രദ്ധയോട്ടുംകൂടിയ ഏകോപനം അത്യാവശ്യമാണ്.

### കേരളത്തിന്റെ ആരോഗ്യ സൂചകങ്ങൾ

ദേശീയ ശരാശരിയുമായി താരതമ്യം ചെയ്തുകൊണ്ടുള്ള കേരളത്തിന്റെ പ്രധാനപ്പെട്ട ആരോഗ്യ ജനസംഖ്യാ സൂചകങ്ങൾ പട്ടിക 4.11 ൽ ചേർത്തിരിക്കുന്നു.

**പട്ടിക 4.11** ഇന്ത്യയുമായി താരതമ്യംചെയ്തുള്ള കേരളത്തിന്റെ ജനസംഖ്യ, ആരോഗ്യ സൂചകം

| ക്രമ നമ്പർ | സൂചകം | | കേരളം | ഇന്ത്യ |
|---|---|---|---|---|
| | ആകെ ജനസംഖ്യ (കോടിയിൽ) ((സെൻസസ് 2011) | | 3.34 | 121.06 |
| | ദശവർഷ വളർച്ച (ശതമാനത്തിൽ)(സെൻസസ് 2001) | | 4.9 | 17.7 |
| | ലിംഗ അനുപാതം (സെൻസസ് 2011) | | 1084 | 943 |
| | ശിശു ലിംഗ അനുപാതം (സെൻസസ് 2011) | | 964 | 919 |
| 1 | ജനന നിരക്ക് # | | 14.3 | 20.4 |
| 2 | മരണ നിരക്ക് # | | 7.6 | 6.4 |
| | | പുരുഷൻ | 8.5 | 6.8 |
| | | സ്ത്രീ | 6.7 | 5.9 |
| 3 | സാധാരണ വളർച്ചാനിരക്ക് # | | 6.8 | 14 |
| 4 | ശിശുമരണനിരക്ക് # | | 10 | 34 |
| | | പുരുഷൻ | 9 | 33 |
| | | സ്ത്രീ | 11 | 36 |
| 5 | നവജാത ശിശു മരണനിരക്ക് * | | 6 | 24 |
| 6 | പെരിനാറ്റൽ  മോർട്ടാലിറ്റി നിരക്ക് * | | 10 | 23 |
| 7 | ശിശുമരണ നിരക്ക് * | | 2 | 9 |

| ക്രമ നമ്പർ | സൂചകം | | കേരളം | ഇന്ത്യ |
|---|---|---|---|---|
| 8 | 5 വയസ്സിനു താഴെയുള്ള മരണ നിരക്ക്* | | 11 | 39 |
| 9 | ഏർളി നിയോനാറ്റൽ മോർട്ടാലിറ്റി റേറ്റ്* | | 4 | 18 |
| 10 | ലേറ്റ് നിയോനാറ്റൽ മോർട്ടാലിറ്റി റേറ്റ്* | | 2 | 5 |
| 11 | പോസ്റ്റ് നിയോനാറ്റൽ മോർട്ടാലിറ്റി റേറ്റ്* | | 4 | 11 |
| 12 | മരണ നിരക്ക്* | | | |
| | എ) കുട്ടികൾ (0–4) | | 2.3 | 9.4 |
| | ബി) കുട്ടികൾ (5–14) | | 0.2 | 0.6 |
| | സി) വ്യക്തികൾ (15–59) | | 2.5 | 3.1 |
| | ഡി) വ്യക്തികൾ (60 ഉം മുകളിലും) | | 43.5 | 41.9 |
| | ഇ) വൈദ്യ ശുശ്രൂഷ ലഭ്യമായ മരണങ്ങളുടെ ശതമാനം* | | | |
| | | സർക്കാർ | 41.6 | 28.5 |
| | | സ്വകാര്യം | 35.8 | 17.7 |
| | | നിർദ്ദിഷ്ട യോഗ്യതയുള്ളവർ | 15.7 | 33.8 |
| | | പരിശീലനം ലഭിക്കാത്തവർ/ മറ്റുള്ളവർ | 6.9 | 20.1 |
| 13 | ചാപിള്ളയുടെ ജനന നിരക്ക്* | | 6 | 4 |
| 14 | പ്രത്യുല്പാദന നിരക്ക്* | | 1.8 | 2.3 |
| 15 | സാധാരണ പ്രത്യുല്പാദന നിരക്ക്* | | 51.1 | 74.4 |
| 16 | ടോട്ടൽ മാരിറ്റൽ ഫെർട്ടിലിറ്റി റേറ്റ് * | | 3.8 | 4.8 |
| 17 | ഗ്രോസ് റീപ്രൊഡക്ഷൻ റേറ്റ്* | | 0.8 | 1.1 |
| 18 | സ്ത്രീകളിലെ വിവാഹ പ്രായം ## | | | |
| | എ) 18–ന് മുമ്പ് | | 16.9 | 16.8 |
| | ബി) 18–20 | | 19.2 | 19.1 |
| | സി) 21–ന് മുകളിൽ | | 24.5 | 24.0 |
| | ഡി) എല്ലാവരും | | 23.2 | 22.1 |
| 19 | കപ്പിൾ പ്രൊട്ടക്ഷൻ റേറ്റ് ## | | 31.8 | 40.4 |
| 20 | മാതൃ മരണ നിരക്ക്** | | 46 | 130 |
| 21 | പ്രതീക്ഷിത ആയുർ ദൈർഘ്യം *** | | 75.1 | 68.7 |
| | | പുരുഷൻ | 72.2 | 67.4 |
| | | സ്ത്രീ | 77.9 | 70.2 |

അവലംബം: # എസ്.ആര്.എസ് 2017 സെപ്റ്റംബർ / * എസ്ആർഎസ് സ്റ്റാറ്റിസ്റ്റിക്കൽ റിപ്പോർട്ട് 2016 /
** സ്പെഷൽ ബുള്ളറ്റിൻ ഓൺ എംഎംആർ 2014-16 / *** എസ് ആർ എസ് ലൈഫ് ടേബിൾ 2012-16 /
## ഇന്ത്യയിലെ ആരോഗ്യ കുടുംബക്ഷേമ സ്ഥിതിവിവരക്കണക്കുകൾ 2017

## ആർദ്രം മിഷൻ

അടിസ്ഥാന സൗകര്യങ്ങളും സേവനങ്ങളും മെച്ചപ്പെടുത്തുന്നതിലൂടെ സർക്കാർ ആശുപത്രികൾ രോഗീ സൗഹൃദമാക്കുന്ന ഒരു പദ്ധതിയാണ് ആർദ്രം മിഷൻ. സർക്കാർ ആശുപത്രികളിൽ ഔട്ട്പേഷ്യന്റ് മെഡിക്കൽ പരിശോധനകളും മറ്റ് പരിശോധനകളും കുറഞ്ഞ സമയത്തിനുള്ളിൽ നൽകിക്കൊണ്ടും ഗുണനിലവാരമുള്ള ആരോഗ്യപരിരക്ഷ ഉറപ്പാക്കിക്കൊണ്ടും പൊതുജന സൗഹൃദമാക്കാൻ കഴിയും. ഇത് കിടത്തിച്ചികിത്സ ആവശ്യമായ രോഗികൾക്കു വേണ്ടത്ര ശ്രദ്ധ നൽകുന്നതിന് സഹായിക്കും. സർക്കാർ മെഡിക്കൽ കോളജ് ഹോസ്പിറ്റലുകൾ, ജില്ലാ താലൂക്ക് ആശുപത്രികൾ, പ്രാഥമികാരോഗ്യ കേന്ദ്രങ്ങൾ എന്നിങ്ങനെ മൂന്ന് ഘട്ടങ്ങളിലായാണ് ആർദ്രം മിഷൻ നടപ്പാക്കുന്നത്. സർക്കാർ ആശുപത്രികളിലെ സേവനങ്ങളും സൗകര്യങ്ങളും മെച്ചപ്പെടുത്തുന്നതിനും ന്യായമായ ചെലവിലും സമയത്തിലും സംതൃപ്തിയിലും ചികിത്സ നൽകുന്നതിനും മിഷൻ ലക്ഷ്യമിടുന്നു. വിശദാംശങ്ങൾ അദ്ധ്യായം 11 ൽ നൽകിയിരിക്കുന്നു.

**ബോക്സ് 4.7** ആരോഗ്യ മേഖലയുടെ 2018–ലെ പ്രളയത്തിനോടുള്ള പ്രതികരണം

ആരോഗ്യ മേഖലയിൽ വെള്ളപ്പൊക്കത്തിന്റെ പ്രത്യാഘാതം ബഹുമുഖമാണ്. ദുരന്തത്തിനുശേഷം വർഷങ്ങളോളം നിലനിൽക്കുന്ന വൈവിധ്യമാർന്ന വെല്ലുവിളികളാണ് ഇത് മുന്നോട്ടുവയ്ക്കുന്നത്. മാലിന്യം കലരുന്നതുവഴി ജലം മലിനമാകുക, എലികളുടെയും മറ്റും മാലിന്യം, മറ്റ് മാലിന്യ വസ്തുക്കൾ, വെള്ളപ്പൊക്കം, അഭയാർഥികളായ ജനങ്ങളുടെ കുടിലുകൾ, ചീത്തയായ പോഷകാഹാരങ്ങൾ, ശുചീകരണ നടപടികൾ എന്നിവ വെള്ളപ്പൊക്കത്തിനു ശേഷം സാംക്രമിക രോഗങ്ങളുടെ സാധ്യത വർദ്ധിപ്പിക്കുന്നു. വികസിത വികസ്വര രാജ്യങ്ങളിൽ ഇത്തരം സംഭവങ്ങളിൽ ജലജന്യ രോഗങ്ങളായ വയറിളക്കം, കോളറ, ഹെപ്പറ്റൈറ്റിസ് എ, എലിപ്പനി തുടങ്ങിയവ റിപ്പോർട്ട് ചെയ്യപ്പെട്ടിട്ടുണ്ട്. ദുരന്തത്തിന്റെ അളവ് കഴിഞ്ഞ 90 വർഷത്തെ അനുഭവത്തിൽനിന്നും വ്യത്യസ്തമായിരുന്നതിനാൽ ആരോഗ്യസംവിധാനത്തിൻറെ തയാറെടുപ്പുകൾക്കും വിഭവങ്ങൾക്കും അപ്പുറമായിരുന്നു ഈ ദുരന്തം. ചില പ്രദേശങ്ങളിൽ ഒറ്റപ്പെട്ട വെള്ളപ്പൊക്കം ഉണ്ടായിരുന്ന സ്ഥാനത്തു സംസ്ഥാനത്തെ 14 ജില്ലകളിൽ 13 എണ്ണവും ബാധിതമായിരുന്നു. ആരോഗ്യ പരിപാലന സ്ഥാപനങ്ങൾ പൂർണ്ണമായി/ഭാഗികമായി നശിക്കുകയും ഉപകരണങ്ങളും സാമഗ്രികളും നശിക്കുകയും ചെയ്തു. എല്ലാ തലങ്ങളിലുമുള്ള രക്ഷാ ശ്രമങ്ങളുമായി ആരോഗ്യവകുപ്പ് ഏകോപനത്തിൽ പ്രവർത്തിച്ചു. ദുരന്തസമയത്തും അതിനു ശേഷവും രക്ഷാപ്രവർത്തകരുമായി സഹകരിച്ച രോഗാവസ്ഥയും മരണസംഖ്യയും പരിമിതപ്പെടുത്തുന്നതിനാണ് ആരോഗ്യ സംവിധാനത്തിന്റെ പ്രാഥമിക പരിഗണന നൽകപ്പെട്ടത്. ആരോഗ്യ വകുപ്പിന്റെ ശ്രമങ്ങൾ ഏകോപിപ്പിക്കുന്നതിന് ആരോഗ്യ വകുപ്പ് ഡയറക്ടറേറ്റിൽ ഒരു 24x7 ഡിസാസ്റ്റർ കൺട്രോൾ റൂം സ്ഥാപിച്ചു. ദുരന്ത ബാധിത പ്രദേശങ്ങളിലെ ജനങ്ങളുടെ രോഗബാധകൾ, വിവിധ സാംക്രമിക രോഗങ്ങൾ, മാനസികാരോഗ്യപ്രശ്നങ്ങൾ എന്നിവയെല്ലാം പിന്തുണയ്ക്കുന്ന ഏജൻസികളുടെ സഹായത്തോടെ പൊതുജനാരോഗ്യ സംഘംവിലയിരുത്തി. പകർച്ച വ്യധികളായ ജലജന്യ രോഗങ്ങൾ (തീവ്രവയറിളക്ക രോഗങ്ങൾ, ഹെപ്പറ്റൈറ്റിസ് എ, ഹെപ്പറ്റൈറ്റിസ് ഇ, എലിപ്പനി മുതലായവ), കൊതുക് ജന്യരോഗങ്ങൾ തുടങ്ങിയവയെല്ലാം വെള്ളപ്പൊക്കത്തിന്റെ വ്യാപ്തി പരിഗണിച്ച് മുൻകൂട്ടി കണ്ടിരുന്നെങ്കിലും അപകടം ഒന്നും ഉണ്ടായില്ല. ചെറിയ തോതിൽ എലിപ്പനി റിപ്പോർട്ട് ചെയ്യപ്പെട്ടുവെങ്കിലും ഇതു പ്രതീക്ഷിച്ച നിരക്കിലും വളരെ കുറവാണെന്നത് പ്രതിരോധ നടപടികളുടെ ഫലപ്രാപ്തിയെ ചൂണ്ടിക്കാണിക്കുന്നു. മെഡിക്കൽ റെക്കോർഡുകൾ നഷ്ടപ്പെട്ടതും ഡയാലിസിസ്, കീമോതെറാപ്പി എന്നിവയുൾപ്പെടെ ചികിത്സാ നടപടികൾ നിർത്തിവയ്ക്കപ്പെട്ടതുമൂലം ഉണ്ടാകുന്ന പ്രശ്നങ്ങൾ കണ്ടുപിടിച്ച നടപടി സ്വീകരിച്ചിരുന്നു. കുട്ടികൾ, സ്ത്രീകൾ, വൃദ്ധർ, സാന്ത്വന പരിചരണ രോഗികൾ തുടങ്ങിയവരുടെ ആരോഗ്യ പരിപാലന ആവശ്യങ്ങൾക്കു മുൻകൂട്ടി നടപടി സ്വീകരിച്ചിരുന്നു. വെള്ളപ്പൊക്കത്തിന് ശേഷമുള്ള പ്രവർത്തനങ്ങളിൽ വൃത്തിയാക്കൽ, ജലജന്യരോഗങ്ങൾ തടയൽ, ഭക്ഷ്യ വിഷബാധ തടയൽ, എലിപ്പനി നിയന്ത്രിക്കൽ, മറ്റ് പകർച്ചവ്യാധികൾ നിയന്ത്രിക്കൽ, കൊതുകുജന്യ രോഗങ്ങളുടെ നിയന്ത്രണം, സാംക്രമികേതര രോഗങ്ങളുടെ നിയന്ത്രണം, മാനസിക പ്രശ്നങ്ങൾ, മറ്റു ആരോഗ്യ പ്രശ്നങ്ങൾ, ബിഹേവിയറൽ ചേഞ്ച് കമ്യൂണിക്കേഷൻ, രോഗനിർണയ റിപ്പോർട്ടിങ്, നിയമപരമായ ഇടപെടലുകളും മറ്റ് സഹായ പ്രവർത്തനങ്ങളും ഉൾപ്പെടുന്നു. പൊതുജനാരോഗ്യ സാഹചര്യങ്ങൾ നിരീക്ഷിക്കുകയും വിലയിരുത്തുകയും ചെയ്യുക, രോഗങ്ങൾ പൊട്ടിപ്പുറപ്പെടാവുന്നതിന്റെ അപകടസാധ്യതകൾ പ്രവചിക്കുക, സാധ്യമായ പരിഹാരങ്ങൾ കണ്ടെത്തൽ, ആവശ്യകതയെ തിരിച്ചറിയൽ, വിവിധമേഖലാതല ഏകോപനവുമായി ആവശ്യമായ പ്രവർത്തനങ്ങൾ നടപ്പിലാക്കുന്നതിൽ സഹായിക്കുക എന്നിവയാണ് പ്രളയത്തിനുശേഷമുണ്ടായ പൊതുജനാരോഗ്യ പ്രവർത്തനങ്ങൾ.

അവലംബം: ഡയറക്ടറേറ്റ് ഓഫ് ഹെൽത്ത് സർവീസസ്, കേരള ഗവൺമെന്റ്

## കേരളത്തിലെ നിപ്പാ വൈറസ് രോഗബാധ 2018

കേരളത്തിൽ ഏതെങ്കിലും തരത്തിലുള്ള പകർച്ചവ്യാധികൾ ഉണ്ടാകുന്നതിനെ നേരത്തേ തിരിച്ചറിയുന്നതിനുള്ള ശക്തമായ സംവിധാനവും രോഗബാധയെ നിയന്ത്രിക്കാനും അതിന്റെ വ്യാപനം തടയുന്നതിനും രോഗ നിരീക്ഷണ സംവിധാനം വളരെ നന്നായി പ്രവർത്തിക്കുന്നു. 2018 മെയ് മാസത്തിൽ കോഴിക്കോട്, മലപ്പുറം ജില്ലകളിൽ ഉണ്ടായ നിപ്പാ വൈറസ് രോഗബാധയ്ക്ക് അടിയന്തിര പ്രതികരണം നൽകിയത് വഴി ഈ രംഗം വീണ്ടും തെളിയിക്കപ്പെട്ടു. ഭാരത സർക്കാരും ലോകാരോഗ്യസംഘടനയും ഉൾപ്പെടെ പകർച്ചവ്യാധികൾ നിരീക്ഷിക്കുകയും നിയന്ത്രിക്കുകയും ചെയ്യുന്ന വിവിധ മേഖലയിലെ വിദഗ്ധർ ഇത് വിലമതിക്കുന്നു.

ആരോഗ്യസംരക്ഷണ സ്ഥാപനങ്ങളുടെ ആരോഗ്യസംരക്ഷണ സേവനദാതാക്കൾ ഉൾപ്പെടെ സ്ഥിരീകരിച്ച/സാധ്യതയുള്ള കേസുകളുടെ എല്ലാ സമ്പർക്കങ്ങളും പട്ടികപ്പെടുത്തി ദിവസേനയുള്ള ആരോഗ്യ നില പരിശോധിക്കുകയും, ആവശ്യമായവരുടെ സാമ്പിളുകൾ പരിശോധിക്കുകയും പരമാവധി ഇൻകുബേഷൻ കാലാവധി കഴിയുന്നതുവരെ തുടർച്ചയായി നിരീക്ഷിക്കുകയും ചെയ്തു. കേന്ദ്ര നിരീക്ഷണ യൂണിറ്റിനെയും ആരോഗ്യ

മാന്ദ്രാലയത്തിനെയും ദിവസേന സംഭവങ്ങളുടെ ക്രോഡീകരണം അറിയിച്ചുകൊണ്ടിരുന്നു. ഡൽഹി, ചെന്നൈ, പൂനെ, മണിപ്പൽ എന്നിവിടങ്ങളിൽ നിന്നുള്ള വിദഗ്ധർ  ജില്ലയിൽ എത്തി പ്രവർത്തനങ്ങൽ വിലയിരുത്തുകയും സഹായിക്കുകയും ചെയ്തു. മലേഷ്യയിലും ബംഗ്ലാദേശിലും പശ്ചിമ ബംഗാളിലെ വടക്ക് കിഴക്കൻ ഭാഗങ്ങളിലും നിപ പൊട്ടിപ്പുറപ്പെട്ട അനുഭവങ്ങൾക്ക് സമാനമായി പഴം ഭക്ഷിക്കുന്ന വവ്വാലുകളായിരുന്നു വൈറസ് ബാധയുടെ ഉറവിടമായി നിരീക്ഷിക്കപ്പെട്ടത്. 1998 മുതൽ ഏഷ്യൻ രാജ്യങ്ങളായ മലേഷ്യ, ബംഗ്ലാദേശ് തുടങ്ങിയ രാജ്യങ്ങളിൽ ഈ രോഗം റിപ്പോർട്ട് ചെയ്യപ്പെട്ടിരുന്നു. 2001 മുതൽ ഇന്ത്യയിൽ ബംഗാളിലെ ചില ഭാഗങ്ങളിൽ ഈ രോഗബാധയുണ്ടായിട്ടുണ്ട്. എന്നാൽ ദക്ഷിണേന്ത്യയിൽ ഇത് ആദ്യത്തേതായിരുന്നു, കേരളത്തിന്റെ രോഗചികിത്സാ സങ്കേതത്തിനു ഇതു പെട്ടെന്ന് തന്നെ കണ്ടുപിടിക്കാൻ സാധിച്ചു. കേരളത്തിലെ ആരോഗ്യരംഗത്ത് നടന്ന പകർച്ചവ്യാധി പ്രതികരണ പ്രവർത്തനങ്ങൾ മൂലം വളരെ ചുരുങ്ങിയ 10 ദിവസ കാലയളവിനുള്ളിൽ രോഗം നിയന്ത്രിക്കപ്പെട്ടുവെങ്കിലും ഈ കാലയളവിൽ 16 ജീവൻ നഷ്ടപ്പെട്ടു. ഭരണപരമായ നേതൃത്വം, രാഷ്ട്രീയ പ്രതിജ്ഞാബദ്ധത, സാമൂഹിക സഹകരണം, ആരോഗ്യ സംവിധാനങ്ങൾ എന്നിവ ഈ സവിശേഷ പകർച്ചവ്യാധി തടയുന്നതിന് സംഭാവന നൽകിയിട്ടുണ്ട്.

## ഇ–ഹെൽത്ത് പ്രൊജക്ട്

കേരളത്തിലെ ആരോഗ്യസ്ഥാപനങ്ങളെ കമ്പ്യൂട്ടർ ശൃംഖലയായി ബന്ധിപ്പിക്കുന്നതിന് ഇ–ഹെൽത്ത് പ്രൊജക്ട് ലക്ഷ്യമിടുന്നു. ഡോക്ടർമാർക്ക് എളുപ്പത്തിൽ പരിശോദിക്കാവുന്ന  വ്യക്തിഗത മെഡിക്കൽ രേഖകളുടെ ഒരു ഡാറ്റാബേസ് നിർമ്മിക്കുക എന്നതാണ് പദ്ധതി ലക്ഷ്യമിടുന്നത്. രോഗിയുടെ സവിശേഷമായ തിരിച്ചറിയൽ, സംസ്ഥാനത്തെ വിവിധ പ്രാഥമിക, ദ്വിതീയ, തൃദീയ  തലങ്ങളിലുള്ള വിവിധ ആരോഗ്യ പരിപാലന വിതരണ യൂണിറ്റുകൾ തമ്മിലുള്ള ഡാറ്റ എക്സ്ചേഞ്ച് എന്നിവ ഇതിൽ ഉൾപ്പെട്ടിരിക്കുന്നു. ഇത് മൂലം ആവർത്തിച്ച് വരുന്ന മെഡിക്കൽ പരിശോധനകൾ ഒഴിവാക്കാനും രോഗിയുടെ ചെലവ് കുറക്കുന്നതിനും ക്ലിനിക്കുകളിലും ലാബുകളിലും തിരക്ക് കുറയ്ക്കാനും കഴിയും. തിരുവനന്തപുരം പൈലറ്റ് ജില്ലയായി കേരളത്തിലെ എല്ലാ ജില്ലകളിൽ ഈ പദ്ധതി നടപ്പിലാക്കി വരുന്നു.

## ദേശീയ ആരോഗ്യ നയം 2017

പഞ്ചവത്സര പദ്ധതികളിൽ ആരോഗ്യമേഖലയോടുള്ള നയ സമീപനം  വ്യക്തമാക്കുന്ന ദേശീയ ആരോഗ്യ നയത്തിന് 1983 –ലും 2002 – ലും അടക്കം രണ്ടു പ്രാവശ്യം  ഇന്ത്യ രൂപം നല്കുകയുണ്ടായി. പതിനഞ്ച് വര്ഷങ്ങള്ക്കുശേഷം പുതുക്കിയ ദേശീയ ആരോഗ്യനയം 2017 ൽ രൂപപ്പെടുത്തി. ഇതിൽ സാർവത്രിക ആരോഗ്യ പരിരക്ഷ, മാതൃമരണനിരക്കും ശിശുമരണനിരക്കും കുറയ്ക്കൽ, സൗജന്യമായി പരിശോധനയും മരുന്നുകളും ലഭ്യമാക്കൽ, കാലഘട്ടത്തിനനുസരണമായി നിയമങ്ങളിൽ മാറ്റംവരുത്തൽ എന്നിവ ഉള്പ്പെടുന്നു. സാങ്കേതികവിദ്യകൾ ലഭ്യമാക്കുക, മനുഷ്യ വിഭവങ്ങൾ വികസിപ്പിക്കുക, മെഡിക്കൽ ബഹുഭാഷാ പ്രോത്സാഹിപ്പിക്കുക, വിവരശേഖരം തയ്യാറാക്കുക, മെച്ചപ്പെട്ട സാമ്പത്തിക സംരക്ഷണ തന്ത്രങ്ങൾ വികസിപ്പിക്കൽ, നിയന്ത്രണം ശക്തിപ്പെടുത്തുക, ആരോഗ്യപരിരക്ഷ ഉറപ്പിക്കൽ എന്നിവയിലൂടെ ആരോഗ്യരംഗത്ത് നിക്ഷേപം, ആരോഗ്യ സംരക്ഷണ സേവനങ്ങൾ നടപ്പിലാക്കൽ, രോഗപ്രതിരോധത്തിലൂടെ നല്ല ആരോഗ്യം പ്രോത്സാഹിപ്പിക്കൽ എന്നിവക്കായി ആരോഗ്യരംഗത്തെ രൂപപ്പെടുത്തുന്നതിൽ ഗവൺമെന്റിന്റെ പങ്കാളിത്തം ശക്തിപ്പെടുത്തുന്നതിനും മുൻഗണന നൽകുന്നതിനും 2017 ലെ ദേശീയ ആരോഗ്യ നയം  ലക്ഷ്യം വയ്ക്കുന്നു. ദേശീയ ആരോഗ്യനയം 2017–ന്റെ  സുപ്രധാന സവിശേഷതകൾ ചുവടെ ചേർത്തിരിക്കുന്നു.

- സർക്കാരിന്റെ ആരോഗ്യച്ചെലവ് ജി.ഡി.പി യുടെ നിലവിലുള്ള 1.15% ശതമാനത്തിനിന്നും 2.5% വരെ 2025 ഓടെ വർദ്ധിപ്പിക്കുക.
- 2020 ഓടെ സംസ്ഥാന ആരോഗ്യ പരിരക്ഷാ ബജറ്റ് സംസ്ഥാന ബജറ്റിന്റെ 8 ശതമാനത്തിൽ കൂടുതലായി വർധിപ്പിക്കുക.
- 2025 ഓടെ ദുരന്തപൂർണമായ ആരോഗ്യ ചെലവ്നേരിടുന്ന വീടുകളുടെ അനുപാതം 25 % ആയി കുറയ്ക്കുക.
- 2020 ആകുമ്പോഴേക്ക് ആരോഗ്യ സംവിധാനത്തിലെ വിവരങ്ങളുടെ ജില്ലാതല ഇലക്ട്രോണിക് ഡാറ്റാബേസ് ഉറപ്പാക്കുക.
- 2020 ആകുമ്പോഴേക്ക് ആരോഗ്യ നിരീക്ഷണ സംവിധാനം ശക്തിപ്പെടുത്തുകയും പൊതുജനാരോഗ്യ പ്രാധാന്യമുള്ള രോഗങ്ങൾക്ക് രജിസ്ട്രേഷൻ നടത്തുകയും ചെയ്യുക.
- 2025 ആകുമ്പോഴേക്കും ആയുർദൈർഘ്യം 67.5 ൽ നിന്ന് 70 ആക്കുക.
- 2025 ഓടെ 5 വയസ്സിൽ താഴെയുള്ള മരണനിരക്ക് 23 ആയും എം.എം.ആർ ഇപ്പോഴത്തെ നിലവാരത്തിൽ നിന്നും 2020 ആകുമ്പോഴേക്കും 100 ആയും കുറയ്ക്കുക.
- 2019 ൽ ശിശു മരണനിരക്ക് 28 ആയി കുറയ്ക്കുക.
- 2025 ഓടെ നവജാത ശിശു മരണനിരക്ക് 16 ആയും സ്റ്റിൽ ബർത്ത് റേറ്റ്  ഒറ്റ അക്കത്തിലേക്കും കുറക്കുക.
- 2025 ഓടെ പൊതുജനാരോഗ്യ സൗകര്യങ്ങളുടെ ഉപഭോഗം 50% ആയി  ഉയർത്തുക .
- 2025 ആകുമ്പോഴേക്കും 90 ശതമാനത്തിൽകൂടുതൽ നവജാതശിശുക്കൾക്കും   ഒരു വയസ്സാകുന്നതോടെ പ്രതിരോധ മരുന്ന് നൽകും.
- പുകയിലയുടെ ഉപയോഗം 2020 ആകുമ്പോഴേക്കും

15% ആയും 2025 ൽ 30% ആയും കുറക്കുക.

- സ്വകാര്യ മേഖലയുമായി തന്ത്രപരമായ സഹകരണം.

### സംസ്ഥാന ആരോഗ്യ നയം

സംസ്ഥാനത്ത് ഒരു പുതിയ ആരോഗ്യനയം രൂപീകരിക്കുന്നതിന്റെ ഭാഗമായി ആസൂത്രണ ബോർഡ് അംഗം ഡോ. ബി. ഇക്ബാൽ തലവനായുള്ള 17 അംഗ സമിതി രൂപീകരിച്ചു. ആരോഗ്യ മേഖലയില് സാധാരണക്കാരന്റെ ആവശ്യങ്ങള് ആരായുന്നതിനായി വിവിധ ജില്ലകളിൽ സമിതി യോഗം ചേരുകയും കൂടാതെ ആരോഗ്യ മേഖലയുമായി ബന്ധപ്പെട്ട വിദഗ്ധർ, തൊഴിൽ ചെയ്യുന്നവർ, വ്യക്തികള് എന്നിവരുമായി സമിതി കൂടിയാലോചനകൾ നടത്തി. രോഗ നിർണ്ണയത്തിന് മുഖ്യ പങ്ക് വഹിക്കുന്ന പ്രാഥമിക ആരോഗ്യ മേഖലയെ ശക്തിപ്പെടുത്തുന്നതിനും പകർവ്യാധികൾ വ്യാപിക്കുന്നത് തടയുന്നതിനുമായി താഴെതട്ടിലേക്കുള്ള രോഗപ്രതിരോധം ശക്തിപ്പെടുത്തുന്നതിനും സമിതി ഊന്നൽ നല്കുന്നു. ചികിത്സാ സൗകര്യങ്ങൾ ശക്തിപ്പെടുത്തുന്നതിന് പുറമേ രോഗപ്രതിരോധത്തിനു ഊന്നല് നല്കേണ്ടതിന്റെ ആവശ്യകതയെക്കുറിച്ചും സമിതി പരിശോധിച്ചു. സർക്കാർ ധനസഹായത്തിലുള്ള സൗജന്യവും സാർവത്രികവും സമഗ്രവുമായ ആരോഗ്യ സംരക്ഷണ സംവിധാനത്തിലൂടെ മാതൃ ശിശു മരണനിരക്കുകൾ വികസിത രാജ്യങ്ങളിലെ നിരക്കിലേക്കെത്തിക്കുക ജനങ്ങളുടെ ആയുർദൈർഘ്യം വർദ്ധിപ്പിക്കുക എന്നിവ ലക്ഷ്യമിടുന്നു. കരട് റിപ്പോർട്ട് ഗവണ്മെന്റിനു തുടർ നടപടികൾക്ക് സമർപ്പിച്ചിരിക്കുന്നു.

### സുസ്ഥിര വികസന ലക്ഷ്യങ്ങൾ : കേരളത്തിന്റെ ലക്ഷ്യം

സംസ്ഥാനത്തെ ആരോഗ്യ മേഖലയിൽ ഹ്രസ്വകാലത്തേക്കും ഇടക്കാലത്തേക്കും കൈവരിക്കേണ്ട ലക്ഷ്യങ്ങൾ സംസ്ഥാന സർക്കാർ പ്രഖ്യാപിച്ചിട്ടുണ്ട്. പ്രസ്തുത ലക്ഷ്യങ്ങൾ ആസൂത്രണം ചെയ്യുന്നതിന് ഐക്യ രാഷ്ട്ര സഭ രൂപപ്പെടുത്തിയ സുസ്ഥിര വികസന ലക്ഷ്യങ്ങളിൽപ്പെടുന്ന പ്രത്യേകിച്ചും എസ്.ഡി.ജി നമ്പർ മൂന്ന് പരാമർശമായി തെരഞ്ഞെടുത്ത് ദേശീയ അന്തർദേശീയ ലക്ഷ്യങ്ങളോട് തുലനമുള്ള ലക്ഷ്യങ്ങൾക്ക് അന്തിമരൂപം നൽകി. ഐക്യരാഷ്ട്ര സഭ പ്രഖ്യാപിച്ച ലക്ഷ്യങ്ങളിൽ കേരളത്തിന് പ്രസക്തമായവ കർമ്മ സമിതി വിശദമായി പരിശോധിക്കുകയും സംസ്ഥാനത്തിന്റെ ഇപ്പോഴുള്ള സാംക്രമികരോഗ നിലക്കും വ്യാപ്തിക്കും യോജിച്ചവ തെരഞ്ഞെടുത്തിട്ടുണ്ട്. ഐക്യരാഷ്ട്ര സഭ രേഖയിലില്ലാത്ത ലക്ഷ്യങ്ങൾകൂടാതെ സംസ്ഥാനത്ത് പ്രാധാന്യത്തോടെ പരിഗണിക്കപ്പെടേണ്ടതായ ദന്തസംരക്ഷണം, നേത്ര സംരക്ഷണം, പാലിയേറ്റീവ് കെയർ എന്നീ ലക്ഷ്യങ്ങളും കേരളം ഉൾപ്പെടുത്തിയിട്ടുണ്ട്.

പ്രസ്തുത ലക്ഷ്യങ്ങൾ നേടുന്നതിനുള്ള പ്രധാന മാർഗ്ഗങ്ങളും സമിതി നിർദ്ദേശിച്ചിട്ടുണ്ട്. കൈവരിക്കേണ്ട ലക്ഷ്യങ്ങളുടെ പുരോഗതി നിര്ണ്ണയിക്കുന്നതിനായി മൂല്യങ്ങൾ വിലയിരുത്തുന്നതിന് 2021 ൽ ഒരു സർവേ നടത്തി സംസ്ഥാനത്തിന്റെ പ്രവർത്തനം വിലയിരുത്തും.

### പദ്ധതിക്കാലത്തെ ആരോഗ്യമേഖലയ്ക്കുള്ള ധനസഹായം

കഴിഞ്ഞ കുറെ വർഷങ്ങളായി സംസ്ഥാനബജറ്റിൽ നിന്നും തുക നീക്കി വയ്ക്കുന്ന ഒരു പ്രധാന മേഖലയാണ് ആരോഗ്യം. അടുത്ത കാലത്തായി സർക്കാരിന്റെ ആരോഗ്യ സംരക്ഷണ ചെലവ് നിരന്തരമായി വര്ദ്ധിക്കുന്നതായികാണുന്നു. തദ്ദേശ സ്വയംഭരണ വകുപ്പിന്റെയും മറ്റു വകുപ്പുകളുടെയും സംഭാവനയെ ഒഴിവാക്കിയാൽ മൊത്തം സംസ്ഥാന ബഡ്ജറ്റ് വിഹിതത്തിന്റെ 5 ശതമാനത്തോളമാണ് ആരോഗ്യ സംരക്ഷണത്തിന് കേരളം ചെലവഴിക്കുന്നത് എന്നതാണ് വസ്തുത. പന്ത്രണ്ടാം പഞ്ചവത്സര പദ്ധതിക്കാലത്ത് പദ്ധതികൾ നടപ്പാക്കുന്നതിന് നീക്കിവച്ചിരുന്ന തുക 331888.00 ലക്ഷം രൂപ (ബി.ഇ) ആയിരുന്നു. പദ്ധതി കാലയളവിൽ റിപ്പോർട്ട് ചെയ്ത ആകെ ചെലവ് 300600.50 ലക്ഷം (90.57%). പതിമൂന്നാം പദ്ധതിയുടെ ആദ്യ വർഷത്തിൽ (2017–18) ആരോഗ്യ മേഖലയ്ക്ക് 131495 ലക്ഷം രൂപ വകയിരുത്തിയിരുന്നു. ഇതിൽ 89.42 ശതമാനം ചെലവഴിച്ചു. രണ്ടാം വർഷത്തിലെ (2018–19) വിഹിതം 1,41,930 രൂപയും 2018 ഒക്ടോബർ വരെയുള്ള ചെലവ് 33.10 ശതമാനവുമാണ്. കഴിഞ്ഞ നാല് വാർഷിക പദ്ധതി കാലയളവിലെ വകുപ്പനുസരിച്ചുള്ള പദ്ധതി വിഹിതവും ചെലവും 2018 ഒക്ടോബർ വരെ (2018–19) ആകെ പദ്ധതി വിഹിതവും ചിലവും പട്ടിക 4.12 ൽ കൊടുത്തിട്ടുണ്ട്.

## കേരളത്തിലെ പ്രധാന ആരോഗ്യ പ്രശ്നങ്ങൾ

### സാംക്രമിക രോഗങ്ങൾ

കേരളത്തിൽ സാംക്രമിക സാംക്രമികേതര രോഗങ്ങൾവർദ്ധിച്ചുവരുന്നതായി കണ്ടുവരുന്നു. ഡെങ്കി, ചിക്കൻഗുനിയ, ലെപ്റ്റോസ്പൈറോസിസ്, മലേറിയ, ഹെപ്പറ്റൈറ്റിസ്, എച്ച്1 എൻ1 തുടങ്ങിയ സാംക്രമിക രോഗങ്ങൾ നിയന്ത്രിക്കപ്പെട്ടിരുന്നുവെങ്കിലും അടുത്ത കാലത്തായി രോഗനിരക്കും മരണനിരക്കും വര്ദ്ധിക്കാന് ഈ രോഗങ്ങളുടെ പുനരുജ്ജീവനം നല്ലൊരു പങ്ക് വഹിച്ചിട്ടുണ്ട്. ഡെങ്കി, മലേറിയ, ജാപ്പനീസ് എൻസെഫലൈറ്റിസ്, സ്ക്രബ് ടൈഫസ് മുതലായ കൊതുകുജന്യ രോഗങ്ങൾ പല ജില്ലകളിലും ഗണ്യമായി വർധിച്ചിട്ടുണ്ട്. വിവിധ തരത്തിലുള്ള വയറിളക്കരോഗങ്ങൾ, ടൈഫോയ്ഡ്, ഹെപ്പറ്റൈറ്റിസ് തുടങ്ങിയ ജലജന്യ അണുബാധകൾ പല ജില്ലകളിലും

**പട്ടിക 4.12** വകുപ്പ് തിരിച്ചുള്ള പദ്ധതി വിഹിതവും ചെലവും (വാർഷിക പദ്ധതി 2014-19) (രൂപ ലക്ഷത്തിൽ )

| Department | വാർഷിക പദ്ധതി 2014-15 | | വാർഷിക പദ്ധതി 2015-16 | | വാർഷിക പദ്ധതി 2016-17 | | വാർഷിക പദ്ധതി 2017-18 | | വാർഷിക പദ്ധതി (2018-19 ഒക്ടോബർ വരെ) | |
|---|---|---|---|---|---|---|---|---|---|---|
| | വിഹിതം | ചിലവ് ശതമാനം | വിഹിതം | ചിലവ് ശതമാനം | വിഹിതം | ചിലവ് ശതമാനം | വിഹിതം | ചിലവ് ശതമാനം | വിഹിതം | ചിലവ് ശതമാനം |
| ആരോഗ്യ സേവനം | 29,693 | 78.9 | 32,216 | 67.86 | 52,174 | 113.3 | 72,402 | 97.74 | 78,921 | 42.99 |
| മെഡിക്കൽ വിദ്യാഭ്യാസം | 25,750 | 97.4 | 26,699 | 89.69 | 39,388 | 77.56 | 47,009 | 82.25 | 49,414 | 17.44 |
| ഭാരതീയ ചികിത്സാ വകുപ്പ് | 2,545 | 78.15 | 2,670 | 93.85 | 3,412 | 94.06 | 4,320 | 81.56 | 4,820 | 34.03 |
| ആയുർവ്വേദ വിദ്യാഭ്യാസം | 2,567 | 84.1 | 2,567 | 94.6 | 3,364 | 55.5 | 4,600 | 48.51 | 5,060 | 20.35 |
| ഹോമിയോപ്പതി | 1,440 | 88.76 | 1,440 | 91.26 | 1,983 | 76.26 | 2,300 | 88.37 | 2,700 | 52.41 |
| ഹോമിയോ വിദ്യാഭ്യാസം | 945 | 97.6 | 945 | 93.78 | 990 | 24.3 | 864 | 42.98 | 1,015 | 59.35 |
| ആകെ | 62,940 | 87.76 | 66,537 | 79.65 | 101,311 | 95.24 | 131,495 | 89.42 | 141,930 | 33.1 |

അവലംബം: പ്ലാൻ സ്പെയിസ്

നിരന്തരമായി കണ്ടുവരുന്നു. കഴിഞ്ഞ കുറെ വർഷങ്ങളായി കുറവ് രേഖപ്പെടുത്തിയിരുന്ന കോളറ ചില ജില്ലകളിൽ കൂടുതലായി കാണപ്പെടുന്നു. വർഷങ്ങളോളം പരിശ്രമിച്ചിട്ടും ഡിഫ്തീരിയയും വില്ലൻ ചുമയും പോലുള്ള വാക്സിൻ മൂലം തടയാനുള്ള രോഗങ്ങൾ ഇനിയും നിർമാർജനം ചെയ്യേണ്ടിയിരിക്കുന്നു. എന്നിരുന്നാലും സാംക്രമിക രോഗം സംബന്ധിച്ച പല ദേശീയ പരിപാടികൾക്കും ഒരു മാതൃകയാണ് കേരളം.

## ഡെങ്കിപ്പനി

ഇപ്പോൾ വെക്ടർ ജന്യ രോഗങ്ങളുടെ ഏറ്റവും വലിയ കാരണമായി മാറിയിരിക്കുന്ന ഡെങ്കിപ്പനി കേരളത്തിൽ 1998 ലാണ് പടർന്നു പിടിച്ചത്. 2015 വരെ രോഗം കൂടുതലും തിരുവനന്തപുരം, കൊല്ലം, കോട്ടയം, പത്തനംതിട്ട, കോഴിക്കോട്, മലപ്പുറം എന്നീ ജില്ലകളിൽ വ്യാപകമായിരുന്നു. എന്നാൽ 2017 ൽ എല്ലാ ജില്ലകളിലും ഡെങ്കിപ്പനി വ്യാപകമായി റിപ്പോർട്ട് ചെയ്തിട്ടുണ്ട്. ഉയരത്തിൽ സ്ഥിതിചെയ്യുന്ന ജില്ലകളിൽ കുറഞ്ഞ നിരക്കിലും മറ്റുള്ള ജില്ലകളിൽ കൂടുതലായും കാണപ്പെട്ടു. ഈ വൈവിധ്യമാർന്ന വിതരണത്തിന്റെ മുഖ്യ കാരണം ഡെങ്കി വെക്റ്റർ-ആഡസ് കൊതുകുകളുടെ വ്യാപനത്തിനു കാരണമാവുന്ന തരത്തിൽ പരിസ്ഥിതി ഘടകങ്ങളിലെ മാറ്റങ്ങൾ മൂലമാണെന്ന് കരുതുന്നു. ഗ്രാമീണ പശ്ചാത്തലത്തിൽ മുൻകാലങ്ങളിൽ കണ്ട ഈ കൊതുക് ഇപ്പോൾ ഗ്രാമങ്ങളിലും പട്ടണങ്ങളിലും വ്യാപിച്ചു.

## എലിപ്പനി

സംസ്ഥാനം അഭിമുഖീകരിക്കുന്ന മറ്റൊരു പൊതുജനാരോഗ്യ വെല്ലുവിളിയാണ് ലെപ്റ്റോസ്പൈറോസിസ്. എൺപതുകളുടെ തുടക്കത്തിൽ അപൂർവരോഗമായി കണക്കാക്കപ്പെട്ടിരുന്ന ഇത് ഇപ്പോൾ എല്ലാ ജില്ലകളിലും വ്യാപിച്ചിരിക്കുന്നു. 2012-13 ൽ ഒരു വലിയ പകർച്ചവ്യാധിയായി വടക്കൻ ജില്ലകളെ രോഗബാധിതമാക്കിയ രോഗം പിന്നീട് കേരളം മുഴുവനായും ബാധിച്ചു. തുടക്കത്തിൽ രോഗം ബാധിച്ച എലികളുടെ മൂത്രത്തിൽ നിന്നും പരിസ്ഥിതി മലിനീകരണം മൂലമാണ് വ്യാപിച്ചത്. പശുക്കൾ, നായ്ക്കൾ, പന്നികൾ തുടങ്ങിയ വളർത്തു മൃഗങ്ങളിൽ രോഗം റിപ്പോർട്ട് ചെയ്യപ്പെട്ടിട്ടുള്ളതുകൊണ്ട് തന്നെ കൃഷി പ്രവർത്തനങ്ങളിൽ ഏർപ്പെട്ടിരിക്കുന്നവർക്ക് രോഗ സാധ്യതയുണ്ട്. സ്തംഭനാവസ്ഥയിലുള്ള കനാലുകളിൽ ശുചീകരണത്തിൽ പങ്കെടുക്കുന്നവർക്കു ഈ രോഗം ബാധിച്ചതായി റിപ്പോർട്ട് ചെയ്യപ്പെട്ടിരുന്നു. ഈയിടെ ലെപ്റ്റോസ്പൈറോസിസ് കാരണം മരണനിരക്ക് ഉയരുന്നതു വെറ്റിനറി, മൃഗസംരക്ഷണ വകുപ്പുകളുടെ കൂട്ടായ പരിശ്രമത്തിൽ ഫലപ്രദമായി നിയന്ത്രിക്കേണ്ടതുണ്ട്.

2015- ൽ 1098 കേസുകൾ റിപ്പോർട്ട് ചെയ്യപ്പെടുകയും, 43 പേർ മരിക്കുകയും ചെയ്തു. 2016- ൽ 1710 കേസുകൾ റിപ്പോർട്ട് ചെയ്യപ്പെടുകയും, 35 ആളുകൾ

മരിക്കുകയും ചെയ്തു. 2017 കാലത്ത് ചികിത്സ തേടിയ രോഗികളുടെ എണ്ണം 1408 ഉം മരണം സംഭവിച്ചവരുടെ എണ്ണം 80 ഉം ആയിരുന്നു. 2018 ൽ (2018 സെപ്റ്റംബർ വരെ) റിപ്പോർട്ട് ചെയ്യപ്പെട്ട കേസുകളുടെ എണ്ണം 625 ഉം മരണം റിപ്പോർട്ട് ചെയ്തു 30 ഉം ആണ്.

### ചിക്കൻഗുനിയ

കൊതുകുജന്യ അണുബാധകളിൽ പുതുതായിട്ടുള്ളതാണ് ചിക്കുൻഗുനിയ. 2005-06 കാലയളവിൽ അറബിക്കടലിലെ വിദൂര ദ്വീപുകളിലാണ് ഈ രോഗം ഉണ്ടായത് എന്ന് വിശ്വസിക്കപ്പെടുന്നു. അടുത്ത രണ്ട് വർഷത്തിനുള്ളിൽ കേരളം മുഴുവൻ അതിവേഗം വ്യാപിക്കുകയും നമ്മുടെ ജനസംഖ്യയുടെ 80 ശതമാനത്തിലധികം ജനങ്ങളെ ബാധിക്കുകയും ചെയ്യുന്നു. ഭാഗ്യവശാൽ രോഗംവ്യാപനം കുറയുകയും ജനങ്ങൾക്ക് ദീർഘകാലികമായ പ്രതിരോധശേഷി ലഭിക്കുകയും ചെയ്യുന്നു. കഴിഞ്ഞ രണ്ട് വർഷത്തിനിടയിൽ കേരളത്തിൽ 200 കേസുകൾ മാത്രം റിപ്പോർട്ട് ചെയ്യുകയും ഈ കാലയളവിൽ മരണം ഒന്നുംതന്നെ റിപ്പോർട്ട് ചെയ്യപ്പെടുകയും ചെയ്തിട്ടില്ല. ഇവിടെ രോഗം കൈമാറ്റം ചെയ്യുന്നതു ഈഡിസ് കൊതുകുകൾ ആണ്. ഡെങ്കി, ചിക്കുൻഗുനിയ എന്നിവ ഒരേ കൊതുകിലൂടെ പടർന്ന് കൊണ്ടിരിക്കുന്നതിനാലും സിക വൈറസ്, മഞ്ഞപ്പനിയുടെ ഭീഷണി എന്നിവക്ക ഒരേ കൊതുകുകൾ ഉത്തരവാദികൾ ആയതിനാലും ഭാവിയിൽ നാം ഇവയെ നേരിടാൻ ശ്രദ്ധാലുക്കളായിരിക്കണം.

2014-ൽ 139 ചിക്കൻഗുനിയ കേസുകൽ റിപ്പോർട്ട് ചെയ്തതിൽ 106 എണ്ണവും തിരുവനന്തപുരത്താണ്. 2015-ല് 104 കേസുകൽ റിപ്പോർട്ട് ചെയ്തതിൽ 99 കേസുകൽ തിരുവനന്തപുരം ജില്ലയിൽ മാത്രമാണ്. ഇത് 2016-17-ൽ യഥാക്രമം 90 ഉം 67 ഉം ആണ്. ഇത് 2017-18 കാലഘട്ടത്തിൽ യഥാക്രമം 54 ഉം 41 ഉം ആയിരുന്നു. 2018-19 സെപ്റ്റംബർ വരെ 37 കേസുകൾ റിപ്പോർട്ട് ചെയ്യപ്പെട്ടതിൽ 33 എണ്ണം തൃശ്ശൂർ ജില്ലയിൽ മാത്രമാണ്. കേരളത്തിൽ ആകെ 2014-ൽ 2046455 വൈറൽ പനി റിപ്പോർട്ട് ചെയ്തിട്ടുണ്ട്. 2015-ൽ ഇത് 19,25,690 ആണ്. 2016-17-ൽ ഇത് 1541441 ഉം 2017-18-ൽ 3417698 ഉം ആണ്. 2018-19 സെപ്റ്റംബർ വരെ 17,86,250 കേസുകളുമാണ് റിപ്പോർട്ട് ചെയ്യപ്പെട്ടത്. 2017-18 & 2018-19 (സെപ്റ്റംബർ വരെ) ചിക്കൻഗുനിയക്കും വൈറല് പനിക്കും ചികിത്സതേടിയവരുടെ ജില്ല തിരിച്ചുള്ള വിവരം അനുബന്ധം 4.53 ൽ കൊടുത്തിരിക്കുന്നു.

### മലേറിയ

കഴിഞ്ഞ കുറെ ദശാബ്ദങ്ങളായി നമ്മുടെ രാജ്യത്തിന്റെ പൊതുജനാരോഗ്യ മേഖല നേരിടുന്ന വെല്ലുവിളി അനോഫിലസ് കൊതുകുകളിലൂടെ പകരുന്ന മലേറിയ രോഗമാണ്. ഇതിന്റെ നിർമാർജനം ലക്ഷ്യമിടുന്ന വിവിധ ദേശീയ പരിപാടികൾ പരിമിതമായ വിജയം നേടുന്നു. എഴുപതുകളുടെ ആരംഭത്തിൽ കേരളത്തിൽ നിന്നും മലേറിയ രോഗം നിർമാർജനം ചെയ്തെങ്കിലും ഒരു പൊതുജനാരോഗ്യ വെല്ലുവിളിയായി ഇപ്പോൾ ഉയർന്നു വരുന്നു. മലേറിയ രോഗബാധിത സംസ്ഥാനങ്ങളിൽ നിന്നുള്ള വൻതോതിലുള്ള കുടിയേറ്റം കാരണം അടുത്തകാലത്തായി പ്രശ്നം കൂടുതൽ വഷളായി. ഫാൽസിപിയം മലേറിയയുടെ അനുപാതം കേരളത്തിൽ സാവധാനത്തിൽ വർധിച്ചു വരികയാണ്. തദ്ദേശീയമായി മലേറിയ നീക്കം ചെയ്യൽ സംസ്ഥാനത്തെ എസ്.ഡി.ജി. ലക്ഷ്യങ്ങളിൽ ഉൾപ്പെടുത്തിയിട്ടുണ്ടെങ്കിലും അത് നിറവേറ്റുന്നതിനുള്ള പ്രശ്നങ്ങൾ പലതാണ്. ദ്രുത നഗരവൽക്കരണം, ജില്ലകളിലെ വിപുലമായ അടിസ്ഥാന സൗകര്യ വികസനം, നഗര പ്രദേശത്ത് അനിയന്ത്രിതമായ നിർമ്മാണ പ്രവർത്തനങ്ങൾ, കാലാവസ്ഥാ വ്യതിയാനം നിമിത്തം കൊതുകുകളുടെ ജീവിത പരിണാമത്തിൽ ഉണ്ടായ മാറ്റം എന്നിവയാണ് എസ്.ഡി.ജി ലക്ഷ്യം നേടിയെടുക്കുന്നതിൽ വലിയ തടസം. കേരളത്തിലെ മലേറിയയുടെ വാർഷിക കണക്കുകൾ 2000 ൽ കുറവും മരണനിരക്ക് വളരെ കുറവാണ് എങ്കിലും പ്രധാന പ്രശ്നം ആഭ്യന്തര മലേറിയ വർദ്ധനയാണ്. തിരുവനന്തപുരം, കൊല്ലം, കോഴിക്കോട്, മലപ്പുറം, കണ്ണൂർ ജില്ലകളിൽ കഴിഞ്ഞ ഏതാനും വർഷങ്ങളായി തദ്ദേശീയ മലേറിയ പിടിമുറുക്കുന്നു. കർണാടകയിലെ വളരെ ഉയർന്ന മലമ്പനി നിരക്കുള്ള ജില്ലകളുടെ സമീപത്തകയാൽ കാസർകോട് ജില്ലയിൽ വർഷങ്ങളായി വളരെയധികം മലമ്പനി ഉണ്ട്. നമ്മുടെ സംസ്ഥാനത്തെ പടിഞ്ഞാറൻ തീരത്തുള്ള മീൻപിടുത്തക്കാരുടെ സാന്നിധ്യം തീരദേശ ജില്ലകളിൽ മലേറിയ പടരുന്നതിനുള്ള ഒരു ഭീഷണിയാണ്. 2017-ൽ മലേറിയ ബാധിതരുടെ എണ്ണം 1192 ഉം മരണം റിപ്പോർട്ട് ചെയ്തത് 2 ഉം ആണ്. 2018 -ൽ സെപ്റ്റംബർ വരെ രോഗബാധിതരുടെ എണ്ണം 551 ഉം മരണം ഒന്നുംതന്നെ രേഖപ്പെടുത്തിയിട്ടില്ല.

### ജപ്പാൻ ജ്വരം

ഇത് മസ്തിഷ്ക്കത്തെ ബാധിക്കുന്ന കൊതുക ജന്യമായ എൻസൈഫലൈറ്റിസിന്റെ ഒരു രൂപമാണ്. നെൽവയലുകളുടെ സാന്നിധ്യം മൂലം കേരളത്തിൽ ഈ രോഗ സാധ്യത കൂടുതലാണ് കാരണം ഈ രോഗം പരത്തുന്ന വൈറസ് വാഹകരായ കൊതുകുകൾ നെൽവയലുകളിലെ വെള്ളക്കെട്ടുകളിൽ പടർന്ന് കിടക്കുന്നു. മലിനമായ വെള്ളത്തിൽ മുട്ടയിടുന്ന ക്യുലെക്സ് കൊതുകിന്റെ തനതായ സ്വഭാവം മറ്റ് മേഖലകളിൽ രോഗ സാദ്ധ്യതകൾ വർദ്ധിപ്പിക്കും. ജാപ്പനീസ് എൻസെഫലൈറ്റിസ് (ജെ.ഇ.) ദേശാടന പക്ഷികളുടെ സാന്നിദ്ധ്യം വഴി കൈമാറ്റം ചെയ്യപ്പെടുന്നു എന്നത് അധിക അപകടമാണ് കാരണം നമ്മുടെ നാട്ടിൽ ദേശാടന പക്ഷികളെ ആകർഷിക്കുന്ന നിരവധി സങ്കേതങ്ങളുണ്ട്. എന്നാൽ ജെ.ഇ.ക്കെതിരെ ഫലപ്രദമായ വാക്സിൻ ഉള്ളതിനാൽ വാക്സിനേഷൻ ശക്തിപ്പെടുത്തുന്നതിലൂടെ അതിന്റെ നിയന്ത്രണ പരിപാടിയിൽ നമുക്ക് ശുഭാപ്തി വിശ്വാസമുണ്ട്.

## ജല ജന്യ രോഗങ്ങൾ

കഴിഞ്ഞ വർഷത്തെ അപേക്ഷിച്ച് 2018 ൽ കടുത്ത വയറിളക്ക രോഗങ്ങളിൽ കുറവുണ്ടായിട്ടുണ്ട്. ടൈഫോയ്ഡ് രോഗങ്ങളിൽ 2018 ൽ ഗണ്യമായ കുറവുണ്ടായി എന്നാൽ ഹെപ്പറ്റൈറ്റിസ് രോഗബാധമൂലം മരണം നടന്നതായി സംശയിക്കുന്നു. ജില്ലയുടെ പല ഭാഗങ്ങളിലും പ്രത്യേകിച്ച് ആദിവാസി തീരദേശ പ്രദേശങ്ങളിൽ സുരക്ഷിതമായ കുടിവെള്ള ലഭ്യതയില്ലെന്നതു ജലജന്യ രോഗങ്ങൾക്ക് പ്രധാന കാരണമായി ചൂണ്ടിക്കാട്ടുന്നു. കിണറുകൾ, പമ്പ്, ടാങ്കർ ലോറിയിലൂടെ വിതരണം ചെയ്യുന്ന വെള്ളം, പൊതു ജലവിതരണ പൈപ്പിലെ തകരാറുകൾ നിമിത്തം കുടിവെള്ളത്തോടൊപ്പം അഴുക്കുചാൽ വെള്ളം കലരുന്നത്, ജലസ്രോതസ്സുകളിൽ മാലിന്യങ്ങൾ ഉൾപ്പെടെയുള്ള അവശിഷ്ടങ്ങൾ, വാണിജ്യ ആവസ്യങ്ങൾക്കുള്ള ഐസ് ഉപയോഗിച്ച് ശീതള പാനീയങ്ങൾ തയ്യാറാക്കുന്നത്, മലിനമായ ജലം ഉപയോഗിച്ച് വെൽക്കം ഡ്രിങ്ക് തയ്യാറാക്കുന്നത് തുടങ്ങിയ സുരക്ഷിതമല്ലാത്ത ജല സ്രോതസ്സുകൾ ജല ജന്യ രോഗങ്ങൾക്കു കാരണമണ്. സാംക്രമിക രോഗങ്ങൾ തടയാനും നിയന്ത്രിക്കാനും 2017 നവംബർ മുതൽ 2018 ഡിസംബർ വരെ "ജാഗ്രത" എന്ന പേരിൽ നടപ്പിലാക്കുന്ന ഒരു വർഷത്തെ പ്രവർത്തന പദ്ധതി ആരോഗ്യവകുപ്പ്തയ്യാറാക്കിയിട്ടുണ്ട്.

## എച്ച്.ഐ.വി/എയ്ഡ്സ്

ഇന്ത്യയിൽ 2.4 ദശലക്ഷം ആളുകൾ എച്ച്.ഐ.വി ബാധിതരായി കഴിയുന്നുവെന്ന് കണക്കാക്കപ്പെടുന്നു. എച്ച്.ഐ.വി യുടെ വ്യാപനം നിയന്ത്രിക്കുക, എച്ച്.ഐ.വി/എയ്ഡ്സ് രോഗത്തിനോട് പ്രതികരിക്കാനുള്ള സംസ്ഥാനത്തിന്റെ കഴിവ് ശക്തിപ്പെടുത്തുക എന്നീ ലക്ഷ്യങ്ങളോടെ പ്രവർത്തിക്കുന്ന അഗ്രഗാമിയായ സ്ഥാപനമാണ് കേരള സംസ്ഥാന എയ്ഡ്സ് നിയന്ത്രണ സൊസൈറ്റി. ദേശീയ എയ്ഡ്സ് കൺട്രോൾ പരിപാടി സംസ്ഥാനത്ത് നടപ്പാക്കാനാണ് ഈ സ്ഥാപനം രൂപീകരിച്ചത്.

സംസ്ഥാനത്തെ എയ്ഡ്സ് വ്യാപന നിരക്ക് 2008-09 -ൽ 0.21 ശതമാനത്തിൽ നിന്നും 2010-11 -ൽ 0.13 ശതമാനമായും 2017 -ൽ 0.05 ശതമാനമായും കുറഞ്ഞിരിക്കുന്നു. സംസ്ഥാനത്തെ എച്ച്.ഐ.വി മഹാമാരി എന്ന പകർച്ചാവ്യാധി മുഖ്യമായും കേന്ദ്രീകരിച്ചിരിക്കുന്നത്, മയക്കുമരുന്ന് കുത്തിവയ്ക്കുന്നവർക്കിടയിൽ 0.41 ശതമാനവും (2011 -ൽ 4.95 ശതമാനം)- ഇന്ത്യയിൽ ഇത് 6.26 ശതമാനം, പുരുഷന്മാരുമായി ലൈംഗികബന്ധത്തിലേർപ്പെടുന്ന പുരുഷന്മാരുടെയിടയിൽ (എം.എസ്.എം) 0.23 ശതമാനവും (2011 -ൽ 0.36 ശതമാനം) - ഇന്ത്യയിൽ ഇത് 2.69 ശതമാനം, സ്ത്രീ ലൈംഗിക തൊഴിലാളികളുടെയിടയിൽ (എഫ്.എസ്.ഡബ്ലിയു) 0.10 ശതമാനവും (2011 -ൽ 0.73 ശതമാനം) - ഇന്ത്യയിൽ ഇത് 1.56 ശതമാനം എന്ന തോതിലാണ്. കേരളത്തിൽ ഭിന്നലിംഗക്കാർക്കിടയിലെ എച്ച്.ഐ.വി വ്യാപന നിരക്ക് 0.16 ശതമാനവും ഇന്ത്യയിൽ 3.14 ശതമാനവും ആണ്. ഇന്ത്യയിൽ കുടിയേറ്റക്കാർക്കിടയിലെ എച്ച്.ഐ.വി വ്യാപനം 0.51 ശതമാനമാണ്. ഇപ്പോഴുള്ള കണക്കുകൾ സൂചിപ്പിക്കുന്നത് സംസ്ഥാനത്തെ എച്ച്.ഐ.വി രോഗ സംക്രമണം മിക്കവാറും ഉയർന്ന അപകട സാദ്ധ്യതയുള്ള വ്യക്തികളിലും അവരുടെ ലൈംഗിക പങ്കാളികളിലും ഒതുങ്ങി നിൽക്കുന്നു എന്നാണ്. അവലംബം: കേരള സ്റ്റേറ്റ് എയ്ഡ്സ് കൺട്രോൾ സൊസൈറ്റി.

## പ്രധാന സാംക്രമിക രോഗങ്ങളുടെ വ്യാപനം

സാംക്രമിക രോഗങ്ങളുടെ വ്യാപനം സംബന്ധിച്ച താരതമ്യ വിശകലനം പട്ടിക 4.13 ൽ നൽകിയിട്ടുണ്ട്.

## സാംക്രമികേതര രോഗങ്ങൾ

മനുഷ്യന്റെ ആരോഗ്യകരമായ ജീവിതത്തിനു ഭീഷണിയായിട്ടുള്ളത് അർബുദം, പ്രമേഹം, കാർഡിയോവാസ്കുലാർ രോഗങ്ങൾ, ശ്വാസകോശസംബന്ധമായ രോഗങ്ങൾ എന്നീ സാംക്രമികേതര രോഗങ്ങളാണ്. ഇത്തരം രോഗങ്ങൾ നിയന്ത്രിക്കുന്നതിനും തടയുന്നതിനുമുള്ള നടപടികൾ സ്വീകരിച്ചില്ലെങ്കിൽ ഭാവിയിൽ ഉണ്ടാക്കാനിടയുള്ള കഷ്ടനഷ്ടങ്ങൾ വളരെ വല്യതായിരിക്കും. പ്രായാധിക്യവും ജീവിത രീതികളും ഇതിനെ സ്വാധീനിക്കുന്നു. താഴ്ന്ന വരുമാനക്കാരെ സംബന്ധിച്ച് മരുന്നുകളുടെ ഉയർന്ന വിലയും ചികിത്സക്കാവശ്യമായ സുദീർഘമായ കാലപരിധിയും വമ്പിച്ച സാമ്പത്തിക ബാധ്യത വരുത്തുന്നതാണ്. വൻതോതിൽ ആധുനികവൽക്കരണവും നഗരവത്കരണവും, ജീവിത രീതിയിലുള്ള മാറ്റം, മദ്യം, പുകയില എന്നിവയിലുള്ള ആശ്രയത്വം, വൈറ്റ് കോളർ തൊഴിലുകൾക്കുള്ള മുൻഗണന, വിചിത്രമായ ഭക്ഷണരീതികൾ, ശാരീരിക പ്രയത്നത്തിന് കുറഞ്ഞ മുൻഗണന, ജനങ്ങളുടെ ഉയർന്ന തലത്തിലുള്ള സമ്മർദ്ദം എന്നിവ സംസ്ഥാനത്ത് സാംക്രമികേതര രോഗങ്ങള് ഉണ്ടാകുന്നതിന് ചില കാരണങ്ങളാണ്. ഇന്ത്യയിൽ അകെ മരണത്തിന്റെ 42ശതമാനം എൻ.സി.ഡി. മൂലമാണ്. കേരളത്തിൽ ഈ അവസ്ഥ ഏറ്റവും ഗൗരവമുള്ളതാണ് എന്തെന്നാൽ 30 വയസിനും 59 വയസിനും ഇടയിലുള്ള മൊത്തം മരണത്തിന്റെ 52 ശതമാനത്തിൽ അധികവും എൻസിഡി മൂലമാണ്. ഹൈപ്പർടെൻഷൻ, പ്രമേഹം, കാർഡിയോ വാസ്കുലർ രോഗങ്ങൾ, സ്ട്രോക്ക്, കാൻസർ തുടങ്ങിയവയാണ് കേരളത്തിലെ പ്രധാന സാംക്രമികേതര രോഗങ്ങൾ. കേരളത്തിലെ പ്രായപൂർത്തിയായ പുരുഷന്മാരിൽ 27 ശതമാനവും പ്രമേഹ രോഗികളാണ് ഇന്ത്യയിൽ

**പട്ടിക 4.13** കേരളത്തിലെ സാംക്രമിക രോഗങ്ങളുടെ വ്യാപനം

| രോഗം | 2014 | | 2015 | | 2016 | | 2017 | | 2018 (ഒക്ടോബർ വരെ) | |
|---|---|---|---|---|---|---|---|---|---|---|
| | രോഗികൾ | മരണം | രോഗികൾ | മരണം | രോഗികൾ | മരണം | രോഗികൾ | മരണം | രോഗികൾ | മരണം |
| ഡെങ്കിപ്പനി | 2,548 | 13 | 4,114 | 29 | 7,218 | 21 | 21,993 | 165 | 3,265 | 33 |
| മലേറിയ | 1,751 | 6 | 1,549 | 4 | 1,540 | 3 | 1,192 | 2 | 551 | 0 |
| സ്ഥിരീകരിച്ച ചിക്കൻഗുനിയ | 264 | 0 | 152 | 0 | 124 | 0 | 54 | 0 | 37 | 0 |
| ജാപ്പനീസ് എൻസെഫലൈറ്റിസ് (ജെ.ഇ.) | 3 | 2 | 0 | 0 | 1 | 0 | 1 | 0 | 5 | 2 |
| ലെപ്റ്റോസ്പൈറോസിസ് | 1,075 | 43 | 1,098 | 43 | 1,710 | 35 | 1,408 | 80 | 625 | 30 |
| ഹെപ്പറ്റൈറ്റിസ് – എ | 2,833 | 6 | 1,980 | 10 | 1,351 | 10 | 988 | 24 | 1,029 | 44 |
| കോളറ | 8 | 1 | 1 | 0 | 10 | 0 | 8 | 1 | 7 | 0 |
| ടൈഫോയ്ഡ് | 1,955 | 0 | 1,772 | 0 | 1,668 | 2 | 3,144 | 1 | 98 | 0 |
| എ.ഡി.ഡി (ഡയേറിയ) | 442,109 | 5 | 467,102 | 4 | 493,973 | 14 | 463,368 | 8 | 355,218 | 10 |
| സ്ക്രബ്ബ് ടൈഫസ് | 433 | 6 | 1,149 | 15 | 633 | 3 | 340 | 5 | 115 | 0 |
| കല അസർ | 1 | 0 | 4 | 0 | 2 | 0 | 0 | 0 | 3 | 0 |
| കൈസനൂർ ഫോറസ്റ്റ് ഡിസീസ് | 6 | 0 | 102 | 11 | 9 | 0 | 0 | 0 | 0 | 0 |
| എച് 1 എൻ 1 | 62 | 15 | 900 | 80 | 22 | 1 | 1411 | 76 | 15 | 0 |
| പനി ഒ.പി. | 2,655,507 | 29 | 2,676,842 | 26 | 2,641,311 | 18 | 3,417,968 | 76 | 1,786,250 | 33 |
| പനി ഐ.പി. | 85,959 | | 96,189 | | 80,049 | | 109,974 | | 38,202 | |
| വയറിളക്കരോഗങ്ങൾ | – | – | – | – | 326,517 | 10 | – | – | – | – |
| എന്ററിക് പനി | – | – | – | – | 1,192 | 0 | – | – | – | – |
| മീസിൽസ് | – | – | – | – | 870 | 3 | – | – | – | – |
| ചിക്കൻ പോക്സ് | – | – | – | – | 12,698 | 1 | 27,856 | 20 | 20,911 | 144 |

അവലംബം: ആരോഗ്യ വകുപ്പ് ഡയറക്ടറേറ്റ്

15 ശതമാനവും. ജനസംഖ്യയിൽ 19 ശതമാനം സ്ത്രീകൽ പ്രമേഹരോഗികളാണ് ഇൻഡ്യയിൽ ഇത് 11ശതമാനമാണ്. ജനിതക പ്രവണത, ഭക്ഷണ ശീലങ്ങൾ, ഉദാസീനമായ ജീവിതരീതി എന്നിവ ഈ പ്രതിഭാസത്തിനു കാരണമായി കരുതപ്പെടുന്നു. പ്രായപൂർത്തിയായ പുരുഷന്മാരിൽ 40.6 ശതമാനം ഉം പ്രായപൂർത്തിയായ സ്ത്രീകളിൽ 38.5 ശതമാനം ഇൻഡ്യയിൽ യഥാക്രമം 30.7ശതമാനം 31.9 ശതമാനം ഉം ഹൈപ്പർടെൻഷനുള്ളവരാണ്. പൊണ്ണത്തടി, ഹൈപ്പർലിപിഡെമിയ, ഹൃദയാഘാതം, സ്ട്രോക്ക് തുടങ്ങിയവ ഉയർന്ന നിരക്കിലാണ്. ദേശീയ ശരാശരിയെ അപേക്ഷിച്ച് കേരളത്തിലെ പുരുഷന്മാരിൽ കാൻസർ മരണനിരക്ക് വളരെ കൂടുതലാണ്.

## കേരള സി.ഒ.പി.ഡി. പ്രതിരോധ നിയന്ത്രണ പരിപാടി – ശ്വാസ്

ലോകവ്യാപകമായി രോഗാവസ്ഥക്കും മരണത്തിനും നിദാനമായ പ്രമുഖ കാരണങ്ങളിലൊന്നാണ് ക്രോണിക് ഒബ്സ്ട്രക്റ്റീവ് പൾമൊണറി ഡിസീസ് (സി.ഒ.പി.ഡി.). രാജ്യത്ത് ആദ്യമായി സി.ഒ.പി. ഡി പ്രിവൻഷൻ ആൻഡ് കൺട്രോൾ പരിപാടി രൂപീകരിക്കുന്നതിനുള്ള ധീരമായ നടപടി കേരളം സ്വീകരിക്കുകയും 2017 ഫെബ്രുവരി 7 ന് ആരോഗ്യ-കുടുംബക്ഷേമ വകുപ്പ് മന്ത്രി ഈ പദ്ധതിയുടെ ഔദ്യോഗിക പ്രഖ്യാപനം നടത്തുകയും ചെയ്തു. ആർദ്രം മിഷന്റെ ഭാഗമായി കേരളത്തിൽ കുടുംബ ആരോഗ്യ കേന്ദ്രതലം മുതൽ ശ്വാസ് പ്രോഗ്രാം നടപ്പാക്കിയിട്ടുണ്ട്. എല്ലാ എഫ്എച്ച്സി കളുടെയും മെഡിക്കൽ, പാരാമെഡിക്കൽ ജീവനക്കാർക്ക്

**ബോക്സ് 4.8** പകർച്ചവ്യാധി അല്ലാത്ത രോഗങ്ങൾ

അച്യുതമേനോൻ സെന്റർ ഫോർ ഹെൽത്ത് സയൻസ് സ്റ്റഡീസ് നടത്തിയ സർവ്വേയിൽ സംസ്ഥാനത്തെ എൻസിഡി സാഹചര്യം കൂടുതൽ വഷളായിട്ടുണ്ട്. മൂന്ന് പേരിൽ ഒരാൾക്ക് ഹൈപ്പർടെൻഷനും അഞ്ച് പേരിൽ ഒരാൾ പ്രമേഹവുമുണ്ടെന്നാണ് സർവ്വേ പറയുന്നത്. രക്തത്തിലെ പഞ്ചസാരയും രക്തസമ്മർദവും നേരത്തെ കണ്ടെത്തിയാലും സാധാരണ നിലവാരവും ലഭിക്കാനുള്ള സാധ്യത മാനദണ്ഡങ്ങളുമായി താരതമ്യം ചെയ്യുമ്പോൾ വളരെ കുറവാണ്. 18 വയസ്സിനു മുകളിലുള്ള മുതിർന്ന ആളുകളിൽ ശരാശരി മൂന്നിലൊന്ന് പേർക്ക് ഹൈപ്പർടെൻഷനും അഞ്ചിൽ ഒരാൾക്കു പ്രമേഹവുമാണ്. ഹൈപ്പർ ടെൻഷനും പ്രമേഹവുമുള്ളവരിൽ ഹൈപ്പർടെൻഷൻ നിയന്ത്രണവും (സിസ്റ്റോളിക് രക്തസമ്മർദം 140 എം.എം/എച്ച്ജി യിൽ കുറവും ഡയസ്റ്റോളിക് രക്തസമ്മർദ്ദം 90 എം.എം/എച്ച്ജി യിൽ കുറവും ), ഡയബറ്റിസ് നിയന്ത്രണവും (ഭക്ഷണത്തിനു മുൻപ് 126 മില്ലിഗ്രാം/ഡി.എൽ.യിൽ കുറവും) യഥാക്രമം 13 ശതമാനവും 16 ശതമാനവും കുറവായി കാണുന്നു. പാശ്ചാത്യ ജനതയിലെ നിയന്ത്രണ നിരക്കുകൾ 50 ശതമാനത്തിലധികം വരും. കൂടാതെ പ്രായപൂർത്തിയായ നാലു പേരിൽ ഒരാളിൽ പുകയിലയുടെ ഉപയോഗം റിപ്പോർട്ടുചെയ്യുകയും 30 ശതമാനത്തിലധികം മദ്യം ഉപയോഗിക്കുകയും ചെയ്യുന്നു. ശരാശരി 69ശതമാനം പേർ ശുപാർശചെയ്യപ്പെട്ട നിരക്കായ 5 ഗ്രാം/ദിവസം എന്നതിനേക്കാൾ കൂടുതൽ ഉപ്പ് ഉപയോഗിക്കുന്നവരാണ്. പഠനവിധേയമാക്കിയവരിൽ നാലിൽ മൂന്ന് ആളുകളും (77.8 ശതമാനം) ഒരു ദിവസം ശുപാർശചെയ്യപ്പെട്ട 3 നേരത്തേക്കാൾ കുറഞ്ഞ അളവിൽ പച്ചക്കറി ഉപയോഗിക്കുന്നവരും 86 ശതമാനം പേരും രണ്ടു നേരത്തേക്കാൾ കുറഞ്ഞ അളവിൽ പഴങ്ങൾ ഉപയോഗിക്കുന്നവരും ആണ്. ഏറ്റവും പുതിയ ഗ്ലോബൽ അഡൽറ്റ് ടുബാക്കോ സർവ്വെ കണക്കുകൾ പ്രകാരം കേരളത്തിൽ പുകയില ഉപയോഗം എട്ടുശതമാനമായി കുറഞ്ഞിരിക്കുന്നത് സംസ്ഥാനത്തിന്റെ നേട്ടമാണ്. ഹൈപ്പർടെൻഷനും പ്രമേഹവും വളരെ കുറഞ്ഞ അളവിലുള്ള നിയന്ത്രണം അടിയന്തിരമായി ശ്രദ്ധ ചെലുത്തേണ്ടതുണ്ട്. തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളിലൂടെയും സ്കൂളുകളിലൂടെയും എൻ.സി.ഡിയുടെ എല്ലാ അപകടസാധ്യതകളും (പുകയില, മദ്യം, അനാരോഗ്യകരമായ ഭക്ഷണക്രമം, ശാരീരിക പ്രവർത്തിയില്ലായ്മ) കുറയ്ക്കുന്നതിനുള്ള തന്ത്രങ്ങൾ നടപ്പിലാക്കുന്നു. എന്നിരുന്നാലും പ്രേമേഹം ഹൈപ്പർ ടെൻഷൻ എന്നിവ നിയന്ത്രിക്കുന്നതിന് സെക്കണ്ടറി പ്രിവൻഷൻ കൂടുതൽ മെച്ചപ്പെടുത്തേണ്ടതുണ്ട്.

അവലംബം: അച്യുതമേനോൻ സെന്റർ ഫോർ ഹെൽത്ത് സയൻസ് സ്റ്റഡീസ്

കൃത്യമായ പരിശീലനം നൽകിയിട്ടുണ്ട്. ഒരു ദേശീയ പരിപാടി വികസിപ്പിക്കുന്നതിലേക്ക് നയിക്കുന്ന ഒരു വഴികാട്ടിയായിരിക്കും ഇത്. സി.ഒ.പി.ഡി. രോഗങ്ങളുടെ ആദ്യഘട്ടങ്ങളിൽ തിരിച്ചറിയുക, രോഗനിർണയത്തിനും ചികിത്സയ്ക്കും വേണ്ടി ഒരു ഘടനാപരമായ പദ്ധതി വികസിപ്പിക്കുക, കൂടുതൽ ആസൂത്രണം ചെയ്യാൻ സി.ഒ.പി.ഡി. യുടെ രോഗ ഭാരം സംബന്ധിച്ച വിവരശേഖരം ഉണ്ടാക്കുന്നതിനായി ഒരു സംവിധാനം വികസിപ്പിക്കുക എന്നിവയാണ് കേരള സി.ഒ.പി.ഡി. പ്രതിരോധ നിയന്ത്രണ പരിപാടിയുടെ ലക്ഷ്യം.

## അർബുദം

കേരളത്തിലെ ഒരു പ്രധാന സംക്രമികേതര രോഗമാണ് അർബുദം. കേരളത്തിൽ എല്ലാവർഷവും 35000 പുതിയ അർബുദരോഗികൾ തങ്ങളുടെ രോഗം തിരിച്ചറിയുന്നു. വർഷാവർഷം ഒരു ലക്ഷം പേർ ഇതിനു ചികിത്സ തേടുന്നു. മെഡിക്കൽ കോളേജുകൾ കൂടാതെ റീജണൽ കാൻസർ സെന്റർ, മലബാർ ക്യാൻസർ സെന്റർ, കൊച്ചി ക്യാൻസർ ആൻഡ് റിസേർച്ച് സെന്റർ എന്നീ സർക്കാർ മേഖലയിലുള്ള ആശുപത്രികളും അർബുദത്തിന് ചികിത്സ നൽകി വരുന്നു. ഈ സ്ഥാപനങ്ങൾ കൂടാതെ എല്ലാ പ്രധാന സർക്കാർ മെഡിക്കൽ കോളേജുകളും ക്യാൻസർ ചികിത്സ നൽകുന്നുണ്ട്. നേരത്തേരോഗം തിരിച്ചറിയാതിരിക്കുക, വൻചികിത്സാചെലവ്, തുച്ഛമായ ചികിത്സാ സൗകര്യങ്ങൾ, അവബോധമില്ലായ്മ എന്നീ കാര്യങ്ങൾ ഈ രോഗം വന്ന് മരിക്കുന്നവരുടെ എണ്ണം വർദ്ധിപ്പിക്കുന്നു.

## മലബാർ ക്യാൻസർ സെന്റർ

കേരള സർക്കാരിനുകീഴിലുള്ള ഒരു സ്വയംഭരണസ്ഥാപനമാണ് കണ്ണൂരിലെ മലബാർ ക്യാൻസർ സെന്റർ. വടക്കൻ കേരളത്തിലെ ജനങ്ങൾക്ക് അർബുദചികിത്സ നൽകാൻ സ്ഥാപിതമായതാണ് മലബാർ ക്യാൻസർ സെന്റർ. ഇവിടെ 200 പേരെ കിടത്തി ചികിത്സിക്കാൻ സാധിക്കും. അർബുദരോഗികളെ ചികിത്സിക്കുന്നതിനായി ഏറ്റവും പുതിയ സംവിധാനങ്ങൾ ഇവിടെയുണ്ട്. 2017–18 ൽ മലബാർ ക്യാൻസർ സെന്ററിൽ ചികിത്സ ലഭിച്ചതിൽ 4621 പേർ കിടത്തി ചികിത്സ ലഭ്യമായവരും 72621 പേർ ഔട്ട്പേഷ്യന്റ്സുമാണ്. ഇതിൽ പുതിയ കേസുകൾ 4496 ആണ്. ഓരോ വർഷവും റിപ്പോർട്ട് ചെയ്യുന്ന പുതിയ കേസുകളുടെ ശരാശരി എണ്ണം 3660 ആണ്.

## കൊച്ചിൻ കാൻസർ റിസർച്ച് സെന്റർ

കാൻസർ രോഗബാധാ നിരക്കിലുള്ള ഭീതിജനകമായ വർദ്ധനവും മധ്യകേരളത്തിൽ സർക്കാർ തലത്തിൽ ഒരു ത്രിതീയ കാൻസർ പരിചരണ ഗവേഷണ കേന്ദ്രത്തിന്റെ ആവശ്യകതയും കൊച്ചിയിലെ കാൻസർ റിസർച്ച് സെന്ററിന്റെ പിറവിക്ക കാരണമായി. സി.സി.ആർ.സി. എന്നത് സൊസൈറ്റീസ് ആക്ട്

പ്രകാരം രജിസ്റ്റർ ചെയ്തിട്ടുള്ള ഒരു സൊസൈറ്റിയാണ്. ഇപ്പോൾ ഔട്ട്പേഷ്യൻറ് സൗകര്യം മാത്രം കേന്ദ്രത്തിൽ ലഭ്യമാണ്. സി.സി.ആർ.സി. യിൽ നിലവിൽ ലഭ്യമാകുന്ന ക്യാൻസർ ചികിത്സ കീമോതെറാപ്പിയാണ്. മറ്റ് എല്ലാ സേവനങ്ങൾക്കും രോഗികളെ മറ്റു ആശുപത്രികളിലേക്ക് ശുപാർശചെയ്യുന്നു. 2017 ൽ കണ്ടെത്തിയ പുതിയ കേസുകളുടെ ശരാശരി 1085 ഉം 2018 ൽ ഇത് 877 ഉം ആണ് (2018 ആഗസ്റ്റ് 31 വരെ). 2017 ൽ ചികിത്സ തേടിയ രോഗികളുടെ എണ്ണം 4541 ഉം 2018 ൽ ഇതു 4391 ഉം ആണ് (ആഗസ്റ്റ് 31 വരെ).

## റീജിയണൽ ക്യാൻസർ സെന്റർ (ആർ.സി.സി.)

കേരളത്തിൽ ക്യാൻസർ രോഗനിർണയത്തിനും ചികിത്സയ്ക്കും നിയന്ത്രണത്തിനുമായുള്ള സമ്പൂർണ സമർപ്പിത കേന്ദ്രമാണ് ആർ.സി.സി. തിരുവനന്തപുരം. രാജ്യത്തെ ഏറ്റവും മികച്ച 28 ആർ.സി.സി. കളിൽ ഒന്നായ ആർ.സി.സി. തിരുവനന്തപുരം അന്താരാഷ്ട്ര സ്ഥാപനങ്ങളുമായുള്ള പ്രവർത്തന ബന്ധവും നിലനിർത്തുന്നു. ആർ.സി.സിയിൽ ദിവസേനയുള്ള ശരാശരി രോഗി സന്ദർശനങ്ങൾ 884 ആണ്. കഴിഞ്ഞ മുപ്പത്തിയേഴ് വർഷങ്ങളായി കേരളത്തിന്റെയും തമിഴ്നാട്ടിലെയും കർണാടകത്തിലെയും ചില പ്രദേശങ്ങളിലെയും ജനങ്ങളുടെ വർധിച്ച് വരുന്ന കാൻസർ പരിചരണ ആവശ്യങ്ങൾ ഏറ്റവും കുറഞ്ഞ ചെലവിൽ നിർവഹിക്കുന്നു.

## മാനസികാരോഗ്യം

ഭാരതസെൻസസ് 2011 പ്രകാരം കേരളത്തിലെ ജനസംഖ്യയുടെ 0.20% മാനസിക രോഗങ്ങളുള്ളവരും 0.20% മാനസികവൈകല്യമുള്ളവരുമാണ്. ദേശീയശരാശരി യഥാക്രമം 0.06%വും 0.12%വുമാണ്. ദേശീയ ശരാശരിയുമായി താരതമ്യം ചെയ്യുമ്പോൾ കേരളത്തിലെ നിരക്ക് വളരെ കൂടുതലാണ്. ശാരീരികാരോഗ്യത്തിന് നൽകുന്ന പ്രാധാന്യം കണക്കിലെടുക്കുമ്പോൾ മാനസികാരോഗ്യത്തിന് കേരളത്തിൽ പ്രാധാന്യം കുറവാണ്.

ഒരു മാനസികാരോഗ്യനയത്തിന് സംസ്ഥാനസർക്കാർ 2013 മെയ് മാസം രൂപം നൽകി അംഗീകരിച്ചു. ഈ നയത്തിൽ നിർദ്ദേശിക്കപ്പെട്ടിട്ടുള്ള പ്രധാന കാര്യങ്ങൾ ഇവയാണ്. മാനസികാസ്വസ്ഥ്യത്തിന്റെ ചികിത്സ തുടങ്ങേണ്ടത് പ്രൈമറി ഹെൽത്ത് സെന്ററുകളിൽ നിന്നാണ്. സൈക്യാട്രിക് മെഡിസിൻ വകുപ്പും മനോരോഗാശുപത്രികളും, റഫറൽ സംവിധാനങ്ങളാക്കണം. കൂടാതെ മാനസികരോഗം ചികിത്സിച്ചുഭേദമാക്കുന്നതിനും തടയുന്നതിനും ഗവേഷണം പ്രോത്സാഹിപ്പിക്കണം. നയത്തിൽ നിർദ്ദേശിക്കപ്പെട്ടിട്ടുള്ള മറ്റൊരു കാര്യം മനോരോഗങ്ങളെപ്പറ്റി പൊതുജന അവബോധം സൃഷ്ടിക്കുന്ന ഒരു ബോധവത്കരണ പരിപാടിയാണ്. പരിശീലനം നേടാൻ തയ്യാറായി മുന്നോട്ട് വരുന്ന ഡോക്ടർമാർക്ക് അവർ സ്വകാര്യ മേഖലയിലായാലും സർക്കാർ മേഖലയിലായാലും സൗജന്യമായി പരിശീലനം നൽകണം. മാനസികരോഗികളുടെ പുനരധിവാസത്തിനും പരിചരണത്തിനും വിവിധ വകുപ്പുകളുടെ ഏകോപിച്ചുള്ള പ്രവർത്തനവും പുതിയ സംസ്ഥാന മാനസികാരോഗ്യനയം – 2013 വിഭാവനം ചെയ്യുന്നു.

കേരളത്തിൽ മൂന്ന് മാനസികാരോഗ്യകേന്ദ്രങ്ങളിലായി 1366 കിടക്കകൾ നിലവിലുണ്ട്. മാസംതോറും 10000 ഔട്ട്പേഷ്യൻസുമായി എല്ലാ ജില്ലകളിലും ജില്ലാമാനസികാരോഗ്യപരിപാടി പ്രവർത്തിച്ചുവരുന്നു. പ്രസ്തുത കേന്ദ്രങ്ങളിലൂടെ പുനരധിവാസ സൗകര്യവും നല്കിവരുന്നു. അവബോധമില്ലായ്മ, പൊതുമനോഭാവം, കുടുംബാംഗങ്ങളുടെ ശ്രദ്ധക്കുറവ്, തുടർ നടപടികളുടെ അഭാവം തുടങ്ങിയവയാണ് ശ്രദ്ധയിൽപ്പെട്ടിട്ടുള്ള പ്രധാന പ്രശ്നങ്ങൾ. സംസ്ഥാനസർക്കാർ 26 പകൽവീടുകൾ ആരംഭിച്ചിട്ടുണ്ട്. രോഗം ഭേദമായ 506 പേർക്ക് ഇതിന്റെ പ്രയോജനം ലഭിക്കുന്നു.

## ജില്ലാ മാനസിക ആരോഗ്യ പരിപാടി

സംസ്ഥാനത്തെ 14 ജില്ലകളിലും ജില്ലാ മാനസികാരോഗ്യ പരിപാടി (ഡി.എം.എച്ച്.പി) പ്രവർത്തിക്കുന്നു. 2014– ഓടുകൂടി തിരുവനന്തപുരം ജില്ല മാനസികാരോഗ്യം പ്രാഥമിക ചികിത്സാ പദ്ധതികളിലേക്ക് വിജയകരമായി സംയോജിപ്പിച്ചിരിക്കുന്നു. ഇപ്പോൾ ജില്ലയിലെ എല്ലാ പി.എച്ച്.സികളിലും സി.എച്ച്.സികളിലും ബന്ധപ്പെട്ട ആശുപത്രികളിലെ പരിശീലനം ലഭിച്ച ഡോക്ടർമാർ മാനസികാരോഗ്യ ക്ലിനിക്കുകൾ നടത്തുന്നു. മരുന്നുകൾ തങ്ങളുടെ അടുത്തുള്ള പ്രാഥമിക ആരോഗ്യ കേന്ദ്രങ്ങളിൽ നിന്ന് രോഗികൾക്ക് ലഭ്യമാകും. സംസ്ഥാനം മുഴവനും ഏതു വ്യാപിപ്പിക്കാൻ ശ്രമിക്കുന്നു. സംസ്ഥാനത്ത് ഡിഎംഎച്ച്പിയിൽ നിന്ന് ഓരോ മാസവും 17,000 രോഗികൾ ചികിത്സ തേടുന്നുണ്ട്. പൊതു ജനങ്ങൾക്കു അവബോധം സൃഷ്ടിക്കുന്നതിനായി വിവര വിജ്ഞാന വിനിമയ പ്രവർത്തനങ്ങൾ, മാനസികാരോഗ്യവും പ്രാഥമികാരോഗ്യവും ശെരിയായി ബന്ധപ്പെടുത്തുന്നതിനായി ഡോക്ടർമാർക്കും നഴ്സുമാർക്കും ഫാർമസിസ്റ്റുകൾക്കും ആരോഗ്യ പ്രവർത്തകർക്കും പരിശീലനം, ലഹരി വസ്തുക്കളുടെ ദുരുപയോഗം തടയൽ, ആത്മഹത്യ തടയൽ, വയോജന മാനസികാരോഗ്യം, മാനസിക സമ്മർദ്ദ നിയന്ത്രണം എന്നിവ പ്രവർത്തനങ്ങളാണ്. സമഗ്ര മാനസികാരോഗ്യ പദ്ധതിയുടെ ഭാഗമായി മാനസിക വൈകല്യമുള്ളവർക്കായി പകൽ പരിചരണ കേന്ദ്രങ്ങൾ ആരംഭിച്ചു. ഇപ്പോൾ സംസ്ഥാനത്ത് 26 പരിചരണ കേന്ദ്രങ്ങൾ പ്രവർത്തിക്കുന്നുണ്ട്. വിദ്യാലയ മാനസികാരോഗ്യ പരിപാടി എൻഎച്ച്എം സഹകരണത്തോടെ സംസ്ഥാനത്ത് നടപ്പിലാക്കുന്നു.

### കേരളത്തിലെ മാനസികാരോഗ്യ രംഗം – ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് മെന്റൽ ഹെൽത്ത് ആൻഡ് ന്യൂറോസയൻസസ് നടത്തിയ സർവ്വേ

ദേശീയ മാനസികാരോഗ്യ സർവേ (എൻ.എം.എച്ച്.എസ്. 2015–16) രാജ്യത്ത് ആദ്യമായി മാനസികാരോഗ്യ പ്രശ്നങ്ങളെക്കുറിച്ചുള്ള ജനസംഖ്യാപരമായ വിവരങ്ങളടങ്ങിയതാണ്. ഭാരത സർക്കാരിന്റെ ആരോഗ്യ കുടുംബക്ഷേമ മന്ത്രാലയത്തിന്റെ സാമ്പത്തിക സഹകരണത്തോടെ 12 ആരോഗ്യ സ്ഥാപനങ്ങളുമായി സഹകരിച്ച് രാജ്യത്താകമാനമുള്ള 12 സംസ്ഥാനങ്ങളിൽ നാഷണൽ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് മെന്റൽ ഹെൽത്ത് ആൻഡ് ന്യൂറോസയൻസസ് (നിംഹാൻസ്), ബാംഗ്ലൂർ സർവ്വേ നടത്തി. ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് മെന്റൽ ഹെൽത്ത് ആന്റ് ന്യൂറോസയൻസസ്, കോഴിക്കോട് ആണ് കേരളത്തിൽ സർവേ സംഘടിപ്പിച്ചത്. തൃശ്ശൂർ, പാലക്കാട്, പത്തനംതിട്ട എന്നീ മൂന്ന ജില്ലകളിലായി 18 വയസ്സിനു മുകളിലുള്ള വ്യക്തികൾക്കിടയിൽ ഗാർഹിക സർവേ നടത്തി. സർവെയ്ക്കായി മാനസിക രോഗങ്ങളെ സാധാരണ മനസികരോഗങ്ങളെന്നും ഗുരുതരമായ മനസികരോഗങ്ങളെന്നും തരം തിരിച്ചു. നാഡീരോഗവും മാനസിക പിരിമുറുക്കവും സംബന്ധിച്ചുള്ള അസുഖങ്ങളും മനഃശാസ്ത്ര രോഗങ്ങളില്ലാതെയുള്ള വിഷാദരോഗം, മദ്യപാനം, പുകയില ഉപയോഗം ഒഴികെ മറ്റ വസ്തുക്കളുടെ ഉപയോഗം നിമിത്തമുള്ള വൈകല്യങ്ങൾ എന്നിവ സാധാരണ മാനസികരോഗമായി കണക്കാക്കുമ്പോൾ മാനസിക അസുഖമുള്ളതും മാനസികരോഗ ലക്ഷണങ്ങളുള്ള സ്കീസോഫ്രേനിയയും മറ്റു മാനസികരോഗങ്ങൾ മൂലമുള്ള കടുത്ത വിഷാദരോഗം എന്നിവ കടുത്ത മാനസികരോഗമായി കണക്കാക്കുന്നു.

കേരളത്തിലെ മാനസികരോഗങ്ങളുടെ മൊത്തം വ്യാപ്തി 11.36 ശതമാനമാണെന്ന് കണ്ടെത്തി. സാധാരണ മാനസികരോഗങ്ങളുടെ വ്യാപ്തി 11.0 ശതമാനവും, ഇതിൽ വിഷാദവുമായി ബന്ധപ്പെട്ട വൈകല്യങ്ങൾ 2.49 ശതമാനവും നാഡീരോഗവും മാനസിക പിരിമുറുക്കവുമായി ബന്ധപ്പെട്ട വൈകല്യങ്ങൾ 5.43 ശതമാനവും, ലഹരി വസ്തുക്കളുടെ ഉപയോഗം നിമിത്തമുള്ള മാനസിക പെരുമാറ്റ വൈകല്യങ്ങൾ (പുകയിലയുടെ ഉപയോഗം ഉൾപ്പെടെ) 10.12 ശതമാനവും ആണ്. നാഡീരോഗവും മാനസിക പിരിമുറുക്കവുമായി ബന്ധപ്പെട്ട വൈകല്യങ്ങളിൽ അത്യുൽക്കണ്ഠ രോഗങ്ങൾ (3.19%), തുറസ്സായ സ്ഥലങ്ങളെക്കുറിച്ചുള്ള അകാരണ ഭയം (2.9%), സോഷ്യൽ ഫോബിയ (0.47%), പാനിക് ഡിസോർഡർ (0.89%), പരിമിതമായ ലക്ഷണങ്ങൾ ഉള്ള പാനിക് ഡിസോർഡർ (0.45%), സാധാരണ മനഃക്ലേശം (0.28%), ഒബ്സെസ്സിവ് കംപൽസീവ് ഡിസോർഡർ (2.48%), അഡ്ജസ്റ്റ്മെന്റ് ഡിസോർഡർ (0.36%) എന്നിവ ഉൾപ്പെടുന്നു. പുരുഷന്മാരിലാണ് വിഷാദം, ലഹരി വസ്തുക്കളുടെ ഉപയോഗം എന്നിവ നിമിത്തമുള്ള വൈകല്യങ്ങൾ കൂടുതലായി കാണപ്പെടുന്നത്. ലഹരിവസ്തുക്കളുടെ ദുരുപയോഗം എന്നതിൽ മദ്യത്തിന്റെ ഉപയോഗം (4.82%), പുകയിലയുടെ ഉപയോഗം (7.22%), മറ്റ് ലഹരിവസ്തുക്കളുടെ ഉപയോഗം (0.08%) എന്നിവ ഉൾപ്പെടുന്നു. ഗുരുതരമായ മാനസികരോഗങ്ങളുടെ വ്യാപ്തി 0.44% ആയിരുന്നു. സ്കീസോഫ്രേനിയയും മറ്റു മാനസികരോഗ രോഗങ്ങളും ജനസംഖ്യയുടെ 0.19 ശതമാനത്തിൽ കാണപ്പെടുന്നു. മാനസികരോഗ ലക്ഷണങ്ങളുള്ള കടുത്ത വിഷാദം, ബൈപോളാർ ഡിസോർഡേഴ്സ് എന്നിവ ജനസംഖ്യയിൽ യഥാക്രമം 0.17% ഉം 0.08% ഉം ആണ്. സ്ത്രീകളേക്കാൾ പുരുഷന്മാരിലാണ് ഗുരുതരമായ മാനസിക പ്രശ്നങ്ങൾ കാണപ്പെടുന്നത്.

സർവ്വേയിൽ രേഖപ്പെടുത്തിയ ഏറ്റവും കൂടിയ ആത്മഹത്യാസാദ്ധ്യത നിരക്ക് 2.23 ആയിരുന്നു . ഇത് സർവേയിൽ പങ്കെടുത്ത മറ്റ് എല്ലാ സംസ്ഥാനങ്ങളിലും രേഖപ്പെടുത്തിയിട്ടുള്ള നിരക്കിനേക്കാളും കൂടുതലാണ്. കേരളത്തിലെ ഉയർന്ന ആത്മഹത്യാനിരക്ക് കണക്കിലെടുക്കുമ്പോൾ ഈ കണ്ടെത്തൽ പ്രാധാന്യമർഹിക്കുന്നു (2014 ലെ എൻ.സി.ആർ.ബി. കണക്കനുസരിച്ച് 1,00,000 ജനസംഖ്യയിൽ 23.9 ആണ്. ഇത് ദേശീയ ശരാശരി നിരക്കിന്റെ ഇരട്ടിയാണ്). കേരളത്തിലെ ഡാറ്റ ദേശീയ ശരാശരിയുമായി താരതമ്യം ചെയ്യുമ്പോൾ ചില വ്യത്യാസങ്ങൾ കാണുന്നു. മാനസികരോഗങ്ങളുടെ വ്യാപ്തി 14.14 ശതമാനവും കേരളത്തിൽ നിലവിലുള്ള നിരക്ക് 11.36 ശതമാനവുമാണ്. ഈ നിരക്ക് ദേശീയ കണക്കുകളേക്കാൾ അല്പം മുകളിലാണ് (യഥാക്രമം 13.67% ഉം 10.56% ഉം). പഠന വിധേയമാക്കിയ വിവിധ വൈകല്യങ്ങളിൽ നാഡീരോഗവും മാനസിക പിരിമുറുക്കവുമായി ബന്ധപ്പെട്ട വൈകല്യങ്ങൾ (കേരളത്തിലെ വ്യാപ്തി 5.63 ശതമാനവും ദേശീയതലത്തിൽ 3.7 ശതമാനവും) ആത്മഹത്യ പ്രവണത (കേരളത്തിൽ ഉയർന്ന അപകടസാധ്യത: 2.23%, ദേശീയതലത്തിൽ 0.9%) എന്നിവയിൽ കേരളത്തിൽ ഗണ്യമായ വർധനവുണ്ടായിട്ടുണ്ട്. പുകയില ആശ്രിതത്വത്തിന്റെ നിരക്ക് കേരളത്തിൽ 7.22 ശതമാനമാണ് എന്നത് ശ്രദ്ധേയമാണ്. ഇതിന്റെ ദേശീയ ശരാശരി 20.89 ശതമാനമാണ്. മറ്റു എടുത്തുപറയേണ്ട വ്യത്യാസങ്ങൾ മാനസിക വൈകല്യങ്ങളുടെ നിരക്ക് 0.6 ശതമാനവും ദേശീയതലത്തിൽ ഇത് 1.41 ശതമാനവുമാണ്.

എല്ലാ ജില്ലകളിലും ജില്ലാ മാനസികാരോഗ്യ പരിപാടി (ഡി.എം.എച്ച്.പി) ലഭ്യമായ ഇന്ത്യയിലെ ഏക സംസ്ഥാനമാണ് കേരളം. കേരളത്തിലെ മാനസികാരോഗ്യ സേവനങ്ങൾക്ക് ലഭ്യമായ കിടക്കകളുടെ എണ്ണം 100,000 ജനസംഖ്യയിൽ 5.87 ആണ്. 400 സൈക്യാട്രിസ്റ്റുകൾ (100,000

ജനസംഖ്യയിൽ 1.2, ക്ലിനിക്കൽ സൈക്കോളജിസ്റ്റുകൾ 211 (0.63/100,000 ജനസംഖ്യ) എങ്കിലും സിക്യാട്രിക് സോഷ്യൽ വർക്കർമാരുടെ എണ്ണം വളരെ കുറവാണ് (യഥാർത്ഥ കണക്ക് 15, അതായത് 0.04 / 1,00,00 ജനസംഖ്യ). സംസ്ഥാനത്ത് മൂന്ന് ഗവൺമെന്റ് മാനസികാരോഗ്യകേന്ദ്രങ്ങളുണ്ട്. ഈ ആശുപത്രികളിലെ കിടക്കകളുടെ എണ്ണം 1962 ആണ്. ഏഴ് മെഡിക്കൽ കോളജ് സൈക്യാട്രി ഡിപ്പാർട്ടുമെൻറുകളും 18 ജനറൽ ഹോസ്പിറ്റൽ സൈക്യാട്രി യൂണിറ്റുകളും മാനസികാരോഗ്യ സേവനങ്ങളൽ നൽകുന്നുണ്ട്.

### ആധുനിക വൈദ്യശാസ്ത്രം

കേരളത്തിൽ ആധുനിക വൈദ്യശാസ്ത്രസേവനങ്ങൾ ചെയ്യുന്നത് ആരോഗ്യസേവന ഡയറക്ടറേറ്റും (ഡി. എച്ച്.എസ്) അതുമായി ബന്ധപ്പെട്ട വിദ്യാഭ്യാസ മേഖലകൈകാര്യം ചെയ്യുന്നത് മെഡിക്കൽ വിദ്യാഭ്യാസ ഡയറക്ടറേറ്റു(ഡി.എം.ഇ)മാണ്.

### ആരോഗ്യവകുപ്പിനു കീഴിലുള്ള ആരോഗ്യപരിരക്ഷാസ്ഥാപനങ്ങൾ

ആരോഗ്യസേവനവകുപ്പിന് കീഴിലുള്ള 1283 ആരോഗ്യപരിരക്ഷാസ്ഥാപനങ്ങളിലായി 37945 കിടക്കകളും 5887 ഡോക്ടർമാരുമാണുള്ളത്. ഇതിൽ 682 പ്രാഥമികാരോഗ്യകേന്ദ്രങ്ങൾ, 170 കുടുംബ ആരോഗ്യ കേന്ദ്രങ്ങൾ, 224 കമ്മ്യൂണിറ്റി ഹെൽത്ത് സെന്ററുകൾ, 86 താലൂക്ക് ആസ്ഥാന ആശുപത്രികൾ, 18 ജില്ലാആശുപത്രികൾ, 18 ജനറൽ ആശുപത്രികൾ, 3 മാനസികരോഗാശുപത്രികൾ, 8 സ്ത്രീകളുടെയും കുട്ടികളുടെയും ആശുപത്രികൾ, 3 കുഷ്ഠരോഗാശുപത്രികൾ 17 ക്ഷയരോഗക്ലിനിക്കുകൾ, 2 ക്ഷയരോഗാശുപത്രികൾ 5 മറ്റ് സ്പെഷ്യാലിറ്റി ആശുപത്രികൾ, 46 മറ്റ് ആശുപത്രികൾ എന്നിവയുണ്ട്. പ്രാഥമികാരോഗ്യകേന്ദ്രങ്ങളെന്നാൽ എല്ലാത്തരം പ്രാഥമികതലസേവനങ്ങളും നൽകുന്ന സ്ഥാപനമാണ്. രോഗനിവാരകവും, രോഗഹരവുമായ സേവനങ്ങൾ ഉൾപ്പെടെ ഇവിടെ ലഭിക്കും. സാമൂഹ്യാരോഗ്യകേന്ദ്രങ്ങളും, താലൂക്ക് ആസ്ഥാന ആശുപത്രികളും ദ്വിദീയതലപരിചരണം ലഭിക്കുന്നയിടങ്ങളാണ്. ജില്ലാ ആശുപത്രികൾ, ജനറൽ ആശുപത്രികൾ, സ്ത്രീകളുടെ ആശുപത്രികൾ എന്നിവ സ്പെഷ്യാലിറ്റി സേവനങ്ങളും ചില സൂപ്പർ സ്പെഷ്യാലിറ്റി സേവനങ്ങളും നൽകുന്നു. സാമൂഹ്യരോഗ്യ കേന്ദ്രം തലം വരെ എല്ലാ ആരോഗ്യപരിപാലന കേന്ദ്രങ്ങളിലും സ്പെഷ്യാലിറ്റി കേഡർ നടപ്പിലാക്കുക, പ്രാഥമികാരോഗ്യ കേന്ദ്രങ്ങളെ കുടുംബാരോഗ്യ കേന്ദ്രങ്ങളാക്കി മാറ്റുക എന്നിവയ്ക്കാണ് പതിമൂന്നാം പഞ്ചവത്സര പദ്ധതി ഊന്നൽ നൽകുന്നത്. കേരളത്തിലെ ബെഡ് പോപ്പുലേഷൻ അനുപാതം 880 ഉം ശരാശരി ഡോക്ടർ ബെഡ് അനുപാതം 6.80 ഉം ആണ്. കേരളത്തിലെ പ്രധാന ആരോഗ്യസ്ഥാപനങ്ങളും കിടക്കകളും ഇനം തിരിച്ച്, ഇൻപേഷ്യന്റ്, ഔട്ട് പേഷ്യന്റ് വിവരങ്ങൾ ചെറുതും വലുതുമായി നടത്തിയ ശാസ്ത്രക്രിയകൾ, ഡി.എച്ച്.എസിനും കീഴിലുള്ള മെഡിക്കൽ പാരാമെഡിക്കൽ സ്റ്റാഫുകൾ, എന്നിവ അനുബന്ധം 4.54,4.55,4.56 എന്നിവയിൽ കൊടുത്തിരിക്കുന്നു.

### അപകടകരമായ ആരോഗ്യ സംരക്ഷണചിലവിൽ നിന്നുമുള്ള സാമ്പത്തിക സുരക്ഷ

### രാഷ്ട്രീയ സ്വാസ്ഥ്യ ബീമ യോജന

രാഷ്ട്രീയ സ്വാസ്ഥ്യ ബീമ യോജന എന്നത് കേന്ദ്ര സർക്കാരിന്റെ ഒരു ആരോഗ്യ ഇൻഷുറൻസ് പദ്ധതിയാണ്. ഇത് സമൂഹത്തിലെ ദാരിദ്യരേഖയ്ക്ക് താഴെയുള്ള കുടുംബങ്ങൾക്ക് സൗജന്യം ഗുണനിലവാരമുള്ളതുമായ കിടത്തി ചികിത്സ ലഭ്യമാക്കുന്നു. ഈ പദ്ധതി പ്രകാരം ഒരു കുടുംബത്തിലെ പരമാവധി 5 അംഗങ്ങൾക്ക് ഒരു വർഷം തിരഞ്ഞെടുക്കപ്പെട്ട പൊതുസ്വകാര്യ ആശുപത്രികൾ മുഖേന മുൻധാരണ പ്രകാരമുള്ള വൈദ്യപരിശോധന ശസ്ത്രക്രിയ നിരക്കുകളിൽ ജനറൽ വാർഡിൽ 30000 രൂപ വരെയുള്ള സൗ ജന്യകിടത്തി ചികിത്സ ഉറപ്പ് വരുത്തുന്നു. ദേശീയആരോഗ്യ ഇൻഷുറൻസ് പദ്ധതി പുറം രോഗികൾക്ക് ചികിത്സ നൽകുന്നില്ല. ഈ പദ്ധതി പ്രകാരം ആനുകൂല്യം ലഭിക്കുന്നതിന് ഏറ്റവും കുറഞ്ഞത് 24 മണിക്കൂറെങ്കിലും കിടത്തി ചികിത്സ ആവശ്യമാണ്. മുൻകൂട്ടി നിശ്ചയിക്കപ്പെട്ട നിരക്കിൽ 1100–ൽ അധികം ശസ്ത്രക്രിയകൾ ഈ പദ്ധതിയിൽ ഉൾപ്പെടുത്തിയിരിക്കുന്നു. ആകെ ഇൻഷുറൻസ് വരി സംഖ്യയുടെ 60 ശതമാനം കേന്ദ്രസർക്കാരും ബാക്കി സംസ്ഥാന സർക്കാരും വഹിക്കുന്നു. ദേശീയ ആരോഗ്യ ഇൻഷുറൻസ് പദ്ധതിയുടെ 3 പ്രധാന സവിശേഷതകൾ ഇവയാണ്. (1) ഈ പദ്ധതിയിൽ അംഗമായി ചേരുന്നതിന് പ്രായപരിധിയില്ല. (2) ഇതു നിലവിലുള്ള രോഗങ്ങൾക്കും സംരക്ഷണം നൽകുന്നു. (3) രോഗി ആശുപത്രി വിട്ടുപോകുമ്പോൾ വാഹനബത്തയിനത്തിൽ 100 രൂപ പണമായി നൽകുന്നു. ഒരു വർഷം പരമാവധി നൽകാവുന്ന വാഹനബത്ത 1000 രൂപയായി നിജപ്പെടുത്തിയിരിക്കുന്നു. മുൻ നിശ്ചയപ്രകാരമുള്ള വേതനം നൽകലും ഇതിന്റെ ഒരു ഘടകമാണ്. സംസ്ഥാനത്തിന്റെ ദാരിദ്ര്യരേഖയ്ക്ക് താഴെയുള്ള കുടുംബങ്ങളെ നിർണ്ണയിക്കുന്ന നിർവ്വചന പ്രകാരം പ്ലാനിംഗ്കമ്മീഷന്റെ നിർവ്വചനപ്രകാരമുള്ളതിനേക്കാൾ 10 ലക്ഷം കുടുംബങ്ങൾ കൂടുതലായതിനാൽ സംസ്ഥാന സർക്കാർ ഈ കുടുംബങ്ങളുടെ ആവശ്യത്തിലേക്കായി പ്രത്യേകം പദ്ധതിയ്ക്ക് രൂപം നൽകുകയുണ്ടായി. ഈ രണ്ട് പദ്ധതികളും സമഗ്രആരോഗ്യ ഇൻഷുറൻസ് പദ്ധതി എന്ന പേരിൽ നടപ്പിലാക്കിവരികയാണ്. ചിയാക്(സമഗ്ര ആരോഗ്യ ഇൻഷുറൻസ് ഏജൻസി, കേരളം)എന്ന് പ്രത്യേകമായി രൂപീകരിച്ച

സ്ഥാപനത്തിനാണ് ഈ പദ്ധതി നടപ്പാക്കലിന്റെ ചുമതല. രജിസ്ട്രേഷൻ ഫീസായി ₹ 30 / – രൂപ മാത്രം ഗുണഭോക്താക്കൾ അടച്ചാൽ മതി. 2008 ഒക്ടോബർ മുതൽ ഈ പദ്ധതി സംസ്ഥാനത്തു നടപ്പിലാക്കിയിട്ടുണ്ട്.

കേന്ദ്രസർക്കാർ ഈ പദ്ധതി മഹാത്മാഗാന്ധി ദേശീയ ഗ്രാമീണ തൊഴിലുറപ്പ് പദ്ധതിയിൽ പോയ വർഷം 15 ദിവസത്തിൽ കൂടുതൽ തൊഴിൽ ചെയ്തവരുടെ കുടുംബങ്ങളിലേക്കും തെരുവ് കച്ചവടക്കാർ, വീട്ടു ജോലിക്കാർ എന്നിവരുടെ കുടുംബങ്ങളിലേയ്ക്കും വ്യാപിപ്പിച്ചു. ഇതിനുപരി അസംഘടിത മേഖലയിലെ തൊഴിലാളികളെ ഈ പദ്ധതിയിൽ ഉൾപ്പെടുത്തി വരികയാണ്. സംസ്ഥാനത്ത് മറ്റ് വിഭാഗങ്ങളിലുള്ള ജനങ്ങളെയും ചിസ് പദ്ധതിയിൽ ഉൾപ്പെടുത്തുന്നതിനുള്ള നടപടി സ്വീകരിച്ചു വരുന്നു.

**സമഗ്ര ആരോഗ്യ ഇൻഷ്വറൻസ് പദ്ധതി (ചിസ്):** ആർഎസ്ബിവൈ അല്ലാത്ത ജനസംഖ്യ രണ്ട് വിഭാഗങ്ങളായി തിരിച്ചിട്ടുണ്ട്: (എ) സ്റ്റേറ്റ് ഗവൺമെന്റിന്റെ ബിപിഎൽ (പാവപ്പെട്ടവർ) ലിസ്റ്റിലുള്ളവർ എന്നാൽ കേന്ദ്രസർക്കാരിന്റെ നിർവചിക്കപ്പെട്ടിരിക്കുന്ന പട്ടികയിൽ ഇല്ലാത്തവർ (ബി) സംസ്ഥാന ഗവൺമെന്റ് പട്ടികയിലോ അല്ലെങ്കിൽ കേന്ദ്രസർക്കാരിന്റെ മാർഗ്ഗനിർദ്ദേശങ്ങൾ പ്രകാരം തയ്യാറാക്കിയ പട്ടികയിലോ ഉൾപ്പെടാത്ത എപിഎൽ കുടുംബങ്ങൾ. (എ) വിഭാഗത്തിൽപ്പെട്ട കുടുംബങ്ങളുടെ കാര്യത്തിൽ, ഗുണഭോക്താക്കൾ ഓരോ കുടുംബത്തിനും ഒരു വർഷത്തേക്ക് പ്രതിമാസം ₹30/– ഗുണഭോക്തൃവിഹിതമായി നൽകേണ്ടിവരും. ചിസ്ന്റെ കീഴിൽ ഒരു കുടുംബത്തിന് ആർഎസ്ബിവൈ പോലെ 30,000 / – രൂപവരെ ഇൻ–പേഷ്യന്റ് ആനുകൂല്യം ലഭിക്കും. 2014–15 വർഷത്തിൽ വിവിധ ക്ഷേമനിധി ബോർഡുകളിലെ അംഗങ്ങളെയും പെൻഷൻകാരെയും പട്ടികജാതി പട്ടികവർഗ്ഗ സമുദായങ്ങളിൽപ്പെട്ടവരെയും മത്സ്യത്തൊഴിലാളി കുടുംബങ്ങൾ, മറ്റ് അസംഘടിത മേഖലയിലെ തൊഴിലാളികൾ എന്നിവയും ഉൾപ്പെടുത്തി. സർക്കാർ, സ്വകാര്യ ആശുപത്രികളിൽ സ്കീമിൻറെ ഉപഭോഗത്തെക്കുറിച്ചുള്ള വിശദാംശങ്ങൾ പട്ടികയിൽ കൊടുത്തിട്ടുണ്ട്. ഗുണപരമായ സേവനങ്ങൾ ഉറപ്പാക്കപ്പെട്ടിരിക്കുന്ന എംപാനൽ ആശുപത്രികൾ (പബ്ലിക്, പ്രൈവറ്റ്, കോ–ഓപ്പറേറ്റീവ് ആശുപത്രികൾ) മാത്രമേ ആർഎസ്ബിവൈ/ചിസ് ആനുകൂല്യങ്ങൾ ലഭ്യമാക്കാൻ അനുവദിച്ചിട്ടുള്ളൂ. ആർഎസ്ബിവൈ, ചിസ് എന്നിവയ്ക്കു പുറമെ, ചിസ് പ്ലസ് എന്ന പേരിൽ മറ്റൊരു പദ്ധതിയും നടപ്പാക്കിവരുന്നു. ഇതിന്റെ കവറേജ് 1,00,000 രൂപയാണ്. കാർഡിയോളജി, ന്യൂറോളജി, ഓങ്കോളജി തുടങ്ങിയ രോഗികൾക്ക് ആർഎസ്ബിവൈ–ചിസ് ബിപിഎൽ സ്കീമിന് കീഴിൽ 70,000 രൂപ കൂടുതൽ ലഭിക്കാൻ അർഹതയുണ്ട്.

ഈ രണ്ടു പദ്ധതികളും ചേർന്ന് സംസ്ഥാനത്തെ വളരെ വലിയ ഒരു ജനസമൂഹത്തിന് സംരക്ഷണം നല്കുന്നു. പദ്ധതി പുരോഗതി അനുബന്ധം 4.57 ൽ നൽകിയിരിക്കുന്നു. 2018–19 പദ്ധതിയിൽ ഉൾപ്പെടെ കുടുംബങ്ങളുടെ എണ്ണം 40.96 ലക്ഷമായി വർദ്ധിച്ചു. ദേശീയ ആരോഗ്യ ഇൻഷ്വറൻസ് പദ്ധതിയിലെ അംഗങ്ങൾക്കുള്ള സാമ്പത്തിക സംരക്ഷണം സ്വകാര്യമേഖലയിലും പ്രാപ്യമായിട്ടുള്ളതാണ്. സ്വകാര്യ ആശുപത്രികളെ ആശ്രയിക്കുന്നവരുടെ അനുപാതം ഓരോ വർഷവും വർദ്ധിക്കേണ്ടുന്നതിനുപകരം സർക്കാർ ആശുപത്രികളെ ആശ്രയിക്കുന്നവരുടെ എണ്ണം വർദ്ധിക്കുകയാണുണ്ടായത്. ഇത് അനുബന്ധം 4.58 ൽ കൊടുത്തിട്ടുണ്ട്.

ആർ.എസ്.ബി.വൈ/ചിസ് കാർഡ് ലഭ്യമാക്കിയിട്ടുള്ള കുടുംബങ്ങൾക്കായി മാരക രോഗങ്ങളായ ക്യാൻസർ, ഹൃദ്രോഗം, വൃക്കരോഗങ്ങൾ മുതലായവയ്ക്കുള്ള ത്രിതീതതലചികിത്സ നൽകുന്നിനായി ആവിഷ്ക്കരിച്ച പുതിയ പദ്ധതി പ്രകാരം 2010–11 മുതൽ ല70,000 രൂപ വരെ ആനുകൂല്യം ലഭിക്കുന്നതാണ്. ചിസ് പ്ലസ് എന്ന് പേരിട്ടിരിക്കുന്ന പദ്ധതി 2011 ഫെബ്രുവരി മധ്യത്തോടെ ആരംഭിച്ചിട്ടുണ്ട്. കരള്രോഗം മസ്തിഷ്ക്കരോഗം, അപകടങ്ങൾക്കുള്ള അടിയന്തിരചികിത്സ എന്നിവയെകൂടി ഉൾപ്പെടുത്തി 2012–ൽ ചിസ് പ്ലസ്സ്പദ്ധതി വ്യാപിപ്പിക്കുകയുണ്ടായി. ഈ പദ്ധതി സംസ്ഥാനത്തെ അഞ്ച് മെഡിക്കൽകോളേജുകൾ, റീജിയണൽ ക്യാൻസർ സെന്റർ തിരുവനന്തപുരം, മലബാർ ക്യാൻസർ സെന്റർ, ജില്ലാ സർക്കാർ ആശുപത്രികൾ, ജനറൽ ആശുപത്രികൾ, താലൂക്ക് ആശുപത്രികൾ എന്നിവ വഴിയാണ് നടപ്പിലാക്കുന്നത്. കെൽട്രോൺ വികസിപ്പിച്ച ഒരു സോഫ്റ്റ് വെയർ മുഖേനയാണ് ചിയാക് ഈ പദ്ധതിയ്ക്ക് മേൽനോട്ടം വഹിക്കുന്നത്. ഈ പദ്ധതി ഇൻഷ്വറൻസ് വഴിയല്ലാതെ നടപ്പിലാക്കി വരികയും 2017–18 വരെ 466198 രോഗികൾക്ക് പ്രയോജനപ്പെടുകയും ആകെ 464.50 കോടി രൂപ നഷ്ടപരിഹാരം നൽകുകയും ചെയ്തു. ഇത് അനുബന്ധം 4.59 ൽ കൊടുത്തിട്ടുണ്ട്.

**പട്ടിക 4.14** ആർഎസ്ബിവൈ / ചിസ് പദ്ധതിയുടെ ഗുണപരവും സാമ്പത്തികവുമായ നേട്ടങ്ങൾ

| വർഷം | രോഗികളുടെ എണ്ണം (ലക്ഷത്തിൽ) | | | തുക (കോടിയിൽ) | | |
|---|---|---|---|---|---|---|
| | പൊതു | സ്വകാര്യം | ആകെ | പൊതു | സ്വകാര്യം | ആകെ |
| 2016–2017 | 3.9 | 1.96 | 5.86 | 172.52 | 94.9 | 267.42 |
| 2017–2018 | 4.75 | 2.33 | 7.08 | 203.15 | 110.99 | 314.14 |
| ആകെ | 8.65 | 4.29 | 12.94 | 375.67 | 205.89 | 581.56 |

അവലംബം: ലേബർ കമ്മീഷണറേറ്റ്

ത്രിത്രീയതല ചികിത്സ ആർ.എസ്.ബി.വൈയുടെ ആനുകൂല്യത്തിൽ ഉൾപ്പെടുന്നില്ല. ചിസ് പ്ലസ് പദ്ധതി പ്രകാരമുള്ള ഗുണഭോക്താക്കൾക്ക് ചെറിയ തോതിൽ ത്രിതീയതല ചികിത്സ ലഭ്യമാണ്. ത്രിതീയ ചികിത്സാചെലവ് വഹിക്കാൻ കഴിയാത്ത മറ്റ് വിഭാഗങ്ങൾ ഇതിൽ പരിഗണിക്കപ്പെടുന്നില്ല. ഇത്തരത്തിലുള്ള ധാരാളം പേർ സഹായത്തിനായി അപേക്ഷ സമർപ്പിച്ചിരുന്നു. ഇത്തരത്തിലുള്ളവരുടെ ആവശ്യം മനസ്സിലാക്കുകയും അർഹതപ്പെട്ടവരുടെ ത്രിതീയതലചികിത്സാചെലവ് വഹിക്കുന്നതിനുമായി സംസ്ഥാന ധനകാര്യ മന്ത്രി ആവിഷ്ക്കരിച്ച പുതിയ പദ്ധതിയാണ് കാരുണ്യ ബെനവലന്റ് ഫണ്ട്. ഈ പദ്ധതിയിൽ ചികിത്സിക്കുന്ന ഡോക്ടർ നൽകുന്ന മതിപ്പ് ചിലവ് ചികിത്സ തേടിയ ആശുപത്രിയിലെ അധികാരപ്പെട്ട വ്യക്തിയുടെ മേലൊപ്പോടുകൂടി മുൻകൂർ അനുമതി തേടേണ്ടതാണെന്നത് പണമില്ലാതെ ചികിത്സ നൽകുന്ന ചിസ് പദ്ധതിയിൽ നിന്നും കാരുണ്യബെനവലന്റ് ഫണ്ടിനെ വ്യത്യസ്തമാക്കുന്നു. വിനിയോഗ സാക്ഷ്യപത്രം ഹാജരാക്കുന്ന മുറയ്ക്ക് ആശുപത്രിയ്ക്ക് തുക കൈമാറുന്നു. ഇതു കൂടാതെ ഒരു കുടുംബത്തിനും ഒറ്റത്തവണ സഹായമായി 3000 രൂപ നൽകുന്നതിനും വ്യവസ്ഥയുണ്ട്. എല്ലാ സർക്കാർ ആശുപത്രികളിലും തിരഞ്ഞെടുക്കപ്പെട്ട സ്വകാര്യ ആശുപത്രികളിലും ചികിത്സതേടാവുന്നതാണ്. ആർഎസ്ബിവൈ പദ്ധതി നടപ്പാക്കുന്നതിനുള്ള കേരളത്തിലെ നോഡൽ ഏജൻസിയാണ് തൊഴിൽ വകുപ്പ്.

## ആരോഗ്യകിരണം

കേരളസർക്കാരിന്റെ പ്രധാന ആരോഗ്യ പദ്ധതികളിലൊന്നാണ് ആരോഗ്യകിരണം. ജനനം മുതൽ 18 വയസ്സ് വരെയുള്ള അർഹതപ്പെട്ട എല്ലാരോഗികൾക്കും പദ്ധതി സൗജന്യചികിത്സയും അനുബന്ധവൈദ്യസേവനങ്ങളും നല്കുന്നു. ഈ പദ്ധതിയിലുൾപ്പെടുന്നത് ഒ.പി. രജിസ്ട്രേഷൻ ചിലവ്, രോഗനിർണ്ണയം/മരുന്നുകൾ/ഇംപ്ലാന്റുകൾ ചികിത്സയ്ക്കുപയോഗിക്കുന്ന വസ്തുക്കൾ എന്നീ ചിലവുകൾക്കാണ്. മേൽപ്പറഞ്ഞ ചിലവുകൾ നിർവ്വഹിക്കുന്നത് ഓരോ ജില്ലയ്ക്കും നൽകുന്ന കോർപ്പസ് ഫണ്ടിൽ നിന്നാണ്. ഈ പദ്ധതിയിലൂടെ നാളിതുവരെ ( ഐ.പി. യും ഒ.പി. യും ഉൾപ്പെടെ ) 25244168 രോഗികൾക്ക് പ്രയോജനം ലഭിച്ചു. 2017–18 കാലഘട്ടത്തിൽ മാത്രം ഈ പദ്ധതി ( ഐ.പി. യും ഒ.പി. യും ഉൾപ്പെടെ) 7673543 രോഗികൾക്ക് പ്രയോജനപ്പെട്ടു.

## ആയുഷ്മാൻ ഭാരത് – നാഷണൽ ഹെൽത്ത് പ്രൊട്ടക്ഷൻ മിഷൻ

ആരോഗ്യ–കുടുംബക്ഷേമ മന്ത്രാലയത്തിൽ കീഴിൽ ആയുഷ്മൻ ഭാരത് മിഷൻ എന്ന പേരിൽ കേന്ദ്ര പങ്കാളിത്ത പദ്ധതിയായ ആയുഷ്മാൻ ഭരത് – ദേശീയ ആരോഗ്യ സംരക്ഷണ മിഷൻ (എബി–എൻഎച്ച്പിഎം) പദ്ധതിക്ക് കേന്ദ്രസർക്കാർ അനുമതി നൽകി. ഒരു കുടുംബത്തിന് ഒരു വർഷം 5 ലക്ഷം രൂപയാണ് പദ്ധതിയുടെ പ്രയോജനം. സാമൂഹ്യ സാമ്പത്തിക ജാതി സെൻസസ് അടിസ്ഥാനമാക്കിയുള്ള പത്ത് കോടി പാവപ്പെട്ട കുടുംബങ്ങളെ നിർദ്ദിഷ്ട പദ്ധതി ലക്ഷ്യമിടുന്നു. കേന്ദ്രാവിഷ്കൃത പദ്ധതികളായ രാഷ്ട്രീയ സ്വാസ്ഥ്യ ബീമാ യോജന (ആർ.എസ്.ബി.വൈ.), സീനിയർ സിറ്റിസൺ ഹെൽത്ത് ഇൻഷ്വറൻസ് സ്കീം (എസ്. സി. എച്ച്. ഐ.എസ്.) എന്നിവയെല്ലാം എബി–എൻഎച്ച്പിഎം – യിൽ ഉൾപ്പെടും. കേരള സർക്കാർ ഈ പദ്ധതി നടപ്പാക്കുന്നതിന് തത്വത്തിൽ തീരുമാനിച്ചിരിക്കുന്നു. പരിപാടിയുടെ പ്രധാന സവിശേഷതകൾ ചുവടെ ചേർക്കുന്നു.

1. ഈ പരിരക്ഷയിൽ ഏതാണ്ട് എല്ലാ ദ്വിതീയ പരിചരണവും തൃതീയ പരിചരണവും ഉൾപ്പെടും. ആരും വിട്ടുപോയിട്ടില്ലെന്ന് ഉറപ്പുവരുത്താൻ പദ്ധതിയിൽ കുടുംബ വലുപ്പവും പ്രായവും നിഷ്കർഷിച്ചിട്ടില്ല. ആനുകൂല്യങ്ങളുടെ പരിരക്ഷയിൽ പ്രീ–പോസ്റ്റ്–ഹോസ്പിറ്റലൈസേഷൻ ചെലവുകൾ ഉൾപ്പെടും. പോളിസി ആരംഭിക്കുന്നതുമുതൽ മുൻകാലങ്ങളിലുള്ള എല്ലാ രോഗങ്ങളും പരിരക്ഷിക്കപ്പെടും. നിർദ്ദിഷ്ട ട്രാൻസ്പോർട്ട് അലവൻസ് ഗുണഭോക്താക്കൾക്ക് നൽകും.
2. രാജ്യമെമ്പാടുമുള്ള ഏതെങ്കിലും പൊതു / അംഗീകൃത സ്വകാര്യ ആശുപത്രികളിൽ നിന്നും പണം നൽകാതെ ആനുകൂല്യങ്ങൾ ഈ സ്കീം പ്രകാരം ഗുണഭോക്താക്കൾക്ക് അനുവദിക്കപ്പെടും.
3. ചെലവുകൾ നിയന്ത്രിക്കുന്നതിന് ചികിത്സയ്ക്കുള്ള പേയ്മെന്റുകൾ പാക്കേജ് നിരക്ക് അടിസ്ഥാനത്തിൽ നടത്തും. ഗുണഭോക്താക്കൾക്ക് ഇതു പണമില്ലാതെ കടലാസ് ഇടപാടു കുറഞ്ഞ ഇടപാടായിരിക്കും. സംസ്ഥാനങ്ങളുടെ ആവശ്യകതകൾ കണക്കിലെടുക്കുമ്പോൾ ഒരു പരിധി വരെ ഈ നിരക്കുകൾ പരിഷ്കരിക്കാൻ കഴിയും.
4. എബി–എൻഎച്ച്പിഎം ന്റെ പ്രധാന തത്വങ്ങളിൽ ഒന്നാണ് സഹകരണ ഫെഡറൽ സംവിധാനവും സംസ്ഥാനങ്ങൾക്ക് നൽകുന്ന ഇളവുകളും. സഹസഖ്യം വഴി സംസ്ഥാനങ്ങൾക്ക് പങ്കാളിത്തത്തിന് വ്യവസ്ഥയുണ്ട്. വിവിധ കേന്ദ്ര മന്ത്രാലയങ്ങളുടെയും വകുപ്പുകളുടെയും സംസ്ഥാന സർക്കാരുകളുടെ (അവരുടെ സ്വന്തം ചിലവിൽ) നിലവിലെ ആരോഗ്യ ഇൻഷ്വറൻസ്/സംരക്ഷണ സ്കീമുകളുമായുള്ള ഉചിതമായ സംയോജനം ഉറപ്പാക്കും. നടപടിക്രമങ്ങൾ തിരഞ്ഞെടുക്കുന്നതിന് സംസ്ഥാനങ്ങൾക്ക് സ്വാതന്ത്ര്യമുണ്ടായിരിക്കും.
5. പദ്ധതി നടപ്പാക്കാൻ സംസ്ഥാന ആരോഗ്യ ഏജൻസി (എസ്.എച്ച്.എ.) ആവശ്യമായി വരും. എസ്.എച്ച്.എ. ആയി പ്രവർത്തിക്കാനും പദ്ധതി

നടപ്പിലാക്കാനും നിലവിലുള്ള സംസ്ഥാന നോഡൽ ഏജൻസിയെ ഉപയോഗിക്കാനുള്ള സ്വാതന്ത്ര്യം സംസ്ഥാനങ്ങൾക്ക് ഉണ്ടായിരിക്കും. പദ്ധതി നടപ്പാക്കാനായി ജില്ലാതലത്തിലും ഒരു ഘടന സ്ഥാപിക്കേണ്ടതുണ്ട്.

സഹകരണ ഫെഡറൽ വാദത്തിന്റെ അടിസ്ഥാനത്തിൽ അല്ല ആരംഭിച്ചിരിക്കുന്നത് എന്നതാണ് ഈ പദ്ധതിയ്ക്കെതിരായ കടുത്ത വിമർശനം. നാൽപതു ശതമാനം തുക ചെലവഴിക്കേണ്ട സംസ്ഥാനങ്ങളുമായി ആലോചിക്കാതെയാണ് ഈ പദ്ധതി പ്രഖ്യാപിച്ചിരിക്കുന്നത്. കൂടാതെ, പല സംസ്ഥാനങ്ങളും ഇതിനകം തന്നെ ഇൻഷ്വറൻസ് സ്കീമുകൾ നടപ്പിലാക്കുന്നുണ്ട്. നിലവിലുള്ള പദ്ധതി ഗുണഭോക്താക്കൾ 2011 ലെ സാമൂഹ്യ സാമ്പത്തിക ജാതി സെൻസസ് അടിസ്ഥാനമാക്കിയുള്ള ആയുഷ്മൻ ഭരതിന്റെ കീഴിൽ ഉപേക്ഷിക്കപ്പെടുമെന്ന ആശങ്ക സംസ്ഥാനങ്ങൾക്ക് ഉണ്ട്. ഇൻഷ്വറൻസ് അടിസ്ഥാന ആരോഗ്യ പദ്ധതിക്ക് ഊന്നൽ നൽകുമ്പോൾ സ്വകാര്യമേഖലയിലെ ആരോഗ്യസ്ഥാപനങ്ങളുമായി താരതമ്യം ചെയ്യുമ്പോൾ പൊതുമേഖലാ ആരോഗ്യസ്ഥാപനങ്ങൽ അവഗണന നേരിടുമെന്ന പ്രശ്നവുമുണ്ട്. 2018 ലെ കേന്ദ്ര ബഡ്ജറ്റിലെ അപര്യാപ്തമായ വിഹിതവും (₹ 2,000 കോടി) സംസ്ഥാനങ്ങൾ നേരിടുന്ന വിഭവ പരിമിതികളും പ്രശ്നങ്ങളാണ്.

## ദേശീയ ആരോഗ്യമിഷൻ

ഇന്ത്യാ ഗവൺമെന്റ് ആരംഭിച്ച ദേശീയ ആരോഗ്യ മിഷൻ (എൻഎച്ച്എം) പരിപാടിയിൽ എൻ ആർഎച്ച്എം, എൻയുഎച്ച്എം എന്നീ രണ്ട് ഉപമിഷനുകൾ ഉൾപ്പെടുന്നു. ദേശീയ ആരോഗ്യമിഷന് അഞ്ച് ധനസഹായഘടകങ്ങൾ ഉണ്ട്. ഇവ: 1) എൻ.ആർ. എച്ച്.എം/ ആർ.സി.എച്ച് ഫ്ലെക്സി പൂൾ 2) എൻ.യു.എച്ച്. എം ഫ്ലെക്സി പൂൾ 3) സാംക്രമിക രോഗങ്ങൾക്കുള്ള ഫ്ലെക്സി പൂൾ 4) സാംക്രമികേതര രോഗങ്ങൾ, അപകടങ്ങൾ, അടിയന്തിര വൈദ്യസഹായം എന്നിവയ്ക്കുള്ള ഫ്ലെക്സി പൂൾ 5)ഇൻഫ്രാസ്ട്രക്ച്ചർ മെയിന്റനൻസ്. ഇൻഫ്രാസ്ട്രക്ച്ചർ മെയിന്റനൻസ് എന്ന ഘടകത്തിന് വിവിധ പദ്ധതി കാലയളവുകളിൽ ധനസഹായം ലഭ്യമായിട്ടുണ്ട്. ഭരണവും നടത്തിപ്പും (സംസ്ഥാന ജില്ലാതലങ്ങളിൽ കുടുംബക്ഷേമ ബ്യൂറോകൾ) സബ്സെന്ററുകൾ, നഗര കുടുംബക്ഷേമകേന്ദ്രങ്ങൾ, അർബൻ റീവാംബിംഗ് സ്കീം(ഹെൽത്ത് തസ്തികകൾ), എ.എൻ.എം/എൽ.എച്ച്.വി പരിശീലന സ്കൂളുകൾ, ആരോഗ്യകുടുംബക്ഷേമ ട്രെയിനിംഗ് സെന്റർ, പുരുഷതൊഴിലാളികളുടെ പരിശീലനം എന്നീ പ്രവർത്തനങ്ങൾക്ക് ശമ്പളം നൽകുന്നതിനാണ് തുക അനുവദിക്കുന്നത്.

ആരോഗ്യ സ്ഥാപനങ്ങളുടെ വികസനത്തിന് വേണ്ടിയാണ് എൻ.എച്ച്.എം സംസ്ഥാനത്ത് ഒരു കേന്ദ്രാവിഷ്കൃത പദ്ധതിയായി പ്രവർത്തിക്കുന്നത്. പദ്ധതിയ്ക്ക് കേന്ദ്ര സർക്കാർ അംഗീകാരം നല്കുന്ന ആകെ വിഹിതത്തിന്റെ 40 ശതമാനം സംസ്ഥാന സർക്കാർ വിഹിതമായി നൽകുന്നു. ഹെൽത്ത് സർവ്വീസസ് വകുപ്പ്, മെഡിക്കൽ വിദ്യാഭ്യാസ വകുപ്പ്, ആയുഷ് എന്നിവയ്ക്ക് എൻ.എച്ച്.എം ധനസഹായം നൽകുന്നു. ഒറ്റപ്പെട്ടതും വിദൂരവുമായ പ്രദേശങ്ങളിലുള്ള പാവപ്പെട്ടവർക്ക് നിലവാരമുള്ളതും അഭികാമ്യമായതും താങ്ങാൻ കഴിയുന്നതും തിട്ടപ്പെടുത്താൻ കഴിയുന്നതുമായ ആരോഗ്യസേവനങ്ങൾ പ്രദാനം ചെയ്യുന്നതിനാണ് മിഷൻ ലക്ഷ്യം വയ്ക്കുന്നത്. എൻആർഎച്ച്എം ഗ്രാമത്തിൽ നിന്ന് ജില്ലയിലേക്കുള്ള ഒരു സജീവ ആരോഗ്യ സംവിധാനമാണ്. എൻ.എച്ച്.എം നു 83 നഗര പ്രാഥമികാരോഗ്യകേന്ദ്രങ്ങൾ ഉണ്ട്. 2015–16 ൽ ഭാരതസർക്കാർ സംസ്ഥാനത്തിന് നൽകിയത് 224.94 കോടിയും, 2016–17 ൽ 219.19 കോടിയും 2017–18 ൽ 235.05 കോടി രൂപയുമാണ്.

## പ്രധാനമന്ത്രി സ്വാസ്ത്യ സുരക്ഷാ യോജന (പി.എം.എസ്.എസ്.വൈ)

പ്രധാനമന്ത്രി സ്വാസ്ത്യസുരക്ഷായോജന (പി. എം.എസ്.എസ്.വൈ) എന്ന കേന്ദ്രസർക്കാർ പദ്ധതി മെഡിക്കല്കോളേജുകളിലെ അടിസ്ഥാനസൗകര്യങ്ങൾ സാങ്കേതികവിദ്യകളും വർദ്ധിപ്പിക്കുന്നതിന് വേണ്ടിയുള്ളതാണ്. ഇതിന്റെ ഒന്നാം ഘട്ടത്തിൽ തിരുവനന്തപുരം മെഡിക്കൽകോളേജിനും, മൂന്നാം ഘട്ടത്തിൽ കോഴിക്കോട്, ആലപ്പുഴ മെഡിക്കല്കോളേജുകൾക്കും 150 കോടി രൂപ വീതമുള്ള പദ്ധതി അംഗീകരിച്ചിട്ടുണ്ട്. ഇതില് 30 കോടി രൂപ സംസ്ഥാന വിഹിതമാണ്. തിരുവനന്തപുരം മെഡിക്കല്കോളേജിന്റ ഒന്നാംഘട്ടം ഇതിനോടകം പൂര്ത്തിയാക്കിയിട്ടുണ്ട്. അവശേഷിക്കുന്നവ 2018–19 ല് തുടരും.

## സ്റ്റേറ്റ് ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് മെഡിക്കൽ എഡ്യൂക്കേഷൻ ആന്റ് ടെക്നോളജി (സിമറ്റ്)

സംസ്ഥാന മെഡിക്കൽ വിദ്യാഭ്യാസ സാങ്കേതിക ഇൻസ്റ്റിറ്റ്യൂട്ട്(സിമറ്റ്) മെഡിക്കൽ വിദ്യാഭ്യാസവും ഗവേഷണവും പരിപോഷിപ്പിക്കുന്നതിന് 2008 ൽ ആരംഭിച്ച സ്ഥാപനമാണ്. ഈ സ്ഥാപനത്തിന് കീഴിൽ 7 നഴ്സിംഗ് കോളേജുകളിലായി 340 കുട്ടികൾ വാർഷിക പ്രവേശനം നേടുന്നു. 2018 ഒക്ടോബർ –ൽ സിമറ്റിന് കീഴിലുള്ള നഴ്സിംഗ് കോളേജുകളിൽ ആകെ 957 വിദ്യാർത്ഥികൾ പഠിക്കുന്നുണ്ട്.

## ചൈൽഡ് ഡെവലപ്മെന്റ് സെന്റർ (സി.ഡി.എസ്)

ശിശുസംരക്ഷണവും വിദ്യാഭ്യാസവും, കൌമാരപരിചരണവും വിദ്യാഭ്യാസവും, വിവാഹപൂർവ്വ

കൗൺസലിംഗ്, വനിതാക്ഷേമം, ശാസ്ത്രീയ മാർഗ്ഗങ്ങളിലൂടെ ശിശുവൈകല്യങ്ങൾ ഇല്ലാതാക്കൽ എന്നീ ലക്ഷ്യങ്ങളോടെ സംസ്ഥാന സർക്കാരിന്റെ കീഴിൽ സ്വയം ഭരണാധികാരമുള്ള ഒരു മികവിന്റെ കേന്ദ്രമായാണ് ശിശുവികസനകേന്ദ്രം ആരംഭിച്ചത്. കുട്ടികളെയും കൗമാരക്കാരെയും പൂർണ്ണ ആരോഗ്യവാൻമാരാക്കി വളർത്തി അവരിലൂടെ ആരോഗ്യകരമായ ഒരു യുവതലമുറയെ സൃഷ്ടിക്കലാണ് ലക്ഷ്യം. 2016–17 ൽ ചികിത്സിച്ച രോഗികളുടെ എണ്ണം 15230 ഉം 2017–18 ൽ 19083 ഉം ആണ്. ഇവിടെ ഔട്ട് പേഷ്യന്റ് സേവനങ്ങൾ മാത്രമേ ലഭിക്കൂ. രോഗികളെ കിടത്തി ചികിത്സിക്കാനുള്ള സൗകര്യം ലഭ്യമല്ല. 332 മെഡിക്കൽ, നഴ്സിങ് വിദ്യാർത്ഥികൾ 2017–18 –ൽ അക്കാദമിക പരിശീലനം നേടി.

## ഡ്രഗ്സ് കൺട്രോൾ വകുപ്പ്

ഗുണനിലവാരമുള്ള മരുന്നുകൾ പൊതുജനങ്ങൾക്ക് ലഭിക്കുന്നുവെന്ന് ഉറപ്പുവരുത്തുക, രേഖപ്പെടുത്തിയിരിക്കുന്ന ചില്ലറ വിലയേക്കാൾ കൂടുതൽ വില മരുന്നുകൾക്ക് ഈടാക്കുന്നില്ലായെന്ന് ഉറപ്പുവരുത്തുക എന്നതാണ് ഡ്രഗ്സ് കൺട്രോൾ വകുപ്പിന്റെ ചുമതലകൾ. വകുപ്പിന് കീഴിൽ 6 മേഖലാ ഓഫീസുകൾ, 11 ജില്ലാ ഓഫീസുകൾ, 4 ആയുർവേദവിഭാഗങ്ങൾ, 2 മരുന്ന് പരിശോധനാലബോറട്ടറികൾ എന്നിവയുണ്ട്. തിരുവനന്തപുരത്തും എറണാകുളത്തും എൻ. എ. ബി. എൽ. അംഗീകാരമുള്ള മരുന്ന് പരിശോധനാലബോറട്ടറികൾ പ്രവർത്തിക്കുന്നു. തൃശ്ശൂർ, പത്തനംതിട്ട, കോഴിക്കോട് എന്നിവിടങ്ങളിലായി മൂന്നു ലബോറട്ടറികൾ കൂടി ആരംഭിക്കുന്നതിനുള്ള നടപടികൾ പുരോഗമിക്കുന്നു. 2017–18 വകുപ്പിന്റെ പ്രധാനനേട്ടങ്ങൾ പട്ടിക 4.15 ൽ കൊടുത്തിരിക്കുന്നു.

## മെഡിക്കൽ വിദ്യാഭ്യാസം

തിരുവനന്തപുരം, ആലപ്പുഴ, കോഴിക്കോട്, കോട്ടയം, മഞ്ചേരി, ഇടുക്കി, എറണാകുളം, കൊല്ലം, തൃശ്ശൂർ എന്നിവിടങ്ങളിലുള്ള 9 മെഡിക്കൽ കോളേജുകളിലൂടെയാണ് കേരളത്തിൽ മെഡിക്കൽ വിദ്യാഭ്യാസം നടത്തി വരുന്നത്. തിരുവനന്തപുരം, ർവ്വ കോഴിക്കോട്, കോട്ടയം, ആലപ്പുഴ, എറണാകുളം, തൃശ്ശൂർ ജില്ലകളിൽ നഴ്സിംഗ് വിദ്യാഭ്യാസം നൽകുന്നതിനായി 6 നഴ്സിംഗം കോളേജുകൾ നിലവിലുണ്ട്. തിരുവനന്തപുരം, കോഴിക്കോട്, ആലപ്പുഴ, തൃശ്ശൂർ, കോട്ടയം ജില്ലകളിൽ 5 ദന്തൽകോളേജുകൾ പ്രവർത്തിക്കുന്നു. ഇവ കൂടാതെ 4 ഫാർമസി കോളേജുകളും ഒരു പാരാമെഡിക്കൽ ഇൻസ്റ്റിറ്റ്യൂട്ടുമുണ്ട്.

സർക്കാർമെഡിക്കൽകോളേജുകളിൽ 2018–19 ൽ നടത്തിവരുന്ന മെഡിക്കൽ–പാരാമെഡിക്കൽ കോഴ്സുകൾ, വാർഷിക പ്രവേശനകണക്കുകൾ, മെഡിക്കൽ വിദ്യാഭ്യാസഡയറക്ടറുടെ കീഴിലുള്ള മെഡിക്കൽകോളേജുകളിലെ ക്ലിനിക്കൽ, നോൺക്ലിനിക്കൽ വിഭാഗത്തിലുള്ള ജീവനക്കാരുടെ എണ്ണം എന്നിവയുടെ വിശദാംശങ്ങൾ അനുബന്ധം 4.60 ലും 4.61 ലും കൊടുത്തിരിക്കുന്നു. 2017–18 & 2018–19 വർഷങ്ങളിൽ മെഡിക്കൽ കോളേജ് ആശുപത്രികളുടെയും അനുബന്ധ സ്ഥാനങ്ങളുടെയും ഒരു താരതമ്യ വിശകലനം അനുബന്ധം 4.62 ൽ കാണാം. കഴിഞ്ഞ വർഷത്തെ അപേക്ഷിച്ച് 2018–19 കാലഘട്ടത്തിൽ മെഡിക്കൽ കോളേജ് സ്ഥാപനങ്ങളിലെ കിടക്കകൾ 414 എണ്ണം വർധിച്ചു. 2017–18 കാലയളവിൽ ഔട്ട്പോട്ടിന്റെയും പ്രധാന ശസ്ത്രക്രിയകളുടെയും എണ്ണം വർധിച്ചിരിക്കുന്നു.

2017–18 കാലഘട്ടത്തിൽ മെഡിക്കൽ വിദ്യാഭ്യാസ വകുപ്പിന്റെ പ്രധാന നേട്ടങ്ങളാണ്;

- എല്ലാ മെഡിക്കൽ കോളേജുകളിലും ആർദ്രം പദ്ധതി പുരോഗമിക്കുന്നു
- എല്ലാ മെഡിക്കൽ കോളേജുകളിലും ബയോമെട്രിക് പഞ്ചിങ് സംവിധാനം ആരംഭിച്ചു
- ഡി.എം.ഇ. യുടെ കീഴിലുള്ള സ്ഥാപനങ്ങളിൽ ഇ–ഗവേണൻസ് നടപ്പിലാക്കി വരുന്നു
- തിരുവനന്തപുരം മെഡിക്കൽ കോളേജിൽ 168 പി.ജി സീറ്റുകൾ വർധിപ്പിച്ചു
- ഡി.എം.ഇ. യുടെ കീഴിൽ 324 തസ്തികകൾ സൃഷ്ടിച്ചു
- കാസർഗോഡ്, പത്തനംതിട്ട എന്നീ മെഡിക്കൽ കോളേജുകളിൽ അക്കാദമിക് ബ്ലോക്കുകളുടെ പണി 75 ശതമാനം പൂർത്തീകരിച്ചു.

**പട്ടിക 4.15** 2017–18 ഡ്രഗ്സ് കൺട്രോൾ വകുപ്പിന്റെ പ്രധാന നേട്ടം

| | |
|---|---|
| നടത്തിയ പരിശോധനകളുടെ എണ്ണം | 14,428 |
| എടുത്ത നടപടികളുടെ എണ്ണം | 72 |
| വിൽക്കാൻ അനുവദിക്കുന്ന ലൈസൻസ് സസ്പന്റ് ചെയ്തവരുടെ എണ്ണം | 396 |
| ടെസ്റ്റ് ചെയ്ത സാമ്പിളുകളുടെ എണ്ണം | 8,257 |
| പുതിയ നിർമ്മാണലൈസൻസുകൾ (അലോപ്പതിയിലും കോസ്മെറ്റിക്സ്) വിതരണം ചെയ്തവയുടെ എണ്ണം | 42 |
| അമിതവില ഈടാക്കുന്നത് കണ്ടെത്തുകയും അത് ദേശീയ ഔഷധവില നിയന്ത്രണ അതോറിറ്റിയെ അറിയിച്ചവയുടെയും എണ്ണം | 6 |
| പുതിയ ബ്ലഡ് ബാങ്ക് ലൈസൻസ് വിതരണം ചെയ്തവരുടെ എണ്ണം | 12 |

അവലംബം: ഡ്രഗ്സ് കൺട്രോൾ വകുപ്പ്

## കേരള യൂണിവേഴ്സിറ്റി ഓഫ് ഹെൽത്ത് ആന്റ് അലൈഡ് സയൻസസ്

കേരള യൂണിവേഴ്സിറ്റി ഓഫ് ഹെല്ത്ത് ആന്റ് അലൈഡ് സയൻസസ് ആക്ട് 2010 പ്രകാരം സ്ഥാപിതമായ ഈ സര്വ്വകലാശാല കൃത്യവും ചിട്ടയുള്ളതുമായ വിദ്യാഭ്യാസരീതി ഉറപ്പുവരുത്താനും ആധുനികവൈദ്യശാസ്ത്രം, ഹോമിയോ, ഭാരതീയ ചികിത്സാരീതി തുടങ്ങി എല്ലാ മെഡിക്കൽ സമ്പ്രദായങ്ങളിലും പരിശീലന ഗവേഷണപരിപാടികൾ നടത്താൻ ഉദ്ദേശിച്ചുള്ളതാണ്. 2010–11 അദ്ധ്യയന വർഷത്തിലാണ് സർകലാശാലയിൽ അദ്ധ്യയന പ്രവർത്തനങ്ങൾ ആരംഭിച്ചത്. സർവ്വകലാശാലയ്ക്ക് കീഴിൽ 2018 ഒക്ടോബർ വരെ 296 പ്രൊഫഷണൽ കോളേജുകളാണ് ചേർക്കപ്പെട്ടിട്ടുള്ളത്. ഇതിൽ 37 സർക്കാർ കോളേജുകൾ, 5 സർക്കാർ ധനസഹായമുള്ള കോളേജുകൾ 254 സ്വാശ്രയ കോളേജുകൾ എന്നിവ ഉൾപ്പെടുന്നു. അലോപ്പതി, ആയുർവേദ, സിദ്ധ, യുനാനി, യോഗ, നാച്ചുറോപ്പതി, നഴ്സിംഗ്, ഫാർമസ്യൂട്ടിക്കൽ സയൻസ്, പാരാമെഡിക്കൽ തുടങ്ങി കേരളത്തിലെ എല്ലാ മെഡിക്കൽ സമ്പ്രദായങ്ങളിലേയും പ്രൊഫഷണൽ കോളേജുകൾ ഈ സർവകലാശാലയുമായി അഫിലിയേറ്റ് ചെയ്തിട്ടുണ്ട്. വിവിധ ആരോഗ്യശാസ്ത്ര വിഭാഗങ്ങളിലായി 2017–18 –ൽ ഏകദേശം 20856 (3724 വിദ്യാർത്ഥികളും 17132 വിദ്യാർത്ഥിനികളും) വിദ്യാർത്ഥികൾ പഠനം നടത്തുന്നു. വിവിധ വിഭാഗങ്ങളിലായി അഫിലിയേറ്റ് ചെയ്തിട്ടുള്ള ഗവൺമെന്റ്, എയ്ഡഡ്, അൺ എയ്ഡഡ് കോളേജുകളുടെ വിശദാംശങ്ങൾ പട്ടിക 4.16 ൽ കൊടുത്തിരിക്കുന്നു.

## കെ.യു.എച്ച്.എസ്. സ്കൂളുകളും കേന്ദ്രങ്ങളും

1. ഹെൽത്ത് പോളിസി ആന്റ് പ്ലാനിംഗ് സ്കൂൾ, തിരുവനന്തപുരം – ശക്തമായ ആരോഗ്യ പരിചരണ നയങ്ങളുടെ രൂപവത്കരണവും നടപ്പിലാക്കലും പ്രോത്സാഹിപ്പിക്കുന്നതിന്.
2. ആയുർവേദ ഗവേഷണ സ്കൂൾ (ആയുഷ്), എറണാകുളം – അധ്യാപനപരവുമായ ഗവേഷണത്തിലും ഔഷധ സസ്യ ഗവേഷണത്തിലും ഫാർമസ്യൂട്ടിക്കൽ ഗവേഷണത്തിലും ക്ലിനിക്കൽ / ലിറ്റററി ഗവേഷണത്തിലും ഉയർന്ന നിലവാരത്തിലുള്ള ഗവേഷണത്തിന്
3. ഫാമിലി ഹെൽത്ത് സ്റ്റഡീസ് സ്കൂൾ, കോഴിക്കോട് – കുടുംബം അടിസ്ഥാന ഘടകമായി എടുത്തുകൊണ്ട് കുടുംബ ഡോക്ടർ, കുടുംബ സുരക്ഷ എന്നിവയെ അടിസ്ഥാനമാക്കിയുള്ള ദുർബല വിഭാഗങ്ങളുടെ സുരക്ഷയ്ക്കു വേണ്ടി ഗവേഷണം നടത്തുക.
4. അക്കാദമിക് സ്റ്റാഫ് കോളേജ് – അഫിലിയേറ്റഡ് കോളേജുകളിലെ ഫാക്കൽറ്റിയുടെ ശേഷി വർദ്ധിപ്പിക്കുന്നതിനും പ്രൊഫഷണൽ, അക്കാദമിക് വികസനങ്ങൾക്ക് അവസരങ്ങൾ ലഭ്യമാക്കുന്നതിനും.
5. സെന്റർ ഫോർ ഇന്റർ ഡിസിപ്ലിനറി അലൈഡ് ഹെൽത്ത് സയൻസസ് ആൻഡ് ടെക്നോളജി സ്റ്റഡീസ് – ആരോഗ്യരംഗത്തും അനുബന്ധ സയൻസിലും വിവിധ മേഖലകളിൽ ഗവേഷണവും പൊതുജനാരോഗ്യ പ്രസക്തമായ ശാസ്ത്ര–സാങ്കേതികവിദ്യയുടെ എല്ലാ ശാഖകളുമായും സാങ്കേതിക സഹകരണത്തിനും പ്രത്യേക ശ്രദ്ധ നൽകുക
6. സെന്റർ ഫോർ ഹിസ്റ്ററി ഓഫ് മെഡിസിൻ സ്റ്റഡീസ് ആൻഡ് മ്യൂസിയം – പാശ്ചാത്യ ഇന്ത്യൻ വൈദ്യശാസ്ത്ര പരിണാമത്തിൽ ഗവേഷണം നടത്തുക, മെഡിക്കൽ രംഗത്തു നമ്മുടെ അറിവ് ഉയർത്തുന്നതിനുള്ള ഉപാധികൾ ശേഖരിക്കുന്നതിനും പരിപാലിക്കുന്നതിനും പഠിക്കുന്നതിനും പ്രദർശിപ്പിക്കുന്നതിനും ഒരു സംവിധാനം സ്ഥാപിക്കുക.
7. ആരോഗ്യ പരിപാലന കൗൺസിലിംഗ് സെന്റർ

**പട്ടിക 4.16** വിവിധ വിഭാഗങ്ങളില് അഫിലിയേറ്റ് ചെയ്തിട്ടുള്ള ഗവണ്മെന്റ്, എയ്ഡഡ്, അണ് എയ്ഡഡ് കോളേജുകളുടെ വിവരങ്ങള് (ഒക്ടോബർ 2018 ലെ എണ്ണം)

| വിഭാഗം | ഗവൺമെന്റ് | എയ്ഡഡ് | അൺഎയ്ഡഡ് | ആകെ |
|---|---|---|---|---|
| മോഡേൺ മെഡിസിൻ | 10 | 0 | 23 | 33 |
| ആയുര്വ്വേദമെഡിസിൻ | 3 | 2 | 12 | 17 |
| ഹോമിയോ മെഡിസിൻ | 2 | 3 | 0 | 5 |
| ദന്തൽ | 5 | 0 | 20 | 25 |
| സിദ്ധാമെഡിസിൻ | 0 | 0 | 1 | 1 |
| യുനാനി മെഡിസിൻ | 0 | 0 | 1 | 1 |
| നഴ്സിംഗ് | 6 | 0 | 117 | 123 |
| പാരാമെഡിക്കൽ | 7 | 0 | 41 | 48 |
| ഫാർമസി | 4 | 0 | 39 | 43 |
| ആകെ | 37 | 5 | 254 | 296 |

അവലംബം : കേരളയൂണിവേഴ്സിറ്റി ഓഫ് ഹെൽത്ത് ആന്റ് അലൈസ് സയൻസസ്

– ആരോഗ്യപരിപാലന കൗൺസിലിംഗ് എന്ന താരതമ്യേന പുതിയ ആശയത്തിൽ ഗവേഷണത്തിനും പരിശീലനത്തിനുമായി ഒരു സൗകര്യമുണ്ടാക്കുകയും, ഉപഭോക്താവിന് മനസ്സിലാക്കാവുന്ന ഭാഷയിലേക്ക് സാങ്കേതിക വിജ്ഞാനത്തെ ലഘൂകരിക്കുന്നതിൽ ശ്രദ്ധ കേന്ദ്രീകരിക്കുകയും, അവരുടെ ആവശ്യകതയുടെ പശ്ചാത്തലത്തിൽ നൽകുകയും, അങ്ങനെ പ്രൊഫഷണലുകളും ഉപഭോക്താവും തമ്മിലുള്ള ആശയവിനിമയ രേഖ മെച്ചപ്പെടുത്തുകയും ചെയ്യുന്നു.

8. സെന്റർ ഫോർ ബേസിക് സയൻസ് റിസേർച്ച് ആൻഡ് ബയോഎത്തിക്സ് – ആരോഗ്യ പരിപാലന ഗവേഷണത്തിന്റെ നിലവാരം മെച്ചപ്പെടുത്തുന്നതിനായി, അടിസ്ഥാന ശാസ്ത്രത്തിൽ പഠനഗവേഷണവും വിദ്യാഭ്യാസം, ക്ലിനിക്കൽ പ്രവർത്തനങ്ങൾ എന്നിവയിലൂടെ പഠനത്തിനു സഹായിക്കുകയും ചെയ്യുക.
9. യുവജനങ്ങളുടെ ആരോഗ്യ പഠനത്തിനുള്ള കേന്ദ്രം – അക്കാദമിക്, ലൈഫ്സ്റ്റൈൽ, മാനസികാരോഗ്യം, യുവാക്കളിലെ പ്രത്യുൽപാദന ആരോഗ്യ പ്രശ്നങ്ങൾ എന്നിവ വിലയിരുത്തുന്നതിന് (15–24 വയസ്സ്).
10. ഡിസബിലിറ്റി മാനേജ്മെൻറ് സ്റ്റഡീസ് സെന്റർ – അംഗവൈകല്യമുള്ള വ്യക്തികളുടെ ആവശ്യം വിലയിരുത്തുന്നതിനുള്ള ഒരു സംവിധാനം സൃഷ്ടിക്കുന്നതിന്, ലഭ്യമായ പ്രസിദ്ധീകരണങ്ങളുടെ അവലോകനം, കെ.യു.എച്ച്.എസ്. അഫിലിയേറ്റഡ് ഇൻസ്റ്റിറ്റ്യൂട്ടിലെ ഫെസിലിറ്റി സർവ്വേ, ഹെൽത്ത് കെയർ പ്രൊവൈഡർമാരുടെ ശേഷി വർധിപ്പിക്കൽ, പ്രതിരോധത്തിനുള്ള രേഖകൾ ശേഖരിക്കുക, നേരത്തെയുള്ള ഇടപെടൽ, പരിഹാര അദ്ധ്യാപനം, പുനരധിവാസം, സാമൂഹിക പിന്തുണാ സേവനങ്ങൾ, മെച്ചപ്പെട്ട നയ നിർദേശങ്ങൾ രൂപീകരിക്കുന്നതിനായി ഭിന്നശേഷിക്കാർക്കുള്ള സർക്കാർ പദ്ധതികൾ വിലയിരുത്തൽ എന്നിവയ്ക്കായി
11. സെന്റർ ഫോർ ജെറണ്ടലോജിക്കൽ സ്റ്റഡീസ് – ഗവേഷണങ്ങൾ പ്രോത്സാഹിപ്പിക്കുന്നതിന് (i) 'ആരോഗ്യകരമായ വാർദ്ധക്യം' എന്ന ആശയവും ജീവിതനിലവാരവും (ii) വർധക്യധിഷ്ഠിത ആരോഗ്യവും അതിന്റെ ഘടകങ്ങളും (iii) കേരളത്തിലെ സാന്ത്വന പരിചരണ സംരംഭങ്ങളടക്കമുള്ള സാമൂഹിക അടിസ്ഥാന സേവനങ്ങൾ
12. സെന്റർ ഫോർ സ്റ്റഡീസ് ഇൻ മെഡിക്കൽ സിമുലേഷൻ – സിമുലേഷൻ ടെക്നോളജി, നവീകരണം ഗവേഷണം എന്നിവ വഴി ആരോഗ്യ ശാസ്ത്ര പഠനത്തെ മെച്ചപ്പെടുത്തുന്ന ഒരു ലോകോത്തര സിമുലേഷൻ അധിഷ്ഠിത പഠന പരിതസ്ഥിതി വികസിപ്പിക്കുക.

## ഭാരതീയ വൈദ്യശാസ്ത്ര സമ്പ്രദായം

ആയുർവ്വേദം രോഗങ്ങൾ ചികിത്സിക്കാനുള്ള ശാസ്ത്രം മാത്രമല്ല, മറിച്ച് സമ്പൂർണ്ണമായ ഒരു ജീവിതശൈലി കൂടിയാണ്. ആയുർവ്വേദ ആശുപത്രികൾ, ഡിസ്പെൻസറികൾ, ഗ്രാന്റ്–ഇൻ–എയ്ഡ് ആയുർവേദ സ്ഥാപനങ്ങൾ, സിദ്ധ, വൈദ്യ, യുനാനി, വിഷ, നേത്ര, പ്രകൃതിജീവനം എന്നീ ശൃംഖലകളിലൂടെ ആയുർവേദ വകുപ്പ് ജനങ്ങൾക്ക് വൈദ്യ സഹായം നല്കിവരുന്നു. ഈ വകുപ്പിന് കീഴിൽ മാനസീകരോഗാശുപത്രി, പഞ്ചകർമ്മ, പ്രകൃതി ചികിത്സ, മർമ്മ തുടങ്ങിയ സ്പെഷ്യൽ ആശുപത്രികളും പ്രവർത്തിച്ചു വരുന്നു. ഐ.എസ്.എം.ന്റെ കീഴിൽ ഇപ്പോൾ 128 ആശുപത്രികളും 818 ഡിസ്പെൻസറികളുമുണ്ട്. സംസ്ഥാന ഔഷധബോർഡ്, ഔഷധസസ്യങ്ങളുടെ കൃഷി, സംരക്ഷണം, ഗവേഷണം, വികസനം, വ്യാപനം, എന്നിവ ഏകോപിപ്പിച്ചുകൊണ്ടുപോകുന്നു. 2016–17 ലും 2017–18 ലും ഐ.എസ്.എം.ന്റെ കീഴിൽ പ്രവര്ത്തിക്കുന്ന പ്രധാനസ്ഥാപനങ്ങള് കിടക്കകൾ രോഗികൾ എന്നിവ ജില്ലതിരിച്ച് അനുബന്ധം 4.63 ല് കൊടുത്തിരിക്കുന്നു. ഭാരതീയ ചികിത്സ വകുപ്പ് 2017–18 –ൽ 618 ബോധവത്കരണ ക്ലാസ്സുകളും 7109 രേഗികൾക്കു പ്രയോജനമാകുംവിധം 624 വൈദ്യപരിശോധന ക്യാമ്പുകളും നടത്തുകയുണ്ടായി. സാധാരണ വൈദ്യചികിത്സയ്ക്കുപുറമേ സ്പെഷ്യല് പ്രോജക്ടുകളും ഭാരതീയ ചികിത്സാവകുപ്പ് 2017–18 –ൽ നടപ്പിലാക്കിയിട്ടുണ്ട്. 2017–18 ല് നടപ്പിലാക്കിയ അത്തരം പ്രോജക്ടുകളാണ്; ബാലമുകുളം, ഋതു, പ്രസാദം, കൗമാരസ്ഥോല്യം, ദൃഷ്ടി, ജീവനി, പുനർനവ, കരൾരോഗമുക്തി, സ്നേഹധാര, ജറിയാട്രിക് കെയര്, യോഗ, സ്പോര്സ് മെഡിസിന്, പഞ്ചകര്മ്മ, ക്ഷാരസൂത്ര, മാനസികം, വയോഅമൃതം, നിർവിഷ, ജ്യോതിർഗമയ, കന്യാജ്യോതി, വർണ്യം, അമൃതകിരണം, ബസ്റ്റി , ഭാമിനി മുതലായവ.

## ആയുഷ് (ആയുർവ്വേദ, യോഗ, പ്രകൃതിചികിത്സ, സിദ്ധ, യുനാനി, ഹോമിയോപ്പതി)

ഭാരതസർക്കാർ രണ്ട് നിയന്ത്രണ ഏജൻസികൾ സ്ഥാപിച്ചിട്ടുണ്ട്. ഇവയിൽ ആദ്യത്തേത് ആയുർവേദം, യുനാനി, സിദ്ധ എന്നീ വൈദ്യശാസ്ത്ര മേഖലകളുമായി ബന്ധപ്പെട്ട വിദ്യാഭ്യാസസ്ഥാപനങ്ങളുടെയും പ്രാക്ടീഷണർമാരുടേയും നിയന്ത്രണത്തിനായുള്ള ഇന്ത്യൻ മെഡിസിൻ സെൻട്രൽ കൌൺസിൽ (ഐ.എം.സി.സി) ആക്ട് 1970 ന് കീഴിൽ ആരംഭിച്ച സെൻട്രൽ കൌൺസിൽ ഓഫ് ഇൻഡ്യൻ മെഡിസിൻ (സി.സി.ഐ.എം) ആണ്. രണ്ടാമത്തേത് ഹോമിയോ മെഡിക്കൽ സംവിധാനത്തിന് കീഴിലുള്ള വിദ്യാഭ്യാസ സ്ഥാപനങ്ങളുടെയും പ്രാക്ടീഷണർമാരുടെയും നിയന്ത്രണത്തിനുള്ള ഹോമിയോപ്പതി സെൻട്രൽ കൌൺസിൽ ആക്ട് 1973 കീഴിൽ ആരംഭിച്ച

സെൻട്രൽ കൗൺസിൽ ഓഫ് ഹോമിയോപ്പതിയാണ്. നിലവിൽ യോഗയും പ്രകൃതി ചികിത്സയും പ്രത്യേകം മരുന്നുകൾ ഉപയോഗിക്കാത്തതിനാൽ ഇവയെ പൂർണ്ണമായും നിയന്ത്രിക്കുന്നില്ല.

### ദേശീയ ആയുഷ് മിഷൻ

കേന്ദ്രസർക്കാരിന്റെ ആരോഗ്യകുടുംബക്ഷേമ മന്ത്രാലയത്തിനുകീഴിലുള്ള ആയുഷ് വകുപ്പ് (ആയുർവ്വേദ, യോഗ, പ്രകൃതിചികിത്സ, സിദ്ധ, യുനാനി, ഹോമിയോപ്പതി) ദേശീയതലത്തിൽ ആയുഷ്മിഷൻ ആരംഭിച്ചിരിക്കുന്നു. ചെലവ് കുറഞ്ഞ രീതിയിൽ ആയുഷ്സേവനങ്ങൾ, വിദ്യാഭ്യാസ സംവിധാനം ശക്തിപ്പെടുത്തൽ, ആയുർവദ സിദ്ധ–യുനാനി–ഹോമിയോ മരുന്നുകളുടെ ഗുണനിലവാരം നിയന്ത്രിക്കൽ, ഔഷധസസ്യങ്ങൾ എന്നീ മേഖലകളിൽ ആയുഷ് സംവിധാനം ശക്തിപ്പെടുത്തുകയാണ് ദേശീയ ആയുഷ്മിഷന്റെ ലക്ഷ്യം. കേന്ദ്രസർക്കാരും സംസ്ഥാന സർക്കാരും തമ്മിൽ 60:40 എന്ന അനുപാതത്തിൽ പദ്ധതി വിഹിതം വകയിരുത്തും. ഓഗസ്റ്റ് 08, 2015 ന് സംസ്ഥാനത്ത് കേരള സർക്കാർ ആയുഷ് വകുപ്പ് ആരംഭിച്ചു. 2016–17 കാലത്ത് കേന്ദ്ര വിഹിതം 858.63 ലക്ഷം രൂപയും 2017–18 കാലഘട്ടത്തിൽ അത് 2096.20 ലക്ഷം രൂപയും ആണ്. കേന്ദ്രസർക്കാർ 2018–19 –ൽ (നവംബർ 2018 വരെ) 1556.83 ലക്ഷം രൂപ അനുവദിക്കുകയുണ്ടായി.

### ആയുർവ്വേദ മരുന്ന് നിർമ്മാണം–ഔഷധി

ഇന്ത്യയിൽ പൊതുമേഖലയിൽ പ്രവർത്തിക്കുന്ന ഏറ്റവും വലിയ ആയുർവ്വേദ മരുന്ന് നിർമ്മാണശാലയാണ് ഔഷധി. ലാഭകരമായി പ്രവർത്തിക്കുന്ന വളരെ ചുരുക്കം പൊതുമേഖലാസ്ഥാപനങ്ങളിലൊന്നാണിത്. ആയുർവ്വേദ വകുപ്പിന് കീഴിലുള്ള സർക്കാർ ആശുപത്രികളിലും ഡിസ്പെൻസറികളിലും ആയുർവ്വേദമരുന്നുകൾ പൂർണ്ണമായും വിതരണം ചെയ്യുന്ന സ്ഥാപനം ഔഷധിയാണ്. കേരളത്തിൽ മരുന്നുകൾ ഔഷധി ആയുർവ്വേദവകുപ്പിന് വിതരണം ചെയ്യുന്നു. ഇത് മാർക്കറ്റ് വിലയെക്കാളും 30 ശതമാനം വിലക്കുറവിലാണ് നല്കുന്നത്. ഐ.എസ്.എം ഈ മരുന്നുകൾ സംസ്ഥാനത്തെ ദരിദ്രരായ രോഗികൾക്ക് സൗജന്യമായി നൽകുന്നു. സംസ്ഥാനത്തുടനീളം 600 പ്രത്യേക ഏജൻസികളിലൂടെ പൊതുജനത്തിനും കമ്പനി മരുന്ന് എത്തിക്കുന്നു.

### ആയുർവ്വേദകോളേജുകൾ

തിരുവനന്തപുരം, തൃപ്പൂണിത്തുറ, കണ്ണൂർ എന്നിവിടങ്ങളിലായി 1311 കിടക്കകളുള്ള മൂന്ന് സർക്കാർ ആയുർവ്വേ മെഡിക്കൽകോളേജുകളുണ്ട്. 2016–17 ൽ 8567 ഇൻപേഷ്യൻസിനും 546383 ഔട്ട്പേഷ്യൻസിനും ചികിത്സ നൽകുകയുണ്ടായി. ഇത് 2017–18 ൽ യഥാക്രമം 9747 ഉം 420879 ഉം ആണ്. തിരുവനന്തപുരം ആയുർവ്വേ മെഡിക്കൽകോളേജിന് കീഴിൽ പഞ്ചകർമ്മാശുപത്രിയും, സ്ത്രീകളുടെയും കുട്ടികളുടെയും ആശുപത്രിയുമുണ്ട്. 2 എയ്ഡഡ് ആയുർവ്വേദകോളേജുകളും, 12 സ്വാശ്രയ ആയുർവ്വേദകോളേജുകളും, ഒരു സ്വാശ്രയസിദ്ധ കോളേജും, ഒരു സ്വാശ്രയ യുനാനി കോളേജും, 6 പാരാമെഡിക്കൽ സ്വാശ്രയകോളേജുകളും മെഡിക്കൽ വിദ്യാഭ്യാസരംഗത്ത് പ്രവർത്തിക്കുന്നുണ്ട്. ബിരുദകോഴ്സിന് 1080, ബിരുദാനന്തരകോഴ്സിന് 186, പാരാമെഡിക്കൽ കോഴ്സുകൾക്ക് 450 എന്നിങ്ങനെ വിദ്യാർത്ഥികൾ വാർഷിക പ്രവേശനം നേടുന്നുണ്ട്.

### ഹോമിയോപ്പതി

സംസ്ഥാനത്ത് ഹോമിയോപ്പതി വകുപ്പിന് കീഴിൽ 669 ഹോമിയോപ്പതി ഡിസ്പെൻസറികളും 14 ജില്ലാ ആശുപത്രികൾ, 17 താലൂക്ക് ആശുപത്രികൾ, 2 ടെൻ ബെഡ്ഡ് ആശുപത്രികൾ, 100 കിടക്കകൾ ഉള്ള ഒരു ആശുപത്രി എന്നിവയുണ്ട്. കൂടാതെ ഹോമിയോപ്പതി ഡയറക്ടറേറ്റിന് കീഴില് ആലപ്പുഴയില് പ്രവര്ത്തിക്കുന്ന കേരള സംസ്ഥാന ഹോമിയോപ്പതിക് സഹകരണഫാര്മസി (ഹോംകോ) എന്ന മരുന്ന് നിര്മ്മാണ യൂണിറ്റ്. കഴിഞ്ഞ 20 വര്ഷങ്ങളായി ഹോംകോ ലാഭത്തിലാണ് പ്രവര്ത്തിക്കുന്നത്. 2017 & 2018 വർഷങ്ങളിലായി ഹോമിയോപ്പതി വകുപ്പിന് കീഴിൽ ജില്ല തിരിച്ചുള്ള സ്ഥാപനങ്ങൾ, കിടക്കകൾ, ചികിത്സ നേടിയ രോഗികളുടെ എണ്ണം എന്നിവ അനുബന്ധം 4.64 ൽ കൊടുത്തിട്ടുണ്ട്.

### ഹോമിയോ മെഡിക്കൽ വിദ്യാഭ്യാസം

സർക്കാർതലത്തിൽ തിരുവനന്തപുരത്തും കോഴിക്കോട്ടുമുള്ള രണ്ട് ഹോമിയോ മെഡിക്കൽകോളേജുകൾ വഴി ഹോമിയോ മെഡിക്കൽ വിദ്യാഭ്യാസം നടത്തി വരുന്നു. ഇവ കൂടാതെ 3 എയ്ഡഡ് കോളേജും, ഒരു അൺഎയ്ഡഡ് കോളേജും വകുപ്പിന് കീഴിൽ പ്രവർത്തിക്കുന്നു. തിരുവനന്തപുരം ഗവൺമെന്റ് ഹോമിയോപ്പതിക് മെഡിക്കൽ കോളേജിലെ ആകെ കിടക്കകൾ 118 ഉം 2017–18 ൽ ചികിത്സ ലഭിച്ച ഇൻപേഷ്യന്റ്സ് 1192 ഉം ഔട്ട് പേഷ്യന്റ്സ് 114215 ഉം ആണ്. കോഴിക്കോട് ഗവൺമെന്റ് ഹോമിയോപ്പതിക് മെഡിക്കൽ കോളേജിലെ ആകെ കിടക്കകൾ 100 ഉം 2017–18 ൽ ചികിത്സ ലഭിച്ച ഇൻപേഷ്യന്റ്സ് 1678 ഉം ഔട്ട് പേഷ്യന്റ്സ് 155903 ഉം ആണ്. 6 ഹോമിയോ മെഡിക്കൽ കോളേജുകളിലെയും കോഴ്സുകൾ, വിദ്യാർത്ഥികളുടെ എണ്ണം എന്നിവ അനുബന്ധം 4.65 ൽ കൊടുത്തിരിക്കുന്നു.

## രോഗപ്രതിരോധവ്യാപനം

മരുന്നും പ്രതിരോധകുത്തിവയ്പ്പും കൊണ്ട് ഒഴിവാക്കാനാകുന്ന ആരോഗ്യത്തെ ദുർബലപ്പെടുത്തുന്ന വ്യാധികൾ, വൈകല്യം, മരണം തുടങ്ങിയവയിലേക്ക് നയിക്കുന്ന രോഗങ്ങളഴായ ഡിഫ്റ്റീരിയ, ഹെപ്പറ്റൈറ്റിസ് എയും ബിയും, അഞ്ചാം പനി, മുണ്ടിനീര്, ന്യൂമോണിയയും അനുബന്ധരോഗങ്ങളും, പോളിയോ, അതിസാരം, ടെറ്റനസ് തുടങ്ങിയവ ചെറുക്കുന്നതിന് ഏറ്റവും ഫലപ്രദവും ചിലവ് കുറഞ്ഞതുമായ ഇടപെടലാണ് പ്രതിരോധകുത്തിവയ്പുകൾ. 2014–15 മുതലുള്ള 5 വർഷങ്ങളിലെ രോഗവപ്രതിരോധ വ്യാപന പരിപാടി അനുബന്ധം 4.66 ൽ കാണാം.

## ഭാവി വീക്ഷണം

സാമ്പത്തിക വികസനത്തിനു വളരെ പ്രാധാന്യത്തോടെയും ഫലപ്രദമായും സംഭാവന ചെയ്യാന് ഒരു ആരോഗ്യമുള്ള സമൂഹത്തിന് മാത്രമേ കഴിയൂ. നീണ്ടകാലത്തെ രോഗാവസ്ഥയും ചെലവേറിയ ചികിത്സാരീതിയും ധനികരെപോലും ദരിദ്രരാക്കുന്നു. ജീവിതത്തിലെ എല്ലാ ഘട്ടങ്ങളെയും ആസ്വാദ്യമാക്കുന്നതിന് നല്ല ആരോഗ്യം അനിവാര്യമാണ്. കേരളത്തിൽ നല്ല ആരോഗ്യനിലവാരം നേടിയെടുക്കുന്നതിൽ ഉന്നതവിദ്യാഭ്യാസനിലവാരവും (പ്രത്യേകിച്ചും സ്ത്രീകൾക്കിടയിൽ) ഉയർന്ന ആരോഗ്യ അവബോധവും സുപ്രധാന പങ്ക് വഹിച്ചിട്ടുണ്ട്. എന്നിരുന്നാലും ഗോത്രജനവിഭാഗങ്ങൾക്കിടയിലെയും മറ്റ് പാർശ്വവത്കൃത സമൂഹങ്ങൾക്കിടയിലെയും ആരോഗ്യ പ്രശ്നങ്ങൾ സാംക്രമിക രോഗങ്ങളുടെ പുനരാവിർഭാവം രണ്ടാം തലമുറപ്രശ്നങ്ങളായ ജീവിത ശൈലി രോഗങ്ങളുടെ വർദ്ധനവ് വയോജനങ്ങളുടെ പ്രേത്യേകിച്ചും സ്ത്രീകളുടെ ആരോഗ്യ പ്രശ്നങ്ങൾ, വർദ്ധിച്ചുവരുന്ന ആരോഗ്യ ചെലവ് എന്നിവ ശ്രദ്ധ കൊടുക്കേണ്ട വിഷയങ്ങളാണ്. ഈ വെല്ലുവിളികൾ വരും വർഷങ്ങളിൽ നേരിടേണ്ടി വരും. പതിമൂന്നാം പദ്ധതിക്കാലയളവിൽ പൊതുജനാരോഗ്യം, ഗ്രാമീണ ആരോഗ്യം, ഗോത്രാരോഗ്യം, സ്ത്രീ ആരോഗ്യം, മാതൃശിശു ആരോഗ്യം, ആരോഗ്യഇൻഷ്വറൻസ്, ആരോഗ്യടൂറിസം എന്നീ വിവിധങ്ങളായ വിഷയങ്ങൾ വിവിധതരത്തിൽ പരിഗണിക്കേണ്ടതായിട്ടുണ്ട്. ഈ വെല്ലുവിളികളെ നേരിടാനായിട്ട് ആരോഗ്യസംരക്ഷണസംവിധാനം ശക്തിപ്പെടുത്തേണ്ടതുണ്ട്.

## ജനസംഖ്യ ഘടനയിലുള്ള മാറ്റത്തിന്റെ സ്വാധീനം

### സാമൂഹ്യ സേവനം- വാർദ്ധക്യം

ഇന്ത്യൻ സാഹചര്യത്തിൽ അറുപതു വയസോ അതിനു മുകളിലോ പ്രായമുള്ള ഇന്ത്യൻ പൗരനായ ഒരാളെ ഒരു മുതിർന്നപൗരൻ എന്നാണ് അർത്ഥമാക്കുന്നത്. ഇന്ത്യയിലെ മറ്റു സംസ്ഥാനങ്ങളെ അപേക്ഷിച്ച കേരളത്തിലെ മുതിർന്ന പൌരന്മാരുടെ ജനസംഖ്യ നിരക്ക് കൂടുതലായതിനാൽ സംസ്ഥാനം മുതിർന്ന പൌരർക്ക് പ്രത്യേക ശ്രദ്ധ നല്കുന്നു. മുതിർന്നവർക്കെതിരായ സാമ്പത്തിക, ശാരീരിക, മാനസിക പീഡനങ്ങൾ എന്നിവ ജാഗ്രതയോടെ കാണേണ്ടതും ആയത് നീതിന്യായ സ്ഥാപനങ്ങളുടെയും കൌൺസിലിംഗ് ഏജൻസികളുടെയും അതീവ ശ്രദ്ധ അർഹിക്കുന്നതുമാണ്. മുതിർന്നവരെ അവരുടെ അവകാശങ്ങളെ കുറിച്ച് ബോധ്യപ്പെടുത്തുകയും അവർ നേരിടുന്ന അധിക്ഷേപങ്ങൾ തടയുന്നതിനും പ്രതിരോധ നടപടികൾ സ്വികരിക്കുന്നതിനും നിയമ നിർമ്മാണം വഴി പിന്തുണ നൽകുകയും ചെയ്യേണ്ടത് അത്യാവശ്യമാണ്.

### കേരളത്തിലെ ജനസംഖ്യ സംക്രമണം

ഇന്ത്യയിലെ മറ്റു സംസ്ഥാനങ്ങളുമായി താരത്യം ചെയ്യുമ്പോൾ മുതിർന്നവരുടെ ഉയർന്ന ജനസംഖ്യ നിരക്കുള്ള കേരളം ജനസംഖ്യാ പരിവർത്തനത്തിന്റെ മെച്ചപ്പെട്ട ഘട്ടത്തിലാണ്. ഇന്ത്യയിലെ പ്രായമേറിയ സംസ്ഥാനമാണ് കേരളം, ഇന്ത്യയിലെ മറ്റു സംസ്ഥാനങ്ങളെ അപേക്ഷിച്ച് പ്രത്യുത്പാദന ക്ഷമതയിൽ വളരെ മുൻപായി നേട്ടം കൈവരിച്ചിട്ടുള്ള കേരള സംസ്ഥാനത്ത് മുതിർന്നവരുടെ നിരക്ക് ഇന്ത്യയിലെ സംസ്ഥാനങ്ങളിലെ ഏറ്റവും ഉയർന്ന 12.6% ആണ്. ജനനനിരക്കിലും മരണനിരക്കിലും ഉണ്ടായ മാറ്റവും തുടർന്നു പ്രായഘടനയിൽ ഉണ്ടായ മാറ്റങ്ങളും മൂലം കേരളം ജനസംഖ്യാ സംക്രമണത്തിന്റെ നിർണായകമായ ഘട്ടത്തിലൂടെയാണ് ഇപ്പോൾ കടന്നുപോകുന്നത്. ജനസംഖ്യാ പരിവർത്തനത്തിന്റെ പ്രധാനപ്പെട്ട അന്തരഫലം വാർദ്ധക്യമാണെന്നത് പ്രായമായവരുടെ എണ്ണത്തിലുള്ള ആപേക്ഷിക വർദ്ധനവ് പ്രതിഫലിപ്പിക്കുന്നു. ഇത് കേരളത്തിന്റെ സാമൂഹ്യ-സാമ്പത്തിക സാഹചര്യത്തെ ബാധിക്കുന്നതാണ്.

### ജനസംഖ്യ സംക്രമണം ഇന്ത്യയിലെയും കേരളത്തിലെയും അവസ്ഥ

മുൻപ് സൂചിപ്പിച്ചപോലെ, ഇന്ത്യയിലെ മറ്റു പ്രദേശങ്ങളെക്കാൾ വേഗത്തിലാണ് കേരളത്തിലെ വയോജനങ്ങളുടെ വളർച്ച. 60 വയസിനു മുകളിലുള്ള ജനസംഖ്യ 1961 ൽ 5.1 ശതമാനമായിരുന്നപ്പോൾ ദേശീയ ശരാശരി 5.6 ശതമാനം ആയിരുന്നു. 1980 മുതൽ കേരളം മറ്റുപ്രദേശങ്ങളെ പിന്നിലാക്കി 2001 ൽ ഇത് 10.5 ശതമാനവും ദേശീയ ശരാശരി 7.5 ഉം ആണ്. 2011 ആയപ്പോഴേക്കും 60 വയസ്സു കഴിഞ്ഞ മുതിർന്നവരുടെ ദേശീയ ശരാശരി 8.57 ശതമാനവും കേരളത്തിന്റേത് 12.6 ശതമാനവുമായി. നിലവിൽ കേരളത്തിലെ 42 ലക്ഷം ആളുകൾ 60 വയസ്സിനു മുകളിലാണുള്ളത്. ഇതിൽ 13 ശതമാനം 80 വയസും അതിനുമുകളിലുള്ളവരുമാണ്. അറുപതു വയസിനു മുകളിലുള്ള സ്ത്രീപുരുഷന്മാരിൽ കൂടുതലും സ്ത്രീകളാണ്. അവരിൽ ഭൂരിഭാഗവും വിധവകളാണ്. കേരളമാണ് ഏറ്റവും ഉയർന്ന ആയുർദൈർഖ്യമുള്ള സംസ്ഥാനം. എസ് ആർ എസ് റിപ്പോർട്ട് 2009 –13 അനുസരിച്ച് കേരളത്തിൽ പ്രിതീഷിത ആയുർദൈർഘ്യം പുരുഷന്മാരിലും സ്ത്രീകളിലും യഥാക്രമം 71.8 വയസും 77.8 വയസും ആണ്. സാധാരണയായി സ്ത്രീകളുടെ ആയുർദൈർഘ്യം പുരുഷന്മാരെയേക്കാൾ ഉയർന്നതാണ് (ഇന്ത്യയിലും). എന്നാൽ കേരളത്തിൽ ഇത് വളരെ കൂടുതലാണ്. പുരുഷന്മാർ തങ്ങളേക്കാൾ പ്രായം കുറഞ്ഞ സ്ത്രീകളെ വിവാഹം ചെയ്യുന്നതുകൊണ്ടുതന്നെ വയോജനങ്ങളിൽ വിധവകളുടെ എണ്ണം കൂടുതലാണ്. 65% വൃദ്ധരും രോഗികളാണെന്നു എൻഎസ്എസ് സർവേ 2015 വ്യക്തമാക്കുന്നു.

വൃദ്ധജനങ്ങളെ വൃദ്ധസദനത്തിലേക്ക് അയയ്ക്കുന്ന സംസ്കാരം കേരളത്തിൽ വളരെ വേഗത്തിൽ വർദ്ധിച്ചു വരുന്നു. വൃദ്ധ സദനങ്ങളിലുള്ളവരുടെ എണ്ണം 2015-16-ൽ 17499 ഉം 2016-17-ൽ 19149 ഉം 2017-18-ൽ 27272 ആയും ഉയർന്നു കൊണ്ടിരിക്കുന്നു (സാമൂഹ്യ നീതിവകുപ്പിന്റെ കീഴിലുള്ളതും രജിസ്റ്റർ ചെയ്ത ക്ഷേമ സ്ഥാപനങ്ങളിലും ഉൾപ്പെടെ). കേരളത്തിലെ പ്രായമായവരിൽ ഭൂരിഭാഗവും വിധവകളാണ്. 2011 സെൻസസ് പ്രകാരം 60–69 വരെ പ്രായമുള്ളവരിൽ 23% വിധവകളാണ്. 70 വയസ്സിനു മുകളിൽ പ്രായമുള്ളവരിൽ ഇത് 43.066 ശതമാനമാണ്. 2025 ആകുമ്പോഴേക്കും നമ്മുടെ ജനസംഖ്യയിൽ 20 ശതമാനവും പ്രായമായവരാകുമെന്നതിനാൽ സാമൂഹ്യസുരക്ഷാ സംവിധാനത്തിന്റെ ആവശ്യം വളരെ വലിയ തോതിൽ ഉണ്ടാകും. കേരളത്തിലെ മുതിർന്ന പൌരന്മാരുടെ പ്രായ സങ്കലനം പട്ടിക 4.17 ൽ കൊടുത്തിരിക്കുന്നു. കേരളത്തിലെ മുതിർന്ന പൌരന്മാരുടെ ദാമ്പത്യാവസ്ഥ പട്ടിക 4.18 ൽ കൊടുത്തിരിക്കുന്നു.

**പട്ടിക 4.17** കേരളത്തിലെ മുതിർന്ന പൗരന്മാരുടെ പ്രായസങ്കലനം (എണ്ണത്തിൽ)

| പ്രായസങ്കലനം | ആകെ | | പുരുഷൻ | | സ്ത്രീ | |
|---|---|---|---|---|---|---|
| ആകെ ജനസംഖ്യ | 3,34,06,061 | | 1,60,27,412 | | 1,73,78,649 | |
| ആകെ മുതിർന്നവരുടെ ജനസംഖ്യ | 4,193,393 | | 18,53,595 | | 23,09,7908 | |
| 60-69 | 2,416,805 | 58% | 1,114,368 | 60% | 1,272,437 | 55% |
| 70-79 | 1,234,739 | 29% | 534,879 | 29% | 699,860 | 30% |
| 80+ | 541,849 | 13% | 204,348 | 11% | 337,501 | 15% |

അവലംബം : സെൻസസ് 2011

**പട്ടിക 4.18** കേരളത്തിലെ മുതിര്ന്ന പൗരന്മാരുടെ ദാമ്പത്യാവസ്ഥ (ശതമാനം)

| | ആകെ | പുരുഷൻ | സ്ത്രീ |
|---|---|---|---|
| വിവാഹം കഴിക്കാത്തവർ | 2.6 | 1.8 | 3.3 |
| നിലവിൽ വിവാഹിതരായവർ | 60.8 | 88.9 | 37.8 |
| വിധവ/വിഭാര്യൻ | 35.7 | 8.8 | 57 |
| മറ്റുള്ളവർ | 0.9 | 0.5 | 1.9 |
| പങ്കാളിയില്ലാത്തവർ | 39.2 | 11.1 | 62.2 |

അവലംബം : സെൻസസ് 2011

നിലവിലെ 60 വയസ്സിനു മുകളിലുള്ള വിവാഹിതരുടെ എണ്ണം തെറ്റിദ്ധാരണജനകമാണ്. കേരളത്തിലെ മുതിർന്നവരുടെ ദാമ്പത്യ അവസ്ഥ പരിശോധിക്കുകയാണെങ്കിൽ ഭൂരിപക്ഷം പുരുഷന്മാരുടേയും (88.9 ശതമാനം) ഭാര്യമാർ പ്രായാവസ്ഥയില്ല ജീവിച്ചിരിക്കുന്നവരാണ്. എന്നാൽ 37.8 ശതമാനം സ്ത്രീകളുടെ ഭർത്താക്കന്മാർ മാത്രമേ പ്രായമായി ജീവിച്ചിരിക്കുന്നുള്ളൂ. പുരുഷന്മാർ തങ്ങളേക്കാൾ പ്രായം കുറഞ്ഞ സ്ത്രീകളെ വിവാഹം ചെയ്യുന്നതുകൊണ്ടുതന്നെ പുരുഷന്മാർക്ക് അറുപത് വയസ്സ് പ്രായമാകുമ്പോൾ അവരുടെ ഭാര്യമാർ വളരെ ചെറുപ്പമായിരിക്കും (അവരുടെ അൻപതുകളുടെ അവസാന കാലഘട്ടത്തിൽ).

## കേരള അംഗപരിമിത സെൻസസ് 2015

2015 ൽ അംഗപരിമിത സെൻസസ് കണക്കനുസരിച്ച് 34254086 ജനസംഖ്യയുള്ളതിൽ 42,33,474 മുതിർന്ന കുടുംബ അംഗങ്ങളാണുള്ളത് ഇത് ആകെ കുടുംബാംഗങ്ങളുടെ12.36% ആണ്. മുതിർന്ന അംഗങ്ങളിൽ 19,34,758 പുരുഷന്മാരും 22,98,716 സ്ത്രീകളുമാണുള്ളത്. 2011 സെൻസസ് പ്രകാരം പ്രായമായവരുടെ വൈകല്യങ്ങളിൽ ലോകോ മോട്ടോർ വൈകല്യമാണ് കൂടുതൽ (43 %) മൾട്ടിപ്പിൾ വൈകല്യങ്ങൾ രണ്ടാമതായും കാണപ്പെടുന്നു (13%). അൽഷിമേഴ്സ് രോഗികൾ 35041 പേരുണ്ട്. കേരളത്തിൽ വിവിധ സ്ഥാപനങ്ങളിൽ ജീവിക്കുന്ന വൈകല്യമുള്ള മുതിർന്ന പൗരന്മാരുടെ എണ്ണം 4260 ആണ്. ഇതിൽ 2352 സ്ത്രീകളും 1908 പുരുഷന്മാരും ആണ്. ഇതിൽ 80 വയസ്സിനു മുകളിലുള്ളവർ 570 പേരാണ്. മൊത്തം അംഗങ്ങൾ സീനിയർ അംഗങ്ങൾ ആയ 4,32,953 കുടുംബങ്ങൾ ആണുള്ളത്. ഇത് ആകെ കുടുംബങ്ങളുടെ 5.27 ശതമാനം ആണ്.

## വയോജനങ്ങളുടെ വർദ്ധിച്ചുവരുന്ന ആശ്രയത്വം

ആശ്രിതജനസംഖ്യയുടെ അനുപാതം തൊഴിലെടുക്കുന്ന പ്രായ പരിധിയിലുള്ളവരുടെ അനുപാതവുമായി താരതമ്യപ്പെടുത്തുന്നതാണ് ആശ്രയത്വ അനുപാതം എന്ന് നിർവചിക്കപ്പെട്ടിട്ടുണ്ട്. ഓരോ തൊഴിലാളിയും വഹിക്കുന്ന സാമ്പത്തിക ഭാരത്തിന്റെ ഒരു പ്രധാന സൂചകമാണിത്. 60 വയസും അതിനു മുകളിലും പ്രായമുള്ള വ്യക്തികളുടെ എണ്ണം തൊഴിലെടുക്കുന്ന പ്രായ പരിധിയിലുള്ളവരുമായി താരതമ്യപ്പെടുത്തുന്നതാണ് വയോജന ആശ്രയത്വ അനുപാതം. 2011 ലെ സെൻസസ് പ്രകാരം ഇന്ത്യയിലെ 'ഓൾഡ് ഏജ് ഡിപ്പൻഡൻസി റേഷ്യോ 142 ഉം കേരളത്തിൽ ഉയർന്ന ആയുർദൈർഘ്യം മൂലം ഇത് 196 ഉം ആണ്. വാർദ്ധക്യകാല ആശ്രിതത്വ അനുപാതം കേരളത്തിൽ വർധിച്ചുവരുന്ന പ്രവണത കാണിക്കുന്ന ഇന്ത്യൻ സംസ്ഥാനങ്ങളിൽ ഏറ്റവും കൂടുതലാണിത്. (എൽഡർലി ഇൻ ഇന്ത്യ 2016, സ്റ്റാറ്റിസ്റ്റിക്സ് ആൻഡ് പ്രോഗ്രാം ഇംപ്ലിമെന്റേഷൻ മന്ത്രാലയം, ഭാരത സർക്കാർ). 2001-ൽ 166 ആയിരുന്നത് 2011-ൽ 196 ആയി ഉയർന്നു. ഇത് വ്യക്തമാക്കുന്നത് എന്തെന്നാൽ വലിയ ഒരു ഭാഗം മുതിർന്നവരുടെ ദൈനദിന ജീവിതം, ആരോഗ്യം, ഭവനം എന്നിവയുമായി ബന്ധപ്പെട്ട ചെലവുകൾ വഹിക്കേണ്ട ഉത്തരവാദിത്വം തൊഴിലെടുക്കുന്ന ജനങ്ങളുടേതാണെന്നാണ്.

## മുതിർന്ന പൗരന്മാർ അനുഭവപരിചയമുള്ള മനുഷ്യവിഭവശേഷി എന്നനിലയിൽ

സംസ്ഥാന സർക്കാർ സേവനത്തിലുള്ള വിരമിക്കൽ പ്രായം 56 വയസ്സാണ്. മിക്ക പൊതുമേഖലാ സ്ഥാപനങ്ങളിലും ഇത് 60 ആണ്. പ്രായമാകൽ വ്യക്തികളുടെ പ്രവർത്തനജീവിതം കുറയ്ക്കുന്നു. കേരളത്തിൽ വിരമിച്ച സർക്കാർ ജീവനക്കാർക്ക് പെൻഷൻ ലഭിക്കുന്നതിനാൽ അവർക്ക് സുഖപ്രദമായ ജീവിതം നയിക്കാൻ കഴിയും. ഈ അനുഭവ സമ്പന്നരായ മനുഷ്യശക്തിയെ ശരിയായി വിന്യസിക്കുന്നത് ഉൽപാദനക്ഷമത വർദ്ധിപ്പിക്കുന്നതിനുള്ള സാധ്യതയാണ്. പ്രായപൂർത്തിയായവർ തിരക്കുപിടിച്ച ജോലിയിൽ ഏർപ്പെടുമ്പോഴും ആരോഗ്യത്തോടെ കൂടുതൽ കാലം ജീവിക്കുന്നു. എന്നാൽ അത്തരം ജോലി ഇല്ലാതിരുന്നവർക്കും മറ്റ് അസംഘടിത മേഖലയിലെ തൊഴിലാളികൾക്കും പെൻഷനും വിരമിക്കലും ഇല്ല. ചില വിഭാഗങ്ങളിൽ പെൻഷൻ ആയി നാമമാത്രമായ തുക മാത്രം ലഭിക്കുന്നത് അവരുടെ ചികിത്സക്കും മറ്റും ആവശ്യകതകൾക്കു പോലും സഹായിക്കില്ല. ഭാവിയിൽ അവർക്ക് മതിയായ സാമൂഹ്യ സരരക്ഷിതത്വം നൽകേണ്ടത് സർക്കാരിന്റെ ചുമതലയാണ്.

## പ്രായമായവർക്കായുള്ള പോഷക പരിഗണനകൾ

അറുപതു വയസ്സിനു മേലെയുള്ള പ്രായമുള്ള വ്യക്തികളുടെ എണ്ണം വർദ്ധിച്ചുവരുന്നു. മിക്കപ്പോഴും ഇത് പോഷകാഹാരക്കുറവുള്ള ആരോഗ്യപ്രശ്നങ്ങൾ ഏറ്റവും കൂടുതൽ ബാധിക്കുന്ന ഒരു ഗ്രൂപ്പാണ്. ആവശ്യമായ ഊർജ്ജവും പോഷകാഹാര ആവശ്യങ്ങളും നിറവേറ്റുന്നതിനായി ശരിയായ അളവിലുള്ള ഭക്ഷണവും ഭക്ഷണ രീതിയും ലഭിക്കുന്നതിൽ പ്രായമായവരിൽ അധികവും പരാജയപ്പെടുന്നു. വികസ്വര രാജ്യങ്ങളിലെ ജനങ്ങൾ അപര്യാപ്തമായ അളവിലുള്ള ഭക്ഷണ രീതി മാറ്റങ്ങൾ മൂലം പോഷകാഹാരക്കുറവിനെ അഭിമുഖീകരിക്കുകയാണ്. അതേസമയം, കൊഴുപ്പ്, മൃഗാധിഷ്ഠിത ഉത്പന്നങ്ങൾ, സംസ്കരിച്ച ഭക്ഷണസാധനങ്ങൾ എന്നീ നാരുകുറഞ്ഞ ഭഷ്യവസ്തുക്കൾ കൂടുതലായി ഉപയോഗിക്കുന്നതുമൂലം പൊണ്ണത്തടി, ടൈപ്പ് 2 ഡയബറ്റിസ് രോഗികളുടെ എണ്ണം കൂടുന്നതായും കണ്ടെത്തിയിട്ടുണ്ട്. മുതിർന്നവർക്കുള്ള ആഹാര രീതിയിൽ ഇടപെടലുകളും അടിയന്തിര ശ്രദ്ധയും അത്യാവശ്യമാണ്, പ്രത്യകിച്ചും ഒരു വെല്ലുവിളിയാണ്.

## ആരോഗ്യം

ഇന്ത്യയിലെ മികച്ച ആരോഗ്യ പരിപാലന സംവിധാനമുള്ള സംസ്ഥാനമായി കേരളം പരിഗണിക്കപ്പെടുന്നു. എന്നാൽ ഏറ്റവും രോഗാവസ്ഥയുള്ള സംസ്ഥാനവും കേരളമാണ്. മോർബിഡിറ്റിയുടെ നാഷണൽ സാമ്പിൾ സർവേ 71–ാം റൗണ്ട് (ജനുവരി – ജൂൺ, 2015) പ്രകാരം ഇന്ത്യയിലുടനീളം നടത്തിയ 15 ദിവസത്തെ സർവേയിൽ പങ്കെടുത്ത 1000 പേരിൽ 89 പേർ രോഗബാധിതരെന്നു റിപ്പോർട്ട് ചെയ്തിട്ടുണ്ട്. കേരളത്തിൽ നിന്നും റിപ്പോർട്ട് ചെയ്തിട്ടുള്ള കണക്കുപ്രകാരം 1000 പേരിൽ 310 പേരാണ്. അറുപതു വയസ്സിനു മുകളിലുള്ളവരിൽ ഇത് ഇന്ത്യയിൽ 276 ഉം കേരളത്തിൽ 646 ഉം ആയിരുന്നു. ഇന്ത്യയിൽ സംക്രമികേതര രോഗങ്ങൾ കൂടുതലുള്ള സംസ്ഥാനമാണ് കേരളം. ഇന്ത്യയിലെ പ്രമേഹ രോഗത്തിന്റെ തലസ്ഥാനമാണ് കേരളം. റെജിസ്ട്രാർ ജനറൽ ഓഫ് ഇന്ത്യയുടെ മെഡിക്കൽ സർട്ടിഫിക്കേഷൻ ഓഫ് ഡെത്ത് റിപ്പോർട്ട് പറയുന്നത് 2013 ൽ പ്രമേഹം മൂലം ഇന്ത്യയിൽ വെറും 3% പേർ മാത്രമാണ് മരിച്ചതെങ്കിൽ അത് കേരളത്തിൽ 10.2% ആയിരുന്നു. രക്താതിസമ്മർദ്ദം, ഹൃദയ സംബന്ധമായ അസുഖങ്ങൾ എന്നിവയുടെ കാരണങ്ങളും വ്യത്യസ്തമല്ല. ജീവിത ദൈർഘ്യവും ജീവിതനിലവാരവും കുറയ്ക്കുന്നതിനു ഇത് കാരണമാകുന്നു. കേരളത്തിലെ എല്ലാ മുതിർന്ന വിഭാഗങ്ങളേയും ബാധിക്കുന്ന പൊതുവായ പ്രശ്നങ്ങളാണിതെങ്കിലും, ആരോഗ്യ പ്രശ്നങ്ങളിൽ കൂടുതൽ ദുർബലരായ പ്രായമായവരെ ഇത് കൂടുതലായി ബാധിക്കുന്നു.

## പ്രായമായവരുടെ ക്ഷേമത്തിൽ സർക്കാരിന്റെ പങ്ക്

സ്വാതന്ത്ര്യാനന്തര കാലം മുതൽക്കുതന്നെ ചില സാമൂഹ്യ ക്ഷേമ പരിപാടികളിലൂടെ നമ്മുടെ സമൂഹത്തിൽ മുതിർന്ന ആളുകളെ പിന്തുണയ്ക്കുന്നതിന് സർക്കാർ പ്രതിജ്ഞാബദ്ധമായിട്ടുണ്ട്. ഐക്യരാഷ്ട്രസഭയുടെ വാർഷിക വയോജന വർഷം ആയി 1999 പ്രഖ്യാപിച്ചു തുടർന്നു പ്രായമായവരെ അവർക്ക് ഗുണപ്രദമായ വഴികളിൽ ശാക്തീകരിക്കുകയും ക്ഷേമ നടപടികൾ വേഗത്തിലാക്കുകയും ചെയ്യുന്നതിനായി 1999 ജനവരി 13 ന് ഭാരതസർക്കാർ വയോജനങ്ങൾക്കായുള്ള ദേശീയ നയം അംഗീകരിച്ചു. മാതാപിതാക്കളുടെയും മുതിർന്ന പൗരന്മാരുടെയും പരിപാലന ക്ഷേമ നിയമം, 2007 മുതിർന്നവരുടെ അവകാശങ്ങൾക്ക് സംരക്ഷണം നല്കുന്നു. ഭരണഘടനാ വ്യവസ്ഥകൾക്ക് പുറമെ വൃദ്ധജന സുരക്ഷ, വാർദ്ധക്യ പെൻഷൻ, വയോജന ഭവനങ്ങൾ സ്ഥാപിക്കുക, വാർദ്ധക്യസഹജമായ സേവനങ്ങൾ വികസിപ്പിക്കുക, മുതിർന്നവർക്കായുള്ള ഭവന നയം ഉദാരവൽക്കരിക്കൽ എന്നിവ നടപ്പിലാക്കുന്നു.

## സംസ്ഥാന വയോജന നയം 2013.

സംസ്ഥാനത്തെ 60 വയസ്സിനു മേൽ പ്രായമുള്ള എല്ലാവരുടെയും താല്പര്യ സംരക്ഷണം സമൂഹത്തിന്റെ ചുമതലയായി ഈ നയം വിഭാവനം ചെയ്യുന്നു.

മുതിർന്ന പൌരന്മാർക്ക് അർഹമായ സ്നേഹവും ബഹുമാനവും നൽകുന്നതോടൊപ്പം അവരുടെ ആരോഗ്യം സാമ്പത്തിക സ്ഥിതി എന്നിവയ്ക്ക് പ്രത്യേക പരിഗണന നൽകേണ്ടതുമാണ്. മുതിർന്നവർക്ക് യോജിക്കുന്ന തൊഴിലുകൾ കണ്ടെത്തി അഭിമാനപൂർവ്വം സമൂഹത്തിലെ ഒരംഗമായി കഴിയാനുള്ള സാഹചര്യം ഒരുക്കാനും ശ്രമിക്കേണ്ടതുണ്ട്. മുതിർന്നവരുടെ ക്ഷേമത്തിനായുള്ള വിവിധ പദ്ധതികൾ സംബന്ധിച്ചും നയത്തിൽ പ്രതിപാദിക്കുന്നു.

## സാമൂഹ്യ നീതി ശാക്തീകരണ മന്ത്രാലയം

സാമൂഹ്യ നീതി ശാക്തീകരണ മന്ത്രാലയം പേര് സൂചിപ്പിക്കുന്നത് പോലെ സാമൂഹ്യ അസമത്വങ്ങൾ, ചൂഷണം, വിവേചനം, അനീതി എന്നിവ അനുഭവിക്കുന്ന സമൂഹത്തിലെ വിഭാഗങ്ങൾക്ക് തുല്യമായ നീതി ഉറപ്പാക്കുന്നതിനു വേണ്ടിയാണു നിലകൊള്ളുന്നത്. മന്ത്രാലയത്തിന്റെ സോഷ്യൽ ഡിഫൻസ് ഡിവിഷൻ പ്രധാനമായും മുതിർന്ന പൗരൻമാരുടെ ആവശ്യങ്ങൾ നിറവേറ്റുന്നു കൂടാതെ മദ്യപാനത്തിന്റെയും മറ്റു ലഹരിവസ്തുക്കളുടെയും ഇരകൾ, ഭിന്നലിംഗക്കാർ, യാചകർ /അഗതികൾ എന്നിവരുമുൾപ്പെടുന്നു. മുതിർന്ന പൗരന്മാർക്ക് സുരക്ഷിതവും ബഹുമാനത്തോടെ ഉല്പ്പാദനക്ഷമവുമായ ജീവിതം നയിക്കാൻ മാന്ത്രലയം സംസ്ഥാന സർക്കാരുകളും/യൂണിയൻ ടെറിട്ടറി അഡ്മിനിസ്ട്രേഷൻ എന്നിവയുമായി സഹകരിച്ച മുതിർന്ന പൗരന്മാരുടെ ക്ഷേമത്തിനായുള്ള നിയമങ്ങൾ, നയങ്ങൾ, പരിപാടികൾ എന്നിവ വികസിപ്പിക്കുകയും നടപ്പാക്കുകയും ചെയ്യുന്നു.

## മുതിർന്ന പൗരന്മാരുടെ ദേശീയ നയം 2011

ദേശീയ നയം മുതിർന്ന വ്യക്തികളുടെ സമ്പന്നമായ അനുഭവത്തെ തിരിച്ചറിയുകയും അവരെ പ്രധാനപ്പെട്ട മനുഷ്യവിഭവങ്ങൾ എന്ന നിലയിൽ പരിഗണിക്കുകയും അവരുടെ അവസാനകാലത്തിൽ അന്തസ്സായ ജീവിതം ഉറപ്പുവരുത്തുകയും ശാരീരികവും സാമ്പത്തികവുമായ സുരക്ഷ, ആരോഗ്യ സംരക്ഷണം, അഭയം എന്നിവ ഉറപ്പുവരുത്തുകയും സർക്കാരിന്റെ അംഗീകാര നടപടി ആവശ്യമായവയ്ക്ക്പ്രേത്യേകിച്ചും മുതിർന്ന സ്ത്രീകളുടെയും പാവപ്പെട്ട ഗ്രാമീണരുടെയും കാര്യത്തിൽ അംഗീകാരം നൽകുകയും ചെയ്യുന്നു. സാമ്പത്തിക ഭക്ഷ്യ സംരക്ഷണം, ആരോഗ്യപരിചരണം, അഭയം, പ്രായമായവരുടെ മറ്റ് ആവശ്യങ്ങൾ, വികസനത്തിൽ നീതിനിഷ്ഠമായ പങ്കാളിത്തം, ചൂഷണത്തിനെതിരായ സംരക്ഷണം, ജീവിത നിലവാരം ഉയർത്തുന്നതിന് സേവനങ്ങളുടെ ലഭ്യത ഉറപ്പുവരുത്തൽ എന്നിവ നയം വിഭാവനം ചെയ്യുന്നു.

## മാതാപിതാക്കളുടെയും മുതിർന്ന പൗരന്മാരുടെയും പരിപാലന ക്ഷേമ നിയമം, 2007

മാതാപിതാക്കൾക്കും മുതിർന്ന പൗരന്മാർക്കും അവരുടെ ക്ഷേമത്തിനും ആവശ്യമായ സംരക്ഷണം ഉറപ്പാക്കുന്നതിനും 2007 ഡിസംബറിൽ മാതാപിതാക്കളുടെയും മുതിർന്ന പൗരന്മാരുടെയും പരിപാലന ക്ഷേമ നിയമം, 2007 നടപ്പിലാക്കി. മാതാപിതാക്കൾ/മുതിർന്ന പൗരന്മാർക്ക് മക്കളും ബന്ധുക്കളും സംരക്ഷണം നൽകുന്നത് ട്രിബ്യൂണലുകൾ മുഖേന നിർബ്ബന്ധിതവും നിയമപരവുമാക്കുക, ബന്ധുക്കൽ അവഗണിച്ചാൽ മുതിർന്ന പൗരന്മാർക്ക് സ്വത്ത് കൈമാറ്റം ചെയ്യൽ പിൻവലിക്കൽ, മുതിർന്ന പൗരന്മാരെ ഉപേക്ഷിക്കുന്ന കാര്യത്തിൽ കുറ്റം ചുമത്തൽ, വയോജന പരിപാലന ഹോമുകൾ സ്ഥാപിക്കൽ, മുതിർന്ന പൗരന്മാരുടെ ജീവനും സ്വത്തിനും സംരക്ഷണവും, മുതിർന്ന പൗരന്മാർക്ക് ആവശ്യമായ വൈദ്യസഹായ സൗകര്യങ്ങൾ തുടങ്ങിയവക്കു ഈ നിയമം സംരക്ഷണം നൽകുന്നു.

## കേരളത്തിലെ മുതിർന്ന പൗരന്മാരുടെ പരിപാലന ക്ഷേമ ചട്ടങ്ങൾ 2008

ഈ ചട്ടങ്ങൾ പ്രകാരം സ്വയം പരിപാലനം നടത്താൻ കഴിയാത്ത മുതിർന്ന പൗരന്മാർക്കു പരിപാലനത്തിനായി മെയ്ന്റനൻസ് ട്രിബുണലിനെ സമീപിക്കാവുന്നതാണ്. ഈ ചട്ടങ്ങൾ പ്രകാരം ഓരോ സബ് ഡിവിഷനിലും മെയ്ന്റനൻസ് ട്രിബുണലിന്റെ പ്രെസൈഡിങ്ങ് ഓഫീസർ ആയി റെവന്യൂ ഡിവിഷണൽ ഓഫീസർ നിയമിക്കപ്പെടുന്നു. ജില്ലാ കളക്ടർമാരെ ഓരോ ജില്ലയുടെയും അപ്പലേറ്റ് ട്രിബ്യൂണലിന്റെ പ്രെസൈഡിങ്ങ് ഓഫീസർമാരായി നിയമിച്ചിരിക്കുന്നു. ഓരോ ജില്ലയുടെയും പരിപാലന ഓഫീസറായി ജില്ലാ വെൽഫെയർ ഓഫീസർ നിർദേശിക്കപ്പെട്ടിരിക്കുന്നു. അടുത്ത കാലത്ത് സാമൂഹ്യ നീതി ശാസ്ത്രീകരണ മന്ത്രാലയം മുതിർന്ന പൗരന്മാരുടെ പരിപാലന ക്ഷേമ ചട്ടങ്ങൾ (ഭേദഗതി ബിൽ) 2018 നു അന്തിമ രൂപം നൽകുകയുണ്ടായി. ഇതിൻ പ്രകാരം മുതിർന്നവരെ പരിപാലിക്കുന്നതിനുള്ള ഉത്തരവാദിത്വം അകന്ന ബന്ധുക്കൾക്കും ബാധകമാക്കുകയും മാതാപിതാക്കളെ ഉപേക്ഷിക്കുന്നവർക്കുള്ള ഫൈനും തടവു ശിക്ഷയും വർദ്ധിപ്പിക്കുകയും ചെയ്തിട്ടുണ്ട്. ഫൈൻ 10000 രൂപ യാക്കിയിട്ടുണ്ട്. മുതിർന്ന പൌരന്മാരുടെ സംരക്ഷണ കേന്ദ്രങ്ങൾക്കും ബഹുസേവന പകൽ പരിപാലന കേന്ദ്രങ്ങൾക്കും നിർബന്ധിതമായി ഉണ്ടായിരിക്കേണ്ട സൗകര്യങ്ങൾ സംബന്ധിച്ച വ്യവസ്ഥകളും ഇതിൽ വ്യക്തമാക്കിയിട്ടുണ്ട്.

### പ്രായമായവർക്ക് വയോശ്രേഷ്ഠ സമ്മാൻ അവാർഡ്

എല്ലാ വർഷവും ഒക്ടോബർ 1 ലോകമെമ്പാടും അന്താരാഷ്ട്ര വയോജന ദിനമായി ആഘോഷിക്കുന്നു. ഇതിന്റെ ഭാഗമായി സാമൂഹ്യനീതി ശാക്തീകരണ മന്ത്രാലയം എല്ലാ വർഷവും വിവിധ ആഘോഷ പരിപാടികൾ സംഘടിപ്പിക്കുകയും മുതിർന്ന പൗരന്മാർ, സംഘടനകൾ, പഞ്ചായത്തുകൾ എന്നിവയ്ക്ക് വയോശ്രേഷ്ഠ സമ്മാൻ അവാർഡ് നൽകുകയും ചെയ്യുന്നു. പ്രായമായവരുടെ പ്രശ്നങ്ങൾക്കും ആവശ്യങ്ങൾക്കും സമൂഹത്തെ ബോധവൽക്കരിക്കാനും പ്രായമായവരോടുള്ള ഗവൺമെന്റിന്റെ പ്രതിബദ്ധതയെ ഊന്നിപ്പറയാനും മുതിർന്ന പൗരന്മാർ നൽകുന്ന സേവനങ്ങളെ അംഗീകരിക്കുക എന്നതാണ് ഇതിൻറെ ലക്ഷ്യം. വിവിധ വിഭാഗങ്ങളിലായി 10 അവാർഡുകൾ ഉൾപ്പെടുത്തിയിട്ടുണ്ട്. വാർധക്യത്തെ സംബന്ധിച്ച പ്രശ്നങ്ങൾ പഠിക്കുന്ന സ്ഥാപനങ്ങൾ, വയോജന ക്ഷേമ സേവനം നൽകുന്ന അസോസിയേഷനുകൾ, പ്രായമായവർക്കിടയിൽ സാമൂഹ്യപ്രവർത്തനം തുടരുന്ന 90 വയസ്സിന് മുകളിൽ പ്രായമുള്ളവർ, തങ്ങളുടെ കുട്ടികളെ ഒരു സുരക്ഷിത സ്ഥാനത്തേക്ക് കൊണ്ടുവരാൻ കഠിനമായി ശ്രമിച്ച നല്ല അമ്മമാർ, ധീരരായ വയോജനങ്ങൾ, സാംസ്കാരിക പ്രവർത്തനങ്ങളിൽ ദേശീയ/അന്തർദേശീയ അവാർഡുകൾ നേടിയവർ, വാർദ്ധക്യകാല ക്ഷേമത്തിനായി പ്രവർത്തിക്കുന്ന മികച്ച പഞ്ചായത്തുകൾ, കായികരംഗത്ത് പ്രവർത്തിക്കുന്ന വൃദ്ധജനങ്ങൾ, സാമ്പത്തിക അഭിവൃദ്ധിക്കുവേണ്ടി ജോലി ചെയ്യുന്ന പ്രായമായ ആളുകൾ എന്നിവർക്ക് ബന്ധപ്പെട്ട ബഹുമതികൾക്ക് അപേക്ഷിക്കാവുന്നതാണ്.

### രാഷ്ട്രീയ വയോശ്രീ യോജന (ആർ വൈ ജെ)

2011 സെൻസസ് പ്രകാരം ഇന്ത്യയിലെ മുതിർന്ന പൗരന്മാരുടെ ജനസംഖ്യ 10.38 കോടിയാണ്. ഇതിൽ 1.13 കോടി 80 വയസ്സിൽ മുകളിലുള്ളവരാണ്. 70 ശതമാനത്തിലധികം പേരും രാജ്യത്തിന്റെ ഗ്രാമീണ മേഖലയിൽ താമസിക്കുന്നവരാണ്. വാർദ്ധക്യപരമായി പല തരത്തിലുള്ള വൈകല്യങ്ങൾ മൂലം ബുദ്ധിമുട്ടുന്നവരാണ് 5.2 ശതമാനം മുതിർന്നവർ. ജനസംഖ്യ ഘടനയിലുണ്ടായ പെട്ടെന്നുള്ള മാറ്റവും ദീർഘായുസ്സും ആരോഗ്യ സംരക്ഷണത്തിനുള്ള മുൻകരുതലുകളും മറ്റു വികസന സൂചകങ്ങളും കാരണം ഇന്ത്യയിലെ ജനസംഖ്യ പ്രായമായിക്കൊണ്ടിരിക്കുന്ന ഒരു പ്രതിഭാസത്തിലേക്ക് പുരോഗമിച്ചുകൊണ്ടിരിക്കുന്നു. 2026 ആകുമ്പോഴേക്കും മുതിർന്നവരുടെ ജനസംഖ്യ 17.3 കോടി ദശലക്ഷം ആയേക്കാമെന്നാണ് പ്രൊജക്ഷൻ സൂചിപ്പിക്കുന്നത്. ബിപിഎൽ വിഭാഗത്തിൽപ്പെടുന്ന പ്രായപരിധി വൈകല്യങ്ങളുള്ള മുതിർന്ന പൗരന്മാർക്ക് ഈ കേന്ദ്ര ഗവൺമെൻറ് സ്കീം സഹായവും സഹായ ഉപകരണങ്ങളും നൽകുന്നു. കാഴ്ച, കേൾവി, പല്ല്, ലോക്കോമോട്ടോർ എന്നീ വൈകല്യങ്ങളെ/രോഗങ്ങളെ അഭിമുഖീകരിക്കാൻ ഈ പദ്ധതി ലക്ഷ്യമിടുന്നു.

### വയോജനങ്ങൾക്കായുള്ള സംയോജിത പദ്ധതി

സർക്കാർ/സർക്കാരിതര സംഘടനകൾ/തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങൾ/സമൂഹം എന്നിവക്ക് പിന്തുണ നൽകുന്നതിലൂടെ ഉൽപാദനക്ഷമവും സജീവവുമായ ജീവിതം പ്രോത്സാഹിപ്പിക്കുക താമസം, ഭക്ഷണം, വൈദ്യ പരിചരണം, വിനോദ അവസരങ്ങൾ എന്നീ അടിസ്ഥാന ആവശ്യങ്ങൾ ലഭ്യമാക്കി പ്രായമായവരുടെ ജീവിത നിലവാരം ഉയർത്തുക എന്നിവയാണ് ഈ പദ്ധതിയുടെ മുഖ്യ ലക്ഷ്യം.

## സംസ്ഥാന സർക്കാരിന്റെ പദ്ധതികൾ

### വയോജന സൗഹൃദ പഞ്ചായത്തുകൾ

സംസ്ഥാന വയോജന നയം, 2013 ന്റെ ഭാഗമായി സാമൂഹ്യനീതി വകുപ്പ് ഏറ്റെടുത്ത് നടപ്പാക്കുന്ന പദ്ധതിയാണ് വയോജന സൗഹൃദ പഞ്ചായത്ത്. സംസ്ഥാനത്തെ എല്ലാ പഞ്ചായത്തുകളും വയോജന സൗഹൃദ പഞ്ചായത്തുകളായി മാറ്റിയെടുത്ത് വയോജനങ്ങൾക്ക് മെച്ചപ്പെട്ട ആരോഗ്യവും പങ്കാളിത്തവും ഉറപ്പാക്കി അവരുടെ ജീവിതനിലവാരം ഉയർത്താൻ ഈ പദ്ധതി ലക്ഷ്യമിടുന്നു.

### വയോമിത്രം

കേരള സാമൂഹ്യ സുരക്ഷ മിഷൻ വയോമിത്രം പരിപാടി 6 മുനിസിപ്പൽ കോർപ്പറേഷനുകളിലും 14 ജില്ലകളിലായി 82 മുനിസിപ്പാലിറ്റികളിലും നടപ്പാക്കുന്നുണ്ട്. കേരള സാമൂഹിക സുരക്ഷാ മിഷൻ സംസ്ഥാനത്തെ കോർപ്പറേഷൻ/മുനിസിപ്പൽ പ്രദേശങ്ങളിൽ താമസിക്കുന്ന 65 വയസ്സിന് മുകളിലുള്ള പ്രായമായവർക്ക് ആരോഗ്യ പരിരക്ഷയും പിന്തുണയും നൽകുന്ന വയോമിത്രം പദ്ധതി നടപ്പാക്കുന്നു. മൊബൈൽ ക്ലിനിക്കുകൾ മുഖേന ആരോഗ്യ പരിശോധനയും ചികിത്സയും. സാന്ത്വന പരിപാലനം, കൗൺസിലിംഗ്, പ്രായമായവരുടെ സഹായ കേന്ദ്രങ്ങൾ എന്നിവ വഴി സൗജന്യ മരുന്നുകൾ വയോമിത്രം പരിപാടി നൽകുന്നു. അതാതു പ്രദേശത്തെ തദ്ദേശഭരണസ്ഥാപനവുമായി (മുനിസിപ്പാലിറ്റി/കോർപ്പറേഷൻ) ഒരു സംയുക്ത സംരംഭമായിട്ടാണ്പദ്ധതി നടപ്പാക്കുന്നത്. ഈ പദ്ധതി വാർഡ് തലത്തിൽ ക്ലിനിക്കുകൾ നടത്തിക്കൊണ്ട് മരുന്ന് സൗജന്യമായി നൽകുന്നു. ഓരോ മൊബൈൽ യൂണിറ്റിലും മെഡിക്കൽ ഓഫീസർ, സ്റ്റാഫ് നഴ്സ്, ജൂനിയർ പബ്ലിക് ഹെൽത്ത് നഴ്സ് എന്നിവർ

ഉൾപ്പെടുന്നു. പദ്ധതി പ്രദേശത്തെ കിടപ്പു രോഗികൾക്ക് സാന്ത്വന പരിചരണ സേവനം നൽകുന്നു. പ്രത്യേക പരിശീലനം ലഭിച്ച നഴ്സുമാരുടെയും ജെ.പി.എച്ച്. എൻ മാരുടെയും സേവനം ലഭ്യമാണ്. വയോമിത്രം കോ–ഓർഡിനേറ്റർമാർ ഈ പ്രദേശത്തെ ആവശ്യമുള്ള വയോജനങ്ങൾക്കു സഹായ കേന്ദ്രത്തിന്റെ സേവനം നൽകും. വയോജനങ്ങൾക്കു വയോമിത്രം ഓഫീസിൽ നിന്ന് സഹായം ലഭ്യമാകാൻ കഴിയും. ഈ പദ്ധതി പ്രകാരം, നേത്ര പരിശോധനാക്യാമ്പ്, ക്യാൻസർ നിർണ്ണയ ക്യാമ്പുകൾ, ദന്തസംരക്ഷണ ക്യാമ്പുകൾ, വിനോദ പരിപാടികൾ എന്നിവ വർഷം തോറും നടത്തി വരുന്നു. വയോമിത്രം കോ–ഓർഡിനേറ്റർമാർ മൊബൈൽ ക്ലിനിക്കുകളിൽ നിന്നുള്ള ഡോക്ടർമാരുടെ സഹായത്തോടെ കൗൺസിലിങ് സേവനം നൽകിവരുന്നു. വാർധക്യവുമായി ബന്ധപ്പെട്ട സാമൂഹ്യ പ്രശ്നങ്ങളിൽ വയോമിത്രത്തിന്റെ സജീവ പങ്കാളിത്തവും ഉണ്ട്. 2018–19 –ലെ ആദ്യ പാദത്തിൽ നഗരത്തിലെ എല്ലാ തദ്ദേശഭരണസ്ഥാപനങ്ങളിലും വയോമിത്രം യൂനിറ്റുകൾ ആരംഭിക്കുന്നതാണ്. 2017–18 –ൽ ഗുണഭോക്താക്കളുടെ എണ്ണം 2,53,503 ആണ്. സംസ്ഥാനത്തെ എല്ലാ ബ്ലോക്ക് പഞ്ചായത്തുകളിലും വയോമിത്രം യൂണിറ്റുകൾ ആരംഭിക്കുന്നതിന് തീരുമാനിച്ചിട്ടുണ്ട്. പ്രാരംഭമായി എല്ലാ ജില്ലകളിലും ഓരോ ബ്ലോക്കിൽ വീതം നടത്താനാണ് നടപടി സ്വികരിച്ചിട്ടുള്ളത്. ആദ്യമായി കോഴിക്കോട് പദ്ധതി ആരംഭിച്ചിട്ടുണ്ട്. മുതിർന്നവർക്ക് ആയുർവ്വേദ ചികിത്സ നൽകുന്ന 'ആയുർമിത്രം' 6 കോർപ്പറേഷനുകളിൽ ആരംഭിക്കാൻ ഉദ്ദേശിക്കുന്നു.

### വയോ അമൃതം

ആരോഗ്യപ്രശ്നങ്ങൾ നേരിടുന്ന അംഗങ്ങളുടെ ചികിത്സയ്ക്കായി ഭാരതീയ ചികിത്സ വകുപ്പിന്റെ (ഐ.എസ്.എം) സഹായത്തോടെ 15 വൃദ്ധസദനങ്ങളിൽ സാമൂഹ്യനീതി വകുപ്പ് ഈ പരിപാടി ഏറ്റെടുത്തു നടപ്പിലാക്കി. പ്രമേഹ രോഗങ്ങൾ, ആസ്ത്മ, ത്വക് രോഗങ്ങൾ, വാതം, കണ്ണ്, ചെവി രോഗങ്ങൾ തുടങ്ങിയ ആരോഗ്യപ്രശ്നങ്ങളാണ് ചികിത്സിക്കുന്ന കേസുകളിൽ ഭൂരിഭാഗവും. ആരോഗ്യ പരിചരണത്തിൽ കൗൺസിലിംഗും സാന്ത്വന പരിചരണവും ഉൾപ്പെടുന്നു. ഒരു ഡോക്ടറുടെയും അറ്റൻഡറുടെയും സഹായം ഈ അന്തേവാസികൾക്കു നൽകുന്നു. ഈ പദ്ധതി പ്രകാരം 2017–18–ൽ സർക്കാർ വൃദ്ധ സദനങ്ങളിലെ 826 അന്തേവാസികൾക്ക് ആയുർവ്വേദ ചികിത്സ നൽകി.

### മന്ദഹാസം

മുതിർന്ന പൗരന്മാർക്ക് സൗജന്യമായി പല്ല് നൽകുന്ന സാമൂഹ്യ നീതി വകുപ്പിന്റെ പദ്ധതിയാണ് മന്ദഹാസം. പല്ലുകൾ നഷ്ടപ്പെട്ടശേഷം പ്രായമായവർ നേരിടുന്ന പോഷകാഹാരവും ശാരീരികവും മാനസികവുമായ പ്രശ്നങ്ങൾ കുറയ്ക്കുന്നതിന് ഈ പദ്ധതി ലക്ഷ്യമിടുന്നു. ഗുണഭോക്താക്കൾക്ക് ചികിത്സ ലഭ്യമാക്കാൻ കഴിയുന്ന ഡന്റൽ കോളജുകളുടെയും ഡെന്റൽ ട്രീറ്റ് സെന്ററുകളുടെയും ലിസ്റ്റ് വകുപ്പ് തയ്യാറാക്കിയിട്ടുണ്ട്. നിലവാരവും മാനദണ്ഡവും ഉറപ്പാക്കുന്നതിലൂടെ കൃത്രിമ പല്ലിന്റെ ഗുണനിലവാരവും ചികിത്സയുടെ ഗുണനിലവാരവും ഉറപ്പാക്കും. ബിപിഎൽ വിഭാഗത്തിൽ വരുന്ന മുതിർന്ന പൗരന്മാർക്ക് ഈ പദ്ധതിയിലൂടെ സഹായത്തിന് അർഹതയുണ്ടായിരിക്കുന്നതാണ്. ഒരു ഗുണഭോക്താവിന് അയ്യായിരം രൂപയാണ് പരമാവധി സാമ്പത്തിക സഹായം ലഭിക്കുക. 2017–18–ൽ 750 മുതിർന്നവർക്ക് സഹായം നൽകിയിട്ടുണ്ട്.

### സായംപ്രഭ പദ്ധതി – മുതിർന്ന പൗരന്മാർക്കായുള്ള സമഗ്ര പദ്ധതി

തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളുടെ സഹകരണത്തോടുകൂടി പകൽ പരിചരണ സൗകര്യങ്ങൾ പ്രദാനം ചെയ്യുന്ന സാമൂഹ്യനീതി വകുപ്പിന്റെ പുതിയ സംരംഭമാണ് സായംപ്രഭ പദ്ധതി. ഈ പകൽ പരിചരണ കേന്ദ്രങ്ങൾ മുതിർന്നവർക്ക് തടസ്സമില്ലാത്ത സ്വതന്ത്ര പ്ലാറ്റ്ഫോമിൽ ഏറ്റവും ആവശ്യമായ സേവനങ്ങളും സഹായവും നൽകും. മുതിർന്ന പൗരന്മാർക്ക് അവരുടെ പ്രായക്കാരുമായി ഒത്തുചേരാനും പകൽ സമയത്ത് ഏകാന്തത അനുഭവിക്കുന്ന വൃദ്ധർക്ക് ആശ്വാസം നൽകാനും ഈ പകൽ പരിചരണ സൗകര്യങ്ങൾ അവസരമൊരുക്കുന്നു. തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളാൽ രൂപീകരിച്ച 70 അത്തരം പകൽ പരിചരണ കേന്ദ്രങ്ങൾ സായം പ്രഭഹോമുകളായി മാറ്റുകയും മുതിർന്ന പൗരന്മാർക്ക് കൗൺസിലിംഗ് പ്രോഗ്രാമുകളും യോഗാ ധ്യാന പരിപാടികളും നൽകി വരുന്നു.

### വയോമധുരം

ഇന്ത്യയിൽ പ്രമേഹ രോഗികളുടെ എണ്ണം കൂടുതലുള്ളത് കേരളത്തിലാണ്. ഇന്ത്യൻ കൌൺസിൽ ഓഫ് മെഡിക്കൽ റിസർച്ച് അടുത്ത കാലത്ത് നടത്തിയ പഠനത്തിൽ പ്രകാരം കേരളത്തിലെ 19.4% ജനങ്ങൾ പ്രമേഹ രോഗികളാണ്. മുതിർന്നവരിൽ 80% പേർക്കും പ്രമേഹം ഉണ്ട്. വയോജന സൗഹൃദ സംസ്ഥാനമാക്കുന്നതിന്റെ ഭാഗമായി കേരള സർക്കാരിന്റെ കീഴിലുള്ള സാമൂഹ്യ നീതി വകുപ്പ് പുതിയ സംരംഭമായ 'വയോമധുരം' പദ്ധതി ആരംഭിച്ചു. ഈ പദ്ധതി പ്രകാരം ബി.പി.എൽ വിഭാഗത്തിൽപ്പെടുന്ന മുതിർന്ന പ്രമേഹ രോഗികൾക്ക് സൗജന്യമായി ഗ്ലൂക്കോമീറ്ററുകൾ നൽകുന്നു. ഈ പദ്ധതിയിൻ കീഴിൽ ഓരോ ജില്ലയിലും 1000 ഗ്ലൂക്കോമീറ്ററുകൾ നൽകാൻ ഉദ്ദേശിക്കുന്നു.

### വൃദ്ധസദനങ്ങളും പകൽ പരിചരണ കേന്ദ്രങ്ങളും

ആരും സംരക്ഷിക്കാനില്ലാത്ത മുതിർന്ന പൗരന്മാരുടെ സംരക്ഷണത്തിനു വേണ്ടി ഈ സ്ഥാപനങ്ങൾ

നടത്തപ്പെടുന്നു. ഈ സ്ഥാപനങ്ങളിൽ പ്രവേശനം തേടുന്നവർ സ്ഥാപനത്തിലെ സൂപ്രണ്ടിന് അപേക്ഷ നൽകണം. ജില്ലാ പ്രൊബേഷൻ ഓഫീസറുടെ അന്വേഷണ റിപ്പോർട്ട് ലഭിച്ചശേഷം പ്രവേശനം ഉറപ്പുവരുത്തും.

## ദേശീയ വാർധക്യകാല പെൻഷൻ പദ്ധതി

ഇന്ദിരാഗാന്ധി ദേശീയ വാർധക്യകാല പെൻഷൻ പദ്ധതി എന്നത് (IGNOAPS) 60 വയസിനും അതിനുമുകളിലുള്ളവർക്കും ദാരിദ്ര്യരേഖയ്ക്കു താഴെ ജീവിക്കുന്നവർക്കുമുള്ള ഒരു നോൺ-കോൺട്രിബ്യൂട്ടറി വാർധക്യകാല പെൻഷൻ പദ്ധതിയാണ്. ദാരിദ്ര്യരേഖക്കു താഴെ ജീവിക്കുന്ന 60 വയസ്സിനു മുകളിലുള്ള എല്ലാ വ്യക്തികൾക്കും ഐ.ജി.എൻ.ഒ.എ.പി. എസ്. നു അപേക്ഷ നൽകാവുന്നതാണ്. 60–79 വയസ് പ്രായമുള്ള എല്ലാ ഐ.ജി.എൻ.ഒ.എ.പി. എസ്. ഗുണഭോക്താക്കൾക്കും പ്രതിമാസം 1100 രൂപ പെൻഷൻ ലഭിക്കുന്നു. 80 വയസ്സും അതിനുമുകളിലും ഉള്ളവർക്ക് പ്രതിമാസ പെൻഷൻ ആനുകൂല്യം 1500 രൂപയും ലഭിക്കുന്നു. ഇന്ത്യൻ ഭരണഘടനയിടെ 73,74 ഭേദഗതി നിയമം 1993 പ്രകാരം വികേന്ദ്രീകരണത്തിന്റെ ഭാഗമായി സംസ്ഥാന സർക്കാരിലെ റവന്യൂവകുപ്പ് കൈകാര്യം ചെയ്തു ഇന്ദിരാഗാന്ധി ദേശീയ വാർധക്യകാല പെൻഷൻ പദ്ധതി നടപ്പിലാക്കുന്നതിനായി തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങൾക്ക് കൈമാറിയിട്ടുണ്ട്. നിലവിൽ പെൻഷൻ അപേക്ഷ സ്വികരിക്കൽ നടപടിക്രമം, അനുവദിക്കൽ, വിതരണം എന്നിവ തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളെ ചുമതലപ്പെടുത്തിയിട്ടുണ്ട്.

## പൊതു ഗതാഗത സംവിധാനത്തിൽ സംവരണം

ഷിപ്പിംഗ്, റോഡ് ഗതാഗതം, ഹൈവേ മന്ത്രാലയത്തിന്റെ നിർദേശത്തിലൂടെ സംസ്ഥാന റോഡ് ഗതാഗത സ്ഥാപനങ്ങളുടെ ബസുകളിൽ മുൻനിരയിൽ മുതിർന്ന പൗരന്മാർക്ക് രണ്ട് സീറ്റുകളിൽ സംവരണം നൽകുന്നു. കേരളത്തിലെ എല്ലാ സംസ്ഥാന ബസ് സർവീസുകളിലും ഇത് നടപ്പിലാക്കിയിട്ടുണ്ട്.

## വിവരസാങ്കേതിക വിദ്യ

വിവര സാങ്കേതിക വിദ്യയും വിവര സാങ്കേതിക വിദ്യയിൽ അധിഷ്ഠിതമായ സേവനങ്ങളും കഴിഞ്ഞ 25 വർഷങ്ങളായി ഇന്ത്യൻ സമ്പദ്ഘടനയിൽ ഒരു പ്രധാന മേഖലയായി വികസിച്ചിട്ടുണ്ട്. സ്വകാര്യ മേഖലാ സ്ഥാപനങ്ങളുടെ പ്രവർത്തനങ്ങൾക്കും സർക്കാരിന്റെ സേവനങ്ങൾ ലഭ്യമാക്കുന്നതിനും വിവര സാങ്കേതിക വിദ്യ ഒരു പ്രധാന പങ്ക് വഹിക്കുന്നുണ്ട്. വിവര സാങ്കേതിക വിദ്യയിൽ അധിഷ്ഠിതമായ സേവനങ്ങൾ രാജ്യത്തിന്റെ സാമ്പത്തിക പരിവർത്തനം ത്വരിതപ്പെടുത്തുന്നതിൽ നിർണ്ണായകമായ പങ്ക് വഹിച്ചിട്ടുണ്ട്. ഇന്ത്യൻ ഐ.ടി.യുടെ സാധ്യതകളും ഉയർന്ന നിലവാരവും പ്രധാന രാജ്യങ്ങളിൽ നിന്നുള്ള നിക്ഷേപങ്ങളെ ആകർഷിച്ചു. ഇന്ത്യയിലെ പ്രമുഖ ഐ.ടി കമ്പനികളായ ഇൻഫോസിസ്, വിപ്രോ, ടി.സി.എസ്, ടെക് മഹിന്ദ്ര തുടങ്ങിയവ അവരുടെ സേവനങ്ങൾ വൈവിദ്യവല്ക്കരിക്കുന്നതിന്റെ പാതയിലാണ്. ഈ കമ്പനികളുടെ ഗവേഷണ വികസന കേന്ദ്രങ്ങൾ, ബ്ലോക് ചെയിൻ, ആർട്ടിഫിഷ്യൽ ഇന്റലിജൻസ് മേഖലകളിൽ നൂതന ആശയങ്ങൾ വികസിപ്പിക്കുന്നതിനും അത് അവരുടെ ഉപഭോക്താക്കൾക്ക് ലഭ്യമാക്കുന്നതിന്റെ ശ്രമത്തിലാണ്. സമ്പദ് വ്യവസ്ഥയിൽ ഈ മേഖലയുടെ സംഭാവന സൂചിപ്പിക്കുന്നത് ഡിജിറ്റൽ ഇൻക്ലൂസീവ്നെസ്സിനു വേണ്ടി ശബ്ദമുയർത്തേണ്ടത് അത്യാവശ്യമാണ്. കേരള സർക്കാർ ഇതു തിരിച്ചറിയുകയും പരമാവധി ആളുകൾക്ക് ഇന്റർനെറ്റ് സൗകര്യം ലഭ്യമാക്കാൻ നടപടികൾ കൈക്കൊള്ളുകയും ചെയ്തിട്ടുണ്ട്. ഡിജിറ്റൽ ഡിവൈഡ് ഒരു ആഗോള പ്രതിഭാസമാണ്. ബോകസ് 4.9 ൽ ഇതു സംബന്ധിച്ച വസ്തുതകൾ കാണാൻ കഴിയും.

വിവര സാങ്കേതിക വിദ്യയിൽ ലോകമെമ്പാടുമുള്ള രാജ്യങ്ങളിൽ വെച്ച് ഇന്ത്യയുടെ സംഭാവന വളരെ വലുതാണ്. ലോകത്തെ 80 ഓളം രാജ്യങ്ങളിൽ ആയിരത്തോളം ആഗോള വിതരണ കേന്ദ്രങ്ങൾ ഇന്ത്യൻ ഐ.ടി ആൻഡ് ഐ.റ്റി.ഇ.എസ്. കമ്പനികൾ സ്ഥാപിച്ചിട്ടുണ്ട്. സോഴ്സ് രാജ്യങ്ങളെക്കാൾ 60 മുതൽ 70 ശതമാനം വരെ കുറഞ്ഞ ചെലവിൽ ഐ.ടി സേവനങ്ങൾ ലഭ്യമാക്കുവാൻ കഴിയുന്നത് മൂലം ആഗോള മാർക്കറ്റിൽ ഒരു പ്രധാന ഇടം ഉറപ്പാക്കുവാൻ ഇന്ത്യക്ക് കഴിയുന്നു. ഇത് കൂടാതെ ഇന്ത്യയിൽ നവീകരണ കേന്ദ്രങ്ങൾ സ്ഥാപിക്കുന്നതിനായി നിരവധി ആഗോള ഐ.ടി കമ്പനികളോടൊപ്പം ബൌദ്ധിക മൂലധനത്തിന്റെ കാര്യത്തിലും ഇന്ത്യയ്ക്ക് പ്രാധാന്യം ലഭിക്കുന്നു. ലോകത്തിലെ ഡിജിറ്റൽ ഹബ് കേന്ദ്രമായി ഇന്ത്യ മാറിയിട്ടുണ്ട്. രാജ്യത്ത് ആഗോള ഡിജിറ്റൽ ടാലന്റിന്റെ 75 ശതമാനം ഇന്ത്യയുടേതാണ്.

**ബോക്സ് 4.9** ഡിജിറ്റൽ ഡിവൈഡ്

1991ൽ ലോക വ്യാപകമായി വെബ് ആരംഭിച്ചതു മുതൽ മൊബൈൽ ഇന്റർനെറ്റ് സാങ്കേതിക വിദ്യ ചരിത്രത്തിലെ മറ്റേതൊരു സാങ്കേതിക വിദ്യയേക്കാളും കൂടുതൽ വർഷം പ്രചരിച്ചു. വെറും പതിമൂന്ന വർഷം കൊണ്ട് ഇന്റർനെറ്റ് ഉപയോഗിക്കുന്നവരുടെ എണ്ണം നാലു മടങ്ങായി വർദ്ധിച്ച് 400 കോടിയിൽ എത്തി. ലോക ജനസംഖ്യയുടെ മൂന്നിൽ രണ്ടു ഭാഗവും മൊബൈൽ ഉപകരണങ്ങൾ സ്വന്തമാക്കിയിട്ടുണ്ട്. പുതിയ ഡിജിറ്റൽ ടെക്നോളജിയുടെ ഉപയോഗം സാമൂഹ്യ സാമ്പത്തിക വികസനത്തിന് ആവേശ ഭരിതമായ സാദ്ധ്യതകൾ സൃഷ്ടിച്ചിട്ടുണ്ട്.

വരുമാനവും തൊഴിൽ അവസരങ്ങളും വർദ്ധിപ്പിക്കുന്നതിനും, പൗരാവകാശ പങ്കാളിത്തത്തിനും, ഭരണം മെച്ചപ്പെടുത്തുന്നതിനും, ആരോഗ്യ പരിചരണവും വിദ്യാഭ്യാസവും മെച്ചപ്പെടുത്തുന്നതിനും കൂടുതൽ സ്ത്രീകൾ, ഭിന്നശേഷിക്കാരായ ആളുകൾ, ഗ്രാമീണർ തുടങ്ങിയവർ വികസന പ്രവർത്തനങ്ങളിൽ പങ്കാളികളാകുന്നതിനും ഡിജിറ്റൽ സാങ്കേതിക വിദ്യകൾ ഉപയോഗിക്കുന്നു. എന്നാൽ 360 കോടിയോളം ആളുകൾക്ക് ഇന്റർനെറ്റുമായി യാതൊരു ബന്ധവുമില്ല. മാത്രമല്ല ജനങ്ങളിൽ മൂന്നിൽ ഒരു ഭാഗം ആളുകളും മൊബൈൽ ഫോൺ ഇല്ലാത്തവരുമാണ്. കൂടാതെ ഡിജിറ്റൽ സാങ്കേതിക വിദ്യയുടെ ലഭ്യത കൊണ്ടു മാത്രം ഉപഭോക്താക്കൾക്ക് ഇതുകൊണ്ട് ഗണ്യമായ നേട്ടമുണ്ടാകുമെന്ന് ഉറപ്പ പറയാൻ കഴിയില്ല.ഡിജിറ്റൽ ടെക്നോളജി ആശയ വിനിമയത്തിനു മാത്രമല്ല വികസനവും ക്ഷേമ പ്രവർത്തനവുമായി ബന്ധപ്പെട്ട നിരവധി പ്രവർത്തനങ്ങൾക്ക് ഉപയോഗിക്കുന്നു. ഇതുമൂലം ദാരിദ്ര്യാനുഭവങ്ങളിൽ നിന്നും മാറുന്നതെങ്ങനെയെന്ന് ഇപ്പോൾ മനസ്സിലാക്കേണ്ടത് വളരെ പ്രധാനമാണ്.

ഉറവിടം:- റിസർച്ച് ഓഫീസറായ കെവിൻ ഹെർണാണ്ടസിന്റെ 2018 ഡിസംബർ മാസം 5-ാം തീയതിയിലെ പ്രസിദ്ധീകരണം നമ്മൾ ഡിജിറ്റൽ അസമത്വങ്ങളെ അഭിസംബോധന ചെയ്യുകയാണ്, നമ്മളാരും പുറകോട്ടു പോകരുത്, ids.ac.uk യിൽ ഇത് ലഭ്യമാണ്.

ഒൻപതാം പഞ്ചവത്സര പദ്ധതിക്കാലം മുതൽ സംസ്ഥാന സമ്പദ്ഘടനയുടെ വളർച്ചയെ ശക്തിപ്പെടുത്തുന്ന പ്രധാന മേഖലകളിൽ ഒന്നാണ് വിവര വിനിമയ സാങ്കേതിക വിദ്യ. സംസ്ഥാനത്തിന്റെ സാമ്പത്തിക പുരോഗതിയിൽ വിവരസാങ്കേതിക വിദ്യയുടെ തന്ത്രപ്രധാന പ്രാധാന്യം സർക്കാർ തിരിച്ചറിഞ്ഞു. സംസ്ഥാനത്തെ ഒരു ഡിജിറ്റൽ സംസ്ഥാനമാക്കി മാറ്റുന്നതിനും അന്താരാഷ്ട്ര നിലവാരത്തിലുള്ള പശ്ചാത്തല സൗകര്യങ്ങൾ ഈ മേഖലയിൽ ഒരുക്കുന്നതിനുമായി നടപടികൾ എടുത്തിട്ടുണ്ട്. വിവര വിനിമയ സാങ്കേതിക വിദ്യ പദ്ധതികൾ, ഇ-ഗവേണൻസ് സംരംഭങ്ങൾ, ഇ-സാക്ഷരത പദ്ധതികൾ എന്നിവ നടപ്പാക്കുന്നതിനും ഐ.റ്റി. മേഖലയിൽ അടിസ്ഥാന സൗകര്യങ്ങൾ വികസിപ്പിക്കുന്നതിലും സംസ്ഥാനത്തെ മുൻപന്തിയിൽ ആക്കുന്നതിന് ഈ നയങ്ങൾ സഹായിച്ചിട്ടുണ്ട്.

കേരള സ്റ്റേറ്റ് ഇൻഫർമേഷൻ ടെക്നോളജി മിഷൻ (കെ.എസ്.ഐ.റ്റി.എം.) ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഫോർ ഇൻഫർമേഷൻ ടെക്നോളജി ആന്റ് മാനേജ്മെന്റ് – കേരള (ഐ.ഐ.ഐ.റ്റി.എം.കെ), ടെക്നോപാർക്ക്, ഇൻഫോപാർക്ക്, സൈബർപാർക്ക്,സ്റ്റേറ്റ് ഇൻഫർമേഷൻ ടെക്നോളജി ഇൻഫ്രാസ്ട്രക്ചർ ലിമിറ്റഡ് (കെ.എസ്.ഐ.റ്റി.ഐ.എൽ), ഇന്റർനാഷണൽ സെന്റർ ഫോർ ഫ്രീ ആന്റ് ഓപ്പൺ സോഴ്സ് സോഫ്റ്റ് വെയർ (ഐ.സി.ഫോസ്), ഹാർഡ് വെയർ മിഷൻ, കേരള സ്റ്റാർട്ടപ്പ് മിഷൻ (കെ.എസ്.യു.എം.), സെന്റർ ഫോർ ഡെവലപ്മെന്റ് ഓഫ് ഇമേജിംഗ് ടെക്നോളജി (സി-ഡിറ്റ്) എന്നിവയാണ് സംസ്ഥാനത്ത് വിവര സാങ്കേതിക പദ്ധതികൾ നടപ്പാക്കുന്ന, വിവരസാങ്കേതിക വകുപ്പിന് കീഴിൽ പ്രവർത്തിക്കുന്ന പ്രധാന ഏജൻസികൾ.

സംസ്ഥാനത്തെ എല്ലാ ജില്ലകൾക്കും നേട്ടമുണ്ടാക്കുന്ന തരത്തിലാണ് സംസ്ഥാന സർക്കാർ, ഐ.റ്റി. വ്യവസായ വികസനത്തിനുള്ള നടപടികൾ സ്വീകരിച്ചിരിക്കുന്നത്. ഒരു ഹബ്ബ് ആന്റ് സ്പോക്ക് മാതൃകയാണ് വിഭാവനം ചെയ്തിരിക്കുന്നത്. തിരുവനന്തപുരം (ടെക്നോപാർക്ക്), കൊച്ചി (ഇൻഫോ പാർക്ക്), കോഴിക്കോട് (സൈബർ പാർക്ക്) എന്നിവ ഹബ്ബുകളായും ബാക്കിയുള്ള ജില്ലകൾ സ്പോക്കുകളായും പ്രവർത്തിക്കുന്നു.

ഐ.റ്റി പശ്ചാത്തലസൗകര്യങ്ങൾക്കും ഐ.റ്റി.ഇ.എസ്, ഇ-ഗവണൻസ് പ്രവർത്തനങ്ങൾക്കും ഈ മേഘലയിലെ നിക്ഷേപം പ്രോത്സാഹിപ്പിക്കുന്നതിനുമായി സംസ്ഥാന സർക്കാരിന്റെ 2017-18 ബജറ്റിൽ 549.3 കോടി രൂപ നൽകിയിട്ടുണ്ട്. ഇത് മുൻ വർഷത്തെ അപേക്ഷിച്ച് 13.75 ശതമാനം കൂടുതലാണ്. ഇതിൽ 350.1 കോടി രൂപ ചെലവഴിക്കുകയും ചെയ്തിട്ടുണ്ട്. (63.7 ശതമാനം). 2018-19 വാർഷിക പദ്ധതിയിൽ, 587.6 കോടി രൂപ ഈ മേഖലയ്ക്ക് വകയിരുത്തിയിട്ടുണ്ട്. ഇത് മുൻവർഷത്തെ അപേക്ഷിച്ച് 6.97 ശതമാനം കൂടുതലാണ്. പദ്ധതി വിഹിതത്തിന്റെയും ചെലവാക്കിയ

**പട്ടിക 4.19** പദ്ധതി വിഹിതവും ചെലവും (രൂപ ലക്ഷത്തിൽ)

| ക്രമ നം. | ഏജൻസി | വാർഷിക പദ്ധതി 2017-18 | | | വാർഷിക പദ്ധതി 2018-19 | | |
|---|---|---|---|---|---|---|---|
| | | ബജറ്റ് വിഹിതം | ചെലവ് | ശതമാനം | ബജറ്റ് വിഹിതം | ചെലവ് 2018 ആഗസ്റ്റ് | ശതമാനം |
| 1 | കേരള സ്റ്റേറ്റ് ഐ.റ്റി മിഷൻ(കെ.എസ്.ഐ.റ്റി.എം) | 147.5 | 67.3 | 45.6 | 147.5 | 27.9 | 18.9 |
| 2 | ടെക്നോപാർക്ക് | 84 | 111.8 | 133.1 | 84 | 12.9 | 15.4 |
| 3 | ഇൻഫോപാർക്ക് | 67.1 | 54.5 | 81.2 | 67.1 | 7.9 | 11.7 |
| 4 | സൈബർപാർക്ക് | 25.7 | 0.7 | 2.7 | 25.7 | 4.0 | 15.5 |
| 5 | ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ഇൻഫർമേഷൻ ടെക്നോളജി ആന്റ് മാനേജ്മെന്റ് (ഐ.ഐ.ഐ.റ്റി.എം.കെ) | 52 | 48.5 | 93.3 | 65.5 | 3.6 | 5.5 |
| 6 | സ്റ്റാർട്ടപ്പ് മിഷൻ | 80 | 24.6 | 30.7 | 80 | 13.6 | 17.0 |
| 7 | കേരള സ്റ്റേറ്റ് ഐ.റ്റി ഇൻഫ്രാസ്ട്രക്ച്ചർ ലിമിറ്റഡ് (കെ.എസ്.ഐ.റ്റി.ഐ.എൽ) | 55.6 | 15.3 | 27.5 | 52.4 | 0.00 | 0.00 |
| 8 | ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ഇൻഫർമേഷൻ ടെക്നോളജി കേരള-പാലാ (ഐ.ഐ.ഐ.റ്റി.കെ-പാല) | 22.5 | 22.5 | 100 | 24.5 | 0.00 | 0.00 |
| 9 | സി-ഡിറ്റ് | 10 | 0 | 0 | 6 | 3.6 | 60.0 |
| 10 | ഐ.സി. ഫോസ് | 5 | 5 | 100 | 5 | 1.6 | 32.8 |
| 11 | ഹാർഡ് വെയർ മിഷൻ | | | | 30 | 0.00 | 0.00 |
| | ആകെ | 549.3 | 350.1 | 63.7 | 587.6 | 75.1 | 12.8 |

അവലംബം: ബജറ്റ് എസ്റ്റിമേറ്റ്

തുകയുടെയും വിശദാംശങ്ങൾ പട്ടിക 4.19–ൽ നൽകിയിരിക്കുന്നു.

### കേരള സ്റ്റേറ്റ് ഇൻഫർമേഷൻ ടെക്നോളജി മിഷൻ (കെ.എസ്.ഐ.റ്റി.എം)

വിവര സാങ്കേതിക വകുപ്പിന്റെ കീഴിൽ വരുന്ന ഒരു സ്വയംഭരണ ഐ.റ്റി നിർവ്വഹണ ഏജൻസിയാണ് കേരള സ്റ്റേറ്റ് ഐ.റ്റി മിഷൻ. വകുപ്പിന്റെ പ്രവർത്തനങ്ങൾക്കാവശ്യമായ മേൽനോട്ടവും സാങ്കേതിക സഹായവും ഈ സ്ഥാപനം നൽകുന്നു. ഐ.സി.ടി അനുബന്ധ നയങ്ങൾ, മാനദണ്ഡങ്ങൾ എന്നിവയുടെ വികസനം ഗവൺമെന്റ് സ്ഥാപനങ്ങൾക്കുള്ള ഐ.സി.ടി ഫെസിലിറ്റേഷൻ, ഡിജിറ്റൈസേഷനിൽ മറ്റു സർക്കാർ വകുപ്പുകൾക്ക് തുടക്കം മുതൽ ഒടുക്കം വരെ സഹായവും മാർഗ്ഗ നിർദ്ദേശവും നൽകുക, സർക്കാരിനും വ്യവസായത്തിനും ഇടയിലുള്ള മധ്യവർത്തിയായി പ്രവർത്തിക്കുക, കാര്യശേഷി വികസനത്തിന് മുൻകൈ എടുക്കുക, ഡിജിറ്റൽ വിടവ് നികത്തുക, ഐ.ടി ഇൻഫ്രാസ്ട്രക്ചർ സ്ഥാപിക്കുകയും നിലനിർത്തുകയും ചെയ്യുക, വിവിധ ഇ–ഗവേണൻസ് സംരംഭങ്ങൾ ഏറ്റെടുക്കുക തുടങ്ങി വൈവിധ്യമാർന്ന റോളുകൾ കെ.എസ്.ഐ.ടി. എം നിർവ്വഹിക്കുന്നു. "സിറ്റിസൺ ഫസ്റ്റ്" എന്ന സമീപനത്തിൽ ശ്രദ്ധ കേന്ദ്രീകരിച്ചുകൊണ്ട് ഡിജിറ്റൽ സേവനങ്ങൾ ഏറ്റവും മികച്ച രീതിയിൽ പൌരൻമാർക്ക് നൽകുക എന്നതാണ് കെ.എസ്.ഐ.ടി.എമ്മിന്റെ കാതലായ പ്രവർത്തനം.
ഈ പ്രോത്സാഹന നയങ്ങളുടെയും പദ്ധതികളുടെയും ഫലമായി കേരളം ഡിജിറ്റൽ സംസ്ഥാനം എന്ന ലക്ഷ്യം കൈവരിക്കാൻ സാധിച്ചു. കെ.എസ്.ഐ.ടി.എം ന്റെ ചില പ്രധാനപ്പെട്ട നേട്ടങ്ങൾ താഴെപ്പറയുന്നു.

- കേരളത്തെ ഇന്ത്യയിലെ ആദ്യത്തെ ഡിജിറ്റൽ സംസ്ഥാനമായി 2016 ൽ കേന്ദ്ര ഗവൺമെന്റ് പ്രഖ്യാപിച്ചു.
- ഇടുക്കിയിൽ ഇന്ത്യയിലെ ആദ്യത്തെ ഹൈസ്പീഡ് ഗ്രാമീണ ബ്രോഡ്ബാന്റ് ശൃംഖല കമ്മീഷൻ ചെയ്തു.
- ഇന്ത്യയിൽ 4 കോടിയിൽ കൂടുതൽ ഇ–സർട്ടിഫിക്കറ്റുകൾ വിതരണം ചെയ്ത ആദ്യത്തെ സംസ്ഥാനം.
- ഒപ്റ്റിക്കൽ ഫൈബർ നെറ്റ് വർക്ക് മുഖേന 100 ശതമാനം ഗ്രാമപഞ്ചായത്തുകളേയും ബന്ധിപ്പിച്ചു.
- സംസ്ഥാനത്ത് 2906 അക്ഷയ സെന്ററുകൾ (പൊതു സേവന കേന്ദ്രങ്ങൾ) പ്രവർത്തിക്കുന്നു. ഇതിൽ, 1700 ലധികം അക്ഷയ കേന്ദ്രങ്ങൾ വിവിധ ബാങ്കുകൾക്കായി ബാങ്കിംഗ് കിയോസ്കുകളായി പ്രവർത്തിക്കുന്നു.
- ആധാറിൽ 3.44 കോടിയിൽ കൂടുതൽ ആളുകൾ എൻറോൾ ചെയ്തു.
- കഴിഞ്ഞ 2 വർഷങ്ങളായി ഏക ജാലക സംവിധാനം വഴി 56227.99 കോടി രൂപ വരുന്ന 2,17,827 ൽ അധികം ഇ–ടെൻണ്ടറുകൾ നിർവ്വഹിച്ചു.
- 53 വകുപ്പുകളും 216 പൊതു മേഖലാ സ്ഥാപനങ്ങളും/ സ്വയം ഭരണ സ്ഥാപനങ്ങളും ഇ–ടെൻഡർ സംവിധാനം പ്രയോജനപ്പെടുത്തി.
- ഒന്നാം ഘട്ടം നടപ്പാക്കുന്നതിന്റെ ഭാഗമായി 2018 ഏപ്രിൽ മാസത്തോടെ 1000 വൈ.ഫൈ ഹോട്ട്സ്പോട്ടുകൾ സ്ഥാപിക്കുകയും രണ്ടാം ഘട്ടത്തിൽ 1000 ഹോട്ട്സ്പോട്ടുകളുടെ പ്രവർത്തനം പുരോഗമിക്കുകയും ചെയ്യുന്നു.

### കേരള സ്റ്റേറ്റ് ഐ.റ്റി. മിഷന്റെ ഇ–ഗവേണൻസ് പ്രോഗ്രാമുകൾ

സേവനങ്ങൾ നൽകുന്നതിൽ സുതാര്യതയും വിശ്വാസ്യതയും ഉറപ്പാക്കി സത്ഭരണം നടപ്പാക്കുന്നതിനുള്ള ഒരു പ്രധാന ഉപാധിയാണ് ഇന്ന് ഇ–ഗവേണൻസ്. ഇ–സാക്ഷരതാ പദ്ധതിയും, ഇ–ഗവേണൻസ്, മൊബൈൽ ഗവേണൻസ് എന്നിവ

**ബോക്സ് 4.10** കെ.എസ്.ഐ.റ്റി.എം.ന്റെ പ്രധാന പ്രവർത്തനങ്ങൾ

- ഇ–ഗവേണൻസിനായുള്ള കേന്ദ്രത്തിന്റെ നിർമ്മാണം
- കമ്പ്യൂട്ടർ എമർജൻസി റെസ്പോൺസ് ടീം കേരള (സേർട്ട് കേരള)
- ഇ–ഡിസ്ട്രിക്ട്
- ഈ–ഗവൺമെന്റ് പ്രൊക്യുയർമെന്റ്(ഇ.ജി.പി.)
- ഇ–ഓഫീസ്
- ഫ്രണ്ട്സ്
- കേരള ഈ–ഗവേണൻസ് അവാർഡുകൾ
- കേരള സ്റ്റേറ്റ് സ്പേഷ്യൽ ഡാറ്റാ ഇൻഫ്രാസ്ട്രക്ചർ (കെ.എസ്.ഡി.ഐ)
- കേരള സ്റ്റേറ്റ് വൈഡ് ഏരിയാ നെറ്റ് വർക്ക് (കെസ്വാൻ)
- മൊബൈൽ ഗവേണൻസ്
- ഡിജിറ്റൽ സാക്ഷരതാ പ്രോഗ്രാം
- പബ്ലിക് വൈ.ഫൈ. പ്രോജക്ട്

ഉറവിടം: കെ.എസ്.ഐ.റ്റി.എം

പ്രോത്സാഹിപ്പിക്കുന്നതിലും പ്രധാന പശ്ചാത്തല സൗകര്യങ്ങൾ വികസിപ്പിക്കുന്നതിലും കേരളം മുൻ നിരയിൽ നിൽക്കുന്നു.

ഓഫീസ് നടപടി ക്രമങ്ങൾ ഇലക്ട്രോണിക് ആയി നടപ്പാക്കുന്നതിലൂടെ ഡിജിറ്റൽ വിനിമയത്തിന്റെ ഗുണഫലങ്ങൾ ഉപയോഗിച്ച് കൊണ്ട് സർക്കാർ ഓഫീസുകൾ പേപ്പർ രഹിത ഓഫീസുകളായി പരിവർത്തനം ചെയ്യുകയും ആശയവിനിമയം വഴി വേഗത്തിൽ തീരുമാനമെടുക്കുന്നതിനുമാണ് ഇ-ഓഫീസ് ലക്ഷ്യമിടുന്നത്. സെക്രട്ടേറിയറ്റിലെ 54 വകുപ്പുകളിലും46 ഡയറക്ടറേറ്റുകളിലും 14 കളക്ടറേറ്റുകളിലും 12 ആർ.ഡി.ഒ കളിലുമായി ഇ-ഓഫീസ് നടപ്പാക്കി കഴിഞ്ഞു. വരും വർഷങ്ങളിൽ താലൂക്ക് ഓഫീസുകളിലും വില്ലേജ് ഓഫീസുകളിലും പഞ്ചായത്തുകളിലും തുടങ്ങി താഴെ തട്ടുവരെ ഇ-ഓഫീസ് നടപ്പാക്കുന്നതിന് സർക്കർ തീരുമാനമെടുത്തിട്ടുണ്ട്.

കേരള സ്റ്റേറ്റ് വൈഡ് ഏരിയ നെറ്റ് വർക്ക് (കെസ്വാൻ), സെക്രട്ടേറിയറ്റ് വൈഡ് ഏരിയ നെറ്റ് വർക്ക്(സെക്വാൻ), സ്റ്റേറ്റ് ഡാറ്റാ സെന്റർ, സ്റ്റേറ്റ് സർവ്വീസ് ഡെലിവറി ഗേറ്റ് വേ എന്നിവയാണ് സംസ്ഥാനത്തെ ഇ-ഗവേണൻസ് നടപ്പാക്കുന്നതിനുള്ള പ്രധാന അടിസ്ഥാന പശ്ചാത്തല സൗകര്യങ്ങൾ. സംസ്ഥാനത്തെ 14 ജില്ലകളെയും 152 ബ്ലോക്ക് പഞ്ചായത്തുകളെയും 63 മിനി സിവിൽ സ്റ്റേഷനുകളെയും സംസ്ഥാനത്തുടനീളമുള്ള റവന്യൂ ടവറുകളെയും തമ്മിൽ ബന്ധിപ്പിക്കുന്ന കെസ്വാൻ ആണ് സംസ്ഥാന ഇൻഫർമേഷൻ ഇൻഫ്രാസ്ട്രക്ചറിന്റെ (എസ്.ഐ.ഐ) നട്ടെല്ല്. സംസ്ഥാനത്തെ 3500 ഓളം സർക്കാർ വകുപ്പുകളുമായി വയർലെസ്സിലൂടെയും മറ്റനവധി ലീസ്ഡ് ലൈൻ, ലാൻ എന്നിവയിലൂടെയുംഈ ശൃംഖല ബന്ധിപ്പിക്കുന്നു. നാഷണൽ ഒപ്റ്റിക്കൽ ഫൈബർ നെറ്റ് വർക്കുമായി കെസ്വാൻ സംയോജിപ്പിച്ച് തിരുവനന്തപുരം നഗരത്തിലെ എല്ലാ ഗ്രാമ പഞ്ചായത്തുകളെയും പൈലറ്റ് പദ്ധതിയായ നാഷണൽ ഇൻഫർമേഷൻ ഇൻഫ്രാസ്ട്രക്ച്ചർ ബന്ധിപ്പിച്ചിരിക്കുന്നു. തിരുവനന്തപുരത്തുള്ള എൻ.ഐ.ഐ പൈലറ്റ് പദ്ധതിയുടെ ഭാഗമായി അക്ഷയ കേന്ദ്രങ്ങൾ ഉൾപ്പടെ 470 ഓളം ഓഫീസുകൾ ബന്ധിപ്പിച്ചിരിക്കുന്നു.

ഡിജിറ്റൽ ഇന്ത്യയുടെ കീഴിൽ വരുന്ന ഒരു മിഷന് മോഡ് പ്രോജക്റ്റാണ് ഇ ഡിസ്ട്രിക്റ്റ്. ജില്ലാ ഭരണകൂടം, താലൂക്ക് വില്ലേജ് തലത്തിൽ കോമൺ സർവ്വീസ് സെന്ററുകളിലൂടെയും (സി.എസ്.സി) സംസ്ഥാന പോർട്ടലിലൂടെയും ഈ സേവനങ്ങളുടെ ഓൺലൈൻ ലഭ്യത പ്രാപ്തമാക്കുന്നതിനായി ബാക്ക് എന്റ് കമ്പ്യൂട്ടറൈസേഷൻ വഴി പൌരന്മാർക്ക് സേവനങ്ങൾ ലഭ്യമാക്കുന്നതിന് ഇത് ലക്ഷ്യമിടുന്നു. ഇ-ഡിസ്ട്രിക്റ്റ് പ്രോജക്ട് വഴി ലഭ്യമാക്കുന്ന ചില പ്രധാന സേവനങ്ങൾ ഇവയാണ്.

- 24 റവന്യൂ സർട്ടിഫിക്കറ്റ് സേവനങ്ങൾ സംസ്ഥാനത്തുടനീളം നടപ്പിലാക്കി.
- വിവരാവകാശ നിയമവും പൊതു പരാതി സേവനങ്ങളും നടപ്പിലാക്കി.
- ഇ-ഡിസ്ട്രിക്റ്റ് പോർട്ടലിലൂടെ ഓൺലൈൻ യൂട്ടിലിറ്റി ബിൽ പേയ്മെന്റ് സംവിധാനങ്ങൾ
- മറ്റ് വകുപ്പുകളുടെ വിവിധ സേവനങ്ങളും ഇ-ഡിസ്ട്രിക്റ്റ് പോർട്ടലുമായി ഓൺലൈനായി ബന്ധിപ്പിച്ചിരിക്കുന്നു.

വിവിധ സർക്കാർ വകുപ്പുകൾ നൽകുന്ന സേവനങ്ങളെ ഒരു കുടക്കീഴിൽ കൊണ്ട് വരുന്ന തരത്തിലുള്ള മൊബൈൽ ആപ്ലിക്കേഷനാണ് എം. കേരളം. ഇത് 2018 മാർച്ച് 22 ന് നിലവിൽ വന്നു. നിലവിൽ, കേരളത്തിലെ 18 വകുപ്പുകളിലായി 101 സേവനങ്ങൾ ഈ ആപ്ലിക്കേഷൻ വഴി ലഭ്യമാക്കുന്നു.

53 സർക്കാർ വകുപ്പുകളും 216 പൊതുമേഖലാസ്ഥാപനങ്ങളുടെയും/സ്വയംഭരണ സ്ഥാപനങ്ങളുടെയും/സർക്കാർ ഏജൻസികളും ഉപയോഗിക്കുന്ന ഒരു പൊതു പ്രൊക്വയർമെന്റ് സംവിധാനമാണ് ഇ-ഗവൺമെന്റ് പ്രൊക്വയർമെന്റ് (ഇ.ജി.പി). 1764 ഓഫീസുകളെ (വിവിധ സർക്കാർ വകുപ്പുകളും മറ്റു സർക്കാർ സ്ഥാപനങ്ങളും) ഇ-പ്രൊക്വയർമെന്റ് സംവിധാനത്തിലേക്ക് കൊണ്ടുവരുവാൻ കഴിഞ്ഞിട്ടുണ്ട്. കഴിഞ്ഞ 2 വർഷത്തിനുള്ളിൽ ഈ പ്ലാറ്റ് ഫോം വഴി 2,17,827 ടെന്ററുകൾ വിളിച്ചിട്ടുണ്ട്. അങ്ങനെ നടന്ന ടെന്ററുകളുടെ ആകെ മൂല്യം 56,227.99 കോടി രൂപയാണ്. കഴിഞ്ഞ രണ്ട് വർഷത്തിനിടയിൽ ഈ സംവിധാനത്തിലൂടെ 4984 ഉദ്യോഗസ്ഥർക്ക് പരിശീലനം ലഭിച്ചു.

14 ജില്ലാ ആസ്ഥാനങ്ങളിലും ഫ്രണ്ട്സ് ജനസേവനാ കേന്ദ്രങ്ങൾ ആരംഭിച്ചിട്ടുണ്ട്. 2017–18 സാമ്പത്തിക വർഷത്തിൽ 153.63 കോടി രൂപ സർക്കാരിലേക്ക് വരുമാനം നേടിക്കൊടുക്കുകയും ചെയ്തു. നിലവിൽ സേവന ചാർജ്ജ് ഈടാക്കാതെ അക്ഷയ കേന്ദ്രം മുഖേന ലഭ്യമാക്കുന്ന എല്ലാ സേവനങ്ങളും ഫ്രണ്ട്സ് വഴിയും ലഭ്യമാക്കാൻ സർക്കാർ ലക്ഷ്യമിടുകയാണ്. പൌരൻമാർക്ക് ക്യൂ ഇല്ലാതെയും അധിക ചെലവുകളില്ലാതെയും സർക്കാരിലേക്ക് എല്ലാ നികുതികളും മറ്റു കുടിശ്ശികകളും ഒരു കുടക്കീഴിൽ നൽകാനുള്ള അവസരം ഫ്രണ്ട്സ് ജനസേവന കേന്ദ്രം വഴി ഉറപ്പാക്കുന്നുണ്ട്. ശരാശരി ഓരോ സെന്ററിലും 1000–1050 ആളുകൾ ഓരോ കേന്ദ്രത്തിലും ദിനംപ്രതി സന്ദർശിക്കാറുണ്ട്.

വിവര സാങ്കേതിക രംഗത്തെ വിടവ് നികത്തുക എന്ന ലക്ഷ്യത്തോടെ അക്ഷയ 2002 നവംബർ 18–ന് ഒരു നൂതന സംരംഭമായി ആരംഭിച്ചു. പൊതു–സ്വകാര്യ പങ്കാളിത്ത രീതിയിലാണ് 'അക്ഷയ' പ്രവർത്തിക്കുന്നത്. കുടുംബത്തിലെ ഒരാൾക്കെങ്കിലും ഇ–സാക്ഷരത

നൽകുക എന്നതായിരുന്നു തുടക്കത്തിലെ ഉദ്ദേശ്യം. ക്രമേണ പൗരന്മാർക്ക് സേവനം നൽകുക എന്നതിലേക്ക് അക്ഷയ മാറി.

- നിലവിൽ സംസ്ഥാനത്തുടനീളം പ്രവർത്തിക്കുന്ന 2906 അക്ഷയ കേന്ദ്രങ്ങളിലായി 7942 പേർ ജോലി ചെയ്യുന്നു.
- നിലവിലുള്ള 818 ആധാർ കേന്ദ്രങ്ങൾക്ക് പുറമെ കുട്ടികളുടെ എൻറോൾമെന്റിനായി മാത്രം 363 സ്റ്റേഷനുകൾ സജ്ജീകരിച്ചു.
- വിവിധ ബാങ്കുകൾക്കായി ബാങ്കിംഗ് കിയോസ്കുകളായി പ്രവർത്തിക്കുന്ന 1700–ൽ അധികം അക്ഷയ കേന്ദ്രങ്ങൾ ഉണ്ട്.
- അക്ഷയ കേന്ദ്രങ്ങളിലൂടെ യു.ഐ.ഡിയിൽ 55 ലക്ഷം പൗരന്മാർ രജിസ്റ്റർ ചെയ്തിട്ടുണ്ട്.
- പൗരൻമാർക്ക് ഫലപ്രദമായ സേവനം ഉറപ്പാക്കുക
- ജനസംഖ്യാപരമായ ഡാറ്റാ അപ്ഡേറ്റ് ചെയ്യുന്നതിനായി 1127 കേന്ദ്രങ്ങൾ സജ്ജീകരിച്ചിട്ടുണ്ട്. 1527 കേന്ദ്രങ്ങളിൽ ഇതിനുള്ള പ്രവർത്തനം പുരോഗമിക്കുകയാണ്.
- അക്ഷയയിൽ ഐ.എസ്.ഒ ആരംഭിക്കുകയും 2018 ഓടെ നടപ്പാക്കുകയും ചെയ്യും.
- 14 സംസ്ഥാന ഓഫീസുകളിലും ജില്ലാ ഓഫീസുകളിലും ഇ–ഓഫീസ് നടപ്പാക്കിയിട്ടുണ്ട്.
- വകുപ്പുകളിലെ ഇ–ഗവേണൻസ് സംരംഭങ്ങൾ തിരിച്ചറിയുന്നതിന് വേണ്ടി എല്ലാ നോഡൽ ഓഫീസർ മാരേയും പങ്കെടുപ്പിച്ചുകൊണ്ട് ഒരു ജി 2 സി വർക്ക്ഷോപ്പ് നടത്താൻ തീരുമാനിച്ചു.
- എല്ലാ അക്ഷയ സെന്റർ സംരംഭകർക്കുമായി 3 ഡിജിറ്റൽ മോഡ് പേയ്മെന്റുകളെ സംബന്ധിച്ച് എസ്.ബി.ഐ ഉദ്യോഗസ്ഥർ ജില്ലാതല പരിശീലനം നടത്തി.

അക്ഷയ വഴിയുള്ള യു.ഐ.ഡി എൻറോൾമെന്റ് 92.7 ശതമാനമാണ്. എന്നാൽ ദേശീയ ശരാശരി 62 ശതമാനമാണ്. യു.ഐ.ഡി എൻറോൾമെന്റിലുള്ള പ്രധാന ഏജൻസിയായ അക്ഷയ വഴിയാണ് കേരളത്തിലെ യു.ഐ.ഡി എൻറോൾമെന്റിന്റെ 75 ശതമാനവും ജനറേറ്റ് ചെയ്തിട്ടുള്ളത്. കേരളത്തിലെ അക്ഷയാ കേന്ദ്രങ്ങളെ സംബന്ധിച്ച കൂടുതൽ വിവരങ്ങൾ അനുബന്ധം 4.66 ൽ ചേർത്തിരിക്കുന്നു. വാണിജ്യമേഖല– ലാഭേതര മേഖല, അക്കാഡമിയാ തുടങ്ങി ഗവൺമെന്റിന്റെ എല്ലാ തലങ്ങളിലും ജിയോ സ്പേഷ്യൽ ഡാറ്റാ ലഭ്യമാക്കുന്നത് കേരളാ സ്റ്റേറ്റ് സ്പേഷ്യൽ ഡാറ്റാ ഇൻഫ്രാസ്ട്രക്ചറാണ്.

## അവാർഡുകളും അംഗീകാരങ്ങളും

- സ്കോച്ച് അവാർഡ് 2018 –സെർട്ട് കേരള, കേരള സ്റ്റേറ്റ് സ്പേഷ്യൽ ഡാറ്റാ ഇൻഫ്രാസ്ട്രക്ചർ (കെ.എസ്.ഡി.ഐ) അക്ഷയ, എം.കേരളം തുടങ്ങിയ പ്രധാനപ്പെട്ട പ്രോജക്ടുകൾക്ക് ഓർഡർ ഓഫ് മെരിറ്റ് അവാർഡ് ഐ.റ്റി മിഷൻ നൽകി.
- ബെസ്റ്റ് പെർഫോർമൻസ് അവാർഡ് – ഗവൺമെന്റ് ഓഫ് കേരള– ഇന്ത്യ ഗവൺമെന്റ് ഇലക്ട്രോണിക്സ് ആന്റ് ഇൻഫർമേഷൻ ടെക്നോളജി മന്ത്രാലയത്തിന്റെ മികച്ച പ്രകടനം കാഴ്ചവെച്ച സംസ്ഥാനമെന്ന അവാർഡിന് കേരള ഗവൺമെന്റിന്റെ ഇ–പ്രൊക്യുയർമെന്റ് പ്രോജക്ട് അർഹമായി.

## ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ഇൻഫർമേഷൻ ടെക്നോളജി ആൻഡ് മാനേജ്മെന്റ് – കേരള (ഐ.ഐ.ഐ.റ്റി.എം–കെ)

ശാസ്ത്ര സാങ്കേതിക മാനേജ്മെന്റ് മേഖലകളിൽ ഒരു ഉന്നത സ്ഥാപനമെന്ന നിലയിൽ 2000–ൽ ആരംഭിച്ച സ്ഥാപനമാണ് ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ഇൻഫർമേഷൻ ടെക്നോളജി ആൻഡ് മാനേജ്മെന്റ്– കേരള. വിദ്യാർത്ഥികൾക്ക് ഗുണമേന്മയുള്ള വിദ്യാഭ്യാസം നൽകുന്നതിനും, സംരംഭകത്വവും സാമൂഹിക ഉത്തരവാദിത്വവുമുള്ള പ്രൊഫഷണലുകളെയും നേതൃശേഷിയുള്ളവരെയും വളർത്തിയെടുക്കുന്നതിനും ഈ സ്ഥാപനം പ്രാധാന്യം നൽകുന്നു. വിദ്യാഭ്യാസം, ഗവേഷണം, വികസനം, പ്രായോഗിക വിവര സാങ്കേതിക വിദ്യയിലും മാനേജ്മെന്റിലും പരിശീലനം

**ബോക്സ് 4.11** ഐ.ഐ.ഐ.റ്റി.എം.കെ. യുടെ അക്കാദമിക് പരിപാടികൾ

- എക്കോളജിക്കൽ ഇൻഫർമേറ്റിക്സ് എം.ഫിൽ
- കംപ്യൂട്ടേഷൻ സയൻസിൽ എം.ഫിൽ
- ഇൻഫർമേഷൻ ടെക്നോളജിയിൽ മാസ്റ്റർ ബിരുദം.
- ജിയോ ഇൻഫർമറ്റിക്സിൽ മാസ്റ്റർ ബിരുദം
- കംപ്യൂട്ടേഷണൽ സയൻസിൽ മാസ്റ്റർ ബിരുദം.
- സൈബർ സെക്യൂരിറ്റിയിൽ സ്പെഷ്യലൈസ് ചെയ്ത് കംപ്യൂട്ടർ സയൻസിൽ മാസ്റ്റർ ബിരുദം.
- ഇ ഗവേണൻസിലിൽ ബിരുദാനന്തര ബിരുദ ഡിപ്ലോമ.
- ഡോക്ടറൽ ഗവേഷണം.

*Source*: Indian Institute of Information Technology and Management – Kerala

എന്നിവയിലും ഇൻസ്റ്റിറ്റ്യൂട്ട് ശ്രദ്ധ കേന്ദ്രീകരിച്ചിരുന്നു. നിലവിൽ ഐ.ഐ.ഐ.റ്റി.എം.കെ യുടെ അക്കാഡമിക് പരിപാടികൾ ബോക്സ് 4.11 വിൽ കൊടുത്തിട്ടുണ്ട്.

എം.ഫിൽ ഫിൽ, എം.എസ്സ്.സി. ബിരുദങ്ങൾ നൽകുന്നത് കൊച്ചിൻ യൂണിവേഴ്സിറ്റി ഓഫ് സയൻസ് ആന്റ് ടെക്നോളജിയും (കുസാറ്റ്), ബിരുദാനന്തര ഡിപ്ലോമ നൽകുന്നത് കേരള സാങ്കേതിക വിദ്യാഭ്യാസ ഡയറക്ടറേറ്റുമാണ്. പദ്ധതികളിലൂടെ കൈവരിച്ച ഭൌതിക പുരോഗതി താഴെ ചേർത്തിരിക്കുന്നു.

- അക്കാഡമിക് ആന്റ് ഫാക്കൽറ്റി ബ്ളോക്കിന്റെ നിർമ്മാണം– 7300 ചതുരശ്ര മീറ്റർ വിസ്തീർണ്ണമുള്ള ജി 3 ഫ്ലോർ അന്തിമ ഘട്ടത്തിലാണ്.
- 240 വിദ്യാർത്ഥികൾക്കായുള്ള വിദ്യാർത്ഥികളുടെ ഹോസ്റ്റൽ–6500 ചതുരശ്ര അടി വിസ്തീർണ്ണമുള്ള ജി 6 ബിൽറ്റപ് ഏരിയ പൂർത്തീകരണ ഘട്ടത്തിലായി.

### ടെക്നോപാർക്ക്

ടെക്നോപാർക്ക് എന്ന പേരിലറിയപ്പെടുന്ന ഇലക്ട്രോണിക്സ് ടെക്നോളജി പാർക്ക് കേരള സർക്കാരിന്റെ കീഴിൽ വരുന്ന ഒരു സ്വയം ഭരണസ്ഥാപനമാണ്. വിവര സാങ്കേതിക വിദ്യയുടെ വികസനത്തിന് ആവശ്യമായ എല്ലാ സഹായവും നൽകുകയും, ആഗോള നിലവാരമുള്ള പശ്ചാത്തല സൗകര്യങ്ങൾ സൃഷ്ടിക്കുകയുമാണ് ഇതിന്റെ ലക്ഷ്യം. 1995 നവംബർ 18–നാണ് ഈ സ്ഥാപനം ഔദ്യോഗികമായി രാഷ്ട്രത്തിന് സമർപ്പിച്ചത്. അന്നു മുതൽ ടെക്നോപാർക്ക് അതിന്റെ വലിപ്പത്തിലും ജീവനക്കാരുടെ എണ്ണത്തിലും വളർന്നുകൊണ്ടേയിരിക്കുന്നു. മൂന്നാം ഘട്ട വികസനത്തോടെ ഇന്ത്യയിലെ ഏറ്റവും വലിയ ഐ.റ്റി. പാർക്കുകളിൽ ഒന്നായി ടെക്നോപാർക്ക് മാറും. ഇവിടെ 330 ഏക്കർഭൂമിയും 97 ലക്ഷം ചതുരശ്ര അടി ബിൽറ്റ് അപ് ഏര്യയുമുണ്ട്. ടെക്നോപാർക്കിൽ 56,000 ഐ.റ്റി. ജീവനക്കാർക്ക് നേരിട്ടും 1,50,000 ആളുകൾക്ക് പരോക്ഷമായും തൊഴിൽ ലഭ്യമാക്കുന്നു. കഴക്കൂട്ടത്ത് ടെക്നോസിറ്റി പ്രോജക്ട് വരുന്നതോടുകൂടി 424 ഏക്കർ വിസ്തൃതിയിൽ ഒരു ഏകീകൃത ഐ.റ്റി. ടൗൺഷിപ്പാകുകയും, കഴക്കൂട്ടം–കോവളം (ദേശീയപാത 66) കേരളത്തിലെ തന്നെ ആദ്യത്തെ ഐ.റ്റി. ഇടനാഴിയായി മാറുകയും ചെയ്യും. 2021 ഓടെ 50,000 പുതിയ തൊഴിലവസരങ്ങൾ സൃഷ്ടിക്കാൻ ടെക്നോപാർക്ക് ലക്ഷ്യമിടുന്നു. 760 ഏക്കറിലായി വികസനത്തിന്റെ വിവിധ തലത്തിലുള്ള 5 കാമ്പസുകൾ ടെക്നോപാർക്കിനുണ്ട്. സംസ്ഥാന സമ്പദ് ഘടനയിൽ ടെക്നോപാർക്കിന്റെ സംഭാവനകൾ പട്ടിക 4.20 ൽ ചേർത്തിരിക്കുന്നു. 5 കാമ്പസുകളിലായുള്ള ഭൂവിവരം സംബന്ധിച്ച വിശദാംശങ്ങൾ പട്ടിക 4.21 ൽ കൊടുത്തിരിക്കുന്നു.

ടെക്നോപാർക്കിന്റെ ഭൗതിക നേട്ടങ്ങളും വളർച്ചയുടെ വിശദാംശങ്ങളും അനുബന്ധം 4.67 ലും 4.68 ലും ചേർത്തിരിക്കുന്നു.

### ടെക്നോപാർക്കിലെ ബിൽറ്റ് അപ് ഏരിയയുടെ വളർച്ച

നിലവിൽ ടെക്നോപാർക്കിന്റെ ക്യാമ്പസിൽ 20 ഐ.ടി കെട്ടിടങ്ങൾ സ്വന്തമായി ഉണ്ട്. ടെക്നോപാർക്കിന്റെ ഭൂവിസ്തൃതി 2015–16 ൽ 72 ലക്ഷം ചതുരശ്ര അടിയിൽ നിന്നും 2017–18 ൽ 97 ലക്ഷം ചതുരശ്ര അടിയായി വർദ്ധിച്ചു. അതിൽ വ്യവസായ മൊഡ്യൂളുകൾക്കായി

**പട്ടിക 4.20** സംസ്ഥാന സമ്പദ് ഘടനയിൽ ടെക്നോപാർക്കിന്റെ സംഭാവന

| ഇനം | നേട്ടങ്ങൾ | |
|---|---|---|
| | 2016–17 | 2017–18 |
| ആകെ വിറ്റുവരവ് (രൂപ കോടിയിൽ) | 12,000 | 14,000 |
| ആകെ കയറ്റുമതി (രൂപ കോടിയിൽ) | 5,000 | 6,452 |
| ആകെ നിക്ഷേപം (രൂപ കോടിയിൽ) | 4,970 | 4,970 |
| ആകെ തൊഴിലവസരങ്ങൾ (എണ്ണം) | 52,746 | 56,000 |
| ആകെ കമ്പനികൾ (എണ്ണം) | 370 | 400 |
| ആകെ സ്ഥലം (ഏക്കറിൽ) | 760 | 760 |
| ആകെ ബിൽറ്റപ് ഏരിയ (ലക്ഷം ചതുരശ്ര അടി) | 93 | 97 |

Source: Technopark

**പട്ടിക 4.21** സംസ്ഥാന സമ്പദ് ഘടനയിൽ ടെക്നോപാർക്കിന്റെ സംഭാവന

| ഘട്ടങ്ങൾ | ഘട്ടം I | ഘട്ടം II | ഘട്ടം III | ടെക്നോസിറ്റി | ടെക്നോപാർക്ക് കൊല്ലം |
|---|---|---|---|---|---|
| ഭൂ വിസ്തൃതി (ഏക്കറിൽ) | 153.54 | 86 | 92 | 424 | 4.46 |

Source: Technopark

32.82 ലക്ഷം ചതുരശ്ര അടി ടെക്നോപാർക്ക് നിർമ്മിച്ചതും 64.2 ലക്ഷം ചതുരശ്ര അടി ബിൽറ്റ് അപ് ഏരിയ കമ്പനികൾ പൂർത്തിയാക്കിയതുമാണ്. ടെക്നോപാർക്കിലെ ബിൽറ്റ്അപ് ഏരിയയുടെ വളർച്ച ചിത്രം 4.5 ൽ കാണിച്ചിരിക്കുന്നു.

## ടെക്നോപാർക്കിലെ കമ്പനികൾ

കഴിഞ്ഞ 5 വർഷ കാലയളവിൽ ടെക്നോപാർക്കിൽ പ്രവർത്തിക്കുന്ന കമ്പനികളുടെ എണ്ണത്തിൽ വർദ്ധനയുണ്ടായിട്ടുണ്ട്. 2013–14 ൽ ടെക്നോപാർക്കിൽ 336 കമ്പനികൾ പ്രവർത്തിച്ചിരുന്നു. 2017–18 ൽ ഇത് 400 ആയി വർദ്ധിച്ചു. ആഗസ്റ്റ് 31, 2018 വരെ ഈ സ്ഥിതി തുടർന്നു. 2013–14മുതൽ 2017–18 വരെയുള്ള കമ്പനികളുടെ എണ്ണം സംബന്ധിച്ച വിവരം ചിത്രം 4.6 ൽ ചേർത്തിരിക്കുന്നു.

## ടെക്നോപാർക്കിൽനിന്നുള്ള കയറ്റുമതിയുടെ വളർച്ച

ടെക്നോപാർക്കിൽനിന്നുള്ളകയറ്റുമതി 2013–14 ൽ 4250 കോടിയായിരുന്നത് 2017–18 ആയപ്പോൾ 6452 കോടി രൂപയായി വർദ്ധിച്ചു. കഴിഞ്ഞ വർഷത്തെ അപേക്ഷിച്ച് 29 ശതമാനം വർദ്ധന. കഴിഞ്ഞ 5 വർഷമായി ടെക്നോപാർക്കിൽ നിന്നുള്ള കയറ്റുമതി വിവരം ചിത്രം 4.7–ൽ രേഖപ്പെടുത്തിയിരിക്കുന്നു.

**ചിത്രം 4.5** ടെക്നോപാർക്കിലെ ബിൽറ്റ് അപ് ഏര്യയുടെ വളർച്ച




അവലംബം:ടെക്നോപാർക്ക്

**ചിത്രം 4.6** ടെക്നോപാർക്കിലെ കമ്പനികളുടെവളർച്ച




അവലംബം:ടെക്നോപാർക്ക്

**ചിത്രം 4.7** ടെക്നോപാർക്കിലെ കമ്പനികളുടെവളർച്ച




അവലംബം:ടെക്നോപാർക്ക്

## ടെക്നോപാർക്കിലെ തൊഴിലിലുണ്ടായ വർദ്ധനവ്

ടെക്നോപാർക്കിന്റെ വളർച്ച ആ സ്ഥാപനത്തിലുണ്ടായ അവസാന അഞ്ച് വർഷത്തെ തൊഴിലിന്റെ വളർച്ചയുമായി ബന്ധപ്പെട്ട് വിശകലനം ചെയ്യാവുന്നതാണ്. 2013–14 ൽ തൊഴിലവസരങ്ങൾ 45395 ആയിരുന്നത് 2017–18 ആയപ്പോഴേക്കും 56,000 ആയി വർദ്ധിച്ചു. ആഗസ്റ്റ് 31, 2018 വരെ ഈ കണക്ക് തുടരുന്നു. കഴിഞ്ഞ 5 വർഷത്തെ തൊഴിലവസരങ്ങളിലുണ്ടായ വർദ്ധന ചിത്രം 4.8–ൽ രേഖപ്പെടുത്തിയിരിക്കുന്നു.

## ടെക്നോസിറ്റി

ടെക്നോപാർക്ക്, 424 ഏക്കർ ഭൂമി, പള്ളിപ്പുറത്ത് ടെക്നോസിറ്റി പ്രോജക്ടിനുവേണ്ടി ഏറ്റെടുത്തിട്ടുണ്ട്. ടി.സി.എസ്, ഇൻഫോസിസ്, സൺടെക്, കെ.എ.എസ്.ഇ, ഐ.ഐ.ഐ.ടി.എം.കെ, നിസ്സാൻ ഇന്ത്യാ ഡിജിറ്റൽ എൽ. എൽ. പി എന്നിങ്ങനെയുള്ള സ്ഥാപനങ്ങൾക്കായുള്ള അടിസ്ഥാന സൗകര്യ വികസന പ്രവർത്തനങ്ങൾ ആരംഭിച്ചു കഴിഞ്ഞിട്ടുണ്ട്.

## ഇൻഫോപാർക്ക്

കേരളത്തിലെ രണ്ടാമത്തെ വലിയ ഐ.റ്റി ഹബ്ബാണ് കൊച്ചിയിലുള്ള ഇൻഫോപാർക്ക്, ഇതിന്റെ സ്പോക്കുകൾ ചേർത്തലയിലും തൃശ്ശൂരിലുമാണ്. ഐ.ടി./ഐ.ടി.ഇ. എസ് കമ്പനികൾക്ക് ആവശ്യമായ വൈദ്യുതി, ജല വിതരണം, കണക്ടിവിറ്റി, തുടങ്ങിയ സ്റ്റേറ്റ് ഓഫ് ആർട്ട് അടിസ്ഥാന സൗകര്യങ്ങൾ സൃഷ്ടിക്കുകയാണ് ഇൻഫോപാർക്കിന്റെ ലക്ഷ്യം. ഇൻഫോപാർക്കും അതിന്റെ വികസന പങ്കാളികളും ചേർന്ന് (2004–ൽ ആരംഭിച്ചതു മുതൽ)80 ലക്ഷം ചതുരശ്ര അടി ബിൽറ്റ് അപ് സ്ഥലം സൃഷ്ടിക്കുകയും 396 ഐ.ടി കമ്പനികളിലൂടെ

**ചിത്രം 4.8** ടെക്നോപാർക്കിലെ തൊഴിലവസരങ്ങളുടെ വർദ്ധന




അവലംബം:ടെക്നോപാർക്ക്

**പട്ടിക 4.22** ഇന്‍ഫോപാര്‍ക്കിന്റെ ഉടമസ്ഥതയിലുള്ള ഭൂമി.

| ഘട്ടങ്ങള്‍ | ഘട്ടം I | ഘട്ടം II | തൃശ്ശൂര്‍ | ചേര്‍ത്തല | ടി.ബി.സി കലൂര്‍ |
|---|---|---|---|---|---|
| ഭൂ വിസ്തൃതി (ഏക്കറില്‍) | 102.82 | 125 | 30 | 66 | 25,845 sq. ft |

Source: Infopark

37,000 ത്തിലധികം ഐ.ടി പ്രൊഫഷണലുകള്‍ക്ക് തൊഴില്‍ നല്‍കിയിട്ടുമുണ്ട്.

## ഇന്‍ഫോപാര്‍ക്കിന്റെ അധീനതയിലുള്ള ഭൂമി

323 ഏക്കറിലായി വികസനത്തിന്റെ വിവിധ ഘട്ടങ്ങളില്‍ 5 ക്യാമ്പസുകള്‍ ഇന്‍ഫോപാര്‍ക്കിനുണ്ട്. ഈ 5 ക്യാമ്പസുകളിലെ ഭൂ വിസ്തൃതി സംബന്ധിച്ച വിശദാംശങ്ങള്‍ പട്ടിക 4.22 ല്‍ കാണിച്ചിരിക്കുന്നു.

ഇന്‍ഫോപാര്‍ക്ക് ടെക്നോളജി ബിസിനസ് സെന്റര്‍ (ടി.ബി.സി.)–ല്‍, 25,845 ചതുരശ്ര അടി വിസ്തീര്‍ണമുള്ള കലൂര്‍ അന്തരാഷ്ട്ര സ്റ്റേഡിയത്തിലെ ഭാഗികമായ ഫിറ്റഡ് സ്ഥലം, 2013 വര്‍ഷത്തില്‍ കെ.എസ്.ഐ.ടി. എം–ല്‍ നിന്ന് ഏറ്റെടുത്തു. ആവശ്യമായ മറ്റ് നിര്‍മ്മാണ പ്രവര്‍ത്തനങ്ങളും നവീകരണവും ഇന്‍ഫോപാര്‍ക്ക് നടത്തി, ഇപ്പോള്‍ ഈ സൗകര്യം സ്റ്റാര്‍ട്ട് അപ് കമ്പനികള്‍ക്കുള്ള ഓഫീസുകള്‍ക്കായി നല്‍കുന്നു. ഇന്‍ഫോപാര്‍ക്ക് റ്റി.ബി.സിയില്‍ ഏകദേശം 400 ആളുകള്‍ ജോലിചെയ്യുന്നു. ഇന്‍ഫോപാര്‍ക്കിന്റെ ഭൗതിക നേട്ടങ്ങള്‍ അനുബന്ധം 4.69–ല്‍ ചേര്‍ത്തിരിക്കുന്നു.

## സൈബര്‍ പാര്‍ക്ക്

കൊച്ചി മുതല്‍ കാസര്‍ഗോഡ് വരെയുള്ള ഐ.റ്റി. അടിസ്ഥാന പശ്ചാത്തല സൗകര്യങ്ങളുടെ വിടവ് നികത്തുന്നതിനായി തിരുവനന്തപുരം ടെക്നോപാര്‍ക്ക്, കൊച്ചി ഇന്‍ഫോ പാര്‍ക്ക് എന്നിവയുടെ ഹബ് ആന്റ് സ്പോക്ക് മാതൃകയില്‍ ആരംഭിച്ചതാണ് സൈബര്‍ പാര്‍ക്ക്. ചെലവ് കുറഞ്ഞതും, എന്നാല്‍ ഉയര്‍ന്ന ഗുണനിലവാരത്തിലുള്ളതുമായ അടിസ്ഥാന സൗകര്യങ്ങള്‍, ഐ.റ്റി. / ഐ.റ്റി.ഇ.എസ്സ്. നിക്ഷേപകര്‍ക്ക് ലഭ്യമാക്കുക എന്നതാണ് സൈബര്‍ പാര്‍ക്കിന്റെ ലക്ഷ്യം. അതുവഴി സോഫ്റ്റ് വെയറുകളുടെയും സോഫ്റ്റ് വെയര്‍ സേവനങ്ങളുടെയും കയറ്റുമതി ത്വരിതപ്പെടുത്തുന്നതിനും തദ്വാര മലബാര്‍ മേഖലയിലെ തൊഴിലവസരങ്ങള്‍ വര്‍ദ്ധിപ്പിക്കുന്നതിനും ലക്ഷ്യമിടുന്നു. സൈബര്‍ പാര്‍ക്കിന്റെ പ്രധാന നേട്ടങ്ങള്‍ താഴെ കൊടുക്കുന്നു.

- 2.88 ലക്ഷം ചതുരശ്ര അടി വിസ്തീര്‍ണ്ണം ഉള്ള ആദ്യത്തെ ഐ.റ്റി കെട്ടിടം “സഹ്യ”പൂര്‍ത്തിയാക്കി, പ്രവര്‍ത്തനം ആരംഭിച്ചു.
- 3 ലക്ഷം ച. അടി വിസ്തീര്‍ണ്ണമുള്ള ആകെ ബില്‍റ്റപ് സ്പേസ്
- 2.39 കോടി രൂപയുടെ മൊത്തം നിക്ഷേപം
- സെസ്സില്‍ 13 കമ്പനികള്‍ ഇതിനകം പ്രവര്‍ത്തനം ആരംഭിക്കുകയും 266 പേര്‍ക്ക് നേരിട്ടുള്ള തൊഴിലവസരം സൃഷ്ടിക്കുകയും ചെയ്തു.
- സി.എഫ്.സി.യിലെ ലീസിന് നല്‍കിയ ഐ.റ്റി സ്ഥലത്ത് പ്രവര്‍ത്തനം ആരംഭിച്ചു.

സൈബര്‍ പാര്‍ക്കിന്റെ ഭൗതിക നേട്ടങ്ങള്‍ അനുബന്ധം 4.70 –ല്‍ ചേര്‍ത്തിരിക്കുന്നു.

## കേരള സ്റ്റേറ്റ് ഐ.റ്റി ഇന്‍ഫ്രാസ്ട്രക്ചര്‍ ലിമിറ്റഡ് (കെ.എസ്.ഐ.റ്റി.ഐ.എല്‍)

1956–ലെ കമ്പനീസ് ആക്ട് അനുസരിച്ച് രൂപീകരിച്ച പബ്ലിക് ലിമിറ്റഡ് കമ്പനിയാണ് കേരള സ്റ്റേറ്റ് ഇന്‍ഫര്‍മേഷന്‍ ടെക്നോളജി ഇന്‍ഫ്രാസ്ട്രക്ചര്‍ ലിമിറ്റഡ് (കെ.എസ്.ഐ.റ്റി.ഐ.എല്‍). സര്‍ക്കാരിന്റെ ഉടമസ്ഥാവകാശത്തിലുള്ള ഭൂമി പാട്ടത്തിന് നല്‍കുകയോ പ്രായോഗികമായ സാമ്പത്തിക മാതൃകകളിലൂടെ സ്വരൂപിക്കുന്ന ഫണ്ട് ഉപയോഗിച്ച് പൊതു സ്വകാര്യ പങ്കാളിത്തത്ത മാതൃകയില്‍ സംസ്ഥാനത്ത് ഐ.റ്റി. പശ്ചാത്തല സൗകര്യങ്ങള്‍ വികസിപ്പിക്കുകയാണ് കമ്പനി ചെയ്യുന്നത്.

ഭൂമി ഏറ്റെടുത്ത് അതില്‍ ആവശ്യമായ അടിസ്ഥാന സൗകര്യങ്ങളായ വൈദ്യുതി, ജലം, റോഡ്, ചുറ്റമതില്‍, തുടങ്ങിയവ വികസിപ്പിക്കുക. സെസ് പദവി നേടിയെടുക്കുക, മറ്റു സര്‍ക്കാര്‍ അനുമതികള്‍ എന്നിവ ലഭ്യമാക്കി, ഐ.റ്റി. (സെസ്) മേഖലകള്‍, ഐ.റ്റി. പാര്‍ക്കുകള്‍ എന്നിവ വികസിപ്പിക്കുന്നതിനായി സ്വകാര്യ സംരംഭകര്‍ക്ക് നല്‍കുകയാണ് കമ്പനിയുടെ ബിസിനസ് മാതൃക.

കോഴിക്കോട് ഐ.റ്റി. പാര്‍ക്ക്. കണ്ണൂര്‍ ഐ.റ്റി. പാര്‍ക്ക്. കാസര്‍ഗോഡ് ഐ.റ്റി പാര്‍ക്ക്, കൊരട്ടി ഐറ്റി പാര്‍ക്ക് ,ടെക്നോ ലോഡ്ജസ് എന്നിവയാണ് കെ.എസ്.ഐ.റ്റി.ഐ.എല്‍ നടപ്പിലാക്കുന്ന നിലവിലുള്ള പ്രധാന പദ്ധതികള്‍.

## ഇന്‍സ്റ്റിറ്റ്യൂട്ട് ഓഫ് ഇന്‍ഫര്‍മേഷന്‍ ടെക്നോളജി –കേരള, പാലാ (ഐ.ഐ.ഐ.റ്റി.കെ, പാല)

ഐ.റ്റി അനുബന്ധ മേഖലകളില്‍ ഗവേഷണത്തിനും നവീന മാതൃകകള്‍ നടപ്പാക്കുന്നതിനും പൊതു സര്‍ക്കാര്‍ സ്വകാര്യ പങ്കാളിത്ത മാതൃകയില്‍ 2015–16 കാലത്ത് കേരള സര്‍ക്കാര്‍ കോട്ടയം ജില്ലയില്‍

ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ഇൻഫർമേഷൻ ടെക്നോളജി കെട്ടിടത്തിന്റെ നിർമ്മാണം ആരംഭിച്ചു. 50 %, 35%,15% ഓഹരി പങ്കാളിത്തത്തോടെ കേന്ദ്രസർക്കാർ, കേരള സർക്കാർ, ഇൻഡസ്ട്രിയൽ പാർട്ണേഴ്സ് എന്നിവരുടെ സംയുക്ത സംരംഭമാണ് ഇത്. ഭൂമി ഒഴികെയുള്ള പദ്ധതി ചെലവ് 128 കോടിരൂപയാണ്. 2018-19 ൽ 20000 ച.മീറ്റർ കെട്ടിട നിർമ്മാണം പൂർത്തിയാക്കും.

## ഇന്റർ നാഷണൽ സെന്റർ ഫോർ ഫ്രീ ആൻഡ് ഓപ്പൺ സോഴ്സ് സോഫ്റ്റ് വെയർ (ഐ.സി. ഫോസ്സ്)

ഇന്ത്യയിലെയും വിദേശത്തെയും ഫ്രീ സോഫ്റ്റ് വെയർ സംഘടനകളുമായി ചേർന്ന് ഫ്രീ സോഫ്റ്റ് വെയർ ഫ്രീ നോളജ് എന്നിവയുടെ വികസനവും പ്രയോഗവും പ്രോത്സാഹിപ്പിക്കുകയും ചെയ്യുക എന്ന ലക്ഷ്യത്തോടെ കേരള സർക്കാർ ആരംഭിച്ച അന്താരാഷ്ട്രകേന്ദ്രമാണ് ഐ.സി. ഫോസ്സ്. ഫ്രീ ആൻഡ് ഓപ്പൺ സോഴ്സ് സോഫ്റ്റ് വെയറുമായി ബന്ധപ്പെട്ട കൺസൾട്ടൻസി, ഗവേഷണ വികസന പരിപാടികൾ, അക്കാദമിക് പഠനം, സേവനം, പരിശീലനം, പ്രസിദ്ധീകരണം, സർട്ടിഫിക്കേഷൻ, അന്താരാഷ്ട്ര തലത്തിലുള്ള സഹകരണം എന്നിവയുമായി ബന്ധപ്പെട്ട എല്ലാ പ്രവർത്തനങ്ങളുടേയും നോഡൽ ഏജൻസിയാണ് ഐസിഫോസ്. 2017-18 ലെ ഐ.സി. ഫോസിന്റെ പ്രധാന നേട്ടങ്ങൾ താഴെ പറയുന്നു.

### പരിശീലന പരിപാടികൾ

- 600 അദ്ധ്യാപകരെ പങ്കെടുപ്പിച്ച് 20 ഫാക്കൽറ്റി വികസന പരിപാടികൾ
- 750 വിദ്യാർത്ഥികളെ പങ്കെടുപ്പിച്ച് 25 വിദ്യാർത്ഥി പരിശീലന പരിപാടികൾ
- 200 പേരെ പങ്കെടുപ്പിച്ച് കൊണ്ട് പ്രൊഫഷണലുകൾക്കും ചെറുകിട സംരംഭകർക്കുമായുള്ള 6 പരിശീലന പരിപാടികൾ
- 300 വിദ്യാർത്ഥികളെയും അധ്യാപകരേയും പങ്കെടുപ്പിച്ച് 10 സൈലാബ് പരിശീലന പരിപാടികൾ

### സമ്മേളനങ്ങളും സെമിനാറുകളും

- 300 വിദ്യാർത്ഥികളെയും പ്രൊഫഷണലുകളെയും പങ്കെടുപ്പിച്ച്കൊണ്ട് സ്വതന്ത്ര 2017 ഇൻറർ നാഷണൽ കോൺഫറൻസ്
- 150 പേരെ പങ്കെടുപ്പിച്ച് മലയാളം കംപ്യൂട്ടിംങ്
- 400 വിദ്യാർത്ഥികൾക്കും അദ്ധ്യാപകർക്കുമായി ഫോസ്സ് മീറ്റ്സ്

### കാര്യശേഷി വികസനം

- വിദ്യാർത്ഥികൾക്കും ജീവനക്കാർക്കും പരീക്ഷാർത്ഥികൾക്കും കാര്യശേി വികസന പിരപാടികൾ

## കേരള സ്റ്റാർട്ടപ്പ് മിഷൻ (കെ.എസ്.യു.എം.)

സംരംഭകത്വ വികസനം, ഇൻകുബേഷൻ പ്രവർത്തനങ്ങൾ എന്നിവ നടപ്പിലാക്കുന്നതിനുള്ള സംസ്ഥാന സർക്കാരിന്റെ നോഡൽ ഏജൻസിയാണ് കേരള സ്റ്റാർട്ടപ്പ് മിഷൻ (കെ.എസ്.യു.എം.). ടെക്നോപാർക്ക് ടെക്നോളജി ബിസിനസ്സ് ഇൻകുബേറ്റർ ആയിഅറിയപ്പെട്ടിരുന്ന കേരള സ്റ്റാർട്ടപ്പ് മിഷൻ (കെ.എസ്.യു.എം.) ഇന്ത്യയിലെ ആദ്യത്തെ വിജയകരമായ നോൺ അക്കാദമിക് ബിസിനസ്സ് ഇൻകുബേറ്ററാണ്. 2007 ലാണ് ഇതിന്റെ പ്രവർത്തനം ആരംഭിച്ചത്.

കേരളത്തിലെ യുവാക്കളിലും വിദ്യാർത്ഥികളിലുമുള്ള സംരംഭകത്വ കഴിവുകൾ തിരിച്ചറിയുന്നതിനും, വികസിപ്പിക്കുന്നതിനും,കേരളത്തിന്റെ പരമ്പരാഗത മേഖലകളിൽസാങ്കേതിക വിദ്യയിൽ അധിഷ്ഠിതമായ സംരംഭകത്വ വികസന ആവശ്യങ്ങൾ കൈകാര്യം ചെയ്യുക, കേരളത്തിന്റെ സാമൂഹിക സാമ്പത്തിക സംസ്കാരത്തിന് അനുയോജ്യമായ തരത്തിലുള്ള പരിശീലന പരിപാടികൾ സംഘടിപ്പിക്കുക, സാങ്കേതിക ഉൽപ്പന്നങ്ങൾക്കും സേവനങ്ങൾക്കും ആവശ്യമായ വിപണി കണ്ടെത്തുക, വൈജ്ഞാനിക, ഗവേഷണ വികസന സ്ഥാപനങ്ങളുമായും, വ്യവസായിക സാമ്പത്തിക സ്ഥാപനങ്ങളുമായും ബന്ധം സ്ഥാപിക്കുക, ഇൻസ്റ്റിറ്റ്യൂട്ടുകളിൽ വികസിപ്പിക്കുന്ന സാങ്കേതിക വിദ്യകൾ യഥാർത്ഥ ഉപഭോക്താക്കൾക്ക് ലഭ്യമാക്കുന്നതിനും വേഗത്തിൽ വാണിജ്യവൽക്കരിക്കുന്നതിനും ഒരു വേദി സൃഷ്ടിക്കുക എന്നിവയാണ് ഇതിന്റെ ലക്ഷ്യം.

കേരള സ്റ്റാർട്ടപ്പ് മിഷന്റേയും അതിന്റെ പങ്കാളിയായ സംഘടനകളുടെയും കീഴിൽ നിലവിൽ 1500-ലേറെ രെജിസ്റ്റേർഡ് സ്റ്റാർട്ടപ്പുകൾ, 4 ലക്ഷത്തിലേറെ ചതുരശ്ര അടി ഇൻക്യുബേഷൻ സ്പെയ്സ്, 30-ലേറെ ഇൻക്യുബേറ്ററുകൾ, 200-ലേറെ ഇന്നവേഷൻ സെല്ലുകൾ എന്നിവ പ്രവർത്തിക്കുന്നുണ്ട്. തിരുവനന്തപുരം, കൊച്ചി, കോഴിക്കോട് എന്നീ വിവിധ ജില്ലകളിലും/നഗരങ്ങളിലുമായി ഇവ വ്യാപിച്ചുകിടക്കുന്നു. ഹാർഡ് വെയർ, ബയോടെക്നോളജി, ഇലക്ട്രോണിക്സ്, അഡ്വാൻസ്ഡ് കംപ്യൂട്ടിംങ് തുടങ്ങിയ മേഖലകളിൽ ശ്രദ്ധ കേന്ദ്രീകരിച്ചുകൊണ്ട് നിരവധി ലാബുകളിൽ ഈ സൗകര്യങ്ങളുണ്ട്.
2017-18 കാലഘട്ടത്തിൽ കെ.എസ്.യു.എം.ന്റെ ഭൌതിക നേട്ടങ്ങൾ താഴെ കൊടുത്തിരിക്കുന്നു.

- 1400-ലേറെ സ്റ്റാർട്ടപ്പുകൾ കേരളത്തിൽ പ്രവർത്തിക്കുന്നു
- 3.16 കോടി രൂപയുടെ സീഡ് ഫണ്ട് വിതരണം ചെയ്തു
- 5 സ്റ്റാർട്ടപ്പുകൾക്ക് പേറ്റന്റ് അനുമതി നൽകി
- 24 പുതിയ ഇന്ക്യൂബേഷൻ ആന്റ് സംരംഭകത്വ

വികസന സെല്ലുകൾ (ഐ.ഇ.ഡി.സി) സ്ഥാപിച്ചു

- നിലവിലുള്ള 31 ഐ.ഇ.ഡി.സി കൾക്ക് ഗ്രാന്റ് നൽകി
- 2700-ൽ അധികം വിദ്യാർത്ഥികൾ/നോഡൽ ഓഫീസർമാർ എന്നിവരെ ഉൾപ്പെടുത്തി ഐ.ഇ.ഡി.സി. സബ്മിറ്റ് നടത്തി
- വിവിധ ദേശീയ സ്റ്റാർട്ടപ്പ് പരിപാടികളിൽ പങ്കെടുത്തതിന് 62 സ്റ്റാർട്ടപ്പുകളെ പിന്തുണച്ചു.
- അന്താരാഷ്ട്ര പരിപാടികളിലായി 34 സ്റ്റാർട്ടപ്പുകൾക്ക് പിന്തുണ നൽകി.
- അന്തർ ദേശീയ സംരംഭകത്വ വിനിമയ പരിപാടിയിൽ 3 പെയ്ഡ് ഡെലിഗേഷനുകളുമായി ചേർന്ന് 24 പേരെ പങ്കെടുപ്പിച്ചു
- 14 പേരെ പങ്കെടുപ്പിച്ചുകൊണ്ട് ഒരു ഫാബ് അക്കാഡമി പ്രോഗ്രാം നടത്തി
- 439 പേർ പങ്കെടുത്ത 32 ഫാബ് വർക്ക്ഷോപ്പുകൾ സംഘടിപ്പിച്ചു.
- മാനേജ്മെന്റ് ഡെവലപ്മെന്റ് പ്രോഗ്രാം ഐ.സി.ടി. യുമായി ചേർന്ന് സംരംഭകത്വ ബോധവൽക്കരണ ക്യാമ്പുകൾ, ഐ.ഇ.ഡി.സി. കോ-ഓഡിനേറ്റ്ഴ്സ് മീറ്റ്, നോഡൽ ഓഫീസർമാർക്കും വിദ്യാർത്ഥികൾക്കുമായി പ്രോഡക്റ്റ് ഡിസൈൻ ആന്റ് ഡെവലപ്മെന്റ് വർക് ഷോപ്പ്, ഫാക്വൽറ്റികൾക്കായി 5 പരിപാടികൾ, സംരംഭകത്വ/വിദ്യാർത്ഥികൾക്കായി സാങ്കേതിക വർക് ഷോപ്പുകൾ/ സ്റ്റാർട്ടപ്പുകൾ, ലെറ്റസ് ടോക്ക്-സ്റ്റാർട്ടപ്പുകൾക്ക് ഫ്യൂച്ചർ ടെക് വർക് ഷോപ്പുകൾ എന്നിവ സ്റ്റാർട്ടപ്പ് ലീഡർഷിപ്പ് അക്കാഡമി ആന്റ് ട്രെയിനിംഗ് പ്രോഗ്രാമിന്റെ കീഴിൽ സംഘടിപ്പിച്ചു.
- ഓപ്പൺ ഇന്നവേഷൻ കൊളാബറേഷൻ സ്പെയ്സിന്റെ കീഴിൽ കാസർഗോഡ് ഇൻക്യുബേഷൻ സെന്റർ സ്ഥാപിച്ചു.
- കേരളാ വാട്ടർ അതോറിറ്റിയുമായി ചേർന്ന് കേരളാ സ്റ്റാർട്ടപ്പ് മിഷൻ ഒരു വാട്ടർ ഇന്നവേഷൻ സോൺ ആരംഭിച്ചു. കെ.ഡബ്ല്യൂ.എയെ സഹായിക്കുന്ന സ്റ്റാർട്ടപ്പുകളെ തിരിച്ചറിയുവാനും പ്രോൽസാഹിപ്പക്കുവാനും ഇത് ഉദ്ദേശിക്കുന്നു. ജൻ റോബോട്ടിക്സിന്റെ മാൻ ഹോൾ ക്ലീനിംഗ് റോബോട്ട് ആയിരുന്നു ആദ്യത്തെ പദ്ധതി.
- ഡി.ബി.ടിയും ആർ.ജി.സി.ബിയും പിൻതുണയ്ക്കുന്ന ബയോനെസ്റ്റ്, ബയോടെക്നോളജി ഇൻക്യുബേറ്ററായ ക്രിബ്സ്
- കണ്ണൂർ, പിറവം, മൂവാറ്റുപുഴ എന്നീ ടെക്നോലോഡ്ജസിനെ പിന്തുണച്ചു
- നാസ്കോം 10 കെ വെയർ ഹൗസുകൾക്കും ഐ.എ.എം.എ.ഐ. മൊബൈൽ 10X ഇൻക്യുബേറ്ററുകൾക്ക് പിന്തുണ
- 64 ഹാക്കത്തൺസ്, മാക്കത്തോൺസ് എന്നിവ സംഘടിപ്പിച്ചു
- ഐ.ഇ.ഡി.സിൽ 1092 സ്റ്റാർട്ടപ്പ് പരിപാടികൾ നടത്തി
- 3 സീഡിംങ് കേരള പരിപാടികൾ നടത്തി
- ദേശീയ തലത്തിൽ സംഘടിപ്പിക്കുന്ന പരിപാടിയിൽ 62 സ്റ്റാർട്ടപ്പുകളെ പിന്തുണച്ചു
- കേരളത്തിൽ 13 ബിസിനസ് പ്രൊമോഷൻ പരിപാടികൾ നടന്നു
- സാങ്കേതിക വാണിജ്യ വത്ക്കരണ പ്ലാറ്റ്ഫോം വികസിപ്പിച്ചു
- 6 സ്റ്റാർട്ടപ്പുകൾക്ക് മാർക്കറ്റിംഗ് പിൻതുണ നൽകി
- കാസർഗോഡ് ഫ്യൂച്ചർ സ്പാർക്ക് പരിപാടികൾ സംഘടിപ്പിച്ചു
- വിവിധ കോളേജുകളിൽ 7 ഫ്യൂച്ചർ XL പ്രോഗ്രാമുകൾ നടത്തി
- സ്റ്റാർട്ടപ്പുകൾക്ക് മെന്റർമാരുമായി അവലോകനങ്ങൾ നടത്തി
- രാജ്യത്തെ ഏറ്റവും വലിയ ഇലക്ട്രോണിക് ഹാർഡ് വെയർ ഇൻക്യുബേറ്ററായ മേക്കർ ഗ്രാമം ഇലക്ട്രോണിക്സ് ആന്റ് ഇൻഫർമേഷൻ ടെക്നോളജി മന്ത്രാലയം (MeitY), ഭാരത സർക്കാരിന്റേയും കേരള സർക്കാരിന്റെ കേരള സ്റ്റാർട്ടപ്പ് മിഷന്റെയും സംയുക്ത സംരംഭമാണ്. പ്രസ്തുത സംരംഭം നടപ്പിലാക്കുന്നത് തിരുവനന്തപുരം ഐ.ഐ.ഐ.ടി.എം.കെ. മുഖേനയാണ്.

## സെന്റർ ഫോർ ഡവലപ്മെന്റ് ഓഫ് ഇമേജിംഗ് ടെക്നോളജി (സി-ഡിറ്റ്)

സർക്കാർ മേഖലയിൽ ഐ.സി.ടി. സൊല്യൂഷൻസ് പ്രൊവൈഡറായി സി-ഡിറ്റ് പ്രവർത്തിക്കുന്നു. സി-ഡിറ്റ് ഏറ്റെടുത്ത് നടത്തുന്ന പ്രധാന പരിപാടികൾ ഇവയാണ്:

- മുഖ്യമന്ത്രിയുടെ പൊതു പരാതി പരിഹാര സംവിധാനത്തേയും മുഖ്യമന്ത്രിയുടെ ദുരന്ത നിവാരണ സഹായ സംവിധാനത്തേയും സംയോജിത ഓൺ ലൈൻ പോർട്ടറിലേയ്ക്ക് പുനഃരാവിഷ്ക്കരിക്കുക
- കേരള പബ്ലിക് സർവ്വീസ് കമ്മീഷനുവേണ്ടി ഓൺ ലൈൻ പരീക്ഷാ മോഡ്യൂളുകളുടെ രൂപകല്പനയും വികാസനവും
- സ്റ്റേറ്റ് ആർകൈവ്സ് ആന്റ് രജിസ്ട്രേഷൻ ഡിപ്പാർട്ടുമെന്റുകൾക്ക് പഴയ കൈയ്യെഴുത്ത് രേഖകളും മറ്റ് രേഖകളും ഡിജിറ്റൈസേൻ ചെയ്യുക
- വിവിധ ഗവൺമെന്റ് ഡിപ്പാർട്ടുമെന്റുകൾക്കായി 200-ലധികം സർക്കാർ വെബ്സൈറ്റുകളും സോഷ്യൽ മീഡിയ പ്ലാറ്റ് ഫോമുകളും MIS/ERP സംവിധാനങ്ങളിലൂടെ രൂപ കല്പന, ഹോസ്റ്റിംഗ്, പരിപാലനം
- വെള്ളപ്പൊക്കം സംഭവിച്ചതിന്റെ പശ്ചാത്തലത്തിൽ കേരളത്തിലെ മുഖ്യ മന്ത്രിയുടെ ദുരിതാശ്വാസ നിധിയിലേയ്ക്ക് സംഭാവനകൾ ചെയ്യുന്നതിനായി 15-ലധികം ബാങ്ക് പേയ്മെന്റ് ഗേറ്റ് വേകളും

യു.പി.ഐ. കളും വാലറ്റുകളും സംയോജിപ്പിച്ച് സംസ്ഥാനസർക്കാരിനുവേണ്ടി ഒരു ഓൺലൈൻ ഫണ്ട് ശേഖരണപോർട്ടലിന്റെ രൂപ കല്പനയും പരിപാലനവും.

## ഐ.റ്റി. പോളിസി 2017

### വീക്ഷണം

2020 ഓടുകൂടി കേരളജനതയെ ഒരു ഡിജിറ്റൽ സമൂഹമാക്കി മാറ്റുക എന്നുള്ളതാണ് കേരളസർക്കാർ വിഭാവന ചെയ്യുന്നത്. ഡിജിറ്റൽപൌരത്വം, ഡിജിറ്റൽജീവിതരീതി, ഡിജിറ്റൽകൊമേഴ്സ് എന്നീ മേഖലകളിൽ ഡിജിറ്റൽടെക്നോളജി ഉപയോഗിക്കുകയും സ്വാതന്ത്യം, ഉൾപ്പെടുത്തൽ, സുതാര്യത, എല്ലാവരുടേയും സുരക്ഷ എന്നീ തത്വങ്ങളിൽ അധിഷ്ഠിതമായതുംസാങ്കേതികവിദ്യ പ്രവണതകൾ, പൌരൻമാർ, വ്യവസായ ആവശ്യങ്ങൾ എന്നിവയുമായി യോജിച്ച് പൌരൻമാർക്ക് സാമൂഹികവും സാമ്പത്തികവുമായ ശാക്തീകരണം എന്നിവയാണ് ഐ.റ്റി പോളിസി ലക്ഷ്യമിടുന്നത്.

### കേരള ഐ.റ്റി–സംഗ്രഹം

കേരളത്തിന്റെ സമഗ്രമായ വികസനത്തിൽ ഐ.സി. റ്റിക്കുള്ള നിർണായകമായ പ്രാധാന്യം കേരള സർക്കാർ തിരിച്ചറിയുകയും 2017 ലെ ഇൻഫർമേഷൻ ടെക്നോളജി പോളിസിയിൽ സർക്കാരിന്റെ ഈ പ്രതിബദ്ധത ഊന്നിപറയുകയും ചെയ്തു.കേരളത്തെ ഒരു മുൻനിര ഐ.റ്റി കേന്ദ്രമാക്കി മാറ്റുന്നതിനും പ്രത്യക്ഷ പരോക്ഷ തൊഴിലവസരങ്ങൾ സൃഷ്ടിക്കുന്നതിനും ഐ.സി.ടി. വികസനത്തിന് അനുകൂലമായ ഒരു പരിസ്ഥിതി സൃഷ്ടിക്കുന്നതിനും വിദ്യാഭ്യാസ – വൈദഗ്ധ്യ വികസനത്തിലൂടെ നൂതന സാങ്കേതിക വിദ്യ സൃഷ്ടിക്കുന്നതിനും ഉപയോഗിക്കുകയും ചെയ്യേണ്ടതും കേരളത്തിനകത്തേക്കും പുറത്തേക്കുമുള്ള നിക്ഷേപങ്ങളെ ആകർഷിച്ച് കേരളത്തെ ഒരു ഐ.ടി. വ്യവസായ കേന്ദ്രമാക്കി മാറ്റുക എന്നിവയാണ് ഈ നയത്തിന്റെ പ്രധാന അജണ്ട. കൂടുതൽ വിവരങ്ങൾക്ക് www.itmission.kerala.gov.in സന്ദർശിക്കുക.

### ഭാവി വീക്ഷണം

ഐറ്റി കേന്ദ്രമായി കേരളത്തെ മാറ്റുന്നതിനായി സമ്പദ് വ്യവസ്ഥയിലേക്ക് കൊണ്ടുവരുന്ന മൂല്യവർദ്ധനയെ ഗണ്യമായി വർദ്ധിപ്പിക്കേണ്ടതുണ്ട്. ഐ.ടി. മേഖലകളിലെ വളർന്നു വരുന്ന മേഖലകളിൽ നിക്ഷേപം നടത്തുകയും സ്ഥാപിത ഐ.ടി./ ഐ.ടി.ഇ.എസ്. പ്രവർത്തനങ്ങളിൽ മാത്രം ആശ്രയിക്കാതെ നില്ക്കുകയുമാണ് വേണ്ടത്.ഇന്ത്യൻ ഐ.ടി. മേഖലയിൽ ഫോക്കസ് മാറുമ്പോഴുണ്ടാകുന്ന പ്രശ്നങ്ങളും,ആഗോള ഐ.റ്റി മേഖലയിൽ ഉയർന്നു വരുന്ന പ്രശ്നങ്ങളും ഉൾക്കൊള്ളുന്ന ഇന്ത്യൻ ഐ.ടി. മേഖലയെന്ന നിലയിൽ, ഈ മാറ്റങ്ങളെ കേരളം ശ്രദ്ധിക്കേണ്ടതുണ്ട്. അതേ സമയം ജനങ്ങളുടെ ഡിജിറ്റൽ ശാക്തീകരണത്തിലും ഐ.ടി. അവബോധത്തിലും ആവശ്യമായ അടിസ്ഥാന സൗകര്യങ്ങളിൽ നിക്ഷേപം തുടരുകയും കാലാകാലങ്ങളിൽ സംസ്ഥാനത്തിന്റെ ആവശ്യങ്ങൾ നിറവേറ്റുന്നതിനും ഉചിതമായ അടിസ്ഥാന സൗകര്യങ്ങൾ വികസിപ്പിച്ചെടുക്കുന്നതിനും നേരത്തെ ഉണ്ടാകുന്ന അറ്റകുറ്റപണികൾ ഒഴിവാക്കുന്നതിനും കഴിയുന്നു.

ഹബ് ആന്റ് സ്പോക്ക് മാതൃകയിൽ ഇൻഫർമേഷൻ ടെക്നോളജി ഇൻഫ്രാസ്ടക്ച്ചർ മേഖല സംസ്ഥാനത്ത് ശ്രദ്ധേയമായ പുരോഗതി കൈവരിച്ചെങ്കിലും ഈ മേഖലയെ സംയോജിപ്പിക്കുന്നതിന് ഉചിതമായ ഒരു ഏകീകൃത സംവിധാനം രൂപീകരിക്കേണ്ടതുണ്ട്. വിജ്ഞാന സമ്പദ് വ്യവസ്ഥയ്ക്ക് ആവശ്യമായ ഗവേഷണവും അടിസ്ഥാന സൗകര്യ വികസനവും സൃഷ്ടിക്കുന്നതിൽ കേരളം പിന്നിലാണ്. സംസ്ഥാനത്തിന്റെ സമ്പദ് വ്യവസ്ഥയെ ശക്തിപ്പെടുത്തുന്നതിന് ഐ.സി.റ്റി പ്രാപ്തമായ വിദ്യാഭ്യാസവും ഗവേഷണവും വികസവവും നവീകരണവും തിരിച്ചറിയുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്യണം. അടിസ്ഥാന സൗകര്യ വികസനം മാനവ വിഭവശേഷി വികസനം, മൊത്തത്തിലുള്ള സാമ്പത്തിക വികസനം എന്നിവയിൽ ഗവൺമെന്റ് ഉയർത്തിയ ഊർജ്ജം ഐ.റ്റി യുടെ അർത്ഥവത്തായ ഉപയോഗം കൂടുതൽ തുറന്നു കൊടുക്കുമെന്ന് പ്രതീക്ഷിക്കുന്നു. ഇന്ത്യയിലും വിദേശത്തുമുള്ള പ്രധാന നഗരങ്ങളുമായുള്ള സംസ്ഥാനത്തിന്റെ ഭൗതിക ബന്ധം മെച്ചപ്പെടുത്തേണ്ടതുണ്ട്. ഡിജിറ്റൽ സൗകര്യങ്ങൽ ഉപയോഗപ്പെടുത്താൻ കേരളത്തിന് ശക്തമായ അടിസ്ഥാന സൗകര്യങ്ങലും മനുഷ്യവിഭവ ശേഷിയുമുണ്ട്. ഐ.റ്റി മേഖലയിൽ ഗണ്യമായ നിക്ഷേപം ആകർഷിക്കുകയും തുടക്കക്കാരായ ചെറുപ്പക്കാരിൽ സ്റ്റാർട്ട് അപ്പുകൾ വഴി സംരംഭകത്വം പ്രോത്സാഹിപ്പിച്ചു കൊണ്ട് നാം മുന്നോട്ട് കുതിക്കണം.

# ശാസ്ത്ര സേവനങ്ങളും ഗവേഷണങ്ങളും

ഗവേഷണം,വികസനം,ശാസ്ത്രീയ മനോഭാവം എന്നിവ ജനങ്ങളിൽ പ്രോത്സാഹിപ്പിക്കുക എന്ന ലക്ഷ്യത്തോടെയാണ് ശാസ്ത്ര, സാങ്കേതികതയുടെ പദ്ധതികളും പരിപാടികളും നടപ്പിലാക്കുന്നത്. ദേശീയ വികസനത്തിലെ ഒരു പ്രധാന ഘടകമാണ് ശാസ്ത്രവുംസാങ്കേതികതയും. നൂതനവും വർദ്ധിച്ച തോതിലും ഉള്ള തൊഴിലവസരങ്ങൾ സൃഷ്ടിക്കുന്നതിനും വരുമാന വർദ്ധനവിനും കാരണമാകുന്ന വിധത്തിലുള്ള സന്തുലിതവും സുസ്ഥിരവുമായ വളർച്ചക്ക് സഹായകമാകുന്നതിനും മെച്ചപ്പെട്ട സാമ്പത്തിക വികസനം പ്രദാനം ചെയ്യുന്നതിനും ലക്ഷ്യമിട്ടു കൊണ്ടുള്ളതാണ് കേരളത്തിലെ ശാസ്ത്ര സാങ്കേതിക മേഖലയിലെ പൊതു നിക്ഷേപം. സമൂഹത്തിലെ എല്ലാ വിഭാഗങ്ങളിലും ശാസ്ത്ര താല്പര്യം പ്രചരിപ്പിക്കുന്നതിനും എല്ലാവരെയും ശാസ്ത്ര അവബോധമുള്ളവരാക്കി തീർക്കുന്നതിനും ലക്ഷ്യം വച്ചുകൊണ്ടുള്ളതാണ് വിവിധ ശാസ്ത്ര പ്രചാരണ പരിപാടികൾ. ഭരണഘടനയുടെ IV (എ) യിലെ ആർട്ടിക്കിൾ 51 എ (എച്ച്) പ്രകാരം ശാസ്ത്രീയ മനോഭാവം വളർത്തിയെടുക്കുകയെന്നത് ഒരു ഇന്ത്യൻപൗരന്റെ മൌലീക കർത്തവ്യങ്ങളിൽ ഒന്നാണ്.

സംസ്ഥാനത്തെ ശാസ്ത്ര സാങ്കേതിക മേഖലയിൽ ഉൾപ്പെടുന്ന രണ്ടു പ്രധാനപ്പെട്ട സ്ഥാപനങ്ങൾ ആണ് കേരള സംസ്ഥാന ശാസ്ത്ര സാങ്കേതിക പരിസ്ഥിതി കൗൺസിലും (കെ എസ് സി എസ് ടി ഇ) തിരുവനന്തപുരത്തെ
റീജിയണൽ ക്യാൻസർ സെൻററും (ആർ സി സി).

## I. കേരള ശാസ്ത്ര സാങ്കേതിക പരിസ്ഥിതി കൗൺസിൽ (കെ .എസ്.സി.എസ്.ടി.ഇ)

കേരള സർക്കാരിന്റെ ശാസ്ത്ര സാങ്കേതിക വകുപ്പിന്റെ കീഴിലുള്ള ഒരു സ്വയംഭരണ സ്ഥാപനമാണ് കെ.എസ്. സി.എസ്.ടി.ഇ. കേരളത്തിന്റെ മുഖ്യമന്ത്രി പ്രസിഡന്റും കെ.എസ്.സി.എസ്.ടി.ഇ യുടെ എക്സിക്യൂട്ടീവ് വൈസ് പ്രസിഡന്റ് അധ്യക്ഷനായുള്ള എക്സിക്യൂട്ടീവ് കൗൺസിലും ചേർന്നുള്ള സ്റ്റേറ്റ് കൗൺസിൽ ആണ് കെ.എസ്.സി.എസ്.ടി.ഇ യെ നിയന്ത്രിക്കുന്നത്. പൂർണ്ണമായി സജ്ജീകരിച്ച 7 ഗവേഷണ വികസന കേന്ദ്രങ്ങളും ഗവേഷണ കേന്ദ്രങ്ങളായി വളർന്നു കൊണ്ടിരിക്കുന്ന രണ്ടു സ്ഥാപനങ്ങളും, സർക്കാരിന്റെ ധനസഹായത്തോടെ പ്രവർത്തിക്കുന്ന രണ്ടു സ്ഥാപനങ്ങളും നിലവിൽ കെ.എസ്.സി.എസ്.ടി യുടെ കീഴിൽ ഉണ്ട്.

സംസ്ഥാനത്തിന്റെ വികസനവുമായി ബന്ധപ്പെട്ട ശാസ്ത്ര, സാങ്കേതിക, നൂതന നയങ്ങൾക്ക് രൂപം കൊടുക്കുകയും ആവിഷ്കരിക്കുകയും ചെയ്യുകയെന്നതാണ് കെ.എസ്.സി.എസ്.ടി.ഇ യുടെ പ്രധാന ലക്ഷ്യം. കൗൺസിലിന്റെ പദ്ധതികളും പരിപാടികളും സംസ്ഥാനത്തു ഉന്നതഗുണ നിലവാരമുള്ള ശാസ്ത്ര വിദ്യാഭ്യാസ സംവിധാനം വികസിപ്പിച്ചെടുക്കുക എന്ന ലക്ഷ്യത്തോടെയുള്ളവയാണ്.

തെരഞ്ഞെടുത്ത ഗവേഷണ വികസന പ്രവർത്തനങ്ങൾക്ക് ഗവേഷണ വികസന കേന്ദ്രങ്ങളുടെ ഗവേഷണത്തിനും പുരോഗതിക്കുമായി പശ്ചാത്തല സൗകര്യം ഒരുക്കൽ, ഗവേഷണ സൗകര്യങ്ങൾ എന്നിവക്ക് സഹായങ്ങൾ കെ.എസ്.സി.എസ്. ടി. ഇ. നല്കുന്ന കൗൺസിലിന്റെ മറ്റു സംരംഭങ്ങൾ താഴെ കൊടുത്തിരിക്കുന്നവയാണ്.

- ശാസ്ത്ര പ്രചാരണ പരിപാടികൾ
- ഗവേഷണ വികസന പരിപാടികൾ
- ആവാസ വ്യവസ്ഥ, പരിസ്ഥിതിപരിപാടികൾ
- ശാസ്ത്ര പ്രോത്സാഹനത്തിനായുള്ള അംഗീകാരവും പുരസ്കാരങ്ങളും
- സാങ്കേതിക വിദ്യ–വികസിപ്പിക്കലും കൈമാറ്റവും
- സ്കൂൾ തലപരിപാടികൾ

പ്രത്യേക മേഖലകളിൽ ഗവേഷണവും വികസന പ്രവർത്തനങ്ങളും നടത്തി വരുന്ന ഏഴ് ഗവേഷണ വികസന സ്ഥാപനങ്ങൾ കൗൺസിലിന് കീഴിലുണ്ട്. കേരള വന ഗവേഷണ കേന്ദ്രം (കെ എഫ് ആർ ഐ),ദേശീയ ഗതാഗത ആസൂത്രണ, ഗവേഷണ കേന്ദ്രം (നാറ്റ്പാക്), ജലവിഭവ വികസന മാനേജ്മെൻറ് കേന്ദ്രം (സി.ഡബ്ല്യു.ആർഡി.എം), ജവഹർലാൽ നെഹ്റു ട്രോപ്പിക്കൽ ബോട്ടാണിക് ഗാർഡൻ ആൻഡ് റിസർച്ച് ഇൻസ്റ്റിറ്റ്യൂട്ട് (ജെ.എൻ.റ്റി.ബി.ജി. ആർ.ഐ),കേരള സ്കൂൾ ഓഫ് മാത്തമാറ്റിക്സ് (കെ. എസ്.ഒ.എം), ശ്രീനിവാസ രാമാനുജൻ ഇൻസ്റ്റിറ്റിയൂട്ട് ഫോർ ബേസിക് സയൻസ് (എസ്.ആർ.ഐ.ബി. എസ്), മലബാർ ബൊട്ടാണിക്കൽ ഗാർഡൻ ആന്റ് ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് സയൻസ് (എം.ബി.ജി.ഐ.പി.എസ്) എന്നിവയാണ് ഈ കേന്ദ്രങ്ങൾ.

### കേരള വന ഗവേഷണ കേന്ദ്രം (കെ എഫ് ആർ ഐ)

പ്രകൃതി വിഭവസംരക്ഷണം, സുസ്ഥിര വിനിയോഗം,ശാസ്ത്രീയ പരിപാലനം എന്നിവക്ക് ഊന്നൽ നൽകിക്കൊണ്ട് വനപരിപാലനവുമായി ബന്ധപ്പെട്ട വിഷയങ്ങളിൽ നയപരമായ തീരുമാനങ്ങൾ എടുക്കുന്നതിന് ശാസ്ത്രീയ പിന്തുണ നല്കിക്കൊണ്ട് ഉഷ്ണമേഖലാ വനപരിപാലനത്തിൽ ഒരു മികവിന്റെ കേന്ദ്രമായി കേരള വന ഗവേഷണ കേന്ദ്രം (കെ എഫ് ആർ ഐ) നിലകൊള്ളുന്നു. വനം വകുപ്പും മറ്റു സ്റ്റേക്ക് ഹോൾഡർമാരുമായും കൂടിച്ചേർന്നു പ്രവർത്തിച്ച

കൊണ്ട് വനപരിപാലനത്തിലെ ശാസ്ത്രീയ അടിത്തറ മെച്ചപ്പെടുത്തുന്നതിൽ കെ എഫ് ആർ ഐ പ്രധാന പങ്കു വഹിക്കുന്നു.

### നേട്ടങ്ങൾ

- 2017–18 ൽ 24 ഗവേഷണ പ്രോജക്ട്കൾ നടപ്പിലാക്കുകയും 2018–19 ൽ 16 പ്രോജക്റ്റുകൾ ഏറ്റെടുക്കുകയും ചെയ്തു.
- കേരളത്തിലെ പക്ഷികളുടെ വാസസ്ഥല പരിസ്ഥിതിയെ സ്വാധീനിക്കുന്ന ഘടകങ്ങളെക്കുറിച്ച് പഠനം നടത്തുന്നതിനായി ജില്ലാതല സർവേ നടത്തി.
- ആനുകാലിക പ്രസിദ്ധീകരണങ്ങളിൽ 14 ഗവേഷണപ്രബന്ധങ്ങൾ പ്രസിദ്ധീകരിച്ചു.
- വനപരിപാലന ശാസ്ത്രം സംബന്ധിക്കുന്ന ഒരു ഡാറ്റാബേസ് വികസിപ്പിക്കുന്നതിന്റെ ഭാഗമായി ഇന്ത്യയിലെ വനപരിപാലന ശാസ്ത്ര സംഗ്രഹം സമാഹരിക്കൽ. ഡാറ്റാബേസിൽ മൊത്തം 1800 രേഖകൾ ഉൾപ്പെടുത്തി.

### ദേശീയ ഗതാഗത ആസൂത്രണ ഗവേഷണ കേന്ദ്രം (നാറ്റ്പാക്ക്)

ഗതാഗത എഞ്ചിനീയറിങ് , ഗതാഗത ആസൂത്രണം, ദേശീയ പാത എഞ്ചിനീയറിംഗ് , പൊതു ഗതാഗതം, പൊതു ഗതാഗതത്തിനു ബദൽ സംവിധാനം , ട്രാൻസ്പോർട്ട് എനർജി , ഉൾനാടൻ ജല ഗതാതം ,വിനോദസഞ്ചാര ആസൂത്രണം, ഗ്രാമീണ റോഡുകൾ എന്നിവ സംബന്ധിക്കുന്ന ഗവേഷണവും കൺസൾട്ടൻസി ജോലികളും ഏറ്റെടുക്കുന്ന പൊതുമേഖലാ സ്ഥാപനം ആണ് നാറ്റ്പാക്. റോഡ്, റെയിൽ,ജല മാർഗം, തുറമുഖങ്ങൾ ,വിമാനത്താവളങ്ങൾ എന്നിവയിലെ മാതൃകാ സംവിധാനങ്ങൾ ഉൾപ്പെടുത്തി അടിസ്ഥാനസൗകര്യ വികസനത്തിനായി സർവേ മുതൽ സാങ്കേതിക സാമ്പത്തിക പഠനങ്ങൾ , പ്രായോഗിക വിശകലനങ്ങൾ ,വിശദമായ പ്രൊജക്റ്റ് റിപ്പോർട്ടുകൾ വരെ തയാറാക്കുന്നതും നാറ്റ്പാക്കിന്റെ പ്രവർത്തന പരിധിയിൽ വരുന്നു.

### നേട്ടങ്ങൾ

- 32 ഗവേഷണ പ്രോജക്ട്കളും പുറമേ നിന്ന് ധനസഹായം ലഭ്യമായ 16 പ്രോജക്ട്കളും നടപ്പിലാക്കി.
- 13 റോഡ് സുരക്ഷാ പരിപാടികൾ നടത്തുകയുണ്ടായി.
- കോഴിക്കോട് ജില്ലയിലെ പ്രധാനപ്പെട്ട വിനോദസഞ്ചാര കേന്ദ്രങ്ങളെ തമ്മിൽ ബന്ധിപ്പിക്കുന്ന ഒരു ഗതാഗത ശൃംഖല വികസിപ്പിച്ചു.
- കേരളത്തിലെ ജലമാർഗങ്ങൾക്കായി ജി.ഐ.എസ് അടിസ്ഥാനമായുള്ള വിവര സംവിധാനം തയ്യാറാക്കി.
- കേരളത്തിനുവേണ്ടി ജി.ഐ.എസ് അടിസ്ഥാനത്തിൽ റോഡ് അപകടങ്ങൾ, നടപ്പാതകൾക്കായുള്ള നിയന്ത്രണ സംവിധാനം, യാത്രികർ/ വിനോദസഞ്ചാരികൾ എന്നിവർക്കായുള്ള വിവര സംവിധാനം എന്നിവ സംബന്ധിക്കുന്ന ഡാറ്റാബേസ് തയ്യാറാക്കി.
- തിരുവനന്തപുരം ജില്ലയിലെ കേശവദാസപുരം മുതൽ കിഴക്കേക്കോട്ട വരെ വീഥികളിൽ അല്ലാതെയുള്ള പാർക്കിങ്ങിന് ഫീസ് ഏർപ്പെടുത്തുന്നതിന്റെ ഫലങ്ങളെക്കുറിച്ച് പഠനം നടത്തി.
- തൃശ്ശൂർ ജില്ലയ്ക്ക് വേണ്ടി വിശദമായ മൊബിലിറ്റി പ്ലാൻ തയ്യാറാക്കി.

### ജലവിഭവ വികസന മാനേജ്മെൻറ് കേന്ദ്രം (സി ഡബ്ള്യൂ ആർ ഡി എം )

ജലവിഭവ മേഖലയിലെ ഒരു മുഖ്യ ഗവേഷണ സ്ഥാപനമാണ് കെ എസ് സി എസ് ടി ഇ യുടെ കീഴിൽ പ്രവർത്തിക്കുന്ന സി ഡബ്ള്യൂ ആർ ഡി എം ജലവിഭവ സംരക്ഷണത്തിനും ജല സംബന്ധിയായ ശാസ്ത്രീയ പഠനങ്ങൾക്കും ഗവേഷണത്തിനും സംഭാവന നൽകുന്നു. പ്രത്യേകിച്ച് വൃഷ്ടി പ്രദേശ സംബന്ധിയായ വിഷയങ്ങളിൽ നീർത്തട വികസനം, തണ്ണീർത്തട പരിപാലനം, കൃഷിക്കാവശ്യമായ ജല സംരക്ഷണം, വനമേഖലയും നഗര പ്രദേശവും സംബന്ധിക്കുന്ന ജല സംരക്ഷണം, നദിമുഖം , പാഴ്ജലം എന്നിവ സംബന്ധിക്കുന്ന പ്രശ്നങ്ങൾ , ഭൂഗർഭ ജല വികസനം, ജല ഗുണ നിലവാര സംരക്ഷണം, ജല സംബന്ധിയായ പാരിസ്ഥിക പ്രശ്നങ്ങൾ ജലസേചനവും പാഴ്ജലവും സംബന്ധിക്കുന്ന പ്രശ്നങ്ങൾ എന്നീ വിഷയങ്ങളിൽ ഗവേഷണത്തിന് ആവശ്യമായ വിദഗ്ധ സഹായങ്ങൾ നൽകുന്നു. നിലവിൽ ഈ സെന്ററിന് 9 ശാസ്ത്രീയ വിഭാഗങ്ങളും 3 എക്സ്റ്റൻഷൻ കേന്ദ്രങ്ങളും ഉണ്ട് .

### നേട്ടങ്ങൾ

- അപ്പർ കുട്ടനാട്ടിലെ വെള്ളപ്പൊക്ക ലഘൂകരണത്തിനായുള്ള മാർഗ്ഗങ്ങൾക്ക് വേണ്ടിയുള്ള പ്രാഥമിക അന്വേഷണ റിപ്പോർട്ട് തയ്യാറാക്കി.
- കോഴിക്കോട് ജില്ലയിലെ ഹൈസ്കൂൾ, ഹയർസെക്കൻഡറി വിദ്യാർഥികൾക്കായി 'ജലദർശൻ– 2018' എന്നപേരിൽ ഒരു ഓപ്പൺ ഹൗസ് പരിപാടി നടത്തി.
- ആർദ്ര–ഉഷ്ണമേഖലയ്ക്കായി സ്ട്രീം ഫ്ലോ ഡാറ്റാ തയ്യാറാക്കുന്നതിനു വേണ്ടി നിലവിലുള്ള പ്രസിപ്പിറ്റേഷൻ ഇൻഡക്സ് രീതി നവീകരിക്കുകയുണ്ടായി.
- 24 പരിശീലന പരിപാടികൾ സംഘടിപ്പിച്ചു, 58 ഗവേഷണ പ്രോജക്ട്കളും 16 കൺസൾട്ടൻസി പ്രോജക്ട്കളും നടപ്പിലാക്കി.

- ആനുകാലിക പ്രസിദ്ധീകരണങ്ങളിൽ 20 ഗവേഷണ പ്രബന്ധങ്ങൾ പ്രസിദ്ധീകരിച്ചു.

### ജവഹർലാൽ നെഹ്റു ട്രോപ്പിക്കൽ ബൊട്ടാണിക് ഗാർഡൻ ആൻഡ് റിസർച്ച് ഇൻസ്റ്റിറ്റ്യൂട്ട്. (ജെ എൻ ടി ബി ജി ആർ ഐ)

കേരളത്തിലെ സസ്യ വിഭവങ്ങളുടെ സുസ്ഥിര വിനിയോഗത്തിനായി ജെ എൻ ടി ബി ജി ആർ ഐ ഗവേഷണപരിപാടികൾ നടത്തുന്നു. ഏഷ്യയിലെ ഏറ്റവും വലിയ സംരക്ഷിത തോട്ടമായി കണക്കാക്കപ്പെടുന്ന ഇവിടെ 4000ത്തിൽ അധികം വിവിധ തരം പൂച്ചെടികളും ഏകദേശം 300 തരത്തിലുള്ള വിവിധയിനം പുഷ്പിക്കാത്ത സസ്യങ്ങളും നിലവിൽ സംരക്ഷിക്കപ്പെടുന്നു. തിരുവനന്തപുരത്തെ പുത്തൻതോപ്പിൽ സ്ഥിതി ചെയ്യുന്നതും ബയോഇൻഫോമാറ്റിക്സ് കേന്ദ്രം സ്ഥാപിക്കപ്പെട്ടിട്ടുള്ളതുമായ സരസ്വതി തങ്കവേലു കേന്ദ്രം ഈ സ്ഥാപനത്തിന്റെ എക്സ്റ്റൻഷൻ കേന്ദ്രം ആണ്. ഭാരത സർക്കാർ ഈ കേന്ദ്രത്തെ ദേശീയ തലത്തിലുള്ള ഒരു മികവിന്റെ കേന്ദ്രമായി അംഗീകരിച്ചിട്ടുണ്ട്.

#### നേട്ടങ്ങൾ

- ഹരിത വ്യവസായം പ്രോത്സാഹിപ്പിക്കുന്നതിനായി ജെ.എൻ.റ്റി.ബി.ജി.ആർ.ഐ യുടെ ഒരു ഏകോപന ഗവേഷണ വികസന കേന്ദ്രം സ്ഥാപിച്ചു.
- എഴുപതിനം ജല സസ്യങ്ങളുടെ ഒരു ജല സസ്യ സംരക്ഷണാലയം സ്ഥാപിച്ചു.
- കേരളത്തിലെ വിവിധതരം ആവാസ വ്യവസ്ഥകളുടെ ഘടനയും പ്രവർത്തനവും പരിശോധിക്കുന്നതിനായി ഇക്കോ–ഫിസിയോളജി ലബോറട്ടറികൾ സ്ഥാപിക്കുകയും പൊതുജനങ്ങൾക്ക് വിതരണം ചെയ്യുന്നതിനായി ഗുണനിലവാരമുള്ള വിത്തുകളും പച്ചക്കറിതൈകളും പയറുവർഗങ്ങളും ഉത്പാദിപ്പിക്കുന്നതിനായി ഒരു കേന്ദ്രം സ്ഥാപിക്കുകയും ചെയ്തു.
- 13 ഗവേഷണ–വികസന പ്രോജക്ട്കളും അടിസ്ഥാനസൗകര്യ പ്രോജക്ട്കളും നടപ്പിലാക്കി.
- ആനുകാലിക പ്രസിദ്ധീകരണങ്ങളിൽ 130 പേപ്പറുകൾ, കോൺഫറൻസുകളിൽ 145 പേപ്പറുകൾ, 21 പുസ്തക അധ്യായങ്ങൾ, 7 പുസ്തകങ്ങൾ, 22 പി എച്ച് ഡികൾ എന്നിവ പ്രസിദ്ധീകരിച്ചു. ഒരു പേറ്റൻറ് ഫയൽ ചെയ്തു. 200 ഗവേഷകരെയും 700 സാങ്കേതിക വിദഗ്ധരെയും പരിശീലിപ്പിച്ചു. സാങ്കേതിക പരിശീലനം ലഭിച്ചവരിൽ 300 പേർ ഗ്രാമീണ വനിതകളാണ്.

### കേരള സ്കൂൾ ഓഫ് മാത്തമാറ്റിക്സ് (കെ.എസ്.ഒ.എം)

ഗണിത ശാസ്ത്രത്തിൽ ഉന്നത പഠനവും ഗവേഷണവും നടത്തുന്നതിനായി സംസ്ഥാന സർക്കാരിന്റെ കെ എസ് സി എസ് ടി ഇ യും, കേന്ദ്ര സർക്കാരിന്റെ അണുശക്തി വകുപ്പും സംയുക്തമായി 2009 ൽ രൂപീകരിച്ചതാണ് കേരള സ്കൂൾ ഓഫ് മാത്തമാറ്റിക്സ്. 2017–18 ൽ ഇവിടെ 17 പരിശീലന പരിപാടികൾ നടത്തുകയും നാലു ഗവേഷണ പ്രബന്ധങ്ങൾ പ്രസിദ്ധീകരിക്കുകയും ചെയ്തു.

### ശ്രീനിവാസ രാമാനുജൻ ഇൻസ്റ്റിറ്റ്യൂട്ട് ഫോർ ബേസിക് സയൻസസ് (എസ് ആർ ഐ ബി എസ്)

അടിസ്ഥാന ശാസ്ത്രത്തിൽ ഗവേഷണം, അധ്യാപനം, പഠനം എന്നിവക്കായി വിഭാവനം ചെയ്തിട്ടുള്ളതും കാര്യ ശേഷി വികസനത്തിനും വേണ്ടിയുള്ള സ്ഥാപനമാണ് എസ് ആർ ഐ ബി എസ്. ശാസ്ത്ര അനുബന്ധ മേഖലകളിൽ യുവ അധ്യാപകർ, ഗവേഷകർ, ബിരുദാനന്തര ബിരുദധാരികൾ എന്നിവർക്കായി കഴിവുകൾ വിപുലമാക്കുന്ന തരത്തിലുള്ള പരിപാടികൾക്ക് രൂപം കൊടുക്കുകയും അവ നടപ്പിലാക്കുകയും ചെയ്യുക എന്നതാണ് ഈ സ്ഥാപനത്തിന്റെ ലക്ഷ്യം. ഈ സ്ഥാപനം ശാസ്ത്രത്തിന്റെ വിവിധ മേഖലകളിൽ വിദ്യാർഥികൾ, അധ്യാപകർ, ഗവേഷകർ എന്നിവർക്ക് പ്രയോജനം ചെയ്യുന്ന വിധത്തിൽ വിദ്യാഭ്യാസ സമ്മേളനങ്ങൾ, സെമിനാറുകൾ, എന്നിവ നടത്തുകയുണ്ടായി. 2017–18 കാലയളവിൽ എസ് ആർ ഐ ബി എസ് 5 വിദ്യാഭ്യാസ പരിപാടികൾ നടത്തുകയും സംസ്ഥാനത്തൊട്ടാകെ ഓരോ പരിപാടിയിലും 60–65 പേർ പങ്കാളിത്തം വഹിക്കുകയും ചെയ്തു.

### മലബാർ ബൊട്ടാണിക്കൽ ഗാർഡൻ ആൻഡ് ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് പ്ലാന്റ് സയൻസസ് (എം ബി ജി ഐ പി എസ് )

വിവിധയിനം ജലാശയ സസ്യങ്ങൾ, ചെറിയ സസ്യങ്ങൾ, മലബാർ മേഖലയിലെ വംശനാശ ഭീഷണി നേരിടുന്ന സസ്യങ്ങൾ എന്നിവയുടെ സംരക്ഷണത്തിനും ഗവേഷണത്തിനുമായി പ്രവർത്തിക്കുന്നതും സസ്യശാസ്ത്രത്തിന്റെ വിവിധ തലങ്ങളെ സംബന്ധിക്കുന്ന വിജ്ഞാനം പകർന്നു നൽകുന്നതിനും വേണ്ടിയുള്ള കെ എസ് സി എസ് ടി ഇ യുടെ സ്ഥാപനമാണ് എം ബി ജി ഐ പി എസ്.

#### നേട്ടങ്ങൾ

- 8 ഗവേഷണ പ്രോജക്ട്കൾ നടപ്പിലാക്കി.
- 10 പരിശീലന പരിപാടികൾ സംഘടിപ്പിച്ചു.
- ആനുകാലിക പ്രസിദ്ധീകരണങ്ങളിൽ 20 ഗവേഷണ പ്രബന്ധങ്ങൾ പ്രസിദ്ധീകരിച്ചു.
- എം.ബി.ജി.ഐ.പി.എസിന്റെ പരിസ്ഥിതി വിദ്യാഭ്യാസത്തിനായുള്ള ചെടികളുടെ ഡാറ്റാബേസ് ഡിജിറ്റൈസേഷന്റെ ഭാഗമായി 1682 എൻട്രികൾ ചെടികളുടെ ഡേറ്റാബേസിൽ രേഖപ്പെടുത്തുകയുണ്ടായി.

## ഗവേഷണ സ്ഥാപനങ്ങളുടെ പഠനപരമായ നേട്ടങ്ങൾ

ഗവേഷണ പ്രസിദ്ധീകരണങ്ങൾ –വ്യത്യസ്ത മേഖലകളിൽ വിജ്ഞാന സമ്പാദനത്തിനായി പ്രവർത്തിക്കുന്നവയാണ് കെഎസ് സി എസ് റ്റി യുടെ ഗവേഷണ വികസന സ്ഥാപനങ്ങൾ. ദേശീയ അന്തർദേശീയ സമ്മേളനങ്ങളിൽ ഗവേഷണ പ്രബന്ധങ്ങൾ, ആനുകാലിക പ്രസിദ്ധീകരണം, പുസ്തക പ്രസിദ്ധീകരണം എന്നിവയിൽ ഈ സ്ഥാപനങ്ങൾ പങ്കാളികളാകുന്നു. 2017–18 ൽ ഈ സ്ഥാപനങ്ങൾ ആനുകാലിക പ്രസിദ്ധീകരണങ്ങളിൽ ആകെ 187 പ്രബന്ധങ്ങൾ പ്രസിദ്ധീകരിക്കുകയുണ്ടായി. കൗൺസിലിന്റെ കീഴിലുള്ള ഏഴ് ഗവേഷണ വികസന സ്ഥാപനങ്ങളിൽ ഗവേഷണ പ്രസിദ്ധീകരണങ്ങളുടെ കാര്യത്തിൽ ജെ എൻ ടി ബി ജി ആർ ഐ, സി ഡബ്ല്യൂ ആർ ഡി എം എന്നിവയാണ് 2017–18 ൽ ഏറ്റവും മുൻനിരയിലുള്ള സ്ഥാപനങ്ങൾ. 2017–18 ൽ ജെ എൻ ടി ബി ജി ആർ ഐ 4 പുസ്തകങ്ങൾ പ്രസിദ്ധീകരിച്ചു. അന്തർദേശീയ/ദേശീയ/പ്രാദേശിക സമ്മേളനങ്ങളിൽ എല്ലാ സ്ഥാപനങ്ങളും കൂടെ 246 പ്രബന്ധങ്ങൾ അവതരിപ്പിച്ചു. എല്ലാ സ്ഥാപനങ്ങളും കൂടെ നൽകിയ പിഎച്ച്ഡി കളുടെ എണ്ണം 34 ആണ്.

## മാനവശേഷി പരിശീലനം

ഒരു സാമ്പത്തിക രംഗത്തെയോ അല്ലെങ്കിൽ ഒരു സംസ്ഥാനത്തെ വിജയകരമായി നയിക്കാൻ കഴിയുന്ന വിധത്തിൽ ശാസ്ത്രം, സാങ്കേതികത, നൂതന കണ്ടുപിടുത്തങ്ങൾ, ശാസ്ത്ര–സാങ്കേതിക അടിസ്ഥാനമായുള്ള പ്രതിവിധികൾ എന്നിവയിലേക്ക് യുവാക്കളെ പ്രാപ്തമാക്കുന്നതിനായി ഗവേഷണ അഭിരുചിയും കഴിവും വളർത്തിയെടുക്കുന്നതിൽ ഗവേഷണ, വികസന സ്ഥാപനങ്ങളുടെ പങ്ക് വളരെയധികം പ്രാധാന്യം അർഹിക്കുന്നു. കെ എസ് സി എസ് ടി ഇ യുടെ ഗവേഷണ വികസന സ്ഥാപനങ്ങൾ 2017 ൽ 34 പി എച് ഡികൾ നൽകുകയും 169 പേർക്ക് ഗവേഷണത്തിലും 498 പേർക്ക് സാങ്കേതികതയിലും പരിശീലനം നൽകുകയും ചെയ്തു. മെച്ചപ്പെട്ട മാനവശേഷി പ്രദാനം ചെയ്യുന്നതിലും പേറ്റന്റുകൾ, സാങ്കേതികത കൈമാറ്റം എന്നിവയിലും ഗവേഷണ വികസന സ്ഥാപനങ്ങളുടെ ഏകോപിച്ചുള്ള പ്രവർത്തനം പട്ടിക 4.23 ൽ കൊടുത്തിരിക്കുന്നു.

## ബി. കെ എസ് സി എസ് ടി ഇയുടെ മറ്റു പദ്ധതികളുടെയും പരിപാടികളുടെയും നേട്ടങ്ങൾ

### സയൻസ് റിസർച്ച് സ്കീം (എസ് ആർ എസ്)

കൗൺസിലിന്റെ ശാസ്ത്ര സാങ്കേതിക പ്രചാരണ വിഭാഗത്തിന്റെ (എസ് ടി ഡി പി) ഫ്ലാഗ്ഷിപ് പ്രവർത്തനങ്ങളിൽ ഒന്നാണ് എസ് ആർ എസ്. സംസ്ഥാനത്തെ അടിസ്ഥാന, പ്രായോഗിക ഗവേഷണത്തിൽ വികസന, ഗവേഷണ പ്രവർത്തനങ്ങൾ പ്രോത്സാഹിപ്പിക്കുന്നതിന് ഈ പദ്ധതി ലക്ഷ്യമിടുന്നു ഈ പദ്ധതിയുടെ കീഴിൽ ശാസ്ത്ര സാങ്കേതിക മേഖലകളിൽ ഗവേഷണത്തിന് സാമ്പത്തിക സഹായം നൽകുന്നു. സർവകലാശാല വിഭാഗങ്ങൾ, കലാലയങ്ങൾ, ഗവേഷണ വികസന സ്ഥാപനങ്ങൾ എന്നിവിടങ്ങളിലെ ഗവേഷണ പ്രൊജെക്ടുകൾക്കാണ് സഹായം നൽകുന്നത്. 2017–18 ൽ ഈ പരിപാടിയുടെ കീഴിൽ 23 പുതിയ പ്രോജക്ടുകളും 67 തുടർ പ്രോജക്ടുകളും അനുവദിച്ചു. കൂടാതെ, സഹായം ലഭ്യമായ പ്രൊജെക്ടുകളിൽ നിന്നും 5 പേറ്റന്റുകൾ ഫയൽ ചെയ്യുകയും ആനുകാലിക പ്രസിദ്ധീകരണങ്ങളിൽ 149 പ്രബന്ധങ്ങളും കോൺഫറൻസ്/ സെമിനാർ എന്നിവയിൽ 210 പ്രബന്ധങ്ങളും പ്രസിദ്ധീകരിച്ചു. എസ് ആർ എസിൻറെ കീഴിൽ 35 പി എച് ഡികൾ നൽകുകയും 91 പേർക്ക് പരിശീലനം നൽകുകയും ചെയ്തു.

### കെ എസ് സി എസ് ടി ഇ എമിരറ്റസ് സയന്റിസ്റ്റ് സ്കീം

പ്രഗത്ഭരായ ശാസ്ത്രജ്ഞന്മാർക്ക് വ്യത്യസ്ത മേഖലകളിൽ അവരുടെ വൈദഗ്ധ്യം തെളിയിക്കുന്നതിനായി ഗവേഷണം നടത്തുന്നതിന് പിന്തുണ നൽകുന്നതിനും അവരുടെ കഴിവുകൾ സംസ്ഥാനത്തിലെ പ്രധാന പ്രശ്നങ്ങൾ നേരിടുന്നതിന് വിനിയോഗിക്കുന്നതിനും ലക്ഷ്യമിടുന്നതാണ് ഈ പദ്ധതി. 2017–18ൽ ഈ പരിപാടിയുടെ കീഴിൽ സഹായം ലഭിച്ച പ്രോജക്ടുകളിൽ നിന്നും 3 പേറ്റന്റുകൾ ഫയൽ ചെയ്യപ്പെടുകയും 53 കോൺഫറൻസുകൾ/ സെമിനാറുകൾ നടത്തുകയും ആനുകാലിക പ്രസിദ്ധീകരണങ്ങളിൽ 74 പ്രബന്ധങ്ങൾ

**പട്ടിക 4.23** ഗവേഷണ വികസന സ്ഥാപനങ്ങളുടെ പ്രവർത്തനം

| ഗവേഷണ വികസന സ്ഥാപനം | 2013-14 | 2014-15 | 2015-16 | 2016-17 | 2017-18 |
|---|---|---|---|---|---|
| പി എച് ഡികൾ | 10 | 11 | 12 | 8 | 34 |
| ഗവേഷണത്തിലെ മാനവ ശേഷി പരിശീലനം (പി എച് ഡി അല്ലാതെയുള്ളവ) | 1,017 | 703 | 534 | 1,086 | 169 |
| സാങ്കേതികതയിലെ മാനവശേഷി പരിശീലനം | 283 | 473 | 243 | 488 | 498 |
| ഫയൽ ചെയ്ത പേറ്റന്റുകൾ | 1 | Nil | 1 | 1 | 4 |

അവലംബം: കെ.എസ്.സി.എസ്റ്റി.ഇ,. ശാസ്ത്ര ഭവൻ, തിരുവനന്തപുരം

പ്രസിദ്ധീകരിക്കുകയും 7 പുസ്തകങ്ങളും രണ്ട് പുസ്തകാദ്ധ്യായങ്ങളും പ്രസിദ്ധീകരിക്കുകയും 10 പി.എച്ച്.ഡി കൾ നൽകുകയും ചെയ്തു. ഈ പദ്ധതിയുടെ കീഴിൽ 14 ശാസ്ത്രജ്ഞന്മാർക് സാമ്പത്തിക സഹായം നൽകുകയും ചെയ്തു.

## വിദ്യാർത്ഥികൾക്കായുള്ള പ്രോജക്ടുകൾ

ഈ പ്രോജക്ടിന്റെ കീഴിൽ സംസ്ഥാനത്തെ സർവകലാശാല വകുപ്പുകളിലേയും കലാലയങ്ങളിലെയും വിദ്യാർത്ഥികൾക്ക് ശാസ്ത്രസംബന്ധമായ പ്രോജക്ടുകൾ ചെയ്യുന്നതിനായി സാമ്പത്തിക സഹായം നൽകുകയും 2017– 18 ൽ സഹായം ലഭ്യമായ പ്രോജക്ടുകളിൽ നിന്ന് 27 പ്രബന്ധങ്ങൾ പ്രസിദ്ധീകരിക്കുകയും ചെയ്തു.

## യുവ ശാസ്ത്ര പ്രതിഭകളെ പ്രോത്സാഹിപ്പിക്കുന്നതിനുള്ള പരിപാടി (സ്പൈറ്റിസ് )

8,9 എന്നീ ക്ലാസ്സുകളിലെ വിദ്യാർത്ഥികൾക്ക് ശാസ്ത്ര പ്രോജക്ടുകൾ തയ്യാറാക്കുന്നതിന് പുരസ്കാരങ്ങൾ നൽകുന്നതിനും (സ്പൈറ്റിസ്–I) ശാസ്ത്ര സാങ്കേതികയിൽ നൂതന ആശയങ്ങൾ ഉള്ള പോളിടെക്നിക് കോളേജ് തലത്തിലുള്ള വിദ്യാർത്ഥികൾക്ക് പ്രൊജെക്ടുകൾ ചെയ്യുന്നതിന് ആവശ്യമായ സാമ്പത്തിക സഹായങ്ങൾ നൽകുന്നതിനും (സ്പൈറ്റിസ്–II)വേണ്ടിയുള്ളതാണ് ഈ പദ്ധതി. 2017–18 ൽ, 273 പ്രോജക്ടുകൾക്കു സഹായം അനുവദിച്ചിട്ടുണ്ട്. ഈ പരിപാടിയുടെ ഭാഗമായി ഹൈസ്കൂൾ വിദ്യാർത്ഥികൾക്കായി 'ശാസ്ത്ര സമീക്ഷ' എന്നപേരിൽ 14 ഏകദിന ശാസ്ത്ര ശില്പശാലകൾ സംഘടിപ്പിക്കുകയുണ്ടായി. സംസ്ഥാനത്തിന്റെ വിവിധഭാഗങ്ങളിൽ നിന്നും ഏകദേശം 700 വിദ്യാർത്ഥികൾ ഈ പരിപാടിയിൽ പങ്കെടുത്തു.

## കെ എസ് സി എസ് ടി ഇ ഗവേഷണ ഫെല്ലോഷിപ്പുകൾ

2017–18 ൽ കെ.എസ്.സി.എസ്.ടി യുടെ ഗവേഷണ ഗ്രാന്റുകൾ 160 ഗവേഷക വിദ്യാർത്ഥികൾക്ക് നൽകുകയുണ്ടായി. 62 ഗവേഷണ ഫെലോഷിപ്പുകൾക്കു അനുമതി നൽകി. ഈ പരിപാടിയുടെ ഭാഗമായി ആനുകാലികങ്ങളിൽ 113ഉം കോൺഫറൻസ്/ സെമിനാറുകളിൽ64 പ്രബന്ധങ്ങളും പ്രസിദ്ധീകരിക്കുകയും 36 പി.എച്ച്.ഡികൾ നൽകുകയും ചെയ്തു. 2017–18 ലെ കെ എസ് സി എസ് ടി ഇ ഗവേഷകരുടെ നേട്ടങ്ങൾ ചിത്രം 4.9 ൽ കാണിച്ചിരിക്കുന്നു.

## കെ എസ് സി എസ് ടി ഇ പോസ്റ്റ് ഡോക്ടറൽ ഫെലോഷിപ്പ്

ശാസ്ത്രസാങ്കേതിക രംഗത്ത് നിലനിൽക്കുന്നതിനായി ഡോക്ടറേറ്റുള്ള വ്യക്തികളെ ആകർഷിക്കുക, പി.എച്ച്.ഡി ഉള്ള വ്യക്തികളെ ഗവേഷണം തുടങ്ങുന്നതിനായി അവരുടെ തൊഴിൽ മേഖല ഏറ്റെടുക്കുന്നതിനും പ്രോത്സാഹിപ്പിക്കുക, ഫെല്ലോഷിപ് ലഭിച്ചവർക്ക് പ്രചോദനം നൽകുകയും അവർക്ക് ആജീവനാന്തം പഠിതാക്കളായി തുടരുന്നതിന് ആവശ്യമായ കഴിവുകൾ നൽകുകയും സാങ്കേതിക, നേതൃത്വ നൈപുണ്യ വികസിപ്പിക്കുകയും ചെയ്യുക എന്ന ലക്ഷ്യത്തോടെ

**ചിത്രം 4.9** കെ എസ് സി എസ് ടി ഇ ഗവേഷകരുടെ 2017–18 ലെ നേട്ടങ്ങൾ




അവലംബം: കെ.എസ്.റ്റി.ഇ. ശാസ്ത്ര ഭവന്, തിരുവനന്തപുരം

പോസ്റ്റ് ഡോക്ടറൽ ഫെലോഷിപ്പുകൾ നൽകുന്നു. 2017–18 ൽ 21 പോസ്റ്റ് ഡോക്ടറൽ ഫെലോഷിപ്പുകൾ നൽകുകയും ആനുകാലികങ്ങളിൽ 19 പ്രബന്ധങ്ങളും 2 പുസ്തക അധ്യായങ്ങളും കോൺഫറൻസ്/സെമിനാറിൽ 20 പേപ്പറുകൾ പ്രസിദ്ധീകരിക്കുകയും ചെയ്തു.

## ശാസ്ത്രസാങ്കേതികതയിലെ പശ്ചാത്തല വികസന പരിപാടികൾ

ശാസ്ത്ര മേഖലയിലെ പ്രവർത്തനങ്ങൾ പ്രോത്സാഹിപ്പിക്കുന്നതിനും ഗവേഷണം വ്യാപിപ്പിക്കുന്നതിനും കലാലയങ്ങൾക്കും വിദ്യാലയങ്ങൾക്കും ആവശ്യമായ പശ്ചാത്തല സൗകര്യങ്ങൾ പ്രദാനം ചെയ്യുന്നതിനായി ലാബുകളും അനുബന്ധ സൗകര്യങ്ങളും ഈ വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ ക്രമീകരിക്കുന്നതിനാവശ്യമായ സാമ്പത്തിക സഹായം കൗൺസിൽ നൽകുന്നുണ്ട്. സെലെക്ടിവ് ഓഗ്മെന്റേഷൻ ഓഫ് റിസർച്ച് ആൻഡ് ഡെവലപ്മെൻറ് (എസ് എ ആർ ഡി), ശാസ്ത്രപോഷിണി എന്നീ രണ്ടു പരിപാടികൾ കൌൺസിൽ ഇതിനായി നടത്തുന്നുണ്ട്. കലാലയങ്ങളിലും സർവകലാശാലകളിലും നിർദ്ദിഷ്ട മേഖലകളിൽ ഗവേഷണം കൗൺസിൽ വർദ്ധിപ്പിക്കുന്നതിനാവശ്യമായ സൗകര്യങ്ങൾ സൃഷ്ടിക്കുന്നതിനായി വിഭാവനം ചെയ്തിട്ടുള്ളതാണ് എസ് എ ആർ ഡി പരിപാടി. ലബോറട്ടറികളിലെ സൗകര്യങ്ങൾ മെച്ചപ്പെടുത്തുന്നതിനും ഉപകരണങ്ങൾ വാങ്ങുന്നതിനും അവയുടെ അറ്റകുറ്റ പണികൾക്കുമായി ഈ പരിപാടിയിലൂടെ ധനസഹായം നൽകുന്നു. ഇത്തരത്തിൽ കേരളത്തിലെ 62 സയൻസ് ബിരുദാനന്തര ബിരുദ ലബോറട്ടറികളിലും ഗവേഷണ സ്ഥാപനങ്ങളിലും അടിസ്ഥാന സൗകര്യങ്ങൾ ഇതുവരെ വർധിപ്പിച്ചിട്ടുണ്ട്. ഈ പരിപാടിയുടെ കീഴിൽ 5 പ്രബന്ധങ്ങൾ പ്രസിദ്ധീകരിച്ചു. ഹൈസ്കൂൾ തലത്തിൽ മെച്ചപ്പെട്ട ശാസ്ത്ര അന്തരീക്ഷം സൃഷ്ടിക്കുന്നതിനായി ഭൗതിക ശാസ്ത്രം, രസതന്ത്രം, ജീവശാസ്ത്രം എന്നീ വിഷയങ്ങളിൽ മാതൃക ലബോറട്ടറികൾ സ്ഥാപിക്കുന്നതിന് ലക്ഷ്യമിടുന്ന പദ്ധതിയാണ് ശാസ്ത്രപോഷിണി. 2016 –17 ൽ ഈ പദ്ധതിയുടെ തുടക്കം മുതൽ സംസ്ഥാനത്തെ 195 സർക്കാർ–എയ്ഡഡ് സ്കൂളുകൾ മെച്ചപ്പെട്ട ശാസ്ത്ര ലബോറട്ടറികൾ സ്ഥാപിക്കുന്നതിന് സഹായം ലഭിച്ചിട്ടുണ്ട്. 2017–18 ൽ പദ്ധതിയുടെ നടത്തിപ്പിനായി 8 സർക്കാർ ഹൈസ്കൂളുകളും 4 മോഡൽ റസിഡൻഷ്യൽ സ്കൂളുകളും തിരഞ്ഞെടുക്കപ്പെട്ടു.

## എഞ്ചിനീറിങ് ആൻഡ് ടെക്നോളജി പ്രോഗ്രാം (ഇ.റ്റി.പി)

എഞ്ചിനീയറിംഗ്, സാങ്കേതിക മേഖലയിൽ ഉന്നത നിലവാരത്തിലുള്ള ഗവേഷണ പ്രതിഭകളെ പ്രോത്സാഹിപ്പിക്കുന്നതിനു വേണ്ടിയുള്ള പരിപാടിയാണ് ഇ റ്റി പി. സംസ്ഥാനത്തെ എഞ്ചിനീറിങ് കോളേജുകളിലെ പ്രഗത്ഭർക്കും ഗവേഷണ വികസന സ്ഥാപനങ്ങളെ ശാസ്ത്രജ്ഞർക്കും വേണ്ടി ആരംഭിച്ചിട്ടുള്ളതാണ് ഈ പദ്ധതി. 2017–18 ൽ പരിപാടിയുടെ കീഴിൽ പദ്ധതികൾ അനുവദിക്കുകയും ഒരു പേറ്റൻറ് ഫയൽ ചെയ്യുകയും 5 പി എച്ച് ഡി കൾ നൽകുകയും ചെയ്തു.

## ഗ്രാമീണ സാങ്കേതിക പരിപാടി (ആർ ടി പി)

പരമ്പരാഗത ഗ്രാമീണ സാങ്കേതിക വിദ്യ പ്രോത്സാഹിപ്പിക്കുന്നതിനും അവ നവീകരിക്കുന്നതിനും വേണ്ടി ധനസഹായത്തിന്റെ രൂപത്തിൽ സഹായം പ്രദാനം ചെയ്യുന്നതിനും അതുവഴി സാങ്കേതിക വിദ്യ മെച്ചപ്പെടുത്തി വ്യാപകമായി ഉപയോഗിക്കുന്നതിനും തൊഴിലവസരങ്ങൾ സൃഷ്ടിക്കുന്നതിനും ഗ്രാമീണ നിവാസികളുടെ കഠിനമായ ജോലിഭാരം കുറയ്ക്കുന്നതിനും ലക്ഷ്യമിട്ടുകൊണ്ടുള്ളതാണ് ആർ ടി പി പദ്ധതി. അടിസ്ഥാന തലത്തിലുള്ള വ്യക്തികളെയും നൂതന കണ്ടുപിടിത്തങ്ങൾ നടത്തുന്നവരെയും പ്രോത്സാഹിപ്പിക്കുന്നതിനും അതിലൂടെ ഗ്രാമീണ സാങ്കേതിക മേഖലയിലുള്ള നൂതന ആശയങ്ങൾ മെച്ചപ്പെടുത്തുന്നതിനും നൂതന കണ്ടുപിടിത്തങ്ങൾ സംരംഭക നിലയിൽ എത്തിക്കുന്നതിനും ആണ് പ്രധാനമായും ലക്ഷ്യമിടുന്നത്. 2017–18 പരിപാടിയുടെ കീഴിൽ 12 പ്രോജക്ടുകൾക്ക് സഹായം നൽകി.

## സ്ത്രീകൾക്കായുള്ള ശാസ്ത്ര പരിപാടികൾ

സ്ത്രീ സാക്ഷരരുടെ എണ്ണം കേരളത്തിൽ വളരെ കൂടുതലാണെങ്കിലും, ശാസ്ത്ര ഗവേഷണത്തിൽ അവരുടെ പങ്കാളിത്തം വളരെ കുറവാണ്. സ്ത്രീകളെയും പെൺകുട്ടികളെയും ശാസ്ത്ര രംഗത്തേക്കു ആകർഷിക്കുന്നതിനും ഈ മേഖലയിൽ നിന്ന് തൊഴിൽ സ്വീകരിക്കുന്നതിനും സഹായകരമാകുന്ന സംവിധാനങ്ങൾ പ്രദാനം ചെയ്യുന്നതിനുമായി ശാസ്ത്രം, സാങ്കേതികത, എഞ്ചിനീറിങ്, കൃഷി, വൈദ്യ ശാസ്ത്രം എന്നീ മേഖലകളിൽ സ്ത്രീകളുടെയും പെൺകുട്ടികളുടെയും പങ്കാളിത്തം വർധിപ്പിക്കുന്നതിനായി വളരെയധികം പദ്ധതികളും പരിപാടികളും കെ എസ് സി എസ് ടി ഐയുടെ വനിതാ ശാസ്ത്ര വിഭാഗം ആരംഭിച്ചിട്ടുണ്ട്. ഈ മേഖലയിൽ കൌൺസിൽ നടപ്പിലാക്കുന്ന പ്രധാന പരിപാടികൾ താഴെ ചേർക്കുന്നു.

## വിമൻ ഇൻ സയൻസ്

i. ബാക്ടുലാബ് റിസർച്ച് ഫെലോഷിപ് പരിപാടി – 2017–18 ൽ 36 ബാക്ക് ടു ലാബ് പ്രോജക്റ്റുകൾ അനുവദിച്ചതിൽ 12 എണ്ണം പോസ്റ്റ് ഡോക്ടറൽ ഫെലോഷിപ്പുകളും 24 എണ്ണം ഗവേഷണ ഫെലോഷിപ്പുകളും ആണ്. സഹായം ലഭിച്ച പ്രോജക്ടുകളിൽ നിന്ന് പ്രസിദ്ധീകരിച്ച ഗവേഷണ പ്രബന്ധങ്ങൾ 104 എണ്ണവും ഫയൽ ചെയ്യപ്പെട്ട പേറ്റൻറ് ഒന്നുമാണ്.

ii. ജീവിതത്തിൽ മാറ്റങ്ങൾ ഉളവാക്കുന്നതിൽ ശാസ്ത്ര പുരോഗതിയുടെ പ്രാധാന്യം സംബന്ധിക്കുന്ന അവബോധ പരിപാടികൾ 6 പരിപാടികൾ ഈ പ്രോജക്ടിന്റെ ഭാഗമായി അനുവദിക്കുകയും വീട്ടുകളിലെ ഊർജ്ജ സംരക്ഷണം ഭക്ഷണവും പോഷണവും, മണ്ണും ജലസംരക്ഷണവും, ജൈവകൃഷി എന്നീ മേഖലകളിലെ സാങ്കേതിക മുന്നേറ്റം സംബന്ധിച്ച് 400–500 സ്ത്രീകൾക്ക് പ്രയോജനപ്രദമാകുകയും ചെയ്തു.

iii. ശാസ്ത്രരംഗത്തെ കേരളത്തിലെ സ്ത്രീകളെ സംബന്ധിക്കുന്ന ഡേറ്റാബേസ് തയ്യാറാക്കൽ പദ്ധതി – സംസ്ഥാനത്തെ വിവിധ ശാസ്ത്ര മേഖലകളിൽ സ്ത്രീകളുടെ സ്ഥിതിയെ സംബന്ധിക്കുന്ന അടിസ്ഥാന വിവരങ്ങൾ ലഭ്യമാക്കുന്നതിനായി തയ്യാറാക്കിയ ഓൺലൈൻ ഡിറക്ടറിയിൽ 2848 രജിസ്ട്രേഷൻ നടത്തുകയുണ്ടായി

### സ്റ്റാർസ് (ശാസ്ത്രത്തിൽ ഗവേഷണം നടത്തുന്നതിന് പ്രാഗത്ഭ്യവും അഭിരുചിയും ഉള്ള വിദ്യാർത്ഥികൾക്കായുള്ള പരിപാടി)

i. പ്രതിഭ സ്കോളർഷിപ്പ് പദ്ധതി – 357 വിദ്യാർത്ഥികളെ ഈ സ്കോളർഷിപ്പിനായി തെരഞ്ഞെടുത്തു

ii. സ്പീഡ് (വിദ്യാർത്ഥികൾക്കായി പരീക്ഷണ മാതൃകകളിൽ മികവിനുള്ള പരിപാടി) – ഈ പരിപാടിയുടെ കീഴിൽ 2017–18 ൽ അനുവദിച്ച പ്രോജക്റ്റുകളുടെ എണ്ണം രണ്ടാണ്.

### ജൈവ സാങ്കേതിക വികസനം

ജൈവ സാങ്കേതികതയിലെ യുവ നിക്ഷേപകർക്കായുള്ള പരിപാടി, വ്യവസായവുമായി ബന്ധപ്പെട്ട ജൈവ സാങ്കേതിക ഗവേഷണ പദ്ധതി, ഗ്രാമീണ വികസനത്തിനായുള്ള ജൈവസാങ്കേതിക നൂതന കണ്ടുപിടുത്തങ്ങൾ, ജൈവ സാങ്കേതിക പരിശീലനവും ശില്പശാലയും, പോസ്റ്റ് ഡോക്ടറൽ ഫെല്ലോഷിപ്പ്, യുവ സംരംഭകർക്കായുള്ള ജൈവസാങ്കേതിക പുരസ്കാരം, കേരള ജൈവ സാങ്കേതിക പുനഃപ്രവേശന ഫെലോഷിപ്പ്, ജൈവ സാങ്കേതിക വിദ്യാഭ്യാസ പരിപാടി എന്നിവയാണ് ജൈവ സാങ്കേതിക വികസനം പ്രോത്സാഹിപ്പിക്കുന്നതിനായി ഏറ്റെടുത്തിട്ടുള്ള വിവിധ പരിപാടികൾ. 2017–18 ഈ പരിപാടിയുടെ കീഴിൽ 17 പ്രബന്ധങ്ങൾ പ്രസിദ്ധീകരിക്കുകയും 2 ഔട്ട് റീച്ച് പരിപാടികൾ സംഘടിപ്പിക്കുകയും ചെയ്തു.

### II. റീജിയണൽ ക്യാൻസർ സെന്റർ (ആർ സി സി), തിരുവനന്തപുരം

2018 ൽ 181 ലക്ഷം പുതിയ ക്യാൻസർ കേസുകളും 96 ലക്ഷം ക്യാൻസർ ബാധിത മരണങ്ങളുമായി ആഗോളതലത്തിൽ ക്യാൻസർ മൂലമുള്ള പ്രശ്നങ്ങൾ വർധിച്ചതായി കണക്കാക്കപ്പെട്ടിരിക്കുന്നു. ലോകവ്യാപകമായി ക്യാൻസർ കേസുകളുടെ 23.4 ശതമാനവും ക്യാൻസർ ബാധിത മരണങ്ങളുടെ 20.3 ശതമാനവും യൂറോപ്പിലും, അമേരിക്കയിൽ 21 ശതമാനം ക്യാൻസർ രോഗങ്ങളും 14.4% മരണവും സംഭവിക്കുന്നു. എന്നാൽ, ഏഷ്യയിലും ആഫ്രിക്കയിലും ക്യാൻസർ ബാധ്യത മരണങ്ങളുടെ നിരക്ക് (യഥാക്രമം 57.3 ശതമാനവും 7.3 ശതമാനവും) രോഗബാധിതരുടെ എണ്ണത്തേക്കാൾ കൂടുതലാണ് (യഥാക്രമം 48.4 ശതമാനവും 5.8 ശതമാനവും).

ലോകമെമ്പാടും ഏകദേശം 3,00,000 പുതിയ കേസുകൾ ഓരോവർഷവും രോഗനിർണയം നടത്തി കൊണ്ട് കുട്ടികളിലും കൗമാരക്കാരിലും ക്യാൻസർ ഒരു പ്രധാന മരണകാരണമായി മാറിക്കൊണ്ടിരിക്കുന്നു. ലോകാരോഗ്യ സംഘടനയുടെ (ഡബ്ലിയു എച്ച് ഒ) റിപ്പോർട്ടുകൾ പ്രകാരം ഉയർന്ന വരുമാനമുള്ള രാജ്യങ്ങളിൽ 80 ശതമാനത്തിലധികം കുട്ടികളിൽ ക്യാൻസർ ഭേദമാകുന്നു. എന്നാൽ കുറഞ്ഞതും ഇടത്തരം വരുമാനമുള്ള രാജ്യങ്ങളിൽ ഏകദേശം 20 ശതമാനം മാത്രമേ രോഗം ഭേദമാകുന്നുള്ളൂ.

ക്യാൻസർ രോഗനിർണയത്തിനും ചികിത്സയ്ക്കും ആവശ്യമായ സൗകര്യങ്ങൾ പ്രദാനം ചെയ്യുന്ന രാജ്യത്തെ മുൻനിര ക്യാൻസർ സെന്ററുകളിൽ ഒന്നാണ് തിരുവനന്തപുരം ആസ്ഥാനമായി പ്രവർത്തിക്കുന്ന റീജിയണൽ ക്യാൻസർ സെന്റർ. ക്യാൻസർ രോഗ പഠന വൈദ്യ ശാസ്ത്ര മേഖലയിലെ വിവിധ മേഖലകളെ സംബന്ധിക്കുന്ന അടിസ്ഥാന, പ്രായോഗിക, സ്ഥിതി വിവര ശാസ്ത്ര ഗവേഷണം നടത്തുക എന്നതാണ് ഈ സെന്ററിന്റെ പ്രധാന ലക്ഷ്യം.

ഇവിടെ അടിസ്ഥാന, പ്രായോഗിക , ചികിത്സ സംബന്ധിയായ ഗവേഷണങ്ങൾ നടത്തുകയും വിജ്ഞാനം പ്രദാനം ചെയ്യുകയും ചെയ്യുന്നു. ക്യാൻസർ നിയന്ത്രണം, ചികിത്സ, ഗവേഷണം, പരിശീലനം എന്നിവക്കാവശ്യമായ മാർഗനിർദേശങ്ങൾ നൽകുകയും നൂതന പ്രവർത്തനങ്ങൾ നടത്തുകയും ചെയ്യുന്നു. രാജ്യത്തെ നിലവിലുള്ള 28 റീജിയണൽ ക്യാൻസർ സെന്ററുകളിൽ മുൻപന്തിയിലുള്ള മൂന്നെണ്ണത്തിലൊന്നാണ് ആർ സി സി. അന്താരാഷ്ട്ര സംഘടനകളായ ലോകാരോഗ്യ സംഘടന, അന്താരാഷ്ട്ര ക്യാൻസർ ഗവേഷണകേന്ദ്രം (ഫ്രാൻസ്), അന്താരാഷ്ട്രആണവോർജ്ജ ഏജൻസി (വിയന്ന), ദേശീയക്യാൻസർ ഇൻസ്റ്റിറ്റ്യൂട്ട് (യു.എസ്.എ), ക്യാൻസർ ഗവേഷണ കേന്ദ്രം (യു.കെ), ലീഡ്സ് യൂണിവേഴ്സിറ്റി (യു.കെ), ആരോഗ്യഗവേഷണ കേന്ദ്രം (ജപ്പാൻ) എന്നിവയും മറ്റ് പ്രമുഖ സംഘടനകളുമായി ആർ .സി.സി മെച്ചമായ ബന്ധം നിലനിർത്തുന്നു.

കഴിഞ്ഞ 37 വർഷങ്ങളായി, കുറഞ്ഞ ചെലവിൽ മെച്ചപ്പെട്ട അർബുദ പരിശോധനയും ചികിൽസയും നല്കിക്കൊണ്ട് കേരളത്തിലെയും തമിഴ്നാട്,

**ബോക്സ് 4.12** ലോകാരോഗ്യസംഘടന (ഡബ്ലിയു എച്ച് ഒ) കുട്ടികളിലെ ക്യാൻസർരോഗം സംബന്ധിക്കുന്ന ആഗോള സംരംഭം

2018 സെപ്റ്റംബറിൽ താഴെകൊടുത്തിരിക്കുന്ന ലക്ഷ്യങ്ങളോടെ ലോകാരോഗ്യസംഘടന കുട്ടികളിലെ ക്യാൻസറിന്റെ ആഗോള സംരംഭം പ്രഖ്യാപിക്കുകയുണ്ടായി.

- 2030 ആകുമ്പോഴേക്കും ക്യാൻസർ ബാധിച്ച കുട്ടികളുടെ കുറഞ്ഞത് 60 ശതമാനം എങ്കിലും അതിജീവനവും അതുവഴി ഒരു മില്യൻ അധികം ജീവനുകൾ സംരക്ഷിക്കലും.
- കുട്ടികളിലെ ക്യാൻസർ ഭേദമാക്കുന്നതിന്റെ നിരക്ക് ആഗോളതലത്തിൽ ഇരട്ടിയാക്കൽ.
- ആഗോളതലത്തിലും ദേശീയതലത്തിലും കുട്ടികളിലെ ക്യാൻസർ സംബന്ധിക്കുന്ന അവബോധം വർധിപ്പിക്കുന്നതിന് മുൻഗണന നൽകൽ.
- കുട്ടികളിലെ ക്യാൻസർ രോഗം സംരക്ഷിക്കുന്നതിനായി കൂടുതൽ മെച്ചപ്പെട്ട പ്രവർത്തനങ്ങൾ പ്രദാനം ചെയ്യുന്നതിന് രാഷ്ട്രങ്ങളുടെ കഴിവ് വിപുലമാക്കൽ .

അവലംബം: ലോകാരോഗ്യ സംഘടന

കർണ്ണാടക എന്നീ സംസ്ഥാനങ്ങളിലെ സമീപ പ്രദേശങ്ങളിലെയും ജനങ്ങളുടെ വർദ്ധിച്ചു വരുന്ന ക്യാൻസർ രോഗാവശ്യങ്ങൾ പരിഗണിക്കുന്നതിൽ ആർ.സി.സി ഗണ്യമായ സംഭാവന ചെയ്തിട്ടുണ്ട്. കൂടാതെ, ക്യാൻസർ രോഗം നിയന്ത്രണ വിധേയമാക്കുന്നതിനും ക്യാൻസർ ചികിൽ സയുടെ വിവിധ മേഖലകളിലാവശ്യമായ മാനുഷികശേഷി വളർത്തുന്നതിനും പുതിയ ചികിത്സാരീതികൾ ലഭ്യമാക്കുന്നതിനായി ഗവേഷണം പ്രോത്സാഹിപ്പിക്കുന്നതിനായി പ്രവർത്തിക്കുന്നതും ആർ .സി.സിയുടെ പരിധിയിൽ ഉൾപ്പെടുന്നു.

## ആ ർ .സി.സി –രൂപരേഖ

ക്യാൻസർ നിയന്ത്രണത്തിൽ ഒരു ആഗോള നേതൃത്വം ആയി മാറുക എന്നതാണ് ആർ.സി.സിയുടെ ലക്ഷ്യം. 2017–18 ൽ, 16,443 പുതിയ കേസുകൾ ആർസിസിയിൽ രജിസ്റ്റർ ചെയ്യപ്പെട്ടു. രോഗികളുടെ സന്ദർശനത്തിന്റെ ദൈനംദിന ശരാശരി 884 എണ്ണമാണ്. ആർ .സി. സിയുടെ 2017–18 ലെ രൂപരേഖപട്ടിക 4.24 ൽ നല്കുന്നു.

ആർ.സി.സിയിൽ രജിസ്റ്റർ ചെയ്ത കേസുകൾ കഴിഞ്ഞ പത്തുവർഷങ്ങളിൽ രജിസ്റ്റർ ചെയ്ത കേസുകളുടെ വിശദാംശങ്ങൾ സൂചിപ്പിക്കുന്നത് ഓരോവർഷവും പുതിയ കേസുകളുടെ എണ്ണം വർധിച്ചുവരുന്നു എന്നുള്ളതാണ്. 2013–14 മുതൽ 2017–18 വരെ രജിസ്റ്റർ ചെയ്ത മൊത്തം കേസുകളുടെ എണ്ണം 79,665 ആണ്. 2017–18ൽ, 16,443 പുതിയ കേസുകൾ രജിസ്റ്റർ ചെയ്യപ്പെടുകയും ഇത് കഴിഞ്ഞവർഷത്തേക്കാൾ 1.15% കൂടുതലുമാണ്. 2016–17 ൽ രജിസ്റ്റർ ചെയ്തത് 16,255 കേസുകളായിരുന്നു. കഴിഞ്ഞ 5 വർഷം രജിസ്റ്റർ ചെയ്തത് പുതിയ കേസുകളുടെ എണ്ണം പട്ടിക 4.25 ൽ കൊടുത്തിരിക്കുന്നു.

## സ്പെഷ്യാലിറ്റി ക്ലിനിക്കുകളിൽ രജിസ്റ്റർ ചെയ്ത കേസുകൾ

2017–18 കൂടുതൽ പുതിയ കേസുകൾ രജിസ്റ്റർ ചെയ്തത് നെഞ്ച് ഗ്രാസ്ട്രോഇന്റസ്റ്റിനൽ ക്യാൻസർ രോഗങ്ങൾക്കാണ്. (3947 കേസുകൾ) തുടർന്ന് ഏറ്റവുമധികം രജിസ്റ്റർ ചെയ്തിട്ടുള്ളത് ഗർഭാശയ, ജെനിറ്റോയൂറിനറി, മറ്റുള്ളവയും (2860 കേസുകൾ) ബ്രെസ്റ്റ്, കേന്ദ്രനാഡീവ്യവസ്ഥ ക്യാൻസറുകളുമാണ്

**പട്ടിക 4.24** ആർ.സി.സി യുടെ 2017–18 ലെ രൂപ രേഖ ഒറ്റനോട്ടത്തിൽ

| | |
|---|---|
| രജിസ്റ്റർ ചെയ്ത പുതിയ കേസുകൾ | 16,443 |
| പുനഃ പരിശോധനയ്ക്കായി രജിസ്റ്റർ ചെയ്തകേസുകൾ | 248,887 |
| കിടത്തി ചികിത്സിച്ച രോഗികൾ | 11,696 |
| റേഡിയോ തെറാപ്പി | 7,071 |
| ബ്രേചി തെറാപ്പി | 1,760 |
| ശാസ്ത്രക്രിയ സംബന്ധിക്കുന്ന പ്രവർത്തനങ്ങൾ | 6,271 |
| എൻഡോസ്കോപിക് പ്രവർത്തനങ്ങൾ | 2,243 |
| കീമോതെറാപ്പി | 11,406 |
| മജ്ജമാറ്റിവയ്ക്കൽ | 36 |
| ക്യാൻസർ രോഗ നിർണ്ണയ പരിപാടികൾ | 507 |
| ക്യാൻസർ രോഗ വിദ്യാഭ്യാസ പരിപാടികൾ | 292 |
| നിലവിലുള്ള ഗവേഷണ പ്രോജക്ട്കൾ | 146 |

റീജിയണൽ ക്യാൻസർ സെന്റർ, തിരുവനന്തപുരം

**പട്ടിക 4.25** കഴിഞ്ഞ 5 വർഷങ്ങളിൽ റീജിയണൽ ക്യാൻസർ സെന്ററിൽ രജിസ്റ്റർ ചെയ്ത പുതിയ കേസുകൾ, 2013–14 മുതൽ 2017–18 വരെ

| വർഷം | പുതിയ കേസുകളുടെ എണ്ണം |
|---|---|
| 2013–14 | 14,985 |
| 2014–15 | 15,940 |
| 2015–16 | 16,042 |
| 2016–17 | 16,255 |
| 2017–18 | 16,443 |
| Total | 79,665 |

അവലംബം: റീജിയണൽ ക്യാൻസർ സെന്റർ, തിരുവനന്തപുരം

(2710 കേസുകൾ). 2016–17 ലും 2017–18 ലും സ്പെഷ്യലിറ്റി ക്ലിനിക്കുകളിൽ പുതുതായി രജിസ്റ്റർ ചെയ്ത രോഗികളുടെ എണ്ണം പട്ടിക 4.26 ൽ കൊടുത്തിരിക്കുന്നു.

ചിത്രം 4.10 ൽ വിവിധ ശരീരഭാഗങ്ങളിൽ വ്യാപിച്ച ക്യാൻസർ രോഗത്തിന്റെ വിവരങ്ങൾ 2017–18 ൽ വിവിധ സ്പെഷ്യാലിറ്റി ക്ലിനിക്കുകളിൽ പുതുതായി രജിസ്റ്റർ ചെയ്ത രോഗികളുടെ എണ്ണത്തിന്റെ ശതമാനത്തിൽ കാണിച്ചിരിക്കുന്നു.

## രജിസ്റ്റർ ചെയ്ത കേസുകളുടെ എണ്ണം (പ്രായം/ ലിംഗ അടിസ്ഥാനത്തിൽ)

പ്രായം/ ലിംഗ അടിസ്ഥാനത്തിലുള്ള വിശദാംശങ്ങൾ സൂചിപ്പിക്കുന്നത് 2017–18 ൽ രജിസ്റ്റർ ചെയ്ത പുതിയ കേസുകളിൽ 55–64 പ്രായമുള്ളവരാണ് കൂടുതൽ രോഗ ബാധിതർ എന്നാണ് (27.32 ശതമാനം). പുരുഷന്മാരിൽ 55–64 പ്രായമുള്ളവരിൽ ഏകദേശം 29.54 ശതമാനം പേർ രോഗ ബാധിതരാണ്.

**പട്ടിക 4.26** 2016–17 ലും 2017–18 ലും രജിസ്റ്റർ ചെയ്ത രോഗികളുടെ എണ്ണം, സ്പെഷ്യാലിറ്റി ക്ലിനിക്ക് അടിസ്ഥാനത്തിൽ

| ക്രമ നം. | ക്ലിനിക് | 2016–17 | 2017–18 |
|---|---|---|---|
| 1 | ഹിമറ്റോലിംഫോറിറ്റിക്കുലാർ, ബോൺ, സോഫ്റ്റ്, ടിഷ്യൂ സർകോമ | 2,378 | 2,359 |
| 2 | ഹെഡ്, നെക്ക് | 2,668 | 2,637 |
| 3 | ബ്രെസ്റ്റ്, കേന്ദ്ര നാഡീ വ്യൂഹം | 2,621 | 2,710 |
| 4 | ഗൈനക്, ജനിറ്റിനറി | 2,764 | 2,860 |
| 5 | നെഞ്ച്. ഗ്രാസ്ട്രോഇന്റസ്റ്റീനൽ | 3,782 | 3,947 |
| 6 | പീഡിയാട്രിക് | 620 | 602 |
| 7 | തൈറോയിഡ് | 1,422 | 1,328 |
| ആകെ | | 16,255 | 16,443 |

അവലംബം: റീജിയണൽ ക്യാൻസർ സെന്റർ, തിരുവനന്തപുരം

**ചിത്രം 4.10** 10 2017–18 സ്പെഷ്യാലിറ്റി ക്ലിനിക്കുകളിൽ രജിസ്റ്റർ ചെയ്ത പുതിയ രോഗികളുടെ എണ്ണം




അവലംബം: റീജിയണൽ ക്യാൻസർ സെന്റർ, തിരുവനന്തപുരം

എന്നാൽ ക്യാൻസർ ബാധിതരായ സ്ത്രീകൾ ഉൾപ്പെടുന്നത് 45–54 പ്രായ പരിധിയിലാണ് (26.13 ശതമാനം). ലിംഗ/ പ്രായമനുസരിച്ച് 2017–18ൽ ആർ.സി.സിയിൽ കാൻസർ ചികിത്സയ്ക്കായി രജിസ്റ്റർ ചെയ്തരോഗികളുടെവിവരങ്ങൾ ചിത്രം 4.11ൽ കൊടുത്തിരിക്കുന്നു.

### സ്പെഷ്യാലിറ്റി ക്ലിനിക്കുകളിൽ രജിസ്റ്റർ ചെയ്ത പുതിയ കേസുകളുടെ എണ്ണം ലിംഗ അടിസ്ഥാനത്തിൽ.

2017–18 ൽ രജിസ്റ്റർചെയ്തു മൊത്തം പുരുഷന്മാരിൽ ഏകദേശം 35.15 ശതമാനവും നെഞ്ച് ഗ്യാസ്ട്രോ ഇൻഡസ്റ്റിനിയൽ ക്ലിനിക്കുകളിലാണ് രജിസ്റ്റർ ചെയ്തത്. സ്ത്രീകളുടെ കാര്യത്തിൽ മൊത്തം രജിസ്റ്റർ ചെയ്ത കേസുകളിൽ 29.3 ശതമാനം രജിസ്റ്റർ ചെയ്തത് ബ്രസ്റ്റ്, കേന്ദ്രനാഡീവ്യൂഹം എന്നീ ക്ലിനിക്കുകളിലാണ്. വിശദാംശങ്ങൾ പട്ടിക 4.27 ൽ കൊടുത്തിരിക്കുന്നു.

### വിവിധതരം ക്യാൻസർ രോഗികളുടെ എണ്ണം

ചിലതരം ക്യാൻസർ രോഗങ്ങൾ ബാധിക്കുന്നതിലെ ലിംഗ ഭേദം കണക്കിലെടുത്താൽ ഓറൽ ക്യാവിറ്റി, ഫാരിങ്സ് ക്യാൻസർ, ശ്വാസകോശ ക്യാൻസർ എന്നിവ സ്ത്രീകളേക്കാൾ കൂടുതൽ പുരുഷന്മാരെയാണ് ബാധിക്കുന്നത് എന്ന് കാണാം. തൈറോയിഡ് കാൻസർ പുരുഷന്മാരേക്കാൾ കൂടുതലായി സ്ത്രീകളിലാണ് കാണപ്പെടുന്നത്. വിശദാംശങ്ങൾ പട്ടിക 4.28 ൽ കൊടുത്തിരിക്കുന്നു.

**ചിത്രം 4.11** 2017–18 ൽ പുതിയതായി രജിസ്റ്റ ർ. ചെയ്ത പുതിയ രോഗികളുടെ പ്രായവും ലിംഗവുമനുസരിച്ചുള്ള കണക്ക്




അവലംബം: റീജിയണൽ ക്യാൻസർ സെന്റർ, തിരുവനന്തപുരം

**പട്ടിക 4.27** 2016–17 ലും 2017–18 ലും സ്പെഷ്യാലിറ്റി ക്ലിനിക്കുകളിൽ രജിസ്റ്റർ ചെയ്ത കേസുകൾ, പ്രായവും ലിംഗവും അടിസ്ഥാനത്തിൽ,

| ക്രമ. നം. | ക്ലിനിക്ക് | 2016–17 | | 2017–18 | |
|---|---|---|---|---|---|
| | | പുരുഷന്മാർ | സ്ത്രീകൾ | പുരുഷന്മാർ | സ്ത്രീകൾ |
| 1 | ഹിമറ്റോലിംഫോറിറ്റിക്യുലാർ, ബോൺ, സോഫ്റ്റ്, ടിഷ്യൂ സർകോമ | 1,419 | 959 | 1,391 | 966 |
| 2 | ശിരസ്സ്, കഴുത്ത് | 2,016 | 652 | 1,958 | 678 |
| 3 | ബ്രെസ്റ്റ്, കേന്ദ്ര നാഡീവ്യവസ്ഥ | 224 | 2,397 | 235 | 2,475 |
| 4 | ഗൈനക്, ജെനിറ്റോയൂറിനറി | 986 | 1,778 | 954 | 1,909 |
| 5 | നെഞ്ച്, ഗ്യാസ്ട്രോഇന്റസ്റ്റിനിയൽ | 2,698 | 1,084 | 2,783 | 1,164 |
| 6 | പീഡിയാട്രിക്ക് | 348 | 272 | 325 | 277 |
| 7 | തൈറോയിഡ് | 266 | 1,156 | 271 | 1,057 |
| | ആകെ | 7,957 | 8,298 | 7,917 | 8,526 |

അവലംബം: റീജിയണൽ ക്യാൻസർ സെന്റർ, തിരുവനന്തപുരം

**പട്ടിക 4.28** വിവിധതരം കാൻസർ സംബന്ധിച്ച ക്യാൻസർ രോഗികളുടെ എണ്ണം ലിംഗാടിസ്ഥാനത്തിൽ (ശതമാനത്തിൽ)

| സിസ്റ്റം | പുരുഷന്മാർ | സ്ത്രീകൾ |
|---|---|---|
| | N=7,092 | N=7,420 |
| ബ്രെയിൻ, നാഡീ വ്യവസ്ഥ | 2.7 | 1.9 |
| ഓറൽ ക്യാവിറ്റി&ഫാരിങ്സ് | 20.3 | 6.9 |
| തൈറോയിഡ് | 3.7 | 13.7 |
| റെസ്പിറേറ്ററി സിസ്റ്റം | 17.9 | 3.6 |
| ബ്രെസ്റ്റ് | 0.3 | 29 |
| അന്നനാളം, ഉദരം | 8.6 | 2.9 |
| ദഹന വ്യവസ്ഥയുമായി ബന്ധപ്പെട്ട മറ്റ് അവയവങ്ങൾ | 13.7 | 7.9 |
| യൂറിനറി ട്രാക്റ്റ് | 3.9 | 0.8 |
| റീപ്രൊഡക്റ്റീവ് സിസ്റ്റം | 5.4 | 18.7 |
| ബോൺ, ടിഷ്യൂ, ത്വക്ക് | 3.7 | 2.8 |
| ലൂക്കീമിയ, മൈലോമ | 9.9 | 6.9 |
| ലിംഫോമ | 6.5 | 3.2 |
| മറ്റുള്ളവ | 3.4 | 1.8 |

അവലംബം: റീജിയണൽ ക്യാൻസർ സെന്റർ, തിരുവനന്തപുരം

## രോഗികളുടെ എണ്ണം സൈറ്റ് അടിസ്ഥാനത്തിൽ ( ലിംഗപരമായി )

2017–18 ൽ മൊത്തം രജിസ്റ്റർ ചെയ്ത 16,443 കേസുകളിൽ 14,512 എണ്ണം ഇൻവേസിവ് ക്യാൻസറും 1931എണ്ണം നോൺ ഇൻവേസിവ് ക്യാൻസറും ആണ്. വിശദാംശങ്ങൾ പട്ടിക 4.29 ൽ കൊടുത്തിരിക്കുന്നു.

## റഫറൽ സംവിധാനം

ത്രിദീയ തലത്തിലുള്ള ഒരു റഫറൽ ആശുപത്രിയായ ആർ.സി. സി. യിലേക്ക് മറ്റ് സർക്കാർ, സ്വകാര്യ ആശുപത്രികളിൽ നിന്നുമുള്ള രോഗികളെ റഫർ ചെയ്യപ്പെടുന്നു. മുൻവർഷത്തെ പോലെ 2017–18 കാലയളവിൽ ആർ.സി.സിയിലേക്ക്റഫർ ചെയ്യപ്പെട്ട കേസുകളിൽ കൂടുതലും തിരുവനന്തപുരം ജില്ലയിൽ നിന്നുമാണ് റഫർ ചെയ്യപ്പെട്ടത് (23.73 ശതമാനം കേസുകൾ), തുടർ ന്ന് കൊല്ലം (17.86 ശതമാനം), ഏറ്റവും കുറവ് കേസുകൾ റഫർ ചെയ്യപ്പെട്ടത് വയനാട് ജില്ലയിൽ നിന്നാണ് (0.54ശതമാനം). 2017–18 ൽ തിരുവനന്തപുരത്ത് നിന്നും റഫർ ചെയ്യപ്പെട്ട കേസുകൾ 3902 എണ്ണവും 2016–17ൽ 3757 എണ്ണവുമാണ്. വിശദാംശങ്ങൾ പട്ടിക 4.30 ൽ കൊടുത്തിരിക്കുന്നു.

കൂടാതെ, തമിഴ്നാട്ടിൽ നിന്നും 1975 കേസുകളും കർണ്ണാടകയിൽ നിന്നും 9 ഉം ലക്ഷദ്വീപിൽ നിന്ന് 10 ഉം, മറ്റ് ഇന്ത്യൻ സംസ്ഥാനങ്ങളിൽ നിന്നും 118 ഉം മാലിദ്വീപിൽ നിന്ന് 118 പേരേയും റഫർ ചെയ്തിട്ടുണ്ട്. സംസ്ഥാനത്തിനകത്തു നിന്നും പുറത്തുനിന്നും അന്തർദേശീയ തലത്തിലും റഫർ ചെയ്യപ്പെട്ട കേസുകളുടെ എണ്ണം ചിത്രം 4.12 ൽ കൊടുത്തിരിക്കുന്നു.

കേന്ദ്ര -സംസ്ഥാന സർക്കാർ പദ്ധതികൾ രോഗികൾക്ക് സൗജന്യ നിരക്കിലും കുറഞ്ഞ നിരക്കിലും ചികിത്സ ലഭ്യമാക്കുന്നത് ഉറപ്പു വരുത്തുന്നതിനായി കേന്ദ്ര–സംസ്ഥാന സർക്കാരുകൾ വിവിധ ഉദാരമായ പദ്ധതികൾ ആരംഭിച്ചിട്ടുണ്ട്. വിശദാംശങ്ങൾ പട്ടിക 4.31 ൽ കൊടുത്തിരിക്കുന്നു.

**പട്ടിക 4.29** രോഗികളുടെ എണ്ണം, സൈറ്റ് അടിസ്ഥാനത്തിൽ (ലിംഗപരമായി) 2017–18

| ക്രമ. നം. | സൈറ്റ് | രോഗികളുടെ എണ്ണം | | |
|---|---|---|---|---|
| | | പുരുഷന്മാർ | സ്ത്രീകൾ | ആകെ |
| 1 | ഇൻവേസിവ് | 7,092 | 7,420 | 14,512 |
| 2 | നോൺ ഇൻവേസിവ്(ഇൻ–സൈറ്റു, ബോർഡർലൈൻ, ബിനായിൻ,നോൺ–നിയോപ്ലാസ്റ്റിക്,സസ്പീഷിയസ് എന്നിവ) | 825 | 1,106 | 1,931 |
| | ആകെ രജിസ്റ്റർ ചെയ്തവ | 7,917 | 8,526 | 16,443 |

അവലംബം:ആർ സി സി, തിരുവനന്തപുരം

**പട്ടിക 4.30** 2017–18ൽ ആർ.സി.സിയിലേക്ക് റഫർ ചെയ്യപ്പെട്ട കേസുകൾ

| ക്രമ നം. | ജില്ല | കേസുകളുടെ എണ്ണം |
|---|---|---|
| 1 | തിരുവനന്തപുരം | 3,902 |
| 2 | കൊല്ലം | 2,937 |
| 3 | പത്തനംതിട്ട | 895 |
| 4 | ആലപ്പുഴ | 1,045 |
| 5 | കോട്ടയം | 622 |
| 6 | ഇടുക്കി | 331 |
| 7 | എറണാകുളം | 629 |
| 8 | തൃശ്ശൂർ | 1,006 |
| 9 | പാലക്കാട് | 1,036 |
| 10 | മലപ്പുറം | 908 |
| 11 | കോഴിക്കോട് | 320 |
| 12 | വയനാട് | 88 |
| 13 | കണ്ണൂർ | 259 |
| 14 | കാസർഗോഡ് | 164 |

അവലംബം: റീജിയണൽ ക്യാൻസർ സെന്റർ, തിരുവനന്തപുരം

**ചിത്രം 4.12** 2017–18 ൽ പുതിയതായി രജിസ്റ്റർ ചെയ്ത പുതിയ രോഗികളുടെ പ്രായവും ലിംഗവുമനുസരിച്ചുള്ള കണക്ക്




അവലംബം: റീജിയണൽ ക്യാൻസർ സെന്റർ, തിരുവനന്തപുരം

## ആർ സി.സിയുടെ 2017–18 ലെ പ്രധാന സംരംഭങ്ങൾ

സർക്കാർ സഹായ പദ്ധതികൾക്കു പുറമേ, ക്യാൻസർ രോഗികളെയും കുടുംബങ്ങളെയും താഴെ പറയുന്ന മറ്റു പദ്ധതികൾ വഴിയും ആർ സി സി സഹായിക്കുന്നു.

1. **സൗജന്യ മരുന്ന് ബാങ്ക്** –പ്രത്യേക മാർഗ്ഗ നിർദ്ദേശങ്ങൾക്കനുസരണമായി, ആർ.സി. സി യുടെ ഡയറക്ടർ രൂപീകരിച്ചിട്ടുള്ള ഒരു കമ്മറ്റിയുടെ നിരീക്ഷണങ്ങൾക്കനുസരിച്ചാണ് ഈ സൗജന്യ മരുന്ന് ബാങ്ക് പ്രവർത്തിക്കുന്നത്. റിപ്പോർട്ട് കാലയളവിൽ 3,440 രോഗികൾക്ക് പൂർണ്ണമായോ ഭാഗികമായോ ഇതിലൂടെ സഹായം ലഭ്യമാക്കിയിട്ടുണ്ട്.
2. **സൗജന്യ ഭക്ഷണം (അക്ഷയപാത്രം)** – വിവിധ സന്നദ്ധ സംഘടനകളുടെ സഹായത്തോടെ 2017 –18ൽ മെച്ചമല്ലാത്ത സാമൂഹിക സാമ്പത്തിക സ്ഥിതിയിലുള്ള 6,750 രോഗികൾക്ക് ഭക്ഷണസൗജന്യമായി നല്കിയിട്ടുണ്ട്.
3. **രോഗ ബാധിതരായ കുട്ടികൾക്കുള്ള സഹായം** – ശിശുരോഗവിഭാഗവുമായിചേർന്ന് പ്രവർത്തിക്കുന്ന സന്നദ്ധ സംഘടനയായ 'പ്രത്യാശ' കുട്ടികൾക്കും അവരുടെ കുടുംബങ്ങൾക്കും ആവശ്യമായ സാമ്പത്തിക സഹായവും മാനസിക പിന്തുണയും നല്കുന്നു.
4. **ഇന്ത്യൻ ക്യാൻസർ സൊസൈറ്റിയുടെ സഹായ പദ്ധതി** – ക്യാൻസർ രോഗചികിത്സക്കായി ഇന്ത്യൻ ക്യാൻസർ സെന്ററിന്റെ സഹായം ലഭിക്കുന്ന രാജ്യത്തുടനീളമുള്ള 5 ക്യാൻസർ

**പട്ടിക 4.31** കേന്ദ്ര -സംസ്ഥാന സർക്കാർ പദ്ധതികൾ, 2017-18

| ക്രമ. നം | പദ്ധതി | രജിസ്റ്റർ ചെയ്ത രോഗികൾ (പുതിയത്) | പ്രയോജനം ലഭിച്ചവരുടെ എണ്ണം | ചെലവായ തുക (കോടിയിൽ) |
|---|---|---|---|---|
| | കേന്ദ്ര സർക്കാർ പദ്ധതികൾ | | | |
| 1 | പ്രധാനമന്ത്രിയുടെ ആശ്വാസ ഫണ്ട് | 220 | 1,156 | 1.94 |
| 2 | ആരോഗ്യ മന്ത്രിയുടെ രാഷ്ട്രീയ ആരോഗ്യ നിധി (ആർ എ എൻ) | | 2,054 | 0.18 |
| 3 | ആരോഗ്യ മന്ത്രിയുടെ ഡിസ്ക്രീഷണറി ഫണ്ട് | 1 | 15 | 0.01 |
| 4 | ഇന്ത്യൻ ക്യാൻസർ സൊസൈറ്റി | 41 | 238 | 0.78 |
| 5 | സി എസ് ആർ (എച് എം സി എഫ് പി – സി എസ് ആർ) – ക്യാൻസർ രോഗികൾക്കായുള്ള ആരോഗ്യ മന്ത്രിയുടെ ഫണ്ട് | 36 | 37 | 0.25 |
| | സംസ്ഥാന സർക്കാർ പദ്ധതികൾ | | | |
| 6 | ക്യാൻസർ സുരക്ഷ പദ്ധതി | 542 | 4,928 | 6.7 |
| 7 | ചിസ് പ്ലസ്സ് | 6,017 | 33,159 | 16.87 |
| 8 | കാരുണ്യ ഫണ്ട് | 4,425 | 21,664 | 32.36 |
| 9 | സുകൃതം | 2,270 | 8,310 | 17.92 |
| 10 | താലോലം | 8 | 91 | 0.03 |
| 11 | പട്ടിക വർഗ വിഭാഗത്തിലുള്ള രോഗികൾക്കായുള്ള ഫണ്ട് | 27 | 330 | 0.19 |
| 12 | എൻഡോസൾഫാൻ ബാധിതർക്കുള്ള സ്നേഹ സാന്ത്വനം പരിപാടി | 8 | 44 | 0.01 |
| | ആകെ | 13,595 | 72,026 | 77.23 |

അവലംബം: റീജിയണൽ ക്യാൻസർ സെന്റർ, തിരുവനന്തപുരം

സെന്ററുകളിൽ ഒന്നായി ആർ .സി.സി യെ തെരഞ്ഞെടുത്തിട്ടുണ്ട്. 2017-18 ൽ പുതിയ 41 രോഗികൾ ഉൾപ്പെടെ 238 പേർക്ക് ഈ പദ്ധതിയിലൂടെ സഹായം ലഭ്യമായിട്ടുണ്ട്.

## മാനവശേഷി വികസനം

i) **അന്താരാഷ്ട്ര കോൾപോസ്കോപി സ്കൂൾ** – 36 ഡോക്ടർമാർക്ക് VIA,VILI കോൾപോസ്കോപി എന്നിവ സംബന്ധിച്ച് ഒരാഴ്ചത്തെ പരിശീലനവും 59 ബി.എസ്.സി. (എം.എൽ .റ്റി) വിദ്യാർ ത്ഥികൾക്കും 9 നഴ്സുമാർക്കും ഓറിയന്റേഷൻ പ്രോഗ്രാമും നടത്തി.

ii) **പരിശീലകർ** – പരിശീലന പരിപാടി – സർക്കാർ, സർക്കാരിതര സ്ഥാപനങ്ങളിലെ ആരോഗ്യസംരക്ഷണദായകരായ ഡോക്ടർമാർ, വൈദ്യശാസ്ത്ര ബിരുദാനന്തര ബിരുദ വിദ്യാർത്ഥികൾ, പാരാമെഡിക്കൽ സ്റ്റാഫ് എന്നിവരുൾപ്പെടുന്ന ആരോഗ്യ സംരക്ഷണ ദായകരായ 4,272 പേർക്ക് 21017-18 ൽ പരിശീലകർ – പരിശീലന പരിപാടിയിലൂടെ പരിശീലനം ലഭിക്കുകയുണ്ടായി. 2016-17 ൽ ലഭിച്ചവരുടെ 2,352 എണ്ണം ആയിരുന്നു. പരിശീലനം ലഭിച്ച മൊത്തം ആളുകളിൽ 50 ശതമാനത്തിലധികം പേർ സാമൂഹ്യ സന്നദ്ധ പ്രവർത്തകരാണ്.

## ക്യാൻസർ നിയന്ത്രണ പ്രവർത്തനങ്ങൾ

### പ്രാരംഭദിശയിൽ ക്യാൻസർ കണ്ടെത്തൽ

2017 -18 ൽ ആർ സി സി യിലെ പ്രാരംഭദിശയിൽ ക്യാൻസർ കണ്ടെത്തുന്നതിനുള്ള വിഭാഗത്തിൽ 4,978 പേർ പരിശോധനയ്ക്ക് വിധേയമായതിന്റെ ഫലമായി 613 ക്യാൻസർ കേസുകളും 1,802 പ്രീ- ക്യാൻസർ കേസുകളും നിർണയം നടത്തി.

### ക്യാൻസർ ഔട്ട് റീച് പരിപാടികൾ

സംസ്ഥാനത്തിന്റെ വിവിധ ഭാഗങ്ങളിൽ നടന്ന 98 പരിശോധന ക്യാമ്പുകളിൽ 8,658 പേർ പരിശോധനയ്ക്ക് വിധേയമാകുകയും 484 എച് പി വി കണ്ടെത്തുകയും ചെയ്തു. 48 ക്യാൻസർ ബോധവല്ക്കരണ പരിപാടികളിലൂടെ 4,120 പേർക്ക് ക്യാൻസർ നിയന്ത്രണം സംബന്ധിച്ച പരിശീലനം നേടുന്നതിന് കഴിഞ്ഞു. ഇതിനു പുറമേ, തിരുവനന്തപുരം മംഗലാപുരത്തെ ബ്രസ്റ് ക്യാൻസർ നിർണ്ണയ പ്രോജക്ടിന്റെ നിയന്ത്രണ മേഖലയിൽ വസിക്കുന്ന സ്ത്രീകൾക്കായി രണ്ടാഴ്ചയിലൊരിക്കൽ ഗർഭാശയ ക്യാൻസർ നിർണ്ണായ ക്ലിനിക് സംഘടിപ്പിക്കുകയുണ്ടായി. ഇടുക്കി ജില്ലയിൽ 12

**പട്ടിക 4.32** 2013–14 മുതൽ 2017–18 വരെയുള്ള പദ്ധതി വിഹിതവും ചെലവും (രൂപ കോടിയിൽ)

| വർഷം | വിഹിതം | ചെലവ് |
|---|---|---|
| 2013–14 | 121.37 | 92.93 (76.57%) |
| 2014–15 | 131.12 | 53.16 (40.55 %) |
| 2015–16 | 153.29 | 66.29 (43.24 %) |
| 2016–17 | 159.15 | 86.01 (54.08 %) |
| 2017–18 | 175.07 | 82.00 (46.84 %) |

അവലംബം:പ്ലാൻ സ്പേസ് കേരള

ക്യാൻസർ ബോധവല്ക്കരണ പരിപാടികളും 8 ക്യാൻസർ നിർണ്ണയ ക്യാമ്പുകളും നടത്തുകയുണ്ടായി.

### ഗവേഷണ വികസന പരിപാടികൾ

ഒരു മുൻനിര ക്യാൻസർ ഗവേഷണ സ്ഥാപനമെന്ന നിലയിൽ ധാരാളം പി.എച്ച്.ഡികൾ ആർ സി.സി നല്കിയിട്ടുണ്ട്. 2017–18 ൽ, ഏകദേശം 30 ഗവേഷകർ ഗവേഷണം നടത്തുകയും, 33 പേർ വൈദ്യശാസ്ത്രം, ശിശുരോഗം, സർജിക്കൽ ഓങ്കോളജി എന്നീ വിഷയങ്ങളിൽ സൂപ്പർ സ്പെഷ്യാലിറ്റി കോഴ്സുകളും 50 പേർ അനസ്തേഷ്യ, രോഗനിർണ്ണയ ശാസ്ത്രം, റേഡിയോ ഡയഗ്നോസിസ്, റേഡിയോ തെറാപ്പി വിഷയങ്ങളിൽ ബിരുദാനന്തര ബിരുദ പഠനം നടത്തുകയുമുണ്ടായി. നിലവിലുള്ള ഗവേഷണ പ്രോജക്ടുകളുടെ എണ്ണം 146 ആണ്.

### ശാസ്ത്ര, സാങ്കേതിക മേഖലയിലെ പദ്ധതി വിഹിതവും ചെലവും

2013 –14 മുതൽ 2017 –18 വരെ ശാസ്ത്ര സാങ്കേതിക മേഖലയിലെ പദ്ധതി വിഹിതവും ചെലവും സംബന്ധിക്കുന്ന വിശദാംശങ്ങൾ പട്ടിക 4.32 ൽ കൊടുത്തിരിക്കുന്നു.

### ഭാവി വീക്ഷണം

ജനങ്ങളിൽ ശാസ്ത്രീയ മനോഭാവം വളർത്തിയെടുക്കുക എന്നുള്ള ഭരണഘടനാപരമായ കർത്തവ്യം നമ്മുടെ സംസ്ഥാനത്തിനുണ്ട്. ഈ മേഖലയിൽ പ്രവർത്തിക്കുന്ന സ്ഥാപനങ്ങൾ ഇതിനുള്ള വഴികാട്ടികളാകേണ്ടതാണ്. ഈ സ്ഥാപനങ്ങളിൽ ആധുനിക വൈദ്യ ശാസ്ത്രത്തിലും ശാസ്ത്ര സാങ്കേതിക മേഖലയിലും ഉയർന്ന നിലവാരത്തിലുള്ള ഗവേഷണ സൗകര്യങ്ങൾ ലഭ്യമാക്കേണ്ടതിന് കേരള സർക്കാർ ലക്ഷ്യമിടുന്നു.

## വിനോദ സഞ്ചാരം

2017 ൽ ലോകത്തിലെ അനേകം വിനോദ സഞ്ചാര കേന്ദ്രങ്ങളിൽ വിനോദ സഞ്ചാരികളുടെ ആഗമനത്തിൽ സുസ്ഥിര വളർച്ച ദൃശ്യമായിട്ടുണ്ട്. അന്താരാഷ്ട്ര വിനോദ സഞ്ചാരികളുടെ വരവ് ലോകമെമ്പാടും ഗണ്യമായി വർദ്ധിച്ച് 2010 മുതലുള്ള 7 വർഷത്തിനിടയിൽ ഏറ്റവും ഉയർന്ന നിരക്കായ 7 ശതമാനമായി . 2016 ലേതിനേക്കാൾ 8.6 കോടി വർദ്ധിച്ച് 2017 ൽ ഇത് 132.6 കോടി ആയി. അന്താരാഷ്ട്ര വിനോദ സഞ്ചാരികളുടെ ആഗമനത്തിൽ സുസ്ഥിര വളർച്ച കാണുവാൻ സാധിക്കുന്ന തുടർച്ചയായ എട്ടാമത്തെ വർഷമാണിത്. 2017 ൽ യൂറോപ്പ് 67.2 കോടി (+8 ശതമാനം), ഏഷ്യയും പസഫിക്കും 32.3 കോടി (+6 ശതമാനം), അമേരിക്ക 21.1 കോടി (+5 ശതമാനം), ആഫ്രിക്ക 6.3 കോടി (+9 ശതമാനം), മധ്യ കിഴക്കൻ പ്രദേശങ്ങൾ 5.8 കോടി (+5 ശതമാനം) എന്നിങ്ങനെ അന്താരാഷ്ട്ര വിനോദ സഞ്ചാരികളുടെ വരവ് രേഖപ്പെടുത്തുകയുണ്ടായി. 2017–18 ൽ ഏറ്റവുമധികം സന്ദർശകർ എത്തിച്ചേർന്ന രാജ്യങ്ങളിൽ മുൻപന്തിയിൽ നിൽക്കുന്ന രാജ്യം ഫ്രാൻസ് ആണ് (8.69 കോടി സന്ദർശകർ). (അവലംബം : യു.എൻ ലോക വിനോദ സഞ്ചാര സംഘടന- ടൂറിസം ഹൈലൈറ്റ്സ് 2018.)

2017 ൽ ഇന്ത്യയിലെ വിദേശ വിനോദ സഞ്ചാരികളുടെ വരവിന്റെ എണ്ണം 1 കോടി കടക്കുകയും ,വിനോദ സഞ്ചാര മേഖല രാജ്യത്തിന്റെ മൊത്തം ആഭ്യന്തര ഉത്പാദനത്തിൽ 6.88 ശതമാനം സംഭാവന ചെയ്യുകയും, മൊത്തം തൊഴിലിന്റെ എണ്ണത്തിൽ 12 ശതമാനം തൊഴിൽ സംഭാവന ചെയ്യുകയും ചെയ്തു. മുൻ വർഷത്തെക്കാൾ 15.6 ശതമാനം വർദ്ധനവ് രേഖപ്പെടുത്തിക്കൊണ്ട് 2017 ൽ ഏകദേശം 1.01 കോടി വിദേശ വിനോദ സഞ്ചാരികൾ രാജ്യം സന്ദർശിക്കുകയുണ്ടായി. കഴിഞ്ഞ വർഷം ഇത് 0.88 കോടി ആയിരുന്നു.

അന്തർദേശീയമായി അംഗീകരിക്കപ്പെട്ടിട്ടുള്ള പ്രസിദ്ധമായ വിനോദ സഞ്ചാര കേന്ദ്രമാണ് കേരളം. 2017 ൽ സംസ്ഥാനത്ത് വിദേശ വിനോദ സഞ്ചാരികളുടെ വരവിൽ 5.15 ശതമാനവും, ആഭ്യന്തര വിനോദ സഞ്ചാരികളുടെ വരവിൽ 11.39 ശതമാനവും വർദ്ധനവ് രേഖപ്പെടുത്തുകയുണ്ടായി. വിനോദ സഞ്ചാര വ്യവസായത്തിൽ നിന്നുമുള്ള മൊത്തം വരുമാനത്തിൽ 12.56 ശതമാനം വർദ്ധനവുണ്ടായി.
(അവലംബം : വിനോദ സഞ്ചാര വകുപ്പ്, കേരള സർക്കാർ)

### വിനോദ സഞ്ചാരികളുടെ ആഗമനം

#### വിദേശ വിനോദ സഞ്ചാരികൾ

രാജ്യത്തിന്റെ വിനോദ സഞ്ചാരത്തിൽ 2017 ൽ കേരളത്തിന്റെ സംഭാവന 10.73 ശതമാനമായിരുന്നു. ഇത് 2016 നേക്കാൾ കുറഞ്ഞ നിരക്കാണ്. 2016 ൽ ഇത് 11.79 ശതമാനമായിരുന്നു. 2008 മുതൽ 2017 വരെയുള്ള കാലയളവിൽ ഇന്ത്യയിലേക്കും കേരളത്തിലേക്കുമുള്ള വിനോദ സഞ്ചാരികളുടെ വരവിന്റെ വളർച്ചാ നിരക്കിന്റെ പ്രവണത ചിത്രം 4.13 ൽ കൊടുത്തിരിക്കുന്നു.

വിദേശ വിനോദ സഞ്ചാരികളുടെ വരവിന്റെ കേരളത്തിലെ വളർച്ചാ നിരക്ക് 2016 ലും 2017 ലും ഇന്ത്യയിലേതിനെക്കാൾ കുറവാണ്.

**ചിത്രം 4.13** ഇന്ത്യയിലേക്കും കേരളത്തിലേക്കുമുള്ള വിനോദ സഞ്ചാരികളുടെ വരവിന്റെ വാർഷിക വളർച്ചാ നിരക്ക് ( 2008 മുതല് 2017 വരെ ശതമാനത്തിൽ)




അവലംബം : വിനോദ സഞ്ചാര വകുപ്പ് , കേരള സർക്കാർ

2008 മുതൽ 2013 വരെ ഈ നിരക്ക് ദേശീയ ശരാശരിയെക്കാൾ ഉയർന്നതായിരുന്നു. 2010 ന് ശേഷം സംസ്ഥാനം കുറഞ്ഞ വളർച്ചാ നിരക്ക് അഭിമുഖീകരിച്ചുകൊണ്ടിരിക്കുന്നു. 2010 ൽ 18.31 ശതമാനമായിരുന്ന വളർച്ചാ നിരക്ക് 2015 ൽ 5.86 ശതമാനമായി കുറയുകയും 2017 ആയപ്പോൾ വീണ്ടും കുറഞ്ഞ് 5.15 ശതമാനം ആകുകയും ചെയ്തു. 2016 ൽ വളർച്ചാ നിരക്ക് മുൻ വർഷത്തെക്കാൾ 6.23 ശതമാനം കൂടുതലായിരുന്നു. 2017 ൽ കേരളം സന്ദർശിച്ച വിദേശ വിനോദ സഞ്ചാരികളുടെ എണ്ണം 10,91,870 ആയിരുന്നു. 2016 ൽ 10,38,419 വിദേശ വിനോദ സഞ്ചാരികൾ സംസ്ഥാനം സന്ദർശിക്കുകയുണ്ടായി. 2008 മുതൽ വിദേശ വിനോദ സഞ്ചാരികളുടെ വരവിന്റെ ദേശീയ/ സംസ്ഥാന വളർച്ചാ നിരക്ക് അനുബന്ധം 4.71 ൽ കൊടുത്തിരിക്കുന്നു.

## വിദേശ വിനോദ സഞ്ചാരികളുടെ ആഗമനത്തിലെ കാലികത

ഇന്ത്യയിലെത്തുന്ന വിദേശ വിനോദ സഞ്ചാരികളെ സംബന്ധിക്കുന്ന മാസാടിസ്ഥാനത്തിലുള്ള വിശകലനം സൂചിപ്പിക്കുന്നത് 2017 ൽ ഏറ്റവും അധികം വിദേശ വിനോദ സഞ്ചാരികൾ എത്തിച്ചേർന്നത് ഡിസംബർ മാസത്തിലും തുടർന്ന് നവംബറിലുമാണ്. മുൻവർഷവും ഇതേ പ്രവണത കാണുവാൻ സാധിക്കും .2017 ൽ ഏറ്റവും അധികം വിദേശ വിനോദ സഞ്ചാരികൾ കേരളത്തിൽ എത്തി ചേർന്നത് ജനുവരി മാസത്തിലും തുടർന്ന് ഡിസംബറിലുമാണ്. 2017 ൽ ഇന്ത്യയിലെയും കേരളത്തിലെയും വിദേശ വിനോദ സഞ്ചാരികളുടെ മാസാടിസ്ഥാനത്തിലുള്ള വരവ് പട്ടിക 4.33 ൽ കൊടുത്തിരിക്കുന്നു.

2017 ൽ സംസ്ഥാനം സന്ദർശിച്ച മൊത്തം വിദേശ വിനോദ സഞ്ചാരികളിൽ ഏകദേശം 13.81 ശതമാനം പേർ ജനുവരിയിലും തുടർന്ന് ഡിസംബറിലുമാണ് എത്തിയത്. 2016 ൽ സംസ്ഥാനത്ത് ഏറ്റവുമധികം വിദേശ വിനോദ സഞ്ചാരികളുടെ വരവ് ഫെബ്രുവരിയിലും തുടർന്ന് ജനുവരിയുലുമാണ് കാണുവാൻ സാധിക്കുന്നത്. വിദേശ വിനോദ സഞ്ചാരികളുടെ 2017 ൽ ഏറ്റവും കുറഞ്ഞ തിരക്ക് അനുഭവപ്പെട്ടത് ജൂൺ മാസത്തിലാണ് (4.03 ശതമാനം). കഴിഞ്ഞ 10 വർഷങ്ങളായി ഇതേ പ്രവണത തുടർന്നുകൊണ്ടിരിക്കുന്നു. 2008 മുതൽ 2017 വരെ കേരളത്തിലെത്തിയ വിദേശ വിനോദ സഞ്ചാരികളുടെ മാസാടിസ്ഥാനത്തിലുള്ള താരതമ്യം ചിത്രം 4.14 ൽ കൊടുത്തിരിക്കുന്നു.

## വിനോദ സഞ്ചാരികളുടെ ആഗമനം സംബന്ധിക്കുന്ന വിപണി ഉറവിടം

2017 ൽ ഇന്ത്യയിലെത്തിയ വിദേശ വിനോദ സഞ്ചാരികളെ സംബന്ധിക്കുന്ന വിവരങ്ങൾ സൂചിപ്പിക്കുന്നത് ഏറ്റവുമധികം വിദേശ വിനോദ സഞ്ചാരികൾ കടന്നു വന്നത് ബംഗ്ലാദേശിൽ നിന്നും (21.49 ശതമാനം) തുടർന്ന് അമേരിക്ക (13.72 ശതമാനം), യു.കെ (9.83 ശതമാനം) എന്നിവിടങ്ങളിൽ നിന്നുമാണ്. കഴിഞ്ഞ വർഷവും ഏറ്റവും അധികം വിദേശ വിനോദ സഞ്ചാരികളെ സംഭാവന ചെയ്തത് ഇതേ 3 രാജ്യങ്ങൾ തന്നെയായിരുന്നു.

കേരളത്തിൽ 2017 ൽ, സംസ്ഥാനത്തേക്കു ഏറ്റവുമധികം വിദേശ വിനോദ സഞ്ചാരികളെ സംഭാവന ചെയ്യുന്ന രാജ്യങ്ങളിൽ 16.57 ശതമാനം സംഭാവന ചെയ്തുകൊണ്ട് യു കെ മുൻപന്തിയിലാണ് . 8.51

**പട്ടിക 4.33** 2017 ൽ ഇന്ത്യയിലും കേരളത്തിലും എത്തിയ വിദേശ വിനോദ സഞ്ചാരികളുടെ എണ്ണം മാസാടിസ്ഥാനത്തിൽ

| ക്രമ നം | മാസം | വിദേശ വിനോദ സഞ്ചാരികളുടെ എണ്ണം 2017 ൽ | |
|---|---|---|---|
| | | ഇന്ത്യ | കേരളം |
| 1 | ജനുവരി | 964,109 | 150,808 |
| 2 | ഫെബ്രുവരി | 931,025 | 135,089 |
| 3 | മാർച്ച് | 885,936 | 107,141 |
| 4 | ഏപ്രിൽ | 717,899 | 82,633 |
| 5 | മെയ് | 622,408 | 49,073 |
| 6 | ജൂൺ | 663,470 | 44,040 |
| 7 | ജൂലൈ | 779,309 | 72,552 |
| 8 | ആഗസ്റ്റ് | 719,129 | 73,736 |
| 9 | സെപ്റ്റംബർ | 719,964 | 54,700 |
| 10 | ഒക്ടോബർ | 866,976 | 79,957 |
| 11 | നവംബർ | 997,738 | 107,028 |
| 12 | ഡിസംബർ | 1,167,840 | 135,113 |

അവലംബം: സ്ഥിതി വിവര കണക്ക് മന്ത്രാലയം, ഭാരത സർക്കാർ & വിനോദ സഞ്ചാര വകുപ്പ്, കേരളം

**ചിത്രം 4.14** 2008 മുതൽ 2017 വരെ കേരളത്തിലെത്തിയ വിദേശ വിനോദ സഞ്ചാരികളുടെ എണ്ണം മാസാടിസ്ഥാനത്തിൽ




അവലംബം : വിനോദ സഞ്ചാര വകുപ്പ് , കേരള സർക്കാർ

ശതമാനത്തോടെ യു എസ് എ രണ്ടാം സ്ഥാനത്താണ് . 2016 ലും ഇതേ രണ്ട് രാജ്യങ്ങൾക്ക് ഏറ്റവും മുൻപന്തിയിലെ രണ്ട് സ്ഥാനങ്ങൾ ആയിരുന്നു. 2017 ൽ കൂടുതൽ വിദേശ വിനോദ സഞ്ചാരികളെ സംഭാവന ചെയ്ത മറ്റ് രാജ്യങ്ങൾ ഫ്രാൻസ് (6.9 ശതമാനം), ജർമ്മനി (5.73 ശതമാനം) എന്നിവയാണ്. എന്നാൽ 2016 ൽ, 3 ഉം 4 ഉം സ്ഥാനങ്ങളിൽ സൗദി അറേബ്യയും ഫ്രാൻസും ആയിരുന്നു. 2016 ലെയും 2017 ലെയും കേരള വിനോദ സഞ്ചാരത്തിന്റെ പ്രധാന വിപണി ഉറവിടങ്ങളുടെ സംഭാവന അനുബന്ധം 4.72-ലും, 2016 ലും 2017 ലും സംസ്ഥാനത്തേക്കു ഏറ്റവുമധികം വിദേശ വിനോദ സഞ്ചാരികളെ സംഭാവന ചെയ്യുന്നതിൽ മുൻപന്തിയിൽ നില്ക്കുന്ന 10 രാജ്യങ്ങളുടെ സംഭാവന ചിത്രം 4.15 ലും കൊടുത്തിരിക്കുന്നു.

## വിദേശ വിനോദ സഞ്ചാരികളുടെ ആഗമനം സംബന്ധിക്കുന്ന വിവരങ്ങൾ ജില്ലാടിസ്ഥാനത്തിൽ

കഴിഞ്ഞ കുറച്ചു വർഷങ്ങളായി എറണാകുളവും തിരുവനന്തപുരവുമാണ് സംസ്ഥാനത്ത് ഏറ്റവുമധികം വിദേശ വിനോദ സഞ്ചാരികളുടെ വരവ് രേഖപ്പെടുത്തിയ രണ്ട് ജില്ലകൾ. 2017 ൽ 4,53,973 എണ്ണവും 2016 ൽ 4,07,653 ഉം വിദേശ വിനോദ സഞ്ചാരികൾ

**ചിത്രം 4.15** 2016 ലും 2017 ലും വിദേശ വിനോദ സഞ്ചാരികളെ സംഭാവന ചെയ്യുന്നതിൽ മുൻപന്തിയിൽ നില്ക്കുന്ന 10 രാജ്യങ്ങൾ




അവലംബം : വിനോദ സഞ്ചാര വകുപ്പ് , കേരള സർക്കാർ

**ചിത്രം 4.16** 2017 ൽ കേരളം സന്ദർശിച്ച വിദേശ വിനോദ സഞ്ചാരികളുടെ എണ്ണം മേഖല തിരിച്ച് (ശതമാനത്തിൽ)




അവലംബം : വിനോദ സഞ്ചാര വകുപ്പ് , കേരള സർക്കാർ

എറണാകുളം ജില്ല സന്ദർശിച്ചു. തിരുവനന്തപുരത്തിന്റെ കാര്യത്തിൽ 2016 ൽ ജില്ല സന്ദർശിച്ച വിദേശ വിനോദ സഞ്ചാരികളുടെ എണ്ണം 3,83,608 ആയിരുന്നത് 2017 ആയപ്പോൾ 4,20,719 ആയി. ജൂൺ 2018 വരെ രണ്ടു ജില്ലകളും സന്ദർശിച്ച വിദേശ വിനോദ സഞ്ചാരികളുടെ എണ്ണം 2,65,019 (എറണാകുളം), 1,96,455 (തിരുവനന്തപുരം) എന്നിങ്ങനെയാണ്. 2017 ൽ ഏറ്റവും കുറച്ച് വിദേശ വിനോദ സഞ്ചാരികൾ സന്ദർശിച്ച ജില്ല കാസർഗോഡും (1115 ) 2018 ൽ (30/06/2018 ൽ) പത്തനംതിട്ടയുമാണ് (1131) . 2016 ലും, സംസ്ഥാനത്തു ഏറ്റവും കുറച്ച് വിദേശവിനോദ സഞ്ചാരികളുടെ വരവ് രേഖപ്പെടുത്തിയ ജില്ല പത്തനംതിട്ടയാണ്. ഇത് സംബന്ധിക്കുന്ന വിശദാംശങ്ങൾ അനുബന്ധം 4.73 ൽകൊടുത്തിരിക്കുന്നു.

വിദേശ വിനോദ സഞ്ചാരികളുടെ സന്ദർശനം സംബന്ധിക്കുന്ന മേഖല തിരിച്ചുള്ള കണക്കുകൾ സൂചിപ്പിക്കുന്നത് 2017 ൽ മൊത്തം വിദേശ വിനോദ സഞ്ചാരികളിൽ ഏകദേശം 49 ശതമാനം പേർ മദ്ധ്യ കേരളം സന്ദർശിക്കുകയും വടക്കൻ കേരളം സന്ദർശിച്ചത് വെറും 4 ശതമാനം മാത്രവുമാണ് എന്നാണ്. 2017 ൽ കേരളത്തിലെത്തിയ വിദേശ വിനോദ സഞ്ചാരികളുടെ മേഖല തിരിച്ചുള്ള വിശദാംശങ്ങൾ ചിത്രം 4.16 ൽ കൊടുത്തിരിക്കുന്നു.

## ആഭ്യന്തരവിനോദ സഞ്ചാരികൾ

2017 ൽ കേരളത്തിലെത്തിയ ആഭ്യന്തര വിനോദ സഞ്ചാരികളുടെ എണ്ണം 1,46,73,520 ആയിരുന്നു. ഇത് മുൻ വർഷത്തെക്കാൾ 11.39 ശതമാനം കൂടുതലാണ്. 2016 ൽ കേരളത്തിലെത്തിയ ആഭ്യന്തര വിനോദ സഞ്ചാരികളുടെ എണ്ണം 1,31,72,535 ആയിരുന്നു. 2018 ജൂൺ വരെ 80,26,834 ആഭ്യന്തര വിനോദ സഞ്ചാരികൾ സംസ്ഥാനം സന്ദർശിച്ചു. 2008 മുതൽ 2018 (30.06.2018) വരെ കേരളത്തിലെത്തിയ ആഭ്യന്തര വിനോദ സഞ്ചാരികളുടെ വിവരങ്ങൾ അനുബന്ധം 4.74 ൽ കൊടുത്തിരിക്കുന്നു.

## കേരളത്തിലെ ആഭ്യന്തര വിനോദ സഞ്ചാരികളുടെ ആഗമനത്തിലെ കാലികത

2017 ൽ കേരളത്തിലെ ആഭ്യന്തര വിനോദ സഞ്ചാരികളുടെ വരവ് സംബന്ധിക്കുന്ന മാസാടിസ്ഥാനത്തിലുള്ള വിവരങ്ങൾ പ്രകാരം കേരളത്തിൽ ഏറ്റവുമധികം സഞ്ചാരികളുടെ തിരക്ക് അനുഭവപ്പെട്ടതു ഡിസംബർ മാസത്തിലും ഏറ്റവും കുറവ് ജൂൺ മാസത്തിലുമായിരുന്നു. കഴിഞ്ഞ വർഷവും സമാനമായ പ്രവണത കാണുവാൻ സാധിക്കും. വിവരങ്ങൾ പട്ടിക 4.34 ൽ കൊടുത്തിരിക്കുന്നു.

ആഭ്യന്തരവിനോദ സഞ്ചാരികളുടെ വരവിന്റെ 2008 മുതൽ 2017 വരെയുള്ള മാസാടിസ്ഥാനത്തിലുള്ള വിവരങ്ങൾ ചിത്രം 4.17 ൽ കൊടുത്തിരിക്കുന്നു.

## ആഭ്യന്തര വിനോദ സഞ്ചാരം പ്രദാനം ചെയ്യുന്ന ഉറവിടം

കേരളത്തിലെ ആഭ്യന്തര വിനോദ സഞ്ചാരികളിൽ ഏകദേശം 62.93 ശതമാനവും സംസ്ഥാനത്തിനകത്ത് നിന്ന് തന്നെയുള്ള സന്ദർശകർ ആണെന്നാണ് 2017 ലെ സ്ഥിതി വിവര കണക്കുകൾ സൂചിപ്പിക്കുന്നത്. സന്ദർശകരുടെ വിതരണത്തിൽ, മറ്റു സംസ്ഥാനങ്ങളുടെ കാര്യത്തിൽ 8.67 ശതമാനം സന്ദർശകരെ സംഭാവന ചെയ്തുകൊണ്ട് തമിഴ്നാട് ഒന്നാം സ്ഥാനത്താണ്. കർണ്ണാടകവും (6.36 ശതമാനം) മഹാരാഷ്ട്രയും (3.73 ശതമാനം) ആണ്

**പട്ടിക 4.34** 2016 ലും 2017 ലും കേരളത്തിൽ എത്തിയ ആഭ്യന്തര വിനോദ സഞ്ചാരികളുടെ എണ്ണം മാസാടിസ്ഥാനത്തിൽ

| ക്രമ നം | മാസം | ആഭ്യന്തര വിനോദ സഞ്ചാരികളുടെ എണ്ണം | |
|---|---|---|---|
| | | 2016 | 2017 |
| 1 | ജനുവരി | 1,077,231 | 1,221,074 |
| 2 | ഫെബ്രുവരി | 1,006,111 | 1,034,563 |
| 3 | മാർച്ച് | 960,467 | 1,014,877 |
| 4 | ഏപ്രിൽ | 1,012,844 | 1,213,252 |
| 5 | മെയ് | 1,206,350 | 1,338,330 |
| 6 | ജൂൺ | 891,614 | 1,027,361 |
| 7 | ജൂലൈ | 913,886 | 1,083,162 |
| 8 | ആഗസ്റ്റ് | 1,043,362 | 1,138,533 |
| 9 | സെപ്റ്റംബർ | 1,129,260 | 1,188,959 |
| 10 | ഒക്ടോബർ | 1,337,191 | 1,379,190 |
| 11 | നവംബർ | 1,187,620 | 1,401,610 |
| 12 | ഡിസംബർ | 1,406,599 | 1,632,609 |
| | ആകെ | 1,31,72,535 | 1,46,73,520 |

അവലംബം : വിനോദ സഞ്ചാര വകുപ്പ് , കേരള സർക്കാർ

**ചിത്രം 4.17** കേരളത്തിലെ ആഭ്യന്തര വിനോദ സഞ്ചാരികളുടെ എണ്ണം 2018 മുതൽ 2017 വരെ




അവലംബം : വിനോദ സഞ്ചാര വകുപ്പ് , കേരള സർക്കാർ

മറ്റു പ്രധാനപ്പെട്ട സംസ്ഥാനങ്ങൾ. സംസ്ഥാനത്ത് ആഭ്യന്തര വിനോദ സഞ്ചാരികളുടെ വിതരണത്തിൽ കഴിഞ്ഞ വർഷവും ഈ സംസ്ഥാനങ്ങൾ തന്നെയായിരുന്നു മുൻപന്തിയിൽ. കേരളത്തിലെ ആഭ്യന്തര വിനോദ സഞ്ചാരികളുടെ വരവിൽ മുൻപന്തിയിൽ നിൽക്കുന്ന 15 സംസ്ഥാനങ്ങളുടെ സംഭാവന സംബന്ധിക്കുന്ന വിശദാംശങ്ങൾ അനുബന്ധം 4.75 ൽകൊടുത്തിരിക്കുന്നു. കേരളത്തിലേക്ക് 2016 ലും 2017 ലും ആഭ്യന്തര വിനോദ സഞ്ചാരികളുടെ വിതരണത്തിൽ മുൻപന്തിയിൽ നിൽക്കുന്ന 10 സംസ്ഥാനങ്ങളുടെ സംഭാവന ചിത്രം 4.18 ൽ കാണിച്ചിരിക്കുന്നു.

## ആഭ്യന്തര വിനോദ സഞ്ചാരികളുടെ വരവ് ജില്ലാടിസ്ഥാനത്തിൽ

കേരളത്തിലെ ആഭ്യന്തര വിനോദസഞ്ചാരികളുടെ വരവിൽ എറണാകുളവും തൃശ്ശൂരും ആയിരുന്നു 2017 ലും 2016 ലും മുൻപന്തിയിൽ നിൽക്കുന്ന ജില്ലകൾ. 2018 ൽ (2018 ജൂൺ വരെ) എറണാകുളവും തിരുവനന്തപുരവുമാണ് ഏറ്റവും മുൻപന്തിയിൽ നിൽക്കുന്ന ജില്ലകൾ. ഏറ്റവും കുറവ് സഞ്ചാരികളെ ആകർഷിക്കുന്ന ജില്ല പത്തനംതിട്ടയാണ്. വിശദാംശങ്ങൾ അനുബന്ധം 4.76 ൽ കൊടുത്തിരിക്കുന്നു. 2017 ൽ ഏറ്റവും

**ചിത്രം 4.18** 2016 ലും 2017 ലും വിദേശ വിനോദ സഞ്ചാരികളെ സംഭാവന ചെയ്യുന്നതിൽ മുൻപന്തിയിൽ നില്ക്കുന്ന 10 സംസ്ഥാനങ്ങൾ




അവലംബം : വിനോദ സഞ്ചാര വകുപ്പ് , കേരള സർക്കാർ

അധികം ആഭ്യന്തര വിനോദ സഞ്ചാരികൾ മദ്ധ്യ കേരളം സന്ദർശിക്കുകയുണ്ടായി എന്നാണ് മേഖല തിരിച്ചുള്ള വിശദാംശങ്ങൾ സൂചിപ്പിക്കുന്നത്. ചിത്രം 4.19 ൽ മേഖലാടിസ്ഥാനത്തിൽ ആഭ്യന്തര വിനോദ സഞ്ചാരികളുടെ സന്ദർശനം കാണിച്ചിരിക്കുന്നു.

## കേരളത്തിലെ താമസ സൗകര്യ യൂണിറ്റുകൾ

30.09.2018 ആയപ്പോൾ സംസ്ഥാനത്ത് 80,221 മുറികൾ ഉൾപ്പെടുന്ന ആകെ 5494 താമസ സൗകര്യ യൂണിറ്റുകളാണ് സംസ്ഥാനത്തുള്ളത്. എറ്റവും കൂടുതൽ താമസ സൗകര്യ യൂണിറ്റുകൾ എറണാകുളം ജില്ലയിലും (1,048 യൂണിറ്റുകൾ) കാസർഗോഡ് ജില്ല താമസ സൗകര്യ യൂണിറ്റുകളുടെ എണ്ണത്തിന്റെ കാര്യത്തിൽ ഏറ്റവും പിന്നിലുമാണ്. (83 യൂണിറ്റുകൾ) വിശദാംശങ്ങൾ അനുബന്ധം 4.77 –ൽ കൊടുത്തിരിക്കുന്നു.

## വിനോദസഞ്ചാരത്തിന്റെ സാമ്പത്തിക പ്രതിഫലനം

2017 ൽ വിനോദ സഞ്ചാര മേഖലയിൽ നിന്നുള്ള വിദേശ നാണ്യ വരുമാനം 8,392.11 കോടി രൂപയും ആഭ്യന്തര വിനോദ സഞ്ചാര വരുമാനം 17,608.22 കോടി രൂപയുമായിരുന്നു. നേരിട്ടും അല്ലാതെയും ഈ മേഖലയ്ക്ക് ലഭിച്ച വരുമാനം 33,383.68 കോടി രൂപയായിരുന്നു. 2016 ലേക്കാൾ 12.56 ശതമാനം വർദ്ധനവാണ് ഇത് സൂചിപ്പിക്കുന്നത്. വിശദാംശങ്ങൾ അനുബന്ധം 4.78 –ൽ കൊടുത്തിരിക്കുന്നു . 2008 മുതൽ 2017 വരെ കേരളത്തിലെ വിനോദസഞ്ചാരത്തിൽ നിന്നും ലഭ്യമായ മൊത്തം വരുമാനം ചിത്രം 4.20 ൽ കൊടുത്തിരിക്കുന്നു.

ചിത്രം 4.19 2017 –ൽ മേഖലാടിസ്ഥാനത്തിൽ ആഭ്യന്തര വിനോദ സഞ്ചാരികളുടെ സന്ദർശനം




അവലംബം : വിനോദ സഞ്ചാര വകുപ്പ് , കേരള സർക്കാർ

**ചിത്രം 4.20** വിനോദസഞ്ചാരത്തിൽ നിന്നും ലഭ്യമായ മൊത്തം വരുമാനം 2008 മുതൽ 2017 വരെ, രൂപ കോടിയിൽ




അവലംബം : വിനോദ സഞ്ചാര വകുപ്പ്, കേരള സർക്കാർ

## സംസ്ഥാന പദ്ധതി വിഹിതവും ചെലവും

2013–14 മുതൽ 2017–18 വരെയുള്ള കാലയളവിൽ കേരളത്തിലെ വിനോദ സഞ്ചാര മേഖലയിലെ ലഭിച്ച സംസ്ഥാന, പദ്ധതി വിഹിതവും ചെലവും സംബന്ധിച്ച വിശദാംശങ്ങൾ പട്ടിക 4.35 ൽ നൽകിയിരിക്കുന്നു. പദ്ധതി വിഹിത വിനിയോഗത്തിൽ വർദ്ധനവുണ്ടെങ്കിലും 2013–14 മുതൽ കുറഞ്ഞ നിരക്കിലാകുന്ന പ്രവണതയാണ് കാണിക്കുന്നത്.

## 2017–18 ൽ അനുവദിച്ച വിനോദ സഞ്ചാര പ്രോജക്ട്കൾ

2017–18 ൽ സംസ്ഥാനത്തിൽ 443 കോടി രൂപയുടെ 167 പ്രോജക്ട്കളും 2018–19 ൽ (ആഗസ്റ്റ് 2018 വരെ) 132 കോടി രൂപയുടെ 49 പ്രോജക്ട്കളും അനുവദിക്കുകയുണ്ടായി.

### വിവിധ പദ്ധതി പരിപാടികളുടെ പ്രധാന നേട്ടങ്ങൾ

- സാംസ്കാരിക സംരംഭങ്ങൾ– ഓണാഘോഷം 2017, നിശാഗന്ധി ഉത്സവം, പ്രാദേശിക കലാ പരിപാടികളുടെ പ്രോത്സാഹനത്തിനായുള്ള കേരള കലോത്സവമായ 'ഉത്സവം'.
- വിനോദസഞ്ചാര പ്രോത്സാഹനവും പ്രചരണവും– വിനോദസഞ്ചാര പ്രോത്സാഹനം, പ്രചരണം എന്നീ മേഖലകളിൽ വിനോദസഞ്ചാര വകുപ്പ് വിവിധ നൂതന സംരംഭങ്ങൾ ഏറ്റെടുക്കുകയുണ്ടായി. 2017–18 ൽ 12 അന്താരാഷ്ട്ര വ്യാപാര മേളകൾ, 25 ദേശീയ സഞ്ചാര, വിനോദസഞ്ചാര മേളകൾ, 20 ബി 2 ബി മീറ്റുകൾ, 21 ദേശീയ പാർട്ണർഷിപ് മീറ്റുകൾ എന്നിവയിൽ വിനോദസഞ്ചാര വകുപ്പ് പങ്കെടുത്തു.
- കേരള വിനോദസഞ്ചാര വികസന കോർപറേഷൻ (കെ.റ്റി.ഡി.സി) – തിരുവനന്തപുരത്തുള്ള ചൈത്രം ഹോട്ടലിന്റെ 52 മുറികളുടെ നവീകരണവും പുനരുദ്ധാരണവും പൂർത്തിയാക്കി.
- വടക്കേ മലബാറിലെ വിനോദസഞ്ചാര മേഖലയിലെ ചെറുകിട, ഇടത്തരം സംരംഭകരുടെ വികസനം.
- 14 ജില്ലകളിലെ തിരഞ്ഞെടുക്കപ്പെട്ട കേന്ദ്രങ്ങളിൽ ഏകദേശം 522 വനിതകൾ ക്ലീൻ ഡസ്റ്റിനേഷൻ ക്യാമ്പൈനുകളിൽ ഏർപ്പെട്ടു.
- കോഴിക്കോട് സ്റ്റേറ്റ് ഇൻസ്റ്റിറ്റ്യൂട്ട് ഓഫ്

**പട്ടിക 4.35** സംസ്ഥാന പദ്ധതി വിഹിതവും ചെലവും 2013–14 മുതൽ 2017–18 വരെ, (രൂപ കോടിയിൽ)

| വർഷം | വിഹിതം | ചെലവ് |
|---|---|---|
| 2013–14 | 189.23 | 189.78 (100%) |
| 2014–15 | 206.65 | 192.17 (93%) |
| 2015–16 | 223.04 | 203.63 (91.29%) |
| 2016–17 | 311.56 | 285.76 (91.72%) |
| 2017–18 | 342.73 | 308.32 (90%) |

അവലംബം : പ്ലാൻ സ്പേസ് കേരള

ഹോസ്പിറ്റാലിറ്റി മാനേജ്മെന്റിന് (എസ്.ഐ,.എച്ച്. എം) സ്ഥിരമായി ഒരു ക്യാമ്പസിന്റെ നിർമ്മാണം പൂർത്തിയായി.

- ഇക്കോ ടൂറിസം പദ്ധതിയുടെ ഭാഗമായി തെന്മലയിലെ വിനോദസഞ്ചാര കേന്ദ്ര വികസനം

ഉത്തരവാദിത്ത ടൂറിസം മിഷൻ– കേരളത്തിൽ ഉത്തരവാദിത്ത വിനോദ സഞ്ചാര (ആർ. ടി) പ്രവർത്തനങ്ങൾ 2008 ൽ ആരംഭിക്കുകയും ഈ പ്രവർത്തനങ്ങൾ സംസ്ഥാനം മുഴുവൻ നടപ്പിലാക്കുക എന്ന ലക്ഷ്യത്തോടെ ഉത്തരവാദിത്ത ടൂറിസം മിഷൻ 2017 ൽ രൂപം കൊള്ളുകയും ചെയ്തു. സമൂഹതലത്തിൽ വിനോദ സഞ്ചാര പ്രവർത്തനങ്ങൾ ആരംഭിക്കുക, വിനോദ സഞ്ചാര വ്യാപാര ശൃഖലകൾ സമൂഹതലത്തിൽ സൃഷ്ടിക്കുക, വിനോദ സഞ്ചാര വ്യാപാരത്തിലൂടെയും മറ്റ് സ്റ്റേക്ക് ഹോൾഡർമാരിലൂടെയും ആർ. ടി തത്വങ്ങൾ സ്വീകരിക്കുന്നത് പ്രോത്സാഹിപ്പിക്കുക എന്നിവയാണ് ഈ മിഷന്റെ ദൌത്യം. രജിസ്റ്റർ ചെയ്തിട്ടുള്ള ആർ. ടി മിഷൻ യൂണിറ്റുകളുടെ എണ്ണം 6,161 ആണ്. 5,965 ആർ.ടി മിഷൻ യൂണിറ്റുകൾ വഴി 11,835 ആളുകൾക്ക് പ്രത്യക്ഷമായും 25,958 പേർക്ക് പരോക്ഷമായും നേട്ടങ്ങൾ ലഭ്യമായി. സ്ത്രീ ശാക്തീകരണം: 6,161 ആർ.ടി മിഷൻ യൂണിറ്റുകളിൽ 4,005 ആർ.ടി മിഷൻ യൂണിറ്റുകൾ സ്ത്രീകളുടെ നേതൃത്വത്തിൽ ഉള്ളവയും (65%). ആർ.ടി മിഷന്റെ ഗുണഭോക്താക്കളിൽ കൂടുതലും സ്ത്രീകളുമാണ്. മിഷന്റെ വിനോദ സഞ്ചാര അനുബന്ധ പ്രവർത്തനങ്ങളിലൂടെ പ്രാദേശിക സമൂഹത്തിൽ 5.26 കോടി രൂപയുടെ വരുമാനം നേടിക്കൊടുക്കാൻ കഴിഞ്ഞു.

2017–18 ൽ അനുമതി ലഭിച്ച കേന്ദ്ര സഹായ പദ്ധതികളുടെ വിശദാംശങ്ങൾ പട്ടിക 4.36 ൽ കൊടുത്തിരിക്കുന്നു.

**ബോക്സ് 4.13** ജഡായു എർത്ത് സെന്റർ പ്രോജക്ട്

ഓരോ വിനോദ സഞ്ചാരിക്കും “ദൈവത്തിന്റെ സ്വന്തം നാട്” എന്ന അനുഭവം പൂർണ്ണമായും നൽകുന്ന തരത്തിലുള്ള സംസ്ഥാനത്തെ ആദ്യത്തെ പ്രധാന ബി.ഒ.റ്റി. വിനോദ സഞ്ചാര പ്രോജക്ടാണ് വിനോദ സഞ്ചാരത്തിന്റെ എല്ലാ ഘടകങ്ങളും കൂടിച്ചേർന്നിട്ടുള്ള “ജഡായു എർത്ത് സെന്റർ പ്രോജക്ട്”. കൊല്ലം ജില്ലയിലെ ചടയമംഗലത്തിനടുത്ത് ഏകദേശം 65 ഏക്കർ ഭൂ പ്രദേശത്ത് ജഡായു പാറയിൽ ഈ പ്രോജക്ട് സ്ഥിതി ചെയ്യുന്നു. സമുദ്ര നിരപ്പിൽ നിന്ന് 1000 അടി ഉയരത്തിലുള്ള ഈ ഭൂപ്രദേശത്തിന് വൈവിധ്യമായ ഭൂമിശാസ്ത്ര പ്രത്യേകതകളാണുള്ളത്. 200 അടി നീളവും 150 അടി വിസ്തൃതിയും 70 അടി ഉയരവുമുള്ള ബൃഹത്തായ ജഡായു പ്രതിമ പാറയുടെ മുകളിലാണ് നിർമ്മിച്ചിരിക്കുന്നത്. ഇതിന്റെ പ്രത്യേകതകൾ ഈ പ്രതിമയെ ലോകത്തിലെ ഏറ്റവും വലിയ പക്ഷി ശില്പമാക്കി തീർത്തിരിക്കുന്നു. പ്രകൃതിദത്തമായ ഭൂപ്രദേശത്തുള്ള ഏറ്റവും വലിയ സാഹസിക പാർക്കാണ് ജഡായു. അഡ്വെഞ്ചർ സെന്റർ, പെയിന്റ് ബാൾ, വാലി ക്രോസിംഗ്, ബൌൾഡറിംഗ്, സിപ് ലൈൻ, ട്രെക്കിംഗ്, ആർച്ചറി, റാപ്പെല്ലിംഗ്, ജൂമാറിംഗ്, വാൾ ക്ലൈമ്പിംഗ് എന്നിവ ഇവിടെ ലഭ്യമായട്ടുള്ള അനേകം പ്രവർത്തനങ്ങളിൽ ഉൾപ്പെടുന്നവയാണ്. നിർമ്മാണ ചാതുര്യം, ഐതിഹാസം, സാങ്കേതികത, സംസ്കാരം, സാഹസികത, വിനോദം, ആകർഷണം എന്നിവയുടെ അതി വിശിഷ്ടമായ സംയോജനമാണിത്. ഭാവനാ മ്യൂസിയം, ജഡായു ഇതിഹാസം ചിത്രീകരിക്കുന്ന പ്രദർശനം എന്നിവ ഈ കേന്ദ്രത്തിന്റെ മാസ്മരത വർദ്ധിപ്പിക്കുന്നു.

അവലംബം :വിനോദ സഞ്ചാര വകുപ്പ്, കേരള സർക്കാർ

**പട്ടിക 4.36** 2017–18 ൽ അനുമതി ലഭിച്ച കേന്ദ്ര സഹായ പദ്ധതികൾ , രൂപ കോടിയിൽ

| ക്രമ നം. | പദ്ധതിയുടെ പേര് | പദ്ധതി തുക | അനുവദിച്ച തുക |
|---|---|---|---|
| 1 | ഇടുക്കിയിലെയും പത്തനംതിട്ടയിലെയും ഇക്കോ ടൂറിസം സർക്യൂട്ടായി പത്തനംതിട്ട–ഗവി–വാഗമൺ തേക്കടിയുടെ ഇക്കോ ടൂറിസം സർക്യൂട്ട് വികസനം. | 90.06 | 49.6 |
| 2 | സ്പിരിച്വൽ ടൂറിസം സർക്യൂട്ട്– ശബരിമല – എരുമേലി– പമ്പ–സന്നിദാനം സ്പിരിച്വൽ സർക്യൂട്ടായി വികസിപ്പിക്കൽ. | 99.98 | 19.99 |
| 3 | സ്പിരിച്വൽ ടൂറിസം സർക്യൂട്ട്– ശ്രീ പത്മനാഭ– ആറന്മുള–ശബരിമല സ്പിരിച്വൽ ടൂറിസം സർക്യൂട്ട് ആയി വികസിപ്പിക്കൽ. | 92.44 | 44.75 |
| 4 | റൂറൽ സർക്യൂട്ട് വികസനം–മലനാട് റിവർ ക്രൂയിസ് പ്രോജക്ട് | 80.37 | 0 |
| 5 | ഗുരുവായൂർ ക്ഷേത്രത്തിന്റെ വികസനം. | 46.14 | 13.05 |
| | ആകെ | 408.99 | 127.39 |

അവലംബം : വിനോദ സഞ്ചാര വകുപ്പ്, കേരള സർക്കാർ

## വിനോദ സഞ്ചാരത്തിന് ലഭ്യമായ നേട്ടങ്ങളും പുരസ്ക്കാരങ്ങളും

കേരള വിനോദ സഞ്ചാരത്തെ ഉന്നതിയിൽ എത്തിക്കുന്നതിന് പൊതു, സ്വകാര്യ മേഖലകളുടെ സംയുക്തമായ പ്രയത്നത്തിന്റെ ഫലമായി ധാരാളം പുരസ്ക്കാരങ്ങളും നേട്ടങ്ങളും കേരള വിനോദ സഞ്ചാരത്തിനു ലഭിക്കുകയുണ്ടായി.

2018

- മികച്ച ഫേസ്ബുക്ക് പേജ് പുരസ്കാരം
- ബിനാലെ പ്രിന്റ് ക്യാംപെയിനിന് ഡാസ് ഗോൾഡിൻ സ്റ്റാഡ്റ്റർ പുരസ്കാരം.
- ലോൺലി പ്ലാനെറ്റ് ട്രാവൽ അവാർഡ് ഫോർ ബെസ്റ്റ് ഡെസ്റ്റിനേഷൻ

2017

- ഇന്ത്യയിലെ ഏറ്റവും പ്രിയങ്കരമായ വാട്ടർ ഫ്രണ്ട് ഡെസ്റ്റിഷേനുള്ള ബെറ്റർ ഹോളിഡേ പുരസ്കാരം
- ലോൺലി പ്ലാനെറ്റ് ട്രാവൽ അവാർഡ് ഫോർ ബെസ്റ്റ് ഡെസ്റ്റിനേഷൻ
- ഏറ്റവും മികച്ച വെൽനസ്സ് ആന്റ് സ്പിരിച്ചാലിറ്റി കേന്ദ്രത്തിനുള്ള ഔട്ടലുക്ക് ട്രാവലർ അവാർഡ്
- മികച്ച ഉപഭോക്തൃ യാത്ര ലഘുലേഖയ്ക്കുള്ള പി.എ.ടി.എ ഗോൾഡ് അവാർഡ്
- ഏറ്റവും മികച്ച ജലാശയങ്ങൾ, ആയുർവേദം, സ്പാ, വെൽനസ്സ് എന്നിവയ്ക്കുള്ള വി.റ്റി.എച്ച് ഇന്റർ നാഷണൽ ടൂറിസം കോൺക്ലേവ് & ട്രാവൽ അവാർഡുകൾ .
- ഏറ്റവും മികച്ച വെൽനസ്സ് ആന്റ് സ്പിരിച്ചാലിറ്റി കേന്ദ്രത്തിനുള്ള ഔട്ടലുക്ക് ട്രാവലർ അവാർഡ്
- കുമരകത്തിന് വേൾഡ് ട്രാവൽ മാർട്ട് റെസ്പോൺസിബിൾ ടൂറിസം അവാർഡ്.

## ദേശീയ വിനോദ സഞ്ചാര പുരസ്കാരങ്ങൾ

- കേരള സർക്കാർ വിനോദ വകുപ്പിന്റെ ചലച്ചിത്ര ലഘുലേഖയായ യുവർ നെക്സ്റ്റ് ബ്ലോക്കബ്സ്റ്റർ ഡെസ്റ്റിനേഷനു ലഭിച്ച ഏറ്റവും മികച്ച വിനോദസഞ്ചാര പ്രോത്സാഹന, പ്രചാരണത്തിനുള്ള പുരസ്കാരം
- ഇംഗ്ലീഷ് ഒഴികെയുള്ള വിദേശ ഭാഷകളിലെ മികച്ച പ്രസിദ്ധീകരണം– വിനോദ സഞ്ചാര വകുപ്പിന്റെ സ്പാനിഷ് ലഘുലേഖ
- ഏറ്റവും മികച്ച ഉത്തരവാദിത്ത ടൂറിസം പ്രോജക്ട്/ സംരംഭം–കുമരകം ഉത്തരവാദിത്ത ടൂറിസം മിഷൻ
- കോംപ്രിഹെൻസീവ് ഡെവലപ്മെന്റ് ഓഫ് ടൂറിസം

**ബോക്സ് 4.14** കേരള വിനോദ സഞ്ചാര നയം 2017: പ്രസക്തഭാഗങ്ങൾ

- വിനോദ സഞ്ചാരികൾക്ക് ഗുണ നിലവാരമുള്ള സേവനം ഉറപ്പുവരുത്തുന്നതിനും വിനോദ സഞ്ചാര മേഖലയിലെ അനാരോഗ്യകരമായ പ്രവണതകൾ നിയന്ത്രിക്കുന്നതിനുമായി വിവിധ സ്റ്റേക് ഹോൾഡർമാരുടെ പ്രവർത്തനങ്ങൾ നിരീക്ഷിക്കുന്നതിനുമായി ഒരു കേരള വിനോദ സഞ്ചാര നിയന്ത്രണ അതോറിറ്റി (കെ.റ്റി. ആർ.എ) സ്ഥാപിക്കൽ.
- വിനോദ സഞ്ചാര പ്രവർത്തനങ്ങളിൽ ട്രാൻസ്ജന്ഡർ വിഭാഗത്തിന്റെയും വിഭിന്ന ശേഷിക്കാരുടെയും പങ്കാളിത്തത്തിന് സഹായം ചെയ്യൽ.
- മൺസൂൺ വിനോദ സഞ്ചാരവും അനുഭവവേദ്യ വിനോദ സഞ്ചാരവും പ്രചരിപ്പിക്കൽ.
- വിനോദ സഞ്ചാരികൾക്ക് ഗ്രാമ ജീവിതാനുഭവം നേരിട്ട് ലഭ്യമാക്കൽ.
- 2021 ആകുമ്പോൾ വിദേശ വിനോദ സഞ്ചാരികളുടെ വരവ് ഇരട്ടിയാക്കലും ആഭ്യന്തര വിനോദ സഞ്ചാരികളുടെ വരവ് 50 ശതമാനമായി വർധിപ്പിക്കലും
- യുവ യാത്രികർ, തൊഴിൽ ചെയ്യുന്നവർ, വിദ്യാർത്ഥികൾ, കലാകാരന്മാർ എന്നിവരെ സംസ്ഥാനത്തേക്ക് ആകർഷിക്കുന്നതിലേക്കായി പുതിയ ഉത്പന്നങ്ങൾ സൃഷ്ടിക്കൽ.
- വിദേശ പ്രചരണം ശക്തിപ്പെടുത്തൽ.
- വിനോദസഞ്ചാരമേഖലയിലെ മാലിന്യനിർമാർജ്ജനം പോലെയുള്ള പ്രധാനപ്പെട്ട പ്രശ്നങ്ങൾ തദ്ദേശസ്ഥാപനങ്ങളും ആയി സഹകരിച്ചുകൊണ്ട് പരിഹരിക്കൽ.
- പ്രാദേശിക, അന്തർദേശീയ വിപണികളിലെ പ്രധാന ഭാഗങ്ങളെ കേരളവുമായി യോജിപ്പിക്കുന്നതുമായി ബന്ധപ്പെട്ട പ്രശ്നങ്ങൾ പരിഹരിക്കുന്നതിന് അനുയോജ്യമായ ശ്രമങ്ങൾ ആരംഭിക്കുക.
- കേരള വിനോദസഞ്ചാര സംരംഭകത്വ ഫണ്ട് (കെ.റ്റി.ഇ.എഫ്) രൂപീകരിക്കൽ
- സുസ്ഥിര വിനോദസഞ്ചാര വികസനത്തിനായി കർമപദ്ധതി രൂപീകരിക്കൽ
- തെരഞ്ഞെടുക്കപ്പെട്ട കേന്ദ്രങ്ങളിൽ അന്തർദേശീയ നിലവാരത്തിലുള്ള വിനോദസഞ്ചാര പ്രോജക്ട്ടുകൾ പൊതു സ്വകാര്യ പങ്കാളിത്ത മാതൃകയിൽ വികസിപ്പിക്കൽ.
- വിനോദസഞ്ചാര സൗഹൃദ, സുരക്ഷിത കേന്ദ്രങ്ങൾ സഞ്ചാരികൾക്ക് ഉറപ്പുവരുത്തൽ

Source: വിനോദ സഞ്ചാര വകുപ്പ്, കേരള സർക്കാർ

– –ഏറ്റവും മികച്ച സംസ്ഥാനം/ കേന്ദ്ര ഭരണ പ്രദേശം.

- ഏറ്റവും മികച്ച സിവിക്  മാനേജ്മെന്റ് – സരോവരം ജൈവ പാർക്ക്.
- വിവര സാങ്കേതിക വിദ്യ – സമൂഹമാധ്യമം/ മൊബൈൽ ആപ്പിന്റെ ഏറ്റവും നൂതനമായ വിനിയോഗത്തിനുള്ള ഹാൾ ഓഫ് ഫെയിം പുരസ്കാരം.

## കേരളത്തിൻറെ പ്രളയാനന്തര സാഹചര്യം

- 2018 ജൂലൈ–ആഗസ്റ്റ് മാസത്തിലെ പ്രളയം താത്കാലികമായി സംസ്ഥാനത്തേക്കുള്ള വിനോദസഞ്ചാരികളുടെ വരവ് തടസപ്പെടുത്തുകയുണ്ടായി.  മറ്റു സീസണുകളെക്കാളും കുറഞ്ഞ നിരക്കിൽ വിനോദസഞ്ചാരികൾ മൺസൂൺ സീസണിൽ എത്തുന്നതിനാൽ 20 ശതമാനം മുതൽ 25 ശതമാനം വരെ വരുമാനത്തിൽ കുറവ് വരുന്നതിൽ നിന്നും വിദൂരമായ സാഹചര്യമാണ് .
- സംസ്ഥാനമൊട്ടാകെയുള്ള ഓണാഘോഷ പരിപാടികൾ റദ്ദാക്കിയത് വിനോദസഞ്ചാര മേഖലക്ക് വലിയ തിരിച്ചടിയായി.
- ഹോട്ടലുകളിലും ഭക്ഷണശാലകളിലും താൽക്കാലികമായി ജോലി ചെയ്തിരുന്നവർ, സ്വയംതൊഴിലിൽ ഏർപ്പെട്ടിരുന്നവർ, ചെറുകിട ഷോപ്പുകളിലും ഭക്ഷണശാലകളിലും ജോലിചെയ്തിരുന്ന മറ്റു ജോലിക്കാർ, എന്നിങ്ങനെ ഒരു വിഭാഗം തൊഴിലാളികളെ പ്രളയം ബാധിച്ചു.

## ഭാവി വീക്ഷണം

വിദേശ വരുമാനം നേടുന്നതിനും തൊഴിലവസരങ്ങൾ സൃഷ്ടിക്കുന്നതിനും രാജ്യത്തിന്റെയും സംസ്ഥാനത്തിന്റെയും സാമ്പത്തിക വികസനത്തിന്റെ പ്രധാന പങ്കുവഹിക്കുന്നതിനും വിനോദസഞ്ചാരമേഖലയ്ക്ക് സാധിക്കും.  സംസ്ഥാനത്ത് അടുത്തിടെ സംഭവിച്ച വെള്ളപ്പൊക്കത്തിൽ ധാരാളം വിനോദസഞ്ചാരകേന്ദ്രങ്ങൾ പ്രളയത്തിലാകുകയും റോഡുകൾക്ക് നാശനഷ്ടം സംഭവിക്കുകയും ചെയ്തതുകൊണ്ട് സംസ്ഥാനത്തെ വിനോദസഞ്ചാര വ്യവസായത്തെ പ്രളയം ബാധിക്കുകയുണ്ടായി. നിലവിലെ പ്രളയാനന്തര സാഹചര്യത്തിൽ, പ്രളയബാധിതർക്ക് ജീവനോപാധികൾ പ്രദാനം ചെയ്യുന്നതിനുള്ള സാധ്യത മുൻഗണനയായി പരിഗണിക്കേണ്ടതുണ്ട്. സംസ്ഥാനത്തേക്ക് വിനോദ സഞ്ചാരികളുടെ വരവ് കുറവുള്ള രാജ്യങ്ങളിൽ പ്രചരണ പ്രവർത്തനങ്ങൾക്ക് കൂടുതൽ ശ്രദ്ധ കേന്ദ്രീകരിക്കേണ്ടത് അത്യാവശ്യമാണ്. കൂടുതൽ പരിഗണന നൽകേണ്ട മറ്റൊരു മേഖലയാണ് സംസ്ഥാനത്തെ അധികം അറിയപ്പെടാത്ത വിനോദസഞ്ചാരകേന്ദ്രങ്ങളുടെ വികസനവും പ്രചരണവും. സമ്പന്നമായ ചരിത്ര, സാംസ്കാരിക പാരമ്പര്യം ഉള്ള സംസ്ഥാനമായ കേരളത്തിന് സുരക്ഷിതവും പരിസ്ഥിതി സൗഹൃദപരമായതും  സഞ്ചാരികൾക്ക് ലോകോത്തര നിലവാരത്തിലുള്ളതുമായ വിനോദസഞ്ചാരകേന്ദ്രങ്ങൾ ഉറപ്പുവരുത്തുന്നതിനായി കൂടുതൽ ശ്രദ്ധ കേന്ദ്രീകരിക്കേണ്ടതുണ്ട്.

## വിദേശ വ്യാപാരം

### ഇൻഡ്യയിലെ വിദേശവ്യാപാരം

ഇൻഡ്യ 190 രാജ്യങ്ങളിലേക്ക് ഏകദേശം 7500 വസ്തുക്കൾ കയറ്റുമതി ചെയ്യുകയും 140 രാജ്യങ്ങളിൽ നിന്ന് ഏകദേശം 6000 വസ്തുക്കൾ ഇറക്കുമതി ചെയ്യുന്നുമുണ്ട്. കേന്ദ്ര വാണിജ്യ വ്യവസായ മന്ത്രാലയത്തിന്റെ കണക്ക് പ്രകാരം 2017-18 ൽ ഇൻഡ്യ 10.03 ശതമാനം വളർച്ചരേഖപ്പെടുത്തിക്കൊണ്ട് 303.53 ബില്യൺ ഡോളറിന്റെ ചരക്കുകൾ വിദേശ രാജ്യങ്ങളിലേയ്ക്ക് കയറ്റി അയച്ചു. 2016-17 ൽ ഇൻഡ്യയുടെ ചരക്ക് കയറ്റുമതി 275.85 ബില്യൺ ഡോളറിന്റേതായിരുന്നു. കൂടാതെ 2017-18 ൽ 8.76 ശതമാനം വളർച്ച രേഖപ്പെടുത്തിക്കൊണ്ട് 174.76 ബില്യൺ ഡോളറിന്റെ സേവനങ്ങളും കയറ്റുമതി ചെയ്തിരുന്നു. 2016-17 ൽ ഇത് 160.68 ബില്യൺ ഡോളറിന്റേതായിരുന്നു.

ഇൻഡ്യയുടെ മൊത്തം കയറ്റുമതി (ചരക്കുകളും സേവനങ്ങളും ) 2018-19 ൽ (ഏപ്രിൽ മുതൽ ഒക്ടോബർ വരെ) മുൻ വർഷത്തെ ഇതേ കാലയളവിനെ അപേക്ഷിച്ച് 17.17 ശതമാനം വർദ്ധിച്ച് 308.32 ബില്യൺ ഡോളറാകുമെന്ന് കണക്കാക്കുന്നു. ഇതിൽ 13.27 ശതമാനം വർദ്ധനയോടെ 191.01 ബില്യൺ ഡോളറിന്റെ ചരക്ക് കയറ്റുമതിയും 24.15 ശതമാനം വർദ്ധനവോടെ 117.30 ബില്യൺ ഡോളറിന്റെ സേവന കയറ്റുമതിയും ആകുന്നു.

ഇൻഡ്യയുടെ മൊത്തം ഇറക്കുമതി മൂല്യം 2018-19 ൽ ഏപ്രിൽ മുതൽ ഒക്ടോബർ വരെയുള്ള മാസങ്ങളിൽ, മുൻ വർഷത്തെ ഇതേ കാലയളവിനെ അപേക്ഷിച്ച് 18.88 ശതമാനം വളർച്ച രേഖപ്പെടുത്തിക്കൊണ്ട് 374.88 ബില്യൺ ഡോളറായിരിക്കുമെന്ന് കണക്കാക്കുന്നു. ഇതിൽ 16.37 ശതമാനം വർദ്ധനവോടെ 302.47 ബില്യൺ ഡോളറിന്റെ ചരക്ക് ഇറക്കുമതിയും 30.62 ശതമാനം വർദ്ധനവോടെ 72.41 ബില്യൺ ഡോളറിന്റെ സേവന ഇറക്കുമതിയും ഉൾപ്പെടുന്നു.

2017 ഒക്ടോബർ മാസം 22.89 ബില്യൺ ഡോളറായിരുന്ന ഇൻഡ്യയുടെ ചരക്ക് കയറ്റുമതി മൂല്യം 17.86 ശതമാനം വർദ്ധനവ് രേഖപ്പെടുത്തിക്കൊണ്ട് 2018 ഒക്ടോബർ മാസത്തിൽ 26.98 ബില്യൺ ഡോളറായി ഉയർന്നു. 2018 ഒക്ടോബർ മാസത്തിൽ, മുൻ വർഷത്തെ ഇതേ മാസത്തെ അപേക്ഷിച്ച് വളർച്ച രേഖപ്പെടുത്തികൊണ്ട് എൻജിനിയറിംഗ് സാമഗ്രികൾ (8.87 ശതമാനം) പെട്രോളിയം ഉൽപന്നങ്ങൾ (49.38 ശതമാനം), ജൈവ അജൈവ രാസ വസ്തുക്കൾ (34.01 ശതമാനം), മരുന്നുകളും ഔഷധങ്ങളും (12.83 ശതമാനം) രത്നങ്ങളും ആഭരണങ്ങളും (5.48 ശതമാനം) കയറ്റുമതി ചെയ്തു.

ഇൻഡ്യയുടെ മൊത്തം ചരക്ക് ഇറക്കുമതി മൂല്യം 2018 ഒക്ടോബർ മാസത്തിൽ, മുൻ വർഷത്തെ ഇതേ മാസത്തെ അപേക്ഷിച്ച് 17.62 ശതമാനം വർദ്ധനവ് രേഖപ്പെടുത്തി 44.11 ബില്യൺ ഡോളറായി ഉയർന്നു. 2017 ഒക്ടോബറിൽ ഇത് 37.50 ബില്യൺ ഡോളറിന്റേതായിരുന്നു. പെട്രോളിയവും, പെട്രോളിയം ഉൽപന്നങ്ങളും (52.64 ശതമാനം) ഇലക്ട്രോണിക് സാധനങ്ങൾ (31.94 ശതമാനം) യന്ത്രങ്ങൾ, വൈദ്യുതി വൈദ്യുതേതര സാധനങ്ങൾ (12.45 ശതമാനം) കൽക്കരിയും അനുബന്ധ വസ്തുക്കളും (12.38 ശതമാനം) രാസവസ്തുക്കൾ (26.36 ശതമാനം) എന്നിവയുടെ ഇറക്കുമതി മൂല്യത്തിൽ 2017 ഒക്ടോബർ മാസത്തെ അപേക്ഷിച്ച് 2018 ഒക്ടോബർ മാസത്തിൽ ഉയർന്ന വളർച്ചാ നിരക്ക് രേഖപ്പെടുത്തി.

വിദേശ വ്യാപാരത്തിൽ ഇൻഡ്യ അഭിമുഖീകരിക്കുന്ന വെല്ലുവിളികൾ നേരിടുന്നതിനായി കേന്ദ്ര സർക്കാരിന്റെ 'മേക്ക് ഇൻഡ്യ' 'ഡിജിറ്റൽ ഇൻഡ്യ' എന്നീ പരിപാടികളുടെ ചുവട് പിടിച്ചുകൊണ്ട് സാധന സേവനങ്ങളുടെ കയറ്റുമതി വർദ്ധിപ്പിക്കുന്നതിനോടൊപ്പം രാജ്യത്തിനകത്ത് കൂടുതൽ തൊഴിലവസരങ്ങൾ സൃഷ്ടിക്കുക, മൂല്യ വർദ്ധിത ഉൽപ്പന്നങ്ങളുണ്ടാക്കുക, എന്നിവയ്ക്ക് ഊന്നൽ നൽകിക്കൊണ്ട് ഒരു പഞ്ചവത്സര (2015-20) വിദേശ വ്യാപാര നയത്തിന് ഇൻഡ്യ തുടക്കമിട്ടു. ഈ നയത്തിൽ ഈസ് ഓഫ് ഡൂയിംങ് ബിസിനസ്സ് പ്രത്യക ഊന്നൽ നൽകുന്നുണ്ട്.

### വിദേശ വ്യാപാരം – കേരളം

കേരളത്തിലെ വിദേശ വ്യാപാരം പ്രധാനമായും കൊച്ചി തുറമുഖം വഴിയാണ്. തേയില, കശുവണ്ടി, സമുദ്രോത്പന്നങ്ങൾ, കയറും കയറുൽപ്പന്നങ്ങളും, സുഗന്ധ വ്യഞ്ജനങ്ങൾ, രാസ വളം, അസംസ്കൃത വസ്തുക്കൾ, ഭക്ഷ്യ ധാന്യങ്ങൾ, ഇരുമ്പ് ഉരുക്ക് സാധനങ്ങൾ, യന്ത്ര സാമഗ്രികൾ തുടങ്ങിയവയാണ് കേരളത്തിന്റെ പ്രധാന വിദേശ വാണിജ്യ സാധനങ്ങൾ. കൊച്ചി തുറമുഖം 2017-18 ൽ കൈകാര്യം ചെയ്ത മൊത്തം ചരക്ക് (ആഭ്യന്തരവും വിദേശവും ഉൾപ്പെടെ) 16.52 ശതമാനം വളർച്ചയോടെ 291.38 ലക്ഷം മെട്രിക് ടൺ ആയി വർദ്ധിച്ചു. 2016-17-ൽ ഇത് 250.07 ലക്ഷം മെട്രിക് ടൺ ആയിരുന്നു. ഇതിൽ ആഭ്യന്തര ചരക്ക് വ്യാപാരം 2017-18-ൽ 22.35 ശതമാനം വളർച്ച രേഖപ്പെത്തിക്കൊണ്ട് 86.55 ലക്ഷം മെട്രിക്ക് ടണ്ണായി വർദ്ധിച്ചു. 2016-17-ൽ ഇത് 3.44 ശതമാനം കുറവ് രേഖപ്പെടുത്തിക്കൊണ്ട് 70.74 ലക്ഷം മെട്രിക് ടൺ ആയിരുന്നു. 2017- 18-ൽ കൊച്ചി തുറമുഖം കൈകാര്യം ചെയ്തത് മൊത്തം വിദേശ വ്യാപാരം 204.83 ലക്ഷം മെട്രിക് ടണ്ണും, വളർച്ചാ നിരക്ക് 14.22 ശതമാനവും

**പട്ടിക 4.37** കൊച്ചി തുറമുഖം വഴി കൈകാര്യം ചെയ്ത ചരക്കുകൾ, 2013-14 മുതൽ 2017-18വരെ (അളവ്: ലക്ഷം മെട്രിക് ടൺ)

| വ്യാപാരം | കയറ്റുമതി | | | | | ഇറക്കുമതി | | | | |
|---|---|---|---|---|---|---|---|---|---|---|
| | 2013-14 | 2014-15 | 2015-16 | 2016-17 | 2017-18 | 2013-14 | 2014-15 | 2015-16 | 2016-17 | 2017-18 |
| 1 | 2 | 3 | 4 | 5 | 6 | 7 | 8 | 9 | 10 | 11 |
| ആഭ്യന്തരം | 17.18 | 16.48 | 12.86 | 14.18 | 27.38 | 60.63 | 52.15 | 60.4 | 56.56 | 59.17 |
| വിദേശം | 25.32 | 24.1 | 26.28 | 33.41 | 30.41 | 105.73 | 123.22 | 121.44 | 145.92 | 174.42 |
| ആകെ | 42.5 | 40.58 | 39.14 | 47.59 | 57.79 | 166.36 | 175.37 | 181.84 | 202.48 | 233.59 |

അവലംബം:കൊച്ചിൻ പോർട്ട് ട്രസ്റ്റ്

ആയിരുന്നു. 2016-17-ൽ ഇത് 179.33 ലക്ഷം ടണ്ണും, വളർച്ചാ നിരക്ക് 21.4 ശതമാനം ആയിരുന്നു. (പട്ടിക 4.37).

കൊച്ചി തുറമുഖം വഴിയുള്ള മൊത്തം കയറ്റുമതി (ആഭ്യന്തരവും വിദേശവും ഉൾപ്പെടെ) 2017-18 ൽ 21.43 ശതമാനം വളർച്ച് കൈവരിച്ചു കൊണ്ട് 57.79 ലക്ഷം മെട്രിക് ടണ്ണായി വർദ്ധിച്ചു. 2016-17-ൽ ഇത് 47.59 ലക്ഷം മെട്രിക് ടണ്ണായിരുന്നു. മൊത്തം കയറ്റുമതിയിൽ ആഭ്യന്തര കയറ്റുമതി വ്യാപാരം 2017- 18 ൽ 93.09 ശതമാനം വർദ്ധനവോടെ 27.38 ലക്ഷം മെട്രിക് ടണ്ണായി ഉയർന്നു. എന്നാൽ വിദേശ കയറ്റുമതി 2017-18 ൽ 8.98 ശതമാനം കുറഞ്ഞ് 30.41 ലക്ഷം മെട്രിക് ടൺ മാത്രമായിരുന്നു. കൊച്ചി തുറമുഖം വഴി കയറ്റുമതി ചെയ്ത പ്രധാന ഇനങ്ങളുടെ വിവരങ്ങൾ അനുബന്ധം 4.79 ൽ വിവരിച്ചിട്ടുണ്ട്.

കൊച്ചി തുറമുഖം 2017-18-ൽ കൈകാര്യം ചെയ്ത മൊത്തം ഇറക്കുമതി 233.59 ലക്ഷം മെട്രിക് ടൺ ആയിരുന്നു. 2016- 17-ൽ ഇത് 202.48 ലക്ഷം മെട്രിക് ടണ്ണായിരുന്നു. മുൻ വർഷത്തെ അപേക്ഷിച്ച് 2017- 18-ൽ 15.36 ശതമാനം വളർച്ച രേഖപ്പെടുത്തി. ആഭ്യന്തര ഇറക്കുമതി 2016-17-ൽ 56.56 ലക്ഷം മെട്രിക് ടൺ ആയിരുന്നത് 4.61 ശതമാനം വർദ്ധനവോടെ 59.17 ലക്ഷം മെട്രിക് ടൺ ആയി ഉയർന്നു. 2016- 17 ൽ 6.36 ശതമാനം കുറവാണ് ഉണ്ടായിരുന്നത്. 2017 -18-ൽ കൊച്ചി തുറമുഖം വഴിയുള്ള വിദേശ ഇറക്കുമതി 19.53 ശതമാനം വളർച്ചയോടെ 174.42 ലക്ഷം മെട്രിക് ടൺ ആയിരുന്നു. മുൻ വർഷം ഇത് 145.92 ലക്ഷം മെട്രിക് ടണ്ണും വളർച്ചാ നിരക്ക് 20.16 ശതമാനവും ആയിരുന്നു.

കൊച്ചി തുറമുഖം വഴിയുള്ള ആകെ ഇറക്കുമതി 2016-17-ൽ 202.48 ലക്ഷം മെട്രിക് ടൺ ആയിരുന്നത് 15.36 ശതമാനം വർദ്ധവ് രേഖപ്പെടുത്തിക്കൊണ്ട് 2017- 18 ൽ 233.59 ലക്ഷം ടൺ ആയി ഉയർന്നു. ഇരുമ്പ്, ഉരുക്ക്, യന്ത്ര സാമഗ്രികൾ എന്നിവയുടെ ഇറക്കുമതി 2016-17 ൽ 25,153 മെട്രിക് ടൺ ആയിരുന്നത് 138.29 ശതമാനം വളർച്ച രേഖപ്പെടുത്തിക്കൊണ്ട് 2017 -18 ൽ 59,936 ടൺ ആയി വർദ്ധിച്ചു. രാസവളങ്ങളുടെയും അസംസ്കൃത വസ്തുക്കളുടെയും ഇറക്കുമതി ഈ കാലയളവിൽ 11.10 ശതമാനം ഇടിവ് രേഖപ്പെടുത്തിക്കൊണ്ട് 2,51,239 മെട്രിക് ടണ്ണിൽ നിന്നും 2,23,357 മെട്രിക് ടൺ ആയി കുറഞ്ഞു. പെട്രോളും പെട്രോളിയം ഉൽപന്നങ്ങളും ഉൾപ്പെടുന്ന മറ്റ് ഇനങ്ങളുടെ ഇറക്കുമതിയിൽ 2016 -17 നെ അപേക്ഷിച്ച് 2017- 18 ൽ 17.09 ശതമാനത്തിന്റെ വളർച്ച രേഖപ്പെടുത്തിക്കൊണ്ട് 1,97,07,661 മെട്രിക് ടണ്ണിൽ നിന്നും 2,30,75,673 ടണ്ണായി വർദ്ധിച്ചു. 2017-18 ൽ ന്യൂസ് പ്രിന്റും ഭക്ഷ്യ ധാന്യങ്ങളും കൊച്ചി തുറമുഖം വഴി ഇറക്കുമതി ചെയ്തിരുന്നില്ല. (അനുബന്ധം 4.80)

## സമുദ്രോൽപന്നങ്ങളുടെ കയറ്റുമതി

അന്താരാഷ്ട്ര സമുദ്രോൽപന്ന വിപണിയുടെ വെല്ലുവിളികൾ നേരിട്ടുകൊണ്ട് ഇന്ത്യ 2017-18 ൽ 45,106.89 കോടി രൂപ മൂല്യം ഉള്ള 13.77 ലക്ഷം മെട്രിക് ടൺ സമുദ്രോൽപന്നങ്ങൾ കയറ്റുമതി ചെയ്യുകയുണ്ടായി. മുൻ വർഷം ഇത് 37,870.90 കോടി രൂപ മൂല്യമുള്ള 11.35 ലക്ഷം മെട്രിക് ടൺ ആയിരുന്നു. 2016-17 വർഷമായി താരതമ്യം ചെയ്യുമ്പോൾ സമുദ്രോൽപന്നങ്ങളുടെ കയറ്റുമതിയുടെ അളവിലും മൂല്യത്തിലും 2017-18 ൽ യഥാക്രമം 21.35 ശതമാനവും 19.10 ശതമാനവും വർദ്ധനവുണ്ടായി. കേരളത്തിൽ നിന്നുള്ള സമുദ്രോൽപന്നങ്ങളുടെ കയറ്റുമതിയുടെ അളവിലും മൂല്യത്തിലും 2017-18 ൽ മുൻ വർഷത്തെ അപേക്ഷിച്ച് വർദ്ധനവ് ഉണ്ടായിട്ടുണ്ട്. സമുദ്രോൽപന്ന കയറ്റുമതി 2016-17 ൽ 1.59 ലക്ഷം മെട്രിക് ടൺ ആയിരുന്നത് 2017-18 ൽ 1.79 ലക്ഷം മെട്രിക് ടൺ ആയി വർദ്ധിച്ചു. ഇതിന്റെ മൂല്യം 5,008.54 കോടി രൂപയിൽ നിന്നും 5,919.03 കോടി രൂപയായും വർദ്ധിച്ചു. അളവിലും മൂല്യത്തിലും 2017-18 ൽ യഥാക്രമം 12.26 ശതമാനവും 18.18 ശതമാനവും വളർച്ച രേഖപ്പെടുത്തി. ( പട്ടിക 4.38 & ചിത്രം 4.21) .

ആഗോള വിപണി അഭിമുഖീകരിക്കുന്ന ചാഞ്ചാട്ടങ്ങളും വെല്ലുവിളികളും ഇൻഡ്യയുടെ വിദേശ വാണിജ്യ രംഗത്തെ ചാഞ്ചാട്ടങ്ങൾക്ക് കാരണമായിട്ടുണ്ട്. 2012-13 മുതൽ ഇൻഡ്യയിലും കേരളത്തിലും നിന്നുള്ള സമുദ്രോൽപന്ന കയറ്റുമതിയുടെ വളർച്ചാ നിരക്കിൽ

**പട്ടിക 4.38** ഇന്ത്യയിലെയും കേരളത്തിലെയും സമുദ്രോല്പന്നങ്ങളുടെ കയറ്റുമതി (2011–12 മുതൽ 2017–18വരെ)
(അളവ്: മെട്രിക് ടൺ, മൂല്യം: കോടി രൂപയിൽ)

| വർഷം | ഇന്ത്യ | | കേരളം | | കേരളത്തിന്റെ ഓഹരി (ശതമാനത്തിൽ) | |
|---|---|---|---|---|---|---|
| | അളവ് | മൂല്യം | അളവ് | മൂല്യം | അളവ് | മൂല്യം |
| 2011–12 | 862,021 | 16,597.23 | 155,714 | 2,988.33 | 18.06 | 18 |
| 2012–13 | 928,215 | 18,856.26 | 166,399 | 3,435.85 | 17.93 | 18.22 |
| 2013–14 | 983,756 | 30,213.26 | 165,698 | 4,706.36 | 16.84 | 15.58 |
| 2014–15 | 1,051,243 | 33,441.61 | 166,754 | 5,166.08 | 15.86 | 15.45 |
| 2015–16 | 945,892 | 30,420.83 | 149,138 | 4,644.42 | 15.77 | 15.27 |
| 2016–17 | 1,134,948 | 37,870.90 | 159,141 | 5,008.54 | 14.02 | 13.23 |
| 2017–18 | 1,377,244 | 45,106.89 | 178,646 | 5,919.03 | 12.97 | 13.12 |

അവലംബം: സമുദ്രോല്പന്നകയറ്റുമതി വികസന അതോറിറ്റി

**ചിത്രം 4.21 .** ഇൻഡ്യയിലും കേരളത്തിലും നിന്നുള്ള സമുദ്രോൽപന്ന കയറ്റുമതിയുടെ വളർച്ചാ നിരക്കും കേരളത്തിന്റെ വിഹിതവും (അളവിൽ) ശതമാനത്തിൽ (2011–12 മുതൽ 2017–18 വരെ)




അവലംബം: സമുദ്രോല്പന്ന കയറ്റുമതി വികസന അതോറിറ്റി

ചാഞ്ചാട്ടങ്ങൾ കാണാവുന്നതാണ്. ഇൻഡ്യയിൽ നിന്നുള്ള സമുദ്രോൽപന്ന കയറ്റുമതിയുടെ വളർച്ചാ നിരക്ക് 2012–13 ൽ 7.68 ശതമാനമായിരുന്നത് 2013–14 ൽ 5.98 ശതമാനമായി കുറഞ്ഞു. 2014–15 ൽ ഇത് 6.86 ശതമാനമായി വർദ്ധിച്ചു എങ്കിലും 2015–16 ൽ 10.02 ശതമാനം ഇടിവും രേഖപ്പെടുത്തി. 2016–17 ൽ വീണ്ടും 19.99 ശതമാനമായി വർദ്ധിച്ചു. 2017–18 ൽ ഇത് വീണ്ടും 21.35 ശതമാനമായി വർദ്ധിച്ചു.

ഇൻഡ്യയിൽ നിന്നുള്ള സമുദ്രോൽപന്ന കയറ്റുമതിയും വളർച്ചയിലെ ചാഞ്ചാട്ടവും കേരളത്തിൽ നിന്നുള്ള ഇതിന്റെ കയറ്റുമതിയിലും പ്രതിഫലിച്ചിട്ടുണ്ട്. കേരളത്തിൽ നിന്നുള്ള സമുദ്രോൽപന്ന കയറ്റുമതി വളർച്ചാ നിരക്ക് 2012–13 ൽ 6.86 ശതമാനമായിരുന്നത് 2013–14 ൽ (–)0.42 ശതമാനമായി കുറയുകയും ചെയ്തു. 2014–15 ൽ 0.64 ശതമാനവും, 2016–17 ൽ 6.71 ശതമാനവും 2017–18 ൽ 12.26 ശതമാനവും വളർച്ച രേഖപ്പെടുത്തുകയുണ്ടായി.

ഇൻഡ്യയിൽ നിന്നുള്ള സമുദ്രോൽപന്ന കയറ്റുമതിയിൽ കേരളത്തിന്റെ പങ്ക് അളവിന്റെ അടിസ്ഥാനത്തിൽ കുറഞ്ഞുവരുന്നതായും കാണാം. 2011–12 ൽ ഇത് 18.06 ശതമാനമായിരുന്നു. 2015–16 ൽ ഇത് 15.77 ശതമാനവും 2016–17 ൽ 14.02 ശതമാനവും 2017–18 ൽ 12.97 ശതമാനവും ആയിരുന്നു(അനുബന്ധം 4.81).

2017–18 ൽ ഇൻഡ്യയിൽ നിന്നുള്ള മൊത്തം സമുദ്രോൽപന്ന കയറ്റുമതിയിൽ അളവിലും മൂല്യത്തിലും യഥാക്രമം 41.10 ശതമാനവും 68.43 ശതമാനവും രേഖപ്പെടുത്തി ശീതീകരിച്ച ചെമ്മീൻ

**ചിത്രം 4.22** ഇൻഡ്യയിൽ നിന്ന് കയറ്റി അയച്ച സമുദ്രോൽപന്നങ്ങളും വിപണി വിഹിതവും (ശതമാനത്തിൽ)–2017–18




അവലംബം: സമുദ്രോല്പന്ന കയറ്റുമതി വികസന അതോറിറ്റി

കയറ്റുമതിയിൽ മുന്നിലുള്ള സ്ഥാനം നിലനിർത്തി. അളവിൽ 25.64 ശതമാനവും മൂല്യത്തിൽ 10.36 ശതമാനവും രേഖപ്പെടുത്തി ശീതീകരിച്ച മത്സ്യം തൊട്ടു പിറകിലായിട്ടുണ്ട്. 2017–18 ൽ 30.26 ശതമാന അളവിലും 24.92 ശതമാനം മൂല്യത്തിലും വളർച്ച രേഖപ്പെടുത്തിക്കൊണ്ട് 30,868.17 കോടി രൂപ മൂല്യമുള്ള 5.66 ലക്ഷം ടൺ ശീതീകരിച്ച ചെമ്മീൻ ഇൻഡ്യയിൽ നിന്ന് കയറ്റി അയച്ചു. 2017–18 ൽ ഇൻഡ്യയിൽ നിന്ന് കയറ്റി അയച്ച സമുദ്രോൽപന്നങ്ങളും അവയുടെ വിപണി വിഹിതവും ചിത്രം 4.22 ൽ നൽകിയിട്ടുണ്ട്.

2017–18 ൽ അളവിൽ 12.26 ശതമാനവും മൂല്യത്തിൽ 18.18 ശതമാനവും വളർച്ച രേഖപ്പെടുത്തി, 5,919.03 കോടി രൂപ മൂല്യമുള്ള 1.78 ലക്ഷം മെട്രിക് ടൺ സമുദ്രോൽപന്നങ്ങൾ കേരളത്തിൽ നിന്നും കയറ്റുമതി ചെയ്തു. 2016–17 നെ അപേക്ഷിച്ച് 2017–18 ൽ അളവിലും മൂല്യത്തിലും യഥാക്രമം 40.70 ശതമാനവും 34.70 ശതമാന വളർച്ച രേഖപ്പെടുത്തിയും, കൂടാതെ കേരളത്തിൽ നിന്നുള്ള മൊത്ത സമുദ്രോൽപന്ന കയറ്റുമതിയുടെ അളവിൽ 33.55 ശതമാനവും മൂല്യത്തിൽ 49.41 ശതമാനവും വിഹിതവും രേഖപ്പെടുത്തി ശീതീകരിച്ച കൊഞ്ച് ഒന്നാം സ്ഥാനത്ത് തുടരുന്നു. തൊട്ടു പിറകിലായി ശീതീകരിച്ച മത്സ്യവും ശീതീകരിച്ച കണവയും ഉണ്ട്. 2017–18 ൽ കേരളത്തിൽ നിന്ന് കയറ്റുമതി ചെയ്ത സമുദ്രോൽപന്നങ്ങളുടെ ഇനം തിരിച്ചും അവയുടെ വിപണിയിലെ വിഹിതവും ചിത്രം 4.23 ൽ രേഖപ്പെടുത്തിയിരിക്കുന്നു.

2017–18 ൽ ഇൻഡ്യൻ സമുദ്രോൽപന്നങ്ങളുടെ പ്രധാന വിദേശ വിപണികൾ തെക്ക് കിഴക്ക് ഏഷ്യയും

**ചിത്രം 4.23** കേരളത്തിൽ നിന്ന് കയറ്റി അയച്ച സമുദ്രോൽപന്നങ്ങളും വിപണി വിഹിതവും (ശതമാനത്തിൽ)–2017–18




അവലംബം: സമുദ്രോല്പന്ന കയറ്റുമതി വികസന അതോറിറ്റി

(6,16,707 മെട്രിക് ടൺ) അമേരിക്കയും (2,47,780 മെട്രിക് ടൺ) യൂറോപ്യൻ യൂണിയനുമാണ് (1,90,314 മെട്രിക് ടൺ)യുമാണ്. കൂടാതെ ജപ്പാൻ (85,651 മെട്രിക് ടൺ), മധ്യേഷ്യ(62,220 മെട്രിക് ടൺ), ചൈന (49,701 മെട്രിക് ടൺ), മറ്റ് രാജ്യങ്ങൾ (1,24,871 മെട്രിക് ടൺ) എന്നിവിടങ്ങളിലേക്കും ഇന്ത്യയിൽ നിന്ന് സമുദ്രോൽപന്നങ്ങൾ കയറ്റി അയച്ചു. (ചിത്രം 4.24)

2017–18 ൽ കേരളത്തിൽ നിന്നുള്ള സമുദ്രോൽപന്നങ്ങൾ പ്രധാനമായും കയറ്റി അയച്ചിരുന്നത് തെക്ക് കിഴക്കൻ ഏഷ്യ (66,159 മെട്രിക് ടൺ), യൂറോപ്യൻ യൂണിയൻ (60,749 മെട്രിക് ടൺ), അമേരിക്ക (14,354 മെട്രിക് ടൺ) ജപ്പാൻ (8,597 മെട്രിക് ടൺ), മധ്യേഷ്യ (6,307 മെട്രിക് ടൺ), ചൈന (4,205 മെട്രിക് ടൺ), മറ്റുള്ളവർ (18,275 മെട്രിക് ടൺ) എന്നീ രാജ്യങ്ങളിലേക്കും ആയിരുന്നു. (ചിത്രം 4.25)

## കശുവണ്ടി കയറ്റുമതി

ഇൻഡ്യാ ഗവൺമെന്റിന്റെ കയറ്റുമതി ഇറക്കുമതി കണക്കുകൾ അനുസരിച്ച് 2017–18 ൽ രാജ്യത്തിന്റെ മൊത്തം കയറ്റുമതിയിൽ നിന്നുള്ള വരുമാനത്തിന്റെ

**ചിത്രം 4.24** ഇൻഡ്യൻ സമുദ്രോൽപന്നങ്ങളുടെ പ്രധാന വിദേശ വിപണികൾ(ശതമാനത്തിൽ)–2017–18




അവലംബം: സമുദ്രോല്പന്ന കയറ്റുമതി വികസന അതോറിറ്റി

**ചിത്രം 4.25** കേരളത്തിൽ നിന്നുള്ള സമുദ്രോൽപന്നങ്ങളുടെ പ്രധാന വിദേശ വിപണികൾ (ശതമാനത്തിൽ)–2017–18




അവലംബം: സമുദ്രോല്പന്ന കയറ്റുമതി വികസന അതോറിറ്റി

6.65 ശതമാനവും കാർഷികോൽപന്നങ്ങളിൽ നിന്നാണ്. അതിൽ മൊത്ത കാർഷികോൽപന്ന കയറ്റുമതിയുടെ 4.39 ശതമാനം സംഭാവന ചെയ്തുകൊണ്ട് കശുവണ്ടി ആറാം സ്ഥാനത്താണ്. 2017–18 ൽ 5,870.97 കോടി രൂപ മൂല്യമുള്ള 84,352 മെട്രിക് ടൺ കശുവണ്ടി പരിപ്പ് ഇൻഡ്യയിൽ നിന്നും കയറ്റി അയച്ചിരുന്നു. 2016–17 ൽ ഇത് 82,302 മെട്രിക് ടണ്ണും 5,168.78 കോടി രൂപയും ആയിരുന്നു. 2016–17 നെ അപേക്ഷിച്ച് 2017–18 ൽ അളവിൽ 2.49 ശതമാനവും മൂല്യത്തിൽ 13.59 ശതമാനം വർദ്ധനവും രേഖപ്പെടുത്തി. ഇൻഡ്യയിൽ നിന്നുള്ള കശുവണ്ടി പരിപ്പ് പ്രധാനമായും യു.എ.ഇ, അമേരിക്ക, നെതര്ലന്റ്, ജപ്പാൻ, സൗദി അറേബ്യ, ജർമ്മനി, സ്പെയിൻ, ഫ്രാൻസ്, കുവൈറ്റ് തുടങ്ങിയ രാജ്യങ്ങളിലേക്കാണ് കയറ്റി അയക്കുന്നത്. 2017–18 ൽ ഇൻഡ്യയിൽ നിന്നും ഏറ്റവും കൂടുതൽ കശുവണ്ടി പരിപ്പ് ഇറക്കുമതി ചെയ്ത രാജ്യം യു.എ.ഇ (20.83 ശതമാനം) ആയിരുന്നു. കൂടാതെ അമേരിക്ക (15.62 ശതമാനം), നെതര്ലന്റ് (10.25 ശതമാനം), ജപ്പാൻ (10.09 ശതമാനം), സൗദി അറേബ്യ (9.28 ശതമാനം) എന്നീ രാജ്യങ്ങളും ഇൻഡ്യയുടെ പ്രധാന വിപണികളാണ്.

കേരളം 2017–18 ൽ 2,580.35 കോടി രൂപയുടെ 36,390 മെട്രിക് ടൺ കശുവണ്ടി പരിപ്പ് കയറ്റി അയയ്ക്കുകയുണ്ടായി. 2016–17 ൽ ഇത് 38,054 മെട്രിക് ടൺ ഉം 2,415.32 കോടി രൂപയും ആയിരുന്നു. മുൻ വർഷത്തെ അപേക്ഷിച്ച് 2017–18 ൽ കശുവണ്ടി പരിപ്പിന്റെ കയറ്റുമതിയുടെ അളവിൽ 2.95 ശതമാനം ഇടിവും മൂല്യത്തിൽ 6.83 ശതമാനത്തിന്റെ വർദ്ധനവും രേഖപ്പെടുത്തിയിട്ടുണ്ട്. 2011–12 മുതൽ 2017–18 വരെ ഇൻഡ്യയിൽ നിന്നും കേരളത്തിൽ നിന്നും കയറ്റി അയച്ച കശുവണ്ടി പരിപ്പിന്റെ വിവരങ്ങൾ ചിത്രം 4.26 ൽ രേഖപ്പെടുത്തിയിട്ടുണ്ട്.

ഇൻഡ്യയുടെ മൊത്ത കശുവണ്ടി പരിപ്പ് കയറ്റുമതിയുടെ അളവിൽ കേരളത്തിന്റെ വിഹിതം 2014–15 ൽ 57.29 ശതമാനമായിരുന്നു. 2016–17 ൽ ഇത് 46.24 ശതമാനമായും 2017–18 ൽ 43.78 ശതമാനമായും കുറഞ്ഞിട്ടുണ്ട്. മൂല്യത്തിന്റെ അടിസ്ഥാനത്തിൽ ഇത് 2014–15 ൽ 57.04 ശതമാനവും 2016–17 ൽ 46.73 ശതമാനവും 2017–18 ൽ 43.95 ശതമാനവും ആയിരുന്നു. (പട്ടിക 4.39)

2016–17 ൽ ഇൻഡ്യയിൽ നിന്നുള്ള കശുവണ്ടിത്തോട് എണ്ണയുടെ കയറ്റുമതി 44 കോടി രൂപയുടെള്ള 11,422 മെട്രിക് ടൺ ആയിരുന്നത് 2017–18 ൽ 32.63 കോടി രൂപയുടെ 8,325 മെട്രിക് ടൺ ആയി കുറഞ്ഞു. ഇതിന്റെ കയറ്റുമതിയുടെ അളവിലും മൂല്യത്തിലും യഥാക്രമം 27.11 ശതമാനവും 25.84 ശതമാനവും കുറവാണ് 2017–18 ൽ ഉണ്ടായിട്ടുള്ളത്. ഈ കാലയളവിൽ കേരളത്തിൽ നിന്നും കശുവണ്ടി തോട് എണ്ണ കയറ്റി അയച്ചിരുന്നില്ല. (അനുബന്ധം 4.82)

ഇൻഡ്യ അസംസ്കൃത കശുവണ്ടിയുടെ ഉൽപാദനത്തിൽ 2017–18 ലും ഒന്നാം സ്ഥാനത്ത് തുടരുകയാണ്. വിയറ്റ്നാം, ബ്രസീൽ, താൻസാനിയ, എവറി കോസ്റ്റ്, ഗിനിയ, മൊസാംബിക്, ഇന്തോനേഷ്യ, തുടങ്ങിയവയാണ് മറ്റ് പ്രമുഖ അസംസ്കൃത കശുവണ്ടി ഉൽപാദക രാജ്യങ്ങൾ. ഇൻഡ്യയുടെ അസംസ്കൃത കശുവണ്ടി ഉൽപാദനം 2016–17 ൽ 7,79,335 മെട്രിക് ടൺ ആയിരുന്നത് 4.48 ശതമാനം വളർച്ച രേഖപ്പെടുത്തിക്കൊണ്ട് 2017–18 ൽ 8,17,045 മെട്രിക് ടൺ ആയി വർദ്ധിച്ചു.

ഇൻഡ്യ 2017–18 ൽ 65.61 കോടി രൂപയുടെ 5,521 മെട്രിക് ടൺ അസംസ്കൃത കശുവണ്ടി വിദേശ രാജ്യങ്ങളിലേക്ക് കയറ്റി അയച്ചിട്ടുണ്ട്. 2016–17 ൽ ഇത്

**ചിത്രം 4.26** കശുവണ്ടി പരിപ്പിന്റെ കയറ്റുമതി : കേരളവും ഇൻഡ്യയും (അളവ്: മെട്രിക് ടൺ)




അവലംബം: കാഷ്യു എക്സ്പോർട്ട്പ്രൊമോഷൻ കൗൺസിൽ ഓഫ് ഇന്ത്യ

പട്ടിക 4.39 കശുവണ്ടി കയറ്റുമതി – കേരളം ഇന്ത്യ (2010–11 മുതൽ 2017–18 വരെ) (അളവ്: മെട്രിക് ടൺ, മൂല്യം: രൂപ കോടിയിൽ)

| വർഷം | കേരളം | | ഇന്ത്യ | | കേരളത്തിന്റെ ഓഹരി (ശതമാനത്തിൽ) | |
|---|---|---|---|---|---|---|
| | അളവ് | മൂല്യം | അളവ് | മൂല്യം | അളവ് | മൂല്യം |
| 1 | 2 | 3 | 4 | 5 | 6 | 7 |
| 2011–12 | 68,655 | 2,295.84 | 130,869 | 4,383.82 | 52.46 | 52.37 |
| 2012–13 | 53,624 | 2,138.47 | 100,105 | 4,046.23 | 53.57 | 52.85 |
| 2013–14 | 65,679 | 2,861.75 | 114,791 | 5,058.73 | 57.22 | 56.57 |
| 2014–15 | 68,150 | 3,098.75 | 118,952 | 5,432.85 | 57.29 | 57.04 |
| 2015–16 | 50,652 | 2,579.49 | 96,346 | 4,952.12 | 52.57 | 52.09 |
| 2016–17 | 38,054 | 2,415.32 | 82,302 | 5,168.78 | 46.24 | 46.73 |
| 2017–18 | 36,930 | 2,580.35 | 84,352 | 5,870.97 | 43.78 | 43.95 |

അവലംബം: കാഷ്യൂ എക്സ്പോർട്ട്പ്രൊമോഷൻ കൗൺസിൽ ഓഫ് ഇന്ത്യ

127.45 കോടി രൂപയും 9718 മെട്രിക് ടണ്ണും ആയിരുന്നു. 2017–18 ൽ ഇതിന്റെ കയറ്റുമതിയിൽ അളവിലും മൂല്യത്തിലും യഥാക്രമം 43.19 ശതമാനവും 48.52 ശതമാനവും കുറവ് ഉണ്ടായിട്ടുണ്ട്.

ഇൻഡ്യ 2017–18 ൽ 8,850.03 കോടി രൂപയുടെ 6,49,050 മെട്രിക് ടൺ അസംസ്കൃത കശുവണ്ടി ഇറക്കുമതി ചെയ്തു. 2016–17 ൽ ഇത് 8,839.42 കോടി രൂപയുടെ 7,70,446 മെട്രിക് ടൺ ആയിരുന്നു. അളവിന്റെ കാര്യത്തിൽ 15.76 ശതമാനം കുറവും മൂല്യത്തിൽ 0.12 ശതമാനം വർദ്ധനവും 2017–18 ൽ രേഖപ്പെടുത്തി. അസംസ്കൃത കശുവണ്ടിയുടെ വില 2016–17ൽ കിലോ ഗ്രാമിന് 114.73 രൂപയായിരുന്നത് 2017–18 ൽ 136.35 രൂപയായി വർദ്ധിച്ചു. ഇതു കാരണമാണ് മൂല്യത്തിൽ വർദ്ധനവ് ഉണ്ടായിട്ടുള്ളത്. കേരളം 2017–18 ൽ 895.63 കോടി രൂപയുടെ 63,508 മെട്രിക് ടൺ അസംസ്കൃത കശുവണ്ടി ഇറക്കുമതി ചെയ്തിരുന്നു. 2016–17 ൽ ഇത് 977.79 കോടി രൂപയുള്ള 86,821 മെട്രിക് ടൺ ആയിരുന്നു.

## കയറും കയറുൽപന്നങ്ങളുടെയും കയറ്റുമതി

ഇൻഡ്യയിൽ നിന്നുള്ള കയറും കയറുൽപന്നങ്ങളുടെയും കയറ്റുമതി 2016–17 ൽ 1,901.42 കോടി രൂപയുടെ 9,57,044 മെട്രിക് ടൺ ആയിരുന്നത്, അളവിലും മൂല്യത്തിലും യഥാക്രമം 6.2 ശതമാനവും 11 ശതമാനവും വളർച്ച രേഖപ്പെടുത്തിക്കൊണ്ട് 2017–18 ൽ 2,532.28 കോടി രൂപയുടെ 10,16,564 മെട്രിക് ടൺ ആയി വർദ്ധിച്ചു. 2017–18 ൽ ഇൻഡ്യയിൽ നിന്നുള്ള കയർ പിത്ത് ,ചകിരി നാര്, ടഫ്റ്റ് മാറ്റ്, റബ്ബറൈസ്ഡ് കയർ, കയർ റോപ്പ്, യന്ത്ര തറിയിൽ നിർമ്മിച്ച കയറ്റു പായ എന്നിവയുടെ കയറ്റുമതിയിൽ വളർച്ച രേഖപ്പെടുത്തിയപ്പോൾ കൈത്തറിയിൽ നിർമ്മിച്ച മാറ്റുകൾ, കയർ ഭൂ വസ്ത്രം, കയർ യാൺ, കയർച്ചൂരുൾ, കൈത്തറി കയറ്റു പായ, യന്ത്രത്തറി മാറ്റുകൾ എന്നിവയുടെ കയറ്റുമതിയിൽ ഇടിവും ഉണ്ടായി. 2017–18 ൽ ഇൻഡ്യയിൽ നിന്നും കയറ്റി അയച്ച കയറും കയറുൽപന്നങ്ങളുടെയും അളവിൽ 53.95 ശതമാനം കയർ പിത്ത് ആയിരുന്നു. 2017–18 ൽ 1,018.47 കോടി രൂപയുടെ 5.48 ലക്ഷം മെട്രിക് ടൺ കയർ പിത്താണ് ഇൻഡ്യയിൽ നിന്നും കയറ്റി അയച്ചത്. കൂടാതെ 36.82 ശതമാനം വരുന്ന 701.78 കോടി രൂപ മൂല്യമുള്ള 3.74 ലക്ഷം മെട്രിക് ടൺ കയർ നാരും കയറ്റിയച്ചു. (ചിത്രം 4.27)

2017–18 ലെ ഇൻഡ്യയുടെ കയറും കയറുൽപന്നങ്ങളുടെയും വിപണികൾ ചൈന (809.12 കോടി രൂപയുടെ 4,33,733.54 മെട്രിക് ടൺ), അമേരിക്ക(534.50 കോടി രൂപയുടെ 1,31,166.88 മെട്രിക് ടൺ), നെതര്ലാൻഡ്(211.62 കോടി രൂപയുടെ 9,5461.37 മെട്രിക് ടൺ), തെക്കൻ കൊറിയ(142.35 കോടി രൂപയുടെ 87,264.81 മെട്രിക് ടൺ), സ്പെയിൻ (84.34 കോടി രൂപയുടെ 41,479.91 മെട്രിക് ടൺ), ആസ്ട്രേലിയ (78.33 കോടി രൂപയുടെ 23,905.31 മെട്രിക് ടൺ), ഇറ്റലി (73.19 കോടി രൂപയുടെ 27,170.86 മെട്രിക് ടൺ) എന്നീ രാജ്യങ്ങളായിരുന്നു.

2017–18 ൽ ഇൻഡ്യയുടെ കയർ യാണിന്റെ പ്രധാന വിപണി നെതര്ലാൻഡും (1,048.37 ലക്ഷം രൂപയുടെ 1,242.42 മെട്രിക് ടൺ), ഇറ്റലിയും (428.14 ലക്ഷ രൂപയുടെ 678.45 മെട്രിക് ടൺ) ആയിരുന്നു. ഇന്ത്യയിൽ നിന്നുള്ള കയർ മറ്റ്സ് / മാറ്റിങ്സ് എന്നിവയുടെ പ്രധാന വിപണികൾ അമേരിക്കയും യു കെ യും ജർമ്മനിയുമാണ് . 2017–18 ൽ 311.73 കോടി രൂപയുടെ 31,165.83 മെട്രിക് ടൺ കയർ മാറ്റ്കളും 6.26 കോടി രൂപയുടെ 640.67 മെട്രിക് ടൺ കയർ മാറ്റിങ്ങുകളും ഇൻഡ്യയിൽ നിന്നും അമേരിക്ക ഇറക്കുമതി ചെയ്തു. യു.കെ 77.94 കോടി രൂപയുടെ 8,856.16 മെട്രിക് ടൺ കയർ മാറ്റ്കളും 3.40 കോടി രൂപയുടെ 216.55 മെട്രിക് ടൺ മാറ്റിങ്ങുകളും, ജർമ്മനി 39.51 കോടി രൂപയുടെ 4,277.81 മെട്രിക് ടൺ കയർ മാറ്റുകളും 2.77 കോടി രൂപയുടെ 140.08 മെട്രിക് ടൺ മാറ്റിങ്ങുകളും 2017–18 ൽ

**ചിത്രം 4.27** ഇൻഡ്യയിൽ നിന്നുള്ള കയറും കയറുൽപന്നങ്ങളുടെയും കയറ്റുമതി 2017-18 (ശതമാനത്തിൽ)




അവലംബം: കയർ ബോർഡ്

ഇൻഡ്യയിൽ നിന്ന് ഇറക്കുമതി ചെയ്തു. ഇൻഡ്യയിൽ നിന്നും കേരളത്തിൽ നിന്നും കയറ്റുമതി ചെയ്ത കയറും കയർ ഉൽപന്നങ്ങളുടെയും പ്രവണത ചിത്രം 4.28 ൽ രേഖപ്പെടുത്തിയിരിക്കുന്നു.

## തേയിലയുടെ കയറ്റുമതി

ഇൻഡ്യയിൽ നിന്നുള്ള തേയിലയുടെ കയറ്റുമതി 2016-17 ൽ 4,632.50 കോടി രൂപയുടെ 2,27,634 മെട്രിക് ടൺ ആയിരുന്നത് 2017-18 ൽ അളവിലും മൂല്യത്തിലും യഥാക്രമം 12.71 ശതമാനവും 9.33 ശതമാനവും വളർച്ചയോടെ 5,064.88 കോടി രൂപയുടെ 2,56,572 മെട്രിക് ടൺ ആയി വർദ്ധിച്ചു. 2017-18 ൽ കേരളത്തിലെ തുറമുഖങ്ങൾ വഴി കയറ്റി അയച്ച തേയിലയുടെ അളവിലും മൂല്യത്തിലും യഥാക്രമം 11.12 ശതമാനവും 8.21 ശതമാനവും വർദ്ധനവുണ്ടായി. 2017-18 ൽ 1,232.94 കോടി രൂപയുടെ 75,741 മെട്രിക് ടൺ തേയിലയാണ് കേരളത്തിൽ നിന്നും കയറ്റി അയച്ചത്. 2016-17 ൽ ഇത് 1139.35 കോടി രൂപയുടെ 67,431 മെട്രിക് ടൺ ആയിരുന്നു. (പട്ടിക 4.40 കാണുക)

## കാപ്പിയുടെ കയറ്റുമതി

ഇൻഡ്യയിൽ നിന്നുള്ള കാപ്പിയുടെ കയറ്റുമതി 2016-17 ൽ 5,446.59 കോടി രൂപയുടെ 3,43,933 മെട്രിക് ടൺ ആയിരുന്നത് 2017-18 ൽ അളവിലും മൂല്യത്തിലും

**ചിത്രം 4.28** ഇൻഡ്യയിൽ നിന്നുള്ള കയറും കയറുൽപന്നങ്ങളുടെയും കയറ്റുമതി 2017-18 (അളവ്: ലക്ഷം മെട്രിക് ടൺ)




അവലംബം: കയർ ബോർഡ് കൊച്ചിൻ പോർട്ട് ട്രസ്റ്റ്

**പട്ടിക 4.40** കേരളത്തിലെയും ഇന്ത്യയിലെയും തുറമുഖങ്ങളിൽ നിന്നുള്ള തേയില കയറ്റുമതി (2010–11 മുതൽ 2017–18 വരെ)
(അളവ്: മെട്രിക് ടൺ, മൂല്യം: ലക്ഷം രൂപയിലും)

| വർഷം | കേരളം | | ഇന്ത്യ | |
|---|---|---|---|---|
| | അളവ് | മൂല്യം | അളവ് | മൂല്യം |
| 2011–12 | 71,784 | 74,287 | 214,355 | 330,483 |
| 2012–13 | 69,017 | 90,462 | 216,231 | 400,593 |
| 2013–14 | 75,036 | 106,467 | 225,764 | 450,909 |
| 2014–15 | 69,343 | 94,879 | 199,077 | 382,364 |
| 2015–16 | 69,706 | 102,534 | 232,920 | 449,310 |
| 2016–17 | 67,431 | 113,935 | 227,634 | 463,250 |
| 2017–18 | 75,741 | 123,294 | 256,572 | 506,488 |

അവലംബം: റ്റീബോർഡ്

യഥാക്രമം 14.85 ശതമാനവും 14.02 ശതമാനവും വളർച്ച രേഖപ്പെടുത്തിക്കൊണ്ട് 6,210.23 കോടി രൂപയുടെ 3,95,014 മെട്രിക് ടൺ ആയി വർദ്ധിച്ചു. ഈ കാലയളവിൽ കേരളത്തിൽ നിന്നും കൊച്ചി തുറമുഖം വഴി കയറ്റി അയച്ച കാപ്പിയുടെ കയറ്റുമതി 2.96 ശതമാനം ഇടിവ് രേഖപ്പെടുത്തിക്കൊണ്ട് 55,874 മെട്രിക് ടണ്ണിൽ നിന്നും 54,220 മെട്രിക് ടൺ ആയി കുറഞ്ഞു.

## സുഗന്ധ വ്യഞ്ജനങ്ങളുടെ കയറ്റുമതി

ഇൻഡ്യയിൽ നിന്നുള്ള സുഗന്ധ വ്യഞ്ജനങ്ങളുടെ കയറ്റുമതിയിൽ 2017–18 ലും വളർച്ച രേഖപ്പെടുത്തി. 2017–18 ൽ അളവിലും മൂല്യത്തിലും 8.47 ശതമാനവും 0.94 ശതമാനവും വർദ്ധനവോടെ 17,980.16 കോടി രൂപയുടെ 10,28,060 മെട്രിക് ടൺ സുഗന്ധ വ്യഞ്ജനങ്ങളും ഉൽപന്നങ്ങളും ഇൻഡ്യ വിദേശങ്ങളിലേക്ക് കയറ്റുമതി ചെയ്തു. 2016–17 ൽ ഇത് 17,812.24 കോടി രൂപയുടെ 9,47,790 മെട്രിക് ടൺ ആയിരുന്നു.

കേരളത്തിൽ നിന്നുള്ള സുഗന്ധ വ്യഞ്ജനങ്ങളുടെയും ഉൽപന്നങ്ങളുടെയും കയറ്റുമതി (കൊച്ചി, തിരുവനന്തപുരം തുറമുഖങ്ങൾ വഴി) 2016–17 ൽ 4,271.20 കോടി രൂപയുടെ 84,418.84 മെട്രിക് ടൺ ആയിരുന്നത് 2017–18 ൽ അളവിൽ 13.07 ശതമാനം വളർച്ചയും മൂല്യത്തിൽ 2.77 ശതമാനം ഇടിവോടെയും 4,152.96 കോടി രൂപയുടെ 95,455.86 മെട്രിക് ടൺ ആയിരുന്നു .

ഇൻഡ്യയിൽ നിന്നും കയറ്റി അയക്കുന്ന സുഗന്ധവ്യഞ്ജനങ്ങളുടെ അളവിൽ കേരളത്തിന്റെ വിഹിതം 2013–14 ൽ 9.96 ശതമാനമായിരുന്നു. 2014–15 ൽ ഇത് 9.12 ശതമാനമായി കുറയുകയും 2015–16 ൽ 11.87 ശതമാനമായി വർദ്ധിക്കുകയും 2016–17 ൽ 8.91 ശതമാനമായി വീണ്ടും കുറയുകയും 2017–18 ൽ 9.29 ശതമാനമായി വർദ്ധിക്കുകയും ചെയ്തു (പട്ടിക 4.41 കാണുക).

ലോക സുഗന്ധ വ്യഞ്ജന വിപണിയിലുണ്ടായ തുടർച്ചയായ വെല്ലുവിളികൾ ഇന്ത്യയിലും കേരളത്തിലും നിന്നുമുള്ള സുഗന്ധ വ്യഞ്ജന കയറ്റുമതിയുടെ കാര്യത്തിൽ കഴിഞ്ഞ വർഷങ്ങളിൽ ചാഞ്ചാട്ടത്തിന് കാരണമായിട്ടുണ്ട്. ഇൻഡ്യയുടെ സുഗന്ധ വ്യഞ്ജന കയറ്റുമതി വളർച്ച, അളവിൽ, 2014–15 ൽ 9.38 ശതമാനമായിരുന്നത് 2015–16 ൽ 5.67 ശതമാനം ഇടിവ് രേഖപ്പെടുത്തുകയും ചെയ്തു . തുടർന്ന്

**പട്ടിക 4.41** സുഗന്ധ വ്യഞ്ജനങ്ങളുടെ കയറ്റുമതി– കേരളം ഇന്ത്യ (2013–14 മുതൽ 2017–18 വരെ)
(അളവ്: മെട്രിക് ടൺ, മൂല്യം: ലക്ഷം രൂപയിലും)

| വർഷം | കേരളം | | ഇന്ത്യ | | കേരളത്തിന്റെ ഓഹരി (ശതമാനത്തിൽ) | |
|---|---|---|---|---|---|---|
| | അളവ് | മൂല്യം | അളവ് | മൂല്യം | അളവ് | മൂല്യം |
| 1 | 2 | 3 | 4 | 5 | 6 | 7 |
| 2013–14 | 81,412.60 | 325,339.94 | 817,250.00 | 1,373,539.26 | 9.96 | 23.69 |
| 2014–15 | 81,555.27 | 328,533.99 | 893,920.00 | 1,489,967.53 | 9.12 | 22.05 |
| 2015–16 | 100,076.00 | 390,518.12 | 843,255.00 | 1,623,822.99 | 11.87 | 24.05 |
| 2016–17 | 84,418.84 | 427,120.08 | 947,790.00 | 1,781,223.59 | 8.91 | 23.98 |
| 2017–18 | 95,455.86 | 415,296.10 | 1,028,060.00 | 1,798,016.20 | 9.29 | 23.1 |

അവലംബം: സ്പൈസസ് ബോർഡ്

**ചിത്രം 4.29** ഇൻഡ്യയിൽ നിന്നുള്ള കയറും കയറുൽപന്നങ്ങളുടെയും കയറ്റുമതി 2017–18 (ശതമാനത്തിൽ)




അവലംബം: സ്പൈസസ് ബോർഡ്

2016–17 ൽ 12.40 ശതമാനമായി വർദ്ധിക്കുകയും ചെയ്തു. 2017–18 ൽ ഇത് 8.47 ശതമാനമായി വീണ്ടും കുറഞ്ഞു.

കേരളത്തിൽ നിന്നുള്ള സുഗന്ധ വ്യഞ്ജന കയറ്റുമതി വളർച്ച അളവിൽ 2014–15 ൽ 0.18 ശതമാനമായിരുന്നത് 2015–16 ൽ 22.71 ശതമാനമായി വർദ്ധിച്ചു. എന്നാൽ ഇത് 2016–17 ൽ 15.65 ശതമാനത്തിന്റെ ഇടിവ് രേഖപ്പെടുത്തിയെങ്കിലും 2017–18 ൽ 13.07 ശതമാനവർദ്ധനവും കൈവരിക്കുകയുണ്ടായി. ഇൻഡ്യയിലും കേരളത്തിലും നിന്നുള്ള സുഗന്ധ വ്യഞ്ജന കയറ്റുമതി വളർച്ചാ നിരക്കിലെ പ്രവണതകൾ ചിത്രം 4.29 ൽ രേഖപ്പെടുത്തിയിരിക്കുന്നു.

2017–18 ൽ കേരളത്തിലെ തുറമുഖങ്ങൾ വഴി 497.79 കോടി രൂപയുടെ 4,434 മെട്രിക് ടൺ ഏലം (ചെറുത്) കയറ്റി അയച്ചു. മുൻ വർഷം ഇത് 285.79 കോടി രൂപയുടെ 2,390 മെട്രിക് ടൺ ആയിരുന്നു. വളർച്ചാ നിരക്ക് അളവിലും മൂല്യത്തിലും യഥാക്രമം 85.52 ശതമാനവും 74.18 ശതമാനവും ആയിരുന്നു. മുളകിന്റെ കയറ്റുമതി 2016–17 ൽ 405.42 കോടി രൂപയുടെ 20,786 മെട്രിക് ടൺ ആയിരുന്നത് 2017–18 ൽ 363.38 കോടി രൂപയുടെ 22,895 മെട്രിക് ടൺ ആയി വർദ്ധിച്ചു. അളവിൽ 10.15 ശതമാനം വളർച്ച രേഖപ്പെടുത്തിയപ്പോൾ മൂല്യത്തിൽ 10.38 ശതമാനത്തിന്റെ ഇടിവുണ്ടായി. മുൻ വർഷത്തെ അപേക്ഷിച്ച് 2017–18 ൽ കുരുമുളകിന്റെ കയറ്റുമതിയിൽ അളവിലും മൂല്യത്തിലും യഥാക്രമം 6.34 ശതമാനത്തിലും 30.51 ശതമാനത്തിലും ഇടിവ് രേഖപ്പെടുത്തി. കേരളത്തിലെ തുറമുഖങ്ങൾ വഴി മഞ്ഞൾ, മല്ലി, ഇഞ്ചി, ജീരകം, ഉലുവ, ജാതിക്ക, ജാതിപത്രി, വെളുത്തുള്ളി, കറി പൗഡർ/കൂട്ട് സെലറി എന്നിവയുടെ കയറ്റുമതിയിൽ 2017–18 ൽ മുൻ വർഷത്തെ അപേക്ഷിച്ച് വർദ്ധനവ് ഉണ്ടായി. മൂല്യവർദ്ധിത ഉൽപന്നമായ കറി പൗഡർ/കൂട്ടിന്റെ കയറ്റുമതി 2016–17 ൽ 198.36 കോടി രൂപയുടെ 8422 മെട്രിക് ടൺ ആയിരുന്നത് അളവിലും മൂല്യത്തിലും 17.98 ശതമാനവും 7.78 ശതമാനവും വളർച്ചയോടെ 2017–18 ൽ 213.79 കോടി രൂപയുടെ 9936 മെട്രിക് ടൺ ആയി വർദ്ധിച്ചു. സുഗന്ധവ്യഞ്ജന എണ്ണ/തൈലം എന്നിവയുടെ കയറ്റുമതി 2016–17 ൽ 1777.64 കോടി രൂപയുടെ 8125 മെട്രിക് ടൺ ആയിരുന്നത് 2017–18 ൽ 1718.94 കോടി രൂപയുടെ 9076 മെട്രിക് ടൺ ആയി വർദ്ധിച്ചു. 2017–18 ൽ മുൻ വർഷത്തെ അപേക്ഷിച്ച് അളവിൽ 11.70 ശതമാനം വർദ്ധനവ് രേഖപ്പെടുത്തിയപ്പോൾ മൂല്യത്തിൽ 3.30 ശതമാനം കുറവാണ് ഉണ്ടായത്.

## പൊതു സേവനങ്ങൾ

### 1. സർവ്വേയും ഭൂരേഖയും

സംസ്ഥാനത്തെ മൊത്തം പട്ടയ ഭൂമികളും നിശ്ചിത സമയത്തിനുള്ളിൽ അളന്ന് തിട്ടപ്പെടുത്തി രേഖയാക്കുന്നതിനാണ് സർവ്വേ വകുപ്പ് രൂപീകരിച്ചത്. ഇത് കൂടാതെ, ഭൂവിനിയോഗം, ഭൂരേഖാ ഡിജിറ്റൈസേഷൻ, പട്ടയ വിതരണത്തിന് ഭൂസർവ്വേ നടത്തൽ, വനഭൂമി സർവ്വേ, പ്രത്യേക പദ്ധതികൾക്ക് ഭൂമി സർവ്വേ ചെയ്യൽ എന്നിവയും സർവ്വേ വകുപ്പിന്റെ പ്രവർത്തികളാണ്. 2015 മുതൽ 2017 വരെയുള്ള 3 വർഷങ്ങളിൽ 35 വില്ലേജുകളിലെ ഭൂമിയുടെ റീ സർവ്വേ പൂർത്തീകരിച്ചിട്ടുണ്ട്. 2017ൽ 903 വില്ലേജുകളുടെ ഭൂസർവ്വേ പൂർത്തിയാക്കിയിട്ടുണ്ട്. വിശദ വിവരം അനുബന്ധം 4.83–ൽ നൽകിയിട്ടുണ്ട്.

റീസർവ്വേ ഭൂമിയേറ്റെടുക്കൽ, എന്നിവയുടെ മേൽ അപ്പീൽ നടപടി കൈക്കൊള്ളുന്നതും വകുപ്പാണ്. അത്തരം പരാതികളിൽ ജില്ലാ സർവ്വേ സൂപ്രണ്ടിന്റെ ഉപദേശത്തിന്റെ അടിസ്ഥാനത്തിൽ ജില്ലാ കളക്ടർ തീർപ്പ് കൽപ്പിക്കുന്നു. 2017–ൽ 491691 റീസർവ്വേ പരാതികളിൽ 426543 എണ്ണം പരിഹരിച്ചു. മൊത്തം പരാതികളുടെ 81% വരും. ഭൂമിയേറ്റെടുക്കലിലെ 376 പരാതികളിൽ 26 എണ്ണം (7%) മാത്രമാണ് പരിഹരിക്കാൻ കഴിഞ്ഞത്. വിശദ വിവരം അനുബന്ധം 4.84–ൽ നൽകിയിട്ടുണ്ട്. ഐ.എ.എസ് ഉദ്യോഗസ്ഥർ, റവന്യൂ വകുപ്പിലെ ഉദ്യോഗസ്ഥർ, സർവ്വേ വകുപ്പിലെ ഉദ്യോഗസ്ഥർ, വനം വകുപ്പിലെ ഉദ്യോഗസ്ഥർ, എന്നിവർക്ക് സർവ്വേ പരിശീലനവും വകുപ്പ് നൽകുന്നുണ്ട്. വിശദ വിവരങ്ങൾ അനുബന്ധം 4.85 –ൽ കാണുന്നു.

### ഭൂരേഖകളുടെ ഡിജിറ്റൈസേഷൻ

സർവ്വേ രേഖകളുടെ ഡിജിറ്റൈസേഷൻ നടത്തുന്നത് സർവ്വേ വകുപ്പാണ്. 2017–ൽ 338 ബ്ലോക്ക് മാപ്പുകൾ തയ്യാറാക്കിയിട്ടുണ്ട്. വിശദ വിവരങ്ങൾ അനുബന്ധം 4.86–ൽ ഉൾപ്പെടുത്തിയിരിക്കുന്നു. 2015, 2016, 2017 വർഷങ്ങളിൽ യഥാക്രമം 326378, 368564, 78845 എണ്ണം എഫ്.എം.ബി കൾ സ്കാൻ ചെയ്തിട്ടുണ്ട്. കഴിഞ്ഞ മൂന്ന് വർഷങ്ങളിൽ ഏറ്റവും കൂടുതൽ എഫ്.എം.ബി കൾ സ്കാൻ ചെയ്തത് കൊല്ലം ജില്ലയിലും (85661 എണ്ണം) ഏറ്റവും കുറവ് കോഴിക്കോട് (13627) ജില്ലയിലുമാണ്. എഫ്.എം.ബി സ്കാൻ ചെയ്തതിന്റെ ജില്ലാ തല വിവരം ചിത്രം 4.30–ൽ കാണുന്നു.

**ചിത്രം 4.30** എഫ്.എം.ബി ഷീറ്റുകൾ സ്കാൻ ചെയ്ത വിവരം (എണ്ണം) 2015–2017




അവലംബം: ഡയറക്ടറേറ്റ് ഓഫ് സർവ്വേ ലാന്റ് റെക്കോർഡ്സ്

## 2. രജിസ്ട്രേഷൻ വകുപ്പ്

രേഖകളുടെ രജിസ്ട്രേഷൻ നടത്തുക എന്നതാണ് രജിസ്ട്രേഷൻ വകുപ്പിന്റെ ചുമതല. രജിസ്ട്രേഷൻ നടത്തുന്നതിന് ഇ- പെയ്മെന്റ് സംവിധാനം വിജയകരമായി വകുപ്പ് നടപ്പിലാക്കിയിട്ടുണ്ട്. 2017 ൽ രേഖകൾ രജിസ്റ്റർ ചെയ്ത ഇനത്തിൽ 3,25,228.30 ലക്ഷം രൂപ രജിസ്ട്രേഷൻ വകുപ്പ് ശേഖരിച്ചിട്ടുണ്ട്. ഇതിൽ ഏറ്റവും കൂടുതൽ വിലയാധാര ഇനത്തിൽ 2,63,312.20 ലക്ഷം രൂപ ശേഖരിച്ചിട്ടുള്ളതാണ്. രേഖകൾ രജിസ്റ്റർ ചെയ്തതിന്റെയും ഫീസ് ശേഖരിച്ചതിന്റെയും വിശദവിവരങ്ങൾ അനുബന്ധം 4.87, 4.88 എന്നിവയിൽ നൽകിയിട്ടുണ്ട്.

## 3. എക്സൈസ് വകുപ്പ്

ഇ-പെയ്മെൻറ് സംവിധാനവും, ഇ-ലൈസൻസിംഗ് സംവിധാനവും എക്സൈസ് വകുപ്പ് നടപ്പിലാക്കിയിട്ടുണ്ട്. എക്സൈസ് വകുപ്പിന് 69 എക്സൈസ് സർക്കിൾ ഓഫീസുകൾ, 138 എക്സൈസ് റെയ്ഞ്ച് ഓഫീസുകൾ, 42 ചെക്ക് പോസ്റ്റുകൾ, 19 സ്പെഷ്യൽ സ്ക്വാഡുകളും ഉണ്ട്. പദാർത്ഥങ്ങളുടെ ദുരുപയോഗം തടയുന്നതിനായി 'വിമുക്തി' എന്ന ബോധവത്ക്കരണ പരിപാടി വകുപ്പ് നടത്തുന്നുണ്ട്. 1950 ലെ അബ്കാരി ആക്ട്, 1958 ലെ എൻ.ഡി.പി.എസ് (നർക്കോട്ടിക് ഡ്രഗ്സ് ആൻറ് സൈക്കോത്തെറാപ്പിക്ക് സബ്സ്റ്റൻസ്) ആക്ട്, കോട്പാ (സിഗരറ്റും മറ്റ് ടുബാക്കോ ഉൽപന്നങ്ങളും - പരസ്യങ്ങളുടെ നിരോധനവും, വാണിജ്യം, വ്യാപാരം, ഉൽപ്പാദനം, പ്രദാനം, വിതരണം എന്നിവയുടെ നിയന്ത്രണവും) നിയമം 2003 എന്നിവയുടെ അടിസ്ഥാനത്തിൽ കേസുകൾ രജിസ്റ്റർ ചെയ്യുന്നത് എക്സൈസ് വകുപ്പാണ്. 2018 ൽ അബ്കാരി ആക്റ്റിന്റെ കീഴിൽ 6064 കേസുകളും, NDPS ആക്ടിന്റെ കീഴിൽ 4953 കേസുകളും, COTPA യുടെ കീഴിൽ 44,811 കേസുകളും രജിസ്റ്റർ ചെയ്തിട്ടുണ്ട്. 2017 ൽ ഇത് യഥാക്രമം 21,372, 5944, 72,077 എന്നിങ്ങനെയാണ്. 2016,2017,2018 വർഷങ്ങളിൽ വിവിധ നിയമങ്ങൾ പ്രകാരം ചുമത്തിയ കേസുകളുടെ വിശദ വിവരം അനുബന്ധം 4.89-ൽ കൊടുത്തിരിക്കുന്നു.

സംസ്ഥാനത്തെ അബ്കാരി കേസുകൾ 2016 ൽ 23886 ആയിരുന്നത് 11ശതമാനം കുറഞ്ഞ് 2017 ൽ 21,372 ആയി. എറണാകുളം ജില്ലയിലാണ് അബ്കാരി കേസുകൾ ഏറ്റവും അധികം കുറഞ്ഞത് (37%). തിരുവനന്തപുരം (4%), മലപ്പുറം(16%), കാസർഗോഡ്(33%), ജില്ലകളിൽ വർദ്ധനവ് കാണിക്കുമ്പോൾ മറ്റെല്ലാ ജില്ലകളിലും അബ്കാരി കേസുകളിൽ കുറവ് കാണിക്കുന്നു. NDPS കേസുകളുടെ കാര്യത്തിൽ 2016 ൽ നിന്നും 2017 ൽ 99% വർദ്ധനവ് ഉണ്ടായി. എല്ലാ ജില്ലകളിലും NDPS കേസുകൾ വർദ്ധിച്ചു. ഏറ്റവും കൂടുതൽ വയനാടിലും (199%) എറ്റവും കുറവ് മലപ്പുറം (44%) ജില്ലയിലുമാണ്. COTPA കേസുകൾ 2017 ൽ 57% വർദ്ധനവ് ഉണ്ടായി. പാലക്കാട് (16% കുറവ്) ഒഴികെ മറ്റെല്ലാ ജില്ലകളിലും COTPA കേസുകളിൽ വർദ്ധനവ് ഉണ്ടായി. ഏറ്റവും കൂടിയ വർദ്ധനവ് ഇടുക്കിയിലും (149%) ഏറ്റവും കുറഞ്ഞ വർദ്ധനവ് കോട്ടയം (40%) ജില്ലയിലുമാണ്. 2016 -ൽ നിന്നും 2017 ലേക്കെത്തുമ്പോൾ മൊത്തത്തിൽ അബ്കാരി കേസുകൾ 11% കുറഞ്ഞപ്പോൾ NDPS കേസുകളും COTPA കേസുകളും യഥാക്രമം 99% വും 57% വും വർദ്ധിച്ചു. 2018 ൽ ഈ മൂന്ന് വിഭാഗങ്ങളിലും രജിസ്റ്റർ ചെയ്ത കേസുകളുടെ എണ്ണം കുറഞ്ഞു. എന്നാൽ തിരുവനന്തപുരം ജില്ലയിൽ 2018 ൽ NDPS കേസുകൾ 35% വർദ്ധിച്ചു. ആലപ്പുഴ (6%), പാലക്കാട് (7%), മലപ്പുറം (7%),കണ്ണൂർ (1%) എന്നീ ജില്ലകളിലും NDPS കേസുകളുടെ എണ്ണം വർദ്ധിച്ചു. മറ്റെല്ലാ ജില്ലകളിലും മൂന്ന് തരം കേസുകളുടെയും എണ്ണം 2018 ൽ കുറയുകയുണ്ടായി. മൊത്തത്തിൽ 2018 ൽ അബ്കാരി, NDPS, COTPA കേസുകൾ യഥാക്രമം 72%, 17%, 38% എന്നിങ്ങനെ കുറയുകയുണ്ടായി. വിശദവിവരം അനുബന്ധം 4.90-ൽ നൽകിയിട്ടുണ്ട്.

വിവിധ കേന്ദ്രങ്ങളിൽ നിന്നും നിയമ വിരുദ്ധ നിരോധിത വസ്തുക്കൾ വകുപ്പ് പിടിച്ചെടുക്കുകയും നശിപ്പിക്കുകയും ചെയ്യുന്നുണ്ട്. ഇതിൽ സ്പിരിറ്റ്, കഞ്ചാവ് ചെടി എന്നിവ ഉൾപ്പെടുന്നു. 2016, 2017, 2018 വർഷങ്ങളിൽ വകുപ്പ് 14003.55 ലിറ്റർ സ്പിരിറ്റ്, 10556.91 ലിറ്റർ ചാരായം, 465 ലിറ്റർ വിദേശമദ്യം, 46606 ലിറ്റർ കള്ള്, 39099 ലിറ്റർ അരിഷ്ടം, 33966 കി.ഗ്രാം കഞ്ചാവ്, 4012 കഞ്ചാവ് ചെടികൾ എന്നിവ പിടിച്ചെടുത്ത് നശിപ്പിക്കുകയുണ്ടായി. 2017 വർഷത്തിലെ ജില്ലാ തല വിവരങ്ങൾ അനുബന്ധം 4.91-ൽ ഉൾപ്പെടുത്തിയിരിക്കുന്നു.

സ്കൂളുകളിലും, കോളേജുകളിലും, പൊതു സ്ഥലങ്ങളിലും എക്സൈസ് വകുപ്പ് അവബോധ പരിപാടികൾ നടത്തുന്നുണ്ട്. 2018 ൽ ആകെ 14,992 അവബോധന പരിപാടികൾ നടത്തി. 2017 ൽ ഇത് 10666 ആയിരുന്നു. ജില്ല തിരിച്ചുള്ള വിശദ വിവരങ്ങൾ അനുബന്ധം 4.92-ൽ ഉൾപ്പെടുത്തിയിരിക്കുന്നു.

## 4. പോലീസ് വകുപ്പ്

സംസ്ഥാനത്തെ ക്രമസമാധാനം പരിപാലിക്കുന്നതിന് വേണ്ടി പ്രവർത്തിക്കുന്ന സംസ്ഥാന ഗവൺമെന്റിനെ സഹായിക്കുന്ന വിഭാഗമാണ് പോലീസ് വകുപ്പ്. പോലീസ് വകുപ്പിന് ജനറൽ എക്സിക്യൂട്ടീവ് വിഭാഗം, ക്രൈം ബ്രാഞ്ച്, ആംഡ് പോലീസ്, സ്റ്റേറ്റ് ക്രൈം റിക്കോർഡ് ബ്യൂറോ, പരിശീലന വിഭാഗം, സ്പെഷ്യൽ ബ്രാഞ്ച്, 11 പ്രത്യേക ഉദ്ദേശ്യ വിഭാഗങ്ങൾ എന്നിവയുണ്ട്. പ്രത്യേക ഉദ്ദേശ വിഭാഗങ്ങളിൽ ഫോറൻസിക് വിഭാഗം, വനിത സെൽ, ട്രാഫിക്ക് പോലീസ്, വാച്ച് & വാർഡ്, ഹൈവേ പോലീസ്, കോസ്റ്റൽ പോലീസ്, ടെമ്പിൾ പോലീസ്, ടൂറിസം പോലീസ്, മൗണ്ടഡ് പോലീസ്, ഡോഗ് സ്ക്വാഡ്, പോലീസ് ബാന്റ് എന്നിവ ഉൾപ്പെടുന്നു. സാധാരണ

ജനങ്ങൾക്കിടയിൽ പ്രവർത്തിക്കുന്നത് ജനറൽ എക്സിക്യൂട്ടീവ് വിഭാഗമാണ്. ഇതിന്റെ ആസ്ഥാനം തിരുവനന്തപുരമാണ്. ഇതിനെ നോർത്ത് സോൺ, സൗത്ത് സോൺ എന്നിങ്ങനെയും അതിൽ 4 പോലീസ് റെയ്ഞ്ചുകളായും, 19 പോലീസ് ജില്ലകളായും ആണ് സംഘടിപ്പിച്ചിരിക്കുന്നത്.

പോലീസ് വകുപ്പ് വഴി സംസ്ഥാന സർക്കാർ നിരവധി പദ്ധതികൾ നടപ്പിലാക്കുന്നുണ്ട്. ഇതിന്റെ 14 പിങ്ക് കൺട്രോൾ റൂമുകളിലൂടെയും 18 കൗൺസിലിംഗ് കേന്ദ്രങ്ങളിലൂടെയും ജൻഡർ അധിഷ്ഠിത പദ്ധതികൾ നടപ്പിലാക്കുന്നു. പോലീസ് വകുപ്പിനോടൊപ്പം 466 നിർഭയ വോളണ്ടിയർമാരും പ്രവർത്തിക്കുന്നു. വിശദ വിവരങ്ങൾ അനുബന്ധം 4.93–ൽ ഉൾപ്പെടുത്തിയിരിക്കുന്നു. ആകെ 481 പോലീസ് സ്റ്റേഷനുകളിൽ 455 എണ്ണം ജനമൈത്രി പോലീസ് സ്റ്റേഷനുകളാണ്. ജനമൈത്രി സുരക്ഷാ സമിതിയിൽ 7248 പുരുഷൻമാരും 2181 സ്ത്രീകളും ഉണ്ട്. അനുബന്ധം 4.94–ൽ വിശദ വിവരങ്ങൾ ഉൾക്കൊള്ളിച്ചിരിക്കുന്നു.

തദ്ദേശ സ്വയം ഭരണ വകുപ്പ്, എക്സൈസ് വകുപ്പ്, വനം വകുപ്പ്, ഗതാഗത വകുപ്പ്, എന്നിവയുടെ പിന്തുണയോടെ പോലീസ് വകുപ്പും വിദ്യാഭ്യാസ വകുപ്പും ചേർന്ന് നടത്തുന്ന സ്കൂൾ അധിഷ്ഠിത പരിപാടിയാണ് സ്റ്റുഡൻറ്സ് കേഡറ്റ് കോർ (എസ്. പി. സി). നിയമത്തെ ബഹുമാനിക്കാനും അച്ചടക്കം പാലിക്കാനും, പൊതുബോധം കാത്തു സൂക്ഷിക്കാനും സമൂഹത്തിലെ ദുർബല വിഭാഗങ്ങളോട് സഹാനുഭൂതി കാട്ടുന്നതിനും വിദ്യാർത്ഥികൾക്ക് പരിശീലനം നൽകുന്നു. ഇത് അവരുടെ കുടുംബത്തോടും, സമൂഹത്തോടും പരിസ്ഥിതിയോടുമുള്ള അർപ്പണ ബോധം ശക്തിപ്പെടുത്തുന്നതോടൊപ്പം അസഹിഷ്ണുത, വഴി തെറ്റിയ രീതി, മയക്കമരുന്ന് ദുരുപയോഗം തുടങ്ങിയ ദുശ്ശീലങ്ങളിൽ നിന്നും പിന്തിരിപ്പിക്കുന്നു. 2010 ആഗസ്റ്റ് 2 ന് കേരളത്തിലങ്ങോളമിങ്ങോളം 127 സ്കൂളുകളിലായാണ് ഈ പദ്ധതി ആരംഭിച്ചത്. നിലവിൽ 645 സ്കൂളുകളിലായി 52319 കേഡറ്റുകൾ ഉണ്ട്. ഈ 645 സ്കൂളുകളിൽ 349 സർക്കാർ സ്കൂളുകളും, 271 എയ്ഡഡ് സ്കൂളുകളും 25 അൺ എയ്ഡഡ് സ്കൂളുകളും ആണ്. വിശദ വിവരങ്ങൾ അനുബന്ധം 4.95, 4.96 എന്നിവയിൽ നൽകിയിരിക്കുന്നു.

പോലീസിന്റെ എൻ.ആർ.ഐ സെൽ 2017–18 –ൽ 16 കേസുകളാണ് രജിസ്റ്റർ ചെയ്തിരിക്കുന്നത്. വിശദ വിവരം അനുബന്ധം 4.97–ൽ കാണാം. 2017–18 ൽ സൈബർ & ഹൈടെക് എൻക്വയറി സെൽ 103 കേസുകൾ രജിസ്റ്റർ ചെയ്തിട്ടുണ്ട്. സാമൂഹ്യ മാധ്യമങ്ങളിലൂടെയുള്ള അധിക്ഷേപം, ഓൺ ലൈൻ ചീറ്റിംഗ്, സ്മാർട്ട് ഫോൺ ഉപയോഗിച്ചുള്ള സൈബർ കുറ്റകൃത്യങ്ങൾ, ചൈൽഡ് പ്രോണോഗ്രാഫി പ്രസിദ്ധീകരിക്കൽ, പങ്കുവയ്ക്കൽ തുടങ്ങിയവയാണ് പ്രധാനമായും റിപ്പോർട്ട് ചെയ്തിട്ടുള്ള സൈബർ കുറ്റകൃത്യങ്ങൾ. 2015–16 മുതൽ 2017–18 വരെ രജിസ്റ്റർ ചെയ്തിട്ടുള്ള സൈബർ ക്രൈം വിവരങ്ങൾ അനുബന്ധം 4.98–ൽ ഉൾപ്പെടുത്തിയിരിക്കുന്നു.

## ജയിലുകൾ

തടവുകാരുടെ ശിക്ഷാ രീതി സംബന്ധിച്ച പഴയ രീതിയായ പ്രതികാരം ചെയ്യൽ, ശിക്ഷണ നടപടികൾ എന്നിവ നൂതന ആശയമായ തിരുത്തൽ, നവീകരണം, പുനരധിവാസം എന്നിവയിലേക്ക് വഴിമാറിയിട്ടുണ്ട്. ജയിൽ ശിക്ഷയുടെ ലക്ഷ്യം കുറ്റവാളികളിലെ തെറ്റുകൾ തിരുത്തി ഗുണകരമായ മാറ്റം ഉണ്ടാക്കി സമൂഹത്തിന് കുറ്റകൃത്യങ്ങളിൽ നിന്നും സംരക്ഷണം നൽകുക എന്നതാണ് കുറ്റവാളികൾ സമൂഹത്തിലേക്ക് തിരിച്ച് വരുന്നത് നിയമം അനുസരിക്കുന്ന ഒരു പൗരനായി മാത്രമല്ല, നല്ല രീതിയിൽ സഹായകരമായ രീതിയിൽ ജീവിതം നയിക്കാൻ കഴിവുള്ള പൊരനുമായി ഉറപ്പ് വരുത്തുകയാണ് ജയിൽ ഭരണത്തിന്റെ ഉദ്ദേശ്യം. ജയിൽ വകുപ്പിന്റെ അടിസ്ഥാന ചുമതലയും ഉത്തരവാദിത്വവും ജയിലിൽ അടക്കപ്പെട്ട വ്യക്തികളെ ഭദ്രമായി സൂക്ഷിക്കുക എന്നതാണ് ജയിലിലടക്കപ്പെട്ട എല്ലാ വ്യക്തികൾക്കും നിയമം അനുശാസിക്കുന്ന പ്രകാരം വൃത്തിയായ ജീവിത സാഹചര്യങ്ങൾ, മതിയായ ആഹാരം, വസ്ത്രം, ചികിത്സ എന്നിവ ലഭിക്കുന്നതാണ്.

പ്രൊബേഷൻ സമ്പ്രദായത്തിന്റെ നിയമപരവും നിയന്ത്രണപരവുമായ ചട്ടക്കൂട് 1958–ലെ പ്രൊബേഷൻ ഓഫ് ഒഫൻഡേഴ്സ് ആക്ട് 1961–ലെ കേരള ബോർസ്റ്റൽ സ്ക്കൂൾ ആക്ട്, 1960–ലെ കേരള പ്രൊബേഷൻ ഓഫ് ഒഫൻഡേഴ്സ് റൂൾസ് എന്നിവയെ അടിസ്ഥാനമാക്കിയുള്ളതാണ്. ഇതുവരെ പ്രൊബേഷൻ സംസ്ഥാന നയങ്ങൾ ഇല്ലാത്തതിനാൽ മുൻകാലത്ത് നിയന്ത്രിച്ചിരുന്ന ജയിൽ വകുപ്പിന്റെ സമീപനത്തെ അടിസ്ഥാനമാക്കിയാണ് നിയമ നിയന്ത്രണ ചട്ടക്കൂട് നടപ്പാക്കിവരുന്നത്. പ്രൊബേഷൻ എന്നത് തിരുത്തലുകളും നിയന്ത്രണങ്ങളുമെന്ന സമീപനം മാത്രമല്ല ക്ഷേമകരവും സംരക്ഷണ പ്രവർത്തനങ്ങളും കൂടിയാണെന്ന് ബോധ്യമായപ്പോൾ പ്രൊബേഷന്റെ ഉത്തരവാദിത്വം സാമൂഹ്യ നീതി വകുപ്പിലേക്ക് കൈമാറ്റം ചെയ്തു. സ്ഥാപനപരമായ ക്രമീകരണങ്ങളെയും നയപരമായ ചട്ടക്കൂട്ടുകളെയും ആധുനിക വത്ക്കരിക്കേണ്ടതും ആശയപരമായും നിര്വ്വഹണപരമായുമുള്ള ചട്ടക്കൂടിലുള്ള വിടവു നികത്തേണ്ടതുമുണ്ട് .

കേരളത്തിൽ 44 ജയിലുകളും (വിചാരണ ചെയ്യാനുള്ള അന്തേവാസികളും ചെറിയ രീതിയിൽ ശിക്ഷ അനുഭവിക്കുന്നവർക്കും) 14 പ്രിസണുകളും (ഗൗരവതരമായ കുറ്റകൃത്യത്തിന് ദീർഘകാലമായി ശിക്ഷയനുഭവിക്കുന്നവർക്കായുള്ള) ഉണ്ട്. 2018 ആഗസ്റ്റ് മാസം വരെ 7393 തടവുകാരുള്ളതിൽ 169

പേർ സ്ത്രീകളാണ് മറ്റു സംസ്ഥാനങ്ങളെ അപേക്ഷിച്ച് വനിതാതടവുകാർ കേരളത്തിൽ കുറവാണ് (2.5%) മറ്റു സംസ്ഥാനങ്ങളിൽ ഈ നിരക്ക് 4 മുതൽ 6 ശതമാനം വരെയാണ്. പ്രിസണുകളുടെ ആധുനികവത്ക്കരണവും തടവുകാരുടെ ക്ഷേമവുമാണ് പ്രിസൺ വകുപ്പ് നടപ്പാക്കി വരുന്ന പ്രധാന പദ്ധതികളിൽ രണ്ടെണ്ണം. എറണാകുളം തൃക്കാക്കരയിലുള്ള ബോർസ്റ്റൽ സ്ക്കൂളിൽ 60 അന്തേയവാസികളുണ്ട്. 18–21 വയസ്സു പ്രായമുള്ള 400 തടവുകാർ ഉണ്ട്. ജയിൽ മോചിതരായ തടവുകാരിൽ ഗുണകരമായ രീതിയിൽ മാറ്റം ഉണ്ടാക്കുകയും സ്വയം സഹായിക്കത്തക്കതും സമൂഹത്തിന് സ്വീകാര്യമായ സ്വഭാവം രൂപപ്പെടുത്തുന്നത് ഉറപ്പു വരുത്തുകയുമാണ് വകുപ്പിന്റെ ദൌത്യം.

### ജയിൽ വകുപ്പ് മുഖേന നൽകുന്ന സേവനങ്ങൾ

നിലവിലുള്ള നിയമ പ്രകാരം തടവുകാരുടെ ചുവടെ പറയുന്ന അവകാശങ്ങളുടെ സംരക്ഷണവുമായി ബന്ധപ്പെട്ട സേവനങ്ങളാണ് ജയിൽ വകുപ്പ് നടപ്പിലാക്കി വരുന്നത്.

എ. മാന്യതയുള്ള മനുഷ്യരായി ജീവിക്കുക.
ബി. മതിയായ ആഹാര ക്രമം, ആരോഗ്യവും രോഗ ചികിത്സയും, വൃത്തിയുള്ള ജീവിത സാഹചര്യങ്ങൾ, വസ്ത്രം.
സി. കുടുംബാംഗങ്ങൾ, സുഹൃത്തുക്കൾ, നിയമോപദേശകർ, മറ്റു വ്യക്തികൾ എന്നിവരുമായി ആശയവിനിമയം.
ഡി. നിയമ സഹായവും നിയമ സേവനവും സാധ്യമാക്കൽ.
ഇ. നിയമ ലംഘനം നടത്തുന്നതിനെതിരെയോ, നിയമവിരുദ്ധമായ കടന്നാക്രമണത്തിനെതിരെയും ഉള്ള സംരക്ഷണം.
എഫ്. അകാരണമായുള്ള വിവേചനം തടയുക.
ജി. നിയമ പ്രകാരമല്ലാതെയുള്ള ശിക്ഷാ നടപടികളിൽനിന്നും ദ്രോഹ നടപടികളിൽ നിന്നും സംരക്ഷണം നൽകലും ഇത്തരം അവസരങ്ങളെ തടയുകയും ചെയ്യൽ.
എച്ച്. മതപരമായ വിശ്വാസം തുടരൽ.
ഐ. നിയമ പ്രകാരമല്ലാത്ത തൊഴിൽ, നിശ്ചിത സമയത്തിൽ കൂടുതൽ തൊഴിലെടുപ്പിക്കൽ, നിശ്ചിത നിരക്ക് പ്രകാരം കൂലി നൽകാതിരിക്കൽ എന്നിവയിൽ നിന്നും സംരക്ഷണം.
ജെ. ഇന്ത്യൻ ഭരണ ഘടന III അദ്ധ്യായപ്രകാരമുള്ള അവകാശങ്ങളുടെ ആസ്വാദനം എന്നത് കുറ്റവാളിയാക്കപ്പെട്ടതിനാലും തടവുശിക്ഷയനുഭവിച്ചതിനാലും അവകാശങ്ങളുടെ ആസ്വാദനത്തിന് കഴിവില്ലാത്തവരാകാതിരിക്കാനും.
കെ. സമൂഹത്തിനാവശ്യമായ തൊഴിൽ മേഖലയിൽ ഫലപ്രദമായ പരിശീലനം നൽകൽ.
എൽ. നിശ്ചിത തീയതിയിൽ വിട്ടുതൽ ചെയ്യൽ.

### കേരള പ്രിസൺസും കറക്ഷണൽ സർവ്വീസസും (മാനേജ്മെന്റ്) നിയമം, 2010.

തടവുകാരുടെ ഭദ്രമായ സൂക്ഷിപ്പ്, തെറ്റുതിരുത്തൽ, ഗുണകരമായ മാറ്റം ഉണ്ടാക്കൽ, ക്ഷേമവും പുനരധിവാസവും പ്രിസണുകളുടെയും കറക്ഷണൽ സര്വ്വീസുകളുടെയും പരിപാലനം, ബന്ധപ്പെട്ട മറ്റു വിഷയങ്ങൾ എന്നിവ ഈ നിയമം പ്രദാനം ചെയ്യുന്നു.

### കേരള ബോർസ്റ്റൽ സ്ക്കൂൾ നിയമം, 1961.

കൌമാരപ്രായക്കാരായ കുറ്റവാളികളെ തടവിൽ വയ്ക്കുന്നതിനും തെറ്റു തിരുത്തുന്നതിനുമായുള്ള ബോർസ്റ്റൽ സ്ക്കൂളുകൾ സ്ഥാപിക്കലും ക്രമീകരിക്കലും അനുവദിക്കുന്നതു സംബന്ധിച്ച് നിയമമാണിത്. കൌമാരപ്രായക്കാരായ കുറ്റവാളികളിൽ തെറ്റു തിരുത്തൽ നടപടി നടപ്പാക്കാനുള്ള സ്ഥാപനമാണ് ബോർസ്റ്റൽ സ്ക്കൂൾ. കുറ്റം ചുമത്തപ്പെട്ടവരെ ഇവിടെ തടവിൽ വയ്ക്കുകയും വ്യവസായപരവും കാർഷികപരവുമായ പരിശീലനവും മറ്റു നിർദ്ദേശങ്ങളും നൽകുകയും ചെയ്യുന്നു. ശിക്ഷണപരമായ സ്വാധീനവും കുറ്റവാളികളിൽ ഗുണകരമായ മാറ്റം ഉണ്ടാക്കുന്നതിനും കുറ്റകൃത്യത്തെ തടയുന്നതിനും കഴിയുന്നു. 18–21 വയസ്സു വരെയുള്ള കൌമാരപ്രായക്കാരായ കുറ്റവാളികളെ പാർപ്പിക്കുന്നതിനും മെച്ചപ്പെട്ട പുനരധിവാസത്തിനും ഗുണപരമായ സ്വഭാവ രൂപീകരണത്തിനുമായുള്ള സ്ഥാപനമാണ് ബോർസ്റ്റൽ സ്ക്കൂൾ.

### കുറ്റവാളികളുടെ പ്രൊബേഷൻ നിയമം, 1958.

കുറ്റവാളികളെ പ്രൊബേഷൻ സമ്പ്രദായ പ്രകാരം വിട്ടുതൽ ചെയ്യുന്നതും താക്കീതുനൽകുന്നതും ബന്ധപ്പെട്ട കാര്യങ്ങളും ഈ നിയമത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നു. ഇന്ത്യൻ ശിക്ഷാ നിയമമനുസരിച്ചോ മറ്റേതെങ്കിലും നിയമമനുസരിച്ചോ കുറ്റം ചുമത്തപ്പെട്ടാലോ ഫൈനോടുകൂടിയോ അല്ലാതെയോ രണ്ടുവർഷത്തിൽകൂടുതൽ തടവുശിക്ഷ ലഭിക്കുകയോ ചെയ്യു ഒരു വ്യക്തിക്ക് ആ വ്യക്തിയുടെ മുൻ കാലങ്ങളിലെ കുറ്റം തെളിയിക്കപ്പെടാതിരിക്കുകയും കോടതി കുറ്റക്കാരനെന്ന് കണ്ടെത്തുകയും ചെയ്താൽ ശിക്ഷ നൽകുന്നതിനു പകരം താക്കീതു നൽകി നല്ല സ്വഭാവ രൂപീകരണത്തിനായി പ്രൊബേഷൻ വ്യവസ്ഥ പ്രകാരം വിട്ടുതൽ ചെയ്യുന്നു.

### കേരള പ്രൊബേഷൻ ഓഫ് ഒഫന്റേഴ്സ് ചട്ടങ്ങൾ, 1960.

1958–ലെ പ്രൊബേഷൻ ഓഫ് ഒഫന്റേഴ്സ് ആക്ടിന്റെ തുടർച്ചയായി ആക്ടിൽ ചുമതലപ്പെടുത്തിയിട്ടുള്ള അധികാരങ്ങൾ പ്രാവർത്തികമാക്കുന്നതിന് 1960–ൽ കേരള ചട്ടങ്ങൾ നിലവിൽ വന്നു. സംസ്ഥാനത്ത് സ്ഥാപനപരമായ ക്രമീകരണങ്ങൾക്കും നിർവ്വഹണ

ചട്ടക്കൂടുകൾക്കുമുള്ള വ്യവസ്ഥ പ്രസ്തുത ചട്ടങ്ങളിൽ വ്യക്തമാക്കിയിട്ടുണ്ട്. ശിക്ഷ നിലനിർത്തികൊണ്ടുതന്നെ സമൂഹത്തിൽ ജീവിക്കാൻ അനുവദിക്കുന്ന സമ്പ്രദായമാണ് പ്രൊബേഷൻ സർവ്വീസ്.

### പ്രൊബേഷൻ

കുറ്റവാളികളെ ഒരു സ്ഥാപനേതര രീതിയിൽ സമൂഹത്തിന് അനുയോജ്യരാക്കിയെടുക്കുന്നതിന് രൂപകല്പന ചെയ്തിട്ടുള്ളരീതിയാണ് പ്രൊബേഷൻ. ജയിലിലടയ്ക്കപ്പെടുന്നതിനുപകരമായി വികസിപ്പിച്ചെടുത്തിട്ടുള്ള ഒരു രീതിയാണിത്. പ്രത്യേകമായി തെരഞ്ഞെടുത്തിട്ടുള്ള കുറ്റവാളികളെ ഉപാധികളോടെ ശിക്ഷ നിർത്തി വച്ച് പ്രൊബേഷൻ ഓഫീസറുടെ വ്യക്തിപരമായ മേൽനോട്ടത്തിൽ വ്യക്തിപരമായി പരിചരണം നൽകുന്ന രീതിയാണിത്. പ്രൊബേഷൻ കാലയളവ് കോടതി തീരുമാനപ്രകാരം വ്യത്യാസപ്പെട്ടിരിക്കുന്നു. കൂടാതെ ഒരു വ്യക്തിയെ ശ്രദ്ധാപൂര്വ്വം മനസ്സിലാക്കുന്നതിനു പ്രാപ്തിയുള്ള പരിശീലനം നൽകിയിട്ടുള്ള പ്രൊബേഷൻ ഓഫീസർമാരുടെ തീവ്രമായ മേൽനോട്ടവും പ്രൊബേഷൻ വ്യവസ്ഥ ചെയ്യുന്നു. സമൂഹത്തിൽ കുറ്റവാളികളെ പുനഃസ്ഥാപിക്കുകയെന്നതാണ് പ്രൊബേഷന്റെ അത്യന്തികമായ ലക്ഷ്യം. പ്രൊബേഷൻ കാലയളവിൽ കുറ്റവാളികൾ ചട്ടങ്ങളും നിയന്ത്രണങ്ങളും അനുസരിക്കുന്നത് ഉറപ്പുവരുത്തുന്നതിനായും മറ്റും വിവിധ തരത്തിലുള്ള സഹായങ്ങൾ ലഭ്യമാക്കുന്നതിനും പ്രൊബേഷൻ ഓഫീസർമാർ കുറ്റവാളികളുമായി ഇടപെടുന്നു. കുറ്റവാളികളിൽ ലൈംഗിക അതിക്രമങ്ങൾ ഉൾപ്പെടെയുള്ള കുറ്റകൃത്യങ്ങൾ ചെയ്യാനുള്ള സഹജ വാസന കുറക്കുവാനും ഇതു വഴി പൊതു ഖജനാവിന് ചെലവ് ലാഭിക്കാനും സഹായകരമാകുന്നു.

### തടവുകാർക്കുള്ള ക്ഷേമ പ്രവർത്തനങ്ങൾക്കായുള്ള പദ്ധതികൾ

#### ജയിലുകളുടെ നവീകരണം

ഈ പദ്ധതിയിൻ കീഴിൽ അടിസ്ഥാനപരവും വികസനപരവുമായ വിവിധ പദ്ധതികൾ നടപ്പാക്കുന്ന പ്രിസണുകൾക്ക് കെട്ടിട നിർമ്മാണം, ഡി.ഐ.ജി., എസ്.പി., സി.ഐ., ഉദ്യോഗസ്ഥർ ക്വാർട്ടേഴ്സ്, മൾട്ടി പർപ്പസ് ആഡിറ്റോറിയം, സബ്ജയിലുകൾ, അടുക്കള മുറികൾ, വിയ്യൂർ സെൻട്രൽ പ്രിസൺ കോമ്പൌണ്ടിൽ ജയിൽ മ്യൂസിയം, മറ്റു അടിസ്ഥാന സൗകര്യ പ്രവരത്തികൾ തുടങ്ങിയവ പ്രിസൺ വികസനത്തിനായി ഏറ്റെടുത്തിട്ടുള്ള പ്രവർത്തികളിൽ പ്പെടുന്നു .

#### തടവുകാരുടെ ക്ഷേമം

തടവുകാർക്കായി വിവിധ ക്ഷേമ പ്രവർത്തനങ്ങൾ, ജയിലിന്റെ സുരക്ഷ വർദ്ധിപ്പിക്കാനുള്ള പദ്ധതികൾ, തൊഴിൽ പരിശീലനം, ജയിൽ ക്ഷേമദിനം സംഘടിപ്പിക്കൽ, റീ ഓറിയന്റേഷൻ കോഴ്സ്, സംസ്ഥാനതല സെമിനാറുകൾ, തുടർ വിദ്യാഭ്യാസ പരിപാടി/യോഗ ക്ലാസ്, കായിക ഉപകരണങ്ങൾ വാങ്ങൽ എന്നിവ ഈ പദ്ധതിയിൽ വിഭാവനം ചെയ്യുന്നു.

#### അനന്തര ശുശ്രൂഷ, തുടർ സേവനങ്ങൾ, ഇരകളുടെ പുനരധിവാസം

ജയിൽ വിമുക്തരായവർ ഏറെയും ജീവിക്കാനായി ഒരു സംരംഭം ആരംഭിക്കാനുള്ള മൂലധന നിക്ഷേപം കണ്ടെത്താൻ പ്രയാസപ്പെടുന്നുണ്ട്. തത്ഫലമായി സാമൂഹ്യപരമായി സ്വികരിക്കപ്പെടാത്ത അവരുടെ ജീവനോപാധികൾ സ്വികരിക്കാൻ അവർ പലപ്പോഴും നിർബന്ധിക്കപ്പെടുന്നു. തടവുകാരുടെ സ്വഭാവത്തിന്റെ അടിസ്ഥാനത്തിലും അവരിൽ ഗുണകരമായ മാറ്റം ഉണ്ടാക്കുന്നതിനുമായി കാലാവധി പൂർത്തിയാക്കാതെ തന്നെ അവരെ മോചിപ്പിക്കുന്നത് സർക്കാർ നയമാണ്. ജയിൽ മോചിതരായ തടവുകാർ കുറച്ചു കാലത്തേക്ക് ഉദ്യോഗസ്ഥരുടെ നിരീക്ഷണത്തിലായിരിക്കും. ഈ കാലയളവിൽ അവരെ നേട്ടമുണ്ടാക്കത്തക്കവിധം പുനരധിവസിപ്പിക്കേണ്ടതാണ്. മുൻകാല കുറ്റവാളികൾ, ജാമ്യത്തിൽ കഴിയുന്നവർ, മുൻ തടവുകാർ ദരിദ്രരായ കുറ്റവാളികളുടെ ആശ്രിതർ എന്നിവർക്കും ധന സഹായം നൽകൽ, ഗാർഹിക പീഡനത്തിനിരയായവർക്ക് കഴിവു വികസിപ്പിക്കുന്നതിനുള്ള പരിശീലനം, തടവുകാരുടെ മക്കൾക്ക് വിദ്യാഭ്യാസ ധനസഹായം, പുനരധിവാസ പ്രവർത്തനവും സ്വയം തൊഴിൽ യൂനിറ്റുകൾ സജ്ജീകരിക്കുന്നതിനോ പ്ലെയ്സ്മെന്റ് സൗകര്യത്തിന് വേണ്ടിയോ ധനസഹായം എന്നിവയും നടപ്പാക്കിവരുന്നു. ജയിൽ മോചിതരായവർക്ക് ഉപജീവനമാർഗ്ഗം കണ്ടെത്തുന്നവർക്കായി സാമൂഹ്യ നീതി വകുപ്പ് 15000 രൂപ നൽകി വരുന്നു.

#### തടവുകാരുടെ കുട്ടികൾക്കുള്ള വിദ്യാഭ്യാസ ധനസഹായം

ഒരു വ്യക്തിയെ ഒരു തവണ ജയിലിലടയ്ക്കപ്പെട്ടാൽ അദ്ദേഹത്തിന്റെ കുടുംബമാണ് ഏറ്റവും കൂടുതൽ പ്രയാസം നേരിടുന്നത്. സാമ്പത്തികത്തിന്റെ അഭാവം മൂലം അവരുടെ കുട്ടികൾക്ക് വളരെ ചെറിയ പ്രായത്തിൽതന്നെ വിദ്യാഭ്യാസം നിഷേധിക്കപ്പെടുന്നു. പിന്നീട് ഇതിന് ഹാനികരമായ പ്രത്യാഘാതങ്ങളുണ്ടായേക്കാം. ഇതിനാൽ സർക്കാർ ഇത്തരം വ്യക്തികളെ മുഖ്യധാരയിലേക്ക് കൊണ്ടുവരുന്നതിനായി ടി. പദ്ധതി ആരംഭിച്ചു. ഇതിൻ പ്രകാരം 1–ം ക്ലാസുമുതൽ 5–ം ക്ലാസുവരെയുള്ള കുട്ടികൾക്ക് പ്രതിമാസം 300 രൂപയും (10 മാസത്തേക്ക്), 6–ം ക്ലാസ്സ് മുതൽ 10–ം ക്ലാസ്സുവരെയുള്ള കുട്ടികൾക്ക് 500 രൂപയും +1, +2 കുട്ടികൾക്ക് 750 രൂപയും ഡിഗ്രി/ പ്രൊഫഷണൽ കോഴ്സ് ചെയ്യുന്ന കുട്ടികൾക്ക് 1000 രൂപയും സഹായം നൽകുന്നു.

## പ്രധാന നേട്ടങ്ങൾ

തടവുകാരിൽ ജോലി ചെയ്യാനുള്ള താത്പര്യം വർദ്ധിപ്പിക്കുന്നതിനായി അറിവും കഴിവും നൽകുന്ന വിവിധ തൊഴിൽ പരിശീലനങ്ങളും നടപ്പാക്കി. തടവുകാർക്ക് ജയിൽ വാസ കാലത്ത് ഫലപ്രദമായ പ്രവൃത്തികൾ ചെയ്യുന്നതിനും ജയിൽ മോചിതരാകുമ്പോൾ തൊഴിൽ സമ്പാദിക്കുന്നതിനും അഭിമാനകരമായി ജീവിക്കുന്നതിന് വരുമാനം സമ്പാദിക്കാനും പ്രാപ്തരാക്കുന്നതിനുള്ള അവസരങ്ങൾ തടവുകാർക്ക് ലഭ്യമാക്കുന്നു. ഇലക്ട്രിക്കൽ ഹാർഡ്വെയർ, കെട്ടിട നിർമ്മാണം, ഭക്ഷ്യ സംസ്കരണം, ബേക്കറി ഉല്പന്ന നിർമ്മാണം, പ്ലംബിംഗ്, സ്ക്രീൻ പ്രിന്റിംഗ്, ഓർഗാനിക് ഫാമിംഗ്, കമ്പ്യൂട്ടർ ഹാർഡ്വെയർ അസമ്പിൾ ചെയ്യൽ, ലിഫ്റ്റ് പ്രവർത്തനം, ഡ്രൈവിംഗ്, തയ്യൽ, ബ്യൂട്ടീഷൻ കോഴ്സ്, ഫാഷൻ ഡിസൈനിംഗ്, സോഫ്റ്റ് ഡോൾ ഉണ്ടാക്കൽ എന്നിവയിൽ പരിശീലനം നൽകുന്നു. ചീമേനി തുറന്ന ജയിലിലും കണ്ണൂർ സെൻട്രൽ പ്രിസണിലും ബ്യൂട്ടിപാര്ലറുകൾ ആരംഭിച്ചു. തടവുകാർ ഉണ്ടാക്കിയ വസ്ത്രങ്ങൾ വിൽക്കുന്നതിനായി കണ്ണൂർ സെൻട്രൽ പ്രിസണിൽ സെയിൽസ് ഔട്ട് ലെറ്റ ആരംഭിച്ചു. വസ്ത്രങ്ങളുടെ വില്പനയ്ക്കായി കഴിഞ്ഞ വർഷം മൂന്ന് എക്സിബിഷനുകൾ സംഘടിപ്പിച്ചു.

ദരിദ്രർക്ക് സൗജന്യ ഭക്ഷണം നൽകുന്നതിന്റെ ഭാഗമായി 'ഷെയർ എ മീൽ' പരിപാടി എറണാകുളം, കോഴിക്കോട് ജില്ലാ ജയിലുകളിൽ ആരംഭിക്കുകയും മറ്റ ജയിലുകളിലേക്ക് വ്യാപിപ്പിക്കുകയും ചെയ്തു. ഓഖി സൈക്ലോൺ വന്നപ്പോഴും അടുത്തിടെയുണ്ടായ വെള്ളപ്പൊക്ക സമയത്തും ജയിൽ ഭക്ഷ്യ യൂണിറ്റിൽ നിന്നും 5000 ഭക്ഷണപ്പൊതികൾ വളരെയധികം ദിവസങ്ങളിൽ ദുരിതാശ്വാസ ക്യാമ്പുകളിൽ നൽകുകയുണ്ടായി. പൊതുജനത്തിന് ഓർഗാനിക് കാർഷിക ഉല്പന്നങ്ങൾ ന്യായമായ വിലയിൽ ലഭ്യമാക്കുന്നതിനായി ജയിലുകളിൽ ഉല്പാദിപ്പിച്ച ഉല്പന്നങ്ങളുടെ വില്പന കേന്ദ്രങ്ങൾ വിവിധ ജയിലുകളിൽ ആരംഭിച്ചു.

തിരുവനന്തപുരം സെൻട്രൽ പ്രിസണിലെ തടവുകാർക്ക് സെൻട്രൽ പോളിടെക്നിക് മുഖാന്തിരം വിവിധ ട്രേഡുകളിൽ പരിശീലനം നൽകുകയും സെൻട്രൽ പോളിടെക്നികിന്റെ ഒരു യൂണിറ്റ് സെൻട്രൽ ജയിലിൽ ആരംഭിക്കുകയും ചെയ്തു.

വിയ്യൂർ സെൻട്രൽ പ്രിസൺ, കോഴിക്കോട് ജില്ലാ ജയിൽ എന്നിവിടങ്ങളിൽ തടവുകാർക്കായി സംഗീതം, നാടകം, കായികം എന്നിവയിൽ വിവിധ ക്ലാസുകളും മ്യൂസിക് ബാന്റും ആരംഭിച്ചു. ശ്രീലങ്കയിലെ ജയിലുദ്യോഗസ്ഥരും കേരളത്തിലെ ജയിലുദ്യോഗസ്ഥരുമായി ഗ്രീൻഫീൽഡ് സ്റ്റേഡിയത്തിൽ ഒരു ക്രിക്കറ്റ് മത്സരം നടത്തുകയുണ്ടായി. സംസ്ഥാന സാക്ഷരത മിഷന്റെ സഹായത്തോടെ തടവുകാർക്ക് സംപൂർണ്ണ സാക്ഷരത കൈവരിക്കാനായി വകുപ്പ് 'ജയിൽ ജ്യോതി' മിഷൻ ആരംഭിച്ചു. തുടർ വിദ്യാഭ്യാസത്തിനും ഉന്നത വിദ്യാഭ്യാസത്തിനും ആവശ്യമായ സൗകര്യങ്ങളും തടവുകാർക്ക് ലഭ്യമാക്കുന്നു.

സർക്കാരിന്റെ നയങ്ങൾ, പരിപാടികൾ, പദ്ധതികൾ, സംരംഭങ്ങൾ, നേട്ടങ്ങൾ തുടങ്ങിയവയെക്കുറിച്ചുള്ള വിവരങ്ങൾ വിവിധ മാധ്യമങ്ങളിലൂടെ പൊതു ജനങ്ങളിലെത്തിക്കാനുള്ള നോഡൽ ഏജൻസിയായി പ്രവർത്തിക്കുന്നത് വിവര പൊതുജന സമ്പർക്ക വകുപ്പാണ്. ഈ വകുപ്പ് സർക്കാരിനും അതിന്റെ ഭാഗമായ പൊതു ജനതയ്ക്കും ഇടയിലുള്ള ആശയ വിനിമയ ധാര നിലനിർത്തുകയും അതു വഴി ജനങ്ങളുടെ പ്രതികരണങ്ങൾ സുഗമമാക്കുകയും ചെയ്യുന്നു. പത്ര പ്രവർത്തനം, ദൃശ്യ വാർത്താവിനിമയം ,തുടങ്ങിയ മേഖലകളിൽ ആധുനിക സാങ്കേതിക വിദ്യയുടെ പിൻബലത്തോടെ പൊതു സ്വകാര്യ രംഗങ്ങളുടെ ഭരണപരവും സാങ്കേതികവും പ്രചരണപരവുമായ കാര്യങ്ങൾ ഇവ ഏറ്റെടുത്തു നടത്തുന്നു. സർക്കാരിന്റെ നയങ്ങളും പ്രവർത്തനങ്ങളും ജനപ്രിയമാക്കുവാൻ വേണ്ടി ആധുനിക സാങ്കേതിക വിദ്യകൾ എന്നിവയുടെ സഹായത്തോടെ സർക്കാർ മാധ്യമ ബന്ധങ്ങൾ ഉണ്ടാക്കുക, പൊതു ജന സമ്പർക്ക വകുപ്പ് ജീവനക്കാരുടെ കഴിവ് വികസിപ്പിക്കുകയും മേച്ചപ്പെട്ട തൊഴിൽ പശ്ചാത്തലം നൽകുകയും തുടങ്ങിയ പുതിയ പ്രവർത്തന രീതികൾ ആരംഭിക്കുവാൻ ഈ വകുപ്പ് ലക്ഷ്യമിടുന്നു. 2017–18 വർഷം വകുപ്പ് നടത്തിയ പ്രവർത്തനങ്ങളുടെയും പരിപാടികളുടെയും വിശദാംശങ്ങളുടെ സംക്ഷിപ്ത വിവരണം ബോക്സ് 4.19 –ൽ കൊടുത്തിരിക്കുന്നു.

## ഇലക്ട്രോണിക് മീഡിയാ വിഭാഗം

വാർത്താ വിതരണം, ദൃശ്യ ശ്രാവ്യ ഡോക്കുമെന്റെഷൻ, ഇലക്ട്രോണിക് മീഡിയാ പരസ്യ മാർക്കറ്റിംഗ്, വെബ് & ന്യൂ മീഡിയ എന്നീ നാലു വിഭാഗങ്ങളിലായി 2008 ഒക്റ്റോബറിലാണ് ഇലക്ട്രോണിക് മീഡിയാ വിഭാഗം രൂപീകരിച്ചത്. മീഡിയാ ചാനലുകൾക്ക് വീഡിയോ ന്യൂസ് ക്ലിപ്പുകൾ നൽകൽ, പരസ്യങ്ങളുടെ നിർമ്മാണവും നിയന്ത്രണവും കഴിവുറ്റതാക്കൽ, ഡോക്കുമെന്ററികൾ, മുഖ്യ മന്ത്രിയുടെ നാം മുന്നോട്ട് പരിപാടി, വീഡിയോ ആർക്കൈവുകൾ പരിപാലിച്ചു നിലനിർത്തൽ എന്നിവ പ്രധാന പ്രവർത്തനങ്ങളിൽപ്പെടുന്നു. ഇലക്ട്രോണിക് മീഡിയാ വിഭാഗമാണ് ആഴ്ചതോറുമുള്ള ദൂരദർശൻ, റേഡിയോ പരിപാടികളായ നവകേരളം, പ്രിയകേരളം എന്നീ പരിപാടികൾ നിർമ്മിക്കുകയും പ്രക്ഷേപണം ചെയ്യുകയും ചെയ്യുന്നത്.

**ബോക്സ് 4.19** പ്രധാന പ്രവർത്തനങ്ങൾ 2017–18

- സർക്കാരിന്റെ നയങ്ങളും പരിപാടികളും പ്രസിദ്ധപ്പെടുത്തുകയും പ്രചരിപ്പിക്കുകയും ചെയ്യുക.
- സർക്കാർ ഏറ്റെടുത്തു നടത്തുന്ന വികസന ക്ഷേമ പദ്ധതികളെ കുറിച്ച് അച്ചടി, ദൃശ്യ, ശ്രാവ്യ, നൂതന മാധ്യമങ്ങളിലൂടെ വൻ പ്രചാരം നൽകുക.
- ഇംഗ്ലീഷിൽ കേരളാ കാളിംഗ്, മലയാളത്തിൽ സമകാലിക ജനപഥം തുടങ്ങിയ മാസികകൾ പ്രസിദ്ധീകരിക്കുക. സാമൂഹ്യ വികസന വിഷയങ്ങളിൽ ലഘുലേഖകൾ പ്രസിദ്ധീകരിക്കുക.
- ഗവണ്മെന്റ് വെബ് പോർട്ടൽ, ന്യൂസ് പോർട്ടലുകളായ www.kerala.gov.in, www.keralanews.in, മറ്റു വെബ്സൈറ്റുകളായ www.prd.kerala.gov.in, www.rti.kerala.gov.in., മന്ത്രിമാരുടെ വെബ്സൈറ്റുകളുടെയും ഉള്ളടക്കം കൈകാര്യം ചെയ്യൽ.
- ഗവണ്മെന്റിന്റെ പ്രവർത്തനങ്ങളിൽ പൊതുജനങ്ങളുടെ അഭിപ്രായങ്ങളും പ്രതികരണങ്ങളും നൽകൽ.
- സംസ്കാരം, വിദ്യാഭ്യാസം, പാരമ്പര്യ കലാരൂപങ്ങൾ, പ്രമുഖ വ്യക്തിത്വങ്ങൾ, ജില്ലാ കൈപുസ്തകം, കേരളത്തെ കുറിച്ചുള്ള ആധികാരികമായ കൈ പുസ്തകം എന്നീ വിഷയങ്ങളിലുള്ള പുസ്തകങ്ങൾ പ്രസിദ്ധീകരിക്കൽ.
- മുഖ്യ മന്ത്രിയുടെ പരാതി പരിഹാര ടെലിവിഷൻ പരിപാടി തയ്യാറാക്കൽ.
- എല്ലാ ജില്ലകളിലെയും ഇൻഫർമേഷൻ ഓഫീസുകളുടെയും വാർത്താ പ്രചരണ കേന്ദ്രങ്ങളുടെയും പ്രവർത്തനം.
- സംസ്ഥാനത്തിന്റെ സാമൂഹ്യ സാംസ്കാരിക താൽപര്യത്തിന് യോജിച്ച വകുപ്പ് നിർമ്മിച്ചതോ വാങ്ങിയതോ ആയ ഫീച്ചർ ഫിലിമുകൾ, ഡോക്യുമെന്ററികൾ, ഹ്രസ്വ ചിത്രങ്ങൾ മുതലായവയുടെ സ്ക്രീനിംഗ്.
- സർക്കാർ പരസ്യങ്ങൾ പ്രസിദ്ധപ്പെടുത്തുന്നതിനുള്ള ഔദ്യോഗിക ഏജൻസി.
- ദൃശ്യ കലകൾ ഉൾപ്പെടെ മൾട്ടി മീഡിയാ സാങ്കേതികവിദ്യ ഉപയോഗിച്ചുള്ള പ്രചാരണ പരിപാടികൾ സംഘടിപ്പിക്കൽ.
- കേബിൾ റ്റി.വി.ആക്റ്റ്, പ്രസ്സ് & രജിസ്ട്രേഷൻ ഓഫ് ബുക്ക്സ് ആക്റ്റ് എന്നിവയുള്ള എംഫോഴ്സ്മെൻറ് ഏജൻസിയായി പ്രവർത്തിക്കുന്നു.

ഉറവിടം: പബ്ലിക് റിലേഷൻസ് വകുപ്പ്, കേരള ഗവൺമെന്റ്

## മീഡിയാ ബന്ധങ്ങൾ

സർക്കാരിന്റെ പ്രവർത്തനങ്ങളെ കുറിച്ചുള്ള വാർത്താ റിപ്പോർട്ടുകളും മറ്റു ഔദ്യോഗിക വിജ്ഞാപനങ്ങളും സ്ഥിരമായി വിതരണം ചെയ്യുന്നത് വകുപ്പിന്റെ പത്ര പ്രസ്താവന വിഭാഗമാണ്. പ്രസ് മീറ്റുകൾ നടത്തുക, റിപ്പോർട്ടിംഗ് സുഗമമാക്കുന്നതിന് മെച്ചപ്പെട്ട സൗകര്യങ്ങൾ മീഡിയാ റിപ്പോർട്ടർമാർക്ക് നൽകൽ എന്നിവയാണ് മീഡിയാ റിലേഷൻസ് വിഭാഗത്തിന് കീഴിൽ വരുന്ന പ്രധാന പ്രവർത്തനങ്ങൾ. (വകുപ്പിലെ സ്ക്രൂട്ടിനി വിഭാഗം) സർക്കാരിന്റെ നയങ്ങൾ, പരിപാടികൾ, മറ്റു വിഷയങ്ങൾ എന്നിവ പത്ര ദൃശ്യ മാധ്യമങ്ങളിൽ പ്രസിദ്ധീകരണത്തിനായി സ്ക്രൂട്ടിനി ചെയ്യുന്നു.

## വെബ് പോർട്ടലും പുതിയ മീഡിയ വിഷനും

സംസ്ഥാനത്തിന്റെ സാമൂഹ്യ സാമ്പത്തിക സാംസ്കാരിക രാഷ്ട്രീയ ചരിത്രത്തെ കുറിച്ചുള്ള വിവരങ്ങളും വിവിധ സർക്കാർ വകുപ്പുകളുടെ പ്രവർത്തനങ്ങളും വിവരിക്കുന്ന സർക്കാർ വെബ് പോർട്ടലായ www.kerala.gov.in എന്ന വെബ് പോർട്ടലിന്റെ ഉള്ളടക്കം കൈകാര്യം ചെയ്യുന്നത് വെബ് ആന്റ് ന്യൂ മീഡിയാ വിഭാഗമാണ്. ഈ പോർട്ടലാണ് ഗവൺമെന്റ് ഉത്തരവുകളും സർക്കുലറുകളും, കാബിനറ്റ് തീരുമാനങ്ങളെ തുടർന്ന് വരുന്ന ഉത്തരവുകളും ലഭ്യമാക്കുന്നത്. മന്ത്രിമാരുടെ വെബ് സൈറ്റ് പ്രവർത്തനങ്ങളും ഈ വിഭാഗം കൈകാര്യം ചെയ്യുന്നു.

## പ്രസിദ്ധീകരണങ്ങൾ

കോശഗ്രന്ഥം, മാഗസിനുകൾ, ന്യൂസ് ലെറ്ററുകൾ, ലഘുലേഖകൾ തുടങ്ങിയവ 2017-18 -ൽ പ്രസിദ്ധീകരിച്ചിട്ടുണ്ട്. കേരള കാളിംഗ്, ജീവിത പഥം, പഠനത്തിനപ്പുറം, സമകാലിക ജനപഥം, നമുക്കൊരുമിച്ച് മുന്നേറാം സർക്കാർ ഒപ്പമുണ്ട്, നവകേരളം കർമ്മ പദ്ധതി എന്നിവ ഇതിൽപെടുന്നു.

## പരസ്യങ്ങൾ

പത്രങ്ങളിലെ പ്രദർശന പരസ്യങ്ങൾ, ഇലക്ട്രോണിക് മീഡിയ പരസ്യങ്ങൾ, മാഗസിനിലെ പരസ്യങ്ങൾ, ടെണ്ടർ പരസ്യങ്ങൾ, വിവിധ വിജ്ഞാപനങ്ങൾ എന്നിവ എല്ലാ ദിവസവും വകുപ്പ് പ്രസിദ്ധപ്പെടുത്തുന്നു.

## ഗവേഷണവും നിർദ്ദേശവും

സംസ്ഥാനത്ത് പ്രസിദ്ധീകരിക്കുന്ന പത്രങ്ങളുടെയും ആനുകാലികങ്ങളുടെയും വിവരങ്ങൾ ശേഖരിച്ച് സൂക്ഷിക്കുന്നത് ഗവേഷണവും നിർദ്ദേശവും വിഭാഗമാണ്. മൊബൈൽ ആപ്പുകൾ, പി ആർ ഡി മാധ്യമ കൈപ്പുസ്തകം എന്നിവ പ്രയോഗത്തിൽ കൊണ്ടുവരികയും പുതിയ സാങ്കേതിക വിദ്യയും പൊതുജനസമ്പർക്കത്തിന്റെ ഭാഗമായ വിവിധ വശങ്ങളും ഉൾപ്പെടുത്തി പരിശീലന പരിപാടികൾ സംഘടിപ്പിക്കുന്നതിനും വകുപ്പ് നടപടികൾ സ്വികരിച്ചു. മാധ്യമ പ്രവർത്തകർക്കായി പ്രൊഫഷണൽ മാധ്യമ പ്രവർത്തകരുമായി സഹകരിച്ചുകൊണ്ട് 'ദുരിതമുഖത്തു നിന്നുള്ള വാർത്താ വിതരണം' സംബന്ധിച്ച് ഏകദിന പരിശീലനം പരിപാടികൾ സംഘടിപ്പിച്ചു.

## ഫീൽഡ് പബ്ലിസിറ്റി, പ്രദർശനങ്ങൾ, സ്പെഷ്യൽ പബ്ലിക് റിലേഷൻസും, സംസ്കാരവും

സർക്കാർ നയങ്ങളെയും പദ്ധതികളെയും കുറിച്ച് സംസ്ഥാന, ജില്ലാതലങ്ങളിൽ വേണ്ടത്ര പ്രചാരണം നൽകുന്നതിനായി വിവിധ ബോധവൽക്കരണ പരിപാടികളും പദ്ധതികളും ഫീൽഡ് പബ്ലിസിറ്റി വിഭാഗം സംഘടിപ്പിക്കുന്നു. ഇതിനായി പ്രദർശനങ്ങൾ, സെമിനാറുകൾ, ശിൽപ്പശാലകൾ, സമൂഹ മാധ്യമങ്ങൾ, വിവിധ മാധ്യമ പരിപാടികൾ, കലാ സാംസ്കാരിക രൂപങ്ങൾ എന്നിവ ഉപയോഗിക്കുന്നു.

CHAPTER

05

# തൊഴിലും തൊഴിലാളി ക്ഷേമവും

## തൊഴിലാളി ക്ഷേമം

തൊഴിൽ വിപണിയുടെ മാറുന്ന ആവശ്യങ്ങളോട് ഒരു അവകാശാധിഷ്ഠിത സമീപനമാണ് കേരളം പിന്തുടർന്നിട്ടുള്ളത്. തൊഴിലാളികളുടെ സംസ്ഥാനത്തിന്റെ വളർച്ചയ്ക്ക് തുല്യ സംഭാവനകൾ നൽകിയിട്ടുള്ള വ്യവസായ മേഖലയുടേയും ഒപ്പം വ്യക്തിഗത തൊഴിലാളികളുടേയും സർവ്വോന്മുഖ വളർച്ചയ്ക്ക് സഹായിക്കുന്ന രീതിയിലാണ് ഗവൺമെന്റിന്റെ നയപരമായ ഇടപെടലുകൾ. ഒരാൾക്ക് സ്വന്തം ഇഷ്ടപ്രകാരം ജോലിചെയ്യാനുള്ള അവകാശം, വിവേചനത്തിനെതിരെയുള്ള അവകാശം, ബാലവേല തടയൽ, സാമൂഹ്യ സുരക്ഷിതത്വം, കൂലിയുടെ സംരക്ഷണം, പരാതികളുടെ പരിഹാരം, ട്രേഡ് യൂണിയനിൽ ചേരാനും സംഘടിക്കാനുമുള്ള അവകാശം, സംഘടിതമായുള്ള വിലപേശൽ, ഭരണത്തിലുള്ള പങ്കാളിത്തം എന്നിങ്ങനെ കേരളത്തിലെ തൊഴിലാളികളുടെ സംരക്ഷണം ഉറപ്പാക്കാനുള്ള നിരന്തര ഇടപെടൽ ഗവൺമെന്റ് നടത്തിക്കൊണ്ടിരിക്കുന്നു. തൊഴിലാളികളുടെ ക്ഷേമത്തിനും വികസനത്തിനും വേണ്ടിയുള്ള ആവശ്യങ്ങളോട് ദേശീയ സമ്പദ് വ്യവസ്ഥയിൽ നിന്ന് വളരെ വ്യത്യസ്തമായാണ് കേരളം പ്രതികരിച്ചിട്ടുള്ളത്ഓരോ തൊഴിലാളിയും ക്ഷേമ ബോർഡിൽ അംഗമായിരിക്കണമെന്നും അതു വഴിഅവരുടെ ജീവിതം സംരക്ഷിക്കപ്പെടണമെന്നുമുള്ള അഭിപ്രായമാണ് ഗവൺമെന്റിനുള്ളത്. നിലവിൽ 29 തൊഴിലാളിക്ഷേമ ബോർഡുകൾ സംസ്ഥാനത്ത് നിലനിൽക്കുന്നു. അതിൽ 16 എണ്ണവും ലേബർ കമ്മീഷണറേറ്റിന് കീഴിലാണ്.

ഉയർന്ന നിരക്കിലുള്ള തൊഴിലില്ലായ്മയും തൊഴിലുകളുടെ അഭാവവും ഉല്പാദനക്ഷമത കുറഞ്ഞ നിരക്കിലുള്ള തൊഴിലും തൊഴിൽ വൈദഗ്ധ്യത്തിലും പരിശീലനത്തിലും ശരിയായ നിലവാരമില്ലായ്മ, കുറഞ്ഞ തൊഴിൽ പങ്കാളിത്തം, കുറഞ്ഞ തൊഴിലാളിജനസംഖ്യാനുപാതം, സ്ത്രീപുരുഷ വേതനത്തിലുള്ള അസമത്വം എന്നീ കാര്യങ്ങളിൽ കേരളം വെല്ലുവിളികൾ അഭിമുഖീകരിക്കുന്നുണ്ട്. തൊഴിലവസരങ്ങൾ സൃഷ്ടിടിക്കുവാനും തൊഴിൽ അധിഷ്ഠിത വികസനം കൈവരിക്കാനും കുറഞ്ഞ മൂല്യ വർദ്ധിത തൊഴിലിൽ നിന്നും കൂടിയ മൂല്യ വർദ്ധിത മേഖലയിലേക്ക് കരകയറാനുമുള്ള അവസരങ്ങൾ സംസ്ഥാനം നൽകേണ്ടത് അത്യാവശ്യമാണ്. കേരളത്തിലെ നഗരഗ്രാമീണ മേഖലകളിൽ പുതിയ തൊഴിലവസരങ്ങൾ സൃഷ്ടിക്കുക, സാമൂഹിക സുരക്ഷാ പദ്ധതികൾക്കു വേണ്ടി ഏകീകൃതവും സംയോജിതവുമായ ഒരു നിയമം നിർമ്മിക്കുക,താഴേക്കിടയിലുള്ള തൊഴിലാളികൾക്ക് ഗുണകരമാകുന്ന വിധം ധനവിഹിത മുൻഗണനാക്രമം പുനരാവിഷ്ക്കരിക്കുക, തൊഴിൽ നിയമങ്ങളിൽ കാലാനുസൃത ഭേദഗതികൾ വരുത്തുക, വ്യാവസായിക തർക്ക നിയമം 1947–ൽ ആവശ്യമായ ഭേദഗതികൾ വരുത്തുക, തൊഴിൽ പരിശീലന സ്ഥാപനങ്ങളിലെ ഉള്ളടക്കവും സിലബസും കരിക്കുലവും മാറ്റുക എന്നിങ്ങനെ തൊഴിൽ പ്രേരകമായൊരു സമ്പദ് വ്യവസ്ഥ നേടിയെടുക്കുന്നതിനാണ് സംസ്ഥാനം ലക്ഷ്യമിടുന്നത്. വർദ്ധിച്ചുവരുന്ന അന്തർ സംസ്ഥാന അന്താരാഷ്ട്ര കുടിയേറ്റ പശ്ചാത്തലത്തിൽ തൊഴിൽ പരിഷ്ക്കാരങ്ങൾ വരുത്തുന്നതിലേയ്ക്കായി നിരീക്ഷണവും വിശകലനവും പരിഗണിക്കുന്നുണ്ട്.

### ദിവസവേതനനിരക്ക്

രാജ്യത്തിന്റെ മറ്റുഭാഗങ്ങളുമായിതാരതമ്യംചെയ്യുമ്പോൾ കാർഷിക–കാർഷികേതരമേഖലകളിലെ തൊഴിലാളികളുടെ കൂലിനിരക്ക്കേരളത്തിൽ വളരെകൂടുതലാണ്. ഇന്ത്യാഗവൺമെന്റിന്റെ ലേബർബ്യൂറോ പുറത്തുവിട്ട കണക്കനുസരിച്ച് കേരളത്തിലെ ഗ്രാമീണമേഖലയിൽ പുരുഷന്മാർക്ക് കാർഷിക ജോലികൾക്ക് ശരാശരി 683.93 രൂപാ ദിവസക്കൂലി ലഭിക്കുന്നു. ഈവിഭാഗത്തിൽ പെട്ടതൊഴിലാളികൾക്ക് ലഭിക്കുന്ന ദേശീയ ശരാശരി കൂലി 277.35 രൂപയാണ്. കേരളത്തിലെ കൂലിനിരക്ക് ദേശീയ ശരാശരിയെക്കാൾ 147ശതമാനത്തിനുമുകളിലാണ്. ചിത്രം 5.1 ൽ കേരളത്തിലെ പുരുഷന്മാരുടെ ഗ്രാമീണ – കാർഷിക മേഖലയിലെ കൂലിനിരക്ക്ദേശീയ ശരാശരിയുമായും, മറ്റ്തെക്കൻ സംസ്ഥാനങ്ങളുമായും താരതമ്യം ചെയ്ത് കാണിച്ചിരിക്കുന്നു.

**ചിത്രം 5.1** കേരളത്തിലെ പുരുഷന്മാരുടെ ഗ്രാമീണ-കാർഷികമേഖലയിലെ കൂലിനിരക്ക്




അവലംബം:- ലേബർബ്യൂറോ, തൊഴിൽ മന്ത്രാലയം- ഭാരത സർക്കാർ

ദേശീയ ശരാശരി നിരക്കായ 216.63 രൂപയുമായി താരതമ്യം ചെയ്യുമ്പോൾ കേരളത്തിലെ സ്ത്രീകളുടെ ഗ്രാമീണ മേഖലയിലെ കാർഷിക കൂലി നിരക്ക് 477.5 രൂപയാണ്. വിതയ്ക്കുകയും, വിളവെടുക്കുകയും ചെയ്യുന്ന തൊഴിലാളികൾക്ക് കേരളത്തിൽ യഥാക്രമം 532.64 രൂപയും, 547.78 രൂപയും വീതം ലഭിക്കുന്നു.

ഈ മേഖലയിൽ ദേശീയ ശരാശരി 235.77 രൂപയും 245.15 രൂപയും ആണ്. ചിത്രം 5.2-ൽ സ്ത്രീ കർഷക തൊഴിലാളികൾക്ക് തെക്കൻ സംസ്ഥാനങ്ങളിൽ ലഭിക്കുന്ന കൂലി നിരക്ക് താരതമ്യം ചെയ്ത് കാണിച്ചിരിക്കുന്നു.

കേരളത്തിലെ കാർഷിക മേഖലയിലെ കൂലി നിരക്ക് രാജ്യത്തിന്റെ മറ്റ് ഭാഗങ്ങളെ അപേക്ഷിച്ച് കൂടുതലാണെങ്കിലും ആൺ-പെൺ കൂലി നിരക്കിലുള്ള വ്യത്യാസം വളരെ ശ്രദ്ധേയമാണ്. കാർഷിക മേഖലയിലെ പുരുഷന്മാരുടെ കൂലിയുടെ 70 ശതമാനം മാത്രമേ സ്ത്രീകൾക്ക് ലഭിക്കുന്നുള്ളൂ. കേരളത്തിലെയും മറ്റ് തെക്കൻ സംസ്ഥാനങ്ങളിലെയും ആൺ-പെൺ കൂലിനിരക്കിലുള്ള വ്യത്യാസം ചിത്രം 5.3 ൽ ചേർത്തിരിക്കുന്നു.

കാർഷിക തൊഴിലാളികളുടേതു പോലെ തന്നെ കാർഷികേതര ജോലികൾക്കുള്ള കൂലി നിരക്കും

**ചിത്രം 5.2** സ്ത്രീ കർഷക തൊഴിലാളികൾക്ക് തെക്കൻ സംസ്ഥാനങ്ങളിൽ ലഭിക്കുന്ന കൂലി നിരക്ക്




അവലംബം:- ലേബർബ്യൂറോ, തൊഴിൽ മന്ത്രാലയം- ഭാരത സർക്കാർ

**ചിത്രം 5.3** സ്ത്രീ–പുരുഷ കൂലിനിരക്കിലെ അനുപാതം (%)




അവലംബം:- ലേബർബ്യൂറോ, തൊഴിൽ മന്ത്രാലയം- ഭാരത സർക്കാർ

**ചിത്രം 5.4** കാർഷികേതര ജോലികൾക്കുള്ള കൂലി നിരക്കം




അവലംബം:- ലേബർബ്യൂറോ, തൊഴിൽ മന്ത്രാലയം- ഭാരത സർക്കാർ

കേരളത്തിൽ, രാജ്യത്തിന്റെ മറ്റ് ഭാഗങ്ങളിൽ ഉള്ളതിനെക്കാൾ കൂടുതലാണ്. ചിത്രം 5.4 –ൽ കേരളത്തിൽ വിവിധ ജോലികളിൽ വ്യാപൃതരായിരിക്കുന്ന തൊഴിലാളികൾക്കുള്ള കൂലി നിരക്ക് കാണിച്ചിരിക്കുന്നു. 2017–18 വർഷത്തെ കൂലിനിരക്കിലുള്ള വളർച്ച ചിത്രം 5.5–ൽ കാണിച്ചിരിക്കുന്നു.

**ചിത്രം 5.5** 2017–18 വർഷത്തെ കൂലിനിരക്കിലുള്ള വളർച്ച




അവലംബം:- ലേബർബ്യൂറോ, തൊഴിൽ മന്ത്രാലയം- ഭാരത സർക്കാർ

## തൊഴിൽ ഘടന

കേരളത്തിലെ തൊഴിലാളികൾ പ്രധാനമായും അനൌപചാരിക മേഖലയിലും (കയറ്റിറക്ക്, കാഷ്വൽ ജോലി, കെട്ടിട നിർമമാണം, തൊഴിൽ, ഇഷ്ടിക നിർമ്മാണം, സ്വയം തൊഴിൽ മുതലായവ), പരമ്പരാഗത വ്യവസായത്തിലും (കയർ, കശുവണ്ടി, കൈത്തറി, ബീഡി മുതലായവ), ഉല്പാദന മേഖലയിലും (ചെറുകിട, ഇടത്തരം, വൻകിട വ്യവസായങ്ങൾ), ഐ.ടി വ്യവസായത്തിലും കയറ്റുമതി പ്രോത്സാഹന മേഖലകളിലും കാലാവസ്ഥാ ബന്ധിതമായി ജോലി ചെയ്യുന്നവരും ആകുന്നു.

## വ്യവസായ ബന്ധങ്ങൾ

വ്യാവസായിക വളർച്ചയുടെ പ്രധാന മാർഗ്ഗമാണ് തൊഴിലാളികളും തൊഴിലുടമയും തമ്മിലുള്ള സൗഹാർദ്ദപരമായ അന്തീക്ഷം നിലനിർത്തുക എന്നത്. ആയതിനാൽ വ്യവസായികളായ തൊഴിലുടമയുടേയും തൊഴിലാളികളുടേയും ഇടയിൽ സൗഹാർദ്ദാന്തരീക്ഷം സൃഷ്ടിച്ചെടുക്കുന്നത് തൊഴിൽവകുപ്പിന്റെ ഉത്തരവാദിത്തമാണ്. അത് മൂലം വളർച്ച, വ്യാവസായികാന്തരീക്ഷം, സുസ്ഥിര വികസനം എന്നിവ സാധ്യമാകുന്നു.

കേരളത്തിൽ തൊഴിൽ മേഖലയിലെ സമരങ്ങൾ താരതമ്യേന കുറഞ്ഞു വരികയാണ്. സമരം മൂലം നഷ്ടപ്പെട്ട തൊഴിൽ ദിനങ്ങൾ 2018 (ആഗസ്റ്റ് വരെ)–ലെ കണക്കുപ്രകാരം 90.07 ആയിരം ആണ്. 2015–ൽ ഇത് 2.21 ലക്ഷമായിരുന്നു. സമരം മൂലം നഷ്ടപ്പെട്ട തൊഴിൽ ദിനങ്ങൾ ചിത്രം. 5.6–ൽ കൊടുത്തിരിക്കുന്നു. അനുബന്ധം 5.1

**ചിത്രം 5.6** സമരം കാരണം നഷ്ടപ്പെട്ട തൊഴിൽ ദിവസങ്ങൾ




അവലംബം:- ലേബർ കമ്മീഷണറേറ്റ്, കേരള സർക്കാർ

**ബോക്സ് 5.1** 1947–ലെ വ്യവസായ തർക്ക നിയമപ്രകാരമുള്ള ആശയങ്ങളുടെ വിശദാംശങ്ങൾ

**സമരം:** നിയമത്തിലെ വകുപ്പ് 2(9) അനുസരിച്ച് സമരം എന്നത് ഏതെങ്കിലും വ്യവസായ യൂണിറ്റിൽ പണിയെടുക്കുന്ന തൊഴിലാളികൾ ജോലിയിൽ നിന്നും സംഘടിതമായി വിട്ടുനിൽക്കുന്നതോ അല്ലെങ്കിൽ പൊതുവായ ആവശ്യങ്ങൾ ഉന്നയിച്ചുകൊണ്ട് വിട്ടുനിൽക്കുന്നതോ ആണ്.

**പണി നിറുത്തൽ:** സെക്ഷൻ 2(1) നിര്വ്വചിച്ചിരിക്കുന്നത് തൊഴിലിടം താൽക്കാലികമായി അടച്ചിടുകയോ, പണിമുടക്കമോ അല്ലെങ്കിൽ തൊഴിലും അയാൾ തൊഴിൽ നൽകുന്ന വ്യക്തികളെ ജോലിയിൽ പ്രവേശിപ്പിക്കുന്നത് നിഷേധിക്കുകയോ ചെയ്യുന്നതാണ്.

**സാമ്പത്തിക മാന്ദ്യവും മറ്റും കാരണം ജോലിക്കാരെ പിരിച്ചുവിടുക:** നിയമത്തിലെ സെക്ഷൻ (2kkk) അനുസരിച്ച് പലകാരങ്ങൾ കൊണ്ട് ജോലിക്കാരെ പിരിച്ചുവിടുക എന്നത് അർത്ഥമാക്കുന്നത് ഇന്ധനങ്ങളുടെ ദൌര്ലഭ്യം, ഊർജ്ജം, അസംസ്കൃത വസ്തുക്കൾ എന്നിവയുടെ ദൌര്ലഭ്യം കാരണവും അല്ലെങ്കിൽ യന്ത്രതകരാർ, പ്രകൃതി ദുരന്തങ്ങൾ അല്ലെങ്കിൽ അതുമായി ബന്ധപ്പെട്ട എന്തെങ്കിലും കാരണത്താൽ വ്യവസായ സ്ഥാപനത്തിന്റെ ജോലിക്കാരുടെ പേരു വിവര പട്ടികയിലുൾപ്പെട്ടിട്ടുള്ള ജോലിക്കാരെ ജോലിയിൽ പ്രവേശിക്കാൻ അനുവദിക്കാതിരിക്കുന്നതാണ്.

അവലംബം:- 2013-ൽ ഇന്ത്യയിൽപണിനിറുത്തലും ജോലിക്കാരെ പിരിച്ചുവിടലും, ലേബർ ബ്യൂറോ, തൊഴിൽ മന്ത്രാലയം, ഭാരതസർക്കാർ

## ലോക്ക് ഔട്ട് മൂലം നഷ്ടപ്പെട്ട തൊഴിൽ ദിനങ്ങൾ

ലോക്ക് ഔട്ട് മൂലം നഷ്ടപ്പെട്ട തൊഴിൽ ദിനങ്ങൾ കൂടുന്നതായിട്ട് കാണുന്നു. ലോക്ക് ഔട്ട് മൂലം നഷ്ടപ്പെട്ട തൊഴിൽ ദിനങ്ങൾ 2015–ൽ 3.18 ലക്ഷമാണ്. അത് 2018 (ജൂലൈ) പ്രകാരം 3.64 ലക്ഷമായി. ചിത്രം 5.7 ലോക്ക് ഔട്ട് മൂലം നഷ്ടപ്പെട്ട തൊഴിൽ ദിനങ്ങളുടെ വിവരങ്ങൾ നൽകുന്നു (അനുബന്ധം 5.2).

## ലേ ഓഫ് മൂലം നഷ്ടപ്പെട്ട തൊഴിൽ ദിനങ്ങൾ

ലേ ഓഫ് മൂലം നഷ്ടപ്പെട്ട തൊഴിൽ ദിനങ്ങൾ 2014 –ൽ 68.33 ആയിരമായിരുന്നു. ഇപ്പോൾ (2018 ജൂലൈ) 2.91 ലക്ഷമായി. ചിത്രം 5.8 –യിലെ ലേ ഓഫ് മൂലം നഷ്ടപ്പെട്ട തൊഴിൽ ദിനങ്ങളുടെ വിവരങ്ങൾ നൽകുന്നു.

2015 –ൽ വ്യവസായ ശാലകളുടെ എണ്ണം 21850 ആയിരുന്നു. അത് 2018 –ൽ 23335 ആയി

**ചിത്രം 5.7** ലോക്ക് ഔട്ട് മൂലം നഷ്ടപ്പെട്ട തൊഴിൽ ദിനങ്ങൾ




അവലംബം:- ലേബർ കമ്മീഷണറേറ്റ്, കേരള സർക്കാർ

**ചിത്രം 5.8** ലേ ഓഫ് മൂലം നഷ്ടപ്പെട്ട തൊഴിൽ ദിനങ്ങൾ




അവലംബം:- ലേബർ കമ്മീഷണറേറ്റ്, കേരള സർക്കാർ

വർദ്ധിച്ചിട്ടുണ്ട്. തത്ഫലമായി തൊഴിലാളികളുടെ തൊഴിൽ ലഭ്യത (ശരാശരി ദിവസ തൊഴിൽ) 2015 –ൽ 6.88 ലക്ഷത്തിൽ നിന്നും 6.98 ലക്ഷമായി 2018–ൽ വർദ്ധിച്ചിട്ടുണ്ട്. ചിത്രം 5.9 & ചിത്രം 5.10 ൽ കേരളത്തിൽ പ്രവർത്തിക്കുന്ന ഫാക്ടറികളുടെയും തൊഴിലാളികളുടെയും വിശദാംശങ്ങൾ കൊടുത്തിരിക്കുന്നു (അനുബന്ധം 5.4).

## വ്യവസായ തർക്കങ്ങൾ

ഒരു ക്ഷേമ രാഷ്ട്രത്തിന്റെ ആവശ്യം അവരുടെ തൊഴിലാളികളുടെ അവകാശങ്ങളെ സംരക്ഷിക്കുക എന്നതും ആ ലക്ഷ്യം ഉയർത്തിപ്പിടിക്കുന്നതിനായി തൊഴിലുടമകളും തൊഴിലാളികളും തമ്മിലുള്ള പ്രശ്നങ്ങളെ രമ്യതയോടും ഇരുകൂട്ടർക്കും ശരിയായ രീതിയിലുള്ള പരിഹാരം കണ്ടെത്തുന്നതിനും ഉചിതമായ വേദി ഒരുക്കുക എന്നതുമാണ്. 1947–ലെ വ്യവസായ തർക്ക നിയമം തർക്ക പരിഹാരത്തിന്റെ നിയമപരമായ കാഴ്ചപ്പാട് വ്യക്തമാക്കിയിട്ടുണ്ട്. 2013–14 ആരംഭത്തിലുണ്ടായിരുന്ന 3890 തൊഴിൽ തർക്കങ്ങൾ 2017–18–ൽ 3468 ആയി കുറഞ്ഞു. 2014–15–ൽ തർക്ക പരിഹാരത്തിനായി പരിഗണിക്കപ്പെട്ട 5445കേസുകളിൽ 2242 കേസുകൾക്കാണ് ഈ കാലയളവിൽ പരിഹാരം

**ചിത്രം 5.9** കേരളത്തിൽ പ്രവർത്തിക്കുന്ന ഫാക്ടറികളുടെ എണ്ണം




അവലംബം: ഫാക്ടറീസ് ആന്റ് ബോയിലേഴ്സ് വകുപ്പ്, കേരള സർക്കാർ

**ചിത്രം 5.10** ഫാക്ടറി തൊഴിലാളികളുടെ എണ്ണം




അവലംബം: ഫാക്ടറീസ് ആന്റ് ബോയിലേഴ്സ് വകുപ്പ്, കേരള സർക്കാർ

**ചിത്രം 5.11** വ്യവസായ തർക്കങ്ങൾ 2011–12 മുതൽ 2017–18 വരെ




അവലംബം: ലേബർ കമ്മീഷണറേറ്റ്, കേരള സർക്കാർ

**ചിത്രം 5.12** വ്യവസായ തർക്ക പരിഹാരങ്ങൾ, 2011–12 മുതൽ 2017–18 വരെ




അവലംബം: ലേബർ കമ്മീഷണറേറ്റ്, കേരള സർക്കാർ

നിർദ്ദേശിക്കപ്പെട്ടത് (41 ശതമാനം). 2017–18–ൽ ആകെട്ടെ 7608 കേസുകൾ തർക്ക പരിഹാരത്തിനുണ്ടായിരുന്നതിൽ 4123 എണ്ണമാണ് പരിഹൃതമായത് (54 ശതമാനം). കേരളത്തിലെ പരാതികളുടെ വിശദാംശം അനുബന്ധം 5.5 ൽ കൊടുത്തിരിക്കുന്നു. (ചിത്രം 5.11 & ചിത്രം 5.12).

## വ്യവസായശാലകളിലെ തൊഴിലാളികൾക്കുള്ള സുരക്ഷ

വിവിധ നിയമങ്ങൾ നടപ്പാക്കി എല്ലാ തൊഴിലാളികൾക്കും ഫാക്ടറിയുടെ സമീപവാസികൾക്കും സുരക്ഷ, ആരോഗ്യം, ക്ഷേമം എന്നിവ ഉറപ്പുവരുത്തുന്ന നിയമപ്രകാരമുള്ള വകുപ്പാണ് ഫാക്ടറീസ് ആന്റ് ബോയിലേഴ്സ്. തൊഴിലാളികളുടെ സുരക്ഷയ്ക്കായി വർഷാവർഷം വകുപ്പ് വിവിധ പരിപാടികൾ നടപ്പാക്കുന്നുണ്ട്. 2017–18 (ജൂലൈ വരെ)–ൽ മുന്തിയ അപകട സാദ്ധ്യതയുള്ള വ്യവസായശാലകളിൽ 21 മുൻഗണനാ പരിശോധനകളും, അപകട സാദ്ധ്യതയുള്ള ഫാക്ടറികളിൽ വിദഗ്ധരായ ഇൻസ്പെക്ടർമാരെ കൊണ്ട് 171 പരിശോധനകളും 13 വായു പരിശോധന പഠനങ്ങളും നടപ്പിലാക്കിയിട്ടുണ്ട്. ഈ വകുപ്പ് ഒട്ടേറെ പരിശീലന പരിപാടികൾ തൊഴിലാളികൾക്ക് മാത്രമല്ല വ്യവസായശാലകൾക്ക് സമീപമുള്ള സ്കൂൾ കുട്ടികൾക്കും, പൊതുജനങ്ങൾക്കും നൽകി വരുന്നുണ്ട് (അനുബന്ധം 5.6, 5.7, & 5.8).

## രാഷ്ട്രീയ സ്വാസ്ഥ്യ ബീമ യോജന (ആർ.എസ്.ബി.വൈ)

അസംഘടിത മേഖലയിൽ പണിയെടുക്കുന്ന ദാരിദ്ര്യരേഖയ്ക്കു താഴെയുള്ള തൊഴിലാളികൾക്കും അവരുടെ കുടുംബങ്ങൾക്കുമായി 2008–09 വർഷത്തിൽ ആരംഭിച്ച കേന്ദ്ര ആരോഗ്യ ഇൻഷ്വറൻസ് പദ്ധതിയാണ് രാഷ്ട്രീയ സ്വാസ്ഥ്യ ബീമ യോജന (ആർ. എസ്.ബി.വൈ). കേന്ദ്ര സംസ്ഥാന സർക്കാരുകളുടെ പങ്കാളിത്തത്തോടയാണ് ആർ.എസ്.ബി.വൈ പദ്ധതി നടപ്പാക്കുന്നത്. ഈ പദ്ധതിചിയാക് എന്ന ഏജൻസി വഴിയാണ് നടപ്പിലാക്കുന്നത്. തൊഴിൽ വകുപ്പിൻറെ കീഴിൽ നടപ്പിലാക്കി വരുന്ന ആർ.എസ്.ബി.വൈ, സമഗ്ര ആരോഗ്യ ഇൻഷ്വറൻസ് പദ്ധതി (ചിസ്) എന്നിവയുടെ വിശദാംശങ്ങൾ നാലാം അധ്യായത്തിൽ നൽകിയിട്ടുണ്ട്.

## ആം ആദ്മി ബിമ യോജനം

രാജ്യത്ത് ആകമാനം 48 വിഭാഗത്തിൽപ്പെടുന്ന കുടുംബങ്ങൾക്ക് ഇൻഷ്വറൻസ് പരിരക്ഷ നൽകുന്ന കേന്ദ്ര ഗവൺമെന്റിന്റെ ഇൻഷ്വറൻസ് പദ്ധതിയാണ് ആം ആദ്മി ബീമ യോജന (എ.എ.ബി.വൈ). ഈ പദ്ധതി പ്രകാരം ഗ്രാമീണ ഭൂരഹിത കുടുംബങ്ങളിലെ കുടുംബനാഥനെയോ അല്ലെങ്കിൽ വരുമാനം ആർജ്ജിക്കുന്ന ഒരു വ്യക്തിയെയോ ഇൻഷ്വർ ചെയ്യുന്നു. പ്രാരംഭ ഘട്ടത്തിൽ ലേബർ കമ്മീഷണർ മുഖേന നടപ്പാക്കിയ ഈ പദ്ധതി ഇപ്പോൾ ചിയാക്ക്–ൽ നിക്ഷിപ്തമാണ്. പദ്ധതിയുടെ പ്രീമിയം തുകയായ 200 രൂപയുടെ 50 ശതമാനം കേന്ദ്ര സർക്കാർ പദ്ധതിക്കായി രൂപീകരിച്ച ഫണ്ടിൽ നിന്നും സബ്സിഡിയായും ശേഷിക്കുന്ന 50 ശതമാനം സംസ്ഥാന ഗവൺമെന്റും നൽകുന്നു.

## എംപ്ലോയീസ് സ്റ്റേറ്റ് ഇൻഷ്വറൻസ് പദ്ധതി

അപകടകരമായ അസുഖങ്ങൾ, മെറ്റേണിറ്റി, വൈകല്യം, ജോലി സംബന്ധമായ അപകട മരണങ്ങൾ എന്നിവയിൽ നിന്നും തൊഴിലാളികളെ രക്ഷിക്കുകയും ഇൻഷ്വർ ചെയ്തിട്ടുള്ള തൊഴിലാളികൾക്കും കുടുംബത്തിനും ചികിത്സാസഹായം നൽകുകയുമാണ് എംപ്ലോയീസ് സ്റ്റേറ്റ് ഇൻഷൂറൻസ് പദ്ധതി കൊണ്ട് ലക്ഷ്യമിടുന്നത്. ഈ സംരംഭത്തിന് സാമൂഹ്യ സുരക്ഷാ പദ്ധതി 1948–ലെ ഇ.എസ്.ഐ ആക്ട് അനുസരിച്ചാണ് നടപ്പാക്കി വരുന്നത്. ഈ പദ്ധതി പത്തോ അതിൽ കൂടുതലോ തൊഴിലാളികളെ വച്ച് മുഴുവൻ സമയ വൈദ്യുതി ഉപയോഗിച്ച് പ്രവർത്തിപ്പിച്ചുകൊണ്ടുപോകുന്ന സ്ഥാപനങ്ങളിലും, ഇരുപതോ അതിൽ കൂടുതലോ തൊഴിലാളികളെവച്ച് വൈദ്യുതിയില്ലാതെ പ്രവർത്തിപ്പിക്കുന്ന സ്ഥാപനങ്ങളിലുമാണ് ഏർപ്പെടുത്തിയിട്ടുള്ളത്. ഇതിൽ കടകൾ, ഹോട്ടലുകൾ, റസ്റ്റോറന്റുകൾ, സിനിമാ തിയേറ്ററുകൾ, മോട്ടോർ വാഹന വകുപ്പിന്റെ കീഴിൽ വരുന്ന സ്ഥാപനങ്ങൾ, പത്രമോഫീസുകൾ എന്നിവയും ഉൾപ്പെടും. ഓരോ തൊഴിലാളിയും അവരുടെ ഉടമയും അവരുടെ ശമ്പളത്തിന്റെ നിശ്ചിത തുക ഓരോ മാസവും ഇ.എസ്.ഐ കോർപ്പറേഷനിൽ നിക്ഷേപിക്കേണ്ടതാണ്. പ്രീമിയം തുക കാലാകാലങ്ങളിൽ മാറ്റി നിശ്ചയിക്കുന്നതാണ്. ഇതൊരു സ്വാശ്രയ പദ്ധതി ആയതുകൊണ്ടും തുക അവരവരുടെ തൊഴിൽ ശമ്പളത്തിന്റെ ഒരു നിശ്ചിത തുക ആയതുകൊണ്ടും നേരിട്ട് ആനുകൂല്യങ്ങൾ ലഭിക്കുന്ന രീതിയിലാണ് ഇത് രൂപപ്പെടുത്തിയിരിക്കുന്നത്. ഒരു തൊഴിലാളി/ഉദ്യോഗസ്ഥൻ അവരുടെ ശമ്പളത്തിന്റെ 1.75 ശതമാനവും തൊഴിലുടമ 4.75 ശതമാനവും (ആ തൊഴിലാളിയ്ക്ക്) തുക ഇ.എസ്.ഐയിൽ അടയ്ക്കേണ്ടതാണ്. മൊത്തം 6.5% മാസശമ്പളത്തിന്റെ ഭാഗം ഇതിനു വേണ്ടി ഒടുക്കേണ്ടതാണ്. എന്നിരുന്നാലും, ഒരു തൊഴിലാളിയുടെ ദിവസ വരുമാനം 50 രൂപയിൽ താഴെയാണെങ്കിൽ തുക അടയ്ക്കുന്നതിൽ നിന്നും ഒഴിവാക്കിയിട്ടുണ്ട്. എല്ലാ ആരോഗ്യ പരിരക്ഷയും സൌജന്യമായാണ് നല്കുന്നത്. അതായത് തൊഴിലാളിയും അവരുടെ കുടുംബവും സൌജന്യമായി മൊത്തം ആരോഗ്യ ചികിത്സക്ക് അർഹരാണ്. ഇ.എസ്.ഐ ഡിസ്പെൻസറികൾ, ക്ലിനിക്കുകൾ, ഡയഗ്നോസ്റ്റിക്ക് സെന്ററുകൾ, ഇ.എസ്.ഐ

**ചിത്രം 5.13** കേരളത്തിലെ ജില്ല തിരിച്ചുള്ള ഇ.എസ്.ഐ. ഡിസ്പെൻസറികൾ




അവലംബം: ഡയറക്ടറേറ്റ് ഓഫ് ഇൻഷുറൻസ് മെഡിക്കൽ സർവീസസ്, തിരുവനന്തപുരം

ആശുപത്രികൾ എന്നിവ വഴി ചികിത്സ, സംരക്ഷണം ലഭ്യമാക്കിയിട്ടുണ്ട്. ചില തെരഞ്ഞെടുക്കപ്പെട്ട സൂപ്പർസ്പെഷ്യാലിറ്റി ആശുപത്രികളിൽ ചികിത്സ സൌജന്യമായി ലഭ്യമാക്കിയിട്ടുണ്ട്. ആറു തരം ആനുകൂല്യങ്ങളാണ് ഈ പദ്ധതി വഴി നല്കുന്നത്. അത് ആരോഗ്യം, അസുഖം, ഗർഭ പരിരക്ഷ, വൈകല്യങ്ങൾ, ആശ്രിതരുടെ ആരോഗ്യം അസുഖം, മരണാനന്തര ചടങ്ങുകൾ തുടങ്ങിയവയാണ്. കേരളത്തിൽ 143 ഇ.എസ്.ഐ ആശുപത്രികളാണുള്ളത്. വിശദാംശങ്ങൾ ചിത്രം 5.13-ൽ നൽകിയിട്ടുണ്ട്.

## കുടിയേറ്റ തൊഴിലാളികൾ

നിലവിലെ സംസ്ഥാനത്തിന്റെ തൊഴിൽ മേഖലയിൽ ബംഗാൾ, ബീഹാർ,ഒഡീഷ, ഉത്തർപ്രദേശ്, ഛത്തീസ്ഗഢ്, ജാർഖണ്ഡ് എന്നീ സംസ്ഥാനങ്ങളിൽ നിന്നുമുള്ള കുടിയേറ്റ തൊഴിലാളികളുടെ എണ്ണം കൂടി വരുന്നു. കുടിയേറ്റ തൊഴിലാളികളുടെ ജോലിസംബന്ധിച്ച് തൊഴിൽ സാഹചര്യങ്ങളെ പറ്റി ഇന്റർ സ്റ്റേറ്റ് മൈഗ്രന്റ് വർക്ക്മാൻ റെഗുലേഷൻ ഓഫ് എംപ്ലോയ്മെന്റ് ആന്റ് കണ്ടീഷൻ ഓഫ് സർവ്വീസ് ആക്ട് 1979-ലാണ് പരാമർശിക്കുന്നത്. ഈ ആക്ട് പ്രകാരം കോൺട്രാക്ടർ തൊഴിലാളികളെ തിരഞ്ഞെടുക്കുമ്പോൾ തിരഞ്ഞെടുക്കുന്ന സംസ്ഥാനത്തൽ നിന്ന് ലൈസൻസ് വാങ്ങിയിരിക്കണം. ഇതു പ്രകാരം കോൺട്രാക്ടറും ജോലിനൽകുന്ന വ്യക്തിയും ഈ ആക്ടിലെ നിയമങ്ങൾ അനുസരിക്കേണ്ടതാണ്. നിയമത്തെ അടിസ്ഥാനമാക്കി നടപ്പാക്കുന്നതിന്റെ പോരായ്മ കാരണം ഈ ആക്ട് ഫലവത്തായി പ്രവർത്തിക്കുന്നില്ല. ഈ തൊഴിലാളികളിൽ പലരും ആരോഗ്യ സംരക്ഷണമില്ലാതെ തുടരുന്ന അവസ്ഥയിൽ ജീവിക്കുന്നവരാണ്. നിലവിൽ വിവിധ സംസ്ഥാനങ്ങളിൽ നിന്നുള്ള കുടിയേറ്റ തൊഴിലാളികളെ താഴെ കാണും പ്രകാരമാണ് കേരളത്തിൽ വിന്യസിച്ചിരിക്കുന്നത്.

അന്യസംസ്ഥാനങ്ങളിൽ നിന്നും കേരളത്തിൽ വന്ന കുടിയേറ്റ തൊഴിലാളികളുടെ വിവരം ചിത്രം 5.14 -ൽ കൊടുത്തിരിക്കുന്നു. കേരളത്തിലെ അന്തർ സംസ്ഥാന തൊഴിലാളികളിൽ 41% പശ്ചിമ ബംഗാളിൽ നിന്നാണ്. 14% ആസാമിൽ നിന്നും,11% ഒഡീഷയിൽ നിന്നുമാണ് എന്ന് കണക്കുകൾ സൂചിപ്പിക്കുന്നു. ജില്ലാടിസ്ഥാനത്തിൽ നോക്കുകയാണെങ്കിൽ 21%ഉം ആയി ഒന്നാം സ്ഥാനത്ത് എറണാകുളവും, അതിനുശേഷം കോഴിക്കോട്, തൃശ്ശൂർ എന്നീ നിലകളിലാണ്. ചുവടെ കൊടുത്തിരക്കുന്ന ചിത്രത്തിൽ (ചിത്രം 5.15) ജില്ലാടിസ്ഥാനത്തിലുള്ള കണക്കുകൾ കാണാവുന്നതാണ്. വിശദ വിവരം അനുബന്ധം 5.8-ൽ നൽകിയിട്ടുണ്ട്.

**ചിത്രം 5.14** വിവിധ സംസ്ഥാനങ്ങളിൽ നിന്നും കേരളത്തിലെത്തിയ കുടിയേറ്റ തൊഴിലാളികളുടെ വിവരങ്ങൾ




ഇവരുടെ തൊഴിൽപരമായ കണക്കുകളിലേക്ക് കണ്ണോടിക്കുകയാണെങ്കിൽ നമുക്ക് മനസ്സിലാക്കാൻ കഴിയുന്നത് കൂടുതൽ തൊഴിലാളികൾ കൃഷി, കെട്ടിട നിർമ്മാണം, ഹോട്ടൽ വ്യവസായം, ഉത്പാദനം, വ്യാപാരം എന്നീ മേഖലകളിലാണ് പ്രവർത്തിക്കുന്നത് എന്നാണ്. ചിലതിൽ കുടിയേറ്റ തൊഴിലാളികൾ, സ്വദേശ തൊഴിലാളികളേക്കാൾ കൂടുതലുമാണ്. കണക്കുകൾ പ്രകാരം 60% കുടിയേറ്റ തൊഴിലാളികൾ

**ചിത്രം 5.15** കേരളത്തിലെ ജില്ല തിരിച്ചുള്ള കുടിയേറ്റ തൊഴിലാളികൾ



നിർമ്മാണ മേഖലയിലും, 8% പേർ ഉത്പാദന മേഖലയിലും, 7% പേർ ഹോട്ടൽ റസ്റ്റോറന്റ് മേഖലയിലും, 2% പേർ വ്യാപാരവും, കൃഷി മേഖലയിലും ബാക്കി 23% മറ്റു പല മേഖലകളിലുമായാണ് തൊഴിലെടുക്കുന്നത്.

2004–05, 2015–16 കാലയളവിലെ പ്രധാന സാമ്പത്തിക മേഖലകളിൽ തൊഴിൽ ചെയ്യുന്നവരുടെ ലിംഗപരമായിട്ടുള്ള വിവരങ്ങൾ (അഖിലേന്ത്യാ സംസ്ഥാന തലങ്ങളിൽ) പട്ടിക 5.1–ൽ കാണിച്ചിരിക്കുന്നു. 2011–12 വരെ ദേശീയ സാമ്പിൾ സർവേ ഓർഗനൈസേഷൻ (എൻഎസ്എസ്ഒ) വിവരക്കണക്ക് അടിസ്ഥാനമാക്കിയുള്ളതാണ് ഇത്. 2015–16 കാലഘട്ടത്തിൽ, ഭാരത സർക്കാരിന്റെ ലേബർ ബ്യൂറോ ഡാറ്റ ഉപയോഗിക്കുന്നു. കൃഷിയും കാർഷിക അനുബന്ധ മേഖലകളും പുരുഷ–സ്ത്രീ തൊഴിലാളികളുടെ പങ്കാളിത്തത്തിൽ 2004–05 – 2015–16 കാലയളവിൽ മൊത്തം രാജ്യത്തിലും സംസ്ഥാന തലത്തിലും കുറവുണ്ടായി. മൊത്തം ജനസഖ്യയുടെ അനുപാതത്തിൽ കാർഷിക മേഖലയിൽ തൊഴിലെടുക്കുന്ന തൊഴിലാളികളുടെ എണ്ണം കേരളത്തിൽ രാജ്യത്തെ മൊത്തം കണക്കിനെക്കാളും കുറവാണ്. എന്നാൽ സേവന മേഖലയിൽ ഇത് ഉയർന്നതാണ്. കാർഷിക അനുബന്ധ മേഖലകളിൽ സ്ത്രീ തൊഴിലാളികളുടെ കുറയുന്ന പങ്കാളിത്തം വളരെ വ്യക്തമാണ്. 2004–05 മുതൽ 2015–16 വരെയുള്ള കാലഘട്ടത്തിൽ കേരളത്തിൽ 24.9 ശതമാനം ഇടിവുമുണ്ടായി. ഇത് മൊത്തം ഇന്ത്യയിൽ 13.8 ശതമാനമായിരുന്നു. ഉൽപ്പന്ന നിർമ്മാണ മേഖലയിൽ കേരളത്തിൽ സ്ത്രീ തൊഴിലാളികളുടെ പങ്കാളിത്തത്തിൽ 0.4 ശതമാനവും ദേശീയ തലത്തിൽ 3.9 ശതമാനവും കുറവുണ്ടായിട്ടുണ്ട്. നിർമ്മാണ മേഖലയിൽ, കേരളത്തിൽ സ്ത്രീ തൊഴിലാളികളുടെ പങ്കാളിത്തം 3.4 ശതമാനം വർദ്ധനയാണ്, ഇത് ദേശീയതലത്തിൽ 1.7 ശതമാനമാണ്. ഗതാഗതം വാർത്താവിനിമയം എന്നിവയിൽ ദേശീയ ശരാശരിയെ അപേക്ഷിച്ച് കേരളത്തിൽ സ്ത്രീ തൊഴിലാളികളുടെ പങ്കാളിത്തം ഉയർന്നിരിക്കുന്നു. ഇത് (ഇന്ത്യ 0.8 ശതമാനം, കേരളത്തിൽ 2.8 ശതമാനം). ഫിനാൻസ്, ഇൻഷ്വറൻസ്, റിയൽ എസ്റ്റേറ്റ് എന്നിവയിൽ ഇന്ത്യയ്ക്ക് 0.4 ശതമാനം, കേരളത്തിന് 2.8 ശതമാനം, സാമൂഹ്യ വ്യക്തിപര സമൂഹ സേവന മേഖലകളിൽ ഇന്ത്യയ്ക്ക് 7.4 ശതമാനം കേരളത്തിന് 16.9 ശതമാനം ആണ്. ഇന്ത്യയിലെ അപേക്ഷിച്ച് കേരളത്തിൽ കുറഞ്ഞ വേതനം ലഭിക്കുന്ന കൃഷി അനുബന്ധമേഖല, കെട്ടിട നിർമ്മാണ മേഖല എന്നിവയെക്കാൾ ഉയർന്ന വേതനം ലഭിക്കുന്ന സേവന മേഖലകളായ ഫിനാൻസ്, റിയൽ എസ്റ്റേറ്റ്, ഇൻഷുറൻസ് തുടങ്ങിയ മേഖലകളിൽ സ്ത്രീ തൊഴിലാളികളുടെ വലിയരീതിയിലുള്ള പങ്കാളിത്തം സൂചിപ്പിക്കുന്നത് ഉന്നത നിലവാരത്തിലുള്ള തൊഴിൽ സാധ്യതകളെയാണ്. ഉയർന്നതും കുറഞ്ഞതുമായ

**പട്ടിക 5.1** തൊഴിൽ പങ്കാളിത്തത്തിലെ മാറ്റങ്ങൾ, സംസ്ഥാന–അഖിലേന്ത്യാ തലത്തിൽ, 2004–05 മുതൽ 2015–16 വരെ

| | | | കൃഷിയും അനുബന്ധ മേഖലകളും | ഖനനവും ക്വാറിയും | ഉത്പാദന നിർമ്മാണം | വിദ്യുച്ഛക്തി, വാതകം, ജലവിതരണം | നിർമ്മാണം | കച്ചവടം, ഹോട്ടൽ, റെസ്റ്റോറന്റുകൾ | ഗതാഗതം, സംഭരണം, വിതരണം | ധനകാര്യം, ഇൻഷ്വറൻസ്, റിയൽ എസ്റ്റേറ്റ് | സാമൂഹിക വ്യക്തിഗത സേവനങ്ങൾ |
|---|---|---|---|---|---|---|---|---|---|---|---|
| 2004–05 | പുരുഷൻ | ഇന്ത്യ | 50.8 | 0.7 | 12 | 0.4 | 7.5 | 13.4 | 5.6 | 2 | 7.6 |
| | | കേരളം | 31.6 | 1.6 | 11.1 | 0.3 | 15.1 | 18.3 | 10.7 | 3.6 | 7.7 |
| | സ്ത്രീ | ഇന്ത്യ | 73.9 | 0.3 | 11.2 | 0 | 1.8 | 3.9 | 0.3 | 0.6 | 8 |
| | | കേരളം | 45.6 | 0.2 | 21.4 | 0.2 | 1.9 | 6.4 | 1.4 | 2.3 | 20.6 |
| 2011–12 | പുരുഷൻ | ഇന്ത്യ | 43.6 | 0.6 | 12.7 | 0.4 | 12.3 | 13.8 | 5.9 | 3.2 | 7.4 |
| | | കേരളം | 22.8 | 0.8 | 11.3 | 0.5 | 20.1 | 19.6 | 11.9 | 4.8 | 8.2 |
| | സ്ത്രീ | ഇന്ത്യ | 62.8 | 0.3 | 13.4 | 0.1 | 6.1 | 4.9 | 0.3 | 1.3 | 10.8 |
| | | കേരളം | 31.9 | 0.1 | 19.2 | 0.3 | 10.8 | 8.6 | 1 | 4.6 | 23.5 |
| 2015–16 | പുരുഷൻ | ഇന്ത്യ | 41.7 | 0.4 | 10.5 | 0.7 | 13 | 14 | 7 | 2.6 | 10.1 |
| | | കേരളം | 21.9 | 0.4 | 9.7 | 0.5 | 18.8 | 18.8 | 14.9 | 3.8 | 11.3 |
| | സ്ത്രീ | ഇന്ത്യ | 60.1 | 0.2 | 10.8 | 0.3 | 5.2 | 5.9 | 1.1 | 1 | 15.4 |
| | | കേരളം | 20.7 | 0.1 | 17.5 | 0.5 | 3.6 | 10.8 | 4.2 | 5.1 | 37.5 |

അവലംബം: നാഷണൽ സാമ്പിൾ സർവ്വീസ് ഓർഗനൈസേഷൻ, എംപ്ലോയ്മെന്റ് അൺഎംപ്ലോയ്മെന്റ് സർവ്വേ, 2004 ഉം 2011ഉം, ലേബർ ബ്യൂറോ, എംപ്ലോയ്മെന്റ് അൺ എംപ്ലോയ്മെന്റ് സർവ്വേ, 2015-2016.[1]

[1]വിവരങ്ങൾ ക്രോഡീകരിച്ച് നൽകിയതിന് കോഴിക്കോട് സർവ്വകലാശാലയുടെ സാമ്പത്തികകാര്യ വിഭാഗത്തിലെ മേധാവിയായ ഡോ. ഡി. ഷൈജനോട് കടപ്പാട്

വേതനം ലഭിക്കുന്ന ഉപ വിഭാഗങ്ങളുള്ള സാമൂഹ്യ വ്യക്തിപര സമൂഹ സേവന മേഖലകളെക്കുറിച്ച് കൃത്യമായ നിഗമനത്തിൽ എത്തിച്ചേരാനാകില്ല. കേരളത്തിൽ ഈ മേഖലയിൽ വിദ്യാഭ്യാസം, പൊതുആരോഗ്യം എന്നി ഉപമേഖലയിലാണ് ധാരാളം സ്ത്രീകൾ ജോലി ചെയ്യുന്നത് എന്നത് അഖിലേന്ത്യാതലവുമായി താരതമ്യപ്പെടുത്തുമ്പോൾ ഒരു നല്ല സൂചകമാണ്.

പുരുഷ തൊഴിലാളികളുടെ പങ്കാളിത്തത്തിന്റെ കാര്യത്തിൽ 2004-05 മുതൽ 2015-16 വരെ കാർഷിക മേഖലയിലും അനുബന്ധ മേഖലകളിലും അഖിലേന്ത്യാതലത്തിലും സംസ്ഥാന തലത്തിലും കുറവുണ്ടായി. ഈ കാലഘട്ടത്തിൽ കാർഷിക-അനുബന്ധ മേഖലകളിൽ ഇന്ത്യ ഒട്ടാകെ ഉള്ള പ്രവണത താരതമ്യം ചെയ്യുമ്പോൾ കേരളത്തിൽ ഗണ്യമായ കുറവ് വന്നിട്ടുള്ളത് ഈ മേഖലയിലെ സ്ത്രീ തൊഴിലാളി പങ്കാളിത്തത്തിലാണ്. ഈ മേഖലയിലെ പുരുഷ തൊഴിലാളികളുടെ പങ്കാളിത്തത്തിൽ വന്നിട്ടുള്ള കുറവ് അഖിലേന്ത്യാ തലത്തിലും കേരളത്തിലും യഥാക്രമം 9.1 ശതമാനവും 9.7 ശതമാനവുമാണ്. ഇവ രണ്ടും തമ്മിൽ വലിയ അന്തരം ഇല്ല.
അതുപോലെത്തന്നെ ഇൻഡ്യയിലും കേരളത്തിലുമുള്ള ഉല്പാദന നിർമ്മാണ മേഖലയിലെ പുരുഷ പങ്കാളിത്തത്തിലെ വർധനവ് യഥാക്രമം 1.5 ശതമാനവും 1.4 ശതമാനവുമാണ്. എന്നാൽ ഇതേ കാലയളവിൽ ഉല്പാദന നിർമ്മാണ മേഖലയിലെ സ്ത്രീ തൊഴിലാളികളുടെ വിഹിതം കേരളത്തിൽ കുത്തനെ കുറഞ്ഞു. 2004-05 കാലഘട്ടത്തിൽ നിർമ്മാണ മേഖലയിലെ പുരുഷ ജീവനക്കാരുടെ പങ്കാളിത്തം 5.5 ശതമാനവും 3.7 ശതമാനവും വർദ്ധിച്ചു.
ഗതാഗതം, സംഭരണം, വിതരണം തുടങ്ങിയ മേഖലകളിൽ പുരുഷ തൊഴിലാളി പങ്കാളിത്തം കേരളത്തിൽ 2004-05 മുതൽ 2015-16 വരെ 4.2 ശതമാനമായി കുത്തനെ ഉയർന്നു. ഇതേ കാലയളവിൽ ഇന്ത്യയുടെ പുരുഷ തൊഴിലാളി പങ്കാളിത്തത്തിന്റെ വർദ്ധനവ് 1.4 ശതമാനമായിരുന്നു. ധനകാര്യം, റിയൽ എസ്റ്റേറ്റ്, ഇൻഷുറൻസ് എന്നിവയ്ക്കായി, പുരുഷ തൊഴിലാളി പങ്കാളിത്തത്തിന്റെ വർദ്ധനവ് കേരളത്തിലും ദേശീയതലത്തിലും യഥാക്രമം 0.6 ശതമാനവും 0.2 ശതമാനവുമാകുന്നു. പൊതുസേവനത്തിലും, വ്യക്തിഗത സേവനത്തിലും 2004-05 മുതൽ 2015-16 വരെ പുരുഷ തൊഴിലാളി പങ്കാളിത്തം കേരളത്തിലും ദേശീയതലത്തിലും യഥാക്രമം 3.6 ശതമാനവും 2.5 ശതമാനവും വർദ്ധനവ് ഉണ്ടായിട്ടുണ്ട്.

ദേശീയ തലത്തിലും സംസ്ഥാനതലത്തിലും കൃഷി, അനുബന്ധ മേഖലകളിൽ നിന്നും, നിർമ്മാണ മേഖലകളിൽ നിന്നും സേവന മേഖലകളിലേക്കു തൊഴിലുകൾ മാറിയിരിക്കുന്നു.ഇത് ഒരു മികച്ച കാര്യമാണ്. കുറഞ്ഞ വേതന ഉപജീവന മേഖലകളിൽ നിന്നും സ്ത്രീ തൊഴിലാളികളുടെ മാറ്റം അഖിലേന്ത്യതലവുമായി താരതമ്യം ചെയ്യുമ്പോൾ കേരളത്തിൽ ഉയർന്നതാണ്.

## തൊഴിൽ പങ്കാളിത്ത നിരക്ക് (എൽ.എഫ്.പി.ആർ)

എൽ.എഫ്.പി.ആർ, ഡബ്ലിയു.പി.ആർ, ദിവസവേതനനിരക്ക്, വ്യാവസായിക ബന്ധങ്ങളിലെ പ്രവണത തുടങ്ങിയ സൂചകങ്ങളിൽ നിന്നും കേരളത്തിലെ തൊഴിൽ ശക്തിയുടെ അവസ്ഥ അളക്കാൻ കഴിയും. എൽ.എഫ്.പി.ആറിന്റെ കുറഞ്ഞ നിരക്ക്, ഇന്ത്യൻ സംസ്ഥാനങ്ങളെ അപേക്ഷിച്ച് കേരളത്തിലെ തൊഴിൽ വിപണിയുടെ സ്ഥിരമായി നിലനിൽക്കുന്ന സ്വഭാവമാണ്. നഗര പ്രദേശങ്ങളിലെ എൽ.എഫ്.പി.ആറിലെ നേരിയ വർദ്ധനവ് ഒഴിച്ചു നിറുത്തിയാൽ കഴിഞ്ഞ 2 വർഷമായി തൊഴിൽ ശക്തി പങ്കാളിത്തം സ്ഥിരമായി നിൽക്കുകയാണ്. ഭാരത സർക്കാരിന്റെ തൊഴിൽ മന്ത്രാലയത്തിലെ തൊഴിൽ ബ്യൂറോ നടത്തിയ 5-ാമത് വാർഷിക തൊഴിലും തൊഴിലില്ലായ്മയും സർവ്വേ (2015-16) പ്രകാരം എൽ.എഫ്.പി.ആർ കേരളത്തിൽ 50 ശതമാനമാണ്. ഇത് 2013-14 വർഷത്തേതിനേക്കാളും 0.3 ശതമാനം നേരിയ വർദ്ധനവ് കാണിക്കുന്നു. ദേശീയ ശരാശരിയൊടൊപ്പമാണ് നമ്മൾ എന്നിരുന്നാലും എൽ.എഫ്.പി.ആർ അയൽ സംസ്ഥാനങ്ങളിൽ കൂടുതലാണ്, ആന്ധ്രാപ്രദേശ് 62.5 ശതമാനം, തമിഴ്നാട് 57.2 ശതമാനം, കർണ്ണാടക 55.5 ശതമാനം. അതുപോലെ ഗ്രാമ പ്രദേശങ്ങളിൽ നമ്മൾ ദേശീയ ശരാശരിയേക്കാൾ എന്നുമാത്രമല്ല അയൽ സംസ്ഥാനങ്ങളേക്കാലും അകലെയാണ്. ആന്ധ്രാപ്രദേശിലും തമിഴ്നാട്ടിലും ഇത് 69.2, 65.8 ശതമാനം എന്ന നിരക്കുകളിലാണ്. ചിത്രം 5.16 കേരളത്തിലെയും തെക്കൻ സംസ്ഥാനങ്ങളിലേയും എൽ.എഫ്.പി.ആർ കാണിക്കുന്നു.

സ്ത്രീ തൊഴിൽ ശക്തി പങ്കാളിത്ത നിരക്കിന്റെ കുറവാണ് മറ്റൊരു എടുത്തു പറയേണ്ട കാര്യം. സ്ത്രീ തൊഴിൽ പങ്കാളിത്തം പരിഗണിക്കുമ്പോൾ 148 ലോകരാജ്യങ്ങളിൽ ഇന്ത്യയുടെ സ്ഥാനം 136 ആണ്. വടക്ക് കിഴക്കൻ സംസ്ഥാനങ്ങളിലും തെക്കൻ സംസ്ഥാനങ്ങളിലും പൊതുവായി തൊഴിൽ ശക്തി പങ്കാളിത്തം വടക്കൻ സംസ്ഥാനങ്ങളെക്കാൾ ഉയർന്ന നിരക്കിലാണ്. കേരളത്തിലെ സ്ത്രീ തൊഴിൽ പങ്കാളിത്ത നിരക്ക് 30.81 ആണ്. മറ്റ് സംസ്ഥാനങ്ങളായ ആന്ധ്രാപ്രദേശ് (46.6 ശതമാനം), തമിഴ്നാട് (39.2 ശതമാനം), കർണ്ണാടക (32.7) എന്നിവയെക്കാൾ കേരളത്തില നിരക്ക് വളരെ താഴെയാണ്. സ്ത്രീകളുടെ തൊഴിൽ പങ്കാളിത്ത നിരക്ക് പുരുഷൻമാരെക്കാൾ കുറവാണ്. ദേശീയ തലത്തിൽ, സ്ത്രീ തൊഴിൽ പങ്കാളിത്ത നിരക്ക് 23.7 ശതമാനമാണ്, അത് പുരുഷൻമാർക്ക് 75 ശതമാനവും ട്രാൻസ്ജെന്റർ വിഭാഗത്തിന് 48 ശതമാനവുമാണ്.

**ചിത്രം 5.16** വയസ്സിന് മുകളിലുള്ളവരുടെ തൊഴിൽ പങ്കാളിത്ത നിരക്ക് (യു.പി.എസ്)




സ്രോതസ്സ്: തൊഴിൽ ബ്യൂറോ, തൊഴിൽ മന്ത്രാലയം, ഭാരത സർക്കാർ

സംസ്ഥാനങ്ങൾ തമ്മിൽ സ്ത്രീ തോഴിൽ പങ്കാളിത്ത നിരക്കിൽ വലിയ അന്തരം നിലവിലുണ്ട്. കേരളത്തിലെ പ്രധാന സവിശേഷത സ്ത്രീകൾ ഉയർന്ന വിദ്യാഭ്യാസം നേടിയവരാണ് എന്നതാണ്. എന്നാലും, വലിയ സംസ്ഥാനങ്ങൾക്കിടയിൽ, കേരളത്തിന്റെ സ്ത്രീ തൊഴിൽ പങ്കാളിത്ത നിരക്ക് 30.8 ശതമാനമാണ്, എന്നാൽ ദേശീയ ശരാശരി 23.7 ശതമാനമാണ്. ആന്ധ്രാപ്രദേശ്, ഛത്തീസ്ഗഢ്, അരുണാചൽ പ്രദേശ്, മഹാരാഷ്ട്ര, തെലുങ്കാന, തമിഴ് നാട് എന്നിവരുടെ സ്ത്രീ തൊഴിൽ പങ്കാളിത്ത നിരക്ക് കേരളീയരേക്കാൾ കൂടുതലാണ് എന്നതാണ് (ചിത്രം 5.17)

## തൊഴിലാളി ജനസംഖ്യാ നിരക്ക് (ഡബ്ലിയു.പി.ആർ)

തൊഴിലവസ്ഥ വിശകലനം ചെയ്യുന്നതിനും സമ്പദ് വ്യവസ്ഥയിൽ സാധനങ്ങളുടേയും സേവനങ്ങളുടേയും ഉത്പാദനത്തിൽ ഊർജ്ജസ്വലമായി സംഭാവന ചെയ്യുന്ന ജനസംഖ്യാനുപാതം അറിയുന്നതിനുമുള്ള ഒരു സൂചകമാണ് തൊഴിലാളി ജനസംഖ്യാ നിരക്ക് (ഡബ്ലിയു.പി.ആർ). ഭാരത സർക്കാരിന്റെ തൊഴിൽ മന്ത്രാലയത്തിലെ തൊഴിൽ ബ്യൂറോ നടത്തിയ അഞ്ചാമത് വാർഷിക തൊഴിലും തൊഴിലില്ലായ്മയും സർവ്വേയിൽ കാണിക്കുന്നത് ഡബ്ലിയു.പി.ആർ

**ചിത്രം 5.17** സംസ്ഥാന തലത്തിൽ സ്ത്രീ തൊഴിൽ പങ്കാളിത്ത നിരക്ക്, ശതമാനത്തിൽ




അവലംബം: അഞ്ചാമത് വാർഷിക എംപ്ലോയ്മെന്റ് അൺഎംപ്ലോയ്മെന്റ് സർവ്വേ, 2015-16, ലേബർ ബ്യൂറോ, ഭാരത സർക്കാർ.v

**ബോക്സ് 3.9** തൊഴിൽ ശക്തിയുടെ ആശയങ്ങളും അളവുകളും

1. **തൊഴിൽ ശക്തി പങ്കാളിത്ത നിരക്ക്**– ആയിരം വ്യക്തികൾക്ക് തൊഴിൽ ശക്തിയിലുള്ള ആളുകളുടെ എണ്ണത്തെ തൊഴിൽ ശക്തി പങ്കാളിത്ത നിരക്ക് (എൽ.എഫ്.പി.ആർ) എന്ന് നിർവ്വചിക്കാം.

$$\text{എൽ.എഫ്.പി.ആർ} = \frac{\text{തൊഴിലുള്ളവരുടെ എണ്ണം + തൊഴിലില്ലാത്തവരുടെ എണ്ണം}}{\text{ആകെ ജനസംഖ്യ}} \times 1000$$

2.2 **തൊഴിലാളി ജനസംഖ്യാ നിരക്ക്:** ഓരോ 1000 വ്യക്തികൾക്കും തൊഴിലിലേർപ്പെട്ടിരിക്കുന്നവരുടെ എണ്ണം എന്ന് തൊഴിലാളി ജനസംഖ്യാ നിരക്കിനെ നിർവ്വചിക്കാം .

$$\text{ഡബ്ല്യു.പി.ആർ} = \frac{\text{തൊഴിലിൽ ഏർപ്പെട്ടിരിക്കുന്നവരുടെ എണ്ണം}}{\text{ആകെ ജനസംഖ്യ}} \times 1000$$

## തൊഴിൽ ശക്തിയുടെ അളവ്

തൊഴിലാളികളിൽ ഭൂരിഭാഗവും അസംഘടിത മേഖലയിൽ ജോലി ചെയ്യുന്നവരും അനേകം തൊഴിലുകൾ പിന്തുടരുന്നവരുമായ ഇന്ത്യയെപോലൊരു രാജ്യത്ത് ഒരു ഏക സമീപനം കൊണ്ട് തൊഴിൽ ശക്തിയേയും അതിന്റെ പിരിവുകളേയും കണക്കെടുക്കുന്നത് ക്ലേശകരമായ ജോലിയാണ്. ഇത്തരം സംഗതികളിൽ തൊഴിൽ ശക്തിയുടെ പരിധികൾ സൂക്ഷ്മമായി തിട്ടപ്പെടുത്താൻ ഒരു അളവുകളും അനുയോജ്യമാകില്ല. അന്താരാഷ്ട്ര രീതികൾ പ്രകാരം തൊഴിൽ ശക്തിയുമായി ബന്ധപ്പെട്ട അളവുകളുടെ കണക്കെടുക്കുന്നത് രണ്ട് രീതിയിലാകാം. ദീർഘകാല പരാമർശ കാലയളവിലേയ്ക്കും നിലവിലുള്ള അല്ലെങ്കിൽ ചുരുങ്ങിയ പരാമർശ കാലാവധിയിലേയ്ക്കും. അപ്രകാരം ദീർഘകാല പരാമർശ കാലാവധി അടിസ്ഥാനമാക്കി തൊഴിൽ ശക്തിയുമായി ബന്ധപ്പെട്ട അളവുകൾ താഴെപ്പറയുന്ന രണ്ടു വ്യത്യസ്ത സമീപനങ്ങൾ വഴി അനുമാനിക്കാവുന്നതാണ്.

i) യൂഷ്വൽ പ്രിൻസിപ്പൽ സ്റ്റാറ്റസ് (യു.പി.എസ്) സമീപനം

ii) യൂഷ്വൽ പ്രിൻസിപ്പൽ സ്റ്റാറ്റസ് (യു.പി.എസ്) സമീപനത്തിൻ കീഴിൽ ഒരുവ്യക്തി
പിന്തുടരുന്ന പ്രവർത്തനം തീരുമാനിക്കാനായി ഉപയോഗിക്കുന്നതിന്റെ മുഖ്യ സമയ മാനദണ്ഡം 365 ദിവസത്തിനെ അടിസ്ഥാനമാക്കിയാണ്. അപ്രകാരം ഒരു വ്യകതി ചെലവഴിക്കുന്ന കൂടുതൽ സമയ(183 ദിവസമോ അതിലധികമോ)മാണ് ആ വ്യക്തി തൊഴിൽശക്തിയിൽ ഉൾപ്പെട്ടിട്ടുണ്ടോ ഇല്ലയോ എന്നു തീരുമാനിക്കുന്നത്. ഈ സമീപനത്തിലൂടെ ഒരു വ്യക്തിക്ക് തൊഴിലില്ല എന്നു കണ്ടാൽ അത് ചിരസ്ഥായിയായ തൊഴിലില്ലായ്മയെയാണ് പ്രതിഫലിപ്പിക്കുന്നത. അവസാന പന്ത്രണ്ടു മാസങ്ങൾ എന്ന മാറുന്ന ഒരു പരാമർശ കാലാവധിക്കു വേണ്ടിയാണ് യൂഷ്വൽ പ്രിൻസിപ്പൽ സ്റ്റാറ്റസ് കണക്കുകൾ അനുമാനം നടത്തുന്നത്.

iii) യൂഷ്വൽ പ്രിൻസിപ്പൽ ആന്റ് സബ്സിഡിയറി സ്റ്റാറ്റസ് (യു.പി.എസ്.എസ്) സമീപനം
തൊഴിൽശക്തിയുടെ അളവുകൾ കണക്കാക്കുന്നതിനുള്ള മറ്റൊരു പ്രധാന സമീപനമാണ് യൂഷ്വൽ പ്രിൻസിപ്പൽ ആന്റ് സബ്സിഡിയറി സ്റ്റാറ്റസ് (യു.പി.എസ്.എസ്) സമീപനം. ഇത്തരം സമീപനത്തിൽ കൂടിയ സമയ മാനദണ്ഡം കുറഞ്ഞ സമയ കാലാവധി (30 ദിവസം അല്ലെങ്കിൽ അതിൽ കൂടുതൽ ഏതെങ്കിലും സാമ്പത്തിക പ്രവർത്തനത്തിൽ പങ്കെടുക്കുക) എന്നീ രണ്ടു കാര്യങ്ങളും പരിഗണിച്ചുകൊണ്ട് ഒരു മിശ്ര സമീപനമാണുള്ളത്. അങ്ങനെ ഒരു വ്യക്തി അവസാന 12 മാസകാലയളവിൽ 30 ദിവസമോ അതിൽ കൂടുതലോ ഏതെങ്കിലും വേതനം ലഭിക്കുന്ന ജോലി ചെയ്താൽ അത് ഈ സമീപനത്തിൽ തൊഴിലുള്ളതായി പരിഗണിക്കും. ഈ സമീപനത്തിൽ പരാമർശ കാലാവധി യൂഷ്വൽ പ്രിൻസിപ്പൽ സ്റ്റാറ്റസ് സമീപന(യി.പി.എസ്)ത്തിലേതു പോലെ തന്നെയാണ്. ഇത് യൂഷ്വൽ പ്രിൻസിപ്പൽ സ്റ്റാറ്റസ് സമീപനം എന്നും അറിയപ്പെടുന്നു.

അവലംബം: ലേബർ ബ്യൂറോയുടെ അഞ്ചാം വാർഷിക തൊഴിൽ, തൊഴിലില്ലായ്മ സർവേ

**ചിത്രം 5.18** 15 വയസ്സിന് മുകളിലുള്ളവരുടെ തൊഴിൽ ജനസംഖ്യ നിരക്ക് നിരക്ക് (യു.പി.എസ്)




അവലംബം: ലേബർബ്യൂറോ, തൊഴിൽ മന്ത്രാലയം- ഭാരത സർക്കാർ

കുറഞ്ഞു വരുന്ന പ്രവണതയാണ്. ദേശീയ ശരാശരിയോടൊപ്പം ഡബ്ലിയു.പി.ആർ തെക്കൻ സംസ്ഥാനങ്ങളിലും കുറഞ്ഞുവരുന്നു. അഖിലേന്ത്യ ശരാശരിയായ 47.8 ശതമാനത്തേക്കാൾ കുറവാണ് കേരളത്തിന്റെ 43.8 ശതമാനത്തോടെയുള്ള തൊഴിലാളി ജനസംഖ്യാനുപാതം. ആന്ധ്രാപ്രദേശിൽ 60.1 ശതമാനമാണെന്ന് പ്രശംസനീയമാണ്. തൊട്ടടുത്ത സ്ഥാനങ്ങളിൽ 54.8 ശതമാനം തമിഴ്നാടിനും 54.7 ശതമാനം കർണ്ണാടകത്തിനുമുണ്ട്. കേരളത്തിന്റെ ഗ്രാമ പ്രദേശങ്ങളിൽ ഡബ്ലിയു.പി.ആർ 44.3 ശതമാനമാണ്. എന്നാൽ ആന്ധ്രാപ്രദേശിൽ ഇത് 66.6 ശതമാനവും തമിഴ്നാട്ടിൽ 62.9 ശതമാനവുമാണ്. ചിത്രം 5.18 കേരളത്തിലും മറ്റു തെക്കൻ സംസ്ഥാനങ്ങളിലേയും ഡബ്ലിയു.പി.ആർ പ്രവണതകൾ കാണിക്കുന്നു.

## തൊഴിൽ ശക്തിയിലെ സ്വയം തൊഴിൽ ചെയ്യുന്നവർ

സംസ്ഥാനത്ത് സ്വയം തൊഴിലിൽ വ്യപൃതരായ തൊഴിൽ ശക്തി 27 ശതമാനമാണ്. ഇത് ദേശീയ ശരാശരിയേക്കാൾ 49.6 ശതമാനം കുറവാണ്. സംസ്ഥാനത്തെ തൊഴിൽ ശക്തിയിൽ സ്വയം തൊഴിൽ സ്ത്രീ പുരുഷാന്തരം 9.8 ശതമാനമാണ്. ഇത് ദേശീയ ശരാശരിയായ 8.5 ശതമാനത്തിനേക്കാൾ 1.3 ശതമാനം കൂടുതലാണ്.

കർണ്ണാടകയിൽ തൊഴിൽ ശക്തിയിൽ സ്വയം തൊഴിലിൽ ഏർപ്പെടുന്നവർ കൂടുതലാണെന്നിരിക്കലും അവരിലെ സ്ത്രീ പുരുഷാന്തരം 14.8 ശതമാനം

**ചിത്രം 5.19** തൊഴിൽ ശക്തിയിലെ സ്വയം തൊഴിൽ ചെയ്യുന്നവരുടെ ശതമാനം




അവലംബം: ലേബർബ്യൂറോ, തൊഴിൽ മന്ത്രാലയം- ഭാരത സർക്കാർ

കൂടുതലാണ്. ആന്ധ്രാപ്രദേശിൽ ഈ ലിംഗാന്തരം 4.9 ശതമാനമായി കുറഞ്ഞു കാണപ്പെടുന്നു. തൊഴിൽ ശക്തിയിലെ സ്വയം തൊഴിൽ ചെയ്യുന്നവരുടേയും കേരളത്തിലേയും മറ്റ് സംസ്ഥാനങ്ങളിലേയും ലിംഗാന്തരങ്ങളും ചിത്രം 5.19 ൽ കാണിക്കുന്നു.

കേരളത്തിൽ ലിംഗാടിസ്ഥാനത്തിലുള്ള തരം തിരിക്കൽ കാണിക്കുന്നത് 12 മാസത്തേക്ക് ലഭ്യമായ ജോലികളിൽ യഥാർത്ഥത്തിൽ ഏർപ്പെട്ടിട്ടുള്ള പുരുഷതൊഴിലാളികൾ 69.3 ശതമാനവും സ്ത്രീതൊഴിലാളികൾ അതേകാലാവധിയിൽ 50.6 ശതമാനവും ആണെന്നതാണ്. പൊതുവേ സ്ത്രീ തൊഴിലാളികളേക്കാൾ കൂടുതൽ ദിവസം യഥാർത്ഥത്തിൽ തൊഴിൽ ചെയ്യുത് പുരുഷതൊഴിലാളികളാണ്. കേരളത്തിൽ 12 മാസത്തേക്ക് ലഭ്യമായ തൊഴിലാളികളും യഥാർത്ഥത്തിൽ ജോലി ചെയ്യുതുമായ സ്ത്രീ പുരുഷ വ്യത്യാസം കേരളത്തിൽ 18.7 ശതമാനമാണ്. ഇത് കർണ്ണാടകയിലേതിനെക്കാൾ 8 ശതമാനവും തമിഴ്‌നാടിനേക്കാൾ 4.9 ശതമാനവും ദേശീയ ശരാശരിയേക്കാൾ 14 ശതമാനവും കൂടുതലാണ്. ചിത്രം 5.21 12 മാസത്തേക്ക് കേരളത്തിലും മറ്റ് തെക്കൻ സംസ്ഥാനങ്ങളിലും ലഭ്യമായ സ്ത്രീ പുരുഷ തൊഴിലാളികളിൽ യഥാർത്ഥത്തിൽ ജോലി ചെയ്യുവരെ കാണിക്കുന്നു.

## സാമൂഹ്യ സുരക്ഷ പ്രയോജനപ്പെടുത്തുന്ന തൊഴിലാളികൾ

ഓരോ തൊഴിലാളികളുടേയും സാമൂഹ്യ സാമ്പത്തിക ഉപജീവനത്തിൽ തൊഴിലാളി സാമൂഹിക സുരക്ഷ ഒരു നിർണ്ണായക പങ്കു വഹിക്കുന്നുണ്ട്. രാജ്യത്തെ മറ്റ് ഭാഗങ്ങളുമായി താരതമ്യം ചെയ്യുമ്പോൾ കേരളത്തിലെ ഒരു തൊഴിലാളി കൂടുതൽ സുരക്ഷിതനാണ്. 5-ാമത് തൊഴിലും തൊഴിലില്ലായ്മയും സർവ്വേ റിപ്പോർട്ട് പ്രകാരം കേരളത്തിലെ സ്വയം

**ചിത്രം 5.20** 20 12 മാസത്തിലും തൊഴിൽ സന്നദ്ധരായിട്ടുള്ളവരിൽ തൊഴിൽ ചെയ്യുവർ ശതമാനത്തിൽ




അവലംബം: ലേബർബ്യൂറോ, തൊഴിൽ മന്ത്രാലയം- ഭാരത സർക്കാർ

**ചിത്രം 5.21** 12 മാസത്തിലും തൊഴിൽ സന്നദ്ധരായിട്ടുള്ളവരിൽ തൊഴിൽ ചെയ്യുവർ ശതമാനത്തിൽ




അവലംബം: ലേബർബ്യൂറോ, തൊഴിൽ മന്ത്രാലയം- ഭാരത സർക്കാർ

**ചിത്രം 5.22** സ്വയം തൊഴിലിലേർപ്പെട്ടവർ ഒഴികെയുള്ള, സാമൂഹിക സുരക്ഷ പ്രയോജനപ്പെടുത്തുന്ന തൊഴിലാളികളുടെ വിവരങ്ങൾ




അവലംബം: ലേബർബ്യൂറോ, തൊഴിൽ മന്ത്രാലയം- ഭാരത സർക്കാർ

തൊഴിലിലേർപ്പെട്ടിരിക്കുന്നവർ ഒഴികെ സാമൂഹിക സുരക്ഷ ഉപയോഗപ്പെടുത്തുന്നവരുടെ ശതമാനം 23.2 ആണ്. ഇത് ദേശീയ ശരാശരിയേക്കാൾ 1.6 ശതമാനവും ആന്ധ്രാപ്രദേശിനേക്കാൾ 9.8 ശതമാനവും തമിഴ്നാടിനേക്കാൾ 2.9 ശതമാനവും കൂടുതലാണ്. തെക്കൻ സംസ്ഥാനങ്ങളുടെ കൂട്ടത്തിൽ കർണ്ണാടകയിൽ സ്വയം തൊഴിലിലേർപ്പെട്ടവർ ഒഴികെയുള്ള 27.1 ശതമാനം തൊഴിലാളികൾക്ക് സാമൂഹ്യ സുരക്ഷ നൽകുന്നു. ഇത് കേരളത്തേക്കാൾ 3.9 ശതമാനം കൂടുതലാണ്. ചിത്രം 5.22. കേരളത്തിലും മറ്റ് ദക്ഷിണേന്ത്യൻ ഭാഗങ്ങളിലും സ്വയംതൊഴിലിലേർപ്പെട്ടവർ ഒഴികെയുള്ള, സാമൂഹിക സുരക്ഷ പ്രയോജനപ്പെടുത്തുന്ന തൊഴിലാളികളുടെ വിവരങ്ങൾ കാണിക്കുന്നു.

## കാഷ്വൽ തൊഴിലാളികളുടെ സാമൂഹ്യ സുരക്ഷയും ശമ്പളത്തോടെയുള്ള അവധിയും

സ്ഥിരമായുള്ള തൊഴിൽ ശക്തിയുടെ ഭാഗമല്ല കാഷ്വൽ തൊഴിലാളികൾ. തൊഴിലാളികളുടെ ചോദനത്തിലുണ്ടാകുന്ന ഏറ്റക്കുറച്ചിലുകൾ പരിഹരിക്കുന്നതിനായി സ്ഥിരമല്ലാതെയോ കുറഞ്ഞ കാലത്തേക്കോ സേവനം പ്രദാനം ചെയ്യുന്നവരാണ് അവർ. സമൂഹത്തിലെ തൊഴിൽ സൌഹൃദ സമീപനത്തിന്റെ പ്രതിരൂപമാണ് അവിടത്തെ കാഷ്വൽ തൊഴിലാളികൾക്ക് ലഭിക്കുന്ന ആനുകൂല്യങ്ങൾ. രാജ്യത്തിന്റെ മറ്റ് സംസ്ഥാനങ്ങളെ അപേക്ഷിച്ച് കേരളത്തിലെ കാഷ്വൽ തൊഴിലാളികൾക്ക് ലഭിക്കുന്ന ആനുകൂല്യങ്ങൾ വളരെ മെച്ചപ്പെട്ടതാണ്. കേരളത്തിൽസാമൂഹ്യ സുരക്ഷ ലഭിക്കുന്ന കാഷ്വൽ തൊഴിലാളികൾ 5.7 ശതമാനമാണ്. അത് ദേശീയ ശരാശരിയേക്കാൾ 2.9 ശതമാനം കൂടുതലാണ്. ശമ്പളത്തോടെയുള്ള അവധി കേരളത്തിൽ 5.4 ശതമാനം കാഷ്വൽ തൊഴിലാളികൾക്ക് ലഭിക്കുന്നുണ്ട്. അത് ദേശീയ ശരാശരിയേക്കാൾ 3.7 ശതമാനവും ആന്ധ്രാപ്രദേശിനേക്കാൾ 4.9 ശതമാനവും കർണ്ണാടകത്തേക്കാൾ 3.5 ശതമാനവും കൂടുതലാണ്. കേരളത്തിലെയും തെക്കേ ഇന്ത്യയുടെ മറ്റ് ഭാഗങ്ങളിലെയും കാഷ്വൽ തൊഴിലാളികൾക്ക് ലഭിക്കുന്ന ശമ്പളത്തോടെയുള്ള അവധിയുടേയും സാമൂഹ്യ സുരക്ഷയുടേയും ശതമാനം ചിത്രം 5.23 –ൽ കൊടുത്തിരിക്കുന്നു.

**ചിത്രം 5.23** ചിത്രം 5.23 സാമൂഹിക സുരക്ഷയും അവധിയും ലഭിച്ച തൊഴിലാളികൾ ശതമാനത്തിൽ




അവലംബം: ലേബർബ്യൂറോ, തൊഴിൽ മന്ത്രാലയം- ഭാരത സർക്കാർ

### വീക്ഷണം

കേരളത്തിന് ഉയർന്ന മനുഷ്യ വിഭവ വികസനം കാരണം കാര്യക്ഷമമായ തൊഴിൽ സേന സൃഷ്ടിക്കാനുള്ള ശേഷിയുണ്ട്. ഈ തൊഴിൽസേനയ്ക്ക് തൊഴിൽ ചെയ്യാനുള്ള അവസരം ഉറപ്പാക്കുക എന്നതാണ് സംസ്ഥാനത്തിന്റെ കടമ. മറ്റ് സംസ്ഥാനങ്ങൾക്ക് മാതൃകയാകുന്ന ഒരു തൊഴിൽ രൂപം സൃഷ്ടിക്കുകയെന്നുള്ളതാണ് നമ്മുടെ സാമൂഹിക ഉത്തരവാദിത്വം. യഥാർത്ഥത്തിൽ കുടിയേറ്റ തൊഴിലാളികളുൾപ്പെടെ എല്ലാ തൊഴിലാളികൾക്കും തൊഴിൽ അവസരം ഒരുക്കുകയും കൂടാതെ മികച്ചകൂലി, തൊഴിൽസ്ഥലത്തെ സുരക്ഷ, തൊഴിലാളികളുടെ കുടുംബങ്ങൾ ഉൾപ്പടെയുള്ള സാമൂഹ്യ സുരക്ഷ, വ്യക്തി വികസനം, പൊതു സമൂഹത്തിന്റെ കൂടെ ചേരാനും, തൊഴിലാളികളുടെ കാര്യങ്ങൾ തുറന്നു പറയാനുള്ള സ്വാതന്ത്ര്യം, സംഘടിപ്പിച്ച തീരുമാനങ്ങളിൽ പങ്കു ചേരാനുള്ള അവസരങ്ങൾ എന്നിവ ഉറപ്പുവരുത്തേണ്ടതാണ്. ഇത് അന്താരാഷ്ട്ര തൊഴിൽ സംഘടന യുടെ ഡീസന്റ് വർക്ക് അജണ്ടയിൽ ഉൾപ്പെടുന്ന കാര്യമാണ്. തൊഴിലാളികൾക്ക് മാന്യമായ ജീവിതം ഉറപ്പുവരുത്താൻ തൊഴിൽ വകുപ്പിന്റെ പ്രവർത്തനത്തിൽ കുറച്ചുകൂടി മാറ്റം വരുത്തേണ്ടതാണ്.

## തൊഴിൽ സാധ്യതകൾ

### കേരളത്തിലെ തൊഴിലില്ലായ്മയുടെ അവസ്ഥ

അന്താരാഷ്ട്ര തൊഴിലാളി സംഘടന 2018 ൽ പ്രസിദ്ധീകരിച്ച വേൾഡ് എംപ്ലോയ്മെന്റ് & സോഷ്യൽ ഔട്ട് ലുക്ക് റിപ്പോർട്ട് സൂചിപ്പിക്കുന്നത് ഇൻഡ്യയിലെ തൊഴിലില്ലായ്മ നിരക്ക് 2018 ൽ 3.5 ശതമാനമായി തുടരുമെന്നും, ചൈനയിലേത് 4.7 ശതമാനത്തിൽ നിന്നും 4.8 ശതമാനമാകുമെന്നുമാണ്. എന്നിരുന്നാലും 2017 മുതൽ 2019 വരെയുള്ള കാലയളവ് പരിശോധിക്കുമ്പോൾ ചൈനയിൽ തൊഴിൽ ചാഞ്ചാട്ടത്തിന്റെയും അസ്ഥിരതയുടെയും കാര്യത്തിൽ 33 ശതമാനവും, ഇൻഡ്യയിൽ ഇത് 77 ശതമാനവുമായി നിലനിൽക്കുന്നു. 'വൾനറബിൾ എംപ്ലോയ്മെന്റ്' എന്നതിൽ ഉൾക്കൊള്ളുന്നത് സ്വയം തൊഴിലും, കുടുംബപരമായി നടത്തിക്കൊണ്ടുപോകുന്ന വ്യവസായങ്ങളുമാണ്. ഇവയുടെ പ്രത്യേകതയായി മിക്കവാറും കണ്ടു വരുന്നത് പരിമിതമായ വരുമാനവും, താഴ്ന്ന ഉൽപാദന ക്ഷമതയും, മാന്യമായി ജീവിക്കാനുള്ള തൊഴിലാളികളുടെ അവകാശങ്ങളെ ക്ഷയിപ്പിക്കുന്ന ദുഷ്കരമായ തൊഴിൽ സാഹചര്യങ്ങളുമാണ്. 2017–19 കാലയളവിൽ ഇൻഡ്യയിൽ ആകെയുള്ള തൊഴിലില്ലായ്മാ നിരക്ക് 3.4 ശതമാനത്തിനും 3.5 ശതമാനത്തിനും ഇടയിലായി ചാഞ്ചാടുന്നത് ഉത്കണ്ഠയുളവാക്കുന്ന കാര്യമാണ്, എന്തെന്നാൽ ആകെ ജനസംഖ്യയുടെ 28 ശതമാനം വരുന്ന തൊഴിലില്ലാത്ത യുവാക്കളുടെ (12–24 വയസ്സ്) നിരക്ക് 2014 ലെ 10 ശതമാനത്തിൽ നിന്നും 2019 ൽ 10.7 ശതമാനമാകുമെന്നാണ് പ്രവചിച്ചിട്ടുള്ളത്.

മഹാഭൂരിപക്ഷം വരുന്ന സക്രിയരായ തൊഴിലാളികളുടെ തൊഴിലില്ലായ്മ കേരളം നേരിടുന്ന വളരെ വലിയ സാമൂഹ്യ– സാമ്പത്തിക പ്രശ്നമാണ്. തൊഴിൽ സൃഷ്ടി സംസ്ഥാനത്ത് വളരെ പ്രധാനമായി ഉയർന്നു വന്നിട്ടുള്ളതായ വിഷയമാണ്. ഇന്ത്യൻ ശരാശരിയുടെ ഇരട്ടിയോളമാണ് കേരളത്തിലെ തൊഴിലില്ലായ്മ. സമൂഹത്തിലും സാമ്പത്തിക മേഖലയിലും തങ്ങളുടെ അറിവും നൈപുണ്യവും വിനിയോഗിക്കാൻ കഴിയാത്ത അഭ്യസ്തവിദ്യർക്കിടയിൽ ഇത് വലിയ പ്രശ്നമായി നിലനിൽക്കുന്നു. കേരളത്തിൽ സുലഭമായ വൈദഗ്ധ്യമുള്ള മനുഷ്യ ശക്തിയെ ഉപയുക്തമാക്കുന്നതിന് സർക്കാർ അനുയോജ്യമായ നയങ്ങൾ രൂപപ്പെടുത്തിക്കൊണ്ടിരിക്കുന്നു. കേന്ദ്ര സർക്കാരിന്റെ ലേബർ & എംപ്ലോയിമെന്റ് മന്ത്രാലയത്തിന്റെ 2015–16 ലെ അഞ്ചാം വാർഷിക തൊഴിൽ–തൊഴിലില്ലായ്മ സർവ്വേ അനുസരിച്ച് പ്രധാന സംസ്ഥാനങ്ങളുടെ ഇടയിൽ ഏറ്റവും ഉയർന്ന ഴിലില്ലായ്മനിരക്ക്(യു.ആർ)രേഖപ്പെടുത്തിയിട്ടുള്ളത് (12.5ശതമാനം) കേരളത്തിലാണ്. കേരളത്തിലെ തൊഴിലില്ലായ്മനിരക്ക് ദേശീയ ശരാശരിയെക്കാൾ (5%) കൂടുതലാണ്. (അനുബന്ധം 5.9, ചിത്രം 5.24). കേരളത്തിനേക്കാൾ ഉയർന്ന തൊഴിലില്ലായ്മ നിരക്ക് രേഖപ്പെടുത്തിയത് സിക്കിം, ത്രിപുര, ഹിമാചൽ പ്രദേശ് എന്നീ ചെറിയ സംസ്ഥാനങ്ങളിൽ മാത്രമാണ്.

**ചിത്രം 5.24** ഇന്ത്യയിലെ പ്രധാന സംസ്ഥാനങ്ങളുടെ തൊഴിലില്ലായ്മാ നിരക്ക് (യു.പി.എസ്.സമീപനമനുസരിച്ച്)




അവലംബം: അഞ്ചാമത് വാർഷിക തൊഴിൽ-തൊഴിലില്ലായ്മ സർവ്വെ 2015-16 ഇന്ത്യാഗവൺമെന്റ്

യൂഷ്വൽ പ്രിൻസിപ്പൽ (യു.പി.എസ്) സമീപനമനുസരിച്ച്, ഏറ്റവും കുറഞ്ഞ തൊഴിലില്ലായ്മ നിരക്ക് രേഖപ്പെടുത്തിയ കേന്ദ്ര ഭരണ പ്രദേശം ദാമൻദ്യൂ ആണ് (0.3 ശതമാനം), സംസ്ഥാനങ്ങളിൽ ഗുജറാത്തിലാണ് ഏറ്റവും കുറവ് രേഖപ്പെടുത്തിയത് (0.9 ശതമാനം). ദേശീയ ശരാശരി (5 ശതമാനം)യേക്കാൾ കുറവ് തൊഴിലില്ലായ്മാനിരക്ക് രേഖപ്പെടുത്തിയ മറ്റ് സംസ്ഥാനങ്ങൾ കർണ്ണാടകം (1.5 ശതമാനം), ഛത്തീസ്ഗഡ് (1.9 ശതമാനം), മഹാരാഷ്ട്ര (2.1 ശതമാനം), ആന്ധ്രാ പ്രദേശ് (3.9 ശതമാനം), തമിഴ്നാട് (4.2 ശതമാനം), മദ്ധ്യപ്രദേശ്(4.3 ശതമാനം), പശ്ചിമബംഗാൾ (4.9 ശതമാനം) എന്നിവയാണ്.

മൊത്തം തൊഴിൽ ശക്തിയിൽ (15–60) തൊഴിൽ ഇല്ലാത്തവരുടെ അനുപാതമാണ് തൊഴിലില്ലായ്മ നിരക്ക് എന്ന് നിർവ്വചിച്ചിട്ടുണ്ട്. യൂഷ്വൽ സ്റ്റാറ്റസ്, വീക് ലി സ്റ്റാറ്റസ്, ഡെയ് ലി സ്റ്റാറ്റസ് എന്നിങ്ങനെ ഇതിനെ മാപനം ചെയ്യുന്നു. യൂഷ്വൽ സ്റ്റാറ്റസ് സ്ഥിരതൊഴിലില്ലായ്മയെയും വീക് ലി സ്റ്റാറ്റസും ഡെയ് ലി സ്റ്റാറ്റസും സീസണിലോ ഉള്ള താൽക്കാലികമായ തൊഴിലില്ലായ്മയെയും കാണിക്കുന്നു. ചിത്രം 5.25 ൽ വിവിധ സമീപന പ്രകാരം കേരളത്തിലെ ഗ്രാമപ്രദേശങ്ങളിലെ സ്ത്രീ പുരുഷ തൊഴിലില്ലായ്മ നിരക്ക് കാണിക്കുന്നു. ഏത് സമീപനത്തിലൂടെയാണെങ്കിലും കേരളത്തിലെ തൊഴിലില്ലായ്മ 3 മുതൽ 4 ഇരട്ടി ദേശീയ ശരാശരിയേക്കാൾ കൂടുതലാണെന്ന് കാണാം. യു.പി.സ് സമീപന പ്രകാരം കേരളത്തിലെ തൊഴിലില്ലായ്മ നിരക്ക് 9.8 ശതമാനമാണ്. എൻ.എസ്.എസ്.ഒ വലിയ സാമ്പിൾ സെസ്സിന്റെ അടിസ്ഥാനത്തിൽ കൂടുതൽ ശാസ്ത്രീയമായി തയ്യാറാക്കുന്ന സമീപനം ആയതിനാൽ ഈ നിരക്ക് കൂടുതൽ കൃത്യതയുള്ള കണക്കായി എടുക്കാവുന്നതാണ്. സ്ത്രീകളിലെ തൊഴിലില്ലായ്മ, പ്രത്യേകിച്ച് ഗ്രാമ പ്രദേശങ്ങളിലെ തൊഴിലില്ലായ്മ പ്രത്യേക ശ്രദ്ധയാകർഷിക്കുന്ന വിഷയമായിരിക്കുകയാണ്. എന്നിരുന്നാലും സ്ത്രീകളിലെ തൊഴിൽ പങ്കാളിത്തനിരക്ക് (എൽ.എഫ്.പി.ആർ) ദേശീയ ശരാശരിയായ 23.7 ശതമാനത്തേക്കാൾ കേരളത്തിൽ കൂടുതലാണെന്ന് കാണാം. (30.8 ശതമാനം) തൊഴിലിന്റെയും തൊഴിൽ ഇല്ലായ്മയുടെയും ദേശീയ സംസ്ഥാന തലത്തിലുള്ള വ്യത്യസ്ത സൂചികകൾ അനുബന്ധം 5.10 ലും 5.11 ലും നൽകിയിട്ടുണ്ട്. ഇന്ത്യയിലെ തൊഴിൽ–തൊഴിലില്ലായ്മ അവസ്ഥ സർവ്വേ (എൻ.എസ്.എസ്. 68–ാം തവണ) അനുസരിച്ച് തൊഴിലില്ലായ്മാനിരക്ക് നഗരപ്രദേശങ്ങളിലേക്കാൾ ഗ്രാമപ്രദേശങ്ങളിലാണ് കൂടുതലെന്ന് കാണാവുന്നതാണ് (ചിത്രം 5.25).

സാമ്പത്തിക വികസനത്തിന്റെ അവശ്യഘടകങ്ങളിലൊന്നാണ് യുവജനങ്ങൾക്ക വേണ്ടി സൃഷ്ടിക്കപ്പെടുന്ന ഉല്പാദനപരമായ തൊഴിൽ അവസരങ്ങൾ. കേരളത്തിന്റെ ആകെ ജനസംഖ്യയുടെ ഏകദേശം 23 ശതമാനമാണ് യുവാക്കൾ. ഈ സർവ്വേ റിപ്പോർട്ടനുസരിച്ച് യുവാക്കളിലെ തൊഴിലില്ലായ്മാ നിരക്ക് മൊത്തം ജനവിഭാഗത്തിന്റെ തൊഴിലില്ലായ്മാ നിരക്കിനേക്കാൾ കൂടുതലാണെന്നത് യുവാക്കളിലെ തൊഴിലില്ലായ്മയുടെ തീവ്രത തുറന്ന്

**ചിത്രം 5.25** വിവിധ സമീപനങ്ങളിൽ കണക്കാക്കിയ കേരളത്തിലെ തൊഴിലില്ലായ്മാനിരക്ക് (ശതമാനം)




അവലംബം: ഇന്ത്യയിലെ തൊഴിൽ/തൊഴിലില്ലായ്മയുടെ അവസ്ഥ, (എൻ.എസ്.എസ്. അറുപത്തെട്ടാമത് റൗണ്ട്, ജൂലൈ 2011 - ജൂൺ 2012) (പ്രായം 15-59 വയസ്സ്)

**ചിത്രം 5.26** ഇന്ത്യയിലേയും കേരളത്തിലേയും യുവജനങ്ങളുടെ തൊഴിലില്ലായ്മാ നിരക്ക്
(യു.പി.എസ്. സമീപനത്തിൽ കണക്കാക്കിയത് )




അവലംബം: ഇന്ത്യയിലെ തൊഴിൽ/തൊഴിലില്ലായ്മയുടെ അവസ്ഥ, എൻ.എസ്.എസ്. റിപ്പോർട്ട് നമ്പർ 554 (എൻ.എസ്.എസ്. അറുപത്തെട്ടാമത് റൗണ്ട്, ജൂലൈ 2011 - ജൂൺ 2012) (പ്രായ വിഭാഗം :15-29)

കാണിക്കുന്നു. യുവാക്കളിലെ തൊഴിലില്ലായ്മ നിരക്ക് ഗ്രാമ പ്രദേശങ്ങളിൽ 21.7 ശതമാനവും നഗര പ്രദേശങ്ങളിൽ 18.0 ശതമാനവുമാണ്. കൂടാതെ, യുവതികളായ സ്ത്രീകളിലെ തൊഴിലില്ലായ്മാ നിരക്ക് യുവാക്കളിലെ തൊഴിലില്ലായ്മാ നിരക്കിനേക്കാൾ വളരെ കൂടുതലാണ്. ഗ്രാമ പ്രദേശത്ത് യുവാക്കളിലെ തൊഴിലില്ലായ്മാ നിരക്ക് 9.7 ശതമാനമാണെങ്കിൽ യുവതികളിൽ ഇത് 47.4 ശതമാനമാണ് (ചിത്രം 5.26). നൈപുണ്യത്തിന്റെ കുറവും നൂതനമേഖലകളിൽ പരിചയകുറവുമാണ് യുവാക്കൾക്കിടയിൽ ഉയർന്ന തൊഴിലില്ലായ്മ നിലനില്ക്കാൻ കാരണം. കൂടുതൽ മികച്ചതൊഴിലവസരങ്ങൾ കണ്ടെത്താൻ നിലവിലുള്ള തൊഴിൽദായക പദ്ധതികളും നൈപുണ്യവികസന പരിപാടികളും പുനഃക്രമീകരിക്കേണ്ടതായിട്ടുണ്ട്.

## സംഘടിത മേഖലയിലെ തൊഴിൽ

കേരളത്തിലെ സംഘടിത മേഖലയിൽ, തൊഴിലവസരങ്ങൾ ഏകദേശം സ്ഥിരമായി നിൽക്കുന്ന പ്രവണതയാണ് കാണിക്കുന്നത്. നാമമാത്രമായ വർദ്ധനവ് മാത്രമാണ് ഉണ്ടായിട്ടുള്ളത്. 2012ൽ 10.89 ലക്ഷമായിരുന്നത് 2018 ൽ 12.14 ലക്ഷമാണ് ആയിട്ടുള്ളത്. ഈ ഒരു പ്രവണതയ്ക്ക് കാരണമായി ചൂണ്ടിക്കാണിക്കാവുന്നത് കൂടുതൽ തൊഴിൽദായക മേഖലകളിലേക്കുള്ള തൊഴിലാളികളുടെ മാറ്റമാണ്. പൊതുമേഖലയും സ്വകാര്യ മേഖലയും ഉൾപ്പെടുന്നതാണ് സംഘടിത മേഖല. 2011ന് ശേഷം സ്വകാര്യ മേഖലയിലാണ് തൊഴിലവസരങ്ങൾ കൂടി വരുന്നത് എന്നത് ശ്രദ്ധാർഹമായ കാര്യമാണ്. 2018 ലെ കണക്കനുസരിച്ച് സംഘടിത മേഖലയിൽ തൊഴിലെടുക്കുന്ന ആകെയുള്ള 12.14 ലക്ഷം ജീവനക്കാരിൽ 5.54 ലക്ഷം (46%) പേർ പൊതുമേഖലയിലും, 6.60 ലക്ഷം (54%)പേർ സ്വകാര്യ മേഖലയിലും ആണ് തൊഴിലെടുക്കുന്നത് (അനുബന്ധം 5.12, ചിത്രം 5.27).

പൊതുമേഖലയിൽ തൊഴിലെടുക്കുന്നവരിൽ 46 ശതമാനവും സംസ്ഥാന സർക്കാർ ജീവനക്കാരാണ്. കേന്ദ്ര സർക്കാർ ജീവനക്കാർ 11 ശതമാനമാണുള്ളത്. 24 ശതമാനം സംസ്ഥാന അർദ്ധ സർക്കാർ ജീവനക്കാരും, 4 ശതമാനം തദ്ദേശ ഭരണ സ്ഥാപനങ്ങളിലെ ജീവനക്കാരും, 15 ശതമാനം കേന്ദ്ര അർദ്ധ സർക്കാർ ജീവനക്കാരുമാണ് (അനുബന്ധം 5.13, ചിത്രം 5.28)

2018 മാർച്ചിലെ കണക്കനുസരിച്ച് ജില്ല തിരിച്ചുള്ള കണക്കുകൾ സൂചിപ്പിക്കുന്നത് ഏറ്റവും കൂടുതൽ ആളുകൾ തൊഴിലെടുക്കുന്നത് എറണാകുളം ജില്ലയിലും ഏറ്റവും കുറവ് വയനാട് ജില്ലയിലുമാണ്. എറണാകുളം ജില്ലയിൽ സംഘടിത മേഖലയിൽ തൊഴിലെടുക്കുന്നത് 2.47 ലക്ഷം ആളുകളാണ്. ഇത് സംഘടിത മേഖലയിലെ തൊഴിലിന്റെ 20 ശതമാനം വരും. അതേ സമയം വയനാട് ജില്ലയിൽ സംഘടിത മേഖലയിൽ തൊഴിലെടുക്കുന്ന ആളുകളുടെ എണ്ണം 0.35 ലക്ഷം ആണ്. ഇതാകട്ടെ സംഘടിത മേഖലയിലെ തൊഴിലിന്റെ 3 ശതമാനം മാത്രമേയുള്ളൂ (അനുബന്ധം

**ചിത്രം 5.27** കേരളത്തിലെ സംഘടിത മേഖലയിലെ തൊഴിൽ – കേരളം (ലക്ഷത്തിൽ)




അവലംബം: എംപ്ലോയ്മെന്റ് ഡയറക്റ്ററേറ്റ് കേരള സർക്കാർ 2018

**ചിത്രം 5.28** പൊതുമേഖലയിലെ തൊഴിൽ വിതരണം




അവലംബം : എംപ്ലോയ്മെന്റ് ഡയറക്റ്ററേറ്റ്, കേരള സർക്കാർ, 2018.

5.14). പൊതുമേഖലയിലെ തൊഴിലിന്റെ കാര്യത്തിൽ പുരുഷൻമാരാണ് എണ്ണത്തിൽ സ്ത്രീകളെക്കാൾ കൂടുതലുള്ളത്. എന്നാൽ സ്വകാര്യ മേഖലയിൽ സ്ത്രീകളാണ് പുരുഷൻമാരേക്കാൾ കൂടുതലുള്ളത്. പൊതുമേഖലയിൽ ജോലി ചെയ്യുന്നവരിൽ 66 ശതമാനം പുരുഷൻമ്മാരും, സ്വകാര്യ മേഖലയിൽ 51 ശതമാനം സ്ത്രീകളുമാണ്. പൊതുമേഖലയിലെ തൊഴിലിന്റെ കാര്യത്തിൽ ഏറ്റവും കൂടുതൽ സ്ത്രീകൾ ജോലി ചെയ്യുന്നത് തിരുവനന്തപുരം ജില്ലയിലും ഏറ്റവും കുറവ് ഇടുക്കി ജില്ലയിലുമാണ്. തിരുവനന്തപുരം ജില്ലയിൽ പൊതുമേഖലയിൽ 31,037 സ്ത്രീകളാണ് ജോലി ചെയ്യുന്നത്, തൊട്ടു പിന്നിൽ എറണാകുളവും (22,849), തൃശ്ശൂരും (21,891), കൊല്ലവും (18,783) ആണ്. ഇടുക്കി ജില്ലയിൽ 3,387 സ്ത്രീകൾ മാത്രമാണ് പൊതുമേഖലയിലുള്ളത്. തൊട്ടുമുന്നിൽ കാസർഗോഡും (6,502), വയനാടും (6,814), പത്തനംതിട്ട (8,266) യുമാണ്. പൊതുമേഖലയിലെ സ്ത്രീ പങ്കാളിത്തം പട്ടിക 5.2 ൽ കാണിച്ചിരിക്കുന്നു.

സംഘടിത മേഖലയിൽ തൊഴിലെടുക്കുന്നവരുടെ മേഖല തിരിച്ചുള്ള കണക്കുകൾ പരിശോധിച്ചാൽ, സേവന മേഖലയെ ആശ്രയിക്കുന്നവരുടെ

**പട്ടിക 5.2** പൊതു മേഖല തൊഴിൽ –സ്ത്രീ പങ്കാളിത്തം

| ക്രമ നമ്പർ | വിഭാഗം | തൊഴിൽ ചെയ്യുന്ന സ്ത്രീകളുടെ എണ്ണം | ശതമാനം |
|---|---|---|---|
| 1 | സംസ്ഥാന സർക്കാർ | 101,485 | 53 |
| 2 | സംസ്ഥാന അര്ദ്ധ സർക്കാർ | 40035 | 21 |
| 3 | കേന്ദ്ര സർക്കാർ | 14498 | 8 |
| 4 | കേന്ദ്ര അർദ്ധ സർക്കാർ | 25252 | 13 |
| 5 | തദ്ദേശ ഭരണ സ്ഥാപനങ്ങൾ | 8672 | 5 |
| | ആകെ | 189,942 | 100 |

അവലംബം: - എംപ്ലോയ്മെന്റ് ഡയറക്ടറേറ്റ് കേരള സർക്കാർ

എണ്ണം വർദ്ധിക്കുന്നതായും, കാർഷിക മേഖലയെ ആശ്രയിക്കുന്നവരുടെ എണ്ണം കുറഞ്ഞുവരുന്നതായും കാണാം. നിർമ്മാണം, വിദ്യാഭ്യാസം, ധനകാര്യം, ഇൻഷുറൻസ് തുടങ്ങിയ മേഖലകളിലെ തൊഴിലുമായി താരതമ്യം ചെയ്യുമ്പോൾ കാർഷിക മേഖലയിലെ തൊഴിലുകൾ കുറഞ്ഞുവരുന്നതായും കാണാം. (അനുബന്ധം 5.15, ചിത്രം 5.29, പട്ടിക 5.1)

## അസംഘടിത മേഖലയിലെ തൊഴിൽ

മൊത്തം ആഭ്യന്തര ഉൽപാദനം, തൊഴിൽ, സമ്പാദ്യം, മൂലധന രൂപീകരണം എന്നിവയുടെ സംഭാവന കണക്കിലെടുക്കുമ്പോൾ ഇൻഡ്യൻ സമ്പദ്ഘടനയിൽ അസംഘടിത തൊഴിൽ മേഖല നിർണ്ണായകമായ ഒരു പങ്ക് വഹിക്കുന്നുണ്ട്. തൊഴിൽ ശക്തിയുടെ 90 ശതമാനത്തിലധികം തൊഴിലിലേർപ്പെട്ടിരിക്കുന്നത് ഈ മേഖലയിലാണ്. മൊത്തം ആഭ്യന്തര ഉൽപാദനത്തിന്റെ ഏതാണ്ട് 50 ശതമാനവും ഈ മേഖലയുടെ സംഭാവനയാണ്. രാജ്യത്തും സംസ്ഥാനത്തും സമൂഹത്തിലെ സാമൂഹ്യമായും സാമ്പത്തികമായും പിന്നാക്കം നിൽക്കുന്ന വലിയൊരു വിഭാഗം തൊഴിലാളികൾ അസംഘടിത മേഖലയിലാണ് തൊഴിലിലേർപ്പെട്ടിരിക്കുന്നത്. നാഷണൽ സാമ്പിൾ സര്വ്വെ ഓർഗനൈസേഷൻ (68 –ാം റൗണ്ട്) നടത്തിയ സര്വ്വെ അനുസരിച്ച് യു.പി. എസ്.എസ്. സമീപനത്തിൽ കേരളത്തിലെ ആകെ തൊഴിലാളികളിൽ, സ്വയം തൊഴിലിൽ ഏർപ്പെട്ടിരിക്കുന്നവരുടെ നിരക്ക് 37.7 ശതമാനമാണ്. സ്ഥിര വേതനം വാങ്ങുന്നവർ/ ശമ്പളം വാങ്ങുന്നവർ എന്നിവരുടെ നിരക്ക് 22.5 ശതമാനവും, കാഷ്വൽ തൊഴിലാളികളുടെ നിരക്ക് 39.8 ശതമാനവുമാണ്.

അസംഘടിത മേഖലയിലെ തൊഴിലാളികളിൽ തൊഴിൽ സുരക്ഷിതത്വമില്ലായ്മ, തൊഴിൽ ഉയർച്ചയ്ക്കുള്ള സാധ്യതക്കുറവ്, തൊഴിൽ ഉടമയിൽ നിന്നുള്ള സുരക്ഷയില്ലായ്മ എന്നിവ കണ്ടു വരുന്നു. അസംഘടിത മേഖലയിലെ ദുരിത സാഹചര്യങ്ങൾ കുറയ്ക്കുന്നതിനുള്ള നടപടികൾ സ്വീകരിക്കുന്നതിന് കേരള സർക്കാർ ചുമതലപ്പെടുത്തിയിരിക്കുന്നത് എംപ്ളോയ്മെൻറ് ഡയറക്റ്ററേറ്റിനെയാണ്. ഈ അടുത്ത കാലത്ത് കേരള സർക്കാർ അസംഘടിത മേഖലയിലെ

**ചിത്രം 5.29** സംഘടിത മേഖലയിലെ പ്രധാനപ്പെട്ട തൊഴിൽ വിതരണം – മാർച്ച് 2018 (ശതമാനം)




അവലംബം: എംപ്ലോയ്മെന്റ് ഡയറക്ടറേറ്റ്, കേരള സർക്കാർ 2018

തൊഴിലാളികളുടെ സാമൂഹിക സുരക്ഷിതത്വം ഉറപ്പാക്കുന്നതിന് വിവിധ നടപടികൾ സ്വീകരിച്ചു വരുന്നു.

## എംപ്ലോയ്മെന്റ് എക്സ്ചേഞ്ചുകളും സേവനങ്ങളും

### രജിസ്റ്റർ ചെയ്ത തൊഴിലന്വേഷകർ

കേരളത്തിലെ എംപ്ലോയ്മെന്റ് എക്സ്ചേഞ്ചുകളിലെ സജീവ രജിസ്റ്ററുകളിലെ കണക്കുകളനുസരിച്ച് 2012 ഡിസംബർ 31–ന് 44.99 ലക്ഷം തൊഴിലന്വേഷകരാണ് ഉണ്ടായിരുന്നത്. എന്നാൽ ഇത് 2018 ഒക്ടോബർ 31–ന് ആയപ്പോഴേക്കും 6.24 ലക്ഷം കുറഞ്ഞ് 38.75 ലക്ഷമായിട്ടുണ്ട്. തൊഴിലന്വേഷകരുടെ വർഷം തിരിച്ചുള്ള കണക്കുകൾ അനുബന്ധം 5.16 ലും ചിത്രം 5.30 ലും കൊടുത്തിട്ടുണ്ട്.

അഖിലേന്ത്യാ തലത്തിലെ സാഹചര്യത്തിൽനിന്നും വ്യത്യസ്തമായി കേരളത്തിലെ ഒരു പ്രധാന സവിശേഷത എംപ്ലോയ്മെന്റ് എക്സ്ചേഞ്ചുകളിലെ സജീവ രജിസ്റ്ററുകളിലെ തൊഴിലന്വേഷകരിൽ ഭൂരിഭാഗവും സ്ത്രീകളാണെന്നുള്ളതാണ്. ആകെയുള്ള തൊഴിലന്വേഷകരിൽ 62 ശതമാനവും സ്ത്രീകളാണ്. സജീവ രജിസ്റ്ററുകളിൽ നിരക്ഷരരായ ആളുകളുടെ എണ്ണം 899 ആണ്. തൊഴിലന്വേഷകരുടെ വിദ്യാഭ്യാസ യോഗ്യതയെ അടിസ്ഥാനത്തിലാക്കിയുള്ള കണക്കുകൾ സൂചിപ്പിക്കുന്നത് എസ്. എസ്. എൽ. സി ക്ക് താഴെ യോഗ്യതയുള്ളവർ 9 ശതമാനം മാത്രമേയുള്ളൂ എന്നാണ്. ഏകദേശം 90.6 ശതമാനം തൊഴിലന്വേഷകരും എസ്. എസ്. എൽ. സി യും അതിനു മുകളിലും വിദ്യാഭ്യാസ യോഗ്യതയുള്ളവരുടെ വിഭാഗത്തിലാണ് ഉൾപ്പെടുന്നത്. (ചിത്രം 5.31, അനുബന്ധം 5.17)

2018 ഒക്ടോബർ 31 ലെ കണക്കനുസരിച്ച് പ്രൊഫഷണൽ/ സാങ്കേതിക യോഗ്യതയുള്ള തൊഴിലന്വേഷകർ 2.87 ലക്ഷമാണ്. ഇതിൽ 69 ശതമാനവും ഐ.ടി.ഐ. സർട്ടിഫിക്കറ്റ് / എഞ്ചിനീയറിംഗിൽ ഡിപ്ലോമയുള്ളവർ ആണ്. എഞ്ചിനീയറിംഗ് ബിരുദധാരികളായ 41,843 തൊഴിലന്വേഷകരും, മെഡിക്കൽ ബിരുദമുള്ള 5142 പേരുമുണ്ട്. (അനുബന്ധം 5.18).തൊഴിലന്വേഷകരുടെ ജില്ല തിരിച്ചുള്ള കണക്കുകൾ ചിത്രം 5.32 ൽ കാണിച്ചിരിക്കുന്നു.

2018 ജൂലൈ 31 വരെയുള്ള കണക്കുകൾ പ്രകാരം പൊതു വിഭാഗത്തിലെയും, പ്രൊഫഷണൽ/ സാങ്കേതിക വിഭാഗത്തിലെയും തൊഴിലന്വേഷകരുടെ എണ്ണത്തിൽ തിരുവനന്തപുരം ജില്ല ഒന്നാം സ്ഥാനത്ത് നിൽക്കുന്നു. ജില്ലയിൽ ആകെ 6.03 ലക്ഷം തൊഴിലന്വേഷകരുള്ളതിൽ 3.80 ലക്ഷം പേർ സ്ത്രീകളും 2.22 ലക്ഷം പേർ പുരുഷൻമാരുമാണ്. തൊഴിലന്വേഷകരുടെ എണ്ണത്തിൽ രണ്ടാം സ്ഥാനത്തുള്ളത് കോഴിക്കോട് ജില്ലയാണ്. ഇവിടെ 4.26 ലക്ഷം തൊഴിലന്വേഷകരാണുള്ളത്. ഏറ്റവും കുറവ് തൊഴിലന്വേഷകരുള്ളത് കാസർഗോഡ് ജില്ലയിലാണ്. ഇവിടെയുള്ള തൊഴിലന്വേഷകരുടെ എണ്ണം 95,358 മാത്രമാണ്. 100823 തൊഴിലന്വേഷകരുള്ള വയനാട് ജില്ലയാണ് കാസർഗോഡിന് തൊട്ട് മുന്നിലുള്ളത്. (അനുബന്ധം 5.19)

**ചിത്രം 5.30** കേരളത്തിലെ തൊഴിലന്വേഷകർ (ലക്ഷത്തിൽ)




അവലംബം: എംപ്ലോയ്മെന്റ് ഡയറക്ടറേറ്റ്, കേരള സർക്കാർ 2018

**ചിത്രം 5.31** കേരളത്തിലെ തൊഴിലന്വേഷകർ




അവലംബം: എംപ്ലോയ്മെന്റ് ഡയറക്ടറേറ്റ്, കേരള സർക്കാർ 2018

**ചിത്രം 5.32** തൊഴിലന്വേഷകരുടെ 31/07/2018 പ്രകാരമുള്ള കണക്ക് (സ്ത്രീ പുരുഷ സ്റ്റാറ്റസ്)




അവലംബം: എംപ്ലോയിമെന്റ് ഡയറക്റ്ററേറ്റ്, കേരള സർക്കാർ 2018

## കൈവല്യ

കേരള സർക്കാരിന്റെ എംപ്ലോയ്മെന്റ് വകുപ്പ് 2016 ൽ, വിഭിന്ന ശേഷിക്കാരായ പൗരൻമാരുടെ സാമൂഹ്യ അംഗീകാരം, അവസര തുല്യത എന്നീ ലക്ഷ്യങ്ങൾ കൈവരിക്കുന്നതിനായി അവതരിപ്പിച്ച സമഗ്രമായ ഒരു പദ്ധതിയാണ് കൈവല്യ,. വിഭിന്ന ശേഷിക്കാരുടെ പൂർണ്ണമായ പങ്കാളിത്തവും ഏകീകരണവും സാധ്യമാകത്തക്ക രീതിയിൽ ഭൗതിക സാമൂഹിക സാഹചര്യങ്ങൾ സൃഷ്ടിക്കുക എന്നതാണ് ഇതിന്റെ പ്രധാന ലക്ഷ്യം. ഭിന്ന ശേഷിക്കാർക്കു വേണ്ടിയുള്ള 'സ്പെഷ്യൽ എംപ്ലോയ്മെന്റ് എക്സ് ചേഞ്ചുകൾ' തിരുവനന്തപുരം, നെയ്യാറ്റിൻകര, കൊല്ലം, കോട്ടയം, എറണാകുളം, കോഴിക്കോട് എന്നിവിടങ്ങളിൽ സ്ഥാപിച്ചിട്ടുണ്ട്. 'കൈവല്യ' പദ്ധതിയിൽ താഴെ പറയുന്ന 4 ഘടകങ്ങൾ ഉൾക്കൊള്ളിച്ചിരിക്കുന്നു.

1. തൊഴിൽ പരമായ സഹായം
2. കാര്യക്ഷമത നിർമ്മാണം
3. മത്സര പരീക്ഷകൾക്കായുള്ള പരിശീലനം
4. സ്വയം തൊഴിൽ ഉദ്യമങ്ങൾ

മേൽ പറഞ്ഞ കാര്യങ്ങൾ നടപ്പാക്കുന്നതിനായി 2017-18 ൽ 703 വ്യക്തികൾക്ക് പ്രയോജനം ലഭിക്കത്തക്ക രീതിയിൽ 100.00 ലക്ഷം രൂപ ചെലവഴിച്ചു. 2018-19 ൽ 110.00 ലക്ഷം രൂപ മേൽ പ്രവർത്തനങ്ങൾക്കായി അനുവദിച്ചിട്ടുണ്ട്.

## എംപ്ലോയ്മെന്റ് എക്സ് ചേഞ്ചുകൾ മുഖേന നടപ്പാക്കുന്ന സ്വയം തൊഴിൽ പരിപാടികൾ

കേരളത്തിൽ എംപ്ലോയ്മെന്റ് എക്സ് ചേഞ്ചുകൾ മുഖേന 3 സ്വയം തൊഴിൽ പരിപാടികൾ നടപ്പിലാക്കുന്നുണ്ട്.

1. **കേരള സെൽഫ് എംപ്ലോയ്മെന്റ് സ്കീം ഫോർ ദ രജിസ്റ്റേർഡ് അൺ എംപ്ലോയിഡ് (കെ ഇ എസ് ആർ യു)**
"കേരള സെൽഫ് എംപ്ലോയ്മെന്റ് സ്കീം ഫോർ ദി രജിസ്റ്റേർഡ് അൺ എംപ്ലോയ്ഡ്" (കെ.ഇ.എസ്. ആർ.യു) എന്ന സ്വയം തൊഴില് പരിപാടി 1999 മുതൽ നടപ്പാക്കിവരുന്നു, എംപ്ലോയ്മെന്റ് എക്സ് ചേഞ്ചുകളിൽ പേരു രജിസ്റ്റർ ചെയ്തിട്ടുള്ളതിൽ 21-50 പ്രായവിഭാഗത്തിൽപ്പെടുന്നവരും വാർഷിക കുടുംബ വരുമാനം ഒരു ലക്ഷംരൂപയിൽ താഴെയുള്ള തൊഴിൽ രഹിതർക്ക് തൊഴിൽ ലഭ്യമാക്കുന്നതിന് ഉദ്ദേശിച്ചുള്ളതാണ് ഈ പരിപാടി. പ്രൊഫഷണൽ/ സാങ്കേതിക യോഗ്യതയുള്ളവർ, ബിരുദമുള്ള വനിതകൾ, തൊഴിലില്ലായ്മവേതന പദ്ധതിയുടെ ഗുണഭോക്താക്കൾ എന്നിവർക്ക് പ്രത്യേക മുൻഗണന നല്കുന്നു. ഈ പരിപാടി പ്രകാരം സ്വയം തൊഴിൽ സംരംഭങ്ങൾ ആരംഭിക്കുന്നതിന് 20 ശതമാനം സബ്സിഡിയോടെ ഒരു ലക്ഷം രൂപ വരെ ബാങ്ക് വായ്പ, നൽകുന്നു. 2017-18 ൽ 745 ഗുണഭോക്താക്കൾക്ക് 1.45കോടിരൂപ വിതരണംചെയ്തു.

2. **മൾട്ടി പർപ്പസ് സർവ്വീസ് സെന്റർ/ ജോബ്ക്ലബുകൾ (എം.പി.എസ്.സി./ജെ.സി.)**
അസംഘടിതമേഖലയിൽ സംരംഭങ്ങൾ കെട്ടിപ്പടുക്കുന്നതിന് ഉദ്ദേശിച്ചുള്ള ഒരു ഗ്രൂപ്പ് അധിഷ്ഠിത സ്വയം തൊഴിൽ പരിപാടിയാണിത്. എംപ്ലോയ്മെന്റ് എക്സ് ചേഞ്ചുകളിൽ പേരു രജിസ്റ്റർ ചെയ്തിട്ടുള്ള 21-45 പ്രായവിഭാഗത്തിൽപ്പെടുന്ന 2 മുതൽ 5 വരെയുള്ള തൊഴിൽ രഹിതർ ചേർന്ന് സ്വയം തൊഴിൽ ഗ്രൂപ്പ് സംരംഭങ്ങൾ ആരംഭിക്കുന്നതിന് പരമാവധി 2 ലക്ഷം രൂപ സബ്സിഡിയോടെ 10 ലക്ഷം രൂപ വരെ ബാങ്ക് വായ്പ ലഭ്യമാക്കുന്നതാണ്. ഈ പദ്ധതി ക്രെഡിറ്റ് ഗ്യാരന്റി സ്കീമിൽ ലയിപ്പിച്ചു. 2017-18 ൽ 66 ജോബ്ക്ലബ്ബുകൾക്കായി പത്ത് കോടി രൂപ അനുവദിച്ചു

3. **ശരണ്യ**
വിധവകൾ, വിവാഹമോചനം നേടിയ സ്ത്രീകൾ, ഉപേക്ഷിക്കപ്പെട്ട സ്ത്രീകൾ, 30 വയസ്സിന് മുകളിൽ പ്രായമായ അവിവാഹിതരായ സ്ത്രീകൾ, പട്ടികവർഗ്ഗക്കാരിലെ അവിവാഹിതരായ അമ്മമാർ എന്നിങ്ങനെയുള്ള ഏറ്റവും പിന്നോക്കം നില്ക്കുന്നതും തനിച്ചുപാർക്കുന്നതുമായ സ്ത്രീകളുടെ ഉന്നമനം ലക്ഷ്യമിട്ട് നടപ്പാക്കുന്ന ഒരു പരിപാടിയാണ് "എംപ്ലോയ്മെന്റ് സ്കീം ഫോർ ദി ഡെസ്റ്റിറ്റ്യൂട്ട് വിമൻ" (ശരണ്യ). ഈ പരിപാടി പ്രകാരം സ്വയം തൊഴിൽ സംരംഭങ്ങൾ ആരംഭിക്കുന്നതിന് 50 ശതമാനം സബ്സിഡിയോടെ (പരമാവധി 25,000 രൂപ) 50,000 രൂപവരെ പലിശ രഹിത ബാങ്ക് വായ്പ നല്കുന്നു. 2017-18 ൽ 3828 ഗുണഭോക്താക്കൾക്കായി 19.25 കോടി രൂപ അനുവദിച്ചു.

## തൊഴിലില്ലായ്മാവേതനം

കേരള സർക്കാർ 1982-ലാണ് തൊഴിലില്ലായ്മാ വേതന പരിപാടി ആരംഭിച്ചത്. ഈ പരിപാടി പ്രകാരം 18 വയസ് പൂർത്തിയായതും എംപ്ലോയ്മെന്റ് എക്സ് ചേഞ്ചിൽ പേര് രജിസ്റ്റർ ചെയ്ത് മൂന്ന് വർഷക്കാലാവധി പൂർത്തിയാക്കിയതുമായ തൊഴിൽ രഹിതർക്ക് പ്രതിമാസം 120 രൂപ വീതം തൊഴിൽ രഹിത വേതനമായി നൽകി വരുന്നു. ശാരീരിക വെല്ലുവിളികൾ നേരിടുന്നവരെ സംബന്ധിച്ചിടത്തോളം രജിസ്ട്രേഷനുശേഷം രണ്ട് വർഷ കാലാവധി പൂർത്തിയാക്കിയാൽ മതിയാകും. ഉയർന്ന പ്രായപരിധി 35 വയസാണ്. വിദ്യാഭ്യാസ യോഗ്യത; പൊതു വിഭാഗത്തിൽപ്പെട്ടവർ എസ്.എസ്.എൽ.

**ബോക്സ് 5.3** എംപ്ലോയബിലിറ്റി സെന്റർ

എംപ്ലോയ്മെൻ് എക്സ് ചേഞ്ചുകളെ 'തൊഴിൽ – നൈപുണ്യ വികസനത്തിനായുള്ള കേന്ദ്രങ്ങൾ' (എംപ്ലോയബിലിറ്റി സെന്റർ) ആയി രൂപപ്പെടുത്തുക വഴി കേരള സർക്കാർ വിപ്ലവകരമായ ഒരുകാൽവെയ്പാണ് നടത്തിയിരിക്കുന്നത്. എംപ്ലോയബിലിറ്റി സെന്ററുകളിൽ രജിസ്റ്റർ ചെയ്തിരിക്കുന്ന അഭ്യസ്ത വിദ്യരായ യുവാക്കളെ തൊഴിലിന് പ്രാപ്തരാക്കുന്നതിനായി അവരുടെ വൈദഗ്ധ്യങ്ങളെ മാനസിക കഴിവുകൾ അഴക്കുന്ന പരീക്ഷകളിലൂടെ തിരിച്ചറിഞ്ഞ്, ആവശ്യമായ പരിശീലനം നൽകുകയും, അതുവഴി രാഷ്ട്രത്തിന്റെ തൊഴിൽ ശക്തിയിലേക്ക് നേരിട്ട് ഇറങ്ങുന്നതിന് സജ്ജരാക്കുകയും ചെയ്യുന്നു. വൈദഗ്ധ്യം ആവശ്യമുള്ളതനുസരിച്ച് ഉദ്യോഗാർത്ഥികളെ 'വൊക്കേഷണൽ ട്രെയിനിംഗ് പ്രൊവൈഡെസിന്' അരികിലേക്കോ സമാന സ്ഥാപനങ്ങളിലേക്കോ അയയ്ക്കാറുണ്ട്. സെക്ഷൻ 25 പ്രകാരം കേരള സർക്കാരിനു കീഴിൽ രൂപീകരിച്ചിട്ടുള്ള 'കേരള അക്കാദമി ഫോർ സ്കിൽസ് എക്സലൻസ്' എന്ന കമ്പനിയാണ് ഇതിന്റെ എച്ച്. ആർ നടപടികൾ കൈകാര്യം ചെയ്യുന്നത്. ഇത് നടപ്പാക്കുന്നത് കരാർ അടിസ്ഥാനത്തിലോ, പൊതു സ്വകാര്യ പങ്കാളിത്തത്തിലൂടെയോ ആണ്. ഇതുവരെ ഒൻപത് എംപ്ലോയബിലിറ്റി സെന്ററുകൾ ജില്ലാ എംപ്ലോയ്മെൻറ് എക്സ് ചേഞ്ചുകളോടൊപ്പം പ്രവർത്തനം ആരംഭിച്ചിട്ടുണ്ട്. കൊല്ലം, ആലപ്പുഴ, കോട്ടയം, എറണാകുളം, പാലക്കാട്, കോഴിക്കോട്, കണ്ണൂർ, തൃശ്ശൂർ, മലപ്പുറം എന്നീ ജില്ലകളിലാണ് കേന്ദ്രങ്ങൾ തുടങ്ങിയിട്ടുള്ളത്. രജിസ്റ്റർ ചെയ്ത 50640 ആളുകളിൽ, 33711 പേരുടെ മൂല്യ നിർണ്ണയം നടത്തുകയും, 29363 പേർക്ക് ട്രെയിനിംഗ് നൽകുകയും, 6279 പേർക്ക് ജോലി വാഗ്ദാനം നൽകുകയും ചെയ്തു.

**കരിയർ ഡെവലപ്മെന്റ് സെന്റർ**

കരിയർ ഡെവലപ്മെന്റ് സെന്റർ (സി. ഡി. സി.) കേരള സർക്കാരിന്റെ, നാഷണൽ എംപ്ലോയ്മെന്റ് സർവ്വീസ് (കേരള) വകുപ്പ് 2016–17 ൽ വർഷം ഗ്രാമീണ യുവാക്കൾക്ക് വേണ്ടി ആരംഭിച്ച നൂതന സംരംഭമാണ് 'കരിയർ ഡെവലപ്മെന്റ് സെന്റർ' (സി. ഡി. സി). വ്യക്തികൾ നേരിടുന്ന തൊഴിൽ പരമായ എല്ലാ പ്രശ്നങ്ങൾക്കും പരിഹാരം ലഭിക്കുന്നതിനുള്ള ലക്ഷ്യ സ്ഥാനമാകുന്നതിനാണ് ഈ കേന്ദ്ര ലക്ഷ്യമിടുന്നത്. ഗ്രാമ പ്രദേശങ്ങളിലെ വിദ്യാർത്ഥികൾക്ക് വിദ്യാഭ്യാസ, തൊഴിൽ മേഖലകളിലുണ്ടാകുന്ന നൂതന പ്രവണതകളെപ്പറ്റി ആവശ്യമായ അറിവും പരിശീലനവും നേടുന്നതിന് സഹായിക്കുക എന്നതാണ് കേന്ദ്രത്തിന്റെ പ്രധാന ഉദ്ദേശ്യം. തൊഴിൽ നടത്തിപ്പിന്റെ ഏറ്റവും പുതിയ സാങ്കേതിക വിദ്യകളും, സമുചിതമായ ഉപാധികളും വ്യക്തികളുടെ പ്രശ്നങ്ങൾക്ക് പരിഹാരം കാണുന്നതിനാണ് കേന്ദ്ര ഉപയോഗപ്പെടുത്തുന്നത്. പൂർണ്ണമായും പ്രൊഫഷണലുകളായി മാറുന്നതിന് വിദ്യാർത്ഥികൾക്ക് അവരുടെ തൊഴിലുകൾ കൈകാര്യം ചെയ്യുന്നതിന് ആവശ്യമായ പിന്തുണയും നൽകി, അർത്ഥപൂർണ്ണമായ തൊഴിലുമായി ബന്ധിപ്പിക്കുക എന്നതാണ് ഈ സെന്ററുകളുടെ ആത്യന്തിക മായ ലക്ഷ്യം. ഒരു ക്ഷേമ സമൂഹത്തിലേക്കുള്ള വീഥിയായി പ്രവർത്തിക്കുകയാണ് കരിയർ ഡെവലപ്മെന്റ് സെന്ററുകൾ കൊണ്ട് ലക്ഷ്യമിടുന്നത്. കെ. എ. എസ്. ഇ (KASE) യുടെ സാങ്കേതിക സഹായത്തോടെയാണ് സി.ഡി.സി കൾ പ്രവർത്തിക്കുന്നത്. ഇതുവരെയായി രണ്ട് കരിയർ ഡെവലപ്മെന്റ് സെന്ററുകൾ എംപ്ലോയ്മെന്റ് വകുപ്പ് സംസ്ഥാനത്ത് തുടങ്ങിയിട്ടുണ്ട്. ഒന്ന് കോഴിക്കോട് ജില്ലയിലെ പേരാമ്പ്രയിലും, മറ്റൊന്ന് പാലക്കാട് ജില്ലയിലെ ചിറ്റൂരും. ഈ രണ്ട് സെന്ററുകളും നന്നായി പ്രവർത്തിക്കുന്നുമുണ്ട്. പേരാമ്പ്രയിലും, ചിറ്റൂരും 2017–18 ൽ രജിസ്റ്റർ ചെയ്തിട്ടുള്ള ഉദ്യോഗാർത്ഥികളുടെ എണ്ണം യഥാക്രമം, 2188 ഉം, 2239 ഉം ആണ്.

**മോഡൽ കരിയർ സെന്റർ**

എല്ലാ എംപ്ലോയ്മെന്റ് എക്സ് ചേഞ്ചുകളെയും കരിയർ സെന്ററുകൾ ആക്കുന്നതിനുള്ള കേന്ദ്ര സർക്കാരിന്റെ നയത്തിന്റെ ഭാഗമായി നാഷണൽ എംപ്ലോയ്മെന്റ് സർവ്വീസ് ഡിപ്പാർട്ട്മെന്റ്, തിരുവനന്തപുരത്തുള്ള 'യൂണിവേഴ്സിറ്റി എംപ്ലോയ്മെന്റ് ഇൻഫർമേഷൻ & ഗൈഡൻസ് ബ്യൂറോ' വിൽ മോഡൽ കരിയർ സെന്റർ തുടങ്ങുന്നതിനുള്ള നടപടികൾ സ്വീകരിച്ചിട്ടുണ്ട്. എംപ്ലോയ്മെന്റ്, ട്രെയിനിംഗ് എന്നിവയുടെ ഡയറക്റ്ററേറ്റ് ജനറൽ ഓഫീസ്, ലേബർ & എംപ്ലോയ്മെന്റ് മന്ത്രാലയം, കേന്ദ്ര സർക്കാർ, കേന്ദ്ര എംപ്ലോയ്മെന്റ് സർവ്വീസ് വകുപ്പ് (കേരളം) എന്നിവയുടെ സംയുക്താഭിമുഖ്യത്തിലാണ് ഇത് നടപ്പാക്കുന്നത്. യുവാക്കൾക്ക് അവരുടെ യോഗ്യതയും നൈപുണ്യവും അനുസരിച്ച് കിട്ടാവുന്ന അനുയോജ്യമായ തൊഴിലുകളെക്കുറിച്ച് മനസ്സിലാക്കാൻ സഹായകരമാകുന്ന രീതിയിൽ പ്രവർത്തിക്കുന്നതിനാണ് സെന്ററുകൾ കൊണ്ട് ലക്ഷ്യമിടുന്നത്. തൊഴിലുമായി ബന്ധപ്പെട്ട വൈവിധ്യമാർന്ന സേവനങ്ങളാണ് ഉദ്യോഗാർത്ഥികൾക്ക് സൗജന്യമായി ലഭ്യമാക്കുന്നത്. സെന്ററുകൾ ഇപ്പോൾ കൂടുതൽ ശ്രദ്ധ ചെലുത്തുന്നത് ഉദ്യോഗാർത്ഥികൾക്ക് 'കരിയർ കൗൺസിലിങ്' നൽകുന്നതിനാണ്. അവരുടെ അഭിരുചിക്കും നൈപുണ്യത്തിനും അനുസൃതമായുള്ള തൊഴിൽ മേഖല കണ്ടെത്തുന്നതിനാണിത്. വ്യവസായങ്ങളുടെ സഹകാരിയാക്കുക, കാന്റിഡേറ്റ് എൻഗേജ്മെന്റ്, തൊഴിൽ & നൈപുണ്യ മാപ്പിങ്, തൊഴിൽ മേളകൾ സംഘടിപ്പിക്കുക എന്നിവ സെന്ററുകളുടെ പ്രധാന പ്രവർത്തനങ്ങളാണ്.



Source: Department of Labour, GoK

**ചിത്രം 5.33** കേരളത്തിലെ തൊഴിലന്വേഷകർ (ലക്ഷത്തിൽ)




അവലംബം: എംപ്ലോയ്മെന്റ് ഡയറക്ടറേറ്റ്, കേരള സർക്കാർ 2018

സി. വിജയിച്ചിരിക്കണം. പട്ടികജാതി/പട്ടിക വർഗ വിഭാഗത്തിൽപ്പെട്ടവരെയും ശാരീരിക വെല്ലുവിളികൾ നേരിടുന്നവരെയും സംബന്ധിച്ചിടത്തോളം എസ്. എസ്.എൽ.സി പരീക്ഷയ്ക്ക് ഹാജരായവരായിരുന്നാൽ മതിയാകും. വാർഷിക കുടുംബ വരുമാനം 12,000 രൂപയിലും പ്രതിമാസ വ്യക്തിഗത വരുമാനം 100 രൂപയിലും അധികരിക്കാൻ പാടില്ല. കേരള പഞ്ചായത്ത് രാജ് നിയമവും കേരള മുനിസിപ്പാലിറ്റി നിയമവും നിലവിൽ വന്നതോടെ ഈ പരിപാടിയുടെ നടത്തിപ്പ് ചുമതല 1998 മുതൽ ഗ്രാമപഞ്ചായത്തുകൾക്കും, നഗര തദ്ദേശഭരണ സ്ഥാപനങ്ങൾക്കും കൈമാറുകയുണ്ടായി. അർഹരായ അപേക്ഷകർക്ക് അവരുടെ അപേക്ഷ നിശ്ചിത ഫോറത്തിൽ തയ്യാറാക്കി ബന്ധപ്പെട്ട തദ്ദേശഭരണ സ്ഥാപനത്തിന് സമർപ്പിക്കാവുന്നതാണ്. തദ്ദേശഭരണ സ്ഥാപനത്തിന്റെ ക്ഷേമകാര്യ സ്റ്റാൻഡിംഗ് കമ്മിറ്റി അപേക്ഷ പരിശോധിച്ച് അർഹതാ മാനദണ്ഡങ്ങൾക്ക് വിധേയമായി തീരുമാനമെടുക്കുന്നതാണ്. 2017 ൽ 193071 ഗുണഭോക്താക്കൾക്കായി 21.58 കോടി രൂപ തൊഴിലില്ലായ്മാ വേതനമായും, 5280 ഗുണഭോക്താക്കൾക്കായി 24.00 കോടി രൂപ സ്വയം തൊഴിൽ സഹായവും വിതരണം ചെയ്തു. നടപ്പ സാമ്പത്തിക വർഷത്തിൽ, സെപ്റ്റംബർ 2018 വരെ 148305 ഗുണഭോക്താക്കൾക്കായി 8.34 കോടി രൂപ തൊഴിലില്ലായ്മാ വേതനമായും, 4210 ഗുണഭോക്താക്കൾക്കായി 13.46 കോടി രൂപ സ്വയം തൊഴിൽ സഹായമായും വിതരണം ചെയ്തിട്ടുണ്ട്. (അനുബന്ധം 5.20)

## നിയുക്തി

ദേശീയ എംപ്ലോയ്മെന്റ് സർവ്വീസ് ഡിപ്പാർട്ട്മെന്റ് സംഘടിപ്പിക്കുന്ന വിപുലമായ റിക്രൂട്ട്മെന്റ് മേളകളാണ് 'നിയുക്തി'. ഇത് പ്രധാനമായും സംഘടിപ്പിക്കുന്നത് സ്വകാര്യ മേഖലയിലെ തൊഴിലവസരങ്ങൾ അഭ്യസ്ത വിദ്യരും, പ്രാഗല്ഭ്യമുള്ളവരുമായ തൊഴിൽ രഹിതരായ യുവാക്കൾക്ക് ലഭ്യമാക്കുന്നതിന് വേണ്ടിയാണ്. 'നിയുക്തി 2018' തിരുവനന്തപുരത്തും, എറണാകുളത്തും, കോഴിക്കോടും 2018 ജനുവരി, ഫെബ്രുവരി മാസങ്ങളിൽ സംഘടിപ്പിച്ചിരുന്നു. പ്രസ്തുത പരിപാടിയിൽ 29,043 തൊഴിലന്വേഷകരും, 298 തൊഴിൽ ദാതാക്കളും പങ്കെടുത്തു. റിപ്പോർട്ട് ചെയ്യപ്പെട്ട ആകെ 21,292 വേക്കൻസികളിൽ, 11,872 തൊഴിലുകൾ വാഗ്ദാനം ചെയ്യപ്പെടുകയും, 3111 നിയമനങ്ങൾ നൽകപ്പെടുകയും ചെയ്തു.

കേരളത്തിൽ എംപ്ലോയ്മെന്റ് എക്സ്ചേഞ്ചുകൾ വഴിയുള്ള നിയമനങ്ങൾ 2010 മുതൽ കുറഞ്ഞുവരികയാണ്. ആകെ നിയമനങ്ങൾ 2010 ലെ 12643 ൽ നിന്ന് 2017 ൽ 11647 ആയും 2018 ജൂലൈ 31 ൽ 7925 ആയും കുറഞ്ഞിട്ടുണ്ട്. താൽക്കാലിക നിയമനങ്ങൾ ദിവസ വേതനാടിസ്ഥാനത്തിലോ കരാറടിസ്ഥാനത്തിലോ നടത്തുന്നതുകൊണ്ടും, ഒഴിവുകൾ നികത്താത്തതു കൊണ്ടുമാകാം, നിയമനങ്ങളിലുള്ള കുറവ് കാണുന്നത്. 2008 മുതലുള്ള കേരളത്തിലെ എംപ്ലോയ്മെന്റ് എക്സ്ചേഞ്ചുകൾ വഴിയുള്ള നിയമനങ്ങൾ ചിത്രം 5.33 ൽ കാണിച്ചിരിക്കുന്നു.

സമ്പദ് വ്യവസ്ഥയുടെ ഉല്പാദന ക്ഷമത വർദ്ധിപ്പിക്കുന്നതിലും, മനുഷ്യ വിഭവ ശേഷി വികസനത്തിലും നൈപുണ്യ വികസനം അതിപ്രധാനമായൊരു ഘടകമാണ്. മെച്ചപ്പെട്ട നൈപുണ്യങ്ങൾ സമ്പദ് വ്യവസ്ഥയുടെ ഘടന മാറ്റുക മാത്രമല്ല സാമൂഹ്യ വികസനവും സംജാതമാക്കുന്നു, ലോകം മുന്നോട്ടോടോ വക്കുന്ന പ്രതിബന്ധങ്ങളേയും, അവസരങ്ങളേയും ഫലപ്രദമായി നേരിടാൻ, വളരെ നല്ല രീതിയിൽ നൈപുണ്യമുള്ള രാജ്യങ്ങൾക്കേ കഴിയൂ. കേരളം ഉയർന്ന സാക്ഷരത നിരക്ക് കൈവരിച്ചിട്ടുണ്ടെങ്കിലും, തൊഴിൽ സേനയുടെ നൈപുണ്യങ്ങൾ ഗണ്യമായ രീതിയിൽ വികസിപ്പിക്കേണ്ടത് ആവശ്യമാണ്. സംസ്ഥാന സമ്പദ് വ്യവസ്ഥയുടെ ഘടനപരമായ മാറ്റം ഉയർന്നു വരുന്ന മേഖലകളിൽ മതിയായ തൊഴിലവസരങ്ങൾ സൃഷ്ടിക്കുന്നില്ല. അതിന്റെ ഫലമായി, ഇന്ത്യയിലെ ഏറ്റവും ഉയർന്ന തൊഴിലില്ലായ്മ നേരിടുന്ന സംസ്ഥാനങ്ങളിൽ ഒന്നാണ് കേരളം. ഉന്നത നിലവാരമുള്ള പരിശീലനം നൽകുക വഴി, രാജ്യത്തിന്റെ ലക്ഷ്യമായ 50 കോടി നൈപുണ്യ വ്യക്തികളെ 2022 ഓട് കൂടി സൃഷ്ടിക്കുകയും, അതിലൂടെ നൈപുണ്യവും, സാങ്കേതിക ജ്ഞാനവുമുള്ള തൊഴിൽ സേനയെ സംജാതമാക്കി സംസ്ഥാനത്തിന്റേയും, രാജ്യത്തിന്റേയും സമ്പദ്വ്യവസ്ഥയുടെ വളർച്ചയ്ക്കും വികസനത്തിനും വഴിയൊരുക്കുക എന്നതാണ് സംസ്ഥാനത്തിന്റെ ലക്ഷ്യം. കേരളത്തിൽ നിന്നും മെട്രിക്കുലേഷൻ ജയിച്ചു വരുന്ന ആളുകളുടെ വർദ്ധിച്ച എണ്ണത്തിനനുസരിച്ച്, 1.5 മുതൽ 2 ലക്ഷം വരെ നൈപുണ്യമുള്ള മനുഷ്യ വിഭവത്തെ വർഷം തോറും പരിശീലനം നൽകി രാജ്യത്തിന്റെ ലക്ഷ്യത്തിലേക്ക് എത്തുന്നതിനാണ് ശ്രമിക്കുന്നത്. ലൈപുണ്യ വികസനത്തിന് വേണ്ടി തെരഞ്ഞെടുക്കപ്പെടുന്ന വിഭാഗത്തിൽ ആദ്യമായി തൊഴിൽ കമ്പോളത്തിലേക്ക് എത്തുന്നവരും, സംഘടിത മേഘലയിലും/അസംഘടിത മേഖലയിലും തൊഴിലെടുക്കുന്നവരും ഉണ്ടായിരിക്കും.

## ക്രാഫ്റ്റ്സ്മാൻ ട്രെയ്നിംഗ്

ഇന്ത്യാ ഗവൺമെന്റ് 1950 ലാണ് ക്രാഫ്റ്റ്സ്മാൻ ട്രെയിനിംഗ് പദ്ധതി നടപ്പിലാക്കിയത്. തൊഴിൽ നേടാനാവശ്യമായ പരിശീലനത്തിലൂടെ പ്രാദേശിക വ്യവസായങ്ങൾക്കാവശ്യമായ, വിവിധ ട്രേഡുകളിലേക്ക് നൈപുണ്യമുള്ള തൊഴിലാളികളുടെ ഓഴുക്ക് ഉറപ്പുവരുത്തുക, ചിട്ടയോടു കൂടിയ പരിശീലനത്തലൂടെ വ്യവസായികോല്പാദനത്തിന്റെ ഗുണനിലവാരവും, അളവും വർദ്ധിപ്പിക്കുക, അഭ്യസ്ത വിദ്യരിലേ തൊഴിലില്ലമ കുറയ്ക്കുക തുടങ്ങിയ ലക്ഷ്യങ്ങൾ ഉറപ്പുവരുത്തുക എന്നതാണ് ഇതിന്റെ ഉദ്ദേശ്യം. നാഷണൽ കൗൺസിൽ ഫോർ വൊക്കേഷണൽ ട്രെയിനിംഗ് (എൻ.ഡി.വി.ടി) ആണ് ഈ പദ്ധതി രാജ്യത്ത് നടപ്പിലാക്കുന്നതിനുള്ള ഉന്നത അതോരിറ്റി. ഈ പദ്ധതി പ്രകാരം ട്രെയിനി ഒരു പ്രത്യേക ട്രേഡ് പൂർത്തിയാക്കുകയും, അഖിലേന്ത്യാ ട്രേഡ് ടെസ്റ്റ് വിജയിക്കുകയും ചെയ്താൽ, നാഷണൽ ട്രേഡ് സർട്ടിഫിക്കറ്റ് വിതരണം ചെയ്യുന്നു. ക്രാഫ്റ്റ്സ്മാൻ ട്രെയിനിംഗ് പദ്ധതി നടപ്പിലാക്കുന്നത് കേരള ഇൻഡസ്ട്രിയൽ ട്രെയിനിംഗ് വകുപ്പാണ്.

വ്യാവസായിക പരിശീലന വിഭാഗത്തിന് കീഴിൽ 93 ഗവണ്മെന്റ് ഐ.ടി.ഐ. കളും ഒരു അടിസ്ഥാന പരിശീലന കേന്ദ്രവും,ഒരു സ്റ്റാഫ് പരിശീലന ഇൻസ്റ്റിറ്റ്യൂട്ടും, ഒരു എ.വി.റ്റി.എസ്, 296 സ്വകാര്യ ഐ.റ്റി. ഐകൾ എന്നിവ കൂടാതെ 44 ഐ.റ്റി.ഐകൾ പട്ടിക ജാതിക്കാർക്ക് മാത്രമായും 2 ഐ.റ്റി.ഐകൾ പട്ടിക വർഗ്ഗക്കാർക്കു മാത്രമായും യഥാക്രമം പട്ടികജാതി വികസന വകുപ്പിന് കീഴിലും പട്ടിക വർഗ്ഗ വികസന വകുപ്പിന് കീഴിലുമുണ്ട്. ഏകദേശം 85 ബ്രാഞ്ചുകളിൽ, മൊത്തം 80550 സീറ്റുകൾ ക്രാഫ്റ്റ്സ്മാൻ ട്രെയിനിംഗിനു മാത്രമായി മാറ്റി വെച്ചിട്ടുണ്ട്. ഐ.റ്റി.ഐ കളുടെയും അവയുടെ വിവിധ ബ്രാഞ്ചുകളുടെയും വിശദ വിവരങ്ങൾ അനുബന്ധം 5.21, 5.22, 5.23, 5.24, 5.25, 5.25, 5.26, 5.27 എന്നിങ്ങനെ ചേർത്തിട്ടുണ്ട്.

## അപ്പ്രന്റീസ്ഷിപ്പ് പരിശീലനം

1961 ലെ അപ്പ്രന്റീസ്ഷിപ്പ് നിയമം അനുസരിച്ച് അപ്പ്രന്റീസ്ഷിപ്പ് പരിശീലന പരിപാടികൾ നടത്തി വരുന്നു. അപ്പ്രന്റീസ്ഷിപ്പ് പരിശീലന പരിപാടികൾ നിയന്ത്രിക്കുകയും അതു വഴി നിലവാരമുള്ള പാഠ്യപദ്ധതി, പരിശീലന കാലയളവ്, നൈപുണ്യങ്ങൾ ഉറപ്പാക്കൽ തുടങ്ങിയവയാണ് ഈ നിയമത്തിന്റെ പ്രധാന ലക്ഷ്യങ്ങൾ. വ്യവസായങ്ങളിൽ തൊഴിൽ നൈപുണ്യമുള്ള തൊഴിലാളികളുടെ ആവശ്യം സാധൂകരിക്കുന്നതിനായി വ്യവസായശാലകളിലെ സൗകര്യം പ്രയോജനപ്പെടുത്തി പ്രായോഗിക നൈപുണ്യ പരിശീലനം നൽകുന്നു. വ്യവസായത്തിനാവശ്യമുള്ള നൈപുണ്യനുള്ള തൊഴിലാളികളെ സൃഷ്ടിക്കലാണ് ഈ പദ്ധതിയുടെ ലക്ഷ്യം. അപ്പ്രന്റീസ്ഷിപ്പ് എന്നത് അപ്പ്രന്റീസും തൊഴിലുടമയും തമ്മിലുള്ള ഒരു ഉടമ്പടിയാണ്. ഒരു നിശ്ചിത കാലയളവിൽ , ഒരു പ്രത്യേക നൈപുണ്യം വികസിപ്പിച്ചെടുക്കുന്നതിന് പരിശീലിപ്പിക്കുകയും, പ്രസ്തുത കാലയളവിൽ അപ്പ്രെന്റിസ്ഷിപ്പ് നിയമം അനുസരിച്ചുള്ള ഒരു ധന സഹായം നൽകുകയും ചെയ്യുന്നു. കേന്ദ്ര/സംസ്ഥാന സർക്കാരുകൾ ഒരു മൂന്നാം കക്ഷിയായി ഈ ഉടമ്പടി നിയന്ത്രിക്കുകയും മേൽനോട്ടം വഹിക്കുകയും ചെയ്യുന്നു. ഈ നിയമം

അനുസരിച്ച് വ്യവസായ ശാലകളിലെ നൈപുണ്യ പരിശീലനത്തിനുള്ള സൌകര്യങ്ങളും സാധ്യതകളും ഉപയോഗപ്പെടുത്തുകയും നാഷണൽ കൌൺസിൽ ഫോർ വൊക്കേഷണൽ ട്രെയിനിംഗ് സെർട്ടിഫിക്കേഷൻ നൽകുകയും ചെയ്യുന്നു. കേരളത്തിലെ ട്രേഡ് അപ്പ്രന്റീസ്ഷിപ്പ് ട്രെയിനിംഗ് കേന്ദ്ര സംസ്ഥാന സർക്കാരുകളുടെ സംയുക്ത മേൽനോട്ടത്തിൽ നടത്തുന്നു. സംസ്ഥാനത്തെ അപ്പ്രന്റീസ്ഷിപ്പ് പദ്ധതികൾ 9 ജില്ലകളിൽ ഇൻസ്ട്രക്ഷൻ സെന്ററുകൾ വഴിയും ബാക്കി 5 ജില്ലകളിൽ ഐ ടി ഐ മുഖേനയും നടത്തി വരുന്നു.

81 ട്രേഡുകളിലായി 10,422 സീറ്റുകൾ അപ്പ്രേന്റിസ്ഷിപ്പ് ട്രെയിനിംഗിന് നീക്കി വെച്ചിട്ടുണ്ട്. 10422 സീറ്റുകൾ ഈ പദ്ധതി പ്രകാരം നീക്കി വയ്ക്കുകയും, അതിൽ 4328 സീറ്റുകൾ ഉപയോഗപ്പെടുത്തുകയും ചെയ്തിട്ടുണ്ട്. ഈ പദ്ധതി പ്രകാരം 2000 ത്തോളം ട്രെയിനിംഗ് സെർട്ടിഫിക്കറ്റുകൾ നൽകി വരുന്നു. 50 ശതമാനം അപ്പ്രന്റീസ്ഷിപ്പ് നിയമനം സംസ്ഥാനത്ത് ഗവണ്മെന്റ് മേഖലയിൽ നടത്തി വരുന്നു.

## നൈപുണ്യ വികസന പദ്ധതികൾ

നൈപുണ്യ വികസന പദ്ധതികളുടെ ലക്ഷ്യം സ്കൂൾ വിദ്യാഭ്യാസം പൂർത്തിയാക്കുന്നതിന് മുൻപ് വിട്ടുപോന്നവർക്കും, നിലവിൽ അസംഘടിത മേഖലയിൽ ജോലി ചെയ്യുന്നവർക്കും സൗജന്യ തൊഴിൽ വൈദഗ്ധ്യം കൊടുക്കുക എന്നതാണ്. നിലവിൽ ഉള്ളവരുടെ നൈപുണ്യം/വൈദഗ്ധ്യം ഈ പദ്ധതിയിലൂടെ പരിശോധിക്കുകയും സർട്ടിഫിക്കറ്റ് നൽകുക വഴി സാക്ഷ്യപ്പെടുത്തുകയും ചെയ്യുന്നു. വിജയകരമായി പരിശീലനം പൂർത്തിയാക്കുന്ന ട്രെയിനികൾക്ക് എൻ.സി.വി.റ്റി യുടെ സാക്ഷ്യ പത്രവും നൽകുന്നു. കേരളത്തിൽ നൈപുണ്യ വികസന പരിപാടികൾ നടപ്പിലാക്കുകയും നിരീക്ഷിക്കുകയും ചെയ്യുന്നത് വ്യാവസായിക പരിശീലന വകുപ്പാണ്.

## സ്കിൽ അപ്പ് ഡേറ്റിംഗ് ഇൻസ്റ്റിറ്റ്യൂട്ട് ഫോർ സ്റ്റാഫ് ട്രെയിനിംഗ്

സാങ്കേതിക വികസനത്തിനനുസരിച്ച് സാങ്കേതിക മികവിൽ അദ്ധ്യാപകർക്കും,മറ്റുള്ളവർക്കും പരിശീലനത്തിനായി കേരളത്തിൽ സ്റ്റാഫ് ട്രെയിനിംഗിന് ആയുള്ള നൈപുണ്യ വികസന ഇൻസ്റ്റിറ്റ്യൂട്ട് 1999 ൽ തിരുവനന്തപുരത്ത് കഴക്കൂട്ടത്താണ് ആരംഭിച്ചത്. പരിശീലന കോഴ്സുകൾ തയ്യാറാക്കുക, പുതിയ പഠന രീതികൾക്കായി ഗവേഷണം,സാങ്കേതിക ഉദ്യോഗസ്ഥരുടെ നൈപുണ്യ വികസനം, സംസ്ഥാന പരിശീലന നയത്തിന്റെ ഭാഗമായി ഐ.എം.ജി.യിൽ പരിശീലനം, ഓഫ് ക്യാമ്പസ് പരിശീലനം, വെർച്വൽ ക്ലാസ്സ് ട്രെയിനിംഗ്, ഡി.ജി.ഇ. & റ്റി യുടെ ഡി.എൽ.പി ട്രെയിനിംഗ്

**ബോക്സ് 5.4** വ്യാവസായിക പരിശീലന വകുപ്പിന്റെ നൂതന സംരംഭം

**ഇന്ത്യ സ്കിൽസ്–കേരളം 2018**

ഇന്ത്യ സ്കിൽസ്–കേരളം 2018 എന്ന നൈപുണ്യ മത്സരം ഏപ്രിൽ 2018–ന് കൊച്ചിയിലാണ് നടന്നത്. പ്രസ്തുത ചടങ്ങ് ലോകനിലവാരമുള്ള നൈപുണ്യങ്ങൾ അറിയിന്നതിന് ചെറുപ്പകാർക്ക് അവരുടെ പ്രവർത്തനങ്ങളിലും, തൊഴിലിലും ഉള്ള നൈപുണ്യങ്ങൾ പ്രദർശിപ്പിക്കാനുള്ള വേദിയായും മാറി. അതിലെ വിജയികൾക്കും, രണ്ടാം സ്ഥാനക്കാർക്കും പ്രത്യേക പരിശീലനവും ഇന്ത്യ സ്കിൽസ് 2018 എന്ന ദേശീയ മത്സരത്തിൽ പ്രാദേശിക മേഖലയേ പ്രതിനിധീകരിച്ച് പങ്കെടുക്കാനുള്ള അവസരവും നൽകി. പ്രാദേശിക തലത്തിൽ വടക്കേ ഇന്ത്യയെ പ്രതിനിധീകരിച്ച് 20 പേർ പങ്കെടുക്കുകയും, യൂറോ സ്കിൽസ് 2018 എന്ന മത്സരത്തിൽ നിന്നും എൻ.എസ്.ഡി.സി കണ്ടെത്തിയ 2 മത്സരാർത്ഥികൾക്ക് പങ്കെടുക്കാനവസരം കിട്ടുകയും ചെയ്തു.

**ത്രിമാന (ത്രീ ഡി ) ഇന്ററാക്റ്റീവ് അധ്യാപന സഹായി**

പരിശീലനത്തിൽ ത്രിമാന ദൃശ്യങ്ങൾ പരമാവധി പ്രയോജനപ്പെടുത്തുന്നതിന് വേണ്ടി വകുപ്പ് ത്രിമാന ഇന്ററാക്റ്റീവ് അധ്യാപന സഹായികൾ വികസിപ്പിച്ചിട്ടുണ്ട്.

- ഓട്ടോമൊബൈൽ മെക്കാനിക്, എഞ്ചിനീയറിംഗ് ഡ്രോയിംഗ്, ഡ്രാഫ്റ്റ്സ്മാൻ സിവിൽ ആൻറ് ഇലക്ട്രീഷ്യൻ, ഫിറ്റർ, ടർണർ, മെഷിനിസ്റ്റ്, മെക്കാനിക് മോട്ടോർ വെഹിക്കിൾ എന്നീ ട്രേഡുകളിൽ ത്രിമാന (ത്രീ ഡി) ഇന്ററാക്റ്റീവ് അധ്യാപന സഹായി വികസിപ്പിച്ചിട്ടുണ്ട്.
- ക്ലാസ്സിൽ സജീവമായി ഇടപഴകുന്നതിനും പഠന പ്രക്രിയയിൽ കുട്ടികളുടെ ശ്രദ്ധ വർദ്ധിപ്പിക്കുന്നതിന് പദ്ധതി മുഴുവനും വളരെ പാരസ്പര്യപ്രവർത്തനവും ദൃശ്യങ്ങൾ കൊണ്ട് സമ്പന്നവുമായതിനാൽ പരിശീലകന് പരിപാടി സഹായിക്കുന്നു.

- ത്രിമാന (ത്രീ ഡി) ഇന്ററാക്റ്റീവ് അധ്യാപന സഹായി തിയറിയും പ്രാക്റ്റിക്കലും വളരെ ആഴത്തിൽ മനസ്സിലാക്കുന്നതിന് സഹായിക്കുന്നു.

**ഐ.എസ്.ഒ സർട്ടിഫിക്കേഷൻ**

ഐ.എസ്.ഒ സർട്ടിഫിക്കറ്റ് നേടിയ ഐ,റ്റി.ഐ കളാണ് നമ്മുടെ വ്യാവസായിക പരിശീലന സ്ഥാപനങ്ങളുടെ മുഖമുദ്ര. പരിശീലനങ്ങളിൽ വിവിധ നൂതന സങ്കേതങ്ങൾ അവലംബിച്ചിട്ടുണ്ട്. നമ്മുടെ സ്ഥാപനങ്ങളുടെ പ്രകടനംമെച്ചപ്പെടുത്തി മികച്ച പരീക്ഷാഫലം ഉറപ്പാക്കുന്നതിന് ലക്ഷ്യമിടുന്നു. വകുപ്പിന്റെ ഇത്തരം സംരംഭങ്ങളെ തിരിച്ചറിഞ്ഞ് 24 ഐ.റ്റി.ഐ കൾക്ക് ഐ.എസ്.ഒ സെർറ്റിഫിക്കറ്റ് നൽകിയിട്ടുണ്ട്.

**ഐ.എസ്.ഒ സെർട്ടിഫിക്കറ്റ് നേടിയ ഐ.റ്റി.ഐ.കൾ ചുവടെ കൊടുക്കുന്നു.**

വനിതാ ഐ.റ്റി.ഐ കോഴിക്കോട്,ഏറ്റുമാനൂർ ഐ.റ്റി.ഐ, മാള ഐ.റ്റി.ഐ, വനിതാ ഐ.റ്റി.ഐ കളമശ്ശേരി, കോഴിക്കോട് ഐ.റ്റി.ഐ, കൽപെറ്റ ഐ.റ്റി.ഐ, കണ്ണൂർ ഐ.റ്റി.ഐ, വനിതാ ഐ.റ്റി.ഐ കഴക്കൂട്ടം, ആറ്റിങ്ങൽ ഐ.റ്റി.ഐ, ചെന്നീർകര ഐ.റ്റി.ഐ, കളമശ്ശേരി ഐ.റ്റി.ഐ, വനിത ഐ.റ്റി.ഐ ചാലക്കുടി, അരീക്കോട് ഐ.റ്റി.ഐ, ചെങ്ങന്നൂർ ഐ.റ്റി.ഐ, ധനുവെച്ചപുരം,ചാക്ക ഐ.റ്റി.ഐ, വനിത ഐ.റ്റി.ഐ കൊല്ലം,പള്ളിക്കാത്തോട്, കട്ടപ്പന, ചാലക്കുടി, മലമ്പുഴ ഐ.റ്റി.ഐ, വനിത ഐ.റ്റി.ഐ, കാസർകോട് ഐ.റ്റി.ഐ.

**സാങ്കേതിക–കൈമാറ്റ പരിപാടി**

വിദേശത്തെ ഐ.ടി.ഐ ട്രെയിനികൾക്ക്, സാങ്കേതിക കൈമാറ്റ പരിപാടി പരിചയപ്പെടുത്തുക എന്നതാണ് ഈ പദ്ധതിയുടെ ലക്ഷ്യം. ഈ വർഷം, 57 ട്രെയിനികൾക്ക് ഇതിന്റെ ഗുണഫലം ലഭിച്ചു. ഐ.ടി.ഇ. സിംഗപ്പൂർ ആണ് അവർക്ക് പരിശീലനം നൽകിയത്.

**നൈപുണ്യ കർമ്മ –സേന**

പ്രളയത്തോടനുബന്ധിച്ച് വകുപ്പ് രൂപീകരിച്ച ഒന്നാണ് നൈപുണ്യ കർമ്മ സേന. ഇലക്ട്രിക്കൽ, പ്ലംബിംങ്, കാർപെന്ററി എന്നിവ കേടുപാടുകൾ തീർക്കുന്നതിനായുള്ള സേനയാണിത്. ഇവരെ കൂടാതെ ഐ.ടി.ഐ ട്രെയിനികൾ, സാങ്കേതിക ജ്ഞാനമുള്ള ഒഫീഷ്യലുകൾ എന്നിവരെല്ലാം ഇതിൽ പങ്കാളികളായി.

അവലംബം: ഇൻഡസ്ട്രിയൽ ട്രെയിനിങ് ഇൻസ്റ്റിറ്റ്യൂട്ട് , കേരള സർക്കാർ

**ബോക്സ് 5.4** വ്യാവസായിക പരിശീലന വകുപ്പിന്റെ നൂതന സംരംഭം

- ഇന്ത്യ സ്കിൽസ്–കേരള 2018
- 14 വനിത ഐ.ടി.ഐ കളിൽ ഉച്ച ഭക്ഷണ പരുപാടി
- 3 റിജിയണുകളിൽ തൊഴിൽ മേളകൾ സംഘടിപ്പിച്ചു. അതിന്റെ ഫലമായി 10,218 ട്രെയിനികൾ ചുരുക്കപ്പട്ടികയിൽ ഉൾപ്പെടുകയും, 3011 പേർക്ക് ജോലി ജോലി ലഭിക്കുകയും ഉണ്ടായി.
- കിഫ്ബി ഫണ്ടിംഗിലൂടെ 10 ഐ.ടി.ഐ കൾ രാജ്യാന്തര നിലവാരത്തിലേക്ക് ഉയർത്തുന്നതിനുള്ള നടപടികൾ തുടങ്ങി. (തെരഞ്ഞെടുക്കപ്പെട്ടവ, ഐ.ടി.ഐ, ധനുവച്ചപുരം, ഐ.ടി.ഐ കൊല്ലം, ഐ.ടി.ഐ ചെങ്ങന്നൂർ, ഐ.ടി.ഐ ഏറ്റുമാനൂർ, ഐ.ടി.ഐ കട്ടപ്പന, ഐ.ടി.ഐ ചാലക്കുടി, ഐ.ടി.ഐ മലമ്പുഴ, ഐ.ടി.ഐ കൊയിലാണ്ടി, ഐ.ടി.ഐ കണ്ണൂർ, ഐ.ടി.ഐ കയ്യൂർ എന്നിവയ്യ്)
- എല്ലാ ഐ.ടി.ഐ കളിലും പ്ലേസ്മെന്റ് സെല്ലുകൾ രൂപീകരിക്കുകയും, 2017–18–ൽ 2920 പേർക്ക് തൊഴിൽ ലഭിക്കുകയും ചെയ്തു.
- എല്ലാ ഐ.ടി.ഐ കളിലും എന്റർപ്രണർ ക്ലബ്ബുകൾ രൂപീകരിച്ച് ഒരു സംരംഭക സംസ്കാരം യുവാക്കളിൽ വളർത്തി അവർക്ക് നൈപുണ്യവും, സാങ്കേതികതയും നൽകി വരും തലമുറയിലെ മികച്ച സംരംഭങ്ങളുടെ ഉത്ഭവത്തിനുള്ള വെളിച്ചമായി അവരെ മാറ്റി.

അവലംബം: ഇൻഡസ്ട്രിയൽ ട്രെയിനിങ് ഇൻസ്റ്റിറ്റ്യൂട്ട് , കേരള സർക്കാർ

ഏകോപിപ്പിക്കൽ എന്നിവയാണ് ഈ ഇൻസ്റ്റിറ്റ്യൂട്ടിന്റെ പ്രവർത്തനങ്ങൾ.

## കേരള അക്കാദമി ഫോർ സ്കിൽസ് എക്സലൻസ് (കെ.എ.എസ്.ഇ)

കേരളാ ഗവണ്മെന്റിന്റെ പൂർണ്ണ ഉടമസ്ഥതയിലുള്ള കമ്പനിയാണ് കേരളാ അക്കാദമി ഫോർ സ്കിൽസ് എക്സലൻസ്. സംസ്ഥാനത്തെ വിവിധ നൈപുണ്യ വികസന സംരംഭങ്ങൾക്ക് സൗകര്യമൊരുക്കുന്നതിനുള്ള ഒരു നോഡൽ ഏജൻസിയായും ഈ സ്ഥാപനം പ്രവർത്തിക്കുന്നു. ഇതിനാ' 'കേസ്' ഒരു സംസ്ഥാന സ്കിൽ ഡവലപ്പ്മെന്റ് മിഷൻ രൂപപ്പെടുത്തയിട്ടുണ്ട്. കേസ് പ്രധാനമന്ത്രി കൗശൽ വികാസ് യോജന എന്ന ഒരു സെൻട്രലി സ്പോൺസേർട് പദ്ധതി നടപ്പിൽ വരുത്തിയിട്ടുണ്ട്. ഈ പദ്ധതി പ്രകാരം 28580 ട്രെയിനികളെ 2019–20–ൽ ലക്ഷ്യം വെച്ചിട്ടുണ്ട്. ഇൻഡസ്ട്രിയൽ പാർണേഴ്സ്, ദീർഘ വീക്ഷണമുള്ള തൊഴിലുടമകൾ, സംരഭകർ എന്നിവരോട് ചേർന്ന് 'കേസ്' ഇന്റർനാഷണൽ സ്കിൽ ട്രെയിനിംഗ് ആൻഡ് എംപ്ലോയബിലിറ്റി പ്രോഗ്രാം എന്ന ഏകജാലക പ്രോഗ്രാം, ഗവൺമെന്റിന്റെ വൈപുണ്യ വികസനത്തിന് വേണ്ടി ചെയ്യുന്നുണ്ട്. ഇതിന്റെ വിശാലമായ ലക്ഷ്യം, മികവിന്റെ കേംന്ദ്ര ആവിഷ്ക്കരിക്കുക, നൈപുണ്യ പരിശീലനത്തിനും, പദ്ധതികൾക്കും അംഗീകാരം നൽകുക എന്നിവയാണ്. ചവറയിലെ ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ഇൻഫ്രാസ്ട്രക്ചർ ആൻഡ് കൺസ്ട്രക്ഷൻ പ്രവർത്തിക്കുന്നത് 'കേസ്'ന്റെ കീഴിലാണ്. നിർമ്മാണം, എഞ്ചിനീയറിംഗ്, നേതൃത്വ നിർവ്വഹണം, കൂടാതെ കെട്ടിടനിർമ്മാണം, തടിപ്പണി, പ്ലംബിംങ്, ഇലക്ട്രിക്കൽ ജോലികൾ തുടങ്ങിയവയിൽ ഉയർന്ന നിലവാരത്തിലുള്ള പാഠ്യക്രമം നൽകുന്നു.

അദ്ധ്യായം
06

# സാമൂഹിക ഉൾചേർക്കൽ – ഉദ്യമങ്ങൾ

## ലിംഗപദവിയും വികസനവും

*"ഏറ്റവും പ്രാകൃത തലങ്ങളിലുള്ള കുടുംബാധികാരത്തിൽ പോലും പ്രധാനമായും വയസ്സിന്റെയും ലിംഗത്തിന്റെയും നിദാനത്തിൽ അംഗങ്ങൾക്ക് ജോലി വിഭജിച്ച് കൊടുക്കുന്ന സമ്പ്രദായം കുടുംബത്തിനുള്ളിൽ നിലനിന്നിരുന്നു. ഇങ്ങനെ പ്രാകൃതവും അതുപോലെതന്നെ വികസിത സമൂഹങ്ങളിലും കുടുംബത്തിനുള്ളിലെ പരമ്പരാഗത ജോലിവിഭജനം, ലിംഗ വ്യത്യാസം കൊണ്ട് വ്യക്തമായും യാഥാർത്ഥമായും നിർബന്ധിക്കപ്പെട്ട എന്ന ബോധ്യത്തോടെ തന്നെ സ്വാഭാവികമായി പരിഗണിച്ചിരുന്നു." (ബൊസേറപ്പ് 1970, പി15)*

*"ഒരു വിപ്ലവകരമായ സാമൂഹിക മാറ്റത്തിലൂടെ വർഗ്ഗ ലൈംഗികാധികാരക്രമത്തിന്റെ നിഷ്കാർസനം ദീർഘകാല ലക്ഷ്യമായി ഇന്നും നിലനിൽക്കുന്നു. കുടുംബങ്ങളിൽ എന്തു നടക്കുന്നു എന്നോ, വർഗ്ഗബന്ധങ്ങളും ലിംഗബന്ധങ്ങളും ഇടകലർന്നതിൽ നിന്നോ ഉരുത്തിരിയുന്ന ചോദ്യങ്ങൾ ഇനിയും കണ്ടില്ലെന്ന് നടിക്കാൻ കഴിയില്ല. കഴിഞ്ഞ ദശകങ്ങളിൽ മൂന്നാം ലോകരാജ്യങ്ങളിൽ നടന്ന ഫെമിനിസ്റ്റ് വിശകലനങ്ങൾ ഈ കാഴ്ചപ്പാടിന് തെളിമയും പിന്തുണയും നൽകുന്നു."(ബെനെറിയ ആന്റ്സെൻ 2010)*

യുഎൻഡിപി വികസിപ്പിച്ചതനുസരിച്ച് എല്ലാ ലിംഗ സൂചകങ്ങളും (ജി.ഐ) കണക്കിലെടുത്താൽ ഇന്ത്യയിൽ നിലനിൽക്കുന്നത് വളരെ വ്യാപ്തി ഉള്ള ലിംഗ അസമത്വമാണ്. സ്ത്രീയും പുരുഷനും തമ്മിൽ മാനവ വികസനനേട്ടങ്ങളിൽ കുറഞ്ഞ സമത്വത്തോടെ ഇന്ത്യയുടെ ലിംഗ വികസന സൂചിക ([1]ജിഡിഐ) 0.841 ആണ് (ലിംഗ സമത്വത്തിൽ നിന്നും 15 ശതമാനത്തിനേക്കാൾ കൂടിയ വ്യക്തമായ വ്യതിചലനം നിലനിൽക്കുന്നു). ആരോഗ്യം, അറിവ്, ജീവിത നിലവാരം എന്നീ മൂന്ന് അളവുകൾ ഉപയോഗിച്ചാണ് സ്ത്രീകളും പുരുഷൻമാരും തമ്മിലുള്ള മാനവ വികസന നേട്ടങ്ങളുടെ ലിംഗ വ്യത്യാസം ജിഡിഐ കണക്കാക്കുന്നത്. ഇന്ത്യയുടെ ലിംഗ അസമത്വ സൂചിക(ജി.ഐ.ഐ) 0.524 ആയി 127–ാം റാങ്കിലുമാണ്. നമ്മുടെ അയൽ രാജ്യങ്ങളുടെ കാര്യത്തിൽ 0.152 സൂചികയോടുകൂടി ചൈന 36–ാം സ്ഥാനത്തും, 0.354 സൂചികയോടുകൂടി ശ്രീലങ്ക 80–ാം സ്ഥാനത്തും നിൽക്കുന്നു. മാനവ വികസനത്തിന്റെ 3 പ്രധാനപ്പെട്ട നിരീക്ഷണങ്ങൾ കണക്കിലെടുത്താണ് ലിംഗ അസമത്വ സൂചിക കണക്കാക്കുന്നത്. (എ) മാതൃ മരണനിരക്കും, കൗമാര പ്രായക്കാരിലെ ജനനനിരക്കും കണക്കിലെടുത്തുകൊണ്ടുള്ള, പ്രത്യുൽപാദനപരമായ ആരോഗ്യം (ബി) പാർലമെന്റിലെ സ്ത്രീകളുടെ സീറ്റുകളുടെ അനുപാതം, 25 വയസ്സുള്ള സ്ത്രീകളുടെയും പുരുഷൻമാരുടേയും അനുപാതം, സെക്കന്ററി വിദ്യാഭ്യാസം എങ്കിലും ഉള്ള പ്രായമായവരുടെ അനുപാതം എന്നിവ കണക്കാക്കികൊണ്ടുള്ള ശാക്തീകരണം. (സി) 15 വയസ്സിനും അതിൽ കൂടുതലുമുള്ള സ്ത്രീകളുടെയും പുരുഷൻമാരുടെയും തൊഴിൽ സേനാപങ്കാളിത്ത നിരക്ക് കണക്കിലെടുത്തുകൊണ്ട് തൊഴിലാളി വിപണി പങ്കാളിത്തമായി സാമ്പത്തിക നിലവാരം പ്രകടമാക്കുന്നു.

യു.എൻ.ഡി.പി പുറത്തിറക്കിയ ഏറ്റവും പുതിയ മാനദണ്ഡമായ 'ലൈഫ്–കോഴ്സ് ജൻഡർ ഗ്യാപി'ലും ഇന്ത്യയുടെ സ്ഥാനം താഴെതട്ടിലാണ്. ജിവിതകാലത്ത് ലഭിക്കുന്ന അവസരങ്ങളിലും തെരഞ്ഞെടുക്കലുകളിലുമുള്ള വ്യത്യാസം കാണിക്കുന്ന 12 പ്രധാന സൂചകങ്ങൾ ലൈഫ് കോഴ്സ് ഗ്യാപിൽ തെരഞ്ഞെടുത്തിട്ടുണ്ട്–ശൈശവവും കൗമാരവും (5 സൂചകങ്ങൾ), പ്രായപൂർത്തി (6 സൂചകങ്ങൾ), വാർദ്ധക്യം (ഒരു സൂചകം). ആരോഗ്യം, വിദ്യാഭ്യാസം, തൊഴിൽ, വിപണിയും തൊഴിലും, രാഷ്ട്രീയ പ്രാതിനിധ്യം, സമയത്തിന്റെ ഉപയോഗവും സാമൂഹ്യസുരക്ഷയും എന്നിവയാണ് ഈ സൂചകങ്ങൾ പരാമർശിക്കുന്നത്. കൂടുതൽ സൂചകങ്ങളും (9) സ്ത്രീപുരുഷാനുപാത മൂല്യങ്ങൾ കാണിക്കുമ്പോൾ മൂന്നെണ്ണം സ്ത്രീകളുടെ എണ്ണമാണ് അവതരിപ്പിക്കുന്നത്. ഓരോ സൂചകത്തിലേയും പ്രവർത്തനം അടിസ്ഥാനമാക്കി രാജ്യങ്ങളെ മൂന്നു ഗ്രൂപ്പുകളാക്കി തിരിച്ചിരിക്കുന്നു– മൂന്നിൽ ഉയർന്നത്, മൂന്നിൽ മദ്ധ്യം, മൂന്നിൽ താഴെ. മൂന്നിൽ താഴെതട്ടിലാണ് ഇതിൽ ഇന്ത്യയുടെ സ്ഥാനം. ലിംഗ അസമത്വം കഠിന യാഥാർത്ഥ്യമായി

[1] ജി.ഡി.ഐ- മാനുഷിക വികസന സൂചകങ്ങളിലെ സ്ത്രീ-പുരുഷാനുപാതമാണ് ജി.ഡി.ഐ.

ലോകത്താകമാനം നിലനിൽക്കുന്നതിനാൽ, സ്ത്രീകളുടെ നിലവാരവും ലിംഗ വിവേചനവും വികസന സംവാദങ്ങളിൽ കഴിഞ്ഞ കുറെ വർഷങ്ങളായി പ്രാധാന്യമർഹിക്കുന്നതും ഈ മേഖലയിൽ ശ്രേയസ് കരമായ പ്രവർത്തനങ്ങൾ ആവശ്യമുള്ളതുമാണ്. ലൈംഗിക, ലിംഗ ന്യൂനപക്ഷങ്ങൾ, ഭിന്നലിംഗക്കാർ, സ്ത്രീകൾ എന്നിവരുടെ അടിസ്ഥാന അവകാശങ്ങൾ എന്നിവ സർക്കാരുകളും നയതന്ത്രജ്ഞരും തിരിച്ചറിയാൻ തുടങ്ങിയിരിക്കുന്നു. സമൂഹത്തിന്റെ പല തട്ടുകളിൽ നിന്നും പ്രക്ഷോഭങ്ങളിൽ നിന്നും ഉയർന്നു വരുന്ന കർക്കശമായ പല പ്രതിരോധ പ്രവർത്തനങ്ങളും സർക്കാരിനെ ഇക്കാര്യത്തിൽ മതിയായ ശ്രദ്ധ ചെലുത്താൻ നിർബന്ധിതമാക്കുന്നു. സർക്കാർ നയങ്ങളുടെ ഗുണഭോക്താവ് എന്നതിലുപരി ഇന്ത്യയുടെ എല്ലാ മേഖലകളിലെയും രാഷ്ട്രീയ സാമ്പത്തിക വളർച്ചയുടെ പ്രതിനിധികളായി സ്ത്രീകൾ മാറിയിരിക്കുന്ന സുപ്രധാനമായ മാറ്റം ഇന്ന് സംഭവിച്ചിരിക്കുന്നു. വികസനത്തിൽ ഉള്ള സ്ത്രീകളുടെ പങ്കാളിത്തം, സ്ത്രീയും വികസനവും എന്നതിൽ നിന്ന് (ഡബ്ല്യൂഎഡി) വികസനത്തിൽ സ്ത്രീകൾ (ഡബ്ല്യൂഐഡി)എന്നതിലേക്കും, ലിംഗവും വികസനവും എന്നതിലേക്കും സ്ത്രീ ശാക്തീകരണവും പ്രവർത്തനത്തിലേക്കും മാറിയിരിക്കുന്നു. ഇന്ത്യയിലെ സംസ്ഥാനങ്ങളിൽ, ലിംഗവികസന നേട്ടങ്ങളിൽ കേരളമാണ് മുന്നിൽ നിൽക്കുന്നത്. മാനവ വകസനത്തിന്റെ വിവിധ തലങ്ങളിൽ സംസ്ഥാനം തുല്യ രീതിയിലുള്ള അവസരങ്ങളാണ് നൽകിപോരുന്നത്. ജിഐഐ ഘടകങ്ങളായ മാതൃ മരണനിരക്ക്, കൗമാരപ്രായക്കാരിലെ ജനനനിരക്ക്, സെക്കന്ററി വിദ്യാഭ്യാസമുള്ള പ്രായപൂർത്തിയായ സ്ത്രീകൾ എന്നിവയുടെ കേരളത്തിലെ സൂചകങ്ങൾ മികച്ചതാണ്. പക്ഷെ തൊഴിൽ വിപണി പങ്കാളിത്തത്തിലും, പാർലമെന്റ് സീറ്റുകളിൽ സ്ത്രീകളുടെ അനുപാതത്തിലും കേരളത്തിന്റെ നില ദേശീയ ശരാശരിയേക്കാൾ പിറകിൽ നിൽക്കുന്നു. അതേസമയം പ്രാദേശിക ഭരണകൂടങ്ങളിൽ സ്ത്രീകൾക്ക് 50 ശതമാനം സീറ്റനൽകുന്നതിൽ കേരളം മുന്നിട്ടു നിൽക്കുന്നു. 2011 സെൻസസ് പ്രകാരം, ദേശീയ സ്ത്രീ–പുരുഷ നിരക്കായ 940 തുമായി താരതമ്യം ചെയ്യുമ്പോൾ കേരളത്തിൽ 1000 പുരുഷൻമാർക്ക് 1084 സ്ത്രീകൾ എന്ന അനുപാതം ഉണ്ട്. കേരളത്തിന്റെ ആകെ ജനസംഖ്യയുടെ 52 ശതമാനം സ്ത്രീകൾ ആണ്. 0–14 വയസ്സ് വരെ ഉള്ള കുട്ടികൾ കേരളത്തിന്റെ മൊത്ത ജനസംഖ്യയിൽ 23.44 ശതമാനം വരും. അതിൽ തന്നെ 48.91 ശതമാനം പെൺകുട്ടികൾ ആണ്. ദേശീയ ശരാശരി ആയ 11 ശതമാനവുമായി താരതമ്യം ചെയ്യുമ്പോൾ കേരളത്തിൽ 22 ശതമാനം കുടുംബങ്ങളും സ്ത്രീകൾ ആണ് നയിക്കുന്നത്. 2009 ൽ സംസ്ഥാനം ഒരു സ്ത്രീനയം രൂപീകരിക്കുകയും പിന്നീട് 2014–2020 കാലഘട്ടത്തിലേക്ക് വേണ്ടി ഒരു സ്ത്രീ സമത്വ സ്ത്രീശാക്തീകരണ നയം (ജിഇഡബ്ല്യുഇ) രൂപീകരിക്കുകയും ചെയ്തു.

## സാക്ഷരതയും വിദ്യാഭ്യാസവും

സാക്ഷരതയിൽ ഒരു ചെറിയ ലിംഗവ്യത്യാസം നിലനിൽക്കുന്നുണ്ടെങ്കിലും ഇന്ത്യൻ സംസ്ഥാനങ്ങളിൽ ഏറ്റവും കൂടുതൽ സ്ത്രീസാക്ഷരതാനിരക്ക് (92 ശതമാനം) കേരളത്തിലാണ്. കേരളത്തിലെ ഉയർന്ന സ്ത്രീ സാക്ഷരതാനിരക്ക്, സാമൂഹ്യ സാംസ്കാരിക വികസന നേട്ടങ്ങളിൽ കേരള സ്ത്രീകൾ മുന്നോട്ടു കുതിക്കുന്നതിന്റെ അടിസ്ഥാനമായി കണക്കാക്കാം. വിദ്യാഭ്യാസത്തിൽ, പ്രൈമറിതലപ്രവേശനം മുഴുവനായി നേടിയെടുക്കുകയും, ലിംഗസമത്വം

**ചിത്രം 6.1** ഇന്ത്യയിലേയും കേരളത്തിലേയും സാക്ഷരതയിലെ ലിംഗവിടവ്




ഉറവിടം;-സെൻസസ് ഓഫ് ഇന്ത്യ

കൈവരിക്കുകയും ചെയ്യിട്ടുണ്ട്. സ്കൂളുകളിലെ മൊത്തം കുട്ടികളുടെ എണ്ണത്തിന്റെ 49.01 ശതമാനം പെൺകുട്ടികൾ ആണ്. ഹയർ സെക്കണ്ടറി വിദ്യാഭ്യാസത്തിൽ 51.84 ശതമാനത്തോടുകൂടി പെൺകുട്ടികളുടെ എണ്ണം ആൺകുട്ടികളുടെ എണ്ണത്തെ മറികടന്നിരിക്കുന്നു. ഇടക്കുവെച്ച് പഠനം നിർത്തുന്നതിൽ ആൺകുട്ടികളുടെയും പെൺകുട്ടികളുടെയും എണ്ണം വളരെ കുറവാണ്. ടെർഷ്യറി തലത്തിലും, പെൺകുട്ടികളുടെ അംഗത്വം ആൺകുട്ടകളുടേതിനേക്കാൾ കൂടിയിരിക്കുന്നു.

ഉദാഹരണത്തിന് 2017–18 കാലഘട്ടത്തിലെ കേരളത്തിലെ വിവിധ ആർട്സ് & സയൻസ് കോളേജുകളിൽ ബിരുദ കോഴ്സിന് ചേരുന്നവരുടെ ആകെ എണ്ണത്തിൽ 68.49 ശതമാനവും പെൺകുട്ടികൾ ആണ്. ബിരുദാനന്തരബിരുദതലത്തിലും 67.01 ശതമാനമായി പെൺകുട്ടികൾ ഉയർന്ന നിൽക്കുന്ന എന്നാൽ എഞ്ചിനീയറിംഗ് കോളേജുകളിലേയും, പോളിടെക്നിക്കകളിലേയും പെൺകുട്ടികളുടെ പ്രവേശനം കണക്കിലെടുത്താൽ സ്ഥിതി വ്യത്യസ്തമാണ്. പ്രവേശനം ലഭിച്ച ആകെ വിദ്യാർത്ഥികളിൽ എഞ്ചിനീയറിംഗ് കോളേജുകളിൽ 38.24 ശതമാനവും, പോളിടെക്നിക്കകളിൽ 28.86 ശതമാനവും ആണ് പെൺകുട്ടികളുടെ എണ്ണം (പട്ടിക 6.1).

## കേരളത്തിലെ സ്ത്രീകളുടെ ആരോഗ്യ നിലവാരം

രാജ്യത്തെ വിവിധ സ്ഥലങ്ങളുലുള്ളവരുമായും കേരളത്തിലെ പുരുഷൻമാരുമായും താരതമ്യം ചെയ്യുമ്പോൾ ഉയർന്ന നിൽക്കുന്ന കേരളത്തിലെ സ്ത്രീകളുടെ ആരോഗ്യനിലവാരത്തിൽ കേരളത്തിന്റെ ഉയർന്ന സാമൂഹിക വികസനം പ്രതിഫലിക്കുന്നുണ്ട്. മിക്കവാറും ആരോഗ്യ സൂചികകളും കേരളത്തിലെ സ്ത്രീകൾക്ക് അനുകൂലമാണ്. 76.9 വർഷത്തിലെത്തുന്ന കേരളത്തിലെ സ്ത്രീകളുടെ ജനന സമയത്തെ ആയുർദൈർഘ്യം ഇന്ത്യയിൽ തന്നെ ഏറ്റവും ഉയർന്നതാണ്. ഇതിന്റെ ഇന്ത്യൻ ശരാശരി 67.7 വർഷമാണ്. റെജിസ്ട്രാർ ജനറൽ ഓഫ് ഇന്ത്യ പുറത്തുവിട്ട ജനസംഖ്യാപരവും ആരോഗ്യപരവുമായ സൂചികകൾ കേരളത്തിലെ സ്ത്രീകൾക്ക് അനുകൂലമാണ്. (പട്ടിക 6.2) കുറഞ്ഞ മാതൃ മരണനിരക്കും, സ്ത്രീകളുടെ ഉയർന്ന ജീവിതദൈർഘ്യവും, കേരളത്തിൽ മാതൃത്വസംരക്ഷണം സാമൂഹ്യ ഘടനയിൽ ഏറ്റവും തീവ്രമായി ബന്ധപ്പെടിരിക്കുന്നു. ആരോഗ്യ സ്ഥാപനങ്ങളുടെ പൂർണ്ണമായ ലഭ്യത മാതൃസംരക്ഷണവും, ആശുപത്രിയിലെ പ്രസവവും, എല്ലാവർക്കും ഉറപ്പുവരുത്തുന്നു. 2015–16–ലെ

**പട്ടിക 6.1** വിവിധ തലങ്ങളിലുള്ള ആൺകുട്ടികളുടേയും പെൺകുട്ടികളുടേയും പ്രവേശനം 2017–18

| | ആൺകുട്ടികൾ | പെൺകുട്ടികൾ | ആകെ | പെൺകുട്ടികളുടെ |
|---|---|---|---|---|
| സ്കൂൾ വിദ്യാഭ്യാസം | ശതമാനം | 1,815,356 | 3,703,818 | 49.01 |
| ഹയർ സെക്കണ്ടറി | 183,979 | 198,072 | 382,051 | 51.84 |
| ബിരുദം | 86,686 | 188,424 | 275,110 | 68.49 |
| ബിരുദാനന്തര ബിരുദം | 12,831 | 26,064 | 38,895 | 67.01 |
| ബി–ടെക്ക് (ഗവൺമെന്റ് എയ്ഡഡ്) | 16,953 | 10,498 | 27,451 | 38.24 |
| പോളിടെക്നിക്ക് | 7,646 | 3,103 | 10,749 | 28.86 |

ഉറവിടം;ഡിപിഐ, ഡിപിഇ ആന്റ് ഡിറ്റിഇ 2018

**പട്ടിക 6.2** ഇന്ത്യയിലെയും കേരളത്തിലെയും സ്ത്രീകളുടെ ആരോഗ്യ നിലവാരം

| ക്രമ നം.. | സൂചിക | | കേരള | ഇന്ത്യ |
|---|---|---|---|---|
| 1 | ശിശുമരണ നിരക്ക് | | 10 | 34 |
| | | പുരുഷൻ | 9 | 33 |
| | | സ്ത്രീ | 11 | 36 |
| 2 | വിവാഹപ്രായം (2016)* | സ്ത്രീ | 23.1 | 22.2 |
| 3 | മാതൃമരണ നിരക്ക് | | 46 | 130 |
| 4 | ആയുർ ദൈർഘ്യം | പുരുഷൻ | 72.2 | 67.4 |
| | | സ്ത്രീ | 77.9 | 70.2 |
| | | | | |

ഉറവിടം:–എസ്.ആർ.എസ്.ബുള്ളറ്റിൻ–2017
*ഹെൽത്ത് മാനേജ്മെന്റ് ഇൻഫർമേഷൻ സിസ്റ്റം, ഭാരത സർക്കാരിന്റെ ആരോഗ്യ കുടുംബക്ഷേമ മന്ത്രാലയം

**ചിത്രം 6.2** മാതൃ സംരക്ഷണ സൂചകങ്ങൾ




ഉറവിടം:-സെൻസസ് ഓഫ് ഇന്ത്യ

എൻ.എഫ്.എച്ച്.എസ്. ചിത്രം 6.2ൽ കൊടുത്തിരിക്കുന്നതു പോലെ ഇന്ത്യയുടെ ശരാശരിയുമായി താരതമ്യം ചെയ്യുമ്പോൾ, കേരളത്തിലെ സ്ഥാപനങ്ങളിലെ പ്രസവവും, പ്രസവത്തിന് മുമ്പുള്ള ആരോഗ്യ സംരക്ഷണവും എത്ര മെച്ചപ്പെട്ടതാണെന്ന് സൂചിപ്പിക്കുന്നു. അതുപോലെ കൗമാര ഗർഭധാരണവും കേരളത്തിൽ കുറവാണ്. വിശദവിവരങ്ങൾക്ക് അനുബന്ധം 6.1 കാണുക. സംസ്ഥാന രൂപീകരണം മുതൽ ദശാബ്ദങ്ങളോളം നീണ്ടുനിന്ന കേരള സർക്കാരിന്റെ ശ്രമഫലമായിട്ടാണ് ഇത്തരം നേട്ടങ്ങൾ കൈവരിക്കാൻ സാധിച്ചത്.

## രോഗാതുരത

2015–16–ലെ എൻഎഫ്എച്ച് എസ് റിപ്പോർട്ട് പ്രകാരം പല ജീവിതശൈലി ആരോഗ്യ സൂചകങ്ങളും കേരളത്തിലെ സ്ത്രീകൾക്ക് അനുകൂലമല്ല. കേരളത്തിലെ സ്ത്രീകളുടെ ആരോഗ്യം ദേശിയശരാശരിയുമായി താരതമ്യം ചെയ്യുമ്പോൾ മെച്ചപ്പെട്ടതാണെങ്കിലും സാധാരണയിലും കുറഞ്ഞ ബോഡി മാസ് ഇൻഡക്സ് ഉള്ള സ്ത്രികളുടെ ശതമാനം കേരളത്തിലും ഇന്ത്യയിലും പുരുഷൻമാരെക്കാൾ കൂടുതലാണ്. പക്ഷേ പൊണ്ണത്തടിയുടെ കാര്യത്തിൽ കേരളത്തിലെ സ്ത്രീകളുടെ ശതമാനം ഇന്ത്യയിലെ സ്ത്രീകളെക്കാളും കേരളത്തിലെ പുരുഷൻമാരേക്കാളും കൂടുതലാണ്. കേരളത്തിന്റെ നില ദേശീയശരാശരിയേക്കാൾ മെച്ചമാണെങ്കിലും അനീമിയയുടെ കാര്യത്തിൽ 2005–2006ൽ നിന്ന് 2015–16–ലെത്തുമ്പോൾ ശതമാനം കൂടി വരുന്നതായി കാണാം. (കൂടുതൽ വിവരങ്ങൾക്ക് അനുബന്ധം– 6.2 കാണുക)

## സമ്പത്തിക പങ്കാളിത്തം

പല വികസന സൂചകങ്ങളിലും കേരളത്തിലെ സ്ത്രീകൾ പുരുഷൻമാരേക്കാൾ മെച്ചപ്പെട്ട പ്രവർത്തനം കാഴ്ചവയ്ക്കുന്നു. പക്ഷേ സാമ്പത്തിക പങ്കാളിത്തത്തിൽ ഫലങ്ങൾ സ്ത്രീകൾക്ക് അനുകൂലമല്ല. എൻഎസ്എസ്ഒ യുടെ 68–ാമത് റൗണ്ട് പ്രകാരം (2011–12 വർഷത്തിൽ) പുരുഷൻമാരുടേയും സ്ത്രീകളുടേയും തൊഴിൽ സേനാ പങ്കാളിത്തത്തിൽ (എൽഎഫ്പിആർ) പ്രധാനപ്പെട്ടതും ഉപവിഭാഗങ്ങളിലേയും നിലയിൽ ഒരു വലിയ വിടവ് സംസ്ഥാനത്ത് കാണാം. എല്ലാ സംസ്ഥാനങ്ങളിലേയും ശരാശരി 40.3 ശതമാനമായിരിക്കുമ്പോൾ കേരളത്തിലെ സ്ത്രീ തൊഴിൽ സേനാ പങ്കാളിത്തം (ഓരോ 100 വ്യക്തികൾക്കും) 24.8 ശതമാനവും പുരുഷൻമാർക്കത് 57.8[2] ശതമാനവുമാണ്. ഹിമാചൽ പ്രദേശിലാണ് ഏറ്റവും കൂടുതൽ സ്ത്രീകളുടെ തൊഴിൽ സേനാ പങ്കാളിത്തമുള്ളത്– 49.88 ശതമാനം. വടക്കു കിഴക്ക് സംസ്ഥാനങ്ങളായ നാഗാലാന്റ്, സിക്കിം, മണിപ്പൂർ, മിസോറാം, അരുണാചൽ പ്രദേശ്, മേഘാലയ എന്നിവയ്ക്ക് കേരളത്തിനേക്കാൾ തൊഴിൽസേനാ പങ്കാളിത്തം കൂടുതലാണ്.

പ്രാദേശികമായി തരംതിരിച്ചാൽ ഗ്രാമീണ കേരളത്തിലെ സ്ത്രീ തൊഴിൽ സേനാപങ്കാളിത്ത നിരക്ക് ഇന്ത്യയിലേതിനേക്കാൾ കുറവാണ്. എന്നാൽ നഗരപ്രദേശങ്ങളിൽ ഇത് ദേശീയതലത്തിലേക്കാൾ കേരളത്തിൽ കൂടുതലാണ്. ചിത്രം 6.3 യിൽ കേരളത്തിലെ പുരുഷൻമാരിലും സ്ത്രീകളിലുമുള്ള തൊഴിൽ സേനാ പങ്കാളിത്തം താരതമ്യം ചെയ്യുന്നു. കാലക്രമേണ ലിംഗവ്യത്യാസം കൂടിവരുന്നതായി കാണാം. തൊഴിൽ തലത്തിലുള്ള ലിംഗവിടവ് സ്ത്രീ തൊഴിൽ പങ്കാളിത്തനിരക്ക് കൊണ്ടുവരികയാണ്.

[2] 2015-16 വിവരങ്ങൾ ഭാരതസർക്കാർ ലേബർ ബ്യൂറോയിൽ നിന്നെടുത്തിട്ടുള്ളമാണ്.

**ചിത്രം 6.3** നഗരങ്ങളിലേയും ഗ്രാമങ്ങളിലേയും തൊഴിൽ സേനാ പങ്കാളിത്ത നിരക്ക്–കേരളം, ഇന്ത്യ




ഉറവിടം:എൻ.എസ്.എസ്.ഒ.യുടെ വിവിധ റിപ്പോർട്ടുകൾ 2015-16-ലെ വിവരങ്ങൾ

(പട്ടിക 6.3) പുരുഷ തൊഴിൽ പങ്കാളിത്ത നിരക്കിൽ സ്ഥിരതയോ, ചെറിയൊരു മുന്നാക്കമോ കാണിക്കുമ്പോൾ സ്ത്രീ തൊഴിൽ പങ്കാളിത്ത നിരക്ക് കുറഞ്ഞു വരുന്ന പ്രവണതയാണുള്ളത്. എന്നാൽ കേരളത്തിലെ നഗര പ്രദേശങ്ങളിൽ സ്ത്രീ പങ്കാളിത്ത നിരക്ക് ഉയർന്ന തോതിലാണ്. ദേശീയതലത്തിൽ ഇത് നേരെ തിരിച്ചുമാണ്.

എൻ.എസ്.എസ്.ഒ 68–ാം റൗണ്ട് റിപ്പോർട്ട് പ്രകാരം മലപ്പുറം ജില്ലയിലാണ് 12 ശതമാനമായി ഗ്രാമ പ്രദേശത്ത് ഏറ്റവും കുറഞ്ഞ തൊഴിൽ സേനാ പങ്കാളിത്തം. നഗരപ്രദേശങ്ങളിൽ 8 ശതമാനവും. ഇവിടെ പുരുഷ തൊഴിൽ സേനാ പങ്കാളിത്തം ഗ്രാമപ്രദേശങ്ങളിൽ 49–ഉം നഗരപ്രദേശങ്ങളിൽ 43 ശതമാനവുമാണ്. നഗരപ്രദേശങ്ങളിലെ

**പട്ടിക 6.3** കേരളത്തിലെ സ്ത്രീ–പുരുഷൻമാരുടെ തൊഴിൽ പങ്കാളിത്ത നിരക്കുകൾ

| വർഷം | ഗ്രാമം | | | | നഗരം | | | |
|---|---|---|---|---|---|---|---|---|
| | ഇന്ത്യ | | കേരള | | ഇന്ത്യ | | കേരള | |
| | പുരുഷൻ | സ്ത്രീ | പുരുഷൻ | സ്ത്രീ | പുരുഷൻ | സ്ത്രീ | പുരുഷൻ | സ്ത്രീ |
| 1987–88 | 53.9 | 32.3 | 56.7 | 31.6 | 50.6 | 15.2 | 59.2 | 21.8 |
| 1993–94 | 55.3 | 32.8 | 53.7 | 23.8 | 52 | 15.4 | 56 | 20.3 |
| 1999–2000 | 53.1 | 29.9 | 55.3 | 23.8 | 51.8 | 13.9 | 55.8 | 20.3 |
| 2004–05 | 54.6 | 32.7 | 55.9 | 25.6 | 54.9 | 16.6 | 54.7 | 20 |
| 2009–10 | 54.7 | 26.1 | 56.4 | 21.8 | 54.3 | 13.8 | 54.7 | 19.4 |
| 2011–12 | 54.3 | 24.8 | 56.5 | 22.1 | 54.6 | 14.7 | 55.2 | 19.1 |

ഉറവിടം:എൻ.എസ്.എസ്.ഓ യുടെ വിവിധ റിപ്പോർട്ടുകൾ

തൊഴിൽസേനാ പങ്കാളിത്ത നിരക്കിലെ ലിംഗ വിടവ് ഏറ്റവും കുറവ് കാസർഗോഡ്, ഇടുക്കിജില്ലകളിലാണ്. തൊഴിൽ സേനാ പങ്കാളിത്ത നിരക്കിലെ നഗര ഗ്രാമ പ്രദേശങ്ങളിലെ ലിംഗഅസമത്വം യഥാക്രമം 43.6 ഉം 44.5 ഉം വിടവുകളായി കോഴിക്കോട് ജില്ലയിലാണ് ഏറ്റവും കൂടുതൽ (അനുബന്ധം 6. 3).

കേരളത്തിലെ സ്ത്രീകളുടെ വിദ്യാഭ്യാസ നിലവാരം താരതമ്യേന കൂടുതലായത് അവരെ കുറഞ്ഞ ശമ്പളമുള്ള അനൗപചാരിക കൂലിതൊഴിലുകളിലേർപ്പെടുന്നതിന് സമ്മതമില്ലാതാക്കുന്നു. ഇത് കേരളം പോലുള്ള ഒരു സംസ്ഥാനത്ത് സാമ്പത്തികമായി ഊർജ്ജസ്വലരായ സ്ത്രീകളുടെ പങ്കാളിത്തം വർദ്ധിപ്പിക്കുന്നതിൽ സ്വയം തൊഴിലിന്റെ പങ്ക് വളരെ പ്രധാന്യമുള്ളതാണ്. ഇന്ത്യയിലെ മറ്റു സംസ്ഥാനങ്ങളേക്കാൾ കേരളത്തിൽ സ്വയംതൊഴിലിനുള്ള അവസരങ്ങൾ ധാരാളമുണ്ടെങ്കിലും സ്ത്രീ സ്വയംതൊഴിൽ ജോലിക്കാരുടെ പങ്ക് വളരെ കുറവായിട്ടാണ് കാണുന്നത്. സ്ത്രീ സ്വയംതൊഴിൽ ജോലിക്കാരുടെ (എഫ്.എസ്.ഇ.ഡബ്ല്യൂ) ശതമാനം കേരളത്തിലെ ഗ്രാമപ്രദേശങ്ങളിൽ 36.7 ഉം നഗര പ്രദേശങ്ങളിൽ 36.1 ഉം ആണ്. എന്നാൽ ഗ്രാമപ്രദേശങ്ങളിലെ എഫ്. എസ്.ഇ.ഡബ്ല്യൂ ന്റെ ശതമാനം അരുണാചൽ പ്രദേശിൽ 89.5 ഉം, ഹിമാചൽ പ്രദേശിൽ 87.9 ഉം, നാഗാലാന്റിൽ 94.9 ഉം, സിക്കിമിൽ 90.2 ഉ ആണ്. ഇങ്ങനെ എല്ലാ വടക്കുകിഴക്കൻ സംസ്ഥാനങ്ങളിലും എഫ്ഡബ്ല്യൂപിആർ 35 ശതമാനത്തിനു മുകളിലാണ്. (ഇന്ത്യയിലെ സ്ത്രീകളും പുരുഷൻമാരും 2017).

എൻഎസ്എസ്ഓ-യുടെ 68-ാം റൗണ്ട് പ്രകാരം തൊഴിലിലെ മേഖലാ വിഭജനം കാണിക്കുന്നത് മുഖ്യ അനുപാതം സ്ത്രീകളും (31.9 ശതമാനം) പുരുഷൻമാരുമായി (22.8 ശതമാനം) താരതമ്യം ചെയ്യുമ്പോൾ കാർഷികവൃത്തിയിലേർപ്പെടുന്നവരാണ്. എന്നാൽ സേവന മേഖലയിലുള്ള പുരുഷൻമാരുടെ (44.8 ശതമാനം) സ്ത്രീകളുടേതിനേക്കാൾ (37.7 ശതമാനം) കൂടുതലാണ്. എന്നിരുന്നാലും വ്യവസായമേഖലയിലെ ബന്ധപ്പെട്ട അനുപാതങ്ങൾ (യഥാക്രമം പുരുഷൻമാർ 32.4 ശതമാനവും സ്ത്രീകൾ 30.4 ശതമാനവുമാണ്) വലിയ വ്യത്യാസമില്ല. ഇതിനുകാരണം കൂടുതൽ തരംതിരിക്കൽ കാണിക്കുന്നത് ഉല്പാദനക്ഷമത കുറഞ്ഞ, കഠിനജോലികളുള്ള പാരമ്പര്യ വ്യവസായങ്ങളായ കൈത്തറി, ഖാദി, കയർ, കശുവണ്ടി തുടങ്ങിയവയിലാണ് കൂടുതൽ സ്ത്രീകളും പണിയെടുക്കുന്നത് എന്നാണ്. കേരളത്തിലെ വിവിധ ക്ഷേമനിധി ബോർഡുകളുടെ അംഗത്വത്തിൽ നിന്നും വേതനം കുറഞ്ഞ വ്യവസായങ്ങളിലെ സ്ത്രീകളുടെ വർദ്ധനവ് വ്യക്തമാണ്. വേതനം താരതമ്യേന കുറവുള്ള പാരമ്പര്യ വ്യവസായങ്ങളിൽ സ്ത്രീകളുടെ പങ്കാളിത്തം വളരെ കൂടുതലാണ്. ഉദാഹരണത്തിന് കശുവണ്ടി, ബീഡിതൊഴിലാളികളുടെ തൊഴിൽസേനയിലെ സ്ത്രീകളുടെ സംഭാവന യഥാക്രമം 95 ശതമാനവും 99 ശതമാനവുമാണ് (അനുബന്ധം 6.4).

കേരളത്തിലെ താഴ്ന്നതും കുറഞ്ഞുവരുന്നതുമായ സ്ത്രീതൊഴിൽ സേനാപങ്കാളിത്തനിരക്കിന്റെ കൂടെ സ്ത്രീകളുടെ താഴ്ന്ന സാമ്പത്തിക നിലയും കൂടുതൽ വഷളാക്കുന്നത് ദേശീയ ശരാശരിയുമായി താരതമ്യം ചെയ്യുമ്പോഴുള്ള ഉയർന്ന തൊഴിലില്ലായ്മയാണ്. സ്ത്രീതൊഴിൽ സേനാപങ്കാളിത്ത നിരക്കിലുള്ള കുറവിനു കാരണം 'വരുമാന സ്വാധീന'മാണെന്ന് ചില പണ്ഡിതൻമാർ ചൂണ്ടിക്കാട്ടുന്നു. അതായത് കുടുംബത്തിന്റെ വരുമാനം ഉയരുമ്പോൾ സ്ത്രീകൾ തൊഴിൽ സേനയിൽ നിന്ന് പിൻമാറുന്ന ഒരു പ്രവണത ഉണ്ട് എന്നതാണ്. ഇതിനു കാരണമായി ഒരു ഇതരതത്ത്വമുള്ളത് ' നിരുത്സാഹപ്പെടുത്തുന്ന തൊഴിൽ സ്വാധീന'വും ഭൂരിഭാഗം സ്ത്രീകളും കുടുംബത്തിലെ ഉത്തരവാദിത്തങ്ങൾ ചെയ്യുകയാണ് തങ്ങളുടെ പ്രധാന ജോലി എന്നു പറയുന്നതുമാണ്. അവർ യഥാർത്ഥത്തിൽ കുടുംബത്തിനുള്ളിലെ കുറെ സാമ്പത്തിക പ്രവർത്തനങ്ങളിൽ ഇടപെടുന്നുണ്ട് (സാമ്പത്തികാവലോകനം 2017 പട്ടിക 4.3.9). ഇക്കാര്യത്തിൽ കൂടുതൽ പഠനങ്ങൾ നടത്തേണ്ടതാവശ്യമാണ്.

**പട്ടിക 6. 4** 2011-12-ലെ ബ്രോഡ് എംപ്ലോയ്മെന്റ് സ്റ്റാറ്റസ് പ്രകാരം ജോലിക്കാരുടെ സംസ്ഥാനതല വികസനം ശതമാനത്തിൽ.

| സംസ്ഥാനം/ രാജ്യം | ഗ്രാമം | | | | | | നഗരം | | | | | |
|---|---|---|---|---|---|---|---|---|---|---|---|---|
| | സ്വയം തൊഴിൽ | | സ്ഥിരവരുമാനം/ ശമ്പളമുള്ള ജിവനക്കാർ | | സാധാരണ ജോലി | | സ്വയം തൊഴിൽ | | സ്ഥിരവരുമാനം/ ശമ്പളമുള്ള ജിവനക്കാർ | | സാധാരണ ജോലി | |
| | സ്ത്രീ | പുരുഷൻ | സ്ത്രീ | പുരുഷൻ | സ്ത്രീ | പുരുഷൻ | സ്ത്രീ | പുരുഷൻ | സ്ത്രീ | പുരുഷൻ | സ്ത്രീ | പുരുഷൻ |
| കേരളം | 36.7 | 38.9 | 23.1 | 15.6 | 40.7 | 45.7 | 36.1 | 36.4 | 46.6 | 31.5 | 17.3 | 32.1 |
| ഇന്ത്യ | 59.3 | 54.5 | 5.6 | 10 | 35.1 | 35.5 | 42.8 | 41.7 | 42.8 | 43.4 | 14.3 | 14.9 |

ഉറവിടം-ഇന്ത്യയിലെ സ്ത്രീപുരുഷൻമാർ 2017

**പട്ടിക 6.5** തൊഴിലില്ലായ്മ നിരക്ക് ശതമാനത്തിൽ 2011–12

| സംസ്ഥാനം/ രാജ്യം | ഗ്രാമം | | | നഗരം | | |
|---|---|---|---|---|---|---|
| | സ്ത്രീ | പുരുഷൻ | ആകെ | സ്ത്രീ | പുരുഷൻ | ആകെ |
| കേരളം | 14.2 | 3.1 | 6.8 | 13.9 | 2.7 | 6.1 |
| ഇന്ത്യ | 1.7 | 1.7 | 1.7 | 5.2 | 3 | 3.4 |
| 15 വയസ്സിനു മുകളിലുള്ളവരുടെ തൊഴിലില്ലായ്മ ശതമാനത്തിൽ | | | | | | |
| കേരളം | 24.1 | 3.5 | 10.2 | 25.1 | 4 | 11 |
| ഇന്ത്യ | 4.7 | 2.9 | 3.4 | 10.9 | 3 | 4.4 |

ഉറവിടം- ഇന്ത്യയിലെ സ്ത്രീപുരുഷൻമാർ 2017

## വേതന നിരക്കിലെ അസമത്വം

സംസ്ഥാനതലത്തിലും ദേശീയതലത്തിലും കൂലി ലഭിക്കുന്നതിലും വേതനത്തിന്റെ കാര്യത്തിലും എടുത്തുപറയത്തക്ക ലിംഗ അസമത്വം നിലനിൽക്കുന്നുണ്ട്. പ്രത്യേകിച്ച് അസംഘടിത മേഖലയിലും കാർഷിക മേഖലയിലും സ്ത്രീപുരുഷൻമാരിൽ പ്രാബല്യത്തിലുള്ള വേതനനിരക്കിലെ അസമത്വം അധ്യായം 4–ലെ തൊഴിലും തൊഴിലാളി ക്ഷേമവും എന്ന വിഭാഗത്തിൽ വിവരിക്കുന്നുണ്ട്. അനൗപചാരികവും അസംഘടിതവുമായ മേഖലയിൽ മാത്രമല്ല സ്ഥിരവരുമാനവും ശമ്പളവുമുള്ള തൊഴിലിനും ഈ വേതനിരക്കിലെ ലിംഗ അസമത്വം നിലനിൽക്കുന്നുണ്ട്. താഴെക്കാണുന്ന ചിത്രം 6.4 ഇത് വ്യക്തമാക്കുന്നു.

സാമ്പത്തിക, സാമൂഹിക ശാക്തീകരണങ്ങൾ പരസ്പര പൂരകങ്ങളാണ്. സംരക്ഷണ ചുമതലകളും കുടുംബത്തിന്റെ മുഴുവൻ ഭാരവും ചുമലിലേറ്റാതെ സ്ത്രീകൾ നേട്ടമുള്ള തൊഴിലെടുക്കുകയും അങ്ങനെ തൊഴിൽസേനയുടെ ഒരു അവിഭാജ്യഘടകമായി മാറുകയും ചെയ്യുമ്പോഴാണ് സ്ത്രീകൾ സാമ്പത്തിക ശാക്തികരണം കൈവരിക്കുകയുള്ളൂ. ഇത് തിരിച്ചറിയപ്പെടേണ്ടത് വളരെ അത്യാവശ്യമാണ്. കുടുംബത്തിനകത്ത് ഉത്തരവാദിത്തങ്ങൾ പങ്കുവയ്ക്കുന്നത് പ്രോത്സാഹിപ്പിക്കേണ്ടതും സംരക്ഷണ ചുമതലകളും കൂലിയില്ലാത്ത വീട്ടുജോലികളും നീതി പൂർവ്വം വിഭജിക്കുവാനും കുറയ്ക്കുവാനും ശ്രമങ്ങൾ എടുക്കേണ്ടതും ആവശ്യമാണ്. ഇത്തരം ജോലികൾ കുറയ്ക്കാനും പുനർവിഭജനം ചെയ്യാനും അനുയോജ്യമായ നയങ്ങൾ/പദ്ധതികൾ രൂപകല്പന ചെയ്യുന്നതിൽ സംസ്ഥാനം ഒരു പ്രധാന പങ്കുവഹിക്കുന്നുണ്ട്.

തിരുമാനമെടുക്കുന്നതിലെ സ്ത്രീ പങ്കാളിത്തം

തിരുമാനമെടുക്കുന്നതിലെ സ്ത്രീ പങ്കാളിത്തം അവരുടെ ശാക്തീകരണം അളക്കുന്നതിനുള്ള ഒരു

**ചിത്രം 6.4** 15 നും 59 നും ഇടയിൽ പ്രായമുള്ള സ്ഥിരവരുമാനം/ശമ്പളമുള്ള ജോലിക്കാർക്ക് ദിവസേനലഭിക്കുന്ന, കൂലി/വേതനം കോടിയിൽ




ഉറവിടം-ഇന്ത്യയിലെ സ്ത്രീ പുരുഷൻമാർ, 2016

**ബോക്സ് 6.1** കേരളത്തിൽ വനിതാ ശിശു വികസന വകുപ്പ് രൂപീകരണം

30.6.2017–ലെ സർക്കാർ ഉത്തരവ് (എംഎസ്) നം.24/17/എസ്ജെഡി പ്രകാരം സംസ്ഥാന സർക്കാർ വനിത ശിശുവികസന വകുപ്പ് രൂപീകരിച്ചു. സ്ത്രീകളുടേയും കുട്ടികളുടേയും ശാരീരികവും മാനസികവും ധാരണാപരവും വൈകാരികവുമായ ഘടകങ്ങളുടെ ആകെയുള്ള വികസനം ഉറപ്പുവരുത്തുന്നതിനു വേണ്ടി 24/11/47–ലാണ് വനിതാശിശു വികസന വകുപ്പ് പ്രവർത്തനമാരംഭിച്ചത്. സ്ത്രീകളുടേയും കുട്ടികളുടേയും വികസനത്തിനും സുരക്ഷയ്ക്കും വേണ്ടി നയങ്ങളും പരിപാടികളും നടപ്പിലാക്കുന്നതിലൂടെ ഒരു ലിംഗാവബോധമുള്ള സമൂഹവും കുടുംബവും ഉണ്ടാക്കിയെടുക്കുക എന്നതും ഇതിന്റെ ലക്ഷ്യമാണ്. വനിതാശിശു വികസന വകുപ്പ് നയമാർഗ്ഗ നിർദേശം നൽകുകയും സ്ത്രീകൾക്കും കുട്ടികൾക്കും വേണ്ടി സോദ്ദേശ്യക പരിപാടികളും പദ്ധതികളും രൂപകൽപന ചെയ്യുകയും, സ്ത്രീകളുടേയും കുട്ടികളുടേയും അവകാശങ്ങൾ മുഖ്യധാരയിലേക്ക് കൊണ്ടുവരുന്നതിനുവേണ്ടി കാര്യക്ഷമതാ വികസനം ശക്തിപ്പെടുത്തുകയും ചെയ്യുന്നു.

ഒരു പ്രത്യേക വകുപ്പ് രൂപീകരിച്ചതിന്റെ പ്രധാന ലക്ഷ്യങ്ങൾ ഇനി പറയുന്നവയാണ്.

- സ്ത്രീകൾക്കും കുട്ടികൾക്കും എതിരേയുള്ള എല്ലാവിധ അക്രമങ്ങളും തുടച്ചുനീക്കുക.
- നിയമങ്ങൾ നടപ്പിലാക്കുന്നതിലൂടെ സ്ത്രീകളേയും കുട്ടികളേയും ശാക്തികരിക്കുക.
- വകുപ്പിന്റെ എല്ലാ പ്രവർത്തനങ്ങളിലും സ്ത്രീകളുടേയുംകുട്ടികളുടേയും അവകാശങ്ങൾ ഫലപ്രദമായി മുഖ്യധാരയിലെത്തിക്കുകയും മറ്റു വകുപ്പുകൾക്ക് ഇത് ചെയ്യുവാനുള്ള കാര്യശേഷി വർദ്ധിപ്പിക്കുകയും ചെയ്യുക.
- വ്യക്തി ശുചിത്വം, സമീകൃതാഹാരം, പരിസരശുചിത്വം, പെൺകുട്ടി–സ്ത്രീ സൗഹൃദ ശുചീകരണം എന്നിവയെക്കുറിച്ച് താഴേത്തട്ടിലുള്ള സ്ത്രീകളിലെ അവബോധവും പെൺകുട്ടികൾക്ക് ആരോഗ്യ വിദ്യാഭ്യാസവും ശുപാർശ ചെയ്യുക.
- സ്ത്രീകളുടെ ചലനക്ഷമത, കാര്യശേഷി വികസനം, നേതൃത്വ ഗുണങ്ങൾ, സംരഭകത്വം, ശാക്തീകരണം, പങ്കാളിത്തം, കുട്ടികളുടെ സംരക്ഷണവുമായി ബന്ധപ്പെട്ട മറ്റു പ്രശ്നങ്ങൾ എന്നിവയിലേക്ക് നേരിട്ട് സംഭാവന നൽകുന്ന ഗവേഷണത്തിന് സഹായിക്കുന്നു.
- സാമ്പത്തികമായും, സാമൂഹികമായും പാർശ്വവൽക്കരിക്കപ്പെട്ടവർക്കുവേണ്ടി കാര്യശേഷിയും ജീവനോപാധിയും ശക്തിപ്പെടുത്തുക.
- സ്ത്രീകളും കുട്ടികളുമായി ആലോചിച്ച്, അവരെ ഉൾപ്പെടുത്തി പരിസ്ഥിതിയും മറ്റു സ്രോതസ്സുകളും സംരക്ഷിക്കുന്നതിൽ വിവിധ തൽപ്പരകക്ഷികളിൽ ഒരു സാമൂഹ്യ ഉത്തരവാദിത്തവും സാമൂഹ്യാവബോധവും പകർന്നു നൽകുക.

വനിതാ ശാക്തീകരണ പരിപാടികൾ, ലിംഗവികസന പരിപാടികൾ, വൺസ്റ്റോപ്പ് കേന്ദ്രങ്ങൾ, അഗൻവാടി, കാര്യകർത്തി ബീമാ യോജന, ഐസിഡിഎസ് പരിശീലന പരിപാടി, ഉജ്ജ്വല, വിധവാ–പുനർ വിവാഹ പദ്ധതി–മംഗല്ല്യ, ലിംഗാവബോധത്തിനു വേണ്ടിയുള്ള ഫ്ലാഗ്ഷിപ്പ് പരിപാടി, സ്ത്രീധന നിരോധന നിയമം നടപ്പിലാക്കുക, സ്ത്രീകൾക്ക് സുരക്ഷിത താമസസൗകര്യം നൽകുന്നതിനായി സൺഡേ ഹോമുകൾ, പ്രധാനമന്ത്രി മാതൃവനന്ദനാ യോജന, ജൻഡർ പാർക്ക്, നിർഭയ, നിർഭയ ഹോമുകളുടെ നിർമ്മാണം, സഹായഹസ്തം, സ്വധേർഗ്രേഹ്, വനിതാ ജിവനക്കാർക്ക് ഹോസ്റ്റൽ, മഹിളാ ശക്തി കേന്ദ്ര തുടങ്ങിയവ ഈ വകുപ്പിനു കീഴിലുള്ള പ്രധാന പദ്ധതികളിൽ ചിലതാണ്.

ഉറവിടം- വനിത ശിശു വികസന വകുപ്പ്.

പ്രധാന സൂചകമാണ്. വീടുകളിലും അതുപോലെ ഒരു രാജ്യത്തിന്റെ നയതീരുമാനങ്ങളിലും തീർപ്പു കല്പിക്കുന്നതിൽ സ്ത്രീകൾ മുൻകൈയെടുത്ത് പ്രധാന പങ്ക് വഹിക്കേണ്ടതാണ്. അവരുടെ ഈ രണ്ടു തലത്തിലുള്ള സമദർശിയായതും വികസിതവുമായ ഒരു സമൂഹത്തിന്റെ രൂപീകരണത്തിന് ഒരുപോലെ നിർണ്ണായകമാണ്. എൻ.എഫ്.എച്ച്.എസ്, 2015–16 ൽ നൽകിയിരിക്കുന്ന മൂന്നു സൂചകങ്ങൾ പ്രകാരം കുടുംബത്തിലെ സ്ത്രീകളുടെ പങ്കളിത്തമാണ് ഇവിടെ പരിഗണിച്ചിട്ടുള്ളത്. അവ കുടുംബതീരുമാനങ്ങളിൽ സാധാരണയായി പങ്കാളിത്തമുള്ള സ്ത്രീകളുടെ ശതമാനം അവരവർതന്നെ കൈകാര്യം ചെയ്യുന്ന ബാങ്ക്/സേവിംഗ്സ് അക്കൗണ്ടുള്ള സ്ത്രീകളുടെ ശതമാനം, അവരവർതന്നെ ഉപയോഗിക്കുന്ന ഒരു മൊബൈൽ ഫോൺ സ്വന്തമായിട്ടുള്ള സ്ത്രികളുടെ ശതമാനം എന്നിവയാണ്.

പട്ടിക 6.6 ൽ കാണുന്നതുപോലെ കേരളത്തിലെ സ്ത്രികൾ ദേശീയതരത്തിലുള്ളവരേക്കാൾ തീരുമാനമെടുക്കൽ പ്രക്രിയയിൽ ഊർജ്ജിതമായി പങ്കെടുക്കുന്നു.

ലോകസഭാ തെരഞ്ഞെടുപ്പുകളിലെ സ്ത്രീ പ്രതിനിധികളുടെ പങ്കാളിത്തം വർഷങ്ങൾ കഴിയുന്തോറും

**പട്ടിക 6.6** തീരുമാനമെടുക്കലിൽ സ്ത്രീ പങ്കാളിത്തം

| സൂചകങ്ങൾ | ഇന്ത്യ | | | | കേരള | | | |
|---|---|---|---|---|---|---|---|---|
| | എൻ.എഫ്.എച്ച്.എസ്-4 (2015-16) | | | എൻഎഫ്എച്ച്എസ്-3 (2005-06) | എന്എഫ്എച്ച്എസ്-4 (2015-16) | | | എൻഎഫ്എച്ച്എസ്-3 (2005-06) |
| | നഗരം | ഗ്രാമം | ആകെ | ആകെ | നഗരം | ഗ്രാമം | ആകെ | ആകെ |
| കുടുംബ തീരുമാനങ്ങളിൽ സാധാരണയായി പങ്കെടുക്കുന്ന അടുത്തിടെ വിവാഹിതരായ സ്ത്രീകൾ (ശതമാനം) | | 83 | 84 | 76.5 | 91.7 | 92.4 | 92.1 | 88 |
| സ്വന്തമായി കൈകാര്യം ചെയ്യുന്ന ബാങ്ക്/സേവിംഗ്സ് അക്കൗണ്ടുള്ളവർ(ശതമാനം) | | 48.5 | 53 | 15.1 | 70.3 | 70.8 | 70.6 | 27 |
| സ്വന്തമായി ഉപയോഗിക്കുന്ന ഒരു മൊബൈൽ ഫോൺ ഉള്ളവർ (ശതമാനം) | 61.8 | 36.9 | 45.9 | ലഭ്യമല്ല | 81.1 | 81.2 | 81.2 | ലഭ്യമല്ല |

ഉറവിടം-എൻ.എഫ്.എച്ച്.എസ്. 2015-16

വർദ്ധിച്ചുവരികയാണ്. 1962–ലെ മൂന്നാം ലോകസഭാ തിരഞ്ഞെടുപ്പിൽ 46.63 ശതമാനമായിരുന്നത് 2014–ലെ 16–ാ ലോകസഭാ തെരഞ്ഞെടുപ്പ് ആയപ്പോഴേക്കും 66 ശതമാനമായി. ദേശീയ ശരാശരിയുമായി താരതമ്യം ചെയ്യുമ്പോൾ കേരളത്തിലെ സ്ത്രീ പ്രതിനിധികളുടെ പങ്കാളിത്തം വളരെ ഉയർന്ന നിലയിലാണ്. പക്ഷേ പാർലമെന്റിലെ സ്ത്രീ പ്രാതിനിധ്യത്തിന്റെ കാര്യമെടുക്കുമ്പോൾ കേരളം പുറകോട്ടാണ്. 16–ാമത് ലോകസഭയിൽ പാർലമെന്റിലെ ആകെ അംഗങ്ങളിൽ 12 ശതമാനം സ്ത്രീകളാണ്. എന്നാൽ അവരിൽ ഒരു സ്ത്രീ പാർലമെന്റംഗം (5 ശതമാനം) കേരളത്തിൽ നിന്നാണ്.

2014ൽ ആകെ അംഗങ്ങളുടെ 6 ശതമാനം സ്ത്രീകളായിരുന്നു. (ആകെ 140 ൽ 8 പേർ) എന്നാലിതിന്റെ ദേശീയ ശരാശരി 9 ശതമാനം സംസ്ഥാന കണക്കുകളേക്കാൾ മുന്നിലാണ്. 2017–ലെ സ്ത്രീ പുരുഷ റിപ്പോർട്ട് പ്രകാരം മറ്റു സംസ്ഥാനങ്ങളിലെ നിയമ നിർമ്മാണ സഭകളിലെ സ്ത്രീകളുടെ അനുപാതം–ബീഹാർ (14 ശതമാനം), ഹരിയാന(14 ശതമാനം), രാജസ്ഥാൻ(14 ശതമാനം), മദ്ധ്യപ്രദേശ് (13 ശതമാനം), പശ്ചിമ ബംഗാൾ (13 ശതമാനം), ഉത്തർ പ്രദേശ് (10 ശതമാനം), ഝാർഖണ്ട് (10 ശതമാനം), എന്നിങ്ങനെ കേരളത്തിനേക്കാൾ ഉയർന്നതോതിലാണ്.

എന്നാൽ പഞ്ചായത്തീരാജ് സ്ഥാപനങ്ങളിലെ സ്ത്രീ പങ്കാളിത്തം ദേശീയ ശരാശരിയേക്കാൾ ഉയർന്നതാണ്. തദ്ദേശഭരണസ്ഥാപനങ്ങളിലെ പങ്കാളിത്ത അനുപാതത്തിന്റെ കാര്യത്തിൽ സ്ത്രീകൾ പുരുഷൻമാരെ മറികടന്നിട്ടുണ്ട്. കോടതികളിലും സിവിൽ സർവ്വീസിലും സ്ത്രീ പ്രാതിനിധ്യം പുരുഷൻമാരെ അപേക്ഷിച്ച് കുറവാണ്. വലിയ പ്രാതിനിധ്യം ഇല്ലെങ്കിലും സുപ്രിംകോടതിയിലെ വനിതാ ജഡ്ജികളുടെ ശതമാനത്തിനേക്കാൾ ഹൈക്കോടതിയിലാണ് കൂടുതൽ. നിലവിലെ വിവരങ്ങൾ വെളിച്ചം വീശുന്നത് കേരളത്തിലെ സ്ത്രീകൾക്ക് നിയമനിർമ്മാണ സഭകളിലെ മേൽത്തട്ടിലെത്താൻ പരിമിതികൾ നേരിടുന്നു എന്ന സത്യത്തിലേക്കാണ്.

## സ്ത്രീകൾക്കെതിരെയുള്ള കുറ്റകൃത്യങ്ങൾ

ഉയർന്ന വിദ്യാഭ്യാസ നിലവാരമുൾപ്പെടെയുള്ള ഉയർന്ന സാമൂഹ്യ വികസനത്തിനു വിരോധാഭാസമായി കേരളത്തിലെ സ്ത്രീകൾക്കെതിരെയുള്ള കുറ്റകൃത്യങ്ങൾ ഒരു പ്രധാന പ്രശ്നമായി തുടരുന്നു. സ്ത്രീകൾ വീടുകളിൽ നിന്ന് പുറത്തിറങ്ങണമെന്നും തൊഴിലെടുക്കണമെന്നും നാം ആവശ്യപ്പെടുമ്പോൾതന്നെ അവരുടെ സുരക്ഷ ഒരു ഗൗരവ പ്രശ്നമാണ്. സ്ത്രീകളെ വീടിനു പുറത്ത് നേട്ടമുള്ള സാമ്പത്തിക പ്രവർത്തനങ്ങളിലേർപ്പെടാൻ ശേഷിയുള്ളവരാക്കുന്നതിനായി ഇക്കാര്യത്തിൽ വലിയ ശ്രമങ്ങൾ ആവശ്യമുണ്ട്. സ്ത്രീകൾക്കെതിരെയുള്ള കുറ്റ കൃത്യങ്ങളിൽ ഭർത്താവിന്റെയും ഭർത്തൃബന്ധുക്കളുടേയും പീഡനങ്ങൾ ഒരു വലിയ പങ്ക് വഹിക്കുന്നുണ്ട്. സ്ത്രീകൾക്കെതിരെയുള്ള കുറ്റകൃത്യങ്ങളുടെ കാര്യത്തിൽ ഏറ്റവും കൂടിയ 10 സംസ്ഥാനങ്ങളുടെ കൂട്ടത്തിൽ കേരളവുമുണ്ട് (നാഷണൽ ക്രൈം റെക്കാർഡ് ബ്യൂറോ, 2017). 2016–ലെ ഇന്ത്യയിലെ ക്രൈം സ്റ്റാറ്റിസ്റ്റിക്സ് പ്രകാരം സ്ത്രീകൾക്കെതിരെയുള്ള കുറ്റകൃത്യങ്ങളിൽ കൂടുതൽ കേസുകൾ റിപ്പോർട്ട് ചെയ്തത് ഭർത്താവിന്റേയും

**പട്ടിക 6.7** നിയമനിർമ്മാണത്തിലെ സ്ത്രീകളുടെ പ്രാതിനിധ്യം

| 16–ാ ലോകസഭ | | |
|---|---|---|
| | കേരളം | ഇന്ത്യ മുഴുവൻ |
| തിരഞ്ഞെടുപ്പുകളിൽ പങ്കെടുക്കുന്ന വനിതകളുടെ പ്രാതിനിധ്യം ശതമാനത്തിൽ | | |
| വനിതകൾ | 74 | 65.6 |
| ആകെ | 74 | 66.4 |
| **വനിതാ എംപിമാർ** | | |
| വനിതാ എംപി | 1 | 64 |
| ആകെ സീറ്റുകൾ | 20 | 534 |
| വനിതാ എംപിമാരുടെ ശതമാനം | 5 | 12 |
| **സംസ്ഥാന നിയമസഭയിൽ വനിതാ പ്രാതിനിധ്യം** | | |
| വനിത എം എൽ എ | 8 | 359 |
| ആകെ എം എൽ എ മാർ | 140 | 4,118 |
| വനിതാ എം എൽ എ മാരുടെ ശതമാനം | 6 | 9 |
| **പഞ്ചായത്ത് രാജ് സ്ഥാപനങ്ങളിൽ വനിതാ പ്രാതിനിധ്യം** | | |
| ആകെ തിരഞ്ഞെടുക്കപ്പെട്ട പ്രതിനിധികൾ | 19,089 | 2,911,961 |
| വനിതകൾ | 9,897 | 1,345,990 |
| വനിതകളുടെ ശതമാനം | 52 | 46 |
| **സുപ്രീം/ഹൈ ക്കോടതികളിലെ വനിതാ ജഡ്ജിമാർ** | | |
| | കേരള ഹൈ ക്കോടതി | സുപ്രീം കോടതി |
| അംഗീകരിക്കപ്പെട്ട ജഡ്ജിമാരുടെ എണ്ണം | 47 | 31 |
| വനിതാ ജഡ്ജിമാർ | 5 | 1 |
| വനിതകളുടെ ശതമാനം | 14 | 4 |

ഉറവിടം- ഇന്ത്യയിലെ സ്ത്രീ പുരുഷൻമാർ, 2017

ബന്ധുക്കളുടെയും പീഡനങ്ങളും (32.6 ശതമാനം) തുടർന്ന് ബലാൽക്കാരത്തിന് ഉദ്ദേശിച്ചുകൊണ്ട് സ്ത്രീയുടെ നേരെയുള്ള കൈയ്യേറ്റം (25.0 ശതമാനം), സ്ത്രീകളെ തട്ടിക്കൊണ്ടുപോകലും അപഹരിക്കലും (19.0 ശതമാനം), ബലാൽസംഗം (11.5 ശതമാനം). 2016ൽ സ്ത്രീകൾക്കെതിരെയുള്ള അതിക്രമങ്ങളിലെ ആകെ കേസുകളിൽ ഉത്തർപ്രദേശ് 14.5 ശതമാനം റിപ്പോർട്ടു ചെയ്തു (3,29,067 കേസുകളിൽ 46,972 എണ്ണം). തുടർന്ന് പശ്ചിമബംഗാൾ (9.6 ശതമാനം– 33,052 കേസുകൾ). ദേശീയ ശരാശരി നിരക്കായ 53–മായി താരതമ്യപ്പെടുത്തുമ്പോൾ ഡൽഹി കേന്ദ്ര ഭരണപ്രദേശമാണ് ഏറ്റവും ഉയർന്ന കുറ്റകൃത്യ നിരക്ക് (159.9) റിപ്പോർട്ടുചെയ്തത്. എന്നാൽ കേരളത്തിലെ 53.4 എന്ന നിരക്ക് ദേശീയ ശരാശരിയേക്കാൾ നേരിയ വർദ്ധനവിലാണ്.

കേരളത്തിലെ കുറ്റകൃത്യങ്ങളുടെ ആകെ എണ്ണം 2016–നും 2017–നുമിടയ്ക്ക് കുറഞ്ഞതായി ചിത്രം 6.5ൽ കാണാം. കേരളത്തിലെ സ്ത്രീകൾക്കെതിരെയുള്ള കുറ്റകൃത്യങ്ങളുടെ വിവരങ്ങൾ അനുബന്ധം– 6.5 –ൽ നൽകിയിട്ടുണ്ട്.

മുൻപുള്ള അധ്യായങ്ങളിലെ രേഖകളിലുള്ളതുപോലെ കേരളത്തിലെ സാഹചര്യത്തിൽ 13–ാ പഞ്ചവത്സര പദ്ധതിയിൽ ലിംഗാവബോധ വിഷയത്തിൽ തിരിച്ചറിഞ്ഞ രണ്ട് ശക്തമായ മേഖലകളുണ്ട്. (എ) നൈപുണ്യ വികസനം, തൊഴിൽ സൃഷ്ടിക്കൽ, സ്ത്രീകൾക്കുവേണ്ടിയുള്ള ജീവനോപാധി സംരക്ഷണം, ദുർബല വിഭാഗങ്ങളിലെ സ്ത്രീകൾക്ക് മുൻഗണന നൽകുക (അഭ്യസ്തവിദ്യരുടെ തൊഴിലില്ലായ്മ നിരക്ക് കൂടുകയും സ്ത്രീതൊഴിൽ പങ്കാളിത്തനിരക്ക് കുറയുകയും ചെയ്യുന്നതിന്റെ വെളിച്ചത്തിൽ). ശിശു സംരംക്ഷണവും മറ്റു അടിസ്ഥാനസൗകര്യങ്ങളുടെ (താമസ സൗകര്യം, യാത്ര, സുരക്ഷിതത്വം/ഭദ്രത) കുറവും സ്ത്രികളെ വീടിനു പുറത്ത് ജോലിചെയ്യുന്നതിൽ നിന്ന് തടയുന്നു. അതിനാൽ ശിശുപരിപാലന/ഡേ കെയർ സെന്ററുകൾ, ഹോസ്റ്റലുകൾ, യാത്രാമാർഗ്ഗങ്ങൾ എന്നിവ വർദ്ധിപ്പിക്കുന്നതിനും ഊന്നൽ നൽകേണ്ടതാണ്. (ബി) ലിംഗാധിഷ്ഠിത അതിക്രമം തടയുക സംസ്ഥാനത്ത് അതിക്രമങ്ങൾ തുടരുന്ന സാഹചര്യത്തിൽ അതിന് പരിഹാരവും പുനരധിവാസവും കണ്ടെത്തുക (സുസ്ഥിര വികസന ലക്ഷ്യങ്ങളിലെ 5.2,5.4,5.5 ഉദ്ദേശങ്ങളുമായി ബന്ധപ്പെട്ട്).

**ചിത്രം 6.5** കുറ്റകൃത്യങ്ങളുടെ ആകെ എണ്ണം




ഉറവിടം-ക്രൈം റെക്കാർഡ്സ് ബ്യൂറോ, കേരള

**ബോക്സ് 6.2** നിർഭയ

ലൈംഗീക ചൂഷണത്തിന് ഇരയായ സ്ത്രീകൾക്ക് വേണ്ടി നിർഭയ പാർപ്പിടങ്ങൾ ഒരുക്കുകയാണ് ഈ പരിപാടി. ലൈംഗീക ചൂഷണത്തിന് ഇരയായ സ്ത്രീകളെ സംരക്ഷിക്കുന്നതിന് വേണ്ടി 13 ഷെൽറ്റർ ഹോമുകൾ സംസ്ഥാനത്തുണ്ട്. (ആലപ്പുഴ, പത്തനംതിട്ട, കോട്ടയം ജില്ലകൾ ഒഴിച്ച്). 2017-18 കാലഘട്ടത്തിൽ 372 സ്ത്രീകൾക്ക് ഈ ഷെൽറ്റർ ഹോമുകളുടെ ആനുകൂല്യം ലഭിക്കുകയുണ്ടായി. സ്ത്രീകൾക്കും കുട്ടികൾക്കും മാത്രമായി, തിരുവനന്തപുരം, എറണാകുളം, കോഴിക്കോട് ജില്ലകളിൽ 3 അതിവേഗ കോടതികൾ സ്ഥാപിക്കുകയുണ്ടായി. 13 വീടുകളുടെ ചുമതല വഹിക്കുന്നത് സർക്കാരിതര ഏജൻസികൾ ആണ് ഇതിനുവേണ്ട ഫണ്ട് സംസ്ഥാന സർക്കാരിന്റെ സ്ത്രീകളുടെയും കുട്ടികളുടെയും വകുപ്പിൽ നിന്ന് നീക്കിവെച്ചിരിക്കുന്നു.

ഉദ്ദേശ്യങ്ങൾ:-നിർഭയ പദ്ധതി പ്രധാനമായും ലക്ഷ്യം വെക്കുന്നത് ത്രിതല അജണ്ടയാണ്. പ്രതിരോധം, നിയമനിർവ്വഹണം, സംരക്ഷണം. പ്രതിരോധം എന്നതിൽ സമൂഹത്തെ ബോധവൽക്കരിക്കുന്ന രീതിയിലുള്ള ഇടപെടലുകൾ നടത്തുക. ദുർബല വിഭാഗങ്ങളെ ശക്തിപ്പെടുത്തുക, മദ്യപാനം, ലിംഗ അസമത്വം, ഉപഭോക്തൃ സംസ്കാരം കേന്ദ്രീകരിക്കുക എന്നിവയാണുള്ളത്. കുറ്റവാളികളെ കുറ്റം ചെയ്യാൻ പേടിപ്പിക്കുന്ന രീതിയിലുള്ള, അവർക്ക് കർക്കശമായ ശിക്ഷ ഉറപ്പാക്കുന്ന ശക്തമായ നിയമനിർമ്മാണങ്ങൾ ഉണ്ടാക്കുക എന്നതാണ് നിയമ നിർവ്വഹണം എന്ന വിഭാഗത്തിൽ ഇടപെടലുകൾ നടത്തേണ്ടത്. കുട്ടികൾക്കെതിരെയുള്ള അക്രമം, വാണിജ്യ രീതിയിൽ ഉള്ള ലൈംഗീക ചൂഷണം, ലൈംഗീക മനുഷ്യക്കടത്ത് എന്നിവ സംസ്ഥാനത്തെ ഏറ്റവും മോശമായ ലൈംഗിക അതിക്രമങ്ങളുടെ രൂപങ്ങളായതിനാൽ ഈ മേഖലകളിൽ നിയമങ്ങൾ പ്രാബല്ല്യത്തിൽ വരുത്താൻ ഈ നയം ലക്ഷ്യമിടുന്നു.

സ്ത്രീകൾക്കും പ്രായപൂർത്തിയാകാത്ത പെൺകുട്ടികൾക്കും എതിരെ വർദ്ധിച്ചു വരുന്ന അതിക്രമങ്ങൾ കാണിക്കുന്നത് അവർ വീടുകളിലും വിദ്യാഭ്യാസ സ്ഥാപനങ്ങളിലും സുരക്ഷിതരല്ല എന്നതാണ്. സാമൂഹിക ക്ഷേമം എസ്.സി.എസ്.റ്റി, പോലീസ്, ആരോഗ്യം, ലേബർ തുടങ്ങിയ വിവിധ സർക്കാർ വകുപ്പുകളും പ്രാദേശിക സ്വയംഭരണകൂടങ്ങളും പിന്നെ എൻ.ജി.ഒ.കളുമായി ഒരുമിച്ചാണ് ഈ പദ്ധതി നടപ്പിലാക്കുന്നത്.

ഉറവിടം-വനിത ശിശു വികസന വകുപ്പ്-2018

## കേരളത്തിലെ ഭിന്ന ലിംഗക്കാർ (റ്റിജി)

2015ൽ ഭിന്നലിംഗക്കാർക്കു വേണ്ടിയുള്ള നയം പ്രസ്ഥാവിച്ചു കൊണ്ട്, ഇന്ത്യയിൽ ഇത്തരത്തിൽ ഉള്ള ഒരു നയം പ്രസ്ഥാവിക്കുന്ന ആദ്യത്തെ സംസ്ഥാനമായി കേരളം. ഭിന്നലിംഗക്കാരുടെ അവകാശങ്ങളെ മുൻ നിർത്തികൊണ്ട് വ്യക്തമായ ചട്ടക്കൂടിൽ സംസ്ഥാന നയം ഭിന്നലിംഗക്കാർക്കു വേണ്ടി കേരള സർക്കാർ പുറത്തിറക്കി. കൂടാതെ 2014 സുപ്രീംകോടതി വിധിയുമായി പൊരുത്തപ്പെടുന്ന വിധത്തിൽ ഒരു

വ്യക്തി ഒരു ഭിന്ന ലിംഗക്കാരനാണ് എന്ന് സ്വയം തിരിച്ചറിയപ്പെടുന്നതിനുള്ള അനുമതി ഈ നയം സാധ്യമാക്കി. ജില്ലാതലത്തിൽ ഭിന്ന ലിംഗക്കാരുടെ നിർവ്വാഹക സംഘം രൂപീകരിക്കുന്നതിനും അതുവഴി രജിസ്റ്റർ ചെയ്യാനും തിരിച്ചറിയൽ കാർഡുകൾ ലഭ്യമാക്കാനും നിർദ്ദേശിക്കുകയുണ്ടായി. സാമൂഹിക നീതി വകുപ്പും അതുപോലെതന്നെ വിവിധ വകുപ്പുകളും ഭിന്നലിംഗക്കാരുടെ ക്ഷേമത്തിന് വേണ്ടി വിവിധ പദ്ധതികൾ നടപ്പിലാക്കുന്നുണ്ട്. ഇതിന്റെ വിശദമായ വിവരങ്ങൾ സാമൂഹ്യ സുരക്ഷാ നടപടികൾ എന്ന അധ്യായത്തിൽ നൽകിയിട്ടുണ്ട്. ഇതുകൂടാതെ, കേരള സംസ്ഥാന സാക്ഷരതാ മിഷൻ അതോറിറ്റി (കെ. എസ്. എൽ. എം. എ) ഭിന്നലിംഗക്കാർക്കുവേണ്ടി പ്രത്യേക സാക്ഷരതാ പരിപാടികൾ ആരംഭിക്കുകയും കെ.എസ്. എൽ.എം.എ യുടെ 4, 7, 10, 12 തുല്യത പരിപാടികളിൽ അവർ ചേരുകയും ചെയ്തു. 2017–18 കാലഘട്ടത്തിൽ 79 വ്യക്തികൾ 10 ഉം 12 ഉം തുല്യത പരിപാടിയിൽ വിജയിച്ചു.

## ജെൻഡർ ബഡ്ജറ്റിംഗ്

നയങ്ങളും പരിപാടികളും പുരുഷനിലും സ്ത്രീയിലും വ്യത്യസ്ഥമായ അനന്തരഫലങ്ങൾ ഉണ്ടാക്കുന്നതിനാൽ ജെൻഡർ ബഡ്ജറ്റിംഗിന്റെ ശാക്തീകരണം ആവശ്യമാണ്. സ്ത്രീകൾക്കു വേണ്ടിയുള്ള എല്ലാ വിധ നീക്കി വയ്പ്പുകളുടെയും അറിവുകൾ ഒരുമിച്ചു കൊണ്ടുവരുന്ന പ്രധാനപ്പെട്ട ഉദ്യമമാണ് ജെൻഡർ ബഡ്ജറ്റ്. ലിംഗ അസമത്വം നേരിടാനും അതുപോലെ തന്നെ സ്ത്രീ അനുകൂല വിഭവങ്ങളുടെ പുനർവിതരണവും ചെയ്യുന്നതിനായി പ്രവർത്തിക്കുന്ന ഒരു രേഖയായി ജെൻഡർ ബഡ്ജറ്റ് ഇപ്പോൾ കരുതി വരുന്നു. സ്ത്രീകളുടെ കാര്യങ്ങൾക്കു വേണ്ടി ചിലവഴിക്കുന്ന തുകയുടെ ഒരു അറിയിപ്പ് നൽകുകയും ഒരു റിപ്പോർട്ടിംഗ് സംവിധാനമായി ഇത് പ്രവർത്തിക്കുകയും ചെയ്യുന്നു. എല്ലാത്തിനെയും ഉൾചേർത്തിട്ടുള്ള വളർച്ചയെ ശക്തിപ്പെടുത്തുവാനുള്ള ഒരു പ്രധാന കാൽവെയ്പ്പാണ് ഇത്.

വുമൺ കോമ്പോണന്റ് പ്ലാൻ (ഡബ്ല്യൂ.സി.പി.) പ്രാദേശിക ഭരണ സ്ഥാപനങ്ങളുടെ വാർഷിക പദ്ധതിയിൽ ഉൾക്കൊള്ളിച്ചതിന്റെ ഭാഗമായി 9–ാം പദ്ധതിയുടെ സമയത്തോടെ കേരളത്തിൽ ലിംഗാവബോധ ബഡ്ജറ്റ് നടപ്പിലാക്കാൻ ആരംഭിച്ചു. 35–40 ശതമാനം ഫണ്ടും സംസ്ഥാനം പ്രാദേശിക സ്വയംഭരണ സ്ഥാപനങ്ങൾക്ക് വിട്ടുകൊടുത്തതിന്റെ ഭാഗമായി, 1996 ൽ ഓരോ പഞ്ചായത്തും അവരവരുടെ വികസന പദ്ധതി പത്രികയിൽ സ്ത്രീകളുടെ സ്ഥിതിയെക്കുറിച്ച് ഒരു അധ്യായം തയ്യാറാക്കാൻ നിർദ്ദേശമുണ്ടായി. ഇതുമായി ബന്ധപ്പെട്ട് സംസ്ഥാനത്ത് ആദ്യ ജെൻഡർ ബഡ്ജറ്റ് നിലവിൽ വരുന്നത് പ്രാദേശിക ഭരണകൂടത്തിന്റെ വകയിരുത്തലിന്റെ 10 ശതമാനവും സ്ത്രീകളുടെയും അല്ലെങ്കിൽ സ്ത്രീകളുടെ പ്രത്യേക പദ്ധതികളുടെയും ആവശ്യങ്ങൾക്കായി നീക്കി വച്ചുകൊണ്ട്, 9–ാം പദ്ധതിയിലാണ് ഡബ്ല്യൂ.സി.പി. അവതരിപ്പിക്കുന്നത്.

ജെൻഡർ ബഡ്ജറ്റിംഗ് സ്ഥാപനവൽക്കരിക്കുന്നതിന്റെ ഭാഗമായി 2005–06 കേന്ദ്ര ബഡ്ജറ്റിൽ ജൻഡർ ബഡ്ജറ്റ് ആരംഭിച്ചു. ലിംഗ പ്രതികരണാത്മവും, ലിംഗാവബോധമുള്ളതുമാകുവാൻ ബോധപൂർവ്വമായ നടപടികൾ കേരള ബഡ്ജറ്റിൽ എടുത്തിരുന്നു. 2017–18 ൽ ആണ് സംസ്ഥാന പദ്ധതിയിൽ ആദ്യമായി വിവിധ വകുപ്പുകളിൽ പെൺകുട്ടികൾക്കും/സ്ത്രീകൾക്കും വിഭവങ്ങൾ നീക്കിവെച്ചത് ഒരുമിച്ചു വരുന്ന ഒരു പ്രത്യേക രേഖയായി ആദ്യത്തെ ജെൻഡർ ബഡ്ജറ്റ് പുറപ്പെടുവിക്കുന്നത് 916.50 കോടി സ്ത്രീകളുടെ പ്രത്യേക പദ്ധതികൾക്കുവേണ്ടിയും, 1399.32 കോടി സ്ത്രീകളുടെ സമഗ്രമായ പദ്ധതികൾക്കു വേണ്ടിയും ലഭ്യമാക്കുകയുണ്ടായി. പാർട്ട് A ((90–100 ശതമാനം സ്ത്രീകളുടെ പദ്ധതികൾ) പാർട്ട്– B (സ്ത്രീകളുടെ ഭാഗം പ്രത്യേകമായും സമഗ്രമല്ലാത്ത ലിംഗ ഗുണഭോക്തൃ വിവരങ്ങൾ അടിസ്ഥാനമാക്കിയുള്ളതും മുകളിൽ പറഞ്ഞതിനേക്കാൾ കുറവും തിരിച്ചറിയാത്തവയുമായ പദ്ധതികൾ). സംസ്ഥാന പദ്ധതിയുടെ മൊത്തം വകയിരുത്തലായ 20,273 കോടി രൂപയുടെ 11.4 ശതമാനം ഏകദേശം 2316 കോടി പെൺകുട്ടികൾക്കും/സ്ത്രീകൾക്കും നീക്കിവെച്ചു, പാർട്ട് A യിൽ 4.5 ശതമാനവും പാർട്ട് B യിൽ 6.9 ശതമാനവും (പ്രാദേശിക ഭരണകൂടങ്ങൾ ഒഴികെ) നിക്കിവച്ചു.

പൊതു തൊഴിൽ മണ്ഡലത്തിൽ സ്ത്രീകൾക്ക് സൗഹൃദപരമായ ഒരു അന്തരീക്ഷം ഉണ്ടാക്കി എടുക്കുക അതുപോലെതന്നെ അവരെ സാമ്പത്തികവും, സാമൂഹികവും, രാഷ്ട്രീയപരവുമായി ശക്തിപ്പെടുത്തുക എന്നതാണ് 2018–19 വാർഷിക പദ്ധതിയുടെ കാതലായ മേഖല. ഈ ലക്ഷ്യം മനസ്സിൽ കണ്ടുകൊണ്ട് വർഷാവർഷം സ്ത്രീകൾക്കുള്ള തൊഴിൽ വേതനം കൂട്ടുക, സ്വയംതൊഴിലും ഉപജീവന മാർഗ്ഗവും വർദ്ധിപ്പിക്കുക, നൈപുണ്യ വികസനം, ജോലിസ്ഥലത്ത് പ്രത്യേക സൗകര്യങ്ങൾ ഒരുക്കൽ, ശിശുസംരക്ഷണം, ജോലിചെയ്യുന്ന സ്ത്രീകൾക്കുള്ള പാർപ്പിടങ്ങൾ, തൊഴിൽ സ്ഥലത്തെ സംരക്ഷണം ഉറപ്പു വരുത്തൽ, വീട്ടിലും പൊതുസ്ഥലങ്ങളിലും ഉള്ള അതിക്രമങ്ങളിൽ നിന്നും സംരക്ഷിക്കുക എന്നിവയ്ക്ക് പ്രാധാന്യം നൽകുന്നു.

2018–19ൽ സ്ത്രീകളുടെ പ്രത്യേക പദ്ധതികൾക്കു വേണ്ടി 1267.28 കോടി രൂപയും സംയുക്ത പദ്ധതികൾക്കു വേണ്ടി 1973.05 കോടി രൂപയും നൽകുകയുണ്ടായി. സംസ്ഥന പദ്ധതിയുടെ മൊത്തം വകയിരുത്തലായ 22,150 കോടി രൂപയുടെ 14.6 ശതമാനമായ 3240.33 കോടി രൂപ പാർട്ട് എ–ലും ബി–ലുമായി മൊത്തം പെൺകുട്ടികൾക്കും/സ്ത്രീകൾക്കും നീക്കിവെച്ചു. 2017–18 അപേക്ഷിച്ച് ന്യായമായ ഒരു വർദ്ധനവിൽ പാർട്ട് എ–യിൽ 5.7 ശതമാനവും പാർട്ട് ബി–യിൽ

8.9 ശതമാനവും (തദ്ദേശ സർക്കാരുകൾ ഒഴികെ) അനുവദിച്ചു.. ഇതിൽ ഭിന്നലിംഗക്കാർക്ക് ഹെൽപ്പ് ലൈൻ നൽകുവാനും, പരിപാടികൾ സംഘടിപ്പിക്കുവാൻ വേണ്ടി സാമൂഹിക നീതി വകുപ്പിൽ ഒരു സെൽ രൂപീകരിക്കുവാനും, സ്വയം തൊഴിലിനും/സ്ഥിരം തൊഴിലിനും വേണ്ടിയുള്ള വൊക്കേഷണൽ പരിശീലന/നൈപുണ്യ വികസനത്തിന് സാമ്പത്തിക സഹായം നൽകുവാനും, 60 വയസ് കഴിഞ്ഞ അനാഥരായവർക്ക് പെൻഷൻ നൽകുവാനും, സ്കോളർഷിപ്പുകൾ, തുടർ വിദ്യാഭ്യാസ പരിപാടികൾ, താല്ക്കാലികാവശ്യങ്ങൾ എന്നിവയ്ക്കുമായി 4.20 കോടി അനുവദിച്ചിരിക്കുന്നു. സംസ്ഥാന പ്ലാൻ ഫണ്ട് ഉപയോഗിച്ച് 2018–19 കാലയളവിൽ വിവിധ വകുപ്പുകളിൽ നടപ്പിലാക്കിയ പദ്ധതികൾ/പരിപാടികൾ അനുബന്ധം 6.6ൽ നൽകിയിരിക്കുന്നു.

## പ്രളയത്തിന്റെ അനന്തര ഫലം, 2018

വ്യത്യസ്ത സാമൂഹിക വിഭാഗങ്ങളിൽ ഉള്ള സ്ത്രീകളെയും കുട്ടികളെയും കേരളത്തിൽ നടന്ന പ്രളയവും ഉരുൾപ്പൊട്ടലും നല്ല രീതിയിൽ തന്നെ ബാധിക്കുകയുണ്ടായി. കണക്കില്ലാത്ത രീതിയിൽ ആണ് സ്ത്രീകൾ ചുമതല വഹിക്കുന്ന കുടുംബങ്ങളിൽ (എഫ് എച്ച് എച്ച് –കൾ) നാശനഷ്ടം ഉണ്ടായിരിക്കുന്നത്. അതുകൊണ്ട് തന്നെ ഇത്തരം ദുരന്തത്തിൽ നിന്നും അതിന്റെ പരിണിത ഫലങ്ങളിൽ നിന്നും രക്ഷ പ്രാപിക്കുക എന്നത് ഓരോരുത്തരിലും വ്യത്യാസപ്പെട്ടിരിക്കുന്നു. ഔദ്യോഗിക കണക്ക് പ്രകാരം, പ്രളയവും ഉരുൾപൊട്ടലും കാരണം ജീവൻ നഷ്ടപ്പെട്ട 433 പേരിൽ 98 പേർ സ്ത്രീകൾ ആണ്. പ്രളയവും ഉരുൾപൊട്ടലുകളും നാശം വിതച്ചതിൽ സ്ത്രീകൾ ചുമതല വഹിക്കുന്ന കുടുംബങ്ങളിൽ (എഫ് എച്ച് എച്ച് എസ്) 10 ജില്ലകളിലായി 6,77,347 എണ്ണം ഉണ്ട്. 2018, ഓഗസ്റ്റ് 20 വരെ, 14 ജില്ലകളിലായി, 3,644 ക്യാമ്പുകളിൽ, 2,03,120 സ്ത്രീകളും, 19,432 പുരുഷന്മാരും, 99,136 കുട്ടികളും ആണ് റിപ്പോർട്ട് ചെയ്തിരിക്കുന്നത്. ദുരിതം അനുഭവിക്കുന്നവരിൽ 5 ഭിന്നലിംഗക്കാർ മാത്രമാണ് ഉള്ളതെന്നാണ് ഓദ്യോഗികമായി കണ്ടെത്തിയിരിക്കുന്നത്.

സ്ത്രീ തൊഴിലാളികളുടെ ആകെ നഷ്ടം 1,357.90 കോടി രൂപയായി തിട്ടപ്പെടുത്തിയിരിക്കുന്നു. (സാധാരണ ജോലി ചെയ്യുന്നവർ, സ്ഥിരമായി ജോലി ചെയ്യുന്നവർ, സ്വയം തൊഴിൽ ചെയ്യുന്നവർ തുടങ്ങിയവർ ഇതിൽപ്പെടുന്നു. സംസ്ഥാനത്തെ ദാരിദ്ര്യ നിർമ്മാർജ്ജന സംരംഭമായ കുടുംബശ്രീയിൽ ഉള്ള കുറഞ്ഞത് 3,550 വനിതാ സംരംഭകരെ ദുരന്തം ബാധിച്ചു. സംസ്ഥാനത്തെ ചെറുകിട വ്യവസായശാലകളുടെ നഷ്ടം 7.80 കോടി രൂപയാണ്. (കുടുംബശ്രീയിൽ നിന്നും ലോൺ ഉപയോഗിച്ച് സ്ത്രീകൾ തുടങ്ങിയത്). മത്സ്യ തൊഴിലാളി സ്ത്രീകൾക്ക് സഹായത്തിനായുള്ള സൊസൈറ്റി (എസ് എ എഫ്) പിന്തുണയ്ക്കുന്ന 130 വ്യവസായങ്ങളെ ബാധിച്ചു, 1.6 കോടിയുടെ നഷ്ടപരിഹാരം ആവശ്യമുണ്ട്. മത്സ്യത്തൊഴിലാളി സ്ത്രീകൾക്കുള്ള സംഘത്തിലെ ഗുണഭോക്താക്കളിൽ, മത്സ്യ ബന്ധന സമുദായത്തിലെ 400 സ്ത്രീകളുടെ ഉപജീവന മാർഗ്ഗം ഇല്ലാതായി. ഒരു ദുരന്തത്തിന് ശേഷം ലൈംഗീക/ലിംഗ അതിക്രമങ്ങളുടെ അപകടസാധ്യതകൾ ഉയർന്നു വരാറുണ്ട്. ജില്ലാ ഭ്രമിക കേന്ദ്രങ്ങളിലെ കൗൺസിലർമാരുമായും, സ്ത്രീസുരക്ഷ ഉദ്യോഗസ്ഥരുമായും നടന്ന ചർച്ചയിൽ നിന്നും ഉരിത്തിരിയുന്നത് അത്തരം സംഭവ കഥകൾ ആണ്. (മേൽ പറഞ്ഞ കാര്യങ്ങളുടെ പ്രധാന ഉറവിടം യു.എൻ. ഡി.പി. തയ്യാറാക്കിയ പിഡിഎൻഎ റിപ്പോർട്ട് ആണ്).

## പുതിയ ഒരു ഉണർവിലേക്ക്

വികസന പരിപാടിയിലൂടെ ലിംഗാടിസ്ഥാനത്തിലുള്ള അസമത്വങ്ങളെ നേരിടാനും അതിലൂടെ പാർശ്വവത്ക്കരിക്കപ്പെട്ടവരെ ശാക്തീകരിക്കാനുമുള്ള സംസ്ഥാനത്തിന്റെ അജണ്ട ഒരു തുടർ നടപടിയാണ്. സ്ത്രീകളെ സംബന്ധിക്കുന്ന ചില അന്ധവിശ്വാസങ്ങളെയും (പ്രത്യേകിച്ചും ആർത്തവം അശുദ്ധിയും മലീനീകരണമുണ്ടാക്കുമെന്നത്) കുടുംബ ജോലികൾക്കും സംരക്ഷണത്തിനും മുൻഗണന നൽകികൊണ്ടുള്ള സ്ത്രീകളുടെ സാമൂഹ്യ സൃഷ്ടിയായ ചില ഉത്തരവാദിത്തങ്ങളേയും തുടച്ച് നീക്കാതിരുന്നാൽ ലിംഗാധിഷ്ഠിത അസമത്വങ്ങൾ പരിഹരിക്കുന്നത് ഒരു പോരാട്ടം മാത്രമായി തുടരും. ഈ സാഹചര്യത്തിൽ സ്ത്രീകൾക്ക് പ്രാധാന്യം നൽകുന്നതിന് ഉദ്ദേശിച്ചിട്ടുള്ള കേരള സർക്കാരിന്റെ ഒരു പുതിയ, പ്രമുഖ സംരംഭമാണ് നവോത്ഥാന കേരളം. ഇത് ലിംഗാവബോധ സമൂഹസൃഷ്ടിക്കുവേണ്ടിയുള്ള ഒരു ബൃഹത്തായ പ്രചരണമാണ്.

ജൻഡർ ബഡ്ജറ്റിംഗ് ആസൂത്രണ പ്രകൃതിയുടെ അവിഭാജ്യ ഘടകമാക്കിക്കൊണ്ട് കേരളം സ്ത്രീകളെ മുഖ്യധാരയിലെത്തിക്കാൻ ശ്രമിച്ചു കൊണ്ടിരിക്കുകയാണ്. ഇതിനോടൊപ്പം സ്ത്രീ ജീവിതങ്ങളേയും വേതനമുള്ള ജോലിക്കാർ എന്ന നിലയിൽ അവരുടെ ബാധ്യതകളുടെ കാര്യത്തിൽ മാത്രമല്ല, ഏറ്റവും പ്രധാനമായി സാമൂഹ്യപുനസൃഷ്ടിയിൽ കണക്കിൽപ്പെടാത്ത കൂലിയില്ലാ ജോലികളിലൂടെയുള്ള അവരുടെ പങ്കിനേയും കൂടുതൽ വിശാലമായ കാഴ്ചപ്പാടിൽ കാണേണ്ടതുണ്ട്. സമൂഹത്തിലെ സ്ത്രീകളുടെ കടമകളിലെ അടിസ്ഥാന അസമത്വങ്ങളുടെ ഫലമായി കുടുംബത്തിലും തൊഴിൽ സേനയിലും സമുദായത്തിലും സ്ത്രീകളും പുരുഷന്മാരും സാമൂഹ്യ സാമ്പത്തിക രാഷ്ട്രീയ നിലകളിൽ വ്യത്യസ്ത അധികാരതലങ്ങളിൽ നിൽക്കുന്നു. ഇവ സ്ത്രീകളെ സാമൂഹ്യമായും സാമ്പത്തികമായും താഴ്ന്ന അധികാര ഘടനയിലെത്തിച്ചു. ഇതിന്റെ മറു വശം പുരുഷന്മാരുടെ സാമൂഹ്യ ജീവശാസ്ത്രപരമായ ശക്തി, ലൈംഗീകതയുടെ കാര്യത്തിൽ ദുർബലരായ

**ബോക്സ് 6.3** സധൈര്യം മുന്നോട്ട്

2018ൽ ആരംഭിച്ച ഒരു സംസ്ഥാനതല തുടർപദ്ധതിയാണ് ' സധൈര്യം മുന്നോട്ട്'. ഇത് രണ്ട് മേഖലകളായി വിഭജിച്ചിട്ടുള്ള അടിസ്ഥാനപരമായി ഒരു ലിംഗാവബോധ പരിപാടിയാണ്. സർക്കാർ വകുപ്പുകൾ, സ്ഥാപനങ്ങൾ, പൊതുമേഖല, അനൗപചാരികവും അസംഘടിതവുമായ മറ്റു ജോലിസ്ഥലങ്ങൾ എന്നിവിടങ്ങളിലെ അവബോധമാണ് ഒന്ന്. രണ്ടാമത്തേതിൽ പൊതുജനങ്ങളും, സ്ത്രീ പുരുഷൻമാർ, ഭിന്നലിംഗക്കാർ മറ്റു ലിംഗ ന്യൂനപക്ഷങ്ങൾ, ജനങ്ങൾ എന്നിവരുമായി ഇടപഴകുന്നവരിലേക്കും എത്തുന്ന അവബോധമാണ്. കുടുംബശ്രീ, ആശാവർക്കർമാർ, എംജിഎൻആർജിഎ, ജെപിഎച്ച്എൻ, ജെഎച്ച്എൻ, സ്കൂൾ ഉച്ചഭക്ഷണ ജോലിക്കാർ, ഐസിഡിഎസ് ജോലിക്കാർ മുതലായ വീട്ടുജോലിക്കാർ ഉൾപ്പെടെയുള്ളവരെ പോലെ എല്ലാ മേഖലകളിലും ഈ അവബോധ പ്രചാരണം എത്തിച്ചേരേണ്ടതാണ്. മോഡ്യൂളുകൾ, സ്കിറ്റുകൾ, പാട്ടുകൾ, കലാജാഥ, പോസ്റ്റർ പ്രദർശനങ്ങൾ, വീഡിയോ പ്രദർശനങ്ങൾ, ലഘുചലച്ചിത്രോത്സവങ്ങൾ, സ്ത്രീകളും മാധ്യമങ്ങളും, സ്ത്രീകളും നിയമവും, സ്ത്രീകളും തൊഴിലും, സ്ത്രീകളും സമൂഹവും തുടങ്ങിയ വിഷയങ്ങളിൽ ചെറു കൈപ്പുസ്തകങ്ങൾ പുറത്തിറക്കുക എന്നീ പ്രവർത്തനങ്ങളുടെ സഹായത്തോടെ ഈ അവബോധ പ്രചാരണം നടത്തുക. ഈ ബോധമുണർത്തൽ പരിപാടിയുടെ ഭാഗമായി ആകെ 50 കൈപ്പുസ്തകങ്ങൾ ഉണ്ടാകേണ്ടതുണ്ട്.

വിദ്യാഭ്യാസരംഗത്ത് പാഠപുസ്തകങ്ങളുടെ ജെൻഡർ ഓഡിറ്റ് നടപ്പിലാക്കേണ്ടതാണ്. ഒരു സ്ലൈഡ് പ്രദർശനത്തിന്റെ സഹായത്തോടെ ഹൈസ്കൂൾ വിദ്യാർത്ഥികൾക്കായി ലൈംഗികവിദ്യാഭ്യാസ ക്ലാസ്സുകൾ എല്ലാ സ്കൂളുകളിലും നടത്തണം. ലിംഗാവബോധവും അതിന്റെ വിവിധ തലങ്ങളും എന്ന വിഷയത്തിൽ വിവിധ മത്സരങ്ങൾ സംഘടിപ്പിക്കേണ്ടതാണ്. ഭിന്നലിംഗ ബോർഡിന്റെ സഹായത്തോടെ സ്ത്രീകൾ ഭിന്നലിംഗക്കാരായവർ എന്നിവരെക്കുറിച്ചുള്ള അവബോധത്തിനെക്കുറിച്ച് പോലിസിനു വേണ്ടി ചിലപ്പോൾ പോലീസ് സ്റ്റേഷനിൽത്തന്നെ പരിപാടികൾ നടത്തണം.

"സ്ത്രീകൾ, ആർത്തവവും പൗരാവകാശങ്ങളും" എന്ന വിഷയത്തിൽ ഒരു പരിപാടി ഡിസംബർ 3–ന് (മനുഷ്യാവകാശ ദിനം) മുഖ്യമന്ത്രി, ആരോഗ്യ, സാമൂഹ്യനീതി, സ്ത്രീകളുടേയും കുട്ടികളുടേയും വികസനം എന്നീ വകുപ്പ് മന്ത്രിമാരുടെ സാന്നിദ്ധ്യത്തിൽ ഉത്ഘാടനം ചെയ്തു. ഇത് നവോത്ഥാന കേരളത്തിന്റെ വെളിച്ചത്തിൽ ഒരു പ്രധാന സംഭവമാണ്. ഇത് 2019 കഴിഞ്ഞാലും തുടരുന്ന ഒരു വർഷം മുഴുവൻ നീണ്ടു നിൽക്കുന്ന പരിപാടിയാണ്.

സ്ത്രീകൾക്കെതിരേയുള്ള വർദ്ധിച്ച അതിക്രമമായി പ്രകടിപ്പിച്ചു എന്നതാണ്. സ്ത്രീകളുടെ സ്വാഭാവികമായ ആശ്രയത്വം പ്രകടമാക്കുന്നതിലൂടെ അവർക്ക് പലപ്പോഴും വ്യക്തികൾ എന്ന നിലയിലും ഒരു പക്ഷേ അവരിലുള്ള ഏറ്റവും മികച്ച താൽപര്യം എന്താണ് എന്ന നിലയിലുമുള്ള ഒരു തെരഞ്ഞെടുക്കലിന് കഴിയുന്നില്ല. ഇതിനു കാരണം അവരുടെ യഥാർത്ഥ തെരഞ്ഞെടുക്കലും അവകാശങ്ങളും അർഹതകളും മാറുന്ന ബന്ധങ്ങളിലും സാഹചര്യങ്ങളിലും അവർ തളയ്ക്കപ്പെടുന്നതാണ്. ഇത്തരം അധികാരപരമായ തടസ്സങ്ങളെ പൊളിച്ചു നീക്കാനും സ്ത്രീകളെ താഴ്ത്തിക്കെട്ടുന്ന സമൂഹത്തിൽ വേരുറച്ചു പോയ അറിവിനെതിരായ ആശയങ്ങളെ വെളിച്ചത്തു കൊണ്ടുവരാനും സംസ്ഥാനവും സമൂഹവും ശ്രമിക്കേണ്ടതാവശ്യമാണ്. കേരളത്തിന് 19 –ഉം 20 –ഉം നൂറ്റാണ്ടുകളിലെ നവോത്ഥാന പോരാട്ടങ്ങളുടെ സമ്പന്ന പാരമ്പര്യമുള്ളതിനാൽ, ഈ വെല്ലുവിളിയും ശരിയായ ഗൗരവത്തിൽ സംസ്ഥാന സർക്കാർ മുന്നിൽ നിന്ന് നയിച്ചുകൊണ്ട് ഏറ്റെടുത്തിട്ടുണ്ട്.

## സാമൂഹിക–സാമ്പത്തിക ദുർബലതകളെ അഭിമുഖീകരിക്കൽ

ഇൻഡ്യൻ ഭരണഘടന, എല്ലാ പൗരൻമാർക്കും സാമൂഹികവും സാമ്പത്തികവും രാഷ്ട്രീയവുമായ നീതി ഉറപ്പാക്കുകയും സമൂഹത്തിലെ പട്ടികജാതി, പട്ടികവർഗ വിഭാഗക്കാരുടെയും, മറ്റു ദുർബല വിഭാഗങ്ങളുടെയും വിദ്യാഭ്യാസ സാമ്പത്തിക താത്പര്യങ്ങൾ സംരക്ഷിക്കുന്നതോടൊപ്പം സാമൂഹിക പിന്നാക്കാവസ്ഥ ഇല്ലാതാക്കുന്നതിനാവശ്യമായ സംരക്ഷണവും ഉറപ്പു വരുത്തുന്നുണ്ട്. പട്ടികജാതി പട്ടികവർഗ വിഭാഗക്കാരുടെ പിന്നാക്കാവസ്ഥ പരിഹരിക്കുന്നതിന് പല പരിപാടികൾ നടപ്പാക്കിയിട്ടുണ്ടെങ്കിലും മാനവ വികസനത്തിന്റെയും സാമ്പത്തിക സൂചകങ്ങളുടെയും കാര്യത്തിൽ അവർ ഇപ്പോഴും മറ്റ് ജനവിഭാഗങ്ങൾക്ക് പുറകിൽ ഏറ്റവും പിന്നാക്കാവസ്ഥയിൽ തന്നെയാണ്. പട്ടികജാതി പട്ടികവർഗ വിഭാഗങ്ങളുടെ ഉന്നമനത്തിനും ശാക്തീകരണത്തിനും വേണ്ടി കേന്ദ്ര സംസ്ഥാന സർക്കാരുകൾ വിവിധ നയങ്ങൾ ആവിഷ്ക്കരിച്ച് ധാരാളം പദ്ധതികൾ നടപ്പിലാക്കി വരുന്നുണ്ട്. ഇതിൽ വിദ്യാഭ്യാസത്തിനു വേണ്ടിയുള്ള സ്കോളർഷിപ്പ്, വ്യവസായ സംരംഭകത്വത്തിനാവശ്യമായ നൈപുണ്യ വികസനം, അതിനാവശ്യമായ ധനസഹായം, തൊഴിലധിഷ്ഠിത പരിശീലനങ്ങൾ, തൊഴിൽ സംവരണം, പട്ടികജാതി പട്ടികവർഗ വിഭാഗക്കാർക്കെതിരെയുള്ള അതിക്രമങ്ങൾ നേരിടാനുള്ള പ്രത്യേക കോടതികളും, പോലീസ് സ്റ്റേഷനുകളും സജ്ജമാക്കൽ തുടങ്ങിയവ ഉൾപ്പെടുന്നു. 2011–ലെ സെൻസസ് പ്രകാരം ഇൻഡ്യയിലെ പട്ടികജാതി ജനസംഖ്യ 16.6 ശതമാനവും പട്ടികവർഗ്ഗ ജനസംഖ്യ 8.6 ശതമാനവുമാണ്. ഇവ രണ്ടും കൂടി ചേർന്നാൽ ആകെ ജനസംഖ്യയുടെ നാലിലൊന്ന് വരും. പട്ടികജാതി പട്ടികവർഗ്ഗ വിഭാഗങ്ങളുടെ ഇൻഡ്യയിലെയും കേരളത്തിലെയും ജനസംഖ്യാനുപാതം പട്ടിക 6.8 ൽ കൊടുക്കുന്നു.

**പട്ടിക 6.8** ഇൻഡ്യയിലെയും കേരളത്തിലെയും ആകെ ജനസംഖ്യയിലുള്ള പട്ടികജാതി പട്ടികവർഗ്ഗക്കാരുടെ ജനസംഖ്യ (ശതമാനം)

| വർഷം | പട്ടികജാതി | | പട്ടികവർഗ്ഗം | |
|---|---|---|---|---|
| | ഇൻഡ്യ | കേരളം | ഇൻഡ്യ | കേരളം |
| 1981 | 15.81 | 10.01 | 7.83 | 1.03 |
| 1991 | 16.48 | 9.94 | 8.08 | 1.1 |
| 2001 | 16.23 | 9.81 | 8.15 | 1.14 |
| 2011 | 16.6 | 9.1 | 8.6 | 1.45 |

അവലംബം:- സെൻസസ് 1981,1991,2001,2011

**ചിത്രം 6.6** കേരളത്തിലെ ആകെ ജനസംഖ്യയിൽ പട്ടികജാതിക്കാരുടെയും പട്ടികവർഗ്ഗക്കാരുടെയും ജനസംഖ്യ (ശതമാനം)




സെൻസസ് കണക്കുകൾ

1981–ലെ സെൻസസ് പ്രകാരം, സംസ്ഥാനത്തെ ആകെ ജനസംഖ്യയുടെ 10.01 ശതമാനമായിരുന്നു പട്ടികജാതി ജനസംഖ്യ. 2011 സെൻസസ് അനുസരിച്ച്, ഇത് 9.10 ശതമാനമായി കുറഞ്ഞിട്ടുണ്ട്. എന്നാൽ ദേശീയതലത്തിൽ ഈ നിരക്ക് ഇതേ കാലയളവിൽ 15.81 ശതമാനത്തിൽ നിന്നും 16.60 ശതമാനമായി ഉയരുകയാണുണ്ടായത്. 2001–ലെ സെൻസസ് പ്രകാരം കേരളത്തിൽ 68 സമുദായങ്ങളിലായി 31,23,941 പട്ടികജാതി ജനങ്ങളാണുള്ളത്. ഇത് മൊത്തം ജനസംഖ്യയുടെ 9.81 ശതമാനമായിരുന്നു. എന്നാൽ കഴിഞ്ഞ 10 വർഷക്കാലയളവിൽ പട്ടികജാതി ജനസംഖ്യ 53 സമുദായങ്ങൾ മാത്രമുള്ള 30,39,573 (2011 സെൻസസ്) പേരായി കുറഞ്ഞിട്ടുണ്ട്. ഇത് മൊത്തം ജനസംഖ്യയുടെ 9.10 ശതമാനമാണ്. പാലക്കാട് ജില്ലയിലാണ് ഏറ്റവുമധികം പട്ടികജാതി ജനസംഖ്യയുള്ളത് (13.29 ശതമാനം). തൊട്ടുപിന്നിലായി തിരുവനന്തപുരം (12.27 ശതമാനം), കൊല്ലം (10.80 ശതമാനം), തൃശ്ശൂർ (10.67 ശതമാനം), മലപ്പുറം (10.14 ശതമാനം) ജില്ലകൾ വരുന്നു. സംസ്ഥാനത്തെ പട്ടികജാതി ജനസംഖ്യയുടെ 57.17 ശതമാനം മേല്പറഞ്ഞ അഞ്ചു ജില്ലകളിലായി വസിക്കുന്നു. ജീവനോപാധിയുടെ അരക്ഷിതാവസ്ഥ, ഉന്നതവിദ്യാഭ്യാസത്തിലും പ്രൊഫഷണൽ കോഴ്സുകളിലുമുള്ള വിദ്യാർത്ഥികളുടെ മോശമായ പ്രകടനം, സംരംഭകത്വത്തിന്റെ അഭാവം, മോശമായ ആരോഗ്യസ്ഥിതി, അടിസ്ഥാന സൗകര്യങ്ങളുടെ അഭാവം എന്നിവയുമായി ബന്ധപ്പെട്ട പ്രശ്നങ്ങളാണ് പട്ടികജാതിക്കാർ പ്രധാനമായും നേരിടുന്നത്. വേടർ, നായാടി, കല്ലാടി, അരുന്ധതിയാർ, ചക്ലിയാർ എന്നിവരെ പട്ടികജാതി വിഭാഗക്കാർക്കിടയിലെ ദുർബല വിഭാഗക്കാരായി കണക്കാക്കി വരുന്നു. ഇവരിൽ ഭൂരിഭാഗം പേരും പാലക്കാട്, മലപ്പുറം, കൊല്ലം, ഇടുക്കി എന്നീ ജില്ലകളിലാണ് അധിവസിക്കുന്നത്. ഭൂമി, ഭവന നിർമ്മാണം, കുടിവെള്ളം, വൈദ്യുതി, വിദ്യാഭ്യാസം, തൊഴിലധിഷ്ഠിത പരിശീലനം എന്നിവയുമായി ബന്ധപ്പെട്ട പ്രശ്നങ്ങളാണ് ഈ വിഭാഗക്കാർ അഭിമുഖീകരിക്കുന്നത്. ഈ അരക്ഷിതാവസ്ഥ നേരിടുന്നതിന് 1996–97 മുതൽ സംസ്ഥാന സർക്കാർ വിവിധ പദ്ധതികൾ നടപ്പിലാക്കി വരുന്നു. ദുർബല വിഭാഗങ്ങളെ പുനരധിവസിപ്പിക്കുന്നതിനായി പട്ടികജാതി വികസന വകുപ്പ് ഭൂമി വാങ്ങൽ, ഭവന നിർമ്മാണം, അടിസ്ഥാന സൗകര്യ വികസനം, കോളനികളുടെ സമഗ്ര വികസനം എന്നീ പരിപാടികൾ നടപ്പിലാക്കി വരുന്നു.

1981–ലെ സെൻസസ് പ്രകാരം, പട്ടികവർഗ ജനസംഖ്യ സംസ്ഥാനത്തെ ആകെ ജനസംഖ്യയുടെ 1.03 ശതമാനമായിരുന്നു. എന്നാൽ 2011 സെൻസസ് അനുസരിച്ച് ഇത് 1.45 ശതമാനമായി ഉയർന്നിട്ടുണ്ട്. 2001 സെൻസസ് പ്രകാരം പട്ടികവർഗ ജനസംഖ്യ 3,64,189 ആയിരുന്നു. ഇത് ആകെ ജനസംഖ്യയുടെ 1.14 ശതമാനമാണ്. എന്നാൽ കഴിഞ്ഞ പത്ത് വർഷക്കാലയളവിൽ ഇത് ഗണ്യമായി വർദ്ധിച്ച് 4,84,839 ആയിത്തീരുകയും 2011 സെൻസസിൽ പട്ടികവർഗ ജനസംഖ്യാനുപാതം 1.45 ആയി വർദ്ധിക്കുകയും ചെയ്തു. കേരളത്തിൽ പട്ടികവർഗ്ഗ വിഭാഗങ്ങൾ ഭൂമിശാസ്ത്രപരമായി കേന്ദ്രീകരിച്ചിരിക്കുന്നു എന്നു മാത്രമല്ല ബഹുഭൂരിപക്ഷവും ഗ്രാമീണരുമാണ്. ഏറ്റവുമുയർന്ന പട്ടികവർഗ്ഗ ജനസംഖ്യ വയനാട്ടിലാണ് (31.24 ശതമാനം). തൊട്ടുപിന്നിൽ ഇടുക്കി (11.51 ശതമാനം), പാലക്കാട് (10.10 ശതമാനം), കാസർഗോഡ് (10.08 ശതമാനം) എന്നിങ്ങനെയാണ്.

പട്ടികവർഗവികസനവകുപ്പിന്റെ 2008–ലെ 'കേരളത്തിലെ പട്ടികവർഗക്കാരുടെ സാമൂഹിക സാമ്പത്തിക നിലവാര റിപ്പോർട്ട്' പ്രകാരം 4,762 സങ്കേതങ്ങളിലായി 1,07,965 പട്ടികവർഗ കുടുംബങ്ങൾ അധിവസിക്കുന്നു. ഏകദേശം 11 ശതമാനം പട്ടികവർഗ സങ്കേതങ്ങളും (540) വനത്തിനുള്ളിലും 20 ശതമാനം (948) വനത്തിന്റെ പ്രാന്ത പ്രദേശങ്ങളിലുമായി കാണപ്പെടുന്നു.

പട്ടികജാതി പട്ടികവർഗ്ഗ വിഭാഗ ജനസംഖ്യയുടെ ജില്ലാതല വിശദാംശങ്ങൾ അനുബന്ധം 6.7–ലും, 6.8–ലും നല്കിയിട്ടുണ്ട്. പൊതുവെ കേരളത്തിലെ പട്ടികജാതി/പട്ടികവർഗ്ഗ കുടുംബങ്ങളുടെ ജീവിതനിലവാരം ദേശീയ നിലവാരത്തേക്കാൾ മെച്ചപ്പെട്ടതാണ്. കേരളത്തിൽ പട്ടികജാതി പട്ടികവർഗ്ഗ വിഭാഗക്കാരുടെ സാക്ഷരത, സ്ത്രീപുരുഷാനുപാതം എന്നിവയുടെ ദേശീയതല താരതമ്യം അനുബന്ധം 6.9 ൽ കൊടുത്തിട്ടുണ്ട്. കേരളത്തിലെ പട്ടികജാതിക്കാരുടെയും പട്ടികവർഗ്ഗക്കാരുടെയും തൊഴിൽ പങ്കാളിത്ത നിരക്ക് അനുബന്ധം 6.10 ൽ നൽകിയിരിക്കുന്നു..

1958–ലെ കേരള സംസ്ഥാന സബോർഡിനേറ്റ് സര്വീസ് ചട്ടം 14 (എ) പ്രകാരം സർക്കാർ ജോലികൾക്ക് പട്ടികജാതി/പട്ടികവർഗ്ഗ വിഭാഗക്കാർക്ക് 10 ശതമാനം (പട്ടികജാതിക്കാർക്ക് 8 ശതമാനവും പട്ടികവർഗ്ഗ വിഭാഗക്കാർക്ക് 2 ശതമാനവും) ഗസറ്റഡ്, നോൺ–ഗസറ്റഡ്, ലാസ്റ്റ് ഗ്രേഡ് തസ്തികയിൽ സംവരണം നല്കുന്നുണ്ട്. ജനുവരി 01, 2018–ലെ വാർഷിക അവലോകന പ്രകാരം പൊതുസര്വീസിൽ പട്ടികജാതി പട്ടികവർഗ്ഗ വിഭാഗങ്ങളുടെ ആകെ പ്രാതിനിധ്യം 12.11 ശതമാനമാണ്. ഇതിൽ 9.67 ശതമാനം പട്ടികജാതിക്കാരും 2.44 ശതമാനം പട്ടിക വർഗക്കാരുമാണ്. 85 വകുപ്പുകൾ ഉള്ളതിൽ 46 വകുപ്പുകളുടെ അവലോകനം മാത്രമാണ് 2018 ജനുവരി ഒന്ന് വരെ പൂർത്തീകരിച്ചിട്ടുള്ളത്. പട്ടികജാതി, പട്ടികവർഗ്ഗ വിഭാഗങ്ങളുടെ സർക്കാർ സർവ്വീസിലെ പ്രാതിനിധ്യത്തിന്റെ വിശദാംശങ്ങൾ അനുബന്ധം 6.11ൽ കൊടുത്തിരിക്കുന്നു.

കേന്ദ്ര സർക്കാർ പൗരൻമാരുടെ സാമൂഹികവും സാമ്പത്തികവുമായ അവസ്ഥകളെ അടിസ്ഥാനമാക്കി ചില വിഭാഗങ്ങളെ മറ്റു പിന്നാക്ക വിഭാഗമെന്ന് (ഒ.ബി.സി) തരംതിരിക്കുകയും, ഇവരെ 'നിയമപരമായി സാമൂഹികമായും വിദ്യാഭ്യാസപരമായും പിന്നാക്കം നിൽക്കുന്ന വിഭാഗങ്ങൾ' എന്ന് (എസ്.ഇ.ബി.സി) വർഗ്ഗീകരിക്കുകയും ചെയ്തിട്ടുണ്ട്. കേരളത്തിൽ ഒ.ബി.സി.യുടെയും എസ്.ഇ.ബി.സി.യുടെയും പട്ടികകൾ നിലവിലുണ്ട്. മറ്റു പിന്നാക്ക വിഭാഗങ്ങളുടെ പട്ടികയിൽ 83 സമുദായങ്ങളും എസ്.ഇ.ബി.സി.യുടെ പട്ടികയിൽ 93 സമുദായങ്ങളും ഉൾപ്പെട്ടിട്ടുണ്ട്. 2011ലെ സെൻസസ് പ്രകാരം, സംസ്ഥാനത്തെ ആകെ ജനസംഖ്യയിൽ 44.99 ശതമാനം ആളുകൾ ന്യൂനപക്ഷ വിഭാഗത്തിൽപ്പെടുന്നു. അതിൽ 26.56 ശതമാനം മുസ്ലീങ്ങളും, 18.38 ശതമാനം ക്രിസ്ത്യാനികളും, 0.06 ശതമാനം മറ്റു വിഭാഗങ്ങളുമാണ്.

## പട്ടികജാതി/പട്ടികവർഗ്ഗ വിഭാഗങ്ങൾക്കുള്ള വികസന പരിപാടികൾ

പട്ടികജാതി പട്ടികവർഗ വിഭാഗക്കാർക്ക് വേണ്ടി സംസ്ഥാന സർക്കാർ പദ്ധതി വിഹിതത്തിന്റെ ഒരു ഭാഗം 'പട്ടികജാതി ഉപപദ്ധതി (എസ്.സി.എസ്.പി.)' ഫണ്ട് ആയും 'പട്ടികവർഗ ഉപപദ്ധതി (റ്റി.എസ്.പി.)' ഫണ്ട് ആയും വർഷം തോറും നീക്കി വയ്ക്കുന്നുണ്ട്. നിലവിലുള്ള സെൻസസ് കണക്കുകൾ പ്രകാരം പട്ടികജാതി പട്ടികവർഗ വിഭാഗക്കാരുടെ ജനസംഖ്യാ വിഹിതത്തിന് തുല്യമായ തുകയിൽ കുറയാത്ത തുകയായിരിക്കും ഇത്. എസ്.സി.എസ്.പി/റ്റി.എസ്.പിയുടെ ആകെ സംസ്ഥാന പദ്ധതി വിഹിതത്തിൽ നിന്നും, ഒരു നിശ്ചിത ശതമാനം തുക തദ്ദേശഭരണ സ്ഥാപനങ്ങളുടെ പദ്ധതി നടത്തിപ്പിനും അവശേഷിക്കുന്നത് പട്ടികജാതി പട്ടികവർഗ്ഗ വികസനവകുപ്പിനുമായി നീക്കി വയ്ക്കുന്നു. പട്ടികജാതി, പട്ടികവർഗ്ഗ വിഭാഗങ്ങളുടെ വികസനത്തിനായി 2017–18 ൽ യഥാക്രമം 2599.65 കോടി രൂപയും 751.08 കോടി രൂപയും പദ്ധതി വിഹിതമായി വകയിരുത്തിയിരുന്നു. 2018–19 ൽ പട്ടികജാതി വികസനത്തിന് 2859.62 കോടി രൂപയും, പട്ടികവർഗ്ഗ വികസനത്തിന് 826.19 കോടി രൂപയുമാണ് നീക്കി വരുന്നത്. 2014–15 മുതൽ 2018–19 വരെ പട്ടികജാതി, പട്ടികവർഗ്ഗ വികസന വകുപ്പുകൾക്ക് വർഷം തോറും അനുവദിച്ച തുകയുടെ വിശദാംശങ്ങൾ അനുബന്ധം 6.12 ലും ചിത്രം 6.7 ലും കൊടുത്തിരിക്കുന്നു.

## പട്ടികജാതി വികസന വകുപ്പിന്റെ പരിപാടികൾ

പട്ടികജാതി വികസനത്തിനായി നീക്കിവെക്കുന്ന പദ്ധതി വിഹിതം പട്ടികജാതി വികസന വകുപ്പിനും തദ്ദേശഭരണ സ്ഥാപനങ്ങൾക്കുമായിട്ടാണ് വകയിരുത്തുന്നത്. പട്ടികജാതി വികസനവകുപ്പ് കേന്ദ്രാവിഷ്കൃതപദ്ധതികളും നടപ്പിലാക്കുന്നു. വിദ്യാഭ്യാസം, പരിശീലനം, ഗവേഷണം എന്നിവയുമായി ബന്ധപ്പെട്ട പരിപാടികൾ പട്ടികജാതി വികസനവകുപ്പിന്റെ വിവിധ സ്ഥാപനങ്ങൾ മുഖേനയാണ് നടപ്പിലാക്കുന്നത്. പട്ടികജാതിക്കാരുടെ ക്ഷേമത്തിന് വേണ്ടി പട്ടികജാതി വികസന വകുപ്പിന്റെ കീഴിൽ പ്രവർത്തിക്കുന്ന പ്രധാനപ്പെട്ട സ്ഥാപനങ്ങളുടെ വിവരം ബോക്സ് 6.4 ൽ ചേർക്കുന്നു.

**ചിത്രം 6.7** എസ്.സി.എസ്.പി/ടി.എസ്.പി വിഹിതം (തുക കോടിയിൽ)




അവലംബം:ബഡ്ജറ്റ് രേഖകൾ

**ബോക്സ് 6.4** പട്ടികജാതി വികസന വകുപ്പിനു കീഴിലുള്ള പ്രധാന സ്ഥാപനങ്ങൾ

| ക്രമ നം. | സ്ഥാപനത്തിന്റെ പേര് | എണ്ണം | ലഭ്യമായിട്ടുള്ള സൗകര്യങ്ങൾ/ആനുകൂല്യങ്ങൾ |
|---|---|---|---|
| 1 | നഴ്സറി സ്കൂളുകൾ | 85 | 30 കുട്ടികൾക്ക് മാത്രം പ്രവേശനം നൽകി വരുന്നു. പ്രതിദിന ഫീഡിംഗ് ചാർജ്ജ്– 30 രൂപ, യൂണിഫോം ചാർജ്ജ് 600 രൂപ, ലംപ്സം ഗ്രാന്റ്–190 രൂപ. |
| 2 | മോഡൽ റസിഡൻഷ്യൽ സ്കൂളുകൾ (അയ്യങ്കാളി മെമ്മോറിയൽ ഗവൺമെന്റ് മോഡൽ റസിഡൻഷ്യൽ സ്കൂളുകൾ ഉൾപ്പെടെ) | 10 | 5–ാംക്ലാസ്സ് മുതലുള്ള വിദ്യാർത്ഥികൾക്ക് പ്രവേശനം നല്കുന്നു. രക്ഷിതാക്കളുടെ വാർഷികവരുമാനം ഒരു ലക്ഷം രൂപയിൽ താഴെ ആയിരിക്കണം. 5–ാംക്ലാസ്സ് മുതൽ 10–ാം ക്ലാസ്സ് വരെയുള്ള വിദ്യാർഥികൾക്ക് പ്രതിമാസം 2500 രൂപയും, പ്ലസ് ടു വിദ്യാർഥികൾക്ക് 2875 രൂപയും ഫുഡ് അലവൻസായി നൽകുന്നുണ്ട്. സ്പോർട്ട്സ് MRS വിദ്യാർഥികൾക്ക് പ്രതിദിനം 200 രൂപയാണ് ഫുഡ് അലവൻസ്. 3750 രൂപ യൂണിഫോം അലവൻസും അവധി ദിവസങ്ങളിൽ വീടുകളിൽ പോകുവാനുള്ള യാത്ര ബത്തയും നൽകുന്നു. 10–ാംക്ലാസ്സ് വരെയുള്ള വിദ്യാർഥികൾക്ക് 119 രൂപയും പ്ലസ്ടു വിദ്യാർത്ഥികൾക്ക് 150 രൂപയും പ്രതിമാസ പോക്കറ്റ് മണിയായും നൽകി വരുന്നു. |
| 3 | ആൺകുട്ടികൾക്കും പെൺകുട്ടികൾക്കും പ്രത്യേകം പ്രീ–മെട്രിക് ഹോസ്റ്റലുകൾ | 87 | 5–ാം ക്ലാസ്സ് മുതൽ പ്രവേശനം. രണ്ട് ജോഡി യൂണിഫോം, ഭക്ഷണം, ചെരുപ്പ്, ബാഗ്, പ്രതിമാസം 130 രൂപ പോക്കറ്റ് മണി, അവധി ദിവസങ്ങളിൽ വീട്ടിലേക്ക് പോകുവാനുള്ള യാത്രാബത്ത, ഫുഡ് അലവൻസ് പ്രതിമാസം 2000 രൂപ എന്നിവ നൽകി വരുന്നു. |
| 4 | ആൺകുട്ടികൾക്കും പെൺകുട്ടികൾക്കും പ്രത്യേകമായുള്ള പോസ്റ്റ്–മെട്രിക് ഹോസ്റ്റലുകൾ (ആൺകുട്ടികൾക്ക് 10–ഉം പെൺകുട്ടികൾക്ക് 7–ഉം) | 17 | പോക്കറ്റ് മണി 190 രൂപ, അവധി ദിവസങ്ങളിൽ വീട്ടിലേക്ക് പോകുവാനുള്ള യാത്രാബത്ത ഭക്ഷണത്തിന് പ്രതിമാസം 2300 രൂപയും നൽകുന്നു |
| 5 | പ്രീ–എക്സാമിനേഷൻ പരിശീലന കേന്ദ്രങ്ങൾ, | 4 | എഞ്ചിനീയറിംഗ്/മെഡിക്കൽ പ്രവേശന പരീക്ഷകൾ തൊഴിലധിഷ്ഠിത കോഴ്സുകൾ, മറ്റ് മത്സര പരീക്ഷകൾ എന്നിവയ്ക്ക് സ്റ്റൈപ്പന്റോടു കൂടിയുള്ള പരിശീലനം. |
| 6 | ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് സിവിൽ സർവ്വീസസ് എക്സാമിനേഷൻ ട്രെയിനിംഗ് സൊസൈറ്റി (ഐ.സി. എസ്.ഇ.റ്റി) | 1 | സംസ്ഥാന തലത്തിൽ നടത്തുന്ന പ്രവേശന പരീക്ഷയിൽ തെരഞ്ഞെടുക്കപ്പെടുന്നവർക്ക് ദേശീയ തലത്തിൽ നടത്തുന്ന മത്സര പരീക്ഷകളിൽ പങ്കെടുക്കുന്നതിന് ഒരു വർഷത്തെ പരിശീലനം നല്കുന്നു. കടാതെ താമസ സൗകര്യവും ലൈബ്രറി സൗകര്യവും നല്കി വരുന്നു. |
| 7 | വ്യവസായ പരിശീലന സ്ഥാപനങ്ങൾ | 44 | ഫീസാനുകൂല്യം, യൂണിഫോം അലവൻസ് 900 രൂപ, ലംപ്സം ഗ്രാന്റ് (ഒന്നാം വർഷ വിദ്യാർഥികൾക്ക് 820 രൂപയും, രണ്ടാം വർഷ വിദ്യാർഥികൾക്ക് 630/– രൂപയും), പ്രതിമാസം 630 രൂപ വീതം സ്റ്റൈപ്പന്റ്, ദേശീയ തലത്തിൽ ട്രേഡ് ടെസ്റ്റിൽ പരാജയപ്പെട്ട ഉദ്യോഗാർത്ഥികൾക്ക് ട്യൂഷൻ എന്നിവ നല്കി വരുന്നു. |
| 8 | സെന്റർ ഫോർ റിസർച്ച് & എഡ്യൂക്കേഷൻ ഫോർ സോഷ്യൽ ട്രാൻസ്ഫൊർമേഷൻ (CREST), കോഴിക്കോട് (സ്വയംഭരണ സ്ഥാപനം) | 1 | എഞ്ചിനീയറിംഗ് കോളേജിലെ വിദ്യാർഥികൾക്ക് അവരുടെ പാഠ്യ, പാഠ്യേതര വിഷയങ്ങളിൽ കാര്യക്ഷമമായി പങ്കാളികളാകുന്നതിനും പഠനത്തിലും ആശയവിനിമയത്തിലുമുള്ള പാടവം മെച്ചപ്പെടുത്തുന്നതിനുമായി മൂന്നാഴ്ചത്തെ ഓറിയന്റേഷൻ കോഴ്സ് നടത്തി വരുന്നു. ബി.ടെക് കോഴ്സിന് പഠിക്കുന്നവർക്ക് 4 വർഷവും CREST മുഖേന മാർഗ്ഗനിർദ്ദേശങ്ങൾ നല്കുന്നുണ്ട്. വിദ്യാർഥികളുടെ യാത്ര, ഭക്ഷണം, താമസസൗകര്യം എന്നിവയ്ക്ക് ആവശ്യമായ തുക CREST വഹിക്കുന്നു. |
| 9 | പാലക്കാട് മെഡിക്കൽ കോളേജ് | 1 | 70 പട്ടികജാതി വിദ്യാർഥികൾക്ക് എം.ബി.ബി.എസ്സി–ന് പ്രവേശനം നല്കി വരുന്നു. 19 ചികിത്സാ യൂണിറ്റുകളും 500 കിടക്കകളും നിലവിലുണ്ട്. |
| 10 | പാരാമെഡിക്കൽ സ്ഥാപനങ്ങൾ | 2 | പാലക്കാട് ജില്ലയിൽ കുഴൽമന്ദത്തെ സ്ഥാപനത്തിൽ 57 വിദ്യാർഥികൾക്ക് (40 പട്ടികജാതി, 9 പട്ടികവർഗം, 8 പൊതുവിഭാഗം) ഹെൽത്ത് ഇൻസ്പെക്ടർ കോഴ്സും, കണ്ണൂർ ജില്ലയിൽ പിലാത്തറയിലെ സ്ഥാപനത്തിൽ 27 വിദ്യാർഥികൾ വീതമുള്ള 2 ബാച്ചിൽ ഡിപ്ലോമ ഇൻ മെഡിക്കൽ ലബോറട്ടറി ട്രെയിനിംഗ് കോഴ്സും (ഡി.എം.എൽ.റ്റി) നടത്തി വരുന്നു. 850 രൂപ ലംസം ഗ്രാന്റ്, 190 രൂപ പോക്കറ്റ് മണി, 3500 രൂപ താമസ സൗകര്യങ്ങൾക്ക് |
| 11 | മോഡൽ റസിഡൻഷ്യൽ പോളിടെക്നിക്, പാലക്കാട് | 1 | 30 വിദ്യാർഥികൾക്ക് പ്രവേശനം നല്കുന്നു |
| 12 | കമ്മ്യൂണിറ്റി കോളേജ്, വടക്കാഞ്ചേരി | 1 | സർട്ടിഫിക്കറ്റ് പ്രോഗ്രാം ഇൻ പ്രിൻസിപ്പൽ മെഷിനിസ്റ്റ് എന്ന ആധുനിക ഹൈടെക് കോഴ്സിൽ 20 പേർക്ക് പ്രവേശനം നല്കുന്നു. ഇതിന്റെ ഭാഗമായി ഒരു വർഷം വീതം ഇൻസ്റ്റിറ്റ്യൂഷണൽ ട്രെയിനിംഗും ഇൻഡസ്ട്രിയൽ ട്രെയിനിംഗും നല്കി വരുന്നു. ഹോസ്റ്റലിൽ താമസിക്കുന്നവർക്ക് 1500 രൂപയും, ഡേ സ്കോളർക്ക് 500 രൂപ സ്റ്റൈപ്പന്റും, 630 രൂപ ലംപ്സംഗ്രാന്റും, 2500 രൂപ പഠനയാത്രയ്ക്കുള്ള അലവൻസായും നല്കുന്നു. |
| 13 | സൈബർശ്രീ | 1 | 60 വിദ്യാർഥികൾക്ക് പ്രത്യേക പിന്തുണയും മാർഗ്ഗ നിർദ്ദേശവും നല്കുന്നു. പ്രതിമാസം 1000 രൂപ സ്റ്റൈപ്പന്റായി നൽകുന്നു. |

അവലംബം: പട്ടികജാതി വികസന വകുപ്പ്

## പട്ടികജാതി വികസന വകുപ്പിന്റെ പ്രധാന പദ്ധതികൾ

പട്ടികജാതി വികസനവകുപ്പ് ഏറ്റെടുത്ത് നടത്തി വരുന്ന പരിപാടികളിൽ വിദ്യാഭ്യാസം, സാമ്പത്തിക വികസനം, സാമൂഹ്യക്ഷേമം, സാംസ്കാരിക പരിപാടികൾ, സേവനങ്ങൾ എന്നിവ ഉൾപ്പെടുന്നു. 2017–18 ൽ 1,427.60 കോടി രൂപ പട്ടികജാതി വികസന വകുപ്പിന് വകയിരുത്തിയതിൽ 1,274.69 കോടി രൂപ (89 ശതമാനം) ചെലവഴിക്കുകയുണ്ടായി. 2018–19ൽ വകുപ്പിന് അനുവദിച്ച 1,570.36 കോടി രൂപയിൽ 2018 ആഗസ്റ്റ് 31 വരെ 442.84 കോടി രൂപ ചെലവഴിച്ചു. 2017–18–ലും, 2018–19–ലും (2018 ആഗസ്റ്റ് 31 വരെ) പട്ടികജാതി വിഭാഗക്കാരുടെ ക്ഷേമത്തിനായി നടപ്പിലാക്കിയ പദ്ധതികളുടെ വിഹിതവും ചെലവും, ഭൗതിക ലക്ഷ്യങ്ങളും നേട്ടങ്ങളും അനുബന്ധം 6.13–ലും 6.14–ലും യഥാക്രമം നല്കിയിട്ടുണ്ട്. പട്ടികജാതി വികസന വകുപ്പ് നടപ്പിലാക്കുന്ന പ്രധാന പദ്ധതികളുടെ

**ബോക്സ് – 6.5** പട്ടികജാതി വികസനത്തിനുള്ള പ്രധാന പദ്ധതികൾ

| പദ്ധതികളുടെ പേര് | ലക്ഷ്യം | നേട്ടം |
|---|---|---|
| വിദ്യാഭ്യാസ പദ്ധതികൾ | വിദ്യാഭ്യാസ സഹായം നല്കൽ<br>• പ്രീ മെട്രിക് വിദ്യാഭ്യാസം<br>• പോസ്റ്റ് മെട്രിക് വിദ്യാഭ്യാസം<br>• മോഡൽ റസിഡൻഷ്യൽ സ്കൂളുകളുടെ നടത്തിപ്പ്<br>• ഐ.ടി.ഐ കളുടെ നടത്തിപ്പ് | 2017–18 ൽ വിദ്യാഭ്യാസ പദ്ധതികൾക്കായി 230.11 കോടി രൂപ ചെലവഴിച്ചിട്ടുണ്ട്. പ്രാഥമിക വിദ്യാഭ്യാസ സഹായം 1,37,414 വിദ്യാർത്ഥികൾക്കും, പ്രീ–സെക്കന്ററി വിദ്യാഭ്യാസ സഹായം 1,53,016 വിദ്യാർത്ഥികൾക്കും, പ്രീ–മെട്രിക് സ്കോളർഷിപ്പ് 1,73,453 വിദ്യാർത്ഥികൾക്കും, പ്രീ–മെട്രിക് ലംപ്സംഗ്രാന്റ് 3,75,116 വിദ്യാർത്ഥികൾക്കും ലഭ്യമാക്കി.<br>2018–19 ൽ 41,866 വിദ്യാർത്ഥികൾക്ക് പോസ്റ്റ് മെട്രിക് സ്കോളർഷിപ്പും 2,36,003 വിദ്യാർത്ഥികൾക്ക് പ്രീ–മെട്രിക് ലംപ്സംഗ്രാന്റും നല്കുകയുണ്ടായി. വിദ്യാഭ്യാസ പദ്ധതിയ്ക്കായി 2018–19 ൽ ലഭിച്ച 4,054.00 കോടി രൂപയിൽ 8,953.00 ലക്ഷം രൂപ ചെലവഴിച്ചിട്ടുണ്ട്. (2018 ആഗസ്റ്റ് 31 വരെ). |
| ഭവന നിർമ്മാണ പദ്ധതി | • ഭവനരഹിത പട്ടികജാതി കുടുംബങ്ങൾക്ക് പുതിയ ഭവനം<br>• ഭാഗീകമായി നിർമ്മിച്ച ഭവനങ്ങളുടെ പൂർത്തീകരണം<br>• ജീർണ്ണിച്ച ഭവനങ്ങളുടെ പുനരുദ്ധാരണം<br>• പഠനമുറികളുടെ നിർമ്മാണം | 2017–18 ൽ 8,895 കുടുംബങ്ങൾക്ക് പുതിയ ഭവനങ്ങൾ നിർമ്മിക്കുന്നതിനും 4,457 കുടുംബങ്ങൾക്ക് ഭവന പുനരുദ്ധാരണത്തിനും 9,957 കുടുംബങ്ങൾക്ക് സ്പിൽ ഓവർ ഭവനങ്ങൾ പൂർത്തീകരിക്കുന്നതിനും ധനസഹായം നൽകിയിട്ടുണ്ട്. 2018–19 ൽ 15,006 ഭവനങ്ങൾ നിർമ്മിക്കുന്നതിനായി ഭരണാനുമതി ലഭിച്ചു. ഇതിൽ 3,759 ഭവനങ്ങളുടെ നിർമ്മാണ പ്രവർത്തനങ്ങൾ പുരോഗമിച്ചു വരുന്നു (2018 ആഗസ്റ്റ് 31 വരെ) (അനുബന്ധം 6.15) |
| ഭൂരഹിതർക്ക് ഭൂമി | • അർഹതപ്പെട്ട പാവപ്പെട്ട ഭൂരഹിതരായ പട്ടികജാതി കുടുംബങ്ങൾക്ക് വീട്ടു നിർമ്മിക്കാൻ സ്ഥലം വാങ്ങൽ | 2017–18 ൽ 179.28 കോടി രൂപ (99.6 ശതമാനം) ഈ പദ്ധതിയ്ക്കായി ചെലവഴിയ്ക്കുകയും 4600 ഗുണഭോക്താക്കൾക്ക് പ്രയോജനപ്പെടുകയും ചെയ്തിട്ടുണ്ട്. 2018–19 ൽ പ്രസ്തുത പദ്ധതിയ്ക്കായി 225.00 കോടി രൂപ അനുവദിച്ചതിൽ 40.84 കോടി രൂപ ചെലവഴിക്കുകയും 1,153 ഗുണഭോക്താക്കൾക്ക് പദ്ധതി പ്രയോജനപ്പെടുകയും ചെയ്തു (2018 ആഗസ്റ്റ് 31 വരെ) (അനുബന്ധം 6.16) |
| പട്ടികജാതിയിൽപ്പെട്ട ദുർബല വിഭാഗങ്ങൾക്കുള്ള വികസന പരിപാടികൾ | • പട്ടികജാതിയിൽപ്പെട്ട പാവപ്പെട്ട ദുർബല വിഭാഗങ്ങളിലെ (Vulnarable Communites) ഭൂരഹിത, ഭവനരഹിത കുടുംബങ്ങൾക്ക് 5 സെന്റ് ഭൂമി വാങ്ങാനും വീട്ടു നിർമ്മിക്കാനും സാമ്പത്തിക സഹായവും പുനരധിവാസവും<br>• ദുർബല വിഭാഗങ്ങൾക്ക് വിദ്യാഭ്യാസം, ചികിത്സ, കുടിവെള്ളം, വൈദ്യുതി, റോഡ്, അടിസ്ഥാന സൗകര്യം, വാർത്താ വിനിമയ ഉപാധികൾ തുടങ്ങിയവ | 2017–18–ലെ ബഡ്ജറ്റ് വിഹിതമായിരുന്ന 17.00 കോടി രൂപയിൽ 16.88 കോടി രൂപ (99.32 ശതമാനം) പദ്ധതിയ്ക്കായി ചെലവഴിച്ചു. 324 പേർക്ക് പുതിയ ഭവനങ്ങൾ നിർമ്മിക്കുന്നതിനും 197 പേർക്ക് സ്പിൽ ഓവർ ഭവനങ്ങളുടെയും പൂർത്തീകരണത്തിനും 93 പേർക്ക് ഭവന പുനരുദ്ധാരണത്തിനും 148 പേർക്ക് ഭൂമി വാങ്ങുന്നതിനും ധനസഹായം നൽകിയിട്ടുണ്ട്.<br>2018–19 ൽ പദ്ധതിയ്ക്കായി 50 കോടി രൂപ വകയിരുത്തിയതിൽ 4.4 കോടി രൂപ ചെലവഴിക്കുകയും ചെയ്തു (2018 ആഗസ്റ്റ് 31 വരെ). |
| ആരോഗ്യ സരക്ഷണ പദ്ധതി | • മതിയായ മെഡിക്കൽ സർട്ടിഫിക്കറ്റിന്റെ അടിസ്ഥാനത്തിൽ അർഹരായവർക്ക് ചികിത്സാധനസഹായം<br>• പട്ടികജാതി വകുപ്പിന്റെ കീഴിലുള്ള 29 ഹോമിയോ ആശുപത്രികൾക്ക് ആവർത്തന ചെലവ്<br>• പ്രത്യേക മാനസികാരോഗ്യ പരിപാടികളും, വയോജനങ്ങൾക്ക് വൃദ്ധസദനങ്ങളും<br>• ആരോഗ്യ വകുപ്പ്, കുടുംബശ്രീ മിഷൻ എന്നിവയുടെ സഹായത്തോടെ പട്ടികജാതി കോളനികളിൽ മെഡിക്കൽ ക്യാമ്പുകളും, ഡീ അഡിക്ഷൻ സെന്ററുകളും | 2017–18 ൽ 36.60 കോടി രൂപ 24,423 രോഗികൾക്ക് ചികിത്സാ സഹായമായി നൽകുകയും 243 മെഡിക്കൽ ക്യാമ്പുകൾ നടത്തുകയുമുണ്ടായി. 2018–19 ൽ 50 കോടി രൂപ പദ്ധതിയ്ക്കായി അനുവദിക്കുകയും 18.49 ലക്ഷം രൂപ (2018 ആഗസ്റ്റ് 31 വരെ) ചെലവഴിക്കുകയും ചെയ്തിട്ടുണ്ട്. |

| പദ്ധതികളുടെ പേര് | ലക്ഷ്യം | നേട്ടം |
|---|---|---|
| പട്ടികജാതി പെൺകുട്ടികളുടെ വിവാഹത്തിന് ധനസഹായം | • പട്ടികജാതിയിൽപെട്ട മാതാപിതാക്കളുടെ പെൺമക്കളുടെ വിവാഹ ചെലവിന്റെ സാമ്പത്തിക ഭാരം കുറയ്ക്കാൻ സാമ്പത്തിക സഹായം 75,000 രൂപ നിരക്കിൽ | 2017-18 ൽ 59.46 കോടി രൂപ പദ്ധതിയ്ക്കായി ചെലവഴിക്കുകയും 8921 പേർക്ക് ഇത് പ്രയോജനപ്പെടുകയും ചെയ്തിട്ടുണ്ട്. 2018-19 ൽ 22.71 കോടി രൂപ ചെലവഴിച്ച് 3424 കുടുംബങ്ങൾക്ക് പ്രയോജനപ്പെടുകയുണ്ടായി (2018 ആഗസ്റ്റ് 31 വരെ). |
| സ്വയം തൊഴിൽ പദ്ധതി | • പട്ടികജാതിയിൽപ്പെട്ടവരുടെ പുതിയ സംരംഭങ്ങൾക്ക് സാമ്പത്തിക സഹായം | 2017-18 ൽ സ്വയംതൊഴിൽ പദ്ധതിയ്ക്കായി 2.99 കോടി രൂപ ചെലവഴിക്കുകയും 406 പേർക്ക് പദ്ധതി പ്രയോജനപ്പെടുകയും ചെയ്തു. 2018-19ൽ 100 ശതമാനം തുക ചെലവഴിക്കുകയും 126 പേർക്ക് ഇതിന്റെ പ്രയോജനം ലഭിക്കുകയും ചെയ്തു. (2018 ആഗസ്റ്റ് 31 വരെ). (അനുബന്ധം 6.17) |

അവലംബം: പട്ടികജാതി വികസന വകുപ്പ്

വിവരങ്ങൾ ബോക്സ് 6.5 ൽ കൊടുത്തിരിക്കുന്നു. പട്ടികജാതി വികസന വകുപ്പ് നടപ്പിലാക്കിയ ഭവന പദ്ധതികളുടെയും വിതരണം ചെയ്ത ചികിത്സാ സഹായത്തിന്റെയും വിവരങ്ങൾ ചിത്രം 6.8 ലും 6.9 ലും ചിത്രീകരിച്ചിട്ടുണ്ട്.

### കോർപ്പസ് ഫണ്ട് – പട്ടികജാതി ഉപപദ്ധതിപ്രകാരമുള്ള പരിപാടികളിലെ നിർണായക വിടവു നികത്തൽ

പട്ടികജാതി ഉപപദ്ധതിയിൽ കണ്ടെത്തുന്ന നിർണ്ണായക വിടവുകൾ നികത്തുന്നതിനായി പട്ടികജാതി വികസന

**ചിത്രം 6.8** 2013-14 മുതൽ 2017-18 വരെ പട്ടികജാതി വികസനവകുപ്പ് നടപ്പിലാക്കിയ ഭവന പദ്ധതികൾ (തുക ലക്ഷത്തിൽ)




പട്ടികജാതി വികസന വകുപ്പ്

**ചിത്രം 6.9** പട്ടികജാതി വികസന വകുപ്പിൽ നിന്നും 2014-15 മുതൽ 2017-18 വരെ ചികിത്സാ സഹായം ലഭിച്ചവർ (തുക ലക്ഷത്തിൽ)




പട്ടികജാതി വികസന വകുപ്പ്

**ബോക്സ് 6.6** പട്ടികജാതി വികസന വകുപ്പിന്റെ 2017–18 ലെ പ്രധാന നേട്ടങ്ങൾ

- ലാപ് ടോപ്പ് വാങ്ങുന്നതിന് 2,357 വിദ്യാർത്ഥികൾക്കും സ്റ്റെതസ്കോപ്പ് വാങ്ങുന്നതിന് 377 എം.ബി.ബി.എസ്സ് വിദ്യാർത്ഥികൾക്കും ധനസഹായം നൽകി
- ബി.ടെക് കോഴ്സിന് പഠിക്കുന്ന 600 വിദ്യാർത്ഥികൾക്ക് പരിഹാര ബോധനം ലഭിച്ചു.
- വിദേശപഠനത്തിന് 9 വിദ്യാർത്ഥികൾക്കും മറ്റു സംസ്ഥാനങ്ങളിൽ പഠിക്കുന്നതിന് 1,388 വിദ്യാർത്ഥികൾക്കും സഹായം നൽകി
- 632 മെഡിക്കൽ/എൻജിനീയറിംഗ് വിദ്യാർത്ഥികൾക്ക് പ്രവേശന പരീക്ഷയ്ക്കുള്ള പരിശീലനം ലഭ്യമായി.
- 406 പേർക്ക് സ്വയംതൊഴിൽ സബ്സിഡി ലഭിച്ചു.
- 1,444 തൊഴിലന്വേഷകർക്ക് തൊഴിൽ പരിശീലനം നൽകി
- 446 ഗുണഭോക്താക്കൾക്ക് വിദേശത്ത് തൊഴിൽ നേടുന്നതിന് ധനസഹായം അനുവദിച്ചു
- 9, 10 ക്ലാസ്സുകളിൽ പഠിക്കുന്ന 48,039 വിദ്യാർത്ഥികൾക്ക് കേന്ദ്രസർക്കാരിൽ നിന്നും പ്രീ–മെട്രിക് സ്കോളർഷിപ്പ് ലഭ്യമാക്കി.
- "സ്വയം പര്യാപ്ത ഗ്രാമം പദ്ധതി" പ്രകാരം തെരഞ്ഞെടുത്ത 50 ഗ്രാമങ്ങളിലെ വികസന പരിപാടികൾ പൂർത്തിയാക്കി.
- ശുചീകരണത്തൊഴിലിൽ ഏർപ്പെട്ടിരിക്കുന്ന തൊഴിലാളികളുടെ 1,048 മക്കൾക്ക് കേന്ദ്രസർക്കാരിൽ നിന്നും പ്രീ–മെട്രിക് സ്കോളർഷിപ്പ് ലഭ്യമാക്കി.
- 4,403 വിദ്യാർത്ഥികൾക്ക് അയ്യങ്കാളി സ്കോളർഷിപ്പ് ലഭ്യമാക്കി.
- 2,134 ദമ്പതികൾക്ക് മിശ്ര വിവാഹ ധനസഹായം അനുവദിച്ചു.
- ഭവന പദ്ധതിയിൽ ഉൾപ്പെടുത്തി 6,615 പഠനമുറികളുടെ നിർമ്മാണം പൂർത്തിയാക്കി.
- 1,919 വിദ്യാർത്ഥികൾക്ക് ബുക്ക്ബാങ്ക് പദ്ധതി പ്രയോജനപ്പെടുത്തി
- ഭൂരഹിതർക്ക് ഭൂമി എന്ന പദ്ധതിപ്രകാരം 4,600 പേർക്ക് ഭവന നിർമ്മാണത്തിന് ഭൂമി ലഭിച്ചു
- ഭവന പദ്ധതി, കോർപ്പസ് ഫണ്ട്, വിവാഹ ധനസഹായം, പി.സി.ആർ. ആക്ട്, വാൽസല്യ നിധി എന്നീ പദ്ധതികളിൽ 100 ശതമാനം സാമ്പത്തിക നേട്ടം കൈവരിക്കുകയുണ്ടായി.

അവലംബം: പട്ടികജാതി വികസന വകുപ്പ്

വകുപ്പ് ആകെ പദ്ധതി വിഹിതത്തിന്റെ ഒരു ഭാഗം ബഡ്ജറ്റിൽ നീക്കി വയ്ക്കാറുണ്ട്. മാനവവിഭവശേഷി വികസനം, അടിസ്ഥാനാവശ്യങ്ങൾ, സാമ്പത്തിക വികസനം തുടങ്ങിയവയ്ക്ക് പ്രത്യേക ഊന്നൽ നല്കിക്കൊണ്ട് നിർണ്ണായക വിടവുകൾ നികത്തുന്നതിനുള്ള പദ്ധതികൾക്കാണ് ഈ ഫണ്ട് മാറ്റി വയ്ക്കുന്നത്.

1996–97ൽ എസ്.സി.പി. വിഹിതത്തിന്റെ ഒരു ഭാഗം 'ഇന്റൻസീവ് ഹാബിറ്റാറ്റ് ഡവലപ്മെന്റ് പ്രോഗ്രാം' എന്ന പേരിൽ വകുപ്പിന്റെ പദ്ധതികളുടെ നിർണ്ണായക വിടവുകൾ നികത്തുന്നതിനായി നിക്കി വച്ചിരുന്നു. എന്നാൽ അവശ്യമേഖലകളിലുള്ള വിഭവങ്ങളുടെ പുനർനിർണ്ണയവും പ്രോജക്ടധിഷ്ഠിത സമീപനവും ഇല്ലാത്തതിനാൽ പ്രസ്തുത പദ്ധതി കാര്യക്ഷമമായി പ്രവർത്തിച്ചില്ല. ഈ ന്യൂനതകൾ പരിഹരിക്കുന്നതിനായി, കോർപ്പസ് ഫണ്ട് വിനിയോഗിച്ച് നടപ്പിലാക്കുന്ന പദ്ധതികളുടെ നടത്തിപ്പിന് ഒരു പ്രോജക്ടധിഷ്ഠിത സമീപനം സ്വീകരിക്കുകയും 2002–03 മുതൽ എസ്.സി.പി വിഹിതത്തിന്റെ ഒരു ഭാഗം 'കോർപ്പസ് ഫണ്ട്' ഇനത്തിൽ വകയിരുത്തി വരുകയും ചെയ്യുന്നു. കോർപ്പസ് ഫണ്ടിൽ നിന്നും, പട്ടികജാതി ജനസംഖ്യയെ അടിസ്ഥാനമാക്കി മൂന്നിൽ രണ്ട് ഭാഗം തുക ജില്ലകൾക്ക് അനുവദിച്ചിരുന്നു. എന്നാൽ 12–ാം പദ്ധതി മുതൽ കോർപ്പസ് ഫണ്ടിന്റെ മൂന്നിലൊന്ന് ഭാഗം തുകയാണ് ജില്ലകൾക്കായി മാറ്റി വയ്ക്കുന്നത്. 25 ലക്ഷം രൂപ വരെയുള്ള പദ്ധതികൾക്ക് ജില്ലാ പഞ്ചായത്ത് പ്രസിഡന്റിന്റെ അദ്ധ്യക്ഷതയിലുള്ള 'പട്ടികജാതി പട്ടികവർഗക്കാർക്കായുള്ള ജില്ലാതല കമ്മിറ്റി' മുഖേന ഭരണാനുമതി നൽകുന്നു.

2017–18 ൽ ഗാന്ധിഗ്രാമം, മൂന്നിലൊന്ന് ഭാഗം തുക ജില്ലകളിലേക്ക് നൽകൽ, സ്വയംപര്യാപ്ത ഗ്രാമം പദ്ധതി, ചികിത്സാ സഹായം, വിജ്ഞാന്വാടിയുടെ ആവർത്തന ചെലവുകൾ എന്നീ പദ്ധതികൾക്കായി 100 ശതമാനം തുകയും ചെലവഴിക്കുകയുണ്ടായി. 2018–19 ൽ 100 കോടി രൂപ കോർപ്പസ് ഫണ്ടായി വകയിരുത്തിയിട്ടുണ്ട്. 2013–14 മുതൽ 2018–19 വരെ പദ്ധതിക്ക് അനുവദിച്ച തുകയും ചെലവും സംബന്ധിച്ച വിവരങ്ങൾ അനുബന്ധം 6.18 ൽ കൊടുക്കുന്നു.

## പൂൾഡ് ഫണ്ട്

വിവിധ സർക്കാർ വകുപ്പുകൾ/സ്ഥാപനങ്ങൾ/ ഏജൻസികൾ/സന്നദ്ധ സംഘടനകൾ എന്നിവ മുഖേന പട്ടികജാതിക്കാരുടെ ക്ഷേമത്തിനായി പ്രത്യേക പദ്ധതികൾ നടപ്പിലാക്കുന്നതിന് ഉദ്ദേശിച്ചിട്ടുള്ളതാണ് പൂൾഡ് ഫണ്ട്. വിവിധ വികസന വകുപ്പുകളും ഏജൻസികളും അവരുടെ പ്രോജക്ടുകൾ സംസ്ഥാന ആസൂത്രണ ബോർഡിൽ പരിശോധനയ്ക്കായി നല്കും.

സംസ്ഥാന ആസൂത്രണ ബോർഡിന്റെ പരിശോധനയ്ക്ക് ശേഷം, പദ്ധതികൾ സംസ്ഥാനതല/സ്പെഷ്യൽ വർക്കിംഗ് ഗ്രൂപ്പിന്റെ അംഗീകാരം ലഭ്യമാക്കുന്നതിനായി പട്ടികജാതി വികസന വകുപ്പിന് കൈമാറും. 2017–18 ൽ ഹോമിയോ ഹെൽത്ത് സെന്ററുകൾക്കും, മൃഗ സംരക്ഷണ വകുപ്പിനും, ഡയറി യൂണിറ്റുകൾക്കും ഈ പദ്ധതി വഴി ധനസഹായം ലഭിച്ചിട്ടുണ്ട്. 2013–14 മുതൽ 2018–19 വരെ പദ്ധതിയ്ക്ക് അനുവദിച്ച വിഹിതവും ചെലവും സംബന്ധിച്ച വിവരങ്ങൾ അനുബന്ധം 6.19ൽ കൊടുത്തിരിക്കുന്നു.

## പട്ടികജാതി ഉപപദ്ധതിയ്ക്കുള്ള പ്രത്യേക കേന്ദ്രസഹായം

പട്ടികജാതി കുടുംബങ്ങളുടെ സാമ്പത്തിക ഉന്നമന പരിപാടികൾക്കായി എല്ലാ വർഷവും കേന്ദ്രസർക്കാരിൽ നിന്നും പ്രത്യേക കേന്ദ്ര സഹായം ലഭിക്കാറുണ്ട്. ഇത് ഒരു പ്രത്യേക പരിപാടിയുടെ ഭാഗമായി ലഭിക്കുന്നതല്ല. പട്ടികജാതിക്കാർക്ക് വേണ്ടിയുള്ള വികസന പദ്ധതികൾ അവരുടെ ആവശ്യകത അനുസരിച്ച് അർത്ഥവത്തായും സമഗ്രമായും രൂപീകരിക്കുന്നതിനും കേന്ദ്ര സർക്കാർ, സംസ്ഥാന സർക്കാർ, തദ്ദേശഭരണ സ്ഥാപനങ്ങളുടെ പദ്ധതികൾ എന്നിവയിലെ നിർണ്ണായക വിടവുകൾ നികത്താനും ഇത് സഹായമാവുന്നു. എസ്.സി.എ റ്റു എസ്.സി.എസ്.പി പ്രകാരം ലഭിക്കുന്ന ധനസഹായത്തിന്റെ 75 ശതമാനം തുക ജില്ലകളിലെ പട്ടികജാതി ജനസംഖ്യയുടെ അടിസ്ഥാനത്തിൽ ജില്ലാ കളക്ടർമാർക്ക് നല്കി വരുന്നു. ശേഷിക്കുന്ന 25 ശതമാനം തുക പട്ടികജാതി വികസനവകുപ്പ് ഡയറക്ടറാണ് കൈകാര്യം ചെയ്യുന്നത്. പട്ടികജാതി കുടുംബങ്ങൾക്ക്, സബ്സിഡിയും ധനകാര്യസ്ഥാപന വായ്പയും ഉൾപ്പെടുന്ന വരുമാനദായകമായ പ്രവർത്തനങ്ങൾ ഈ പദ്ധതിപ്രകാരം ഏറ്റെടുക്കാവുന്നതാണ്. 2013–14 മുതൽ 2018–19 വരെയുള്ള എസ്.സി.എ റ്റു എസ്.സി.പി യുടെ വിഹിതവും ചെലവും അനുബന്ധം 6.20 ൽ നൽകിയിരിക്കുന്നു.

## പട്ടികവർഗ വികസനവകുപ്പിന്റെ പരിപാടികൾ

പട്ടിക വർഗക്കാരുടെ ക്ഷേമത്തിന് വേണ്ടിയുള്ള പട്ടികവർഗ ഉപപദ്ധതി അഞ്ചാം പഞ്ചവത്സര പദ്ധതിക്കാലത്താണ് (1974–75) നിലവിൽ വന്നത്. ഒരു ഉപപദ്ധതി സമീപനത്തിലൂടെ പട്ടിക വർഗക്കാർക്ക് പ്രത്യേക പരിഗണന നൽകുക എന്നതാണ് പട്ടിക വർഗ ഉപപദ്ധതിയുടെ ലക്ഷ്യം. 1983–84 മുതൽ പദ്ധതിയുടെ സമീപനത്തിൽ പലവിധ മാറ്റങ്ങൾ വരുത്തി ജില്ലാതലത്തിൽ വികേന്ദ്രീകരിക്കുകയും ചെയ്തിട്ടുണ്ട്. 73, 74 ഭരണഘടനാ ഭേദഗതികൾക്ക് ശേഷം, പട്ടികവർഗ വിഭാഗങ്ങളുടെ വികസനക്ഷേമവുമായി ബന്ധപ്പെട്ട വ്യക്തമായ ചുമതലകൾ തദ്ദേശഭരണ സ്ഥാപനങ്ങളെ ഏൽപ്പിക്കുകയുണ്ടായി.

കേരളത്തിലെ ആദ്യത്തെ (1976) സംയോജിത പട്ടികവർഗ്ഗ വികസന പ്രോജക്ടാണ് (ഐ.റ്റി.ഡി.പി) അട്ടപ്പാടിയിലെ പട്ടികവർഗ വികസന ബ്ലോക്ക്. പിന്നീട് പട്ടികവർഗ വിഭാഗത്തിന്റെ പുരോഗതിക്കായി പ്രത്യേക അധികാര പരിധിയിൽ ആറിലധികം ഐ.റ്റി.ഡി.പി–കൾ കൂടി രൂപീകരിച്ചു. ഐ.റ്റി.ഡി.പി പ്രദേശത്തിന് പുറമെ വസിക്കുന്ന പട്ടിക വർഗക്കാരുടെ വികസനം പത്ത് പട്ടികവർഗ വികസന ഓഫീസുകൾ മുഖേനയാണ് (റ്റി.ഡി.ഒ കൾ) നിലവിൽ നടപ്പിലാക്കുന്നത്. വളരെ പ്രത്യേകതയുള്ള സങ്കേത ആവാസ രീതികളും, സാംസ്കാരിക ആചാരങ്ങളും, പാരമ്പര്യ സവിശേഷതകളും ഉള്ളതിനാൽ പട്ടിക വർഗ സമൂഹം വനത്തിന്റെ ഉൾപ്രദേശങ്ങളിലോ സമീപത്തോ

**ബോക്സ് 6.7** വാത്സല്യനിധി – പുതിയ സംരംഭം

പട്ടികജാതി വിഭാഗത്തിലെ പെൺകുട്ടികൾക്ക് ശരിയായ വിദ്യാഭ്യാസം ഉറപ്പ് വരുത്തുന്നതിനും, അവരുടെ സാമൂഹിക നിലവാരവും കഴിവുകളും മെച്ചപ്പെടുത്തുന്നതിനുമായി ഇൻഷ്വറൻസുമായി ബന്ധപ്പെടുത്തുന്ന സാമൂഹിക സുരക്ഷാ പദ്ധതി ആരംഭിക്കുക എന്നതാണ് പദ്ധതിയുടെ ഉദ്ദേശ്യം. ഈ പദ്ധതിയിലൂടെ, ജനന രജിസ്ട്രേഷൻ, പൂർണ്ണമായ രോഗ പ്രതിരോധ മാർഗങ്ങൾ, സ്കൂൾ പ്രവേശനം തുടങ്ങി ഒരു പെൺകുട്ടിയുടെ ജനനം മുതൽ, പത്താംക്ലാസ്സ് വരെയുള്ള സമഗ്ര വികസനം ഉറപ്പാക്കുന്നു. പതിനെട്ട് വയസ്സാകുമ്പോൾ ലംസം പേയ്മെന്റോടെ നൽകുന്നതാണ്. ഒരു ലക്ഷത്തിൽ താഴെ വരുമാനമുള്ള രക്ഷകർത്താക്കളുടെ പെൺകുട്ടികളുടെ പേരിൽ പട്ടികജാതി വികസന വകുപ്പ് 1,38,000 രൂപ നാല് തവണകളായി എൽ.ഐ.സി–യിൽ നിക്ഷേപിക്കുന്നതാണ്. പെൺകുട്ടിക്ക് 18 വയസ്സ് പൂർത്തിയാകുമ്പോൾ 3 ലക്ഷം രൂപ തിരികെ ലഭിക്കും. ഇതു കൂടാതെ, പെൺകുട്ടിയുടെ കുടുംബാംഗങ്ങൾക്ക് അപകടം, മരണം എന്നിവ സംഭവിക്കുമ്പോൾ ഇൻഷ്വറൻസ് ആനുകൂല്യങ്ങളും ലഭിക്കുന്നതാണ്. പെൺകുട്ടിയുടെ സഹോദരനോ സഹോദരിക്കോ 9 മുതൽ 12–ാം ക്ലാസ്സ് വരെയുള്ള വിദ്യാഭ്യാസ സഹായമായി പ്രതിവർഷം 1,200 രൂപ കൂടി ഈ പദ്ധതി ഉറപ്പു വരുത്തുന്നുണ്ട്. 2017–18ൽ 9.96 കോടി രൂപ 2,555 പെൺകുട്ടികളുടെ പേരിൽ ആദ്യ തവണയായി എൽ.ഐ.സി–യിൽ നിക്ഷേപിച്ചിട്ടുണ്ട്. 2018–19 ൽ പദ്ധതിയിലൂടെ 2,538 പെൺകുട്ടികൾക്ക് പ്രയോജനം ലഭിച്ചു. (ആഗസ്റ്റ് 31, 2018 വരെ)

അവലംബം: പട്ടികജാതി വികസന വകുപ്പ്

**ബോക്സ് 6.8** 2018–ലെ പ്രളയം

| | |
|---|---|
| • ദുരന്തം ബാധിച്ച പട്ടികജാതി കുടുംബങ്ങൾ | – 89,158 |
| • മരണം | – 44 |
| • മുറിവുകൾ | – 65 |
| • തകർന്ന ഭവനങ്ങൾ | – 2,632 |
| • ഭാഗികമായി തകർന്ന ഭവനങ്ങൾ | – 11,223 |
| • ഭൂമി നഷ്ടപ്പെട്ടവർ | – 165 |
| • കൃഷി നാശനഷ്ടം | – 527.58 ഏക്കർ |
| • നാശനഷ്ടം സംഭവിച്ച കിണറുകൾ | – 6,800 |
| • റോഡുകൾ/നടപ്പാതകൾ | – 487.78 കി.മീ |
| • പൊതുകിണറുകൾ | – 405 |
| • കുടിവെള്ള പദ്ധതികൾ | – 107 |
| • ശ്മശാനങ്ങൾ | – 26 |
| • കമ്മ്യൂണിറ്റി ഹാൾ | – 2 |
| • പൂർണ്ണമായും തകർന്ന പഠനമുറി | – 21 |
| • ഭാഗികമായി തകർന്ന പഠനമുറി | – 305 |

അവലംബം: പട്ടികജാതി വികസന വകുപ്പ്

കേന്ദ്രീകരിച്ച് അധിവസിച്ചുവരുന്നു. ഇക്കാര്യങ്ങൾ പരിഗണിച്ചുകൊണ്ട്, പട്ടികവർഗക്കാരെ സംരക്ഷിക്കുകയും അതിലൂടെ അവരുടെ വികസനം സാധ്യമാക്കുകയുമാണ് പട്ടികവർഗ ഉപപദ്ധതിയുടെ തന്ത്രം. ഇതനുസരിച്ച്, സംസ്ഥാനത്തെ പട്ടികവർഗ ജനസംഖ്യയുടെ ആനുപാതിക വിഹിതത്തിന്റെ (1.45 ശതമാനം) ഏകദേശം ഇരട്ടിയോളം തുക പദ്ധതി വിഹിതമായി പട്ടികവർഗക്കാരുടെ പ്രത്യേക വികസനത്തിനായി വകയിരുത്തുന്നുണ്ട്. ബഡ്ജറ്റിൽ പട്ടികവർഗ ഉപപദ്ധതിക്ക് വകയിരുത്തുന്ന തുക സംസ്ഥാനത്തെ പട്ടികവർഗവിഭാഗങ്ങളുടെ വികസനത്തിനായി മാത്രം ചെലവഴിക്കാനുള്ളതാണ്. 2017–18ലും, 2018–19ലും സംസ്ഥാന ബഡ്ജറ്റിന്റെ 2.83 ശതമാനം തുക പട്ടികവർഗ ഉപപദ്ധതിക്കായി വകയിരുത്തിയിരുന്നു.

പട്ടികവർഗ വികസനത്തിനായുള്ള പ്രധാന വിഭവ സ്രോതസ്സുകൾ (i) സംസ്ഥാന പദ്ധതി വിഹിതം, (ii) കേന്ദ്രാവിഷ്കൃത പരിപാടികളിലെ പട്ടികവർഗ ഉപപദ്ധതിവിഹിതം, (iii) പട്ടികവർഗ ഉപപദ്ധതിക്കുള്ള പ്രത്യേക കേന്ദ്രസഹായം, ഭരണഘടനയുടെ അനുച്ഛേദം 275(1) പ്രകാരമുള്ള ധനസഹായം, പട്ടികവർഗ മന്ത്രാലയം നടപ്പിലാക്കുന്ന മറ്റു പരിപാടികളുടെ വിഹിതം, (iv) ധനകാര്യ സ്ഥാപനങ്ങളിൽ നിന്നുള്ള ധനസഹായം എന്നിവയാണ്.

2017–18 ൽ പട്ടികവർഗ വികസനവകുപ്പിന് അനുവദിച്ച 575.08 കോടി രൂപയിൽ 477.19 കോടി രൂപ (82.19 ശതമാനം) ചെലവഴിച്ചിട്ടുണ്ട്. 2018–19 –ൽ പട്ടികവർഗ വികസനത്തിനായി നീക്കിവെച്ചിട്ടുള്ള ആകെ സംസ്ഥാന പദ്ധതി വിഹിതം 826.19 കോടി രൂപയാണ്. ഇതിൽ 632.59 കോടി രൂപ (76.57 ശതമാനം) പട്ടികവർഗ വികസന വകുപ്പിനും 193.60 കോടി രൂപ (23.43 ശതമാനം) തദ്ദേശഭരണ സ്ഥാപനങ്ങൾക്കുമുള്ള വിഹിതമാണ്. 50 ശതമാനം, 100 ശതമാനം കേന്ദ്രാവിഷ്കൃത പദ്ധതികൾക്കായുള്ള കേന്ദ്രവിഹിതമായി യഥാക്രമം 15.75 കോടി രൂപയും 122.16 കോടി രൂപയുമാണ് പ്രതീക്ഷിക്കുന്നത്. ഇതുകൂടാതെ 10.00 കോടിരൂപ പട്ടികവർഗ ഉപപദ്ധതിക്കുള്ള പ്രത്യേക കേന്ദ്രസഹായമായും പ്രതീക്ഷിക്കുന്നു. 2017–18–ലും 2018–19–ലും (2018 ആഗസ്റ്റ് 31 വരെ) ചെലവായ തുകയുടെ വിവരങ്ങൾ അനുബന്ധം 6.21–ലും പട്ടികവർഗ വികസന വകുപ്പ് നടപ്പിലാക്കിയ പരിപാടികളുടെ ഭൗതികനേട്ടങ്ങൾ അനുബന്ധം 6.22–ലും കൊടുത്തിട്ടുണ്ട്.

പട്ടികവർഗ വികസന വകുപ്പിന്റെ അവലോകനം പട്ടികവർഗ വികസന വകുപ്പ് നടപ്പിലാക്കുന്ന പ്രധാന പരിപാടികളെ പൊതുവായി വിദ്യാഭ്യാസം, പാർപ്പിടം, ആരോഗ്യം, സാമൂഹിക–സാമ്പത്തിക ഉന്നമനം, നിയമപരിരക്ഷ എന്നിങ്ങനെ തരം തിരിക്കാം. 2017–18, 2018–19 (2018 ആഗസ്റ്റ് 31 വരെ) വർഷങ്ങളിൽ വകുപ്പ് നടപ്പിലാക്കിയ പ്രധാന പരിപാടികളുടെ ലക്ഷ്യങ്ങളും നേട്ടങ്ങളും ബോക്സ് 6.9ൽ നൽകുന്നു.

## കോർപ്പസ് ഫണ്ട്

വിവിധ വികസന പ്രവർത്തനങ്ങൾ ഈ പരിപാടി പ്രകാരം ഏറ്റെടുക്കുന്നതിന് 2017–18 ൽ 5,079.00 ലക്ഷം രൂപ നീക്കിവച്ചതിൽ 5,022.23 ലക്ഷം രൂപ (98.88 ശതമാനം) ചെലവഴിച്ചിട്ടുണ്ട്. സ്വയം തൊഴിൽ, വൈദഗ്ദ്ധ്യ വികസനം, ജലവിതരണവും ശുചീകരണവും, വാർത്താവിനിമയ സൗകര്യങ്ങൾ, നടപ്പാലങ്ങൾ, സാങ്കേതിക വിദ്യ കൈമാറ്റം, വിദ്യാഭ്യാസം

**ബോക്സ് 6.9** പട്ടികവർഗ വികസന വകുപ്പിന്റെ പ്രധാന പരിപാടികൾ

| പരിപാടിയുടെ പേര് | ലക്ഷ്യങ്ങൾ | നേട്ടങ്ങൾ |
|---|---|---|
| വിദ്യാഭ്യാസ പരിപാടികൾ | * പ്രീ മെട്രിക് പഠനം<br>*പോസ്റ്റ് മെട്രിക് പഠനം<br>*മാതൃകാ റസിഡൻഷ്യൽ സ്കൂളുകളുടെ നടത്തിപ്പ് തുടങ്ങിയവയ്ക്ക് വിദ്യാഭ്യാസ ധനസഹായം നൽകൽ | 2017–18ൽ പ്രീമെട്രിക് പഠനത്തിന് 3.48 കോടി രൂപ ചെലവഴിച്ചതിന്റെ പ്രയോജനം 14,265 വിദ്യാർത്ഥികൾക്ക് ലഭിച്ചു. ഇതേ കാലയളവിൽ 29.05 കോടി രൂപ പോസ്റ്റ് മെട്രിക് പഠനത്തിന് ചെലവഴിച്ചതിന്റെ പ്രയോജനം 16,111 വിദ്യാർത്ഥികൾക്ക് ലഭിക്കുകയുണ്ടായി. 2018–19ൽ (2018 ആഗസ്റ്റ് 31 വരെ) പോസ്റ്റ് മെട്രിക് പഠനത്തിന് 5.00 കോടി രൂപ ചെലവഴിക്കുകയും 16,261 വിദ്യാർത്ഥികൾക്ക് സഹായമായി നൽകുകയുണ്ടായി.<br><br>2017–18ൽ പട്ടികവർഗ വികസന വകുപ്പ് വിവിധ വിദ്യാഭ്യാസ പരിപാടികൾ നടപ്പിലാക്കുന്നതിനായി 170.90 കോടി രൂപ വകയിരുത്തിയതിൽ 143.33 കോടി രൂപ ചെലവഴിച്ചു. 2018–19ൽ (2018 ആഗസ്റ്റ് 31 വരെ) 34.75 കോടി രൂപ വകയിരുത്തിയതിൽ 196.06 കോടി രൂപ ചെലവഴിച്ചിട്ടുണ്ട്. (അനുബന്ധം 6.23 മുതൽ 6.26 വരെ) |
| ഭവന പദ്ധതി | ഭവനരഹിത പട്ടിക വർഗ കുടുംബങ്ങൾപുതിയ വീട്ടു നിർമാണത്തിന് ധന സഹായം. | 2017–18ൽ ഭവന നിർമ്മാണ പദ്ധതി പ്രകാരമുള്ള വീടുകളുടെ പണി പൂർത്തിയാക്കുന്നതിന് 115.08 കോടി രൂപ വകയിരുത്തിയതിൽ 114.82 കോടി രൂപ (99.77 ശതമാനം) ചെലവഴിച്ചു. 2018–19ൽ (2018 ആഗസ്റ്റ് 31 വരെ) ഭവന നിർമ്മാണ പദ്ധതിക്ക് വകയിരുത്തിയ 127.00 കോടി രൂപയിൽ 83.46 കോടി രൂപ (65.72 ശതമാനം) ചെലവഴിച്ചിട്ടുണ്ട്. (ചിത്രം 6.10 അനുബന്ധം 6.27, 6.28) |
| ആരോഗ്യ പരിപാടി | ക്ഷയം, കുഷ്ഠം, ചൊറി, അരിവാൾ രോഗം, ജലജന്യരോഗങ്ങൾ മുതലായവയ്ക്ക് ചികിത്സാ ധനസഹായം നൽകൽ | 2017–18ൽ 36.75 കോടി രൂപ ആരോഗ്യ സംരക്ഷണ പ്രവർത്തനങ്ങൾക്ക് പദ്ധതി വിഹിതമായി വകയിരുത്തുകയും 39.58 (107.70 ശതമാനം) കോടി രൂപ ചെലവഴിക്കുകയും ചെയ്തു. 2018–19ൽ 42.81 കോടി രൂപ വകയിരുത്തിയതിൽ 19.17 കോടി രൂപ (44.78 ശതമാനം) (2018 ആഗസ്റ്റ് 31 വരെ) ചെലവഴിച്ചിട്ടുണ്ട്. (അനുബന്ധം 6.29) |
| ഭൂരഹിത പട്ടിക വർഗക്കാരുടെ പുനരധിവാസം | ഓരോ ഭൂരഹിത പട്ടികവർഗ കുടുംബത്തിനും മാസ്റ്റർ പ്ലാനിനെ അടിസ്ഥാനമാക്കി കുറഞ്ഞത് ഒരേക്കർ ഭൂമി പരമാവധി അഞ്ച് ഏക്കർ എന്ന പരിധിക്ക് വിധേയമായി നൽകൽ. | ഈ പദ്ധതിയിൽ (2018, ആഗസ്റ്റ് 31 വരെ) 811 കുടുംബങ്ങൾക്ക് 350.78 ഏക്കർ ഭൂമി വിതരണം ചെയ്തിട്ടുണ്ട്. ജില്ലതിരിച്ചുള്ള വിവരങ്ങൾ അനുബന്ധം 6.30ൽ നൽകിയിരിക്കുന്നു. |

അവലംബം: പട്ടികവർഗ വികസന വകുപ്പ്

**ചിത്രം 6.10** 2012–13 മുതൽ 2018–19* വരെ പട്ടികവർഗ വികസന വകുപ്പ് നടപ്പിലാക്കിവരുന്ന ഭവന പദ്ധതിയുടെ വിഹിതവും ചെലവും, തുക ലക്ഷത്തിൽ




* (2018 ആഗസ്റ്റ് 31 വരെ)
അവലംബം: പട്ടികവർഗ വികസന വകുപ്പ് & പ്ലാൻ സ്പേസ്

**ബോക്സ് 6.10** പട്ടികവർഗ വികസന വകുപ്പിന്റെ പ്രധാന പരിപാടികൾ

| വിദ്യാഭ്യാസ സ്ഥാപനങ്ങൾ | ആരോഗ്യ സ്ഥാപനങ്ങൾ |
|---|---|
| 20 മാതൃക റസിഡൻഷ്യൽ വിദ്യാലയങ്ങൾ<br>22 ഏകാദ്ധ്യാപക വിദ്യാലയങ്ങൾ<br>13 നഴ്സറി വിദ്യാലയങ്ങൾ<br>10 കിന്റർഗാർട്ടനുകൾ<br>3 ബാലവാടികൾ<br>ഒരു വികാസ് വാടി<br>3 ബാലവിജ്ഞാന കേന്ദ്രങ്ങൾ<br>പ്രാക്തന ഗോത്ര വർഗക്കാർക്കുള്ള ഏഴ് പെരിപ്പതറ്റിക് വിദ്യാഭ്യാസ കേന്ദ്രങ്ങൾ<br>106 പ്രീമെട്രിക് ഹോസ്റ്റലുകൾ<br>9 പോസ്റ്റ് മെട്രിക് ഹോസ്റ്റലുകൾ<br>12 പരിശീലന കേന്ദ്രങ്ങൾ<br>2 തൊഴിൽ പരിശീലന കേന്ദ്രങ്ങൾ<br>1 വ്യവസായ പരിശീലന സ്ഥാപനം | ഒരു ആയുർവേദ ആശുപത്രി<br>17 ആയുർവേദ ഔഷധശാലകൾ<br>5 ഔട്ട്പേഷ്യന്റ് ക്ലിനിക്കുകൾ<br>16 മൊബൈൽ മെഡിക്കൽ യൂണിറ്റ്<br>4 മിഡ് വൈഫറി കേന്ദ്രങ്ങൾ |

അവലംബം: പട്ടികവർഗ വികസന വകുപ്പ്

**ബോക്സ് 6.11** പ്രാക്തന ഗോത്രവർഗം (പി.വി.റ്റി.ജി.) – (ട്രൈബൽ സർവ്വെ, 2008)

സംസ്ഥാനത്തെ പട്ടികവർഗ വിഭാഗത്തിൽപ്പെട്ട – കാട്ടുനായ്ക്കൻ, കുറുമ്പർ, കാടർ, കൊറഗ, ചോലനായ്ക്കൻ എന്നീ അഞ്ച് വിഭാഗങ്ങൾ പ്രാക്തന ഗോത്രവർഗക്കാരാണ്. ട്രൈബൽ സർവ്വെ 2008 അനുസരിച്ച് 603 സങ്കേതങ്ങളിൽ 6,771 കുടുംബങ്ങളിലായി 26,273 പ്രാക്തന ഗോത്രവർഗ ജനസംഖ്യ ഉണ്ട്. സംസ്ഥാനത്തെ മൊത്തം പട്ടികവർഗ വിഭാഗ ജനസംഖ്യയുടെ 6.17 ശതമാനം പ്രാക്തന ഗോത്രവർഗക്കാരാണ്. ഇതിൽ കാട്ടുനായ്ക്കൻ (76.10 ശതമാനം) വയനാട്, കോഴിക്കോട്, മലപ്പുറം, പാലക്കാട്, ഇടുക്കി എന്നീ ജില്ലകളിലാണ് പ്രധാനമായും കേന്ദ്രീകരിച്ചിരിക്കുന്നത്. പട്ടികവർഗ ജനസംഖ്യയിൽ ഏറ്റവും കുറവ് ജനസംഖ്യയുള്ള പ്രാക്തന ഗോത്ര വർഗവിഭാഗമായ (1.56 ശതമാനം) ചോലനായ്ക്കൻ സമുദായം മലപ്പുറം ജില്ലയിലാണുള്ളത്.

പ്രാക്തന ഗോത്രവർഗക്കാരുടെ ജില്ല തിരിച്ചുള്ള വിശദാംശങ്ങൾ

| ക്രമ നം | പ്രാക്തന ഗോത്രവർഗത്തിന്റെ പേര് | ജില്ല | ആകെ ജനസംഖ്യ |
|---|---|---|---|
| 1 | കാട്ടുനായ്ക്കൻ | വയനാട്, കോഴിക്കോട്, മലപ്പുറം, പാലക്കാട്, ഇടുക്കി | 19,995 |
| 2 | കുറുമ്പർ | പാലക്കാട് | 2,251 |
| 3 | കാടർ | തൃശ്ശൂർ, പാലക്കാട്, കോഴിക്കോട് | 1,974 |
| 4 | കൊറഗ | കാസർഗോഡ് | 1,644 |
| 5 | ചോലനായ്ക്കൻ | മലപ്പുറം | 409 |
| | | ആകെ | 26,273 |

അവലംബം: പട്ടികവർഗ വികസന വകുപ്പ്

**ബോക്സ് 6.12** 2018–ലെ പ്രളയം

സംസ്ഥാനത്തെ കാര്യമായി ബാധിച്ച 2018 ആഗസ്റ്റിലെ കനത്ത മഴ പട്ടികവർഗ സമൂഹം വസിച്ചിരുന്ന താഴ്ന്ന പ്രദേശങ്ങളിൽ വ്യാപകമായ വെള്ളപ്പൊക്കമുണ്ടാക്കി. 11 ജില്ലകളിലായി 578–ഓളം സങ്കേതങ്ങളെ വെള്ളപ്പൊക്കം ബാധിക്കുകയുണ്ടായി. ഈ പ്രദേശങ്ങളിൽ താമസിച്ചിരുന്ന 10,743 പട്ടികവർഗ വിഭാഗക്കാരിൽ 7,664 ആളുകൾക്ക് അഭയസ്ഥാനം ആവശ്യമായി വരുകയും ഇവർക്ക് അഭയം നൽകുന്നതിനായി സംസ്ഥാനത്തൊട്ടാകെ 308 ഇവാക്വുവേഷൻ സെന്ററുകൾ തുറക്കുകയും ചെയ്തു. ജല, വൈദ്യുതി വിതരണം തടസ്സപ്പെടുകയും നിർണ്ണായക പശ്ചാത്തല സൗകര്യങ്ങളായ റോഡുകൾ, പാലങ്ങൾ എന്നിവയ്ക്ക് പുറമെ മണ്ണ് – വിള സംരക്ഷണ സംവിധാനങ്ങൾക്ക് വൻതോതിൽ നാശനഷ്ടമുണ്ടാവുകയും ചെയ്തു. കോട്ടയം, ഇടുക്കി, പാലക്കാട്, വയനാട്, മലപ്പുറം എന്നീ ജില്ലകളിലെ 19 അധിവാസ പ്രദേശങ്ങങ്ങളിലെ 332 കുടുംബങ്ങൾക്ക് പൂർണ്ണമായും 8 അധിവാസ പ്രദേശങ്ങളിലെ 105 കുടുംബങ്ങൾക്ക് ഭാഗികമായ നാശനഷ്ടം ഉണ്ടാക്കുകയും ചെയ്തു. 519 വീടുകൾ പൂർണ്ണമായും 1,334 വീടുകൾ ഭാഗികമായും തകർന്നിട്ടുണ്ടെന്ന് പ്രാഥമിക റിപ്പോർട്ടുകൾ വ്യക്തമാക്കുന്നു.

അവലംബം: പട്ടികവർഗ വികസന വകുപ്പ്

മെച്ചപ്പെടുത്തൽ, ആരോഗ്യ പരിപാലനം തുടങ്ങിയവ കോർപ്പസ് ഫണ്ടിലെ ഘടകങ്ങളാണ്. 2012–13 മുതൽ 2018–19 വരെ (2018 ആഗസ്റ്റ് 31 വരെ) ഉള്ള കോർപ്പസ് ഫണ്ടിന്റെ വിഹിതവും ചെലവും സംബന്ധിച്ച വിവരം അനുബന്ധം 6.31–ലും, ചിത്രം 6.11–ലും ജില്ല തിരിച്ചുള്ള 2017–18–ലെ വിവരങ്ങൾ അനുബന്ധം 6.32–ലും നൽകിയിരിക്കുന്നു.

## ഭാവി സാധ്യതകൾ

സംസ്ഥാനത്ത് പട്ടികവർഗവിഭാഗക്കാർക്കിടയിൽ കൃഷി അനുബന്ധ പ്രവർത്തനങ്ങൾ വികസിപ്പിക്കുന്നതിന് വലിയ സാധ്യതയാണുള്ളത്. പട്ടികവർഗവിഭാഗക്കാരുടെയോ പട്ടികവർഗ വികസനവകുപ്പിന്റെയോ നേരിട്ടുള്ള നിയന്ത്രണത്തിൽ ഗണ്യമായ കൃഷി ഭൂമിയുണ്ട്. നിലവിൽ പട്ടികവർഗ വികസനവകുപ്പും, ട്രൈബൽ റീസെറ്റിൽമെന്റ് ആന്റ് ഡവലപ്മെന്റ് മിഷനും (ടി.ആർ.ഡി.എം.) പട്ടികവർഗ വിഭാഗത്തിലെ ഗുണഭോക്താക്കൾക്ക് വിതരണം ചെയ്തിട്ടുള്ള കൃഷിഭൂമിയുടെ ആകെ വിസ്തൃതി 15,000 ഏക്കറിലധികമാണ്.

ഈ പ്രദേശങ്ങൾ ധാരാളം പ്രകൃതി വിഭവങ്ങളുള്ളതും കൃഷിയുടെയും അനുബന്ധപ്രവർത്തനങ്ങളുടെയും വികസനത്തിന് വളരെയധികം സാധ്യതയുള്ളവയുമാണ്. ആധുനിക രീതിയിലുള്ള കൃഷിയും അനുബന്ധപ്രവർത്തനങ്ങളും (ഉദാ:– ചെറുകിട ജലസേചനത്തിന്റെ സഹായത്തോടെയുള്ള മൃഗസംരക്ഷണവും ഉൾനാടൻ മത്സ്യബന്ധനവും) പ്രാവർത്തികമാക്കുകയാണെങ്കിൽ സുസ്ഥിരമായ പുതിയ വരുമാന മാർഗങ്ങൾ സൃഷ്ടിക്കുന്നതിന് വളരെ സാധ്യതയുണ്ട്. പ്രദേശത്തിന്റെ കാർഷിക പാരിസ്ഥിതിക സാഹചര്യങ്ങൾ കണക്കിലെടുത്ത് വിവിധതരത്തിൽ വരുമാനം വർദ്ധിപ്പിക്കുന്നതിനുള്ള മാർഗ്ഗങ്ങൾ വികസിപ്പിക്കാവുന്നതാണ്.

## പട്ടികവർഗ ഉപപദ്ധതിക്കുവേണ്ടിയുള്ള പ്രത്യേക കേന്ദ്രസഹായം (എസ്.സി.എ റ്റു റ്റി.എസ്.പി)

പട്ടികവർഗ്ഗ കുടുംബങ്ങൾക്ക് പ്രയോജനപ്പെടുന്ന വിദ്യാഭ്യാസം, ആരോഗ്യം, തൊഴിൽ പ്രദാനം ചെയ്യുന്ന വരുമാനദായക പ്രവർത്തനങ്ങൾ എന്നിവ ഏറ്റെടുക്കുന്നതിനായി സംസ്ഥാന പദ്ധതികൾക്കു പുറമേ കേന്ദ്രസർക്കാരിൽ നിന്ന് അധിക വിഹിതമായി ലഭ്യമാകുന്ന ഫണ്ടാണ് പട്ടികവർഗ ഉപപദ്ധതിക്കുള്ള പ്രത്യേക കേന്ദ്രസഹായം. 2009–10 മുതൽ 2018–19 വരെ (ആഗസ്റ്റ് 31, 2018 വരെ) പട്ടികവർഗ ഉപപദ്ധതിക്കുള്ള പ്രത്യേക കേന്ദ്ര സഹായത്തിന്റെ വിഹിതവും ചെലവും സംബന്ധിച്ച വിവരങ്ങൾ അനുബന്ധം 6.33ൽ കൊടുത്തിരിക്കുന്നു.

## കേരള ഇൻസ്റ്റിറ്റ്യൂട്ട് ഫോർ റിസർച്ച് ട്രെയിനിങ് ആന്റ് ഡവലപ്മെന്റ് സ്റ്റഡീസ് ഫോർ എസ്.സി/എസ്.റ്റി (കിർത്താഡ്സ്)

1970ൽ ദേശീയ മാതൃകയിൽ സ്ഥാപിച്ച ട്രൈബൽ റിസർച്ച് ആന്റ് ട്രെയിനിംഗ് സെന്ററാണ് പിന്നീട് കേരള ഇൻസ്റ്റിറ്റ്യൂട്ട് ഫോർ റിസർച്ച് ട്രെയിനിങ് ആന്റ് ഡവലപ്മെന്റ് സ്റ്റഡീസ് ഫോർ എസ്.സി/എസ്.റ്റി (കിർത്താഡ്സ്) എന്ന സ്ഥാപനമായി അംഗീകരിച്ചത്. ഈ സ്ഥാപനം സംസ്ഥാനത്തെ പട്ടികജാതി, പട്ടിക വർഗക്കാരെക്കുറിച്ച് പഠനങ്ങളും ഗവേഷണവും നടത്തുന്നു.

**ചിത്രം 6.11** 2012–13 മുതൽ 2018–19* വരെ കോർപ്പസ് ഫണ്ട് വിഹിതവും ചെലവും, തുക ലക്ഷത്തിൽ




* (2018 ആഗസ്റ്റ് 31 വരെ)
അവലംബം: പട്ടികവർഗ വികസന വകുപ്പ് & പ്ലാൻ സ്പേസ്

പട്ടികജാതി വികസനവകുപ്പ്, പട്ടികവർഗ വികസനവകുപ്പ്, റവന്യൂ ഡിവിഷണൽ ഓഫീസർമാർ, തഹസിൽദാർമാർ, ജില്ലാ കളക്ടർമാർ എന്നിവരുടെ ആവശ്യ പ്രകാരം സംശയാസ്പദമായ കേസുകളിൽ പ്രസ്തുത സ്ഥാപനം നരവംശ സംബന്ധിയായ അന്വേഷണം നടത്തി റിപ്പോർട്ട് നൽകുന്നുണ്ട്. ഈ സ്ഥാപനത്തിന്റെ പ്രവർത്തന വിശദാംശങ്ങൾ അനുബന്ധം 6.34ൽ നൽകിയിട്ടുണ്ട്.
കിർത്താഡ്സിന്റെ പരിശീലന വിഭാഗം പട്ടികവർഗ വികസനത്തിനായി നിരവധി പരിപാടികൾ നടപ്പിലാക്കുകയും ഏകോപിപ്പിക്കുകയും ചെയ്യുന്നു. ഈ വിഭാഗം ധാരാളം പരിശീലനപരിപാടികളും, കാര്യശേഷി വർധിപ്പിക്കൽ പരിപാടികളും, ശാക്തീകരണ പരിപാടികളും, വിദ്യാഭ്യാസ പരിപാടികളും നടത്തിവരുന്നു. കൂടാതെ, സംസ്ഥാനത്തെ പട്ടികജാതി, പട്ടികവർഗ വിഭാഗങ്ങളുടെ പാരമ്പര്യ നൃത്തവും സംഗീതവും ഉൾപ്പെടുത്തിക്കൊണ്ടുള്ള ആദികലാഗ്രാമം പരിപാടിയും ഏറ്റെടുത്തു നടത്തിവരുന്നു. കിർത്താഡ്സിന്റെ വിവിധ പരിപാടികളുടെ വിഹിതവും ചെലവും അനുബന്ധം 6.35ൽ നൽകിയിട്ടുണ്ട്.

## പൗരാവകാശ സംരക്ഷണവും അതിക്രമങ്ങൾ തടയാനുള്ള നിയമം നടപ്പാക്കലും

പട്ടികജാതി, പട്ടികവർഗ വിഭാഗക്കാർക്കെതിരെയുള്ള കുറ്റകൃത്യങ്ങൾ തടയുവാനായി പൗരാവകാശ സംരക്ഷണ നിയമവും അതിക്രമങ്ങൾ തടയാനുള്ള നിയമവും 1989ൽ പാസ്സാക്കിയിട്ടുണ്ട്. ഈ നിയമം പട്ടികജാതി പട്ടികവർഗ വിഭാഗങ്ങൾക്ക് അയിത്തം കൽപ്പിക്കുകയോ അയിത്ത പ്രചാരണം നടത്തുകയോ ചെയ്യുന്നവർക്ക് ശിക്ഷ ഉറപ്പാക്കുകയും, ഈ വിഭാഗങ്ങൾക്കെതിരെയുള്ള അതിക്രമങ്ങൾ തടയുകയും ചെയ്യുന്നു. അക്രമത്തിനിരയാവരുടെ വിചാരണ, പുനരധിവാസം, എന്നിവയ്ക്കായി പ്രത്യേക കോടതി, പ്രൊട്ടക്ഷൻ സെൽ, പ്രത്യേക പോലീസ്റ്റേഷൻ എന്നിവ രൂപീകരിച്ചിട്ടുണ്ട്.

2017–18 ൽ 397 പട്ടികജാതിക്കാർ അതിക്രമങ്ങൾക്ക് ഇരയായതായി രജിസ്റ്റർ ചെയ്യപ്പെടുകയും 511.99 ലക്ഷം രൂപ അവർക്ക് നഷ്ടപരിഹാരമായി നൽകുകയും ചെയ്തിട്ടുണ്ട്. (അനുബന്ധം 6.36) ഏറ്റവും കൂടുതൽ അതിക്രമങ്ങൾ റിപ്പോർട്ട് ചെയ്തിട്ടുള്ളത് തിരുവനന്തപുരം ജില്ലയിലാണ് (74 എണ്ണം).

കഴിഞ്ഞ നാലു വർഷക്കാലത്തെ കണക്കുകൾ നോക്കിയാൽ സംസ്ഥാനത്ത് പട്ടികജാതിക്കാർക്ക് എതിരെയുള്ള കുറ്റകൃത്യങ്ങളിൽ 13.4 ശതമാനം വർദ്ധനവുണ്ടായതായി കാണുന്നു. 2013–14 ൽ 350 കുറ്റകൃത്യങ്ങളാണ് റിപ്പോർട്ട് ചെയ്തിരുന്നത്. 2017–18 ആയപ്പോൾ ഇത് 397 ആയി ഉയർന്നു. 2018–19 ൽ ആഗസ്റ്റ് 31, 2018 വരെയുള്ള കണക്ക് പ്രകാരം 321 പേർ അതിക്രമത്തിനിരയായതായി റിപ്പോർട്ട് ചെയ്യുകയും പരിഹാരത്തുകയായി 391.32 ലക്ഷം രൂപ നൽകുകയും ചെയ്തു.

പട്ടികവർഗക്കാർക്കെതിരെ ഏറ്റവും കൂടുതൽ അതിക്രമങ്ങൾ 111 എണ്ണം ഉണ്ടായിട്ടുള്ളത് 2014–15 –ലാണെന്ന് കാണാം. 2017–18 ൽ ഇത് 35 ആയി കുറഞ്ഞിട്ടുണ്ട്. കേരളത്തിൽ പട്ടികജാതി പട്ടികവർഗക്കാർക്കെതിരെയുള്ള കുറ്റകൃത്യങ്ങൾ സംബന്ധിച്ച വിശദവിവരങ്ങൾ അനുബന്ധം 6.37ൽ ചേർത്തിരിക്കുന്നു.

## കേരള സംസ്ഥാന പട്ടികജാതി പട്ടികവർഗ്ഗ വികസന കോർപ്പറേഷൻ

1956–ലെ കമ്പനി ആക്ട് അനുസരിച്ച് 1972–ലാണ് കേരള സംസ്ഥാന പട്ടികജാതി പട്ടികവർഗ്ഗ വികസന

**ചിത്രം 6.12** 2013–14 മുതൽ 2017–18 വരെ പട്ടികജാതി വിഭാഗക്കാർക്കെതിരെ രജിസ്റ്റർ ചെയ്ത അതിക്രമങ്ങളുടെ എണ്ണവും പരിഹാര തുകയും (തുക ലക്ഷത്തിൽ)




പട്ടികജാതി വികസന വകുപ്പ്

**ചിത്രം 6.13** 2013–2014 മുതൽ 2017–18 വരെ പട്ടികവർഗ വിഭാഗക്കാർക്കെതിരെ രജിസ്റ്റർ ചെയ്ത അതിക്രമങ്ങളുടെ എണ്ണവും പരിഹാര തുകയും (തുക ലക്ഷത്തിൽ)




അവലംബം : പട്ടികവർഗ വികസന വകുപ്പ്

കോർപ്പറേഷൻ സ്ഥാപിതമായത്. പട്ടികജാതി/ പട്ടികവർഗ്ഗ വിഭാഗത്തിൽ നിന്നുള്ള സംരംഭകരുടെ ആവശ്യങ്ങൾക്കും അഭിലാഷങ്ങൾക്കും യോജിക്കുന്ന തരത്തിലുള്ള ക്ഷേമപരിപാടികൾ ആവിഷ്ക്കരിക്കുകയും വിവിധ വരുമാനദായകമായ പദ്ധതികൾ നടപ്പിലാക്കുകയും ചെയ്യുന്നു. കോർപ്പറേഷൻ നടപ്പിലാക്കിവരുന്ന പദ്ധതികളെ (i) ഒറ്റത്തവണ വായ്പാ പദ്ധതി (ii) ദേശീയ പട്ടികജാതി ധനകാര്യ വികസന കോർപ്പറേഷനു (എൻ എസ് എഫ് ഡി സി) മായി ചേർന്നു നടപ്പിലാക്കുന്ന ഒറ്റത്തവണ പദ്ധതികൾ ((ii) ദേശീയ പട്ടികവർഗ്ഗ ധനകാര്യ വികസന കോർപ്പറേഷനുമായി (എൻ ഡി ടി എഫ് ഡി സി) ചേർന്ന് നടപ്പിലാക്കുന്ന പദ്ധതികൾ എന്നിങ്ങനെ തരം തിരിക്കാവുന്നതാണ്.

2017–18 ൽ കോർപ്പറേഷൻ 6,249.68 ലക്ഷം രൂപ 4,824 ഗുണഭോക്താക്കൾക്ക് വിതരണം ചെയ്യുകയുണ്ടായി. 2018–19 ൽ (ആഗസ്റ്റ് 31, 2018 വരെ) 2,232 ഗുണഭോക്താക്കൾക്ക് വിവിധ പദ്ധതികൾക്കായി ധനസഹായം നൽകിയിട്ടുണ്ട്. കോർപ്പറേഷന്റെ പദ്ധതി തിരിച്ചുള്ള ഭൗതിക സാമ്പത്തിക നേട്ടങ്ങൾ അനുബന്ധം 6.38ൽ ചേർത്തിട്ടുണ്ട്.

## മറ്റ് പിന്നാക്ക വിഭാഗങ്ങളുടെ ക്ഷേമം

ഭരണഘടനയുടെ 340–ാം അനുഛേദം പ്രകാരവും മണ്ഡൽ കമ്മീഷന്റെ ശുപാർശയുടെ അടിസ്ഥാനത്തിലും പിന്നാക്ക വിഭാഗക്കാരുടെ സാമൂഹികവും സാമ്പത്തികവുമായുമുള്ള ക്ഷേമത്തിനായി 2011 നവംബറിൽ സംസ്ഥാന സർക്കാർ പിന്നാക്ക വിഭാഗ വികസന വകുപ്പ് രൂപീകരിച്ചു. സാമൂഹികവും സാമ്പത്തികവുമായി പിന്നാക്കം നിൽക്കുന്നവരെ സമൂഹത്തിന്റെ മുഖ്യധാരയിലേക്ക് കൊണ്ടുവരാൻ ഒ.ബി.സി, ഒ.ഇ.സി വിദ്യാർത്ഥികൾക്കുള്ള വിദ്യാഭ്യാസ പദ്ധതികൾ ഉൾപ്പെടെ വിവിധ പദ്ധതികൾ വകുപ്പ് നടപ്പിലാക്കി വരുന്നു.

ഒ.ബി.സി വിഭാഗക്കാർക്കുള്ള വിദ്യാഭ്യാസ പദ്ധതികളിൽ പ്രീ–മെട്രിക് സ്കോളർഷിപ്പുകളും, പോസ്റ്റ് മെട്രിക് സ്കോളർഷിപ്പുകളും ഉൾപ്പെടുന്നു. 2017–18 സാമ്പത്തിക വർഷത്തിൽ 1,55,257 ഒ.ബി.സി വിദ്യാർത്ഥികൾക്ക് പോസ്റ്റ് മെട്രിക് സ്കോളർഷിപ്പും, 3,42,467 വിദ്യാർത്ഥികൾക്ക് പ്രീ മെട്രിക് സ്കോളർഷിപ്പും ലഭിച്ചിട്ടുണ്ട്. ഒ.ഇ.സി വിദ്യാഭ്യാസ

**ബോക്സ് 6.13** പട്ടികജാതിക്കാർക്കും പട്ടികവർഗക്കാർക്കും എതിരെയുള്ള അതിക്രമങ്ങൾ തടയാനുള്ള നിയമഭേദഗതി 2018

2018 ആഗസ്റ്റ് 3–ന് പട്ടികജാതിക്കാർക്കും പട്ടികവർഗക്കാർക്കും എതിരെയുള്ള അതിക്രമങ്ങൾ തടയാനുള്ള നിയമത്തിന്റെ ഭേദഗതി ബിൽ ലോക് സഭയിൽ അവതരിപ്പിക്കുകയുണ്ടായി. തുടർന്ന് ലോക് സഭയും, രാജ്യസഭയും പ്രസ്തുത ബിൽ പാസാക്കുകയും ചെയ്തു. പ്രസ്തുത ആക്ട് പ്രകാരം, കുറ്റാരോപിതനായ ഒരു വ്യക്തിയെ അറസ്റ്റു ചെയ്യുന്നതിന് ഇൻവെസ്റ്റിഗേറ്റിംഗ് ഓഫീസർക്ക് ഒരു അതോറിറ്റിയുടെയും അംഗീകാരം ആവശ്യമില്ലെന്നും ഇതിനായി ഫസ്റ്റ് ഇൻഫർമേഷൻ റിപ്പോർട്ട് രജിസ്റ്റർ ചെയ്യുന്നതിന് യാതൊരു പ്രാഥമിക അന്വേഷണവും ആവശ്യമില്ലെന്നും വ്യവസ്ഥ ചെയ്യുന്നു. ഈ നിയമപ്രകാരം കുറ്റാരോപിതനായ വ്യക്തിക്ക് മുൻകൂർ ജാമ്യത്തിന് അപേക്ഷിക്കാനുള്ള അവസരവും നിഷേധിക്കുന്നു.

ഉറവിടം: കേന്ദ്ര സാമൂഹിക നീതി മന്ത്രാലയ റിപ്പോർട്ട്

ധന സഹായ പദ്ധതിയിലൂടെ, 2,47,580 ഒ.ഇ.സി വിദ്യാർത്ഥികൾക്ക് പോസ്റ്റ് മെട്രിക് സ്കോളർഷിപ്പും, 2,26,075 വിദ്യാർത്ഥികൾക്ക് പ്രീ-മെട്രിക് സ്കോളർഷിപ്പും ലഭിച്ചു. വകുപ്പ് നടപ്പിലാക്കിവരുന്ന മറ്റ് സാമൂഹിക ക്ഷേമ പദ്ധതികളിൽ തൊഴിലവസര വർദ്ധന പരിപാടി, വിദേശ പഠനത്തിനുള്ള സ്കോളർഷിപ്പ്, ആട്ടോമൊബൈൽ വ്യവസായ മേഖലയിൽ തൊഴിൽ, പരമ്പരാഗത തൊഴിലുകൾക്കുള്ള സഹായം, ഹോസ്റ്റൽ നിർമ്മാണം തുടങ്ങിയവ ഉൾപ്പെടുന്നു. പരമ്പരാഗത തൊഴിൽ സംരക്ഷണത്തിന്റെ ഭാഗമായി ഗ്രാമീണ മേഖലയിലെ പരമ്പരാഗത ബാർബർമാരെ ആധുനികവൽക്കരിക്കുന്നതിന് 2016-17 വർഷം മുതൽ 'പരമ്പരാഗത ബാർബർഷോപ്പുകളുടെ നവീകരണം' എന്ന പദ്ധതി നടപ്പിലാക്കി വരുന്നു. ഈ പദ്ധതിയിലൂടെ 2017-18 കാലയളവിൽ 1,052 വ്യക്തികൾക്കും 'പരമ്പരാഗത കരകൗശല വിദഗ്ദ്ധർക്ക് നൈപുണ്യ വികസന പരിശീലനവും പണി ആയുധങ്ങൾക്ക് ഗ്രാന്റും' എന്ന പദ്ധതിയിലൂടെ 3100 വ്യക്തികൾക്കും പ്രയോജനം ലഭിക്കുകയുണ്ടായി.

2017-18 സാമ്പത്തികവർഷം പിന്നാക്ക വിഭാഗ വികസന വകുപ്പിനുള്ള ബഡ്ജറ്റ് വിഹിതം 162.2 കോടി രൂപയായിരുന്നെങ്കിലും 207.95 കോടി രൂപ (128.20 ശതമാനം) ചെലവഴിക്കുകയുണ്ടായി. 2018-19 വർഷത്തിൽ സംസ്ഥാന സർക്കാർ പിന്നാക്ക വികസന വകുപ്പിന് വകയിരുത്തിയിരിക്കുന്നത് 114.2 കോടി രൂപയാണ്. ഇതിൽ 28.2 കോടി രൂപ കേന്ദ്രാവിഷ്കൃത പദ്ധതികളുടെ സംസ്ഥാന വിഹിതമാണ്. 2018-19 ൽ 50 കോടി രൂപ 100 ശതമാനം കേന്ദ്രാവിഷ്കൃത പദ്ധതി സഹായമായി ലഭിക്കുമെന്ന് പ്രതീക്ഷിക്കുന്നു. 31.08.2018 വരെ വകുപ്പ് 50.67 കോടി രൂപ ചെലവഴിച്ചിട്ടുണ്ട്. 2017-18, 2018-19 (31.08.2018 വരെ) എന്നീ വർഷങ്ങളിൽ വകുപ്പ് നടപ്പിലാക്കിയ വിവിധ പരിപാടികളുടെ ചെലവും ഭൗതിക നേട്ടവും അനുബന്ധം 6.38-ലും അനുബന്ധം 6.39-ലും ചേർത്തിരിക്കുന്നു.

### കേരള സംസ്ഥാന പിന്നാക്ക വിഭാഗ വികസന കോർപ്പറേഷൻ (കെ.എസ്.ബി.സി.ഡി.സി)

കെ.എസ്.ബി.സി.ഡി.സി സംസ്ഥാന തലത്തിൽ വിവിധ ദേശീയ ധനകാര്യ ഏജൻസികളുടെ ഫണ്ട് ലഭ്യമാക്കുന്ന പ്രധാന ഏജൻസിയായി പ്രവർത്തിക്കുന്നു. ദാരിദ്ര്യ രേഖയ്ക്കു താഴെയുള്ള പിന്നാക്ക വിഭാഗങ്ങൾക്ക് കുറഞ്ഞ പലിശ നിരക്കിൽ കോർപ്പറേഷൻ ധനസഹായം നൽകി വരുന്നു. കോർപ്പറേഷൻ വിവാഹ ധനസഹായ പദ്ധതി, വിദ്യാശ്രീ വായ്പ, വിദേശത്ത് തൊഴിലിനായുള്ള വായ്പ, സുവർണ്ണശ്രീ വായ്പ എന്നീ ക്ഷേമ പദ്ധതികൾ തനതുഫണ്ടും സംസ്ഥാന സർക്കാർ സഹായവും വിനിയോഗിച്ച് നടപ്പിലാക്കിവരുന്നു. 2017-18 ൽ കോർപ്പറേഷൻ 402.86 കോടി രൂപ ലോണായി വിതരണം ചെയ്യുകയും ഇത് 45,757 പേർക്ക് പ്രയോജനപ്പെടുകയും ചെയ്തു. ഇതിൽ 36,933 പേർ (80.72 ശതമാനം) സ്ത്രീകളാണ്. 2018-19 ൽ (2018 ആഗസ്റ്റ് 31 വരെയുള്ള കണക്കനുസരിച്ച്) 148.97 കോടി രൂപ 10,368 പേർക്കായി വിതരണം ചെയ്തിട്ടുണ്ട്. 2017-18, 2018-19 (2018 ആഗസ്റ്റ് 31 വരെ) വർഷങ്ങളിലെ കോർപ്പറേഷന്റെ ധനസ്രോതസ്സ് തിരിച്ചുള്ള ചെലവും ഭൗതിക നേട്ടവും അനുബന്ധം 6.40ൽ കൊടുത്തിട്ടുണ്ട്.

### കേരള സംസ്ഥാന പരിവർത്തിത ക്രൈസ്തവ ശുപാർശിത വിഭാഗ വികസന കോർപ്പറേഷൻ

1956-ലെ ഇന്ത്യൻ കമ്പനീസ് ആക്റ്റ് അനുസരിച്ച്, 1980ൽ കേരള സംസ്ഥാന പരിവർത്തിത ക്രൈസ്തവ ശുപാർശിത വിഭാഗ വികസന കോർപ്പറേഷൻ രൂപീകരിച്ചു. പട്ടികജാതി വിഭാഗങ്ങളിൽ നിന്നും മറ്റു ശുപാർശിത വിഭാഗങ്ങളിൽ നിന്നും ക്രിസ്ത്യൻ വിഭാഗത്തിലേക്ക് പരിവർത്തനം ചെയ്യപ്പെട്ടവരുടെ സാമൂഹികവും, വിദ്യാഭ്യാസപരവും, സാംസ്കാരികവും, സാമ്പത്തികവുമായ ഉന്നമനത്തിലൂടെ അവരുടെ സമ്പൂർണ്ണ ജീവിത നിലവാരം ഉയർത്തുക എന്നതാണ് കോർപ്പറേഷന്റെ പ്രധാന ലക്ഷ്യം. സംസ്ഥാന സർക്കാരിൽ നിന്നും വാർഷികാടിസ്ഥാനത്തിൽ ലഭിക്കുന്ന ഓഹരി മൂലധന സഹായവും ഗ്രാന്റുകളും എൻ.ബി.സി.എഫ്.ഡി.സി യിൽ നിന്നും ലഭിക്കുന്ന വായ്പാ സഹായവുമാണ് കോർപ്പറേഷന്റെ പ്രധാന ധനസ്രോതസ്സുകൾ. കൃഷിഭൂമി വാങ്ങൽ, വിദേശ തൊഴിൽ, പാർപ്പിടം, വിദ്യാർത്ഥികൾക്ക് ധനസഹായം, വിവാഹ വായ്പ, കൃഷിയും അനുബന്ധ മേഖലയിലുമുള്ള സഹായം, ചെറുകിട കച്ചവടം, വിദ്യാഭ്യാസ വായ്പ തുടങ്ങിയവയാണ് കോർപ്പറേഷൻ നടപ്പിലാക്കുന്ന മുഖ്യ പദ്ധതികൾ. 2013-14 മുതൽ 2018-19 (ആഗസ്റ്റ് 31 വരെ) സംസ്ഥാന സർക്കാർ സഹായത്തോടെ നടപ്പിലാക്കിയ വായ്പാ പദ്ധതികളുടെ വിശദാംശങ്ങൾ അനുബന്ധം 6.41-ലും അനുബന്ധം 6.42-ലും കൊടുത്തിരിക്കുന്നു.

### ന്യൂനപക്ഷ ക്ഷേമം

ജനസംഖ്യാ കണക്കെടുപ്പ് പ്രകാരം 2001 മുതൽ 2011 വരെയുള്ള പത്ത് വർഷ കാലയളവിൽ സംസ്ഥാനത്തെ ന്യൂനപക്ഷ ജനവിഭാഗങ്ങളുടെ ശതമാനം 43.84 ൽ നിന്നും 44.99 ആയി വളർന്നിട്ടുണ്ട്. 1992 ലെ ദേശീയ ന്യൂനപക്ഷ കമ്മീഷൻ നിയമ പ്രകാരം ന്യൂനപക്ഷ വിഭാഗങ്ങളിൽ ഉൾപ്പെടുന്നത് മുസ്ലീം, ക്രിസ്ത്യൻ, ബുദ്ധ, സിഖ്, പാർസി, ജൈന എന്നീ മതവിഭാഗങ്ങളിൽപ്പെട്ടവരാണ്. ജീവിത നിലവാര ഘടകങ്ങളുടെ അടിസ്ഥാനത്തിൽ നോക്കിയാൽ മുസ്ലീം വിഭാഗത്തിന്റെ അവസ്ഥ വളരെ പിന്നാക്കമാണ്. ന്യൂനപക്ഷ സമുദായങ്ങളുടെ സാമൂഹികവും

സാമ്പത്തികവുമായ പിന്നാക്കാവസ്ഥയെ പ്രതിനിധാനം ചെയ്യാനും, ജസ്റ്റിസ് രജീന്ദർ സച്ചാർ കമ്മിറ്റിയുടെയും പാലൊളി മുഹമ്മദ്കുട്ടി കമ്മിറ്റിയുടെയും റിപ്പോർട്ടുകൾ നടപ്പാക്കാനും 2012ൽ സംസ്ഥാനത്ത് ന്യൂനപക്ഷ ക്ഷേമ വകുപ്പ് രൂപീകരിച്ചു. വിദ്യാഭ്യാസ ധനസഹായം, വിവാഹബന്ധം വേർപെടുത്തിയ/വിധവകളായ/ ഭർത്താവ് ഉപേക്ഷിച്ച/ന്യൂനപക്ഷ വിഭാഗത്തിലെ സ്ത്രീകൾക്കുള്ള ഭവന പദ്ധതി, ന്യൂനപക്ഷ കേന്ദ്രീകൃത മേഖലയിലെ കുടിവെള്ള വിതരണ പദ്ധതി എന്നിവയാണ് ന്യൂനപക്ഷ ക്ഷേമ വകുപ്പ് നടപ്പിലാക്കിവരുന്ന പ്രധാന പദ്ധതികൾ. 2018–19ൽ ഗവൺമെന്റ്/എയ്ഡഡ് പോളിടെക്നിക്കുകളിൽ ത്രിവത്സര ഡിപ്ലോമ കോഴ്സുകൾക്ക് പഠിക്കുന്ന ന്യൂനപക്ഷ വിഭാഗ വിദ്യാർത്ഥികൾക്ക് എ.പി.ജെ അബ്ദുൾ കലാം സ്കോളർഷിപ്പ്, ഗവൺമെന്റ്/ എയ്ഡഡ് വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ നേഴ്സിംഗ് ഡിപ്ലോമ/ പാരാ മെഡിക്കൽ കോഴ്സുകൾ ചെയ്യുന്ന വിദ്യാർത്ഥികൾക്ക് മദർ തെരേസ സ്കോളർഷിപ്പ്, പ്രീമാരിറ്റൽ കൗൺസിലിംഗ് സെന്റർ, ന്യൂനപക്ഷ റിസർച്ച് സെന്റർ എന്നിങ്ങനെ നാല് പുതിയ പദ്ധതികൾ ന്യൂനപക്ഷക്ഷേമത്തിനായി ആരംഭിക്കുകയുണ്ടായി.

2017–18 വർഷം കേന്ദ്രസഹായം ഉൾപ്പെടെ ബഡ്ജറ്റിൽ വകയിരുത്തിയ 99 കോടി രൂപയിൽ 82.36 (83.19 ശതമാനം) കോടി രൂപ ചെലവഴിച്ചു. 2018–19 സാമ്പത്തിക വർഷത്തിൽ സംസ്ഥാന ഗവൺമെന്റ് വകയിരുത്തിയ 90.75 കോടി രൂപയിൽ 10 കോടി രൂപ കേന്ദ്രാവിഷ്കൃത പദ്ധതിയുടെ സംസ്ഥാന വിഹിതമാണ്. കൂടാതെ 15 കോടി രൂപ, 2018–19 ൽ ബഹുമേഖലാ വികസന പരിപാടികൾക്കായുള്ള 60 ശതമാനം കേന്ദ്ര സഹായമായും പ്രതീക്ഷിക്കുന്നു.

2017–18, 2018–19 (ആഗസ്റ്റ് 31 വരെ) വർഷങ്ങളിൽ വകുപ്പ് നടപ്പിലാക്കിയ പദ്ധതികളുടെ ഭൗതിക, സാമ്പത്തിക നേട്ടങ്ങൾ അനുബന്ധം 6.43–ലും അനുബന്ധം 6.44–ലും ചേർത്തിരിക്കുന്നു.

### കേരള സംസ്ഥാന ന്യൂനപക്ഷ ധനകാര്യ വികസന കോർപ്പറേഷൻ

മുസ്ലീം, ക്രിസ്ത്യൻ, ബുദ്ധ, ജൈന, സിഖ്, പാർസി തുടങ്ങിയ ന്യൂന പക്ഷവിഭാഗങ്ങളുടെ ക്ഷേമത്തിനായി 2013 മാർച്ച് 22 ന് പൂർണ്ണമായും ഗവൺമെന്റ് ഉടമസ്ഥതയിൽ കേരള സംസ്ഥാന ന്യൂനപക്ഷ ധനകാര്യ വികസന കോർപ്പറേഷൻ രൂപീകരിക്കുകയുണ്ടായി. സ്വയം തൊഴിൽ വായ്പ, ബിസിനസ് വികസനവായ്പ, വിദ്യാഭ്യാസവായ്പ, വിസ വായ്പ, പ്രവാസി വായ്പ, തൊഴിലാളികൾക്കുള്ള വിവിധോദ്ദേശ്യ വായ്പ, മദ്രസ്സ അദ്ധ്യാപകർക്കും പൊതു വിഭാഗങ്ങൾക്കുമുള്ള ഭവന വായ്പ മുതലായവയാണ് കോർപ്പറേഷൻ നടപ്പിലാക്കി വരുന്ന പ്രധാന പദ്ധതികൾ. വിവിധ വായ്പകളും സ്കീമുകളും നടപ്പിലാക്കുന്നതിന് സംസ്ഥാന ഗവൺമെന്റിൽ നിന്നും ഓഹരി മൂലധനമായി 49.20 കോടി രൂപയും ദേശീയ ന്യൂനപക്ഷ വികസന ധനകാര്യ കോർപ്പറേഷനിൽ നിന്നും ധനസഹായമായി 30.60 കോടി രൂപയും കോർപ്പറേഷന് നാളിതുവരെ ലഭിച്ചിട്ടുണ്ട്.

ഓഹരി മൂലധനമായി 2018–19ൽ കോർപ്പറേഷന് ലഭിച്ചത് 15 കോടി രൂപയാണ്. കോർപ്പറേഷന്റെ സാമ്പത്തിക ഭൗതിക നേട്ടങ്ങൾ അനുബന്ധം 6.45– ൽ നല്കിയിരിക്കുന്നു.

### മുന്നോക്ക സമുദായങ്ങളുടെ ക്ഷേമം (സമുന്നതി)

2011–ലെ ജനസംഖ്യാ കണക്ക് അനുസരിച്ച് സംസ്ഥാന ജനസംഖ്യയിൽ 26 ശതമാനത്തോളം മുന്നോക്ക വിഭാഗങ്ങളാണ്. ഈ സമുദായങ്ങളിലെ കുറച്ച് വിഭാഗങ്ങൾ സാമ്പത്തിക പിന്നാക്കാവസ്ഥ നേരിടുന്നവരാണ്. മുന്നോക്ക വിഭാഗങ്ങളിൽ സാമ്പത്തികമായി പിന്നോക്കം നിൽക്കുന്നവരുടെ സമഗ്ര വികസനവും ക്ഷേമവും ലക്ഷ്യമാക്കി കേരള സർക്കാർ 2012 നവംബർ 8–ന് മുന്നോക്ക സമുദായ കോർപ്പറേഷൻ രൂപീകരിച്ചു. സാമ്പത്തികമായി പിന്നാക്കം നിൽക്കുന്നവർക്ക്, വിദ്യാഭ്യാസ നിലവാരം ഉയർത്തുക, ജീവിത സാഹചര്യങ്ങൾ മെച്ചപ്പെടുത്തുക, സർവ്വോന്മുഖമായ വികസനം ഉറപ്പാക്കുക തുടങ്ങിയവയ്ക്ക് ധനസഹായം നൽകി ഈ ലക്ഷ്യം കൈവരിക്കുന്നതിന് ഉദ്ദേശിക്കുന്നു.

കോർപ്പറേഷൻ നടപ്പിലാക്കുന്ന പ്രധാന പരിപാടികളിൽ സ്കോളർഷിപ്പ്, പരിശീലനത്തിനുള്ള സഹായം, തവണ വായ്പാ സഹായം, നൈപുണ്യ സംരംഭകത്വ വികസനം, ജീർണ്ണിച്ച അഗ്രഹാരങ്ങളുടെയും വീടുകളുടെയും പുനരുദ്ധാരണം എന്നിവ ഉൾപ്പെടുന്നു. 2017–18ൽ ബഡ്ജറ്റിൽ വകയിരുത്തിയ 32 കോടി രൂപയിൽ 22.27 കോടി രൂപ (69.59 ശതമാനം) ചെലവഴിച്ചു. 2018–19ൽ വിവിധ പരിപാടികൾക്കായി കോർപ്പറേഷന് വകയിരുത്തിയിരിക്കുന്നത് 42 കോടി രൂപയാണ്. 2017–18, 2018–19 (ആഗസ്റ്റ് 31 വരെ) വർഷങ്ങളിൽ കോർപ്പറേഷൻ നടപ്പിലാക്കിയ പദ്ധതികളുടെ ഭൗതിക, സാമ്പത്തിക നേട്ടങ്ങൾ അനുബന്ധം 6.46ൽ ചേർത്തിരിക്കുന്നു.

### 13–ാംപഞ്ചവത്സര പദ്ധതിയിൽ ദുർബല വിഭാഗങ്ങളോടുള്ള വീക്ഷണം

ഭൂമി, പുരയിടം, ഭവനം എന്നിവ ലഭ്യമാക്കുക, ഏറ്റവും മെച്ചപ്പെട്ട വിദ്യാഭ്യാസ സൗകര്യങ്ങൾ എല്ലാ തലങ്ങളിലും പ്രാപ്യമാക്കുക, രാജ്യത്തെവിടെയും ആധുനിക തൊഴിലുകൾ ചെയ്യുന്നതിന് പ്രാപ്തിയുള്ള ഒരു പുതുതലമുറയെ വാർത്തെടുക്കുക, പട്ടികജാതി

പട്ടികവർഗക്കാരുടെ സംവരണ ഒഴിവുകൾ നികത്തുക, ഭക്ഷ്യ സുരക്ഷ ഉറപ്പാക്കുക എന്നിവയ്ക്കാണ് പട്ടികജാതി, പട്ടികവർഗ വികസനവുമായി ബന്ധപ്പെട്ട് പതിമൂന്നാം പഞ്ചവത്സരപദ്ധതി പ്രാധാന്യം നൽകിയിട്ടുള്ളത്. ഈ വിഭാഗക്കാരുടെ സാമൂഹിക സാമ്പത്തിക വികസനത്തിനും അവരുടെ അവകാശങ്ങൾ സംരക്ഷിക്കുന്നതിനും ആസൂത്രണ പ്രക്രിയ മുൻതൂക്കം നൽകുന്നതാണ്. പതിമൂന്നാം പഞ്ചവത്സര പദ്ധതിയിൽ പട്ടികജാതി പട്ടികവർഗ വിഭാഗക്കാർക്കായുള്ള 'പട്ടികജാതി ഉപപദ്ധതിയും' (എസ്.സി.എസ്.പി.) പട്ടികവർഗ വിഭാഗക്കാർക്കായുള്ള 'പട്ടികവർഗ ഉപപദ്ധതിയും' (റ്റി.എസ്.പി.) പ്രസ്തുത വിഭാഗങ്ങളുടെ സംസ്ഥാനത്തെ ആകെ ജനസംഖ്യയുടെ അനുപാതത്തേക്കാൾ കൂടുതൽ വകയിരുത്തുന്നതാണ്.

മറ്റ് പിന്നാക്ക വിഭാഗത്തിലെ ഏറ്റവും ദുർബല വിഭാഗക്കാരെ മുൻനിർത്തിയുള്ള സമഗ്രവും സുസ്ഥിരവുമായ ഒരു വികസന തന്ത്രമാണ് മറ്റ് പിന്നാക്കവിഭാഗക്കാർക്കായി(ഒ.ബി.സി.) രൂപകൽപ്പന ചെയ്യേണ്ടത്. മറ്റ് പിന്നാക്ക വിഭാഗത്തിലെ ഭവന രഹിതരായ മുഴുവനാളുകൾക്കും ഭവനം നൽകുക, ഗുണനിലവാരമുള്ള വിദ്യാഭ്യാസം, നൈപുണ്യ വികസനം, സംരംഭകത്വ പരിശീലനം, തൊഴിൽദായക പരിപാടികൾ, മാവന വിഭവവികസനം എന്നിവ നടപ്പാക്കുന്നതിലൂടെ ന്യൂനപക്ഷ വിഭാഗക്കാർ അഭിമുഖീകരിക്കുന്ന സാമ്പത്തിക സാമൂഹിക പ്രശ്നങ്ങളെ അതിജീവിക്കാൻ സാധിക്കും. മുന്നാക്ക വിഭാഗം അഭിമുഖീകരിക്കുന്ന പല പ്രധാന പ്രശ്നങ്ങളുടെയും ഫലപ്രദമായ പരിഹാര മാർഗതന്ത്രം എന്ന നിലയിൽ പുതുതായി സ്കോളർഷിപ്പ് പദ്ധതികൾ നടപ്പിലാക്കുക, ഹൈസ്കൂൾ മുതൽ പ്രൊഫഷണൽ വിദ്യാഭ്യാസം വരെ നൽകേണ്ട ഫീസ് ലഭ്യമാക്കുക, മുന്നാക്ക കുടുംബത്തിലെ ദുർബലരായ വനിതകൾ കുടുംബനാഥയായുള്ള അഗ്രഹാരങ്ങളുടെ നവീകരണം എന്ന പദ്ധതികൾ അടക്കം പല ക്ഷേമപദ്ധതികളും നടപ്പിലാക്കേണ്ടതായിട്ടുണ്ട്.

*"ഉചിതമായി വിപുലീകരിച്ച സാമൂഹ്യ ഇൻഷ്വറൻസ് വരുമാന സുരക്ഷിതത്വം. ഇത് ദൌർല്ലഭ്യത്തിൻ മേലുള്ള ഒരു ആഘാതമാണ്. എന്നാൽ പുനർനിർമ്മാണത്തിന്റെ പാതയിൽ വളരെ പ്രധാന്യമർഹിക്കുന്ന അഞ്ചു ഘടകങ്ങളിൽ ഒന്നും ആഘാതമേൽപ്പിക്കാൻ ചിലപ്പോൾ എളുപ്പവുമാണ്. രോഗം, അറിവില്ലാഴ്മ, നികൃഷ്ടത, നിഷ്ക്രിയത്വവുമാണ് മറ്റ് പ്രധാനമേറിയ ഘടകങ്ങൾ" (ബെവെരിദ്ഗെ, 1942).*

ദുരിതമനുഭവിക്കുന്ന വിഭാഗക്കാരുടെ സാമൂഹ്യ സുരക്ഷിതത്വം സംസ്ഥാനത്തിന്റെ ചുമതലയാണ് തൊഴിൽ മേഖലയിലെ സുരക്ഷിതത്വം കുറഞ്ഞു വരുന്നതും സാമ്പത്തിക അസന്തുലിതാവസ്ഥ ഉയർന്നുവരുന്നതിന്റെ വിപത്തും ഈ കാലഘട്ടത്തിൽ സാമൂഹ്യ സുരക്ഷാ കൂടുതൽ പ്രാധാന്യം അർഹിക്കുന്നു. സാമ്പത്തിക നയങ്ങളുടെ സാമൂഹ്യ ആഘാതങ്ങൾ സാമൂഹ്യ മേഖലയിൽ നിന്നും ക്ഷേമ നടപടികളിൽ നിന്നും സംസ്ഥാനത്തെ പിന്തിരിപ്പിക്കുന്നതിനുള്ള വെല്ലുവിളിയാകുന്നു. വിപണന ശക്തികളുടെ ഇതരത്തിലുള്ള ശ്രമങ്ങൾ സാമൂഹ്യ സുരക്ഷിതത്വത്തിലെ സംസ്ഥാന എടപെടലുകളെ എതിർക്കാവുന്ന അവസ്ഥയിലല്ല

സാമൂഹ്യ സുരക്ഷ പരിപാടികളും പദ്ധതികളും അവകാശാധിസ്ഥാനത്തിലുള്ള ചട്ടക്കൂടിലേക്ക മാറ്റിയെടുക്കണമെന്നുള്ള സമീപനത്തിന് സ്വീകാര്യത വന്നിട്ടുണ്ട്.ഇത് സംസ്ഥനത്തിന്റെ ധർമം മാത്രമല്ല. സാമൂഹ്യ സുരക്ഷിതത്വത്തിന്റെ 2 വശങ്ങളായ 'സംരക്ഷണം' ഉദ്ദേശിക്കുന്നത് അപകടങ്ങൾ, ദാരിദ്ര്യം, അനാരോഗ്യം, തൊഴിലില്ലായ്മ, എന്നിവ മൂലം ജീവിത സാഹചര്യങ്ങളിലും ജീവിത നിലവാരത്തിലും ഉണ്ടാകുന്ന തകർച്ചയിൽ നിന്നും സംരക്ഷണം എന്നതും 'ഉയർച്ച' ലക്ഷ്യമിടുന്നത് ജീവിത നിലവാരങ്ങൾ മെച്ചപ്പെടുത്തലും ഇല്ലായ്മകൾ മൂലമുണ്ടാകുന്ന വൈകല്യങ്ങളെ തരണം ചെയ്യുവാൻ വ്യക്തികളെ സഹായിക്കുകയെന്നതുമാണ്. സമഗ്രമായ ഉൾപ്പെടുത്തൽ, കുറവുകൾ ഉണ്ടെങ്കിൽ നടത്തേണ്ട പുതിയ ഇടപെടലുകൾ സർക്കാരിന് സുസ്ഥിര വികസന പദ്ധതി ലക്ഷ്യങ്ങൾ നേടിയെടുക്കുന്ന ഇരട്ടിക്കലും ധാരാളിത്തം ഒഴിവാക്കലും ഉറപ്പു വരുത്തേണ്ടതാണ്. സാമൂഹ്യ സുരക്ഷിതത്വത്തിനും ക്ഷേമത്തിനുമായി സംസ്ഥാന സർക്കാർ 2017–18, 2018–19 എന്നീ കാലയളവിൽ സംസ്ഥാന വിഹിതത്തിന്റെ 2.49 ശതമാനം, 2.43 ശതമാനം തുക യഥാക്രമം വകയിരുത്തിയിട്ടുണ്ട്.

അംഗപരിമിതർ, മുതിർന്നവർ, ക്ലേശകരമായ ജീവിതം നയിക്കുന്ന സ്ത്രീകൾ, കുട്ടികൾ എന്നിവർക്ക് സാമൂഹ്യ സുരക്ഷാ നടപടികൾ കൈക്കൊള്ളുന്ന കാര്യത്തിൽ കേരളം കൈവരിച്ച നേട്ടങ്ങൾ അനവധിയാണ്. കേരളത്തിൽ സാമൂഹ്യനീതി വകുപ്പും വനിതാ ശിശു വികസന വകുപ്പും അതിന്റെ കീഴിൽ പ്രവർത്തിക്കുന്ന മറ്റ് ഏജൻസികളുമാണ് സാമൂഹ്യ സുരക്ഷിതത്വവും ക്ഷേമവുമായി ബന്ധപ്പെട്ട വിഷയങ്ങൾ കൈകാര്യം ചെയ്യുന്നത്. സാമൂഹ്യസുരക്ഷാ പരിപാടികൾക്കായി നിലകൊള്ളുന്ന വകുപ്പുകളും ഏജൻസികളും അവരുടെ പ്രധാന പ്രവർത്തനങ്ങളും അനുബന്ധം 6.47 –ൽ കൊടുത്തിരിക്കുന്നു.

## കേരളത്തിലെ സാമൂഹ്യ സുരക്ഷാ പരിപാടികളുടെ തരം തിരിവ്.

കേരളത്തിലെ സാമൂഹ്യ സുരക്ഷാ പരിപാടികളെ രണ്ട് വിഭാഗമായി തരം തിരിക്കാവുന്നതാണ്.

- എ. സ്ഥാപനങ്ങളിലൂടെ നൽകുന്ന സംരക്ഷണം
- ബി. സാമൂഹ്യ സഹായ പരിപാടികൾ

## എ. സ്ഥാപനങ്ങളിലൂടെ നൽകുന്ന സംരക്ഷണം

സംസ്ഥാനത്ത് സർക്കാരും സർക്കാരിതര സംഘടനകളും മറ്റു സന്നദ്ധ സംഘടനകളും ചേർന്ന് സമൂഹത്തിൽ ദുർബലരായവർക്ക് സ്ഥാപനങ്ങളിലൂടെ പരിചരണവും സംരക്ഷണവും നൽകുന്നു. സംസ്ഥാനത്ത് സാമൂഹ്യ സുരക്ഷ പദ്ധതികൾ നടപ്പാക്കുന്നതിനുള്ള നോഡൽ ഏജൻസി സാമൂഹ്യ നീതി വകുപ്പ് ആയിരുന്നു. സ്ത്രീകളുടെയും കുട്ടികളുടെയും ശാക്തീകരണവും ക്ഷേമവുമായി ബന്ധപ്പെട്ട പ്രവർത്തനങ്ങൾക്ക് അർത്ഥവത്തായ പ്രാധാന്യം നൽകുന്നതിനായി 2017–18ൽ സാമൂഹ്യനീതിവകുപ്പ് വിഭജിച്ചു സ്ത്രീകൾക്കും കുട്ടികൾക്കുമുള്ള വികസന വകുപ്പ് രൂപീകരിച്ചു. സ്ത്രീകളെയും കുട്ടികളെയും സംബന്ധിക്കുന്ന വിഷയങ്ങൾ കൈകാര്യം ചെയ്യുന്നതിനും കേന്ദ്ര സംസ്ഥാന പദ്ധതികൾ നടപ്പാക്കുന്നതിനുമുള്ള നോഡൽ ഏജൻസി വനിതാശിശു വികസനവകുപ്പാണ്. സാമൂഹ്യ നീതി വകുപ്പിന് കീഴിൽ 29 ക്ഷേമ സ്ഥാപനങ്ങളും 2 തൊഴിൽ പരിശീലന കേന്ദ്രങ്ങളും ഉണ്ട്. അംഗപരിമിതരുടെയും മുതിർന്നവരുടെയും പരിചരണം സംരക്ഷണം, പുനരധിവാസം എന്നിവ ഈ സ്ഥാപനങ്ങളുടെ ചുമതലയിൽപ്പെടുന്നു. ഇതിൽ 16 സ്ഥാപനങ്ങൾ മുതിർന്നവർക്കായുള്ളതും 15 സ്ഥാപനങ്ങൾ ഭിന്നശേഷിക്കാർക്കുള്ളതുമാണ്. വനിതാശിശുവികസന വകുപ്പിൻ കീഴിൽ വനിതകളുടെയും ശിശുക്കളുടെയും

സംരക്ഷണത്തിനും പുനരധിവാസത്തിനുമായി 44 സ്ഥാപനങ്ങൾ പ്രവർത്തിച്ചു വരുന്നു. ഇതിൽ 27 സ്ഥാപനങ്ങൾ കുട്ടികൾക്കുള്ളതും 17 സ്ഥാപനങ്ങൾ സ്ത്രീകൾക്കുള്ളതുമാണ്. സ്ഥാപനങ്ങളിലൂടെയുള്ള സേവനം മുഖേന സാമൂഹ്യ നീതി വകുപ്പും വനിതശിശു വികസന വകുപ്പും 2050ൽ അധികം പേർക്കും സർക്കാരിതര സംഘടനകൾ മുഖേന 50000–ലധികം പേർക്കും പുനരധിവാസം നൽകിയിട്ടുണ്ട്. ഈ കാലയളവിൽ വകുപ്പുകളുടെ കീഴിലുള്ള ചില ക്ഷേമ സ്ഥാപനങ്ങളിലെ അന്തേവാസികളുടെ എണ്ണം അനുവദനീയമായ അംഗങ്ങളേക്കാൾ കുറവാണെന്ന് കാണാം. രജിസ്റ്റർ ചെയ്ത് പ്രവർത്തിക്കുന്ന സ്ഥാപനങ്ങളിലെ 2017–18 ലെ അനുവദനീയമായ അംഗസംഖ്യ 91017 ആണെന്നിരിക്കെ അന്തേവാസികളുടെ എണ്ണം 50719 ആയിരുന്നു. ഇത് മൊത്തം അനുവദനീയമായ സംഖ്യയുടെ 56 ശതമാനം വരും. വകുപ്പിന്റെ കീഴിലുള്ള ക്ഷേമ സ്ഥാപനങ്ങളിൽ മഹിളാമന്ദിരം, ആശാഭവൻ, പകൽ പരിപാലന കേന്ദ്രങ്ങൾ, വൃദ്ധസദനങ്ങൾ, കൗമാരപ്രായക്കാർക്കുള്ള ആഫ്റ്റർ കെയർ ഹോമുകൾ, പ്രതീക്ഷാഭവൻ, പ്രത്യാശാഭവൻ എന്നിവിടങ്ങളിൽ അന്തേയവാസികളുടെ എണ്ണം അനുവദനീയമായ അംഗസംഖ്യയേക്കാൾ കൂടുതലാണ്. വകുപ്പിന്റെ കീഴിൽ രജിസ്റ്റർ ചെയ്ത് പ്രവർത്തിക്കുന്ന സ്ഥാപനങ്ങളിൽ നിർഭയ ഷെൽട്ടർ ഹോമുകളിൽ അന്തേവാസികളുടെ എണ്ണം അനുവദനീയമായ അംഗസംഖ്യയേക്കാൾ കൂടുതലും അനാഥർക്കുള്ള സ്ഥാപനങ്ങളിൽ കുറവും ആയിരുന്നു. എന്നിരുന്നാലും ഇന്റലക്ച്വൽ ഡിസബലിറ്റീസ് (ഓട്ടിസം, സെറിബ്രൽ പാൾസി, മൾട്ടിപ്പിൾ ഡിസബലിറ്റീസ്, ബുദ്ധിമാന്ദ്യം) ബാധിച്ച കുട്ടികൾക്കുള്ള ഏതെങ്കിലും തരത്തിലുള്ള പരിചരണ സ്ഥാപനങ്ങളോ/അസിസ്റ്റഡ് ലിവിംഗ് ഹോമുകളോ സംസ്ഥാനത്ത് ഇല്ലാത്തത് വളരെ ഉത്കണ്ഠ ഉളവാക്കുന്ന കാര്യമാണ്. മുൻപുള്ളതിന് ഉപരിയായി പുതിയ സ്ഥാപനങ്ങൾ തുടങ്ങാൻ ഒരു സംയോജിത സമീപനത്തിലൂന്നിയ നയ രൂപീകരണവും സൂക്ഷ്മമായ ആസൂത്രണവും ആവശ്യമാണെന്ന് ഈ കാര്യങ്ങൾ വ്യക്തമാക്കുന്നു. സാമൂഹ്യ നീതി വകുപ്പിന്റെയും വനിതാശിശു വകുപ്പിന്റെയും കീഴിലുള്ള പ്രധാന ക്ഷേമ സ്ഥാപനങ്ങളിലെ അന്തേവാസികളുടെ ജില്ല തിരിച്ചുള്ള വിവരം അനുബന്ധം 6.48 –ലും രജിസ്റ്റർ ചെയ്ത് പ്രവർത്തിക്കുന്ന സ്ഥാപനങ്ങളുടേത് അനുബന്ധം 6.49 –ലും ചേർത്തിട്ടുണ്ട്.

## ബി. സാമൂഹ്യ സഹായ പരിപാടികൾ

സമൂഹത്തിൽ ഉപജീവനത്തിന് വഴിയില്ലാത്ത പാവപ്പെട്ടവരുടെ ഇടയിൽനിന്ന് ദാരിദ്ര്യവും മറ്റ് പിന്നോക്കാവസ്ഥയും തുടച്ച് നീക്കാൻ ലക്ഷ്യമിട്ട പരിപാടികളാണ് ഈ വിഭാഗത്തിൽ ഉൾപ്പെടുന്നത്. വിവിധ സാമൂഹ്യ സഹായ പരിപാടികൾ ചുവടെ ചേർക്കുന്നു. മുതിർന്ന പൌരന്മാരുടെ ക്ഷേമം സംബന്ധിച്ച വിശദാംശങ്ങൾ നാലാം അദ്ധ്യായത്തിൽ കൊടുത്തിട്ടുണ്ട്.

## തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളിലൂടെയുള്ള സാമൂഹ്യ സുരക്ഷാ പെൻഷൻ പദ്ധതികൾ

വാർദ്ധക്യകാല പെൻഷൻ, വികലാംഗ പെൻഷൻ, വിധവാ പെൻഷൻ, 50 വയസ്സിന് മേലെ പ്രായമുള്ള അവിവാഹിതരായ സ്ത്രീകൾക്കുള്ള പെൻഷൻ, കർഷക

**ചിത്രം 6.14** തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങൾ വഴിയുള്ള പെൻഷൻ പദ്ധതികളുടെ ഗുണഭോക്താക്കൾ 2017–18




അവലംബം: അവലംബം: ഇൻഫൊർമേഷൻ കേരള മിഷൻ -സേവന പെൻഷൻ

തൊഴിലാളി പെൻഷൻ എന്നിവയാണ് പ്രധാനപ്പെട്ട സാമൂഹ്യ സുരക്ഷാ പെൻഷൻ പദ്ധതികൾ. 2015, ഏപ്രിൽ മാസം മുതൽ പുതുതായി ആരംഭിച്ച ഡയറക്ട് ബെനിഫിറ്റ് ട്രാൻസ്ഫർ (ഡി.ബി.ടി) വഴിയാണ് പെൻഷൻ വിതരണ നടപടികൾ നടപ്പാക്കിവരുന്നത്. 2018 നവംബർ 31 വരെ സംസ്ഥാനത്ത് 44.20 ലക്ഷം പെൻഷൻകാർ നിലവിലുണ്ട്. വാർദ്ധക്യകാല പെൻഷൻ വിഭാഗത്തിലും (49.71 ശതമാനം) തുടർന്ന് വിധവാ പെൻഷനിലുമാണ് (28.95 ശതമാനം) ഏറ്റവും കൂടുതൽ പെൻഷൻകാർ ഉള്ളത് (ചിത്രം 6.14).

പെൻഷൻ പദ്ധതികളിൽ ഏറ്റവും കൂടുതൽ ഗുണഭോക്താക്കൾ തിരുവനന്തപുരം ജില്ല യിലും കുറഞ്ഞത് വയനാട് ജില്ലയിലുമാണ്. ജില്ല തിരിച്ചുള്ള കണക്ക് അനുബന്ധം 6.50 –ൽ ചേർത്തിരിക്കുന്നു.

## അംഗപരിമിതരുടെ ക്ഷേമം

അംഗപരിമിതർക്കുള്ള സേവനം പ്രത്യേക ശ്രദ്ധയർഹിക്കുന്നു. ആഗോളതലത്തിൽ ചർച്ച ചെയ്യപ്പെടുന്നതുപോലെ ഭിന്നശേഷിക്കാരെ ഇനിയും വെറുതെയുള്ള ഒരു ക്ഷേമ പ്രിസത്തിൽക്കൂടി നോക്കിക്കാണാതെ ഈ പരിപാടികളെ അവകാശാടിസ്ഥാനത്തിലും വികസനോന്മുഖമായും തിരിച്ചറിയേണ്ടതുണ്ട്. നിഷ്ക്രിയരായ ഗുണഭോക്താക്കൾ എന്നതിലുപരി വികസനരംഗത്ത് തുല്യപങ്ക് വഹിക്കുന്നവരും വേണ്ട സംഭാവന ചെയ്യുന്നവരുമായി അംഗപരിമിതരെ പരിഗണിക്കേണ്ടിയിരിക്കുന്നു. സംസ്ഥാന പരിഗണനയിലുള്ള അംഗപരിമിതരുടെ അവകാശാടിസ്ഥാനത്തിലുള്ള സമഗ്രമായ ജീവിതചക്രസമീപനത്തിന് പതിമൂന്നാം പദ്ധതിയിൽ പ്രത്യേക പ്രാധാന്യം നൽകിയിട്ടുണ്ട്. പ്രതിരോധനടപടികൾ, പ്രാരംഭ നിർണ്ണയം, ഡി.ഇ.ഐ.സി മുഖേനയും മറ്റുആരോഗ്യ, സാമൂഹ്യ സ്ഥാപനങ്ങൾ മുഖേനയും പ്രാരംഭ ഇടപെടൽ, സ്പെഷ്യൽ അംഗൻവാടികൾ മുഖേനയുള്ള വിദ്യാഭ്യാസ പിന്തുണ, ബഡ്സ് സ്കൂളുകൾ, മാതൃകാശിശുപുനരധിവാസ കേന്ദ്രങ്ങൾ, സ്പെഷ്യൽ സ്കൂളുകൾ ഉൾപ്പെടെയുള്ള വിദ്യാഭ്യാസം, തൊഴിൽ പരിശീലനം, ഷെൽറ്റേഡ് ശില്പശാലകൾ, സാമൂഹ്യാധിഷ്ഠിത പുനരധിവാസം, അസിസ്റ്റഡ് ലിവിംഗ് പ്രോജക്ടുകൾ എന്നിവയും ഇതിലുൾപ്പെടുന്നു. ഭിന്നശേഷിക്കാരായ വിദ്യാർത്ഥികൾക്ക് സ്കൂൾ പ്രവേശനം നല്കുന്നതിനോടൊപ്പം തന്നെ അവർക്കനുയോജ്യമായ യാന്ത്രിക ഘടനകൂടി തയ്യാറാക്കേണ്ടതാണ്. ഇത്തരം വിദ്യാർത്ഥികളുടെ ആവശ്യങ്ങൾ സംബന്ധിച്ച് അദ്ധ്യാപകർക്ക് അവബോധം നൽകേണ്ടതുമാണ്. ആശുപത്രികളിൽ നിലവിൽ നഴ്സിംഗ് പരിശീലനം നൽകുന്നതുപോലെ സ്പെഷ്യൽ എഡ്യൂക്കേഷൻ പരിശീലന പരിപാടി കൂടുതൽ പ്രയോഗികമാക്കേണ്ടതാണ്. നിലവിലുള്ള സിദ്ധാന്തപരമായ സമ്പ്രദായം മാറേണ്ടതുണ്ട്. പെരുമാറ്റ വൈകല്യമുള്ളവർ പ്രത്യേക ശ്രദ്ധയർഹിക്കുന്നു. വ്യക്തി സംരക്ഷണ പദ്ധതി രൂപീകരണവും തുടർനടപടികളും മറ്റൊരു വലിയ സംരംഭമാണ്. ഇതിന് സേവനങ്ങളുടെയും, വിഭവങ്ങളുടെയും, സ്ഥാപനങ്ങളുടെയും ഒരു സംയോജനം ആവശ്യമാണ്.

കേരളത്തിൽ കേരള സാമൂഹ്യ സുരക്ഷാമിഷന്റെ നേതൃത്വത്തിൽ 2015 –ൽ ഒരു അംഗപരിമിത സർവേ നടത്തുകയുണ്ടായി. 22 തരത്തിലുള്ള വൈകല്യം അടിസ്ഥാനമാക്കി നടത്തിയ ഈ സർവേ ഇന്ത്യയിലെ തന്നെ ആദ്യത്തേയാണ്. ഇതനുസരിച്ച് കേരളത്തിൽ 7.94 ലക്ഷം പേർ അംഗപരിമിതരാണ്. ഇത് സംസ്ഥാനത്തിന്റെ മൊത്തം ജനസംഖ്യയിൽ 2.32 ശതമാനം വരും. അംഗപരിമിതരിൽ സ്ത്രീകൾ 44.57 ശതമാനവും, പട്ടികജാതി വിഭാഗത്തിലുള്ളവർ 10.93 ശതമാനവും, പട്ടികവർഗ്ഗക്കാർ 2.15 ശതമാനവുമാണ്. ഏറ്റവും കൂടുതൽ അംഗപരിമിതർ മലപ്പുറം ജില്ലയിലും (12.5 ശതമാനം) തുടർന്ന് കോഴിക്കോട് (9.89 ശതമാനം) ജില്ലയിലും ഏറ്റവും കുറവ് വയനാട് (2.91 ശതമാനം) ജില്ലയിലുമാണ്. വൈകല്യത്തിന്റെ ലക്ഷണം നോക്കിയാൽ ചലനവൈകല്യം ഏറ്റവും മുന്നിലും (32.89 ശതമാനം) ബഹുഗുണവൈകല്യം (17.31 ശതമാനം) രണ്ടാമതുമാണ്.

## അംഗപരിമിതർക്കായുള്ള സംസ്ഥാന നയം

കേരള സർക്കാർ 2015–ൽ വികസന പ്രക്രിയ, പ്രവർത്തന നടപടി, മറ്റ് പരിപാടികൾ തുടങ്ങിയ മേഖലകളിൽ വൈകല്യത്തിന്റെ മാനം അനിവാര്യവും അത്യന്താപേക്ഷിതവുമാണെന്ന് അംഗീകരിച്ചുകൊണ്ട് അംഗപരിമിതർക്കായുള്ള ഒരു നയം നിയമമാക്കി. വികസനപ്രക്രിയയിൽ അംഗപരിമിതരുടെ പങ്കാളിത്തം ഉറപ്പാക്കുക, വൈകല്യം ഒരു മനുഷ്യാവകാശ പ്രശ്നമായി കണക്കാക്കുക, അധിക്ഷേപത്തിൽ നിന്നുള്ള സംരക്ഷണം ഉറപ്പാക്കുക, ഉൾപ്പെടുത്തൽ വികസനത്തിൽ അനുകൂലമായ സാഹചര്യവും മനോഭാവവും സൃഷ്ടിക്കുക, അംഗപരിമിതരുടെ ശാക്തീകരണം തുടങ്ങിയവയ്ക്ക് ഈ നയം ഊന്നൽ കൊടുക്കുന്നു. നിഷ്ക്രിയരായ ഗുണഭോക്താക്കൾ എന്നതിലുപരിയായി വികസന രംഗത്ത് തുല്യപങ്ക് വഹിക്കുന്നവരും വേണ്ട സംഭാവന ചെയ്യുന്നവരുമായി അംഗപരിമിതരെ കണക്കാക്കേണ്ടിയിരിക്കുന്നു.

## അംഗപരിമിതരുടെ ഉന്നമനത്തിനായി നിലകൊള്ളുന്ന സ്ഥാപനങ്ങൾ

### നാഷണൽ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് സ്പീച്ച് ആന്റ് ഹിയറിംഗ് (നിഷ്)

വൈകല്യരംഗത്തെ പ്രമുഖ സ്ഥാപനമായ നിഷ് അംഗപരിമിതരായവർക്ക് ഉന്നത വിദ്യാഭ്യാസം

നൽകുന്നതിനായി വൈകല്യപഠനങ്ങളും റീഹാബിലിറ്റേഷൻ സയൻസുകളും ഉൾപ്പെടെ മികച്ച അവസരം ഒരുക്കുന്നു. പ്രാരംഭ ഇടപെടൽ, തുടർ സേവനങ്ങൾ, കേൾവിശേഷി വിലയിരുത്തൽ, സ്പീച്ച് തെറാപ്പി, സ്പീച്ച് ലാംഗ്വേജ് റീഹാബിലിറ്റേഷൻ, ചികിത്സാപരവും മനശ്ശാസ്ത്രപരവുമായ സേവനങ്ങൾ, വിദ്യാഭ്യാസ പരിപാടികൾ, പരിശീലനവും തൊഴിൽ ലഭ്യമാക്കലും, സന്നദ്ധസേവന പരിശീലനത്തിനുള്ള അവസരങ്ങളും ലഭ്യമാക്കുക എന്നിവ നിഷിന്റെ പദ്ധതികളിൽപ്പെടുന്നു.

2017 ഏപ്രിൽ മുതൽ 2018 മാർച്ച് വരെ നിഷിന്റെ പ്രാരംഭ ഇടപെടൽ പരിപാടി 194 കെയ്സുകളും (കുട്ടികളുടെ എണ്ണം), ഹിയറിംഗ് ആന്റ് സ്പീച്ച് ലാംഗ്വേജ് ഡിസോഡർ പരിപാടിയിൽ 17253 കെയ്സുകളും ആരോഗ്യ, മനഃശാസ്ത്ര തുടർ സേവന പരിപാടിയിൽ 12526 കെയ്സുകളും കൈകാര്യം ചെയ്തു. നിഷ് നടത്തിയ അക്കാഡമി പരിപാടികൾ 239 വിദ്യാർത്ഥികൾക്ക് പ്രയോജനപ്പെട്ടു. പരിശീലനം, വ്യാവസായ ഉദ്യോഗ നിയമനം എന്നീ പരിപാടികൾ 26 പേർക്കും വോളണ്ടിയറിംങ്ങ് ആന്റ് ഇന്റേൺഷിപ്പ് 4 പേർക്കും അവസരം നല്കി.

### കേരള സംസ്ഥാന വികലാംഗ കോർപ്പറേഷൻ

അംഗപരിമിതരുടെ സാമ്പത്തിക ഉന്നമനത്തിനും പുനരധിവാസത്തിനുമുള്ള പ്രവർത്തനങ്ങൾ കോർപ്പറേഷൻ നടപ്പാക്കുന്നു. 207–18–ൽ ട്രൈസൈക്കിൾ, വീൽചെയർ, ശ്രവണ സഹായി എന്നിവ 5559 അംഗപരിമിതർക്കു നൽകുകയുണ്ടായി. 9 പേർക്ക് 10,000 രൂപ ക്രമത്തിൽ യന്ത്രവത്കൃത ട്രൈസൈക്കിൾ സബ്സിഡിയിനത്തിൽ നൽകുകയുണ്ടായി. ദേശീയ വികലാംഗ സാമ്പത്തിക വികസന കോർപ്പറേഷന്റെ സഹായത്തോടെ സ്വയം തൊഴിൽ പദ്ധതിക്കായി 220 അംഗ പരിമിതർക്ക് കോർപ്പറേഷൻ വായ്പ വിതരണം ചെയ്തു.. ഇതു കൂടാതെ കോർപ്പറേഷൻ സ്വന്തമായി 143 പേർക്ക് സ്വയം തൊഴിലിനുള്ള ബാങ്ക് വായ്പ സബ്സിഡി നൽകുകയും ഗുരുതരമായ ഭിന്നശേഷിയുള്ള കുട്ടികൾക്ക് 20000 രൂപ ക്രമത്തിൽ ഫിക്സഡ് ഡെപ്പോസിറ്റ് സ്കീം പ്രകാരം 237 കുട്ടികൾക്ക് കോർപ്പറേഷൻ സഹായം നൽകിയിട്ടുണ്ട്.

### അംഗപരിമിതർക്ക് വേണ്ടിയുള്ള സംസ്ഥാന കമ്മീഷണറേറ്റ്

കേന്ദ്രസർക്കാരിന്റെ 1995 –ലെ പേഴ്സൺസ് വിത്ത് ഡിസബിലിറ്റീസ് നിയമപ്രകാരം സ്ഥാപിതമായതാണ് ഈ സ്ഥാപനം. അംഗപരിമിതർക്കായി നടപ്പാക്കുന്ന പദ്ധതികളുടെ ഏകോപനം, സംസ്ഥാനത്ത് ഇവർക്ക് വേണ്ടി അനുവദിക്കുന്ന ഫണ്ട് യഥാവിധി ഉപയോഗിക്കുന്നുണ്ടോയെന്ന് പരിശോധിക്കുക എന്നതുമാണ് കമ്മിഷണറേറ്റിന്റെ പ്രധാന ചുമതല. ബോധവത്കരണ ക്യാമ്പുകൾ നടത്തുക, അംഗപരിമിതരുടെ പരാതികൾക്ക് പരിഹാരം കാണുക, ഇവർക്ക് വേണ്ടിയുള്ള സ്ഥാപനങ്ങളിൽ പരിശോധന നടത്തുക എന്നിവയാണ് കമ്മീഷണറേറ്റിന്റെ മറ്റ് പ്രവർത്തനങ്ങൾ.

### നാഷണൽ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ഫിസിക്കൽ മെഡിസിൻ ആന്റ് റീഹാബിലിറ്റേഷൻ (എൻ.ഐ.പി.എം.ആർ)

സാമൂഹ്യനീതി വകുപ്പിന്റെ കീഴിലുള്ള ഒരു സ്ഥാപനമാണ് എൻ.ഐ.പി.എം.ആർ. ബഹുഗുണ വൈകല്യമുള്ള കുട്ടികൾക്കും, സെറിബ്രൽ പാൾസി ഉൾപ്പെടെ മറ്റ് ക്രമക്കേടുകൾ ബാധിച്ച മുതിർന്നവർക്കുമുള്ള രോഗ നിർണ്ണയം, തെറാപ്പി ചികിത്സ എന്നിവ ഈ സ്ഥാപനത്തിലൂടെ നൽകുന്നു. ഈ സ്ഥാപനത്തിന്റെ ആഡിയോളജി സ്പീച്ച് ലാംഗ്വേജ് പാതോളജി ഡിപ്പാർട്ടുമെന്റ് ശരാശരി 20 ഉപഭോക്താക്കൾക്ക് ഏറെയും കുട്ടികൾക്ക് സ്പീച്ച് തെറാപ്പി നൽകുന്നു. സ്ട്രോക്ക്, അപകടം എന്നിവ വന്നവരെയും ഇവിടെ ചികിത്സിക്കുന്നുണ്ട്. പ്രോസ്റ്റെറ്റിക് ആന്റ് ഓർത്തോപീഡിയാക് വകുപ്പിന്റെ നവീകരണം നടന്നു വരുന്നു. മൊബൈൽ ഇന്റർവെൻഷൻ യൂണിറ്റ് പ്രവർത്തനം ആരംഭിച്ചിട്ടുണ്ട്. ഇൻസ്റ്റിറ്റ്യൂട്ട് ഫോർ കൊഗ്നിറ്റീവ് ആന്റ് കമ്മ്യൂണിക്കേറ്റീവ് ഡിസോഡർ ആന്റ് ന്യൂറോ സയൻസും, ചൈൽഡ് ഡവലപ്മെന്റ് സെന്ററും വൈകല്യ രംഗത്ത് പ്രവർത്തിക്കുന്ന മറ്റ് സ്ഥാപനങ്ങളാണ്. ഈ സ്ഥാപനങ്ങളെ സംബന്ധിച്ചുള്ള വിവരങ്ങൾ നാലാമത്തെ അദ്ധ്യായത്തിൽ കൊടുത്തിട്ടുണ്ട്.

### അംഗപരിമിതർക്കുള്ള പരിപാടികൾ

അംഗപരിമിതരുടെ ക്ഷേമത്തിനുള്ള പദ്ധതികൾ സാമൂഹ്യനീതി, ആരോഗ്യം, വിദ്യാഭ്യാസം എന്നീ വകുപ്പുകൾ നടപ്പാക്കുന്നു. സാമൂഹ്യനീതി വകുപ്പും കേരള സാമൂഹ്യസുരക്ഷാ മിഷനും ഏറ്റെടുക്കുന്ന പരിപാടികൾ താഴെ ചേർക്കുന്നു.

### അംഗപരിമിതർക്ക് സർട്ടിഫിക്കറ്റ് നൽകുന്ന പദ്ധതി

2015 –ലെ ഭിന്നശേഷിവിഭാഗക്കാരുടെ സർവ്വേ പ്രകാരം കേരളത്തിൽ 7.9 ലക്ഷം പേർ ഭിന്നശേഷിക്കാരാണ്. അംഗപരിമിത നിയമം, 1995 പ്രകാരം എല്ലാ അംഗപരിമിതർക്കും സർട്ടിഫിക്കറ്റ് നല്കേണ്ടത് നിർബന്ധമാണ്. 2009 മുതൽ 2015 മാർച്ച് വരെ കേരള സാമൂഹ്യസുരക്ഷാ മിഷൻ 1495 ക്യാമ്പുകൾ സംഘടിപ്പിച്ച് 283,277 പേർക്ക് തിരിച്ചറിയൽ കാർഡ് നൽകി. 2017–18 –ൽ 141 ക്യാമ്പുകൾ സംഘടിപ്പിച്ച്

19143 പേർക്ക് തിരിച്ചറിയൽ കാർഡ് നൽകി. അംഗപരിമിതരായവർക്ക് ദൂരെ സ്ഥലത്ത് പോയി മെഡിക്കൽ സർട്ടിഫിക്കറ്റ് ലഭ്യമാക്കുന്നതിനുള്ള തടസ്സങ്ങൾ ലഘൂകരിക്കാൻ ഇത്തരത്തിലുള്ള ക്യാമ്പുകൾ സഹായകമായി.

### ആശ്വാസകിരണം

കടുത്ത മാനസികവെല്ലുവിളികൾ നേരിടുന്നവർക്കും ശാരീരിക വൈകല്യം ബാധിച്ച് ശയ്യാവലംബികളായവർക്കും 100 ശതമാനം അന്ധതയുള്ളവരെയും, ക്യാൻസർ, സെറിബ്രൽ പൾസി, ഓട്ടിസം, മാനസിക പരാധീനത ഉള്ളവരെയും പരിചരിക്കുന്ന സഹായികൾക്ക് കേരള സാമൂഹ്യ സുരക്ഷാമിഷൻ വഴി ധനസഹായം നൽകുന്നതാണ് ഈ പദ്ധതി. 2017–18 കാലയളവിൽ 102952 പരിചരണ സഹായികൾക്ക് ധനസഹായം നൽകി.

### വിശപ്പ് മുക്ത നഗരം

ചികിത്സയുമായി ബന്ധപ്പെട്ട് പട്ടണങ്ങളിൽ എത്തുന്നവർക്ക് ദിവസം ഒരു നേരമെങ്കിലും സൗജന്യ ഭക്ഷണം ഈ പദ്ധതി പ്രകാരം ലഭ്യമാകുന്നു. ആദ്യമായി പദ്ധതി നടപ്പാക്കിയത് കോഴിക്കോട് ആണ്. കോഴിക്കോട് മെഡിക്കൽ കോളേജ് ആശുപത്രി, മലപ്പുറം ജില്ലാ ഹോമിയോ ആശുപതി, തിരുവനന്തപുരം മെഡിക്കൽ കോളേജ്, തിരുവനന്തപുരം മെഡിക്കൽ കോളേജ്, എസ്.എ.ടി. ആശുപത്രി, കൊല്ലം ജില്ലാ താലൂക്ക് ആശുപത്രികൾ, ഗവ. ജനറൽ ഹോസ്പിറ്റൽ എന്നിവിടെ പദ്ധതി നടപ്പാക്കി വരുന്നു. 2017–18ൽ 25, 89, 181 പേർക്ക് പ്രയോജനപ്പെട്ടു.

### സ്റ്റേറ്റ് ഇനിഷ്യേറ്റീവ്സ് ഓൺ ഡിസബിലിറ്റീസ് (എസ്.ഐ.ഡി)

വൈകല്യം തടയുക, നിർണ്ണയിക്കുക, മുൻകൂട്ടി ഇടപെടുക, അംഗപരിമിതർക്ക് വിദ്യാഭ്യാസം, തൊഴിൽ, പുനരധിവാസം എന്നിവ ഉറപ്പാക്കാൻ വേണ്ടി സർക്കാർ പ്രത്യേക താല്പര്യമെടുത്ത് നടപ്പാക്കുന്ന പദ്ധതിയാണിത്. ആരോഗ്യം, വിദ്യാഭ്യാസം എന്നീ വകുപ്പുകളുടെ പങ്കാളിത്തത്തോടെ സാമൂഹ്യനീതി വകുപ്പാണ് ഈ പരിപാടി നടപ്പാക്കുന്നത്. ഈ പരിപാടിയുടെ പ്രധാന നേട്ടങ്ങൾ ചുവടെ ചേർക്കുന്നു.

- **എം.എം.ആർ വാക്സിനേഷൻ:** എം.എം.ആർ വാക്സിനേഷൻ 2014 ജനുവരി മാസം മുതൽ സർക്കാരിന്റെ കീഴിൽ പ്രവർത്തിക്കുന്ന പ്രസവാശുപത്രികളിൽ പുതുതായി ജനിക്കുന്ന കുട്ടികൾക്ക് സൗജന്യമായി നൽകി. 2017–18 ൽ 3.3 ലക്ഷം ഡോസ് വാക്സിൻ നല്കി.
- **യൂണിവേഴ്സൽ ഹിയറിംഗ് സ്ക്രീനിംഗ് :** പുതുതായി ജനിക്കുന്ന കുട്ടികളിൽ കേൾവി ശേഷി പരിശോധിക്കാൻ 64 സർക്കാർ ഡെലിവറി പോയിന്റ്സിൽ സംവിധാനം ഒരുക്കിയിട്ടുണ്ട്. വിവരങ്ങൾ ശേഖരിക്കുന്നതിനും കൈമാറുന്നതിനും സോഫ്റ്റ് വെയർ അധിഷ്ഠിതമയ സൗകര്യങ്ങൾ നടപ്പാക്കിയിട്ടുണ്ട്. നിഷിനെയും സംസ്ഥാനത്തെ മെഡിക്കൽ കോളേജുകളിലെ ഇ. എൻ. ടി. വകുപ്പുകളെയും ഏകോപിപ്പിച്ചുകൊണ്ടാണ് പദ്ധതി നടപ്പാക്കുന്നത്. സാമൂഹ്യ സുരക്ഷാ മിഷൻ ഇതുവരെ 733 കോക്ലിയാർ ഇംപ്ലാന്റേഷൻ നടത്തിയിട്ടുണ്ട്. 2017–18ൽ 38143 നവജാത ശിശുക്കളെ സ്ക്രീൻ ചെയ്യുകയും ഇതിൽ 3144 ശിശുക്കളെ കൂടുതൽ പരിശേധനയ്ക്കും ചികിത്സയ്ക്കുമായി അയച്ചു.
- **ഡിസ്ട്രിക്ട് ഏർലി ഇന്റർവെൻഷൻ സെന്ററുകൾ:** വൈകല്യം പ്രാരംഭമായി കണ്ടെത്തുന്നതിന് ഓർഗനൈസ്ഡ് നെറ്റ് വർക്ക് സ്ഥാപിക്കുന്നതിന് അനുമതി ലഭിക്കുകയും പദ്ധതി ആരംഭിക്കുകയും ചെയ്തു. ഐ.ഇ.സി. പ്രവർത്തനങ്ങൾ മുഖേന വൈകല്യം തടയുക, പുതുതായി ജനിക്കുന്ന കുട്ടികൾക്ക് അസാധാരണത്വം മൂലമുണ്ടാകുന്ന വൈകല്യങ്ങൾ കണ്ടെത്തൽ, പ്രാരംഭ ഇടപെടലുകൾ നടത്തിപ്പും

**ബോക്സ് 6.14** അനുയാത്ര– എം–പവ്വർ

സ്റ്റേറ്റ് ഇനിഷ്യേറ്റീവ്സ് ഓൺ ഡിസബിലിറ്റീസ്–ലെ മറ്റുള്ള നിരവധി ഇടപെടലുകളോടൊപ്പം എല്ലാ പ്രവർത്തനങ്ങൾക്കും ക്യാമ്പയിൻ മോഡിൽ ഒരു പുതിയ സമീപനം 2017–18 മുതൽ 'അനുയാത്ര ' എന്ന പേരിൽ അവകാശാധിഷ്ഠിത സമഗ്ര ജീവിത ചക്ര സമീപനം സ്വീകരിച്ചുവരുന്നു. പ്രാരംഭത്തിലുള്ള പ്രതിരോധം മുതൽ അംഗപരിമിതരുടെ സുസ്ഥിരമായ പുനരാധിവാസവും ഇതിൽപ്പെടുന്നു. ലോകത്തും രാജ്യത്തും അംഗവൈകല്യം തടയുന്നതിലും പരിപാലിക്കുന്നതിലും ഉണ്ടായിട്ടുള്ള പുതിയ വികാസങ്ങൾ പരിഗണിച്ചുകൊണ്ട് 2016–ലെ അംഗപരിമിതരുടെ അവകാശ നയവുമായി സംയോജിപ്പിച്ചുകൊണ്ടാണ് അനുയാത്രയിലെ പ്രവർത്തനങ്ങൾ രൂപീകരിക്കുന്നത്. അനുയാത്രയിൽ ഉൾപ്പെടുത്തി സവിശേഷതയുള്ള ഒരു പ്രോജക്റ്റ് **എം–പവ്വർ** ഏറ്റെടുത്തിട്ടുണ്ട്. ഈ പ്രോജക്റ്റിൽ തിരുവനന്തപുരത്ത് മാജിക് പ്ലാനെറ്റ് നടത്തിവരുന്ന അകാഡെമി ഓഫ് മാജിക്കൽ സയൻസെസ് മുഖേന 23 ബുദ്ധിവൈകല്യമുള്ള കുട്ടികൾക്ക് മാജിക് പരിശീലനം നൽകുകയുണ്ടായി. ഇന്ത്യയുടെ മുൻ വൈസ്പ്രെസിഡണ്ടായിരുന്ന ശ്രീ. ഹമീദ് അൻസാരിയുടെ മുൻപാകെ കുട്ടികളുടെ മാജിക് അവതരിപ്പിക്കുകയും ചെയ്തു. കുട്ടികളിലെ മാജിക് പഠനത്തിന്റെ അനന്തര ഫലം സംബന്ധിച്ച ശിശു വികസന കേന്ദ്രം പിന്നീട് ഒരു പഠനം നടത്തുകയുണ്ടായി. കുട്ടികളിൽ നല്ലരീതിയിലുള്ള ഗുണഫലം ഉണ്ടായതായും നിത്യജീവിതത്തിൽ അഭിവൃദ്ധിയുണ്ടാകകയും മറ്റുള്ളവരെ ആശ്രയിക്കുന്നത് കുറയ്ക്കാനും കഴിഞ്ഞു എന്നാണ് പഠനം സൂചിപ്പിക്കുന്നത്. പരിശീലനം ലഭിച്ചവരിൽ കുറച്ചു പേർക്കു മാജിക് പ്ലാനെറ്റിൽ നിയമനം നല്കുകയും പൊതുജനങ്ങൾക്കായി മാജിക് പ്രകടനങ്ങൾ നടത്തുകയും ചെയ്യുന്നു.

ഹെൽപ്പ്ലൈൻ മുഖേനയുള്ള പിന്തുണ എന്നിവ ഈ നെറ്റ് വർക്കിൽപ്പെടുന്നു.

- **അംഗപരിമിതരായ പ്രീ-സ്കൂൾ കുട്ടികൾക്ക് പ്രത്യേക അംഗനവാടി:**
 മാനസിക വൈകല്യവും ബുദ്ധി വികാസത്തിന് കാലതാമസം നേരിടുന്നതുമായ പ്രീസ്ക്കൂൾ കുട്ടികളുടെ പ്രത്യേക ആവശ്യങ്ങൾ പരിപാലിക്കുന്നതിനായി സാമൂഹ്യ നീതി വകുപ്പ് ആരംഭിച്ച ഈ പരിപാടി കോഴിക്കോട് ജില്ലയിൽ പൈലറ്റ് പ്രൊജക്ടായി ആരംഭിച്ചു. ഇത്തരം കുട്ടികളെ അവരുടെ ദൈനംദിന പ്രവർത്തനങ്ങൾ സ്വയം ചെയ്യാൻ പ്രാപ്തരാക്കുന്നതിനും തുടർന്നുള്ള വിദ്യാഭ്യാസ പ്രവർത്തനങ്ങളിൽ പങ്കാളികളാകുന്നതിനും പ്രാപ്തരാക്കുന്നു. ഇത് മുഖേന അവരെ മുഖ്യധാരയിലേക്ക് കൊണ്ടുവരാൻസാധ്യമാക്കുന്നു പൈലറ്റ് പ്രൊജക്ട് വിലയിരുത്തി കണ്ടെത്തിയ ആവശ്യമായ മാറ്റങ്ങളോടുകൂടി കണ്ണൂർ, വയനാട്, മലപ്പുറം ജില്ലകളിൽ വ്യാപിപ്പിക്കുന്നതിന് ഉദ്ദേശിക്കുന്നു.

## സ്റ്റേറ്റ് ഇനിഷ്യേറ്റീവ് ഓൺ ഡിമെൻഷ്യാ

ഡിമെൻഷ്യാ രോഗികളെ പുനരധിവസിപ്പിക്കാൻ ലക്ഷ്യമിട്ട ഈ പദ്ധതി പ്രകാരം തൃശ്ശൂർ മുനിസിപ്പാലിറ്റിയിൽ ഒരു ഡേ കെയർ സെന്ററും എടവനക്കാട് വൃദ്ധസദനത്തിൽ ഒരു പൂർണ്ണസമയ സെന്ററും സാമൂഹ്യനീതി വകുപ്പ് ആരംഭിച്ചു.

## ഇൻസൈറ്റ് പ്രോജക്ട്

അറിവുനേടുന്നതിനും ആശയവിനിമയം നടത്തുന്നതിനും അംഗപരിമിതർ നേരിടുന്ന വെല്ലുവിളികളെ തരണം ചെയ്യാനുള്ള മാർഗ്ഗങ്ങൾ കണ്ടെത്തുന്നതിനുമായി 2007-ൽ ഇൻസൈറ്റ് പ്രോജക്ട് ആരംഭിച്ചു. ആദ്യഘട്ടത്തിൽ ഈ പരിപാടി ഊന്നൽ നൽകിയത് കാഴ്ചവൈകല്യമുള്ളവരിലാണ്. 2009 -ൽ ധാരണാശക്തികൊണ്ട് തിരിച്ചറിയുന്നതിൽ വെല്ലുവിളികൾ നേരിടുന്ന കുട്ടികൾക്കായി പരീക്ഷണാടിസ്ഥാനത്തിൽ ഒരു പരിശീലനപരിപാടികൂടി ഈ പ്രോജക്ടിൽ ഉൾപ്പെടുത്തി. കേരള സംസ്ഥാന ഐ.ടി.മിഷന്റെ ധനസഹായത്തോടെയുള്ള ഈ പ്രോജക്ട് നടപ്പാക്കുന്നത് 'സ്പേസ്' എന്ന ലാഭരഹിത സംഘടനയാണ്. 2013 -ൽ ഈ പദ്ധതി സാമൂഹ്യനീതി വകുപ്പിന് കൈമാറി. ഇതിൽ കാഴ്ച വൈകല്യമുള്ളവർക്കായുള്ള പദ്ധതി നടപ്പാക്കുന്നതിനായി കേരള ഫെഡറേഷൻ ഓഫ് ദ ബ്ലൈൻഡ് എന്ന സംഘടനയ്ക്ക് കൈമാറുകയും കൊഗ്നിറ്റീവ് വെല്ലുവിളികൾ നേരിടുന്ന കുട്ടികളുടെ പദ്ധതി 'സ്പേസ്' തുടരുകയും ചെയ്തു. പാരമ്പര്യ സമ്പ്രദായങ്ങളുടെയും പുതിയ സാങ്കേതിക വിദ്യയുടെയും ഒരു സംയോജനമാണ് ഇത്. സ്പേസിൽ പുതിയ സാങ്കേതിക വിദ്യ ഉപകരണങ്ങളും പ്രയോഗവും പരീക്ഷിക്കുകയും വികസിപ്പിക്കുകയും ചെയ്യുന്നു. ഈ പ്രോജക്ടിന്റെ പ്രവർത്തനങ്ങൾക്ക് ശക്തി പകരുകയും പിന്തുണ നൽകുകയും ചെയ്യുന്നതിലൂടെ കൂടുതൽ ജനങ്ങൾക്ക് അറിവു പകരുന്നതിനും പരിപാടിയുടെ നേട്ടങ്ങൾ ലഭ്യമാക്കാനും കഴിയുന്നു.

## ഭിന്നലിംഗക്കാർ

ഇന്ത്യയിൽ ആദ്യമായി ഭിന്നലിംഗക്കാർക്കായിട്ടുള്ള നയം നടപ്പാക്കിയ സംസ്ഥാനം കേരളമാണ്. ഇതിൽ ഭൂരിഭാഗം പേരും തന്റെ വ്യക്തിത്വം വെളിപ്പെടുത്താൻ തയ്യാറാകുന്നില്ല. ഭിന്നലിംഗക്കാർ അവരുടെ ദൈനംദിന ജീവിത പ്രവർത്തനങ്ങൾക്കായി വളരെയധികം കഷ്ടപ്പെടേണ്ടിവരുന്നു. ഇവരെ സമൂഹത്തിന്റെ മുഖ്യധാരയിലേക്ക് കൊണ്ടുവരുന്നതിന് പ്രത്യേക ശ്രദ്ധ ചെലുത്തേണ്ടതുണ്ട്. കേരളത്തിൽ 2015-16 -ൽ നടത്തിയ ഭിന്നശേഷിക്കാരുടെ സർവ്വേ പ്രകാരം 1,187 വികലാംഗരായ ഭിന്നലിംഗക്കാരാണുള്ളത്. ഭിന്നലിംഗക്കാരുടെ ക്ഷേമത്തിനായി 2017-18 -ൽ വിവിധ പദ്ധതികൾ നടപ്പാക്കി 3 വിദ്യാർത്ഥികൾക്ക് സ്കോളർഷിപ്പ് നൽകുന്നതിനും ഭിന്നലിംഗക്കാരെ സമൂഹത്തിന്റെ മുഖ്യധാരയിലേക്ക് കൊണ്ടുവരുന്നതിനും ജീവിക്കാൻ ആവശ്യമായ പരിശീലനം നൽകുന്നതിനും ജില്ലാതല ശില്പശാല സംഘടിപ്പിക്കുന്നതിനും വകുപ്പിനു കഴിഞ്ഞിട്ടുണ്ട്. 2018-19 -ൽ ഭിന്നലിംഗക്കാർക്കായി ഒരു പദ്ധതി ആവിഷ്കരിച്ചിട്ടുണ്ട്. പ്രധാന ഘടകങ്ങൾ ചുവടെ കാണിച്ചിരിക്കുന്ന ബോക്സ് 6.14 -ൽ ചേർത്തിരിക്കുന്നു.

## വനിതാക്ഷേമം

വനിതകളുടെയും കുട്ടികളുടെയും ക്ഷേമത്തിനായി 2017-18ൽ ഒരു പുതിയ വകുപ്പ് രൂപീകരിക്കുകയുണ്ടായി. സംസ്ഥാനത്ത് സ്ത്രീകളുടെയും കുട്ടികളുടെയും ക്ഷേമത്തിനായുള്ള പദ്ധതി പ്രവർത്തനങ്ങൾ ഈ വകുപ്പാണ് നടപ്പിലാക്കുന്നത്. സംസ്ഥാനത്ത് സർക്കാരും സർക്കാരിതര സംഘടനകളും സന്നദ്ധ സംഘടനകളും സ്ത്രീകൾക്കും കുട്ടികൾക്കുമായുള്ള സ്ഥാപനപരമായ സംരക്ഷണം നൽകുന്നു. സംസ്ഥാന ജനസംഖ്യയുടെ 52 ശതമാനം സ്ത്രീകളും കേരളത്തിലെ സ്ത്രീ പുരുഷ അനുപാതം 1000 പുരുഷന്മാർക്ക് 1084 സ്ത്രീകളുമാണ്. ഇന്ത്യയിൽ സ്ത്രീ സാക്ഷരത ഏറ്റവും മുന്നിൽ നിൽക്കുന്ന സംസ്ഥാനം കേരളമാണ് (92 ശതമാനം). ഇന്ത്യയിലെ സ്ഥിതിവിശേഷവുമായി താരതമ്യം ചെയ്യുമ്പോൾ ശിശുമരണനിരക്ക് കേരളത്തിൽ വളരെ കുറവാണ്. കേരളത്തിലെ സ്ത്രീകളുടെ ഇപ്പോഴത്തെ അവസ്ഥാവിശേഷം ഈ അദ്ധ്യായത്തിലെ ലിംഗ പദവിയും വികസനവും എന്ന ഭാഗത്തിൽ വിശദീകരിച്ചിട്ടുണ്ട്. എന്നിരുന്നാലും, വനിതാശാക്തീകരണത്തിനുള്ള

**ബോക്സ് 6.15** ഭിന്നലിംഗക്കാർക്കായുള്ള പദ്ധതി

- ഭിന്നലിംഗ മേഖലയിൽ പ്രവർത്തിക്കുന്ന എൻ.ജി.ഒ.കളുടെ സഹായത്താൽ ഭിന്നലിംഗ ഹെൽപ്പ് ലൈൻ (24x7), ക്രൈസിസ് മാനേജ്മെന്റ് സെന്റർ ആരംഭിക്കൽ
- തൊഴിൽ പരിശീലനത്തിനും സ്വയം തൊഴിലിനുമുള്ള ധനസഹായം
- 60 വയസ്സിന് മുകളിലുള്ള അനാഥരായ ഭിന്നലിംഗക്കാർക്ക് പെൻഷൻ
- ഭിന്നലിംഗക്കാരുടെ ക്ഷേമത്തിനായി പ്രവർത്തിക്കുന്ന അംഗീകൃത ഏജൻസികൾ, സിബി.ഒ–കൾ എന്നിവരുമായി ചേർന്നുള്ള ക്ഷേമ പരിപാടികൾ സംഘടിപ്പിക്കൽ.
- ഭിന്ന ലിംഗക്കാരുടെ ക്ഷേമത്തിനായി വിവിധ പ്രവർത്തനങ്ങൾ രൂപീകരിക്കുന്നതിനും സഹകരിപ്പിക്കുന്നതിനും നടപ്പാക്കുന്നതിനുമായി സാമൂഹ്യ നീതി ഡയറക്ടറേറ്റിൽ ഭിന്നലിംഗക്കാർക്കായുള്ള സെൽ രൂപീകരിക്കൽ.
- സ്കൂളുകളിൽ നിന്നും കൊഴിഞ്ഞ്പോക്ക് കൂടുതലുള്ള പ്രദേശങ്ങളിൽ ഉചിതമായ വിദ്യാഭ്യാസത്തിനുള്ള സാമ്പത്തിക സഹായം, ആരോഗ്യ ഉപദേശം അടിസ്ഥാനമാക്കി സർക്കാർ ആശുപത്രികൾ വഴി സെക്സ് റീ–അസയിൻമെന്റ് സർജറി, ഭിന്നലിംഗക്കാർക്ക് എച്ച്.ഐ.വി. സീറോ സർവ്വയലൻസ് സെന്റർ ആരംഭിക്കൽ
- പൊതുജനങ്ങളെ പ്രത്യേകിച്ച് രക്ഷിതാക്കൾ, കുടുബാംഗങ്ങൾ, വിദ്യാഭ്യാസ സ്ഥാപനങ്ങളിലെ ടീച്ചിംഗ് ആന്റ് നോൺ–ടീച്ചിംഗ് സ്റ്റാഫ്, വിദ്യാർഥി സമൂഹം തൊഴിൽ, എംപ്ലോയ്മെന്റ്, തദ്ദേശ സ്വയം ഭരണം, ആരോഗ്യം എന്നീ വകുപ്പുകളിലെ ഉദ്യോഗസ്ഥരെ കേന്ദ്രീകരിച്ച് കൊണ്ടുള്ള സൂക്ഷ്മ ബോധന പരിപാടികൾ.
- ഭിന്നലിംഗക്കാരായ വിദ്യാർത്ഥികൾക്ക്സ്കോളർഷിപ്പ്.
- ഭിന്നലിംഗക്കാർക്ക് ഷോർട്ട്സ്റ്റേ ഹോംസ്.
- ആരോഗ്യ ഇൻഷൂറൻസ് രൂപവൽക്കരണവും നിർവ്വഹണവും.

അവലംബം: പട്ടികജാതി വികസന വകുപ്പ്

സ്ഥാപനങ്ങളെക്കുറിച്ചും സ്ത്രീകളുടെ സാമൂഹ്യ സാമ്പത്തിക പുനരധിവാസത്തിനായുള്ള പ്രധാന പദ്ധതികളെക്കുറിച്ചുമുള്ള വിവരങ്ങൾ ചുവടെ ചേർക്കുന്നു.

## വനിതാ ശാക്തികരണത്തിനുള്ള സ്ഥാപനങ്ങൾ

### കേരള സംസ്ഥാന വനിതാ കമ്മീഷൻ

സ്ത്രീകൾക്കെതിരെയുള്ള ന്യായരഹിതമായ ഏർപ്പാടുകളെപ്പറ്റി അന്വേഷിക്കാനും പരിഹാരം നിർദ്ദേശിക്കാനും, സ്ത്രീകളുടെ പദവി ഉയർത്താനുമായി 1996 –ൽ കമ്മീഷൻ നിലവിൽ വന്നു. ജെൻഡർ അവബോധന പരിപാടികൾ, നിയമ പരിശീലനം/ സെമിനാർ, അദാലത്തുകൾ ഡി.എൻ.എ പരീക്ഷണം എന്നീ പ്രവർത്തനങ്ങൾ കമ്മീഷൻ ഏറ്റെടുക്കുന്നു. 2017–18 –ൽ സ്ത്രീകൾ അഭിമുഖീകരിക്കുന്ന വിവിധ വിഷയങ്ങളെപ്പറ്റിയുള്ള 146 സെമിനാറുകൾ, പഞ്ചായത്ത് ജാഗ്രതാസമിതി പ്രവർത്തകർക്ക് വനിതകളുമായി ബന്ധപ്പെട്ട നിയമങ്ങൾ മറ്റ് നിയമ നടപടിക്രമങ്ങൾ എന്നിവയെക്കുറിച്ചുള്ള 37 കൗൺസലിംഗ്/നൈപുണ്യ പരിശീലനങ്ങൾ എന്നിവ സംഘടിപ്പിച്ചു. കൂടാതെ 81 അദാലത്തുകൾ സംഘടിപ്പിച്ച് 951 പരാതികൾക്ക് തീരുമാനം എടുക്കുകയും ചെയ്തു. ജെൻഡർ അവബോധന പരിപാടികൾ പ്രകാരം 20 വിവാഹപൂർവ കൗൺസലിംഗ് പരിപാടികൾ വനിതാ സർക്കാരിതര സംഘടനകളുടെ പങ്കാളിത്തത്തോടെ സംസ്ഥാനമൊട്ടാകെ നടത്തുകയും, 199 വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ കലാലയ ജ്യോതി സംഘടിപ്പിക്കുകയും ചെയ്തു.

2017–18 കാലയളവിൽ കമ്മീഷന് 6943 പരാതികൾ ലഭിച്ചു. പരാതികളുടെ സ്വഭാവം പരിശോധിച്ചാൽ സ്ത്രീകൾക്കെതിരെയുള്ള ഗാർഹികപീഡനം, സ്ത്രീകൾക്കെതിരെയുള്ള അതിക്രമം, കുടുംബപ്രശ്നങ്ങൾ എന്നിവ വർദ്ധിച്ചുവരുന്നതായി കാണാം. മാർച്ച് 2018 വരെ പരാതികളുടെ ഇനം തിരിച്ചും ജില്ല തിരിച്ചുമുള്ള വിവരം അനുബന്ധം 6.51 –ൽ ചേർത്തിരിക്കുന്നു.

### കേരള സംസ്ഥാന വനിതാവികസന കോർപ്പറേഷൻ

വനിതകൾക്കുള്ള സ്വയം തൊഴിൽ പദ്ധതിയും ജെൻഡർ അവബോധനം, ഫിനിഷിംഗ് സ്കൂൾ എന്നിവയുടെ ഫ്ലാഗ്ഷിപ്പ് പരിപാടികളുമാണ് കോർപ്പറേഷന്റെ പ്രധാന പരിപാടികൾ. നാഷണൽ കോർപ്പറേഷന്റെ സ്വയം തൊഴിൽ വായ്പാപദ്ധതി പ്രകാരം 4748 വനിതകൾക്ക് 3.5 കോടി രൂപ വിതരണം നടത്തി. സംസ്ഥാന പദ്ധതി വിഹിതമായ 3 കോടി രൂപ പൊതുവിഭാഗത്തിൽപ്പെട്ട 135 സ്ത്രീകൾക്കും കോർപ്പറേഷൻ സ്വയം തൊഴിൽ വായ്പ നൽകി. വിദ്യാഭ്യാസ ലോണിൽ 22.80 ലക്ഷം രൂപ 10 വിദ്യാർത്ഥിനികൾക്ക് മെച്ചപ്പെട്ട വിദ്യാഭ്യാസത്തിനായി അനുവദിച്ച നൽകി. സംസ്ഥാനത്താകെ 58 ഷീ–ടോയിലറ്റ് യൂണിറ്റുകൾ കോർപ്പറേഷൻ സ്ഥാപിച്ചു. മുൻനിര ഫിനിഷിംഗ് സ്കൂൾ പരിപാടിയിൽ ഉൾപ്പെടുത്തി, തിരുവനന്തപുരത്തും

കണ്ണൂരും പ്രവർത്തിക്കുന്ന റിസോഴ്സ് എൻഹാൻസ്മെന്റ് അക്കാഡമി ഫോർ കരിയർ ഹൈറ്റ്സ് (റീച്ച്) മുഖേന 1857 വിദ്യാർത്ഥികൾക്ക് നൈപുണ്യ പരിശീലനം നല്കി. ഇ.ഡി.പി/സ്വയം തൊഴിൽ പരിശീലന പരിപാടികൾ 10 ജില്ലകളിൽ 300 വനിതകൾക്കും പ്രയോജനപ്പെട്ടു. ജെൻഡർ അവബോധ പരിപാടിയുടെ ഭാഗമായി 52 വനിതാ കോളേജുകളിൽ 5000 ലധികം അംഗങ്ങളോടെ വനിതാസെല്ലുകൾ തുടങ്ങുകയുണ്ടായി. സമൂഹത്തിൽ സംഭവിച്ചു കൊണ്ടിരിക്കുന്ന പ്രശ്നങ്ങളെക്കുറിച്ച് യുവജനങ്ങൾക്ക് അവബോധം ഉണ്ടാക്കാനും ദൈനംദിന പ്രവൃത്തികൾ സുഗമമായി നിർവ്വഹിക്കാൻ കഴിയത്തക്ക തരത്തിൽ സജ്ജരാക്കുകയെന്നതുമാണ് വനിതാ സെല്ലിന്റെ പ്രധാന ലക്ഷ്യം. ലിംഗസമത്വം സംബന്ധിച്ച് ആശയം പ്രചരിപ്പിക്കുന്നതിനും ലിംഗ സൗഹൃദമായ കാമ്പസ് ഉണ്ടാക്കുന്നതിനുമായി സംസ്ഥാനത്തെ മിക്സഡ് കോളേജുകളിൽക്കൂടി വനിതാസെൽ ആരംഭിക്കാൻ തീരുമാനിച്ചിട്ടുണ്ട്. 2017–18ൽ 52 കോളേജുകളിലെ 2 വനിതാ സെൽ മെമ്പർമാർക്ക് വിദ്യാഭ്യാസ സ്കോളർഷിപ്പ് വിതരണം ചെയ്തു. ദുരിതമനുഭവിക്കുന്ന സ്ത്രീകൾക്കായി വനിതാശിശു വികസന മന്ത്രാലയം വിഭാവനം ചെയ്തപോലെ ഒരു ഹെൽപ്പ് ലൈൻ സംവിധാനം – അത്യാവശ്യ ഉത്തരവാദിത്വ സംവിധാനം ഉണ്ട്. മിത്ര ഹെൽപ് ലൈൻ (181) 2017 മാർച്ച് 27–ന് കേരളത്തിൽ പ്രവർത്തനം ആരംഭിക്കുകയും ആവശ്യമായ സ്ത്രീകൾക്ക് (24x7) സമീപിക്കാവുന്ന വിധത്തിലും അടിയന്തിര ഉത്തരവാദിത്വ സേവനങ്ങൾ നൽകി വിജയകരമായി പ്രവർത്തിക്കുന്നു. 16000–ൽ പരം കേസുകളിൽ ഈ ഹെൽപ് ലൈൻ ഫലപ്രദമായ ഇടപെടൽ നടത്തിയിട്ടുണ്ട്.

പട്ടിക വർഗ്ഗ വിഭാഗത്തിലെ പാർശ്വവത്ക്കരിക്കപ്പെട്ട സ്ത്രീകളുടെ ഉന്നമനം ലക്ഷ്യമാക്കി കോർപ്പറേഷൻ കോഴിക്കോട് ചക്കിട്ടപ്പാറ പട്ടിക വർഗ്ഗ സങ്കേതത്തിൽ സുസ്ഥിരമായ ഉപജീവന മാർഗ്ഗം വികസിപ്പിച്ചെടുക്കുന്നതിന് ഏകീകൃതമായ നൈപുണ്യ വികസന കേന്ദ്രം സ്ഥാപിച്ചു. 2017–18 കാലയളവിൽ 25 സ്ത്രീകൾക്കും അവരുടെ കുടുംബങ്ങൾക്കും ഈ കേന്ദ്രം മുഖേന സേവനം നൽകി. ആർത്തവ ശുചിത്വം പാലിക്കുന്നതു ഭാഗമായി സംസ്ഥാനത്തെ 132 പഞ്ചായത്തുകളിലെ 750 ലധികം സ്കൂളുകളിൽ 8 ലക്ഷത്തിലധികം സാനിട്ടറി നാപ്കിനുകളും 550 ഇൻസിനറേറ്റുകളും വിതരണം ചെയ്തു.

## ജെൻഡർ പാർക്ക്

ലിംഗസമത്വം, വനിതാശാക്തീകരണം എന്നിവ സംബന്ധിച്ചുള്ള പഠനം, ഗവേഷണം എന്നിവയ്ക്കുള്ള ഒരു വേദിയായാണ് സാമൂഹ്യനീതി വകുപ്പ് കോഴിക്കോട് ജെൻഡർ പാർക്ക് എന്ന ആശയം (ആരംഭിച്ചത് 2011 ലാണെങ്കിലും) 2013–ൽ പ്രാവർത്തികമാക്കിയത്. സമൂഹം ഉയർത്തുന്ന സാമൂഹികവും സാമ്പത്തികവും രാഷ്ട്രീയപരവുമായ കടമ്പകൾ തരണം ചെയ്തു ലിംഗ സമത്വത്തിനുള്ള ഒരു പ്രവേശനമാർഗ്ഗമായി ഈ വേദി പ്രയോജനപ്പെടുന്നു. കൂടാതെ, സാമ്പത്തിക സംസ്കാരിക സാമൂഹിക മേഖലകളിൽ സംസ്ഥാനത്തിനും രാജ്യത്തിനും നേട്ടം ഉണ്ടാക്കാൻ സഹായിക്കുകയും ചെയ്യുന്നു. പ്രധാന പ്രവർത്തനങ്ങൾ വിഭാവനം ചെയ്യുന്നത് ഗവേഷണം – നയരൂപീകരണത്തിന് ഗവേഷണം; നൈപുണ്യ വികസന കേന്ദ്രം – കഠിനമായതും ഭാരമേറിയതുമായ യന്ത്രപ്രവർത്തനങ്ങൾ പഠിപ്പിക്കുന്നു; ഉല്പാദനംകേന്ദ്ര – എസ്.ഡി.സിയുടെ ഒരു വില്പന കേന്ദ്രമോ സ്വതന്ത്ര സ്വഭാവമുള്ളതോ ആയി പ്രവർത്തിക്കാവുന്നതാണ്; ലൈബ്രറിയും ഡൊക്യുമെന്റേഷൻ സെന്ററും – ഗവേഷണ ഗ്രന്ഥങ്ങളും സ്ത്രീകളുടെ പൈതൃക ചരിത്രങ്ങളും സൂക്ഷിക്കുന്നതിനായി പൈതൃക മ്യൂസിയങ്ങൾ, സ്ത്രീകൾക്ക് ഡ്രോയിംഗ്, പെയിന്റിംഗ്, ഡാൻസ്, സംഗീതം, സാംസ്കാരികപരമായ മറ്റു കലകൾ തുടങ്ങിയവയിലുള്ള കഴിവുകൾ അവതരിപ്പിക്കാനുതകുന്ന ഒരു സാംസ്കാരിക സ്ഥലം എന്നിവ ഉൾപ്പെടുന്നു. ഇതിന് ഒരു ആംഫി തിയേറ്ററും നിയമകേന്ദ്രവും ഉണ്ട്.

## സ്ത്രീകളുടെ ക്ഷേമത്തിനും ഉന്നമനത്തിനും വേണ്ടിയുള്ള പദ്ധതികൾ

സ്ത്രീകളുടെ ക്ഷേമത്തിനും ഉന്നമനത്തിനും വേണ്ടിയുള്ള പദ്ധതികൾ വനിതാശിശുവികസന വകുപ്പ് വഴിയാണ് നടപ്പാക്കുന്നത്. വനിതാശിശുവികസന വകുപ്പ് മുഖേനയും കേരള സാമൂഹ്യ സുരക്ഷാ മിഷൻ മുഖേനയും നടപ്പാക്കുന്ന പദ്ധതികൾ ചുവടെ കൊടുത്തിരിക്കുന്നു.

## പ്രധാനമന്ത്രി മാതൃ വന്ദന യോജനയ ഇന്ദിരാഗാന്ധി മാതൃത്വ സഹയോഗ് യോജന

പ്രസ്തുത കേന്ദ്രാവിഷ്കൃത പദ്ധതി പ്രകാരം ഗർഭിണികൾക്കും മുലയൂട്ടുന്ന അമ്മമാർക്കും ആദ്യത്തെ കുഞ്ഞിന് ധനസഹായം ലഭിക്കുന്നു. 3 ഗഡുക്കളായി 5000 രൂപ ധനസഹായം നൽകുന്നു. ആഗസ്റ്റ് 31, 2018 വരെ 62153 പേർ ഗുണഭോക്താക്കളായി.

## സ്നേഹസ്പർശം

കേരള സാമൂഹ്യസുരക്ഷാ മിഷൻ നടപ്പാക്കുന്ന ഈ പദ്ധതി മുഖാന്തിരം 1,000 രൂപ ധനസഹായം നൽകി അവിവാഹിതരായ അമ്മമാരുടെ പ്രശ്നങ്ങൾക്ക് പരിഹാരം കാണുന്നു. ജൂലൈ 06, 2018 മുതൽ തുക 2000 രൂപയായി ഉയർത്തുകയും 2018–19 ജൂലായ് 31 വരെ 2,075 പേർക്ക് ഇതിന്റെ പ്രയോജനം ലഭിച്ചു.

## വനിതാവികസന പദ്ധതികൾ

സ്ത്രീധന നിരോധനം, ഗാർഹിക പീഢനം, ലൈംഗീക അധിക്ഷേപത്തിൽ നിന്നും സ്ത്രീകളെ സംരക്ഷിക്കുക, പീഢനത്തിന് ഇരയാകുന്നവരുടെ പുനരധിവാസവും നഷ്ടപരിഹാരവും, വനിത കുടുംബനാഥയായിട്ടുള്ളവർക്കും

ബി.പി.എൽ കുടുബത്തിലെ വനിതകൾക്കുമുള്ള സഹായം, സ്വയം തൊഴിൽ ചെയ്യുന്ന കുറഞ്ഞ വേതനം പറ്റുന്ന സ്ത്രീകളുടെ കാര്യശേഷി ഉയർത്താനുള്ള ധനസഹായം എന്നീ പ്രവർത്തനങ്ങൾക്ക് ഊന്നൽ നൽകി വനിതാ ശിശു വികസന വകുപ്പ് നടപ്പാക്കുന്ന ഒരു മുഖ്യ പദ്ധതിയാണിത്.

### നിർഭയാ പരിപാടികൾ

സാമൂഹ്യനീതി വകുപ്പിന്റെ നിർഭയാ പദ്ധതി ലൈംഗിക പീഢനത്തിന് ഇരയായ സ്ത്രീകൾക്ക് സംരക്ഷണം നൽകാനുള്ള നിർഭയാകേന്ദ്രങ്ങൾ സജ്ജമാക്കുന്നതിന് വിഭാവനം ചെയ്യുന്നു. ലൈംഗിക പീഡനത്തിന് ഇരയായ സ്ത്രീകളുടെ സംരക്ഷണത്തിനായി 13 ഷെൽട്ടർ ഹോമുകൾ പ്രവർത്തിച്ചു വരുന്നു(ആലപ്പുഴ, പത്തനംതിട്ട, കോട്ടയം ഒഴികെ). 2017–18–ൽ ഈ കേന്ദ്രങ്ങൾ 371 സ്ത്രീകൾക്ക് സഹായം നൽകി. വനിതകൾക്കും കുട്ടികൾക്കും മാത്രമായുള്ള 3 അതിവേഗ കോടതികൾ തിരുവനന്തപുരം, എറണാകുളം, കോഴിക്കോട് എന്നിവിടങ്ങളിൽ സ്ഥാപിച്ചു.

### വൺ സ്റ്റോപ്പ് കേന്ദ്രം

പൊതു സ്ഥലങ്ങളിലും സ്വകാര്യ സ്ഥാപനങ്ങളിലും, കുടുംബത്തിലും സമൂഹത്തിലും ജോലിസ്ഥലത്തും വച്ച് പീഡനത്തിന് ഇരയാകുന്ന സ്ത്രീകൾക്ക് സഹായവും പിന്തുണയും വൺസ്റ്റോപ്പ് കേന്ദ്രം മുഖേന നൽകി വരുന്നു. സംസ്ഥാനങ്ങൾ നിർഭയ ഫണ്ട് മുഖേനയാണ് വൺ സ്റ്റോപ്പ് കേന്ദ്രങ്ങൾ നടപ്പാക്കുന്നത്. 2018–19ൽ കേന്ദ്ര സർക്കാർ 9 ജില്ലകളിൽ വൺസ്റ്റോപ്പ് കേന്ദ്രങ്ങൾ അനുവദിച്ചു. (കൊല്ലം, ആലപ്പുഴ, പത്തനംതിട്ട, കോട്ടയം, ഇടുക്കി, എറണാകുളം, പാലക്കാട്, കാസർഗോഡ്, കോഴിക്കോട്).

### കുട്ടികളുടെ ക്ഷേമം

2011 സെൻസസ് പ്രകാരം, കേരളത്തിൽ പൂജ്യത്തിനും 18 വയസ്സിനും ഇടയിൽ പ്രായമുള്ള കുട്ടികളുടെ ജനസംഖ്യ സംസ്ഥാനത്തെ മൊത്തജനസംഖ്യയുടെ 30 ശതമാനം വരും. ഇതിൽ പൂജ്യം മുതൽ 6 വയസ്സുള്ളവർ 10.4% ശതമാനമാണ്. ദേശീയ കുടുംബാരോഗ്യ സര്വ്വേ–4 പ്രകാരം സംസ്ഥാനത്ത് 5 വയസ്സിൽ താഴെയുള്ള മരണനിരക്ക് 1,000 ൽ 7 ആണ്. കുട്ടികളുടെ നിലനില്പ്, വികാസം, സുരക്ഷ, പങ്കാളിത്തം എന്നീ അവകാശങ്ങൾ സംരക്ഷിക്കുന്നതിൽ കേരളം സമഗ്ര പുരോഗതി കൈവരിച്ചിട്ടുണ്ട്.

### കുട്ടികളുടെ സുരക്ഷ, പരിചരണം, വളർച്ച എന്നിവയ്ക്കുള്ള പ്രധാന പരിപാടികൾ

വനിത ശിശു വികസന വകുപ്പും കേരള സാമൂഹ്യ സുരക്ഷാ മിഷനുമാണ് കുട്ടികളുടെ സുരക്ഷ, പരിചരണം, വളർച്ച എന്നിവയ്ക്കായുള്ള പരിപാടികളും പദ്ധതികളും നടപ്പാക്കുന്നത്. കുട്ടികൾക്കുള്ള അവകാശങ്ങൾ നടപ്പാക്കുന്നതിനായി പ്രധാനപ്പെട്ട നിയമങ്ങൾ, നയങ്ങൾ, പരിപാടികൾ എന്നിവ താഴെ പ്രതിപാദിക്കുന്നു.

### കുട്ടികളുടെ സംരക്ഷണാവകാശം

കുട്ടികളോടുള്ള അവഗണന, അതിക്രമം, അധിക്ഷേപം, ചൂഷണം എന്നിവയിൽ നിന്ന് അവരെ മോചിപ്പിച്ച് സുരക്ഷിതമായ അന്തരീക്ഷം ഒരുക്കുകയെന്നതാണ് കുട്ടികളുടെ സംരക്ഷണം കൊണ്ട് ഉദ്ദേശിക്കുന്നത്. എല്ലാ തരത്തിലുമുള്ള മോശമായ പെരുമാറ്റത്തിൽ നിന്നും അതിക്രമങ്ങളിൽ നിന്നും കുട്ടികളെ സംരക്ഷിക്കുന്നതിൽ കേരളം വളരെ മുന്നോട്ട് പോയിട്ടുണ്ട്. എന്നിരുന്നാലും കുട്ടികൾക്ക് സാമൂഹ്യ സുരക്ഷിതത്വം പ്രദാനം ചെയ്യുന്ന കാര്യത്തിൽ പ്രത്യേകിച്ച് ദുരിതമനുഭവിക്കുന്ന കുട്ടികൾക്ക് നൽകേണ്ട സുരക്ഷിതത്വത്തിൽ താഴെപ്പറയുന്ന പരിമിതികൾ സംസ്ഥാനത്തിന് തടസ്സമാകുന്നു.

### കുട്ടികൾക്കെതിരെയുള്ള അതിക്രമം

കുട്ടികൾക്കെതിരെയുള്ള കുറ്റകൃത്യങ്ങളുടെ തോത് തുടർച്ചയായി ഉയർന്നു വരുന്നതോടൊപ്പം തട്ടിക്കൊണ്ടു പോകലും ബലാത്സംഗവും കൂടിവരുന്നു. സ്റ്റേറ്റ് ക്രൈം റെക്കോർഡ്സ് ബ്യൂറോവിന്റെ കണക്ക് പ്രകാരം കുട്ടികൾക്കെതിരെയുള്ള കുറ്റകൃത്യങ്ങൾ 2016–ൽ 2,881 എണ്ണവും 2017ൽ 3478 എണ്ണവും 2018 ജൂൺവരെ 1931 എണ്ണവുമാണ്.

### പെൺകുട്ടികൾ

ഇന്ത്യയിൽ പൂജ്യം മുതൽ ആറ് വയസ് വരെ പ്രായമുള്ള കുട്ടികളുടെ ആൺപെൺ അനുപാതത്തിൽ പെട്ടെന്ന് വന്നിട്ടുള്ള കുറവ് വനിതാശാക്തീകരണത്തിനെതിരായുള്ള ഒരു പ്രധാന സൂചകമാണ്. 2001 –ൽ ഈ അനുപാതം 1,000 ആൺകുട്ടികൾക്ക് 927 പെൺകുട്ടികൾ എന്ന നിരക്കിലായിരുന്നു. എന്നാൽ 2011 –ൽ ഈ അനുപാതം 919 ആയി താണു. 2011 സെൻസസ് അനുസരിച്ച് കേരളത്തിൽ പൂജ്യം മുതൽ ആറ് വയസ്സുവരെയുള്ള കുട്ടികളുടെ ആൺപെൺ അനുപാതം (964) 2001 സെൻസസിനേക്കാൾ (960) നാല് പോയിന്റ് മാത്രം മുകളിലാണ്. കേരളത്തിൽ എല്ലാ ജില്ലകളിലും ഈ അനുപാതം 1,000 ൽ താഴെയാണ്. എന്നിരുന്നാലും ആലപ്പുഴ (951), എറണാകുളം (961), കാസർഗോഡ് (961), തൃശ്ശൂർ (950) എന്നീ ജില്ലകളിൽ ഈ അനുപാതം സംസ്ഥാന ശരാശരിയേക്കാൾ താഴെയാണെന്നുള്ളത് ആപൽസൂചകമാണ്. സെക്സ് സെലക്ഷൻ ടെക്നിക്കുകളുടെ ഉപയോഗം നിരുത്സാഹപ്പെടുത്തുക, പെൺകുട്ടികൾക്ക് പാരിതോഷികം ഏർപ്പെടുത്തുക, അവബോധനം സൃഷ്ടിക്കുക എന്നീ ഇടപെടലുകളിലൂടെ പെൺകുട്ടികളെ പ്രോത്സാഹിപ്പിക്കാവുന്നതാണ്.

## ശൈശവ വിവാഹം

ബാലാവകാശങ്ങളുടെ ലംഘനമാണ് ശൈശവ വിവാഹം. ദേശീയ ബാലാവകാശ സംരക്ഷണ കമ്മീഷന്റെ 'എൻ.എഫ്.എച്ച്.എസ്.–4–നെ അടിസ്ഥാനമാക്കിയുള്ള ഇന്ത്യയിലെ ശൈശവ വിവാഹവും കൌമാരപ്രായത്തിലെ ഗർഭധാരണവും സംബന്ധിച്ച റിപ്പോർട്ട്' പ്രകാരം 15 നും 19 നും ഇടയിൽ പ്രായമുള്ള പെൺകുട്ടികളുടെ ശൈശവ വിവാഹം സംബന്ധിച്ച് എൻ.എഫ്.എച്ച്.എസ്. 3, എൻ. എഫ്. എച്ച്.എസ്.–4 റിപ്പോർട്ടുകൾ താരതമ്യ വിശകലനം നടത്തിയതിൽ നിന്നും വ്യക്തമാകുന്നത് കഴിഞ്ഞ 10 വർഷത്തിൽ മൊത്തത്തിലുള്ള ശൈശവ വിഹാഹ നിരക്ക് കുറഞ്ഞിട്ടുണ്ടെന്നാണ്. കേരളത്തിൽ എൻ. എഫ്.എച്ച്.എസ്.–3 പ്രകാരം ശൈശവ വിവാഹ നിരക്ക് 6.2 ശതമാനമായിരുന്നത് എൻ. എഫ്.എച്ച്.എസ്.–4 പ്രകാരം 2.4 ശതമാനം ആയി കുറഞ്ഞിട്ടുണ്ട്. ദേശീയ ശരാശരി 11.9 ശതമാനം ആണ്.

## കുട്ടികൾക്കെതിരെയുള്ള അധിക്ഷേപം

കുട്ടികൾക്കെതിരെയുള്ള അധിക്ഷേപം പ്രത്യേകിച്ച് പെൺകുട്ടികൾക്കെതിരെയുള്ള ലൈംഗിക അധിക്ഷേപ സംഭവങ്ങൾ കൂടി വരുന്നുണ്ട്. സ്റ്റേറ്റ് ക്രൈം റെക്കോർഡ്സ് ബ്യൂറോയുടെ കണക്ക് പ്രകാരം, കേരളത്തിൽ 2017 ജൂലൈ വരെ 754 ലൈംഗിക അധിക്ഷേപം നടന്നിട്ടുണ്ട്. പദാർത്ഥ ദുരുപയോഗം പ്രത്യേകിച്ച് കൗമാര പ്രായക്കാരിൽ കൂടി വരുന്നു. മദ്യത്തിന്റെ ഉപയോഗം, സൈബർ കുറ്റകൃത്യങ്ങൾ എന്നിവ ഉൽക്കണ്ഠ ഉളവാക്കുന്ന മറ്റ് പ്രധാന പ്രശ്നങ്ങളാണ്.

## കുട്ടികളുടെ വികസനാവകാശം

കുട്ടികളുടെ ബാല്യകാലം അവരുടെ പുരോഗതിയുടെ ഏറ്റവും പ്രബലമായ കാലഘട്ടമാണ്. 18 വയസ്സിനു താഴെയുള്ള കുട്ടികളുടെ ശാരീരികം, മാനസികം, വികാരം, സാമൂഹ്യം എന്നീ തലങ്ങൾ കേന്ദ്രീകരിച്ചുള്ള സമഗ്ര പുരോഗതിയാണ് ഇതിൽ ഉൾപ്പെടുന്നത്. ഈ നാല് മണ്ഡലങ്ങളിലുമുള്ള കുട്ടികളുടെ വളർച്ചയെ പ്രോൽസാഹിപ്പിക്കുന്ന കാര്യത്തിൽ കേരളം എപ്പോഴും മുൻപന്തിയിലാണ്. എന്നിരുന്നാലും കുട്ടികളുടെ ബാല്യകാല വികസനത്തിൽ ചില തടസ്സങ്ങൾ ഇപ്പോഴും നിലനിൽക്കുന്നു. പ്രതിരോധകുത്തിവയ്പ് എടുക്കുന്ന കാര്യത്തിൽ സംസ്ഥാനം വളരെ മുന്നിലാണെങ്കിലും ദേശീയ കുടുബ ആരോഗ്യ സര്വ്വേ 4 പ്രകാരം 100 %ൽ ചെറിയ കുറവാണ്(12 മുതൽ 23 മാസംവരെ പ്രതിരോധകുത്തിവെയ്പ് 82.5 ശതമാനം). അതുപോലെതന്നെ കേരളം പൂർണ്ണമായ മുലയൂട്ടൽ (ആദ്യത്തെ 6 മാസ ശൈശവ ഘട്ടത്തിൽ) നടത്തുന്നതിൽ പുരോഗതി കുറഞ്ഞു വരുന്നു (എൻ. എഫ്. എച്ച്.എസ് –3 പ്രകാരം 0 മുതൽ 5 വയസ്സുള്ള കുട്ടികൾക്ക് പൂർണ്ണമായ മുലയൂട്ടൽ നടത്തുന്നതിന്റെ ആധിക്യം 56.2% ശതമാനവും എൻ.എഫ്.എച്ച്–4 പ്രകാരം 53.3 ശതമാനവുമാണ്). പാലൂട്ടലിന് മുമ്പായി ആഹാരം നൽകൽ, മുലപ്പാൽ നൽകുന്നതിനുള്ള കാലതാമസം, കുപ്പിപ്പാൽ നൽകൽ തുടങ്ങിയ അനാരോഗ്യപരമായ ആഹാര നൽകുന്ന സമ്പ്രദായം കേരളത്തിൽ നടക്കുന്നുണ്ടെന്ന് അനവധി ഗവേഷണ പഠനങ്ങൾ വ്യക്തമാക്കുന്നു. 6–59 മാസം പ്രായമുള്ള കുട്ടികളുടെ വിളർച്ചാ നിരക്ക് സൂചിപ്പിക്കുന്നത് ആരോഗ്യ സ്ഥിതിയിൽ വർദ്ധനവുണ്ടായിട്ടുണ്ടെന്നാണ് (എൻ. എഫ്.എച്ച്.എസ്.–3ൽ 44.5 ഉം എൻ.എഫ് എച്ച് എസി.–4ൽ 35.7 ആണ് നിരക്കുകൾ). സംസ്ഥാനത്ത് സാർവ്വലൗകികമായ പ്രീ–സ്ക്കൂൾ വിദ്യാഭ്യാസത്തിന്റെ അഭാവം മറ്റൊരു പ്രധാന പ്രശ്നമാണ്. ഇതിന് അടിയന്തിര ശ്രദ്ധ നൽകേണ്ടതാണ്. റാപ്പിഡ് സർവ്വേ ഓഫ് ചിൽഡ്രൻ (ആർ.എസ്.ഒ.സി) 2013–14 പ്രകാരം മൂന്ന് വയസ്സിനും 6 വയസ്സിനും ഇടയിൽ പ്രായമായ 26.2 ശതമാനം കുട്ടികൾക്ക് പ്രീ–സ്ക്കൂൾ വിദ്യാഭ്യാസം ലഭിക്കുന്നില്ല എന്ന് കാണുന്നു. കൂടാതെ ശാസ്ത്രീയമായി തയ്യാറാക്കിയ പാഠ്യപദ്ധതിയുടെ അഭാവവും പരിഹാരം കാണേണ്ട വിഷയമാണ്.

## കുട്ടികളുടെ അതിജീവനാവകാശം

ശിശുമരണ നിരക്കും നവജാത ശിശുക്കളുടെ തൂക്കകുറവിന്റെ ബാഹുല്യവും കുട്ടികളുടെ അതിജീവനത്തിൽ ഉത്കണ്ഠ ജനിപ്പിക്കുന്ന കാര്യങ്ങളാണ്. സംസ്ഥാനത്ത് ശിശുമരണ നിരക്ക് 1,000 ജനനത്തിന് 12 എന്നതിൽ നിന്ന് 8 ആയി കുറയ്ക്കാനാണ് സുസ്ഥിര വികസന ലക്ഷ്യം (എസ്. ഡി.ജി) വിഭാവനം ചെയ്യുന്നത്. അതുപോലെ 2020 ആകുമ്പോഴേക്കും മാതൃമരണ നിരക്ക് ഒരു ലക്ഷം ജനനത്തിന് 66 –ൽ നിന്ന് 30 ആയി കുറയ്ക്കാനും 5 വയസ്സിന് താഴെയുള്ള ശിശുമരണ നിരക്ക് 1,000 ജനനത്തിന് 14ൽ നിന്നും 9 ആയി കുറയ്ക്കാനും ലക്ഷ്യമിടുന്നു. മുകളിൽ പറഞ്ഞിട്ടുള്ള രംഗത്തെല്ലാം സംസ്ഥാനം കാര്യമായ നേട്ടം കൈവരിച്ചിട്ടുണ്ടെങ്കിലും, കുട്ടികളിലെ പോഷക വൈകല്യത്തിന്റെ ബാഹുല്യവും (എൻ.എഫ്.എച്ച്.എസ് – 4 പ്രകാരം 5 വയസ്സിന് താഴെ ഉദ്ദേശം 16.1 ശതമാനം കുട്ടികൾക്ക് തൂക്കകുറവും 19.7 ശതമാനം കുട്ടികൾക്ക് വളർച്ചാമുരടിപ്പും), കുട്ടികളിലെ വിളർച്ചയും (എൻ.എഫ്.എച്ച്.എസ് 4 പ്രകാരം 35.7 ശതമാനം കുട്ടികൾ വിളർച്ചയുള്ളവരാണ്. പ്രതിരോധകുത്തിവെയ്പിന്റെ കുറവും (സംസ്ഥാനത്ത് ഉദ്ദേശം 17.9 ശതമാനം കുട്ടികൾക്ക് 12–23 മാസത്തിൽ മുമ്പായി 5 വാക്സിനുകൾ ലഭിക്കുന്നില്ല) സംസ്ഥാനത്ത് ചില ജില്ലകളിൽ കൂടുതലാണ്, പ്രത്യേകിച്ച് പട്ടിക വർഗ്ഗക്കാരുടെയിടയിൽ. ഈ പ്രശ്നങ്ങൾ എല്ലാം തന്നെ സുസ്ഥിര വികസന ലക്ഷ്യം നേടിയെടുക്കാൻ സർക്കാരിന് ഒരു വെല്ലുവിളിയായി മാറും.

## കുട്ടികളുടെ പങ്കാളിത്താവകാശം

തീരുമാനങ്ങൾ എടുക്കുന്ന വേളയിൽ കുട്ടികളുടെ കാഴ്ചപ്പാട് സ്വതന്ത്രമായി അവതരിപ്പിക്കാനുള്ള ഒരു ചുറ്റുപാട് സൃഷ്ടിക്കുകയാണ് കുട്ടികളുടെ പങ്കാളിത്താവകാശം കൊണ്ട് ഉദ്ദേശിക്കുന്നത്. കുട്ടികളുടെ മൊത്തത്തിലുള്ള വികസനത്തിന് സമഗ്ര സംഭാവന ചെയ്യുന്നതിനു വേണ്ടി തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളിലുള്ള അയൽക്കൂട്ട ശൃംഖലയായ കേരളാ മോഡൽ ബാലസഭകളും ബാലപഞ്ചായത്തുകളും ദേശവ്യാപകമായി അംഗീകാരം പിടിച്ചു പറ്റിയതാണ്.

## പ്രൊട്ടക്ഷൻ ഓഫ് ചിൽഡ്രൻ ഫ്രം സെക്ഷ്വൽ ഒഫൻസസ് (പോക്സോ) നിയമം 2012

കുട്ടികൾക്കെതിരെയുള്ള അധിക്ഷേപങ്ങളെക്കുറിച്ചും ലൈംഗീക കൈയ്യേറ്റം, ലൈംഗീക പീഡനം, അശ്ലീല സാഹചര്യം എന്നിവയിൽനിന്ന് കുട്ടികളെ സംരക്ഷിക്കേണ്ട മാർഗ്ഗങ്ങളെക്കുറിച്ചും ഈ നിയമം പ്രതിപാദിക്കുന്നു. പ്രസ്തുത നിയമം നടപ്പാക്കുന്നതിൽ സംസ്ഥാനം ഒട്ടനവധി കാര്യങ്ങൾ ചെയ്തിട്ടുണ്ട്. ഈ നിയമത്തിന്റെ പരിധിയിൽ വരുന്ന കുട്ടികൾക്ക് പരിചരണവും സുരക്ഷയും നൽകാനായി സംസ്ഥാനത്ത് 14 ജില്ലകൾ കേന്ദ്രീകരിച്ച് 16 വനിതാശിശു ഭവനങ്ങൾ സ്ഥാപിച്ചു. ഇതിൽ പത്തനംതിട്ട, ആലപ്പുഴ, കോട്ടയം, കണ്ണൂർ എന്നിവിടങ്ങളിലെ ഹോമുകൾ 2018 ഡിസംബറിൽ മാത്രമേ പ്രവർത്തനം ആരംഭിക്കുകയുള്ളൂ. എല്ലാ ജില്ലകളിലും സ്പെഷ്യൽ ജുവനൈൽ പോലീസ് യൂണിറ്റുകൾ ആരംഭിച്ചു വരുന്നു. ഈ നിയമത്തിന്റെ കീഴിൽ വരുന്ന കേസ്സുകൾ പെട്ടെന്ന് വിചാരണ ചെയ്യാൻ സംസ്ഥാനത്ത് പ്രത്യേക കോടതികൾ പ്രഖ്യാപിച്ചിട്ടുണ്ട്. ഇതിൽ തിരുവനന്തപുരം, എറണാകുളം, കോഴിക്കോട് എന്നിവിടങ്ങളിലെ കോടതികൾ സ്ത്രീകൾക്കും കുട്ടികൾക്കും എതിരെയുള്ള ലൈഗീകാതിക്രമണങ്ങളുമായി ബന്ധപ്പെട്ട കേസുകളുടെ പരിശോധനയ്ക്കായി തെരെഞ്ഞെടുത്തിട്ടുണ്ട്.

## കേരള സംസ്ഥാന ബാലാവകാശ സംരക്ഷണ കമ്മീഷൻ

ഈ കമ്മീഷൻ നിയമ പ്രകാരം പ്രവർത്തിക്കുന്ന ഒരു സ്ഥാപനമാണ്. ബാലാവകാശം സംരക്ഷിക്കാൻ നിലവിലെ നിയമങ്ങൾ പരിശോധിച്ച് അവലോകനം നടത്തുക, കുട്ടികളുടെ അവകാശ ലംഘനം നടന്നത് അന്വേഷിക്കുക, കുട്ടികളുടെ അവകാശങ്ങളുടെ പൂർണ്ണ സ്വാതന്ത്ര്യത്തിന് തടസ്സമായി നിൽക്കുന്ന ഘടകങ്ങൾ കണ്ടു പിടിക്കുക, വസ്തുതകൾ പരിശോധിച്ച് പരിഹാരം നിർദ്ദേശിക്കുക എന്നിവ കമ്മീഷന്റെ അധികാര പരിധിയിൽ വരുന്ന വിഷയങ്ങളാണ്. 2017–18 കാലയളവിൽ, 2402 പരാതികൾ കമ്മീഷന് ലഭിച്ചു. ഇതിൽ 953 പരാതികൾക്ക് പരിഹാരം കണ്ടു. പരിഹാരം കണ്ട പരാതികളിൽ 170 എണ്ണം പോക്സോ ആക്ട്മായി ബന്ധപ്പെട്ടതും, 280 എണ്ണം ആർ.റ്റി.ഇ മായും 12 എണ്ണം ജുവൈനൽ ജസ്റ്റീസുമായി ബന്ധപ്പെട്ടതും ബാക്കിയുള്ളത് കുട്ടികളുടെ അവകാശ ലംഘനവുമായി ബന്ധപ്പെട്ടതുമാണ്.

## ദത്തെടുക്കൽ സേവനങ്ങൾ

സംസ്ഥാന ദത്തെടുക്കൽ റിസോഴ്സ് ഏജൻസിയെ മുന്നോട്ടു കൊണ്ടു പോകുന്നതിനായി കേരളത്തിൽ 17 പ്രത്യേക ദത്തെടുക്കൽ ഏജൻസികൾ പ്രവർത്തിച്ചു വരുന്നു. 2013–14 മുതൽ 2017–18 വരെ, 764 രാജ്യത്തിനകത്തുളള ദത്തെടുക്കലും 74 രാജ്യാന്തര ദത്തെടുക്കലും നടന്നു. 2017–18–ൽ കേരളത്തിൽ 164 കുട്ടികളെ ദത്തെടുത്തു. ഇതിൽ 84 പേർ പെൺകുട്ടികളാണ് (രാജ്യത്തിനകത്തുള്ളത് 141 ഉം, രാജ്യാന്തരം 23 ഉം). ദത്തെടുത്ത കുട്ടികളെ സംബന്ധിച്ച വിവരം അനുബന്ധം 6.52 –ൽ ചേർത്തിരിക്കുന്നു.

## ചൈൽഡ് ലൈൻ സേവനങ്ങൾ

അപകടാവസ്ഥയിൽപ്പെട്ട കുട്ടികൾക്ക് 24 മണിക്കൂറും പ്രവർത്തിക്കുന്ന ഒരു ടോൾഫ്രീ ടെലിഫോൺ (1098) സേവനമാണ് ചൈൽഡ് ലൈൻ. ഇൻഡ്യയിൽ 430നഗരങ്ങളിൽ ഈ സേവനം ലഭ്യമാണ്. കേരളത്തിൽ 14 സ്ഥലത്ത് ഈ സംവിധാനം പ്രവർത്തിക്കുന്നു. സർക്കാരിത സംഘടനകൾ, സന്നദ്ധ സംഘടനകൾ എന്നിവരുടെ സഹായത്തോടെ ചൈൽഡ് ലൈൻ പ്രവർത്തനം കൂടുതൽ ശക്തിപ്പെടുത്തേണ്ടിയിരിക്കുന്നു.

## സംയോജിത ശിശുവികസന സേവനങ്ങൾ (ഐ.സി.ഡി.എസ്)

കുട്ടികളുടെ ബാല്യത്തിൽതന്നെയുള്ള വളർച്ച സാധ്യമാക്കാൻ കേന്ദ്രസർക്കാർ നടപ്പാക്കുന്ന ഒരു ഫ്ലാഗ്ഷിപ്പ് പരിപാടികളിലൊന്നാണിത്. പൂരകപോഷകാഹാരം, പ്രതിരോധകുത്തിവെയ്പ്, ആരോഗ്യപരിശോധന, റഫറൽ സർവീസസ്, ആരോഗ്യ പോഷകാഹാര വിദ്യാഭ്യാസം, 6 വയസ്സിന് താഴെയുള്ള കുട്ടികൾക്ക് പ്രീ–സ്ക്കൂൾ വിദ്യാഭ്യാസം, അമ്മമാർ, പാലൂട്ടുന്ന അമ്മമാർ എന്നിവർക്ക് ഉറപ്പാക്കുന്ന ഒരു സമഗ്ര പദ്ധതിയാണിത്. 2017–18 –ൽ 33115 അംഗൻവാടികൾ മുഖേന ഈ പദ്ധതി നടപ്പാക്കുന്ന പൂരകപോഷകാഹാര പരിപാടി 9.75 ലക്ഷം പേർക്കും, പ്രീ–സ്ക്കൂൾ വിദ്യാഭ്യാസ പരിപാടി 3 മുതൽ 6 വയസ്സുളള 3.17 ലക്ഷം കുട്ടികൾക്കും പ്രയോജനപ്പെട്ടു. പൂരകപോഷകാഹാര പരിപാടിയിൽ 2.71 ലക്ഷം പേർ ഗർഭിണികളും പാലൂട്ടുന്ന അമ്മമാരും ആയിരുന്നു. (അനുബന്ധം 6.53).

സംസ്ഥാന സർക്കാരിന്റെ സഹായത്തോടെ തദ്ദേശഭരണ സ്ഥാപനങ്ങൾ വിവിധതരം നൂതനമായ പ്രവർത്തികൾ ഐ.സി.ഡി.എസിന്റെ കീഴിൽ തുടക്കം കുറിച്ചിട്ടുണ്ട്. പട്ടികവർഗ്ഗ പ്രദേശങ്ങളിൽ കുട്ടികളുടെ പോഷകാവസ്ഥ മെച്ചപ്പെടുത്തുന്നതിനായി അമൃതം ന്യൂട്രിമിക്സ് തയ്യാറാക്കുന്നതിനായി വയനാട്ടിൽ കുടുംബശ്രീ ഉല്പാദന യൂണിറ്റുകൾ ആരംഭിച്ചു. ഗുരുതരമായ പോഷകാഹാരക്കുറവ് പരിഹരിക്കുന്നതിനായി യൂണിസെഫിന്റെ സഹായത്തോടെ ഒരു സാമൂഹ്യാധിഷ്ഠിത പോഷകാഹാര പുനരധിവാസ പരിപാടി അട്ടപ്പാടി പട്ടിക വർഗ്ഗ പ്രോജക്ട് പ്രദേശത്ത് ആരംഭിച്ചിട്ടുണ്ട്. പോഷകാഹാര അവസ്ഥയുടെ തത്സമയ മോണിറ്ററിംഗിനായി GIS അധിഷ്ഠിതമായ ജാതക്-ജനനി അട്ടപ്പാടിയിൽ ആരംഭിച്ചു. കുട്ടികളുടെ 5 വയസുവരെയുള്ള വളർച്ച നിരീക്ഷിക്കുന്നതിനുള്ള സംവിധാനമാണ് ജാതക്. മൊബൈൽ ആപ്ലിക്കേഷൻ വഴി ശബ്ദരേഖയും ചിത്രവും സ്ഥാനവും ഉൾപ്പെടുന്ന തത്സമയ വിവരങ്ങൾ ജാതകിലൂടെ ലഭിക്കുന്നു. ഇത് അട്ടപ്പാടിയിലും മാനന്തവാടി, ദേവികുളം, ഇരിട്ടി എന്നിവിടങ്ങളിൽ പ്രവർത്തിച്ചുവരുന്നു. സംസ്ഥാനത്തെ 33,115 അംഗൻവാടി കേന്ദ്രങ്ങളിലും സാമൂഹ്യ ആഡിറ്റ് നടത്തപ്പെട്ടിട്ടുണ്ട്. അംഗൻവാടി വർക്കർമാർ, ഹെൽപ്പർമാർ എന്നിവരുടെ ക്ഷേമത്തിനായി അംഗൻവാടി ക്ഷേമനിധി ബോർഡ് രൂപീകരിച്ചിട്ടുണ്ട്. കുട്ടികളുടെ ബാല്യത്തിൽത്തന്നെയുള്ള വളർച്ചയും സംരക്ഷണവും പ്രീ സ്കൂൾ വിദ്യാഭ്യാസ പരിപാടിയും അംഗൻവാടികൾ മുഖേന ഇ.സി.സി.ഇ പദ്ധതി പ്രകാരം നൽകുന്നു.

### സംയോജിത ശിശു സംരക്ഷണ പദ്ധതി

സുരക്ഷയും സംരക്ഷണവും ആവശ്യമുള്ളവരും നിയമപ്രശ്നങ്ങളുള്ളവരുമായ കുട്ടികൾക്ക് പ്രതിരോധം, നിയമ സുരക്ഷ, പുനരധിവാസ സേവനങ്ങൾ എന്നിവ നൽകുന്ന കേന്ദ്രാവിഷ്കൃത പദ്ധതിയാണിത്. സംസ്ഥാനത്ത് ജെ.ജെ ആക്ടിൽ ഉൾപ്പെട്ട നിബന്ധനകൾ വേഗത്തിൽ നടപ്പിലാക്കുവാനായി ശിശു സംരക്ഷണ യൂണിറ്റുകൾ, ശിശുക്ഷേമ കമ്മറ്റികൾ, പ്രത്യേക ജുവനൈൽ പോലീസ് യൂണിറ്റുകൾ, സംസ്ഥാന ശിശു സംരക്ഷണ സൊസൈറ്റി, ജില്ലാ ശിശു സംരക്ഷണ യൂണിറ്റ്, ജെ.ജെ ബോർഡുകൾ എന്നിവ സ്ഥാപിച്ചു. ചൈൽഡ് മാര്യേജ് റിസ്റ്റ്റെയിന്റ് നിയമം, കേരള യാചക നിരോധന നിയമം, ചൈൽഡ് റൈറ്റ്സ് കൺവെൻഷൻ പരിപാടികൾ, ദത്തെടുക്കലുമായി ബന്ധപ്പെട്ട നിയമങ്ങൾ പോലുള്ള വിവിധ സാമൂഹ്യ നിയമങ്ങളുമായി ബന്ധപ്പെട്ട പരിപാടികൾ ഈ പദ്ധതിക്ക് കീഴിൽ നടപ്പാക്കുന്നുണ്ട്. പോക്സോ നിയമത്തിൻ കീഴിൽ രജിസ്റ്റർ ചെയ്തിട്ടുള്ള ടയൽ കേസുകൾ തീർപ്പാക്കാൻ പ്രത്യേക കോടതികൾ ആരംഭിച്ചു. ഷഫീക്ക് കമ്മിറ്റി റിപ്പോർട്ട് നടപ്പാക്കുന്നതിന്റെ ഭാഗമായി 'ബാലസുരക്ഷ' സംബന്ധിച്ച് ഒരു മാതൃകാ പ്രോട്ടോക്കോൾ സർക്കാർ പുറപ്പെടുവിച്ചിട്ടുണ്ട്. 1. കുട്ടികൾക്കെതിരെയുള്ള അക്രമങ്ങൾ തടയുന്നതിനുവേണ്ടിയുള്ള പ്രവർത്തനങ്ങൾ, 2. കേസുകൾ കണ്ടെത്തി നേരത്തെ തന്നെ ഇടപെടൽ നടത്തുക, 3. ഇരയ്ക്ക് സുരക്ഷയും സംരക്ഷണവും നൽകുക, 4. ആവർത്തിക്കുന്ന അക്രമങ്ങൾ തടയൽ എന്നിവ ഇതിൽ പെടുന്നു. 12-ാം പദ്ധതിയിൽ കുട്ടികൾക്കെതിരെയുള്ള അതിക്രമങ്ങൾ തടയാനായി സാമൂഹ്യ നീതി വകുപ്പ് ഐ.സി.പി.എസിനു കീഴിൽ വളരെയധികം നടപടികൾ സ്വീകരിച്ചിട്ടുണ്ട്. ദുർബലരായ കുടുംബങ്ങളെ കണ്ടെത്തുന്നതിനും, ഫ്രണ്ട് ലൈൻ ഏജന്റുമാരുടെ കഴിവു വികസിപ്പിക്കുന്നതിനും കുട്ടികൾക്കെതിരെയുള്ള ലൈംഗികാതിക്രമങ്ങൾ തടയുന്നതും അദ്ധ്യാപകരുടെ കഴിവു വികസിപ്പിക്കൽ, കുട്ടികൾക്കെതിരായ ലൈംഗികാതിക്രമങ്ങൾ തടയുന്നതിനും റിപ്പോർട്ടുചെയ്യുന്നതിനും അദ്ധ്യാപകർക്ക് പരിശീലനം നൽകുന്നതിനുമുള്ള നടപടികൾ സ്വീകരിച്ചിട്ടുണ്ട്.

### കൗമാരക്കാരായ പെൺകുട്ടികളുടെ പദ്ധതി (മുമ്പുള്ള രാജീവ് ഗാന്ധി പദ്ധതി)

ഈ കേന്ദ്രാവിഷ്കൃത പദ്ധതി 11 നും 14 നും മദ്ധ്യേ പ്രായമുള്ള സ്കൂൾ വിദ്യാഭ്യാസം ലഭിക്കാത്ത കൗമാരക്കാരായ പെൺകുട്ടികളുടെ പോഷകാരോഗ്യ നിലവാരം വർദ്ധിപ്പിക്കുന്നതിനു വേണ്ടിയുള്ളതാണ്.

### കുട്ടികൾക്കുള്ള കാൻസർ സുരക്ഷയും താലോലം പദ്ധതിയും

കാൻസർ, മറ്റു ജീവനു ഭീഷണിയായ രോഗങ്ങൾ എന്നിവയാൽ ബുദ്ധിമുട്ടുന്ന 18 വയസ്സിൽ താഴെയുള്ള കുട്ടികൾക്ക് സർക്കാർ അംഗീകൃത ആശുപത്രികളിൽ സൗജന്യ ചികിത്സ നൽകുന്ന സാമൂഹ്യ സുരക്ഷാ മിഷന്റെ പദ്ധതിയാണിത്. കാൻസർ സുരക്ഷ 12 സർക്കാർ ആശുപത്രികൾ മുഖേനയും താലോലം പദ്ധതി 15 സർക്കാർ ആശുപത്രികൾ മുഖേനയും നടപ്പാക്കി വരുന്നു. 2017-18 വർഷം കാൻസർ സുരക്ഷാ പദ്ധതിയിലൂടെ 6000 കുട്ടികൾക്കും താലോലം പദ്ധതിയിലൂടെ 14571 കുട്ടികൾക്കും സഹായം ലഭിച്ചിട്ടുണ്ട്.

### സ്നേഹപൂർവ്വം

മാതാപിതാക്കൾ രണ്ടുപേരും നഷ്ടപ്പെട്ടതോ ഒരാളില്ലാത്തതോ മറ്റേയാൾക്ക് കുട്ടിയെ സംരക്ഷിക്കുന്നതിനുള്ള സാമ്പത്തിക സ്ഥിതി ഇല്ലാത്തതോ ആയ കുട്ടികൾക്ക് സാമ്പത്തിക സഹായം നൽകുന്ന കേരള സാമൂഹ്യ സുരക്ഷാ മിഷന്റെ ഒരു പദ്ധതിയാണിത്. കുട്ടികൾക്ക് ബിരുദ പഠനം വരെ വിദ്യാഭ്യാസ സഹായം നൽകുന്നതിന് ഉദ്ദേശിച്ചിട്ടുള്ളതാണ് ഈ പദ്ധതി. HIV/AIDS

ബാധിതരായ കുട്ടികളും ഈ പദ്ധതിയിൽ ഉൾപ്പെടുന്നു. 2017–18 –ൽ 58106 കുട്ടികൾക്ക് ഇതിന്റെ പ്രയോജനം ലഭിച്ചിട്ടുണ്ട്.

### സ്നേഹ സാന്ത്വനം

സംസ്ഥാനത്തെ എൻഡോസൾഫാൻ ദുരിതബാധിതർക്ക് ആശ്വാസ നടപടികൾ കൈക്കൊള്ളുന്നതിനാണ് ഈ പദ്ധതി ലക്ഷ്യമിടുന്നത്. ഈ പദ്ധതി പ്രകാരമുള്ള സാമ്പത്തിക സഹായം എൻഡോസൾഫാൻ ദുരിതബാധിതർക്ക് നൽകി വരുന്നു. 1 മുതൽ 12 വരെയുള്ള ക്ലാസുകളിൽ പഠിക്കുന്ന കുട്ടികൾക്ക് വിദ്യാഭ്യാസ സഹായം നൽകുന്നു. 2017–18 –ൽ ഈ പദ്ധതിയിൽ 8833 പേർ ഗുണഭോക്താക്കളായിരുന്നു.

### ഔവർ റെസ്പോൺസിബിലിറ്റി ടു ചിൽഡ്രൻ കേരള (ഒ.ആർ.സി)

വനിതാശിശു വികസന വകുപ്പ് നടപ്പാക്കുന്ന സംയോജിത ശിശുവികസന പദ്ധതിയുടെ ഒരു അവിഭാജ്യമായ പ്രവർത്തനമാണ് ഔവർ റെസ്പോൺസിബിലിറ്റി ടു ചിൽഡ്രൺ. കുട്ടികളുടെ സംരക്ഷണത്തിനും വികസനത്തിനുമായി വിദ്യാഭ്യാസ, ആരോഗ്യ, ആഭ്യന്തര തദ്ദേശസ്വയംഭരണ വകുപ്പുകളുടെയും സമൂഹത്തിന്റെയും ഉത്തരവാദിത്വത്തിൽ പ്രവർത്തനങ്ങൾ നടപ്പാക്കുന്നതുപോലെ സർക്കാർ സർക്കാരിതര സംഘടനകളുടെ സ്കൂൾ അധിഷ്ഠിതമായ ഒരു പ്രവർത്തനമാണിത്. ഇതിന്റെ ലക്ഷ്യം കുട്ടികൾക്ക് മെച്ചപ്പെട്ട സംരക്ഷണവും വികസനവും ലഭ്യമാക്കുക എന്നതാണ്. 304 സ്കൂളുകളിലും പട്ടിക വർഗ്ഗ വികസന വകുപ്പിന്റെ കീഴിലുള്ള 20 മോഡൽ റസിഡൻഷ്യൽ സ്കൂളുകളിലും ഓ.ആർ.സി. പ്രൊജക്ട് നടപ്പാക്കി വരുന്നു.

### കൗമാരക്കാരായ പെൺകുട്ടികൾക്കു വേണ്ടിയുള്ള മനഃശാസ്ത്ര സാമൂഹ്യ സേവനങ്ങൾ

വനിതാശിശുവികസന വകുപ്പിന്റെ ഈ പദ്ധതി കൗമാരക്കാരായ പെൺകുട്ടികൾക്ക് കൗൺസിലിംഗ്, മാർഗ്ഗോപദേശം തുടങ്ങിയ സഹായങ്ങൾ നൽകുന്നു. വിദ്യാഭ്യാസ വകുപ്പിന്റെ പിന്തുണയോടെ തെരഞ്ഞെടുക്കപ്പെട്ട 666 സ്കൂളുകളിൽ മനഃശാസ്ത്ര സാമൂഹ്യ കൗൺസലിംഗ് സെന്റർ ആരംഭിച്ചു. കുട്ടികൾക്ക് കൗൺസലിംഗും മാർഗ്ഗോപദേശവും നൽകുന്നതിനായി ഓരോ സ്കൂളിലും ഒരു ഫുൾടൈം കൗൺസിലറെ നിയമിച്ചിട്ടുണ്ട്. കൌൺസിലിംഗ് സെന്ററുകൾ 666ൽ നിന്നും 1612 ആയി വർദ്ധിപ്പിക്കുന്നതിനുള്ള നടപടികൾ സ്വികരിച്ചിട്ടുണ്ട്.

### കുട്ടികളിലെ കോക്ലിയർ ഇംപ്ലാന്റേഷൻ

പ്രാദേശിക സംസ്ഥാനതല സാങ്കേതിക കമ്മിറ്റികൾ തെരഞ്ഞെടുത്ത അഞ്ചു വയസ്സുവരെയുള്ള കുട്ടികൾക്ക് കേരള സാമൂഹ്യ സുരക്ഷാമിഷൻ (കെ. എസ്.എസ്.എം) ഈ പദ്ധതിയിലൂടെ കോക്ലിയർ ഇംപ്ലാന്റേഷൻ സർജറിക്കുള്ള സഹായം നൽകുന്നു. പ്രത്യേക പട്ടികയിലുള്ള ആശുപത്രികളിലൂടെ ശസ്ത്രക്രിയ കഴിഞ്ഞ കുട്ടികൾക്ക് ആഡിറ്ററി വെർബൽ ഹബിലിറ്റേഷൻ (എ.വി.എച്ച്) വേണ്ടി സാമ്പത്തിക സഹായവും നൽകുന്നു.2017–18ൽ കുട്ടികൾക്ക് ഇമ്പ്ളാൻറ് ഉൾപ്പെടെ സ്പീച് പ്രോസസ്സർ അപ്ഗ്രേഡേഷൻ സൗജന്യമായി നൽകുന്നതിനായി 'ധ്വനി'എന്ന പ്രോജക്റ്റ് ആരംഭിച് ധ്വനി പ്രോജക്റ്റിൽ 55 പേർ ഗുണഭോക്താക്കളായപ്പോൾ കൊക്ലെയാർ ഇംപ്ലാൻറഷൻ പദ്ധതി പ്രകാരം 2017–18 കാലയളവിൽ 109 കുട്ടികൾക്ക് ഈ പദ്ധതി വഴി സഹായം ലഭിച്ചു.

### അട്ടപ്പാടിയിലെ ശിശുക്കൾക്ക് വേണ്ടിയുള്ള ആദ്യ 1000 ദിന പരിപാടി

അട്ടപ്പാടിയിലെ ശിശുക്കൾക്കു വേണ്ടി നടപ്പിലാക്കുന്ന വനിതാശിശുവികസന വകുപ്പിന്റെ ഒരു പ്രത്യേക പരിപാടിയാണിത്. ശിശുക്കൾക്കു നേരത്തേ മുലയൂട്ടലിന് അമ്മമാരെ പ്രേരിപ്പിക്കുക, 6 മാസമാകുമ്പോൾത്തന്നെ മറ്റ് ആഹാരങ്ങൾ യഥാസമയം നൽകുക, മുലപ്പാലിനു പുറമേയുള്ള ആഹാരങ്ങൾ നൽകുമ്പോൾ ശുചിത്വം പാലിക്കുക, എല്ലാ പ്രതിരോധ കുത്തിവയ്പുകളും, വിറ്റാമിൻ–എയും വിരനാശക മരുന്നുകളും നൽകുക, എന്നിവയിൽ ശ്രദ്ധ കേന്ദ്രീകരിച്ചു കൊണ്ടാണ് ഈ പദ്ധതി നടപ്പാക്കുന്നത്.

### മാനന്തവാടി ബ്ലോക്കിലെ ജി.ഐ.എസ് അടിസ്ഥാനമാക്കിയുള്ള അമ്മയും കുഞ്ഞും ആരോഗ്യ അനുഗമന വ്യവസ്ഥ

ജാതക്, ജനനി എന്നീ സോഫ്റ്റ് വെയർ ആപ്ലിക്കേഷനുകളുടെ സഹായത്തോടെ വയനാട് ജില്ലയിലെ മാനന്തവാടി ബ്ലോക്കിൽ കുട്ടികളുടേയും ഗർഭിണികളുടേയും ആരോഗ്യനില അറിയുന്നതിനു വേണ്ടി വനിതാശിശു വികസന വകുപ്പ് നടപ്പാക്കുന്ന ഒരു പ്രാരംഭ പദ്ധതിയാണിത്.

### ജുവനൈൽ ഡയബെറ്റിസ് സ് ബാധിച്ച കുട്ടികൾക്കായുള്ള സാമൂഹ്യ സഹായ പദ്ധതി (മിഠായി).

പ്രമേഹ (ടൈപ്പ്–1) ബാധിച്ച കുട്ടികൾക്കും കൌമാരപ്രായക്കാർക്കും സമഗ്ര സംരക്ഷണം നൽകുന്ന പദ്ധതിയാണിത്. 5 നും 18 നും ഇടയിൽ പ്രായമുള്ള കുട്ടികൾക്കാണ് ഈ രോഗം ബാധിക്കുന്നത്.

പൊതു സമൂഹത്തിനും പരിചരിക്കുന്നവർക്കും രോഗത്തെ സംബന്ധിച്ച് അവബോധം കുറവാണ്. ഇൻസുലിൻ നൽകുകയെന്ന ചികിത്സയും നിരന്തരമുള്ള പരിശോധനയും മുഖേന മാത്രമാണ് ഈ രോഗം നിയന്ത്രിക്കാനാവുന്നത്.

### ശരണബാല്യം

സംസ്ഥാനത്ത് ബാലവേല, കുട്ടികളുടെ ഭിക്ഷാടനം, കുട്ടികളെ കടത്തൽ, തെരുവിൽ ജീവിക്കുന്ന കുട്ടികൾ എന്നിവയുടെ നിർമ്മാർജ്ജനം ഉറപ്പ് വരുത്തുകയാണ് ശരണ ബാല്യം പദ്ധതി മുഖേന നടപ്പാക്കുന്നത്. ഇത്തരം അപകടങ്ങളിൽപ്പെടുന്ന കുട്ടികൾക്കായി അടിയന്തിര സഹായവും ലഭ്യമാക്കുന്നു. ഇതിനായി നാലു ജില്ലകളിൽ 6 റെസ്ക്യൂ ഓഫീസർമാരെ നിയോഗിച്ചിട്ടുണ്ട്. (കൊല്ലം, പത്തനംതിട്ട, ആലപ്പുഴ, കോട്ടയം) മൂന്നു മാസത്തിനുള്ളിൽ നാലു ജില്ലകളിലായി 65 കുട്ടികളെ രക്ഷിക്കുകയും 11 എഫ്.ഐ.ആർ. രജിസ്റ്റർ ചെയ്യുകയും ചെയ്തു. 37 കുട്ടികളെ അവരുടെ സ്വദേശത്തേക്ക് മടക്കി അയയ്ക്കുകയും ചെയ്തു

### വിജ്ഞാന ദീപ്തി

കുട്ടികളുടെ വിദ്യാഭ്യാസത്തിന് പിൻതുണ നൽകുന്നതിന്റെ ഭാഗമായി മാസം തോറും 2000 രൂപ ഈ പദ്ധതിയുടെ ഭാഗമായി നൽകുന്നു. ഇതു മറ്റു സ്ഥാപനങ്ങളിൽ താമസിപ്പിക്കുന്നത് തടയുന്നതിനും അവരുടെ സ്വന്തം ഭവനത്തിൽ തന്നെ പാർപ്പിക്കുന്നതിനും സഹായകരമാകുന്നു. ഈ പരിപാടിയിലൂടെ 1000 കുട്ടികൾക്ക് സഹായം ലഭിച്ചു.

### ബാലനിധി (ജുവനൈൽ ജസ്റ്റീസ് ഫണ്ട്).

കുട്ടികളുടെ ജീവിതം സുഗമമാക്കുന്നതിനായി കൂടുതൽ വിഭവങ്ങൾ കണ്ടെത്തുകയാണ് ഈ പദ്ധതിയുടെ ലക്ഷ്യം. 2017–18ൽ ആരംഭിച്ച ഈ പദ്ധതി പ്രകാരം 14 കുട്ടികൾക്കു 5.24 ലക്ഷം രൂപ സാമ്പത്തിക സഹായം നൽകി.

### കേരളത്തിലെ ശിശു സംരക്ഷണ സ്ഥാപനങ്ങളുടെ രജിസ്ട്രേഷൻ

കേരളത്തിൽ ഓർഫണേജ് കൺട്രോൾ ബോർഡിന്റെ 1961–ലെ ആക്ട് പ്രകാരം രജിസ്റ്റർ ചെയ്തു പ്രവർത്തിക്കുന്ന 1154 സ്ഥാപനങ്ങളുണ്ട്. ഈ സ്ഥാപനങ്ങൾക്കു ഓർഫനേജ് കൺട്രോൾ ബോർഡുവഴി സാമ്പത്തിക സഹായം ലഭിച്ചു വരുന്നു. 2015–ലെ ജുവനൈൽ ജസ്റ്റീസ് ആക്ടിന്റെ സെക്ഷൻ 41 പ്രകാരം രജിസ്റ്റർ ചെയ്യണമെന്നു സർക്കാർ ഉത്തരവിന്റെ അടിസ്ഥാനത്തിൽ 720 സ്ഥാപനങ്ങൾ രജിസ്റ്റർ ചെയ്തു.

### മംഗല്യ

വിധവകളായ സ്ത്രീകൾക്ക് പുനർ വിവാഹത്തിനായി ഈ പദ്ധതി പ്രകാരം 25000 രൂപ അനുവദിക്കുന്നു. 2017–18 കാലയളവിൽ 114 പേർക്ക് സഹായം നൽകി.

### വിമുക്തഭടന്മാരുടെയും യുദ്ധാനന്തര വിധവകളുടെയും ക്ഷേമം

വിമുക്ത ഭടന്മാരുടെയും അവരുടെ ആശ്രിതരുടെയും ക്ഷേമവും പുനരധിവാസവുമാണ് വകുപ്പ് പ്രവർത്തിക്കുന്നത്. വിമുക്ത ഭടന്മാരെയും വിധവകളെയും പുനർ നിയമനത്തിനായി മത്സരപ്പരീക്ഷകൾക്കായി പരിശീലിപ്പിക്കുന്നതിനും സ്വയംതൊഴിൽ പരിശീലനം നൽകുന്നതിനുമായുള്ള പ്രവർത്തനങ്ങൾ നടപ്പിലാക്കി. വിമുക്ത ഭടന്മാർ, വിധവകൾ, ആശ്രിതർ എന്നിവരെ പ്രാപ്തരാക്കാനായി തൊഴിൽ/പ്രൊഫഷണൽ/സാങ്കേതിക കോഴ്സുകൾ എന്നിവയിൽ പുനരധിവാസ പരിശീലനം നൽകുന്നതായിരുന്നു പ്രധാന പരിപാടി. 2017–18ൽ തിരുവനന്തപുരം, കോഴിക്കോട്, തൃശ്ശൂർ എന്നിവിടങ്ങളിലെ കമ്പ്യൂട്ടർ പരിശീലന കേന്ദ്രങ്ങളിലൂടെ 247 പേർക്ക് പുനരധിവാസ പരിശീലനം നൽകി. ഇതിൽ 64 പേർ സ്ത്രീകളാണ്.

CHAPTER

07

# കല, സംസ്കാരം, കായികരംഗം

## കലയും സംസ്കാരവും

വിഭിന്നമായ കലാരൂപങ്ങളുടെ സമ്പന്നമായ പാരമ്പര്യം കേരളത്തിനുണ്ട്. ഇതിന്റെ ജനപ്രിയ കലാരൂപങ്ങൾ, ഉദാഹരണമായി കഥകളിയും മോഹിനിയാട്ടവും പണ്ഡിതരെയും സന്ദർശകരെയും ധാരാളമായി സംസ്ഥാനത്തേക്ക് ആകർഷിച്ചിട്ടുണ്ട്.

സംസ്ഥാനത്തിന്റെ സാംസ്കാരിക പൈതൃകത്തെ പ്രോത്സാഹിപ്പിക്കുന്നതിനും പ്രചരിപ്പിക്കുന്നതിനുമായി ധാരാളം സ്ഥാപനങ്ങൾ നിലകൊള്ളുന്നുണ്ട്. അവയിൽ അക്കാദമിക സ്ഥാപനങ്ങൾ, അവതരണ കലാരൂപങ്ങൾക്കായുള്ള സ്ഥാപനങ്ങൾ, കാലാസാംസ്കാരിക പ്രോത്സാഹനത്തിനായുള്ള മറ്റ് സ്ഥാപനങ്ങൾ എന്നിവ ഉൾപ്പെടുന്നു. ഈ മേഖലയ്ക്കുള്ള സാമ്പത്തിക സഹായം പ്രധാനമായും സാംസ്കാരിക ഡയറക്ടറേറ്റ് മുഖേനയാണ് നൽകുന്നത്. ഈ മേഖലയിലെ പ്രധാനപ്പെട്ട നിർവ്വഹണ വകുപ്പുകളാണ് സാംസ്കാരിക ഡയറക്ടറേറ്റ്, പുരാവസ്തു വകുപ്പ്, പുരാരേഖാ വകുപ്പ്, കാഴ്ച ബംഗ്ലാവ് മൃഗശാലാ വകുപ്പ്, കേരള സംസ്ഥാന ചലചിത്ര വികസന കോർപ്പറേഷൻ മുതലായവ. സാംസ്കാരിക വകുപ്പിന് കീഴിലുള്ള പ്രധാനപ്പെട്ട സ്ഥാപനങ്ങളാണ് കേരള ചലചിത്ര അക്കാദമി, കേരള ഫോക്ക് ലോർ അക്കാദമി, കേരള സാഹിത്യ അക്കാദമി, കേരള സംഗീത നാടക അക്കാദമി, കേരള ലളിതകലാ അക്കാദമി, മാർഗ്ഗി, ഭാരത് ഭവൻ, കുമാരനാശാൻ നാഷണൽ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് കൾച്ചർ, വാസ്തു വിദ്യാ ഗുരുകുലം, കേരള കലാമണ്ഡലം, വൈലോപ്പിള്ളി സംസ്കൃതിഭവനൻ, ഗുരുഗോപിനാഥ് നടന ഗ്രാമം, ജവഹർ ബാലഭവൻ, സംസ്ഥാന ഭാഷാ ഇൻസ്റ്റിറ്റ്യൂട്ട്, കേരള ബുക്ക് മാർക്കറ്റിംഗ് സൊസൈറ്റി മുതലായവ. ഇത്തരം വൈവിധ്യമുള്ള സ്ഥാപനങ്ങളുടെ പ്രവർത്തനങ്ങൾ ഏകോപിപ്പിക്കുന്നതിനും വിലയിരുത്തുന്നതിനുമുള്ള സംവിധാനം ഈ മേഖലയ്ക്ക് ആവശ്യമുണ്ട്. അതിനാൽ ഇത്തരം സ്ഥാപനങ്ങളെ നിരീക്ഷിക്കുന്നതിനും പ്രവർത്തനങ്ങൾ വിലയിരുത്തുന്നതിനും സാമ്പത്തിക സഹായത്തിന് അർഹമായ സ്ഥാപനങ്ങളെ തെരഞ്ഞെടുക്കുന്നതിനുമായി ഒരു സാംസ്കാരിക ഉന്നതാധികാര സമിതി രൂപീകരിക്കേണ്ടതുണ്ട്.

2018–19 കാലയളവിൽ കലാസാംസ്കാരിക മേഖലയിലുണ്ടായ സുപ്രധാന നേട്ടങ്ങൾ ചുവടെ കൊടുത്തിരിക്കുന്നു.

### പുരാവസ്തു വകുപ്പ്

പുരാവസ്തു വകുപ്പിന് കീഴിൽ 12 പുരാവസ്തു മ്യൂസിയങ്ങളും 180 ഓളം സംരക്ഷിത സ്മാരകങ്ങളുമുണ്ട്. വകുപ്പിന്റെ പ്രധാന നേട്ടങ്ങളിലൊന്നാണ് ജില്ലാ പൈതൃക മ്യൂസിയങ്ങൾ സ്ഥാപിക്കൽ. തൃശ്ശൂർ ജില്ലയിൽ ജില്ലാ പൈതൃക മ്യൂസിയം പൂർത്തീകരിക്കുകയും പൊതുജനങ്ങൾക്ക് തുറന്നു കൊടുക്കുകയും ചെയ്തിട്ടുണ്ട്. തിരുവനന്തപുരം, പത്തനംതിട്ട, ഇടുക്കി, എറണാകുളം, പാലക്കാട്, വയനാട് ജില്ലകളിൽ ജില്ലാ പൈതൃക മ്യൂസിങ്ങളുടെ ജോലികൾ പുരോഗമിച്ചു കൊണ്ടിരിക്കുന്നു. ശ്രീകുമാര മംഗലം സുബ്രഹ്മണ്യക്ഷേത്രം, കോട്ടയം തൃക്കൊടിത്താനം ക്ഷേത്രം, സരസ്വതി വിലാസം പാലസ്, വെണ്ണിമല ശ്രീരാമലക്ഷ്മണ സ്വാമി ക്ഷേത്രം, പയ്യന്നൂരിലെ പഴയ പോലീസ് സ്റ്റേഷൻ, പുനലൂരിലെ തൂക്കു പാലം എന്നിവിടങ്ങളിൽ വകുപ്പ് അടിയന്തിര നവീകരണ ജോലികൾ ചെയ്തു. വിവിധ സ്കൂളുകളിൽ പ്രദർശനങ്ങളും സെമിനാറുകളും നടത്തുകയും വകുപ്പിലെ ജീവനക്കാർക്ക് പരിശീലനം നൽകുകയും ചെയ്തു. വകുപ്പിന്റെ പ്രവർത്തനങ്ങൾ മെച്ചപ്പെടുത്തുന്നതിനുള്ള നിർദ്ദേശങ്ങൾ നൽകുന്നതിനായി ഒരു വിദഗ്ദ സമിതി പുരാവസ്തു വകുപ്പിന്റെ വികസന പദ്ധതിയിൽ കീഴിൽ രൂപീകരിക്കുകയും സമിതി അതിന്റെ കരട് റിപ്പോർട്ട് സമർപ്പിക്കുകയും ചെയ്തിട്ടുണ്ട്. അടുത്തിടെയുണ്ടായ പ്രളയത്തിൽ വകുപ്പിനുണ്ടായ നഷ്ടത്തിന്റെ പെട്ടെന്ന് തയ്യാറാക്കിയ കണക്കുകൾ കാണിക്കുന്നത് 104.71 കോടി രൂപയുടെ നഷ്ടമുണ്ടായി എന്നാണ്. നാശനഷ്ടങ്ങൾ പ്രധാനമായും നനവ്, വിള്ളൽ, സിമന്റ് പ്ലാസ്റ്റർ/കുമ്മായ പ്ലാസ്റ്റർ നഷ്ടപ്പെടൽ, ബയോളജിക്കൽ ഡിഗ്രേഡേഷൻ, മേർക്കൂരയ്ക്കുണ്ടായ ചോർച്ച, സംരക്ഷിത സ്മാരകങ്ങളുടെ തടി ഉരുപ്പടികൾക്കുണ്ടായ നാശ നഷ്ടങ്ങൾ എന്നിവ മൂലമാണ്. സംരക്ഷിത സ്മാരകങ്ങളിൽ ഉണ്ടായ നാശ നഷ്ടങ്ങളിൽ അടിയന്തിര അറ്റകുറ്റപ്പണികൾ നടത്തുകയും, കാഞ്ഞങ്ങാട്

ഹോസ്ദുർഗ്ഗ് കോട്ട, അമ്പലപ്പുഴയിലെ കരുമാടികുട്ടൻ സ്മാരകം എന്നിവിടങ്ങളിലും നവീകരണ ജോലികൾ ചെയ്തു.

### പുരാരേഖാ വകുപ്പ്

സംസ്ഥാന സർക്കാരിന്റെ ഉടമസ്ഥതയിലുള്ളതും, ഇതിന്റെ വിവിധ വകുപ്പുകളുടെയും, സ്ഥാപനങ്ങളുടെയും വ്യക്തികളുടെയും കൈവശമുള്ളതുമായ സ്ഥിരമൂല്യമുള്ള രേഖകളുടെ സൂക്ഷിപ്പ് ചുമതല പുരാരേഖാ വകുപ്പിനാണുള്ളത്. ചരിത്ര മൂല്യമുള്ള സർക്കാർ രേഖകൾ, താളിയോലകൾ, കൈയെഴുത്തു പ്രതികൾ മുതലായവ വകുപ്പ് പരിരക്ഷിക്കുകയും റഫറൻസ് ഉദ്ദേശത്തിനായി അവയെ ശാസ്ത്രീയമായി സംരക്ഷിക്കുകയും ചെയ്യുന്നു.

2018–19 കാലയളവിൽ വകുപ്പിന്റെ സുപ്രധാനമായ നേട്ടങ്ങളാണ്.

- ഡിജിറ്റൽ രേഖകളും വകുപ്പിന്റെ സേവനങ്ങളും ഗവേഷക വിദ്യാർത്ഥികൾ, ചരിത്രകാരന്മാർ, അധ്യാപകർ, പൊതുജനങ്ങൾ എന്നിവരിൽ എത്തിക്കുന്നതിനായി സമ്പർക്ക ഓൺലൈൻ പുരാവസ്തു രേഖാ വകുപ്പ് വെബ്സൈറ്റ് വികസിപ്പിക്കുന്നതിനുള്ള ജോലികൾ അന്തിമ ഘട്ടത്തിലാണ്.
- 2018 മാർച്ച് 10 മുതൽ 12 വരെ പൊതുജനങ്ങൾക്കിടയിൽ പൈതൃകാവബോധം സൃഷ്ടിക്കുന്നതിനായി സാംസ്കാരിക വകുപ്പിന് കീഴിലെ മറ്റു വകുപ്പുകളുമായി സംയോജിച്ച് കണ്ണൂരിൽ പുരാരേഖാ പ്രദർശനങ്ങളും, സെമിനാറുകളും, അവബോധ പരിപാടികളും പുരാരേഖാ വകുപ്പ് സംഘടിപ്പിച്ചു.
- വാസ്തു വിദ്യാ ഗുരുകുലവുമായി സഹകരിച്ച് വകുപ്പ് തേരെഞ്ഞെടുത്ത 47 പ്രധാനപ്പെട്ട ചരിത്ര രേഖകളുടെ ചുമർ ചിത്രം തയ്യാറാക്കുന്ന ജോലികൾ പുരോഗമിച്ചുകൊണ്ടിരിക്കുന്നു.
- പൊതു പങ്കാളിത്തത്തോടെ വകുപ്പ് ഏറ്റെടുത്തു നടപ്പാക്കുന്ന കമ്യൂണിറ്റി ആർക്കൈവ്സ് പദ്ധതിയിലൂടെ ധാരാളം സ്വകാര്യ രേഖകൾ സംരക്ഷിക്കുന്നതിന് സാധിച്ചിട്ടുണ്ട്. ഈ പദ്ധതിയുടെ ഒന്നാം ഘട്ടം 2018 ൽ വിജയകരമായി പൂർത്തിയാക്കി.
- കുമാരനാശാന്റെ 20 കൈയെഴുത്തു പ്രതികൾ 55000 ചരിത്ര രേഖകൾ ശാസ്ത്രീയമായി സംരക്ഷിക്കുകയും, 18,75,000 പേപ്പർ രേഖകളും 2 ലക്ഷം താളിയോലകളും സി.ഡി.റ്റ് മുഖേന ഡിജിറ്റൈസ് ചെയ്യുകയും ചെയ്തു.
- ഇടുക്കി പുരാരേഖാ മ്യൂസിയം പൈതൃക കേന്ദ്രത്തിന്റെ അവസാന നിർമ്മാണ ജോലികൾ പുരോഗമിക്കുന്നു.

### സാംസ്ക്കാരിക ഡയറക്ടറേറ്റ്

വിവിധ വകുപ്പുകൾക്ക കീഴിൽ പ്രവർത്തിക്കുന്ന കലാ, സാഹിത്യം, സാംസ്കാരിക സ്ഥാപനങ്ങളുടെ പ്രവർത്തനങ്ങൾ നിയന്ത്രിക്കുന്നതിനും ഫലപ്രദമായി ഏകോപിപ്പിക്കുന്നതിനും ഒരു കുടക്കീഴിൽ കൊണ്ടു വരുന്നതിനുമായി രൂപീകരിച്ചതാണ് സാംസ്കാരിക ഡയറക്ടറേറ്റ്. കലാ സാഹിത്യ വ്യക്തികൾക്കുള്ള ധനസഹായം അവാർഡു തുക എന്നിവയും, അവശ കലാകാരന്മാർ, പ്രശസ്ത കലാകാരന്മാരുടെയും എഴുത്തുകാരുടെയും വിധവകൾ, വിവിധ സാംസ്കാരിക സ്ഥാപനങ്ങളിലെയും അക്കാദമികളിലെയും ജീവനക്കാർ എന്നിവർക്കുള്ള പെൻഷൻ എന്നിവ വിതരണം ചെയ്യുന്നതും സാംസ്കാരിക ഡയറക്ടറേറ്റാണ്.

### 2018–19 കാലയളവിൽ ഡയറക്ടറേറ്റിന്റെ വിവിധ പദ്ധതികളിലെ നേട്ടങ്ങൾ ചുവടെ വിവരിക്കുന്നു.

- **യുവ കലാകാരന്മാർക്കുള്ള വജ്ര ജൂബിലി ഫെലോഷിപ്പ്**

  ഒരു തരത്തിൽ യുവ കലാകാരന്മാരെ പ്രോത്സാഹിപ്പിക്കുകയും മറ്റൊരു തരത്തിൽ പ്രാദേശിക സാംസ്കാരിക വികസനത്തെ പരിപോഷിപ്പിക്കുകയും ചെയ്യുക എന്നീ രണ്ട് ലക്ഷ്യങ്ങളാണ് ഈ പദ്ധതിയ്ക്കുള്ളത്. സംസ്ഥാനത്തെ അംഗീകൃത സ്ഥാപനങ്ങളിൽ നിന്നും ബിരുദം നേടിയിട്ടുള്ള യുവ കലാകാരന്മാർക്ക് ആയിരം വജ്രജൂബിലി ഫെലോഷിപ്പുകൾ നൽകും.

**ബോക്സ് 7.1** പ്രളയ ദുരിതാശ്വാസത്തിന് പുരാരേഖാ വകുപ്പ് കൈകൊണ്ട നടപടികൾ

പത്തനംതിട്ടയിലെ 15 ബാങ്കുകളിൽ നിന്നും, ആലപ്പുഴയിലെ വിവിധ സർക്കാർ ഓഫീസുകളിൽ നിന്നും, ചേന്നമംഗലത്തുള്ള പാലിയം കൊട്ടാരം എന്നിവിടങ്ങളിൽ നിന്നും അടിയന്തിരമായി പൂർവ്വ സ്ഥിതിയിലാക്കേണ്ട രേഖകൾ പകുപ്പ് ഏറ്റെടുത്തു പുരാരേഖാ വകുപ്പിലെ ജീവനക്കാരുടെ മേൽനോട്ടത്തിൽ പെരിനാട് സബ് രജിസ്ട്രാർ ഓഫീസിലെയും ആലങ്ങാട് സബ് രജിസ്ട്രാർ ഓഫീസിലെയും ആയിരക്കണക്കിന് രജിസ്റ്ററുകൾ സുരക്ഷിത സ്ഥാനത്തേക്ക് മാറ്റി. ചേന്നമംഗലം ലൈബ്രറിയിലെ 5000 ഓളം പുസ്തകങ്ങളും ആലക്കാട് ചെമ്പോലകളരിയിലെ അപൂർവ്വ താളിയോലകളെയും സംരക്ഷിക്കുന്നതിനായി പുരാരേഖാ ഡയറക്ടറേറ്റിലേക്ക് മാറ്റി. വകുപ്പിന്റെ ദുരന്ത നിവാരണ അംഗങ്ങൾ ആറന്മുള ദേവസ്വം ഓഫീസിലെ രേഖകൾ വൃത്തിയാക്കി, സംരക്ഷിക്കുന്നതിനായി അവയെ റിക്കോർഡ് റൂമിൽ ക്രമീകരിച്ചു.

ഫെലോഷിപ്പ് ജേതാക്കൾക്ക് 10,000 രൂപ പ്രതിമാസ ഫെലോഷിപ്പ് സംസ്ഥാന സർക്കാർ ഉറപ്പ് നൽകുന്നു. ഫെലോഷിപ്പ് ജേതാവിന് ആതിഥേയത്വം നൽകുന്ന ഒരു പ്രാദേശിക ആതിഥേയനെ കണ്ടെത്തുമ്പോഴാണ് ഫെലോഷിപ്പ് പ്രവർത്തന ക്ഷമമാകുന്നത്. സ്ക്കൂളുകളും പ്രാദേശിക ഗവൺമെന്റും ആതിഥേയത്വം നൽകി ഫെലോഷിപ്പുകൾ പ്രോത്സാഹിപ്പിക്കണം. പ്രസ്തുത പദ്ധതി തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളിലെ സാമൂഹ്യ കേന്ദ്രങ്ങളെ സജീവ കലാകേന്ദ്രങ്ങളാക്കി മാറ്റും. സാംസ്കാരിക വകുപ്പ് ഡയറക്ടറേറ്റ് ഇതുവരെ (2018, സെപ്റ്റംബർ വരെ) 976 കലാകാരന്മാരെ തെരഞ്ഞെടുത്തു. ഇതിൽ 649 പേർ പുരുഷന്മാരും 327 പേർ സ്ത്രീകളുമാണ്. അവരെ നിയമനത്തിന് വിന്യസിക്കുന്നത് മുന്നോടിയായി 4 ദിവസത്തെ പരിശീലനത്തിന് അയയ്ക്കുകയും പ്രവർത്തന തലത്തെകുറിച്ച് പഠിക്കുന്നതിന് നിയോഗിക്കുകയും ചെയ്തിട്ടുണ്ട്. ഫെലോഷിപ്പിന് അർഹരായ കലാകാരന്മാരെ മുൻസിപ്പൽ കോർപ്പറേഷനുകൾ, മുൻസിപ്പാലിറ്റികൾ, ബ്ലോക്ക് പഞ്ചായത്തുകൾ എന്നിവയുടെ കീഴിൽ സംസ്ഥാനത്തുടനീളം വിന്യസിക്കുകയും ഓരോജില്ലയിലും ഫെലോഷിപ്പ് കലാകാരന്മാരുടെ പ്രവർത്തനങ്ങൾ നിരീക്ഷിക്കുന്നതിനും ഏകോപിപ്പിക്കുന്നതിനും 14 ജില്ലകളിലും ജില്ലാ കോർഡിനേറ്റർമാരെ നിയോഗിച്ചിട്ടുണ്ട്. സംസ്ഥനത്തുടനീളം 237 കലാരൂപങ്ങളിലായി 976 വജ്രജൂബിലി ഫെലോഷിപ്പ് കലാകാരന്മാരെ തെരഞ്ഞെടുത്തിട്ടുണ്ട്. ഇതിന്റെ വിശദാംശങ്ങൾ അനുബന്ധം 7.1–ൽ ചേർത്തിട്ടുണ്ട്.

- **കേരള സംസ്ക്കാരത്തിന്റെ വ്യാപനം**

കേരളത്തിന്റെ സമ്പന്നമായ സാംസ്കാരിക പൈതൃകത്തെ പ്രചരിപ്പിക്കുന്നതിനും നമ്മുടെ കലാരൂപങ്ങളെ ശാസ്ത്രീകരിക്കുന്നതിനും പദ്ധതി വിഭാവനം ചെയ്യുന്നു. ചരിത്ര സംഭവങ്ങളായ സ്വാമി ശ്രീനാരായണഗുരുവിന്റെ നമുക്ക ജാതിയില്ലാ വിളംബരം, സ്വാമി വിവേകാനന്ദന്റെ 125–ാമത് കേരള സന്ദർശന വാർഷികം, പ്രവാസി മലയാളിക്കിടയിൽ സാംസ്കാരികാവബോധം സൃഷ്ടിക്കുന്നതിനായി ഡൽഹി പൈതൃകോത്സവം എന്നിവ സംഘടിപ്പിച്ചു.

- **കലാകാരന്മാർക്കുള്ള ഉപജീവനം/റൂറൽ ആർട്ട് ഹബ്ബുകൾ**

നാടൻ കലാകാരന്മാരുടെയും കൈത്തൊഴിലുകാരുടെയും ജീവിത നിലവാരം മെച്ചപ്പെടുത്തുന്നതിന് റൂറൽ ആർട്ട് ഹബ്ബുകൾ സൃഷ്ടിക്കുന്നതിനുള്ള ഈ പദ്ധതി, നാടൻ കല കൈത്തൊഴിലുകാരുടെ നൈപുണ്യം വർദ്ധിപ്പിക്കുന്നതിനും, മധ്യവർത്തികളുടെ ചൂഷണം ഒഴിവാക്കുന്നതിനും, ആഗോള വിപണിയിലെത്തിക്കുന്ന തിന് പ്രാപ്തരാക്കുന്നതിനും, സർക്കാർ പദ്ധതികളുമായി കൂട്ടിയോജിപ്പിക്കുന്നതിനും, അത്തരം കലാകാരന്മാരുടെ വിവരശേഖരണത്തിനും അവരുടെ ഉപജീവന മാർഗ്ഗം ശാക്തീകരിക്കുന്നതിനും സഹായിക്കുന്നു. കാര്യശേഷിവികസനത്തിനും നേരിട്ട് വിപണി ബന്ധിപ്പിക്കുന്നതിനും മുൻഗണന നൽകും. മറ്റ സംസ്ഥാനങ്ങളും രാജ്യങ്ങളുമായുള്ള സഹകരണത്തിലൂടെ കലാകാരന്മാർക്കും കൈത്തൊഴിലുകാർക്കും പുതിയ പാന്ഥാവ് കണ്ടെത്തുന്നതിനും സഹായിക്കും. ഈ പദ്ധതിയുടെ പ്രാദേശിക നിർവ്വഹണ ഏജൻസി ഊരാളുങ്കൽ ലേബർ കോൺട്രാക്റ്റ് സൊസൈറ്റിയാണ്. പ്രാഥമിക സർവ്വേ അടിസ്ഥാനമാക്കി കേരളത്തിലെ 20 കരകൗശല ഗ്രാമങ്ങളും 10 രംഗ അവതരണ കലാരൂപങ്ങളും ഈ പദ്ധതിയ്ക്കു കീഴിൽ തെരഞ്ഞെടുത്തിട്ടുണ്ട്. പദ്ധതിയുടെ ഒന്നാംഘട്ടത്തിന്റെ പൂർത്തീകരണത്തിനായി പ്രാദേശിക ഏജൻസിക്ക് 85 ലക്ഷം രൂപ കൈമാറിയിട്ടുണ്ട്.

## കാഴ്ച ബംഗ്ലാവും മൃഗശാലയും ഡയറക്ടറേറ്റ്

ഡയറക്ടറേറ്റിന് ഹെഡ് ഓഫീസ്, കാഴ്ചബംഗ്ലാവുകളും ചിത്രശാലകളും, തിരുവനന്തപുരത്തുള്ള മൃഗശാലയും കൂടാതെ കോഴിക്കോട്ടുള്ള കൃഷ്ണമേനോൻ മ്യൂസിയവും, തൃശ്ശൂരിലെ കാഴ്ച ബംഗ്ലാവും മൃഗശാലയും, വയനാട് കുങ്കിച്ചിറയിലെ പൈതൃക മ്യൂസിയവുമുണ്ട്. വിനോദ സഞ്ചാരികളുടെ പ്രധാന ആകർഷണ കേന്ദ്രങ്ങളായി ഈ സ്ഥാപനങ്ങൾ പ്രവർത്തിക്കുന്നു. 2018–19 ൽ വകുപ്പിന്റെ പ്രധാന നേട്ടങ്ങളാണ്.

മൃഗശാല ക്യാമ്പസിൽ സന്ദർശകർക്ക് വന്യമൃഗങ്ങളെകുറിച്ച് അവബോധവും അറിവും നൽകുന്നതിനായി വ്യാഖ്യാന കേന്ദ്രം നിർമ്മിക്കുന്നതിനുള്ള നടപടിയെടുത്തു തിരുവനന്തപുരം മൃഗശാലയിൽ പഴയ പക്ഷി കൂടുകളെ പക്ഷികൾക്കുള്ള പുതിയ കൂടുകളാക്കി മാറ്റി സന്ദർശകർക്ക് ആഹാരം കഴിക്കുന്നതിനായി മേൽക്കൂരയുള്ള ഒരു ഫുഡ് ഷെൽട്ടർ നിർമ്മിച്ചു തൃശ്ശൂർ കാഴ്ചബംഗ്ലാവ് മൃഗശാലയിൽ പാമ്പുകളുടെ കൂടിൽ അടിയന്തിര അറ്റകുറ്റപണികൾ ചെയ്തു.

## കേരള കലാമണ്ഡലം

കേരളത്തിന്റെ പാരമ്പര്യ അവതരണ കലാരൂപങ്ങളായ കഥകളി, മോഹിനിയാട്ടം, കൂടിയാട്ടം, തുള്ളൽ എന്നിവയ്ക്കും അവയുടെ സംഗീത വാദ്യ ഉപകരണങ്ങളുടെ പ്രോത്സാഹനത്തിനും പരിരക്ഷണത്തിനുമായി മഹാകവി വള്ളത്തോൾ നാരായണ മേനോൻ

1930–ൽ സ്ഥാപിച്ച സ്ഥാപനമാണ് കേരള കലാമണ്ഡലം. തൻമൂലം ഉയർന്ന നിലവാരത്തിലുള്ളകലാ അക്കാദമിക പ്രവർത്തനങ്ങൾ നിറവേറ്റുന്നു.

2017–18 ൽ നിലവിലുള്ള സംഗീത ഉപകരണങ്ങളുടെ അറ്റകുറ്റപ്പണികൾ നടത്തുകയും 10 ലക്ഷം രൂപ ചെലവഴിച്ച് കഥകളി, കൂടിയാട്ടം, ചെണ്ട മൃദംഗം തുടങ്ങിയ വകുപ്പുകളിലേക്ക് പുതിയ സംഗീത ഉപകരണങ്ങൾ വാങ്ങുകയും ചെയ്തു. 287 ലക്ഷം രൂപ ചെലവഴിച്ച് 10 ക്ലാസ്സ് മുറികളുടെയും മെസ്സ് കോംപ്ലക്സിന്റെയും നിർമ്മാണം പുരോഗമിച്ചുകൊണ്ടിരിക്കുന്നു. 2017, ഒക്ടോബർ 3 മുതൽ 6 വരെ 'സപ്തഭംഗി' എന്ന പേരിൽ ദേശീയ നൃത്തോത്സവവും 2017 നവംബർ 19 മുതൽ 2018 ഫെബ്രുവരി 18 വരെ 'കഥകളി അഷ്ടകം' എന്ന പരിപാടിയും കലാമണ്ഡലം സംഘടിപ്പിച്ചു. ദേശീയ തലത്തിലുള്ള പ്രശസ്ത കലാകാരന്മാരെ ഉൾപ്പെടുത്തിക്കൊണ്ട് 4 ദിവസത്തെ നിള ദേശീയ നൃത്ത സംഗീതോത്സവം 2018 മാർച്ച് 28 മുതൽ 31 വരെ സംഘടിപ്പിച്ചു.

### കേരള സംസ്ഥാന ചലചിത്ര അക്കാദമി

മലയാളത്തിൽ നല്ല രീതിയിൽ പ്രോത്സാഹിപ്പിക്കുന്നതിനുവേണ്ടി 1998 ൽ കേരള സംസ്ഥാന ചലചിത്ര അക്കാദമി സ്ഥാപിച്ചു. സിനിമാ വ്യവസായത്തെകുറിച്ചും ദൃശ്യമാധ്യമ രംഗത്തെകുറിച്ചും നയ പരിപാടികൾ ആസൂത്രണം ചെയ്യുന്നതിൽ അക്കാദമി സഹായിക്കുന്നു. അന്താരാഷ്ട്ര ചലചിത്രോത്സവം, കേരള ദേശീയ ചലചിത്രോത്സവം, അന്താരാഷ്ട്ര ഡോക്യുമെന്ററി ഹസ്വ ചലചിത്രോത്സവം എന്നിവ ചലയിത്ര അക്കാദമി സംഘടിപ്പിച്ചു. 2018, ജൂൺ 9 മുതൽ 13 വരെ അക്കാദമി ദേശീയ ചലചിത്രോത്സവം പയ്യന്നൂരിൽ സംഘടിപ്പിച്ചു. ഇതിൽ 28 ചലചിത്രങ്ങൾ പ്രദർശിപ്പിച്ചു. ഫിലിം സൊസൈറ്റികൾ, വിദ്യാലയങ്ങൾ, കോളേജുകൾ, സാംസ്കാരിക സംഘടനകൾ എന്നിവയുമായി സഹകരിച്ച് 300 സഞ്ചരിക്കുന്ന ഫിലിം ഷോകൾ സംഘടിപ്പിച്ചു. ചലചിത്ര അക്കാദമി ശിശു സംരക്ഷണ സമിതിയുമായി സഹകരിച്ച് തിരുവനന്തപുരം, ഇടുക്കി, തലശ്ശേരി, വയനാട് എന്നീ ജില്ലകളിൽ കുട്ടികൾക്കായി ചലചിത്ര ആസ്വാദന ക്യാമ്പുകൾ സംഘടിപ്പിച്ചു.

### മലയാളം മിഷൻ

പ്രവാസി മലയാളികളുടെ കുട്ടികൾക്ക് കേരള സംസ്കാരവും മലയാള ഭാഷയും പകർന്നു കൊടുക്കുക എന്ന ലക്ഷ്യത്തോടെ 2009 ലാണ് മലയാളം മിഷൻ ആരംഭിച്ചത്. ലോകമെമ്പാടുമുള്ള പ്രവാസി മലയാളികളുടെ സഹകരണത്തോടെ വിദേശത്തും ഇന്ത്യയുടെ വിവിധ ഭാഗങ്ങളിലുമുള്ള മലയാളം പഠനകേന്ദ്രങ്ങളുടെ ഏകോപനം, മേൽ നോട്ടം, സ്ഥാപനം എന്നിവയാണ് മലയാളം മിഷന്റെ ലക്ഷ്യങ്ങളിൽ പ്രധാനപ്പെട്ടത്. 'എവിടെ മലയാളിയുണ്ടോ അവിടെ മലയാളം' എന്നതാണ് മിഷന്റെ മുദ്രാവാക്യം. ഇന്ത്യയിൽ ഡൽഹി, മുബൈ, ചെന്നൈ, എന്നിവ ഉൾപ്പെടെ 14 പ്രദേശങ്ങളിൽ 1000 മുകളിൽ പഠന കേന്ദ്രങ്ങൾ ഉണ്ട്. സിംഗപ്പൂർ, ഒമാൻ, യു.എ.ഇ, ജർമ്മനി, ജപ്പാൻ, ബഹറിൻ, കുവൈറ്റ്, യു.കെ., ആസ്ട്രേലിയ, ഐര്ലന്റ്, കെനിയ, ഫിന്ലാന്റ്, ഹോംകോങ് എന്നിവിടങ്ങളിലും പഠന കേന്ദ്രങ്ങൾ പ്രവർത്തിക്കുന്നുണ്ട്. 2018–19 ൽ ഇന്ത്യയിലെ വിവിധ പഠനകേന്ദ്രങ്ങളിലെയും കുവൈറ്റിലെയും പഠനകേന്ദ്രത്തിലെയും അധ്യാപകർക്ക് പരിശീലനം നൽകി ഡൽഹി, മുബൈ, ഗുജറാത്ത്, ബാഗ്ലൂർ, പൂനെ, ബഹറിൻ എന്നിവിടങ്ങളിൽ വാർഷിക പരീക്ഷകൾ നടത്തി. കണിക്കൊന്ന പാഠപുസ്തകം, കൈപുസ്തകം, സൂര്യകാന്തി പാഠപുസ്തകം എന്നിവ അച്ചടിച്ച് കേന്ദ്രങ്ങളിൽ വിതരണം ചെയ്തു, മാസ്സിസ് ഓപ്പൺ ഓൺലൈൻ കോഴ്സ് നടപ്പിലാക്കി.

### മാർഗ്ഗി

കഥകളി പഠിപ്പിക്കുന്നതിനുള്ള സ്ഥാപനമായും കഥകളി, കൂടിയാട്ടം, നങ്ങ്യാർകൂത്ത് എന്നിവ പ്രോത്സാഹിപ്പിക്കുന്നതിനുള്ള സാംസ്കാരിക കേന്ദ്രമായും 1970 ൽ ആരംഭിച്ച സ്ഥാപനമാണ് മാർഗ്ഗി. 'കളിയോഗ' (പരിശീലന അവതരണഗ്രൂപ്പ്) മാതൃകയിലാണ് സ്ഥാപനം പ്രവർത്തിക്കുന്നത്. ശനിയാഴ്ചകളിലും ഞായറാഴ്ചകളിലും സ്കൂൾ വിദ്യാർത്ഥികൾക്ക്കഥകളി വേഷം, സംഗീതം, ചെണ്ട മദ്ദളം എന്നിവയിൽ മാർഗ്ഗി സൗജന്യ പരിശീലനം നൽകുന്നു. കേന്ദ്ര സംഗീത നാടക അക്കാദമിയുടെ സഹകരണത്തോടെയാണ് കൂടിയാട്ടം വിഭാഗം പ്രവർത്തിക്കുന്നത്. കൂടിയാട്ടത്തിന്റെ പ്രോത്സാഹനത്തിനായി സെമിനാറുകളും ക്ലാസുകളും നടത്തുന്നു. ഓരോ വർഷവും കേരളത്തിനകത്തും പുറത്തും 100 ൽ കൂടുതൽ കഥകളി, കൂടിയാട്ടം പരിപാടികൾ അവതരിപ്പിക്കുന്നുണ്ട്. കലാസാംസ്കാരിക കൽപിത സർവ്വകലാശാലയായ കേരള കലാമണ്ഡലം മാർഗ്ഗിയെ കൂടിയാട്ടം ഗവേഷക വിദ്യാർത്ഥികൾക്കുള്ള വിഭവ കേന്ദ്രം (റിസോഴ്സ് സെന്റർ) ആയി അംഗീകരിച്ചിട്ടുണ്ട്. വിദേശ വിദ്യാർത്ഥികൾക്ക് പരിശീലനം നൽകുന്നതിനുള്ള സ്ഥാപനമായി മാർഗ്ഗിയെ ഇന്ത്യാഗവൺമെന്റിന്റെ ഇന്ത്യൻ കൗൺസിൽ ഫോർ കൾച്ചറൽ റിലേഷൻസ് തെരെഞ്ഞെടുത്തിട്ടുണ്ട്.

## കേരള ലളിതകലാ അക്കാദമി

### കുമാരനാശാൻ നാഷണൽ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് കൾച്ചർ

കേരള നവോത്ഥാന പ്രസ്ഥാനത്തിന്റെ മുൻ നിരയിലുണ്ടായിരുന്ന മഹാകവിയും സാമൂഹ്യ പരിഷ്ക്കർത്താവുമായിരുന്ന ശ്രീ കുമാരനാശാന്റെ

സ്മരണയ്ക്കായി 1958 ൽ സ്ഥാപിച്ചതാണ് കുമാരനാശാൻ നാഷണൽ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് കൾച്ചർ. ലോകമെമ്പാടും കുമാരനാശാന്റെ ആശയങ്ങളും സാഹിത്യ രചനകളും പ്രചരിപ്പിക്കുക, ഇന്ത്യയുടെ സാംസ്കാരിക പൈതൃകം സംരക്ഷിക്കുക, സർവ്വകലാശാലാ അക്കാദമിക പരിപാടികൾ സംഘടിപ്പിക്കുക, ഇന്ത്യൻ സാംസ്കാരിക വൈവിധ്യത്തിൽ ഗവേഷണം എന്നിവയാണ് ഇൻസ്റ്റിറ്റ്യൂട്ടിന്റെ പ്രധാന ലക്ഷ്യങ്ങൾ. ഏഷ്യയിലെതന്നെ ഏറ്റവും വലിയ ചുമർചിത്ര മ്യൂസിയം ഇവിടെയാണ് സ്ഥിതി ചെയ്യുന്നത്. ആശാന്റെ കവിതകളായ വീണപൂവ്, ലീല, ചിന്താവിഷ്ടയായ സീത, ചണ്ഡാലഭിക്ഷുകി, ദുരവസ്ഥ, കരുണ എന്നീ കവിതകളെ അടിസ്ഥാനമാക്കിയുള്ള ചിത്രങ്ങൾ മ്യൂസിയത്തിൽ പ്രദർശിപ്പിച്ചിട്ടുണ്ട്. 2018–19 ൽ കുമാരനാശാന്റെ 145–ം ജന്മ വാർഷികത്തിൽ ഏപ്രിൽ 28 നും 29നും കാവ്യർച്ചന, ഉദയാസ്തമ കാവ്യപൂജ എന്നിവ ഇൻസ്റ്റിറ്റ്യൂട്ട് സംഘടിപ്പിച്ചു. കേരളമെമ്പാടുമുള്ള നൂറുകണക്കിനു കവികൾ പങ്കെടുക്കുകയും കവിതകൾ അവതരിപ്പിക്കുകയും ചെയ്തു. കുട്ടികളുടെ കരിയർ വികസനത്തിനായി കുട്ടികളുടെ സംഘടനയായ ബാലശ്രീ 1988 മുതൽ രണ്ടാംശനിയാഴ്ചകളിലും അവധിക്കാലത്തും പ്രവർത്തിച്ചുവരുന്നു. ഇതിൽ വിദഗ്ദർ അക്കാദമിക് പരിശീലനങ്ങളും മറ്റു പ്രവർത്തനങ്ങളിലും പരിശീലനങ്ങൾ നൽകുന്നു. ആശാന്റെ കൃതികൾ കൂടാതെ കവിയുടെ ജീവ ചരിത്രവും, വിവിധ മാഗസിനുകളിൽ വന്ന ഉപന്യാസ സംഗ്രഹങ്ങളുടെ മൂന്ന് വാല്യങ്ങളും പബ്ലിക്കേഷൻ വിഭാഗം പ്രസിദ്ധീകരിച്ചിട്ടുണ്ട്.

## കേരള സംസ്ഥാന ജവഹർ ബാലഭവൻ

കല, സാഹിത്യം, സംസ്കാരം, സയൻസ് എന്നീ മേഖലകളിൽ ദേശീയ സംസ്ഥാനതലത്തിൽ കുട്ടികളുടെ സർഗ്ഗവാസനകളെ വികസിപ്പിക്കുന്നതിനും പ്രോത്സാഹിപ്പിക്കുന്നതിനും ലക്ഷ്യമിട്ട് പ്രവർത്തിക്കുന്ന സ്ഥാപനങ്ങളാണ് ജവഹർ ബാലഭവനുകൾ. തിരുവനന്തപുരത്ത് കനകകുന്ന് കൊട്ടാരത്തിനടുത്താണ് കേരള സംസ്ഥാന ജവഹർ ബാലഭവൻ സ്ഥിതിചെയ്യുന്നത്. കൂടാതെ കൊല്ലം, ആലപ്പുഴ, കോട്ടയം, തൃശ്ശൂർ എന്നീ ജില്ലകളിൽ ജില്ലാ ബാലഭവനുകളും പ്രവർത്തിക്കുന്നുണ്ട്. 2017–18 ൽ 192 കുട്ടികൾ റഗുലർക്ലാസ്സുകളിലും 62 കുട്ടികൾ നഴ്സറിക്ലാസ്സുകളിലും പങ്കെടുത്തിട്ടുണ്ട്. 2018–19 ൽ 2018 ഏപ്രിൽ 4 ന് അവധിക്കാല ക്ലാസ്സുകൾ ആരംഭിച്ചു. 1688 കുട്ടികൾ രാവിലെയും ഉച്ചയ്ക്ക് ശേഷമുള്ള ബാച്ചുകളിൽ പ്രവേശനം നേടി. വിവിധ ശില്പശാലകളും വിദഗ്ദരുമായുള്ള സംവാദവും സംഘടിപ്പിച്ചു.

## ഗുരുഗേപീനാഥ് നടനഗ്രാമം, വട്ടിയൂർക്കാവ്

വിവധ ഇന്ത്യൻ നൃത്തരൂപങ്ങൾ പഠിക്കുകയും, പരിശീലനം നൽകുകയും ഗവേഷണം നടത്തുന്നതിനുമായി സ്ഥാപിക്കപ്പെട്ട കേന്ദ്രമാണ് ഗുരുഗോപീനാഥ് നടനഗ്രാമം. സ്ഥാപനം കഴിവുള്ള കുട്ടികൾക്ക് നൃത്തത്തിലും സംഗീതോപകരണങ്ങളിലും ക്ലാസ്സുകൾ നടത്തുന്നുണ്ട്. സ്ഥിരമായി കേരള നൃത്തരൂപങ്ങളിൽ സെമിനാറുകളും സംഘടിപ്പിക്കുന്നു. 2018–19 ൽ ദേശീയ നൃത്തമ്യൂസിയത്തിന്റെ വികസന ജോലികളും വിവിധ പരിപാടികളായ 'പൊലി' പ്രതിമാസ പരിപാടി വീരശൃംഖല പ്രദർശനം, നൃത്തം, സംഗീതം, സംഗീതോപകരണങ്ങളിൽ പരിശീലനങ്ങൾ ക്ലാസുകൾ എന്നിവ നടത്തി.

## സ്റ്റേറ്റ് സെൻട്രൽ ലൈബ്രറി

ഇന്ത്യയിലെ ഏറ്റവും പഴക്കമുള്ള ലൈബ്രറികളിലൊന്നാണ് സ്റ്റേറ്റ് സെൻട്രൽ ലൈബ്രറി. പൂർണ്ണമായും കംമ്പ്യൂട്ടർവൽക്കരിച്ചതും അത്യാധുനിക സാങ്കേതിക വിദ്യകളായ റേഡിയോ ഫ്രീക്വൻസി സംവിധാനവും ഡിജിറ്റൽ ശാഖയുമുള്ള രാജ്യത്തെ ആദ്യലൈബ്രറികളിലൊന്നാണിത്. അംഗങ്ങൾക്ക് പുസ്തകങ്ങൾ പുതുക്കിയെടുക്കുന്നതിന് ഇന്റർനെറ്റ് മുഖേന ഓൺലൈൻ സൗകര്യവുമുണ്ട്. നിലവിൽ തിരുവനന്തപുരം സ്റ്റേറ്റ് സെൻട്രൽ ലൈബ്രറിക്ക് 96500 ൽ കൂടുതൽ അംഗങ്ങളും വിവിധ വിഷയങ്ങളിലായി 5 ലക്ഷത്തോളം പുസ്തകങ്ങളുമുണ്ട്. കുട്ടികളിൽ വായനാശീലം വളർത്തുന്നതിന് ഒരു പ്രത്യേക ബ്ലോക്കും തുറന്നിട്ടുണ്ട്. പുതിയ ഹെറിറ്റേജ് മോഡൽ കെട്ടിടത്തിലാണ് ഈ ബ്ലോക്ക്. നന്നായി സജ്ജീകരിച്ച ഏ. സി. റഫറൻസ് ഹാളും ഇൻഫർമേഷൻ സെന്ററും ലൈബ്രറിയിൽ പ്രവർത്തിക്കുന്നു. വിരളവും അമൂല്യവുമായ പഴയ പുസ്തകങ്ങൾ, മാസികകൾ, ന്യൂസ് പേപ്പർ എന്നിവയുടെ പഴയ ലക്കങ്ങൾക്കും റഫറൻസിനായി റഫറൻസ് വിഭാഗത്തിൽ സൂക്ഷിച്ചിട്ടുണ്ട്. ഇംഗ്ലീഷും മലയാളവും ഉൾപ്പെടെ 1200 ഓളം പുസ്തകങ്ങളുടെ ഡിജിറ്റൽ ശേഖരം ലൈബ്രറിക്കുണ്ട്. 1903 മുതലുള്ള സർക്കാർ ഗസറ്റുകളുടെ ഡിജിറ്റൽ ലൈബ്രറി, വെബ്സൈറ്റിൽ ലഭ്യമാണ്. സ്റ്റേറ്റ് സെൻട്രൽ ലൈബ്രറിയുടെ നവീകരണ ജോലികൾ പുരോഗമിച്ചുകൊണ്ടിരിക്കുന്നു. നിലവിൽ സ്റ്റേറ്റ് സെൻട്രൽ ലൈബ്രറി പൂർണ്ണമായും കമ്പ്യൂട്ടർവൽക്കരിക്കുകയും പുസ്തകങ്ങളും ആനുകാലികങ്ങളും ഓപ്പൺസോഴ്സ് സോഫ്ട് വെയറിലൂടെ വിതരണം ചെയ്യുന്നു. വിരളമായ പഴയ പുസ്തകങ്ങളുടെ ഡിജിറ്റലൈസേഷൻ ഘട്ടം ഘട്ടമായി ഏറ്റെടുക്കുകയും ഏകദേശം 1200 പുസ്തകങ്ങൾ ഡിജിറ്റൈസ് ചെയ്ത് പൊതുജനങ്ങൾക്ക് ഉപയോഗത്തിനായി നൽകുകയും ചെയ്തു. വേനലവധിക്കാലത്ത് സാംസ്കാരികം, വിദ്യാഭ്യാസം, വിനോദം, പൊതു വിജ്ഞാനം എന്നീ വിഷയങ്ങൾ ഉൾപ്പെടുത്തി വേനലവധി പരിപാടികൾ സ്റ്റേറ്റ് സെൻട്രൽ ലൈബ്രറി നടത്തുന്നുണ്ട്. പ്രധാന പ്രശ്നമായ പുസ്തകങ്ങൾ സൂക്ഷിക്കുന്നതിനുള്ള സ്ഥലത്തിന്റെ അഭാവം ദൂരീകരിക്കുന്നതിനായി പൂർണ്ണമായും

എയർ കണ്ടീഷൻ ചെയ്ത ഹെറിറ്റേജ് മോഡൽ റെഫറൻസ് ബ്ലോക്ക് സെൻട്രൽ ലൈബ്രറിയുടെ മുഖ്യ കെട്ടിടത്തിന്റെ വടക്ക് ഭാഗത്ത് പൂർത്തിയാക്കിയിട്ടുണ്ട്.

### കേരള സംസ്ഥാന ഗ്രന്ഥ ശാലാ കൗൺസിൽ

കേരള സംസ്ഥാന ഗ്രന്ഥശാലാ കൗൺസിൽ സംസ്ഥാനത്ത് ഒരു ഗ്രന്ഥശാലാ സംവിധാനം ആവിഷ്ക്കരിക്കുവാൻ തങ്ങളുടെ വിവിധങ്ങളായ പ്രവർത്തനങ്ങളിലൂടെ ശ്രമിക്കുന്നു. കേരള പബ്ലിക് ലൈബ്രറീസ് ആക്ട് 1989 പ്രകാരമുള്ള വിവിധങ്ങളായ പ്രവർത്തനങ്ങളും സാമൂഹിക പ്രസക്തിയുള്ള മറ്റ് പ്രവർത്തനങ്ങളും ഈ സ്ഥാപനം ഏറ്റെടുത്തു നടത്തുന്നു. ഗ്രന്ഥശാലാ സേവനം സാർവത്രികമാക്കുക, വിവരശേഖരണത്തിനായി ആധുനിക സൗകര്യമൊരുക്കുക, സ്ത്രീകൾക്കും കുട്ടികൾക്കും വൃദ്ധന്മാർക്കും പ്രത്യേക ഗ്രന്ഥശാലാ സേവനങ്ങൾ ലഭ്യമാക്കുക എന്നിവ ഗ്രന്ഥ ശാലാ കൗൺസിലിന്റെ പ്രവർത്തനങ്ങളിൽപ്പെടുന്നവയാണ്. കേരളത്തിലെ 14 ജില്ലകളിലെയും മാതൃകാ ഗ്രാമീണ ഗ്രന്ഥശാലകളിലൂടെയും അക്കാദമിക പഠന കേന്ദ്രങ്ങളിലൂടെയും ഇതിന്റെ സേവനങ്ങൾ നൽകുന്നു. ഉന്നത വിദ്യാഭ്യാസ സ്ഥാപനങ്ങളിലെ അധ്യാപകരും വിദ്യാർത്ഥികളുമാണ് അക്കാദമിക പഠന കേന്ദ്രങ്ങളുടെ പ്രധാന ഗുണഭോക്താക്കൾ. 15 ജയിൽ ലൈബ്രറി സേവനം നൽകുകയും 3 ജയിലുകളിൽ ജയിൽ ലൈബ്രറി സേവനം നൽകുകയും 3 ജയിലുകളിൽക്കൂടി ഇത് വ്യാപിപ്പിക്കുന്നതിനും ആലോചിക്കുന്നു; 5 ജുവനൈൽ ഹോം ലൈബ്രറികൾ, 7 ആശുപത്രി ലൈബ്രറികൾ 4 അനാഥാലയ ലൈബ്രറികൾ എന്നിവയിലൂടെയും സംസ്ഥാന ഗ്രന്ഥശാലാ കൗൺസിൽ സേവനം നൽകുന്നു.

# കായിക രംഗവും യുവജനകാര്യങ്ങളും

കേരളത്തിലെ കായിക താരങ്ങൾ ദേശീയ അന്തർദേശീയ മത്സരങ്ങളിൽ വളരെ മികച്ച പ്രകടനം കാഴ്ചവെച്ചവരും, രാജ്യത്തിന് വേണ്ടി കിരീടം നേടിയവരുമാണ്. 2018 ഏഷ്യൻ ഗെയിംസിൽ ഇന്ത്യ മൊത്തം നേടിയ 69 മെഡലുകളിൽ, 9 എണ്ണം കേരളത്തിലെ കായിക താരങ്ങളുടെ സംഭാവനയാണ്. സ്പോർട്സിൽ യുവാക്കളുടെ പ്രകടനം മെച്ചപ്പെടുത്തുന്നതിനായി കേരളത്തിന് നയപരമായ ഇടപെടലുകൾ ആവശ്യമാണ്. ഈ ലക്ഷ്യം പൂർത്തീകരിക്കുന്നതിനായി കേരള സർക്കാരിന്റെ നേതൃത്വത്തിൽ അന്തർദേശീയ നിലവാരത്തിനൊപ്പം നിൽക്കുന്ന സാമർത്ഥ്യം നേടിയെടുക്കുന്നതിനായി പല നൂതനമായ പരിശീലന പരിപാടികളും നടപ്പിലാക്കിയിട്ടുണ്ട്.

## ഡയറക്ടറേറ്റ് ഓഫ് സ്പോർട്സ് ആന്റ് യൂത്ത് അഫയേഴ്സ് (ഡി.എസ്.വൈ.എ)

കേരളത്തിലെ സ്പോർട്സിന്റെയും ഗെയിംസിന്റെയും വികസനത്തിനായുള്ള വിളക്കായത് 1986–ൽ രൂപീകൃതമായ ഡി.എസ്.വൈ.എ ആണ്. വളർന്നു വരുന്ന കായിക താരങ്ങൾക്ക് അന്തർദേശീയ നിലവാരത്തിലേക്കുയരാൻ മികച്ച അടിസ്ഥാന സൗകര്യങ്ങളും സ്പോർട്സിന്റെ പ്രാധാന്യത്തെക്കുറിച്ച് പൊതുജനങ്ങളെ ബോധവൽക്കരിക്കുകയും, മെച്ചപ്പെട്ട പരിശീലനമൊരുക്കുകയും ചെയ്ത് സ്പോർട്സിനെയും, ഗെയിംസിനെയും പ്രോത്സാഹിപ്പിക്കുക എന്നതാണ് ഇതിന്റെ ലക്ഷ്യം. കൂടാതെ ഡി.എസ്.വൈ.എ കായികതാരങ്ങൾക്ക് മത്സര പാടവം ലഭിക്കുന്നതിനായി നൂതന സാങ്കേതിക വിദ്യകളും, കണ്ട് പിടുത്തങ്ങളും പ്രദാനം ചെയ്യുകയും ചെയ്യുന്നു.

കേരള സംസ്ഥാന കായിക കമ്മീഷന്റെ ശുപാർശ പ്രകാരം, ഗവൺമെന്റ് ഫണ്ട് കൂടാതെ പ്രൈവറ്റ്, കോർപ്പറേറ്റ് സോഷ്യൽ റെസ്പോൺസിബിലിറ്റി ഫണ്ട് എന്നീ മാർഗങ്ങളിലൂടെയും ഫണ്ട് സ്വരൂപിക്കുന്നതിനായി കായിക ഡയറക്ടറേറ്റ് ഒരു സ്പോർട്സ് ഡവലപ്പ്മെന്റ് ഫണ്ട് ട്രസ്റ്റ് രൂപീകരിച്ചിട്ടുണ്ട്. കായിക ഉപകരണങ്ങൾ വാങ്ങിക്കുന്നതിനും, കോച്ചിങ് ക്യാമ്പുകളും, മത്സരങ്ങളും സംഘടിപ്പിക്കുന്നതിനുമായി എല്ലാ വർഷവും തെരഞ്ഞെടുക്കപ്പെട്ട സ്ഥാപനങ്ങൾക്ക്/വ്യക്തികൾക്ക് ധനസഹായം നൽകാറുണ്ട്. ആവശ്യമുള്ള കായികതാരങ്ങൾക്ക്, ശാസ്ത്രീയവും, കൃത്യവുമായ ചികിത്സാ സഹായവും, പുനരധിവാസം, റീക്യൂപ്പറേഷൻ തെറാപ്പി, എന്നിവ നൽകുന്നതിനുള്ള സ്ഥാപനമാണ് രാജീവ് ഗാന്ധി കായിക ചികിത്സാ കേന്ദ്രം. നീന്തലും അതിജീവനവും (സ്പ്ലാഷ് എന്ന് പുനർ നാമകരണം ചെയ്തു)ഇതിന്റെ ലക്ഷ്യം, ജലാശയങ്ങളിലെ മുങ്ങിമരണത്തിൽ നിന്നും 5–12 വയസിനിടയിലുള്ള കുട്ടികളെ രക്ഷിക്കുന്നതിനായി നീന്തലിന്റെ പ്രാഥമിക പാഠം പഠിപ്പിക്കുന്ന പദ്ധതിയാണിത്. കമ്മ്യൂണിറ്റി സ്പോർട്സ് ലക്ഷ്യമിടുന്നത്, ജീവിതചര്യാ രോഗങ്ങളിൽ നിന്നും ജനങ്ങളെ രക്ഷിച്ച് ആരോഗ്യ പ്രദമായ ജീവിതം പ്രദാനം ചെയ്യുന്നതിനുള്ള പദ്ധതിയാണ്.

വിവിധോദ്ദ്യേശ കളികൾക്കായി ഉള്ളതാണ് മൾട്ടി സ്പോർട്സ് പ്ലേ സ്പേസസ്. വോളിബോൾ, ബാസ്കറ്റ്ബോൾ, ടെന്നീസ്, തുടങ്ങി സിന്തറ്റിക് സർഫേസുകൾ ഉപയോഗിക്കുന്ന എല്ലാത്തരം കളികളും ഇതിൽ ഉൾപ്പെടുന്നു. ഇത് കൂടാതെ പ്രാദേശിക കളികളുടെ പ്രോത്സാഹനവും പ്രാധാന്യം ലഭിക്കേണ്ട പുതിയ മേഖലയാണ്.

## കളി ആരോഗ്യത്തിന് വേണ്ടി

സ്കൂളുകളിൽ, പ്രൈമറിതലം തൊട്ട് കായിക പ്രവർത്തനങ്ങൾ വികസിപ്പിക്കുന്നതിനും, പതിവായി ഫിസിക്കൽ ആക്ടിവിറ്റി ചെയ്യുന്നതിനും പ്രോത്സാഹിപ്പിക്കുന്നതിനും വേണ്ടി ലക്ഷ്യമിട്ട പദ്ധതിയാണ് ഇത്.

## കിക്ക്–ഓഫ്

കിക്കോഫ് എന്നത് ഗ്രാമീണ, അർദ്ധ നഗര, ആദിവാസി മററ് പിന്നോക്ക മേഖലകളിലെ മിടുക്കരായ/കഴിവുള്ള കുട്ടികളെ വളരെ ചെറുപ്പത്തിൽ കണ്ടെത്തി പരിശീലനം നൽകുന്ന താഴെ തട്ടിലുള്ള ഒരു പദ്ധതിയാണ്. സൂക്ഷ്മമായി തെരഞ്ഞെടുപ്പ് ട്രയൽസ് നടത്തി കഴിവുള്ള കുട്ടികളെ കണ്ടെത്തുന്നതിനുള്ള ഒരു വിദഗ്ദ സമിതിയാണ് സ്പോർട്സ് പ്രൊമോഷൻ ആൻഡ് എജ്യൂക്കേഷൻ ട്രസ്റ്റ് (സ്റ്റെപ്പ്).

## കരാട്ടെ, ജൂഡോ, തൈക്ക്വാണ്ടോ

സ്കൂൾ വിദ്യാർത്ഥികളിൽ പുതിയ കായിക ഇനങ്ങളായ കരാട്ടെ, ജൂഡോ, തൈക്ക്വാണ്ടോ എന്നിവ പ്രചാരത്തിലാക്കുക എന്നതാണ് സർക്കാരിന്റെ സ്വപ്നം. 18 വയസിൽ താഴെയുള്ള സ്കൂൾ വിദ്യാർത്ഥികളിൽ സ്വയരക്ഷാ പരിശലനം നൽകുക എന്നതാണ് തൈക്ക്വാണ്ടോ പരിശീലനത്തിന്റെ ലക്ഷ്യം. 2017–18 –ൽ 88 കേന്ദ്രങ്ങളിൽ തൈക്ക്വാണ്ടോ പരിശീലനം നൽകുകയുണ്ടായി. സംസ്ഥാനത്തെ 51 സ്കൂളിലെ കുട്ടികൾക്ക് ജൂഡോ പരിശീലനം നൽകി. ശ്രീചിത്ര, അഭയ എന്നീ കേന്ദ്രങ്ങളിലെ അന്തേവാസികൾക്ക് കരാട്ടെ പരിശീലനവും നൽകി.

**ബോക്സ് 7.2** സ്പോർട്സ് ആക്ട്, 2000

സ്പോർട്സ് ആക്ട്, 2000, ഭേദഗതി വരുത്തുക വഴി കേരള ഗവൺമെന്റ് സ്പോർട്സ് കൗൺസിലിനെ ജനാധിപത്യരീതിയിൽ പുനഃസംഘടിപ്പിച്ചു. ലോക കായിക സംസ്കാരത്തിന്റെ സത്ത ഉൾക്കൊണ്ട്, ഗവൺമെന്റ് കായിക പ്രവർത്തനങ്ങളെ താഴെ തട്ടിലേക്ക് എത്തിക്കാൻ ശ്രമിച്ചു കൊണ്ടിരിക്കുന്നു. അതിന്റെ ഭാഗമായി ഗവൺമെന്റ് സ്പോർട്സ് കൗൺസിലിന്റെ പ്രവർത്തനങ്ങൾ പഞ്ചായത്ത്, മുനിസിപ്പാലിറ്റി–കോർപ്പറേഷൻ തലങ്ങളിലേക്ക് കൂടി വിപുലീകരിച്ചിട്ടുണ്ട്.

### കേരള സ്റ്റേറ്റ് സ്പോർട്സ് കൗൺസിൽ

കേരള സ്പോർട്സ് ആക്ട് 2000 പ്രകാരം (2001 ലെ ആക്ട് 2) രൂപീകരിക്കപ്പെട്ട ഒരു സ്റ്റാറ്റ്യൂട്ടറി ബോഡിയാണ് കേരള സ്പോർട്സ് കൗൺസിൽ. കേരള സ്പോർട്സ് കൗൺസിൽ 1954 ൽ ചാരിറ്റബിൾ സൊസൈറ്റീസ് രജിസ്ട്രേഷൻ ആക്ട് പ്രകാരം സ്ഥാപിതമായി. കേരള സ്പോർട്സ് കൗൺസിൽ എന്ന പേരിൽ സ്പോർട്സ് പ്രോത്സാഹിപ്പിക്കുന്നതിനായി 1974 ൽ ഇത് പുനഃ സ്ഥാപിക്കുകയുണ്ടായി. 2008 ലെ കേരള കായിക വിനോദ നിയമം നിലവിൽ വരികയും, കേരള കായിക വിനോദ നയം 2000 ത്തിന്റെ അടിസ്ഥാനത്തിൽ കേരള സ്പോർട്സ് കൗൺസിൽ പിരിച്ചുവിടുകയും കേരള സ്റ്റേറ്റ് സ്പോർട്സ് കൗൺസിൽ നിലവിൽ വരികയും ചെയ്തു. ഇപ്പോൾ ഇത് പ്രവർത്തിക്കുന്നത് കേരള സ്പോർട്സ് ആക്ട് 2000, കേരള സ്റ്റേറ്റ് സ്പോർട്സ് റൂൾ 2008 എന്നിവ അനുസരിച്ചാണ്. സ്റ്റേറ്റ് സ്പോർട്സ് കൗൺസിൽ കീഴിൽ 28 കേന്ദ്രീകൃത സ്പോർട്സ് ഹോസ്റ്റലുകളും, 53 കോളേജ് സ്പോർട്സ് ഹോസ്റ്റലുകളും, 26 സ്കൂൾ സ്പോർട്സ് ഹോസ്റ്റലുകളും കേരളത്തിൽ പ്രവർത്തിച്ചു വരുന്നു. വിവിധ മേഖലകളിൽ വിവിധയിനം പരിശീലന പരിപാടികളും സംഘടിപ്പിക്കാറുണ്ട്.

### ഓപ്പറേഷൻ ഒളിമ്പിയ –2024

ഓപ്പറേഷൻ ഒളിമ്പ്യ 2024, സംസ്ഥാനത്തെ 11 കായിക മേഖലകളിൽ നിന്നുള്ള 250 ഓളം കായികതാരങ്ങളെ പരിചയപ്പെടുത്തുകയും അവർക്ക് വിദേശ പരിശീലകരുടെയും അന്താരാഷ്ട്ര കോച്ചുകളുടെയും സേവനം ഉൾപ്പെടെയുള്ള പരിശീലന സൗകര്യത്തോടുകൂടിയ പരിശീലനം വിഭാവനം ചെയ്യുന്നു. അത്‌ലറ്റിക്സ് , അമ്പെയ്ത്ത്, ബോക്സിംഗ്, റസ്ലിംഗ്, ഷൂട്ടിംഗ്, ആർച്ചറി, വള്ളം തുഴയൽ, ചെറുതോണി തുഴയൽ, വള്ളം കളി, വാൾപ്പയറ്റ്, ബാഡ്മിൻറൺ, സൈക്ലിംഗ്, നീന്തൽ എന്നിവയിലാണ് പ്രധാനമായും പരിശീലനം നൽകി വരുന്നു.

### കായിക ക്ഷമതാ മിഷൻ

100% സാക്ഷരത കൈവരിച്ച ആദ്യ സംസ്ഥാനമായ കേരളം, കായിക മിഷൻ വഴി 100% ശാരീരിക ക്ഷമതയും കായിക ആരോഗ്യവും കൈവരിക്കുന്ന രാജ്യത്തെ ആദ്യത്തെ സംസ്ഥാനമാകാൻ പരിശ്രമിച്ചു വരികയാണ്. കൂടാതെ ഈ മിഷനിലൂടെ ഫിസിക്കൽ ആക്ടിവിറ്റികൾ പ്രോത്സാഹിപ്പിക്കാനും ശ്രമിക്കുന്നു. പദ്ധതിയുടെ ഒന്നാം ഘട്ടത്തിന്റെ ഭാഗമായി സ്കൂളിലെ വിദ്യാർത്ഥികളുടെ മൊത്തത്തിലുള്ള ഫിറ്റ്നസ് വിലയിരുത്തുന്നുണ്ട്. മൂല്യനിർണ്ണയത്തിൽ വിദ്യാലയങ്ങളിൽ ഏറ്റവും കൂടുതൽ വിദ്യാർത്ഥികൾക്കുള്ള ഫിറ്റ്നസ് നില ആവശ്യമുള്ള ഫിറ്റ്നസ് തലത്തിൽ കുറവാണോ എന്ന് പരിശോധിക്കുകയും ചെയ്യുന്നു. അതുകൊണ്ട് കായിക ക്ഷമതാ മിഷന്റെ രണ്ടാംഘട്ടത്തിൽ വിദ്യാർത്ഥികളുടെയും പൊതുജനങ്ങളുടെയും ശാരീരിക ഫിറ്റ്നസ് നിലവാരം മെച്ചപ്പെടുത്തുകയും, ശാരീരിക ക്ഷമതായെക്കുറിച്ച്ച്ചുള്ള അവബോധം സൃഷ്ടിക്കുകയും ചെയ്യുന്നു. പദ്ധതിക്കായി നടപ്പാക്കാനും നിരീക്ഷിക്കാനുമായി സംസ്ഥാനത്തെ മുഴുവൻ ജനസംഖ്യയെയും 4 ആയി തരംതിരിച്ചിരിക്കുന്നു. അതായത്

- നഴ്സറി മുതൽ നാലാം ക്ലാസ് വരെ
- അഞ്ചാം ക്ലാസ് മുതൽ പ്ലസ് ടു, യൂണിവേഴ്സിറ്റി വിദ്യാർത്ഥികൾ
- യുവജനവും തൊഴിലാളികളും, ഉദ്യോഗസ്ഥരും
- മുതിർന്ന പൗരന്മാർ

ഈ പരിപാടി കേരള സ്പോർട്സ് കൗൺസിൽ, വിദ്യാഭ്യാസ വകുപ്പ്, തദ്ദേശസ്വയംഭരണ വകുപ്പ് എന്നീവിവിധ വകുപ്പുകളുടെ സഹകരണത്തോടെ നടപ്പിലാക്കുന്നതാണ്.

### യുവജന കാര്യങ്ങൾ

യുവജനങ്ങളാണ് ഒരു രാജ്യത്തിന്റെ പ്രത്യാശയും ഭാവിയും പ്രതിനിധീകരിക്കുന്നത്. എല്ലാ സാമൂഹിക തിന്മകൾക്കും എതിരായി സാമൂഹിക അവബോധം വളർത്തിയെടുക്കുകയും ശക്തിപ്പെടുത്തുകയും രാജ്യത്തിനു ഐക്യവും സമൃദ്ധിയും നേടിയെടുക്കുന്നതിൽ യുവാക്കൾ സുപ്രധാന പങ്ക് വഹിക്കുന്നു. ഒരു പ്രധാന ശക്തിയായി സാമൂഹിക–സാമ്പത്തിക വ്യവസ്ഥിതിയെ വളർത്തുന്നതിൽ യുവാക്കളുടെ പങ്ക് എടുത്തു പറയേണ്ടതാണ്. യുവാക്കൾക്ക് അവരുടെ വ്യക്തിത്വം, അവരുടെ പ്രവർത്തനശേഷി വികസിപ്പിക്കൽ, ന്യായമായ അവകാശങ്ങൾ സംരക്ഷിക്കൽ, സാധ്യമായ ചൂഷണം ഒഴിവാക്കാനുള്ള യത്നങ്ങൾ കൂടുതൽ തൊഴിൽ അവസരങ്ങൾ സൃഷ്ടിക്കുക യുവജനങ്ങളുടെ ക്ഷേമത്തിനായി ഊന്നൽ ആവശ്യമാണ്നൽകേണ്ട മേഖലകൾ.

## കേരള സംസ്ഥാന യുവജന കമ്മീഷൻ

യുവജനങ്ങളെ ബോധവത്കരിക്കുന്നതിനും ശക്തിപ്പെടുത്തുന്നതിനും അവരുടെ അവകാശങ്ങൾ സംരക്ഷിക്കുന്നതിനുമായി പരിപാടികൾ രൂപീകരിക്കുകയും നടപ്പിലാക്കുകയും ചെയ്യുന്നതിനായി കേരള സ്റ്റേറ്റ് യൂത്ത് കമീഷൻ രൂപീകരിക്കുകയുണ്ടായി. ഗവണ്മെന്റ് പ്രഖ്യാപിച്ച ഓർഡിനൻസ് വഴി ആരംഭിച്ച ഒരു ക്വാസി ജുഡീഷ്യൽ സ്ഥാപനമാണിത്. പതിമൂന്നാം പഞ്ചവത്സര പദ്ധതിയിൽ വിവിധ പരിപാടികൾ ഏറ്റെടുക്കാൻ കമ്മീഷൻ ഉദ്ദേശിക്കുന്നു. വർഗീയത, മദ്യം, മയക്കുമരുന്ന്, സൈബർ കുറ്റകൃത്യങ്ങൾ എന്നിവ ഒഴിവാക്കിക്കൊണ്ട് യുവജനങ്ങളെ ശക്തിപ്പെടുത്തുകയും തങ്ങളുടെ ചുമതലകളെയും ഉത്തരവാദിത്തങ്ങളെയും കുറിച്ച് ബോധവൽക്കരിക്കുകയും ചെയ്യുകയാണ് കമ്മീഷന്റെ ലക്ഷ്യം.

## കേരള സ്റ്റേറ്റ് യൂത്ത് വെൽഫയർ ബോർഡ്

കേരള സർക്കാരിന്റെ സംരക്ഷണയിൽ ഒരു സ്വയംഭരണാധികാരമുള്ള ബോഡിയായി 1985 ലാണ് സ്ഥാപിതമായ്. യുവജനങ്ങളുടെ ക്ഷേമവും, വികസന പ്രവർത്തനങ്ങളുമാണ് ഇതിന്റെ ലക്ഷ്യം. ബോർഡിൽ 21 മെമ്പർമാരാണുള്ളത്. ഇതിൽ 11 പേർ എക്സ് ഒഫീഷ്യോ അംഗങ്ങളും 10 പേർ ഗവൺമെന്റ് നാമനിർദ്ദേശം ചെയ്യുന്നവരുമാണ്.

## കേരളോൽസവം

അപൂർവ്വവും അതുല്യവുമായ ഒരു യുവജനാഘോഷത്തിലൂടെ യുവാക്കൾക്ക് സാംസ്കാരികവും ശാരീരികവുമായ കഴിവുകൾ പ്രദർശിപ്പിക്കാൻ നല്ലൊരു വേദി ലഭ്യമാക്കുകയാണ് ഇതിലൂടെ ലക്ഷ്യമിടുന്നത്. ഈ ആഘോഷത്തിൽ സംസ്ഥാന, ജില്ലാ/ബ്ലോക്ക് തല മൽസരങ്ങളിൽ 15 മുതൽ 35 വയസുവരെ പ്രായമുള്ള യുവാക്കൾ കലാ–സാംസ്കാരിക–കായിക മൽസരങ്ങളിൽ പങ്കെടുക്കുന്നുണ്ട്. വേണ്ടത്ര പ്രശസ്തി ലഭിക്കാത്ത ചില തിരഞ്ഞെടുത്ത സാംസ്കാരിക ഇനങ്ങൾ ഈ ഉത്സവത്തിൽ ഉൾപ്പെടുത്തിയിട്ടുണ്ട്.ഇപ്പോൾ കേരളത്തിലെ യുവാക്കൾ, കേരളോൽസവം ദേശവ്യാപകമായി ആഘോഷിച്ച് വരികയാണ്. അതിനാൽ കേരളത്തിലെ യുവജനങ്ങൾക്ക് അവരവരുടെ കഴിവുകൾ പ്രദർശിപ്പിക്കാനുള്ള അവസരം ലഭ്യമാകുന്നുണ്ട്. വർണ്ണാഭമായ രീതിയിലാണ് കേരളോൽസവം എന്ന യൂത്ത് ഫെസ്റ്റിവെൽ എല്ലാ വർഷവും സംഘടിപ്പിച്ച് വരുന്നത്. 2017–ൽ 5 ലക്ഷത്തിലധികം യുവാക്കളാണ് ഇതിൽ പങ്കെടുത്തത്.

## യുവശക്തി

യുവജനങ്ങളുടെ കഴിവുകളെ പരമാവധി ഉപയോഗപ്പെടുത്തുക എന്ന ലക്ഷ്യത്തോടെയാണ് കേരളാ സ്റ്റേറ്റ് യൂത്ത് വെൽഫെയർ ബോർഡ് യുവശക്തി എന്ന പദ്ധതി ആരംഭിച്ചിരിക്കുന്നത്. തദ്ദേശ സ്വയംഭരണ സ്ഥാപനത്തിന്റെ കൂട്ടായ്മയോടുകൂടി പഞ്ചായത്ത്–മുനിസിപ്പാലിറ്റി തലങ്ങളിൽ കോ–ഓഡിനേഷൻ കമ്മിറ്റികൾ വഴിയാണ് പ്രസ്തുത പദ്ധതി നടപ്പാക്കുന്നത്. ഓരോ ജില്ലകളിലും അഞ്ച് മുനിസിപ്പാലിറ്റികൾക്കും 100 ഗ്രാമ പഞ്ചായത്തുകൾക്കുമാണ് ഇതിന്റെ പ്രയോജനം ലഭ്യമാകുന്നത്. സർക്കാർ ധനസഹായം ഉപയോഗിച്ച് വിവിധ തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളിൽ യുവജന പ്രവർത്തനങ്ങൾ ശാക്തീകരിക്കുന്നതിന് ഈ പ്രോജക്ട് സഹായിക്കുന്നു. മൂന്ന് വിഷയവിദഗ്ധരടങ്ങുന്ന ഏകോപന സമിതിയിൽ 11 അംഗങ്ങളുണ്ട്. ഈ തദ്ദേശ സ്വയം ഭരണ സ്ഥാപനങ്ങൾക്കും ഓരോ യുവ കോ–ഓർഡിനേറ്റർമാരെ തിരഞ്ഞെടുത്തിട്ടുണ്ട്. രജിസ്റ്റർ ചെയ്ത യുവജന ക്ലബ്ബുകളുടെയും അസോസിയേഷനുകളുടെയും സഹായം യുവശക്തി അതിന്റെ പ്രവത്തനങ്ങൾ നടപ്പാകുന്നതാണ്.

## യൂത്ത് ക്ലബ്ബുകൾ

സാമൂഹികമായും, സാമ്പത്തികമായും പിന്നോക്കം നിൽക്കുന്ന വില്ലേജുകളിലെ പട്ടികജാതി, പട്ടികവർഗ്ഗ, പ്രബലമായ സ്ഥലങ്ങൾ, തീരദേശങ്ങളും, ഹിൽ ഏരിയാകളിലുമാണ് യൂത്ത് ക്ലബ്ബുകൾ സ്ഥാപിച്ചിട്ടുള്ളത്. 2017–ൽ 14 ജില്ലകളിലായി ഏതാണ്ട് 500 യൂത്ത് ക്ലബ്ബുകൾ സ്ഥാപിക്കുകയും, 13–ാം പഞ്ചവൽസര പദ്ധതിയോടെ ആയിരത്തോളം (1000) യൂത്ത് ക്ലബ്ബുകൾ സ്ഥാപിക്കാൻ ലക്ഷ്യമിടുകയും ചെയ്തിട്ടുണ്ട. കേരള സ്റ്റേറ്റ് യൂത്ത് വെൽഫയർ ബോർഡിന്റെ മാർഗനിർദ്ദേശരേഖ പ്രകാരമാണ് ഇത് പ്രവർത്തിക്കുന്നത്. യുവാക്കളുടെ കഴിവ് ഉപയോഗപ്പെടുത്തി പ്രാദേശികമായ പ്രവർത്തനങ്ങൾ രൂപപ്പെടുത്താറുണ്ട്. സ്പോർട്സ് ആന്റ് ഗെയിംസ്, ബോധവൽക്കരണ പരിപാടികൾ, മത്സര പരീക്ഷാ പരിശീലനം, ആരോഗ്യ ക്യാമ്പുകൾ, പ്രകൃതി സൗഹൃദ പരിപാടികൾ, തൊഴിൽ പരിശീലനം, പരമ്പരാഗത കലകളുടെ പ്രോത്സാഹനം തുടങ്ങിയവയാണ് ക്ലബ്ബിന്റെ പ്രധാന പ്രവർത്തനങ്ങൾ.

## എച്ച് ഐ വി/എയ്ഡ്സ് പ്രതിരോധം പരിപാടി

എച്ച്ഐവി/എയ്ഡ്സ് തടയുന്നതിനും ബോധവൽക്കരണത്തിനും സർക്കാർ നിരവധി നടപടികൾ കൈക്കൊണ്ടിട്ടുണ്ട്. യൂത്ത് വെൽഫയർ ബോർഡ്, സംസ്ഥാന/ജില്ലാ യൂത്ത് സെന്ററുകളിലെ പ്രവര്ത്തനങ്ങളുടെ

ഒരു ശൃംഖല രൂപീകരിച്ച്താഴെത്തട്ടിലുള്ള യൂത്ത് ക്ലബുകൾ കൂടാതെ സംസ്ഥാന/ജില്ലാ യുവജന കേന്ദ്രങ്ങളുടെയും കൂട്ടായി പ്രവർത്തിക്കുന്ന മറ്റ് സന്നദ്ധ സംഘടനകളും സംസ്ഥാന എയ്ഡ്സ് സെല്ലും യു.എൻ എയ്ഡ്സും, നാഷണൽ എയ്ഡ്സ് കൺട്രോൾ ഓർഗനൈസേഷനുമായി സഹകരിച്ചാണ് ബോർഡ് എച്ച്.ഐ.വി/എയ്ഡ്സ് തുടങ്ങിയ മാരക രോഗങ്ങൾക്കായുള്ള നിവാരണ പരിപാടികൾ സംഘടിപ്പിക്കുന്നത്

## സാഹസിക പ്രവർത്തനങ്ങൾ

യുവജനസംബന്ധമായ പ്രവർത്തനങ്ങൾക്ക് സംസ്ഥാന സർക്കാർ പിന്തുണ നൽകുന്നുണ്ട്. ചെറുപ്പക്കാരുടെ ഇടയിലെ സാഹസികതയെ പ്രോത്സാഹിപ്പിക്കുന്നതിനു ഉദ്ദേശിക്കുന്ന യുവാക്കളുടെ സാഹസിക പരിശീലന പരിപാടിക്ക് കേരള സംസ്ഥാന യുവജനക്ഷേമ ബോർഡും പിന്തുണ നൽകുന്നു. കേരളത്തിൽ നിന്നുള്ള യുവജനങ്ങളുടെ സാഹസികതയുടെ ഗണ്യമായ മാറ്റത്തിന് ഉദാഹരണമാണ് ധീരത അവാർഡിന് എൻട്രികൾ കൂടുന്നത്. ഇടുക്കി ജില്ലയിലെ മൂന്നാറിലെ ദേവികുളത്താണ് മൂന്നാമത്തെ നാഷണൽ അഡ്വഞ്ചർ അക്കാഡമി സ്ഥാപിച്ചിരിക്കുന്നത്. പാരാഗ്ലൈഡിംഗ്, മലകയറ്റം, ട്രെക്കിങ്ങ് തുടങ്ങിയ സാഹസിക പരിശീലന പരിപാടികൾ അക്കാദമി നടത്തി വരുന്നു.

CHAPTER

08

# പ്രവാസി മലയാളി

കഴിഞ്ഞ അഞ്ച് ദശാബ്ദങ്ങളായി കേരളത്തിന്റെ സാമൂഹ്യ–സാമ്പത്തിക പുരോഗതിയിൽ സംസ്ഥാനത്തിലെ പ്രവാസികൾ നിർണ്ണായക പങ്ക് വഹിച്ചിട്ടുണ്ട്. പ്രവാസികളുടെ ക്ഷേമം ഉറപ്പാക്കുന്നതിനും പ്രവാസികളുമായുള്ള സമ്പർക്കം വഴി ഗുണ ഫലങ്ങൾ നേടുന്നതിനും കേരള ഗവൺമെന്റ് നടപടികൾ എടുത്തിട്ടുണ്ട്. പ്രവാസികളുമായി സുസ്ഥിര പങ്കാളിത്തം ഉണ്ടാക്കുന്നതിന് വേണ്ടി 1996 ഡിസംബർ 6 ന് നോർക്ക ഡിപ്പാർമെന്റിന് രൂപം നൽകി. പ്രവാസി മലയാളികളുടെ വിവിധ പ്രശ്നങ്ങൾ സംബോധന ചെയ്യുന്നതിനും തിരിച്ച് വരുന്ന പ്രവാസികളുടെ ക്ഷേമം ഉറപ്പ് വരുത്തുന്നതിനും 1956–ലെ കമ്പനി നിയമത്തിലെ 25–ം വകുപ്പ് അനുസരിച്ച് നോർക്ക റൂട്ട്സിന് രൂപം കൊടുത്തു.

ഇന്ത്യയുടെ എല്ലാ ഭാഗത്തുനിന്നും തൊഴിലിന് വേണ്ടി കുടിയേറ്റം നടത്തുന്നുണ്ടെങ്കിലും, കേരളത്തിൽ നിന്നുള്ള കുടിയേറ്റക്കാർക്ക് ചില താരതമ്യ നേട്ടങ്ങളുണ്ട്. ശക്തമായ ഒരു വിദ്യാഭ്യാസ പാരമ്പര്യമുള്ള സംസ്ഥാനത്ത് നിന്ന് വരുന്നതുകൊണ്ട് തന്നെ അവർക്ക് പ്രത്യേകമായ ചില കഴിവുകളുണ്ട്. സാങ്കേതികമായി ഉയർന്നതും നിരന്തരം മാറുന്നതുമായ തൊഴിൽ അന്തരീക്ഷവുമായി പൊരുത്തപ്പെടാൻ കഴിയുന്നു. അതുപോലെ പുതിയ സാങ്കേതിക വിദ്യകളിൽ പ്രാവീണ്യം തെളിയിക്കാനും കേരളത്തൽ നിന്നുള്ള പ്രവാസികൾക്ക് കഴിഞ്ഞിട്ടുണ്ട്. ഗൾഫിലായാലും, മറ്റേതു രാജ്യത്തായാലും കുടിയേറ്റതൊഴിലാളികളുടെ പങ്ക് തിരിച്ചറിയപ്പെട്ടിട്ടുണ്ട്.

2018–ലെ കേരള പ്രവാസി സർവ്വേ അനുസരിച്ച് പ്രവാസികളുടെ എണ്ണം 2014 –ലെ 36.5 ലക്ഷത്തിൽ നിന്ന് കുറഞ്ഞ് 2018 –ൽ 34.17 ലക്ഷമായിട്ടുണ്ട്. ഇക്കാലയളവിലെ കുടിയേറ്റ പ്രവാസികളുടെ എണ്ണം 24 ലക്ഷത്തിൽ നിന്ന് 21.2 ലക്ഷമായി കുറഞ്ഞിട്ടുണ്ട്. തിരിച്ച് വരുന്ന പ്രവാസികളുടെ എണ്ണം 2008 ലെ 11.5 ലക്ഷത്തിൽ നിന്ന് 2018 –ലെ 12.94 ലക്ഷമായി കൂടിയിട്ടുണ്ട്. തിരിച്ച് വന്ന പ്രവാസികൾക്ക് അവർ പുതുതായി ആർജ്ജിച്ച നൈപുണ്യമോ തൊഴിൽ പരിചയമോ ഇവിടെ വേണ്ടവിധം ഉപയോഗപ്പെടുത്താൻ കഴിഞ്ഞിട്ടില്ല. ഇത് തൊഴിൽ സാധ്യതയെ കാര്യമായി ബാധിക്കുന്നു. തിരിച്ച് വരുന്ന പ്രവാസികളുടെ നൈപുണ്യം മനസ്സിലാക്കി അവരെ തൊഴിൽ വിപണിയോട് കൂട്ടിച്ചേർക്കാനോ സ്വയംതൊഴിൽ ഏർപ്പെടുത്താനോ ഉള്ള സംവിധാനം ഉണ്ടാകേണ്ടതുണ്ട്. ജില്ല തിരിച്ചുള്ള പ്രവാസികളുടെ വിവരങ്ങൾ കാണിക്കുന്നു. മലപ്പുറത്താണ് ഇന്ത്യയ്ക്ക് പുറത്ത് എപ്പോഴെങ്കിലും ജീവിച്ചിട്ടുള്ള പ്രവാസികളുടെ എണ്ണം ഏറ്റവും കൂടുതൽ. 2018–ൽ 7.16 ലക്ഷമാണിത്. കൊല്ലവും (4.06 ലക്ഷം), കണ്ണൂരും (3.44 ലക്ഷം) ആണ് പ്രവാസികളുടെ ജനസംഖ്യയുടെ കാര്യത്തിൽ രണ്ടാമതും മൂന്നാമതും നിൽക്കുന്ന ജില്ലകൾ. പ്രവാസികളുടെ ജില്ല തിരിച്ചുള്ള അവസ്ഥ ചിത്രം 8.1 –ൽ നല്കിയിരിക്കുന്നു.

2013–18 കാലയളവിൽ പ്രവാസികളുടെ എണ്ണം 2.36 ലക്ഷം കുറഞ്ഞിട്ടുണ്ട്. കുറവ് ഏറ്റവും കൂടുതൽ തിരുവനന്തപുരത്തും, പിന്നെ എറണാകുളം, കണ്ണൂർ എന്നിവിടങ്ങളിലുമാണ്. ചിത്രം 8.2–ൽ ജില്ല തിരിച്ചുള്ള പ്രവാസികളുടെ കൂടുതൽ–കുറവുകൾ നല്കിയിരിക്കുന്നു. കുറച്ച് കാലമായുള്ള സംസ്ഥാനത്തെ പ്രവാസികളുടെ വിവരങ്ങൾ അനുബന്ധം 8.1–ൽ നല്കിയിട്ടുണ്ട്.

കേരളത്തിൽ നിന്നുള്ള വിദേശ കുടിയേറ്റം നേരത്തെ കണ്ടതുപോലെ, കേരളത്തിൽ നിന്ന് ലോകത്തിന്റെ മറ്റ് ഭാഗങ്ങളിലേക്കുള്ള കുടിയേറ്റക്കാരുടെ എണ്ണം വർഷങ്ങളായി കുറഞ്ഞുകൊണ്ടിരിക്കുകയാണ്. 2008–13 കാലവുമായി താരതമ്യം ചെയ്യുമ്പോൾ 2013–18 കാലത്ത് 2.78 ലക്ഷം കുടിയേറ്റക്കാരുടെ കുറവ് സംഭവിച്ചിട്ടുണ്ട്. വിവിധ കാലങ്ങളിലെ കേരളത്തിൽ നിന്ന് ജില്ല തിരിച്ചുള്ള കുടിയേറ്റക്കാരുടെ എണ്ണം ചിത്രം 8.3–ലും അനുബന്ധം 8.2–ലും നല്കിയിരിക്കുന്നു.

## ജില്ല തിരിച്ചുള്ള വിദേശ കുടിയേറ്റക്കാർ

കേരളത്തിലെ ജില്ല തിരിച്ചുള്ള വിദേശ കുടിയേറ്റക്കാരുടെ അനുപാതം ചിത്രം 8.4 –ൽ നൽകിയിരിക്കുന്നു. 21 ശതമാനത്തോടെ മലപ്പുറം ജില്ലയാണ് മുന്നിൽ നിൽക്കുന്നത്. തൊട്ടുപുറകിൽ 13 ശതമാനത്തോടെ തിരുവനന്തപുരവും 11 ശതമാനത്തോടെ കണ്ണൂരുമാണ്.

**ചിത്രം. 8.1** ജില്ല തിരിച്ചുള്ള പ്രവാസികളുടെ വിവരം




അവലംബം: കേരള കുടിയേറ്റ സർവ്വേ, 2018–സി.ഡി.എസ്, തിരുവനന്തപുരം

**ചിത്രം. 8.2** ജില്ല തിരിച്ചുള്ള പ്രവാസി മലയാളികൾ




കേരള കുടിയേറ്റ സർവ്വേ, 2018–സി.ഡി.എസ്, തിരുവനന്തപുരം

**ചിത്രം. 8.3** ജില്ല തിരിച്ചുള്ള വിദേശ കുടിയേറ്റക്കാരുടെ കണക്ക്




അവലംബം: കേരള കുടിയേറ്റ സർവ്വേ, 2018–സി.ഡി.എസ്, തിരുവനന്തപുരം

**ചിത്രം. 8.4** ജില്ല തിരിച്ചുള്ള വിദേശ കുടിയേറ്റക്കാരുടെ ശതമാനം




അവലംബം: കേരള കുടിയേറ്റ സർവ്വേ, 2018–സി.ഡി.എസ്, തിരുവനന്തപുരം

## കേരളത്തിൽ തിരിച്ചുവരുന്ന പ്രവാസികളുടെ എണ്ണം

മധ്യേഷ്യയിലെ സ്വദേശി നയങ്ങളും ലോകം മുഴുവൻ വ്യാപിച്ച സാമ്പത്തിക മാന്ദ്യവും മൂലം കേരളത്തിലേക്ക് തിരിച്ച വരുന്ന പ്രവാസികളുടെ എണ്ണം കൂടിക്കൊണ്ടിരിക്കുകയാണ്. 1998 ലെ 7.3 ലക്ഷത്തിൽ നിന്ന് 2018 ൽ തിരിച്ച വന്ന പ്രവാസികളുടെ എണ്ണം 12.9 ലക്ഷമായി വർദ്ധിപ്പിച്ചിട്ടുണ്ട്. ചിത്രം. 8.5 –ൽ കേരളത്തിൽ തിരിച്ചുവരുന്ന പ്രവാസികളുടെ വർദ്ധനവിൻറെ ഗതി കാണിക്കുന്നു.

ജില്ല തിരിച്ചുള്ള വിശകലനം കാണിക്കുന്നത് തിരിച്ച വരുന്ന പ്രവാസികളുടെ എണ്ണത്തിൽ മലപ്പുറം ഒന്നാം സ്ഥാനത്തും തിരുവനന്തപുരം, കോട്ടയം എന്നിവ രണ്ടും മൂന്നും സ്ഥാനത്തുമാണ്. തിരിച്ച വന്ന മലയാളികളുടെ ജില്ല തിരിച്ചുള്ള വിവരം ചിത്രം 8.6. –ൽ കാണിക്കുന്നു. വിശദാംശങ്ങൾ അനുബന്ധം 8.3 –ൽ കൊടുത്തിരിക്കുന്നു.

വിദേശ മലയാളികൾ ജോലിചെയ്യുന്ന രാജ്യം തിരിച്ചുള്ള വിവരങ്ങൾ രാജ്യം തിരിച്ച് കണക്കാക്കിയാൽ, കേരളത്തിൽ നിന്നുള്ള പ്രവാസികളിൽ 39.1

**ചിത്രം. 8.5** കേരളത്തിൽ തിരിച്ചുവരുന്ന പ്രവാസികളുടെ എണ്ണം




അവലംബം: കേരള കുടിയേറ്റ സര്വേ, 2018–സി.ഡി.എസ്, തിരുവനന്തപുരം

**ചിത്രം. 8.6** ജില്ല തിരിച്ചുള്ള തിരികെ വരുന്ന പ്രവാസികളുടെ വ്യതിയാനം




അവലംബം: കേരള കുടിയേറ്റ സര്വ്വേ, 2018–സി.ഡി.എസ്, തിരുവനന്തപുരം

ശതമാനം യുഎ.ഇ–യിലും 23 ശതമാനം സൗദി അറേബ്യയിലുമായിട്ടാണ് ജോലിചെയ്യുന്നത്. രാജ്യം തിരിച്ചുള്ള വിദേശ കുടിയേറ്റക്കാരിൽ 89.2 ശതമാനവും പശ്ചിമേഷ്യയിലാണ്. കാനഡ, യു.കെ മറ്റ് തെക്ക് കിഴക്കൻ രാജ്യങ്ങളിലോട്ടുള്ള കുടിയേറ്റക്കാരുടെ എണ്ണം വർദ്ധിച്ച് വരികയാണ്.

കേരളത്തിൽ നിന്നുള്ള പ്രവാസികളുടെ ജോലി ചെയ്യുന്ന രാജ്യം തിരിച്ചുള്ള ചിത്രം.8.7–ൽ കൊടുത്തിരിക്കുന്നു.

## ജോലി തിരിച്ചുള്ള വിദേശ മലയാളികളുടെ വിവരം

2013–ലെ പ്രവാസി സെൻസസ്അനുസരിച്ച്, വിദേശത്ത് തൊഴിൽ തേടുന്നവരുടെ

**ചിത്രം. 8.7** രാജ്യം തിരിച്ച് ജോലിചെയ്യുന്ന പ്രവാസികൾ




അവലംബം: കേരള കുടിയേറ്റ സര്വ്വേ, 2018–സി.ഡി.എസ്, തിരുവനന്തപുരം

ജോലിമുൻഗണനയിൽ മാറ്റം വന്നിരിക്കുന്നു എന്ന് കാണാം. 1970–കളിൽ വിദേശ രാജ്യങ്ങളിൽ കുടിയേറി പാർത്തിട്ടുള്ള ആകെ തൊഴിലാളികളിൽ വൈദഗ്ദ്ധ്യം ഉള്ളവർ കുറവായിരുന്നു. നിലവിൽ വിദഗ്ദ്ധ തൊഴിൽ ചെയ്യുന്നവരായ ഡോക്ടർമാർ, നഴ്സുമാർ, എഞ്ചിനീയർമാർ, വിവര സാങ്കേതിക വിദഗ്ദ്ധർ, അദ്ധ്യാപകർ എന്നിവരുടെ എണ്ണം കൂടിയിട്ടുണ്ട്. വിവിധ രാജ്യങ്ങളിൽ ജോലി ചെയ്യുന്ന വിദേശ മലയാളികളെ തൊഴിൽ തിരിച്ചു നോക്കിയാൽ 67.78 ശതമാനം പേർ ബിസിനസ്, അദ്ധ്യാപന, ബാങ്ക് മുതലായ മേഖലകളിൽ ജോലികൾ ചെയ്യുന്നവരുമാണ്. 3.78 ശതമാനം എൻജിനീയർമാരും 0.53 ശതമാനം ഡോക്ടർമാരും 6.37 ശതമാനം നഴ്സുമാരും 2.23 ശതമാനം വിവര സാങ്കേതിക വിദഗ്ദ്ധരും 11.85 ശതമാനം പേർ ഡ്രൈവർ തൊഴിൽ ചെയ്യുന്നവരും പിന്നെയുള്ള 10.99 ശതമാനം സെയിൽസ്മാൻ–മാരുമാണ്. ഡോക്ടർമാരിൽ നിന്നും 14.39 ശതമാനവുമായി തിരുവനന്തപുരത്തുള്ളവരാണ് ഏറ്റവും മുന്നിൽ നില്ക്കുന്നത്.14.38 ശതമാനമുള്ള കോട്ടയം രണ്ടാം സ്ഥാനത്തും 14.34 ശതമാനമുള്ള എറണാകുളം മൂന്നാം സ്ഥാനത്തുമാണ്. നഴ്സുമാരുടെ കാര്യത്തിൽ, 23.73 ശതമാനം രേഖപ്പെടുത്തിയ കോട്ടയമാണ് ഒന്നാം സ്ഥാനത്ത്, 20.75 ശതമാനമുള്ള പത്തനംതിട്ട രണ്ടാം സ്ഥാനത്തും 18.16 ശതമാനം രേഖപ്പെടുത്തിയ എറണാകുളം മൂന്നാം സ്ഥാനത്തുമാണ്. എഞ്ചിനീയർമാരെ സംബന്ധിച്ച് 13.47 ശതമാനമുള്ള എറണാകുളത്തിനാണ് ആദ്യ സ്ഥാനം. 13.23 ശതമാനമുള്ള തൃശ്ശൂരും, 10.11 ശതമാനമുള്ള കോട്ടയവുമാണ് രണ്ടും മൂന്നും സ്ഥാനങ്ങളിൽ ഉള്ളത്. അദ്ധ്യാപകരെ സംബന്ധിച്ച് 16.69 ശതമാനം രേഖപ്പെടുത്തിയ പത്തനംതിട്ടയാണ് ആദ്യ സ്ഥാനത്ത്. 15.99 ശതമാനമുള്ള ആലപ്പുഴ രണ്ടാം സ്ഥാനത്തും 9.74 ശതമാനം രേഖപ്പെടുത്തിയ കോട്ടയം മൂന്നാം സ്ഥാനത്തുമാണ്. തൊഴിലെടുക്കുന്ന പ്രവാസികളുടെ ജില്ലതിരിച്ചുള്ള എണ്ണം ചിത്രം–8.8– ൽ കാണാവുന്നതാണ്. രാജ്യം തിരിച്ചുള്ള പ്രവാസികളുടെ വിവരങ്ങൾ അനുബന്ധം 8.4–ൽ കൊടുത്തിരിക്കുന്നു.

## തിരിച്ചു വരുന്ന പ്രവാസികളുടെ പുനരധിവാസത്തിനായി നോർക്ക റൂട്ട്സ് നൽകുന്ന പദ്ധതികളും സേവനങ്ങളും

തിരിച്ചെത്തുന്ന പ്രവാസികൾക്ക് തൊഴിലവസരങ്ങൾ കണ്ടെത്താൻ സഹായിക്കുക, അല്ലെങ്കിൽ അവർക്കു സ്വയം തൊഴിൽ കണ്ടെത്താൻ അവസരമൊരുക്കുക എന്നിവയാണ് ഈ പദ്ധതികൊണ്ട് വിഭാവനം ചെയ്യുന്നത്. തിരിച്ചുവരുന്ന പ്രവാസികളെ പുനരധിവസിപ്പിക്കുന്നതിന്റെ ഭാഗമായി ഗവൺമെന്റ് നോർക്കാ ഡിപ്പാർട്ട്മെന്റ് പ്രോജക്ട് ഫോർ റിട്ടേൺഡ് എമിഗ്രന്റ്സ് എന്ന പദ്ധതി ആരംഭിച്ചു. സുസ്ഥിര ബിസിനസ് മാതൃക തയ്യാറാക്കുകയാണ് പദ്ധതിയുടെ ഉദ്ദേശ്യം. അഗ്രി–ബിസിനസ്സ്, വ്യാപാരം, സേവനം, നിർമ്മാണം എന്നീ മേഖലകളിലെ സംരംഭകർക്ക് അവരുടെ പദ്ധതി ആരംഭിക്കാൻ പത്തു ശതമാനം മൂലധന സബ്സിഡിയായി നൽകും.

**ചിത്രം. 8.8** വിവിധ തൊഴിലുകളിൽ ഏർപ്പെട്ട് കഴിയുന്ന പ്രവാസികളുടെ ജില്ലതിരിച്ചുള്ള വിവരങ്ങൾ




അവലംബം: എക്കണോമിക്സ് ആന്റ് സ്റ്റാറ്റിസ്റ്റിക്സ് ഡിപ്പാർട്ട്മെന്റ്

**ബോക്സ് 8.1** ലോക കേരള സഭ

സംസ്ഥാനത്തിനകത്തും പുറത്തുമുള്ള കേരളീയരെ തമ്മിൽ ബന്ധിപ്പിക്കുന്നതിന് കേരള ഗവൺമെന്റ് ലോക കേരള സഭയ്ക്ക് രൂപം നൽകി. പ്രവാസി മലയാളികൾക്ക് കേരളത്തിന്റെ സംസ്കാരവും പാരമ്പര്യവും പ്രോത്സാഹിപ്പിക്കുന്നതിനും ലോക കേരളസഭ പ്രവർത്തിക്കും. കേരള നിയമസഭയിലെ എല്ലാ അംഗങ്ങളേയും കേരളത്തെ പ്രതിനിധീകരിക്കുന്ന പാര്ലമെന്റ് അംഗങ്ങളേയും ഇന്ത്യയ്ക്ക് പുറത്തും അകത്തുമുള്ള തെരെഞ്ഞെടുക്കപ്പെട്ട പ്രവാസികളേയും ചേർത്താണ് ലോക കേരളസഭ രൂപീകരിച്ചിരിക്കുന്നത്. ലോക കേരളസഭയ്ക്ക് 351 അംഗങ്ങളുണ്ട്.

മുഖ്യമന്ത്രിയും പ്രതിപക്ഷ നേതാവുമാണ് യഥാക്രമം ലോക കേരള സഭയുടെ ലീഡറും ഡെപ്യൂട്ടി ലീഡറും. രണ്ട് വർഷത്തിൽ ഒരിയ്ക്കൽ ചേരുന്ന ഉപദേശക സ്വഭാവ സഭ പ്രവാസികളുടെ ആശങ്കകൾ ഉയർത്തുന്നതിനുള്ള വേദിയായും നയരൂപീകരണത്തിനും സഹായിക്കുന്നു.

2018 ജനവരി 12–ന് തിരുവനന്തപുരത്തുള്ള നിയമസഭാ മന്ദിരത്തിലാണ് ആദ്യ ലോക കേരളസഭ വിജയകരമായി സമ്മേളിച്ചത്. കേരളത്തിലെ പ്രവാസികളുടെ പ്രശ്നങ്ങൾ ചർച്ചചെയ്യാനാവുന്ന വിവിധ തുറയിൽപ്പെട്ട പ്രധാന വ്യക്തിത്വങ്ങളാണ് സഭയിൽ പങ്കെടുത്തത്. സാമൂഹ്യ–സാമ്പത്തിക–സംസ്കാരിക–സാങ്കേതിക വിദ്യയുമായി ബന്ധപ്പെട്ട വിവിധ നിർദ്ദേശങ്ങൾ ഉയർന്നു വന്നു. ഗവൺമെന്റ് വിഷയാധിഷ്ഠിതമായി വിവിധ സ്റ്റാൻഡിങ് കമ്മിറ്റികൾ രൂപീകരിച്ചിട്ടുണ്ട്. ലോക കേരളസഭ ഭരണവും വികസന ഫണ്ട് രൂപീകരണവും, പ്രവാസി നിക്ഷേപവും സുരക്ഷയും, പുനരധിവാസവും തിരിച്ചുവരുന്നവർക്കുള്ള വരുമാന ദായക പദ്ധതികളും, കുടിയേറ്റത്തിന്റെ നിലവാരവും സാധ്യതകളും, കുടിയേറ്റ നിയമങ്ങളും സ്ത്രീ പ്രവാസികളും സുരക്ഷയും, പ്രവാസവും സാംസ്കാരിക വിനിമയവും, ഇന്ത്യയ്ക്കകത്തെ പ്രവാസികളുടെ പ്രശ്നങ്ങൾ എന്നിങ്ങനെയുള്ള വിഷയാധിഷ്ഠിത കമ്മിറ്റികളാണ് രൂപീകരിച്ചിട്ടുള്ളത്. ഓരോ കമ്മിറ്റിയും വിശദമായ മേഖലാ റിപ്പോർട്ട് തയ്യാറാക്കി ഗവൺമെന്റിന് സമർപ്പിക്കേണ്ടതുണ്ട്. സ്റ്റാൻഡിങ് കമ്മിറ്റിയുടെ നിർദ്ദേശങ്ങൾ സമയബന്ധിതമായി നടപ്പിലാക്കുന്നതിന്

അവലംബം: നോർക്ക റൂട്ട്സ്

**സാന്ത്വനം:** വിദേശത്ത് രണ്ടു വർഷത്തിൽ കുറയാത്ത സേവനം നടത്തി തിരിച്ചെത്തി 10 വർഷം കഴിയാത്ത, വാർഷിക വരുമാനം 2 ലക്ഷത്തിൽ താഴെയുള്ളവർക്കായി വൈദ്യ സഹായം, കുട്ടികളുടെ വിവാഹാവശ്യങ്ങൾ എന്നിവയ്ക്കുള്ള സഹായ പദ്ധതിയാണിത്. ഈ പദ്ധതിയുടെ കീഴിൽ ചികിത്സാ സഹായമായി 50000/– രൂപയും, മരണത്തിനായി 100,000/– രൂപയും വിവാഹ സഹായമായി 15000 രൂപയും വീൽച്ചെയറിനും ക്രച്ചസ്സിനും കൃത്രിമ കാലിനും 10000 രൂപയും നൽകുന്നുണ്ട്.

**സ്വപ്ന സാഫല്യം:** താഴ്ന്ന തലങ്ങളിൽ പ്രവർത്തിക്കുന്ന പ്രവാസി മലയാളികൾ വളരെയധികം ദുരിതങ്ങൾക്ക് ഇരയാകുന്നു. സൗദി അറേബ്യയിൽ മാത്രമായി തങ്ങളുടേതല്ലാത്ത കുറ്റങ്ങളാൽ ജയിലിലായ പ്രവാസി മലയാളികൾക്ക് അവർ ജയിലിൽ നിന്ന് മോചിതരാവുന്ന സമയത്ത് എയർടിക്കറ്റ് നൽകുന്നതിനുദ്ദേശിച്ചുള്ളതാണ് ഈ പദ്ധതി.

**പ്രവാസി ലീഗൽ അസിസ്റ്റൻസ് (പ്രവാസി ലീഗൽ എയ്ഡ് സെൽ):** കേരളത്തിൽ നിന്നും മധ്യകിഴക്കൻ രാജ്യങ്ങളിലേക്ക് കുടിയേറിപ്പാർക്കുന്ന തൊഴിലാളികൾ അഭിമുഖീകരിക്കുന്ന ഒരു പ്രധാന പ്രശ്നമാണ് അവർ നേരിടുന്ന കോടതി കേസുകളും നിയമ പ്രശ്നങ്ങളും. ഒരു വ്യക്തമായ നിയമസഹായം ഇല്ലാത്തതിനാൽ പാവപ്പെട്ട പ്രവാസികൾ ജയിലുകളിൽ പോലും എത്തപ്പെടുകയും എല്ലാതരത്തിലുള്ള ശിക്ഷകൾക്ക് വിധേയരാകേണ്ടി വരികയും ചെയ്യുന്നു. യഥാർത്ഥത്തിൽ നിസ്സാര കേസ്സുകളിൽ ചിലപ്പോൾ യാതൊരു കുറ്റവും ചെയ്യാതെപോലും വലിയ ശിക്ഷയാണ് അനുഭവിക്കേണ്ടി വരുന്നത്. ഇത്തരം കേസുകളുടെ ആധിക്യം പരിഗണിച്ച് അർഹരായവർക്ക് ഏതെങ്കിലും തരത്തിലുള്ള നിയമ സഹായം സർക്കാർ നൽകണമെന്ന കുടിയേറ്റ തൊഴിലാളികളുടെ ആവശ്യം കണക്കിലെടുക്കേണ്ടതുണ്ട്.

**24 മണിക്കൂർ ഹെൽപ്പ് ലൈൻ/കോൾ സെന്ററുകൾ:** വിദേശ മലയാളികളുടെ പരാതികൾ പരിഹരിക്കുന്നതിനും വിഷമഘട്ടത്തിലുള്ളവർക്ക് കൗൺസിലിംഗ് നടത്തുന്നതിനും വിദേശത്ത് പോകുന്നവർക്കും പോകാൻ ആഗ്രഹിക്കുന്നവർക്കും അംഗീകൃത കുടിയേറ്റത്തിനെക്കുറിച്ചും ഈ മേഖലയിൽ നടക്കുന്ന ചൂഷണങ്ങളെക്കുറിച്ചും ബോധവൽക്കരണം നടത്തുക, പ്രവാസി മലയാളികൾക്കു വേണ്ടി എല്ലാ സൗകര്യങ്ങളും ചെയ്തു കൊടുക്കുന്ന സഹായിയായി നിൽക്കുക തുടങ്ങിയവയ്ക്കായി സർക്കാരും നോർക്കാ റൂട്ട്സും നടത്തുന്ന വിവിധ പദ്ധതികളെക്കുറിച്ചുള്ള വിവരവ്യാപനം നടത്തുക എന്നതാണ് ഈ പദ്ധതി കൊണ്ടുദ്ദേശിക്കുന്നത്.

**പ്രീഡിപ്പാർച്ചർ ഓറിയന്റേഷൻ പ്രോഗ്രാം:** കുടിയേറ്റത്തെക്കുറിച്ച് പൊതുവായും വിദേശ തൊഴിൽ നിയമങ്ങളെക്കുറിച്ച് പ്രത്യേകിച്ചും പൊതുജനങ്ങൾക്ക്

അവബോധം കുറവാണ്. നിയമാനുസൃതമായ കുടിയേറ്റം സാദ്ധ്യമാകുന്ന തരത്തിൽ തൊഴിൽ അന്വേഷകർക്ക് പരിശീലനവും അവബോധവും നൽകുന്നതിനുള്ള പദ്ധതിയാണിത്. സംസ്ഥാനത്ത് കൂടുതൽ ഗ്രാമീണ മേഖലകളിലേക്ക് ഈ പരിപാടി വ്യാപിപ്പിക്കുന്നത് വഴി വിസതട്ടിപ്പ്, അനധികൃത റിക്രൂട്ടിംഗ് ഏജൻസികൾ നിയമാനുസൃതമല്ലാത്ത കുടിയേറ്റം തുടങ്ങിയ കാര്യങ്ങൾ അവസാനിപ്പിക്കുന്നതിന് സഹായകരമായിരിക്കും.

കേരളത്തിന്റെ സാമൂഹ്യ-സാമ്പത്തിക-സാംസ്കാരിക വികസനത്തിൽ പ്രവാസികളെക്കൂടെ പങ്കെടുപ്പിക്കുന്നതിൽ സംസ്ഥാന ഗവർണ്മെന്റിനു നിർണ്ണായകമായ പങ്കു വഹിക്കാനുണ്ട്. പ്രവാസികളുടെ ആശങ്കകളെ സംബോധനചെയ്യാനും അവരുടെ കഴിവുകളും പരിചയസമ്പന്നതയും നവകേരളം കെട്ടിപ്പടുക്കാൻ വിനിയോഗിക്കാനും ഗവർണ്മെന്റ് സന്നദ്ധമാണ്.

അദ്ധ്യായം

09

# പശ്ചാത്തല സൗകര്യങ്ങൾ

പശ്ചാത്തല മേഖലയിലെ അടിസ്ഥാന സൗകര്യങ്ങളും സേവനങ്ങളും സാമ്പത്തിക പ്രവർത്തനങ്ങളെ മുന്നോട്ട് നയിക്കുന്നതിൽ മുഖ്യ പങ്ക് വഹിക്കുന്നു. പ്രധാന പശ്ചാത്തല മേഖലകളായ റോഡുകൾ, റെയിൽവെ, വാർത്താവിനിമയ സംവിധാനം, ജലഗതാഗതം, വ്യോമ ഗതാഗതം, ഊർജ്ജം, ജലസേചനം, കായികം എന്നിവയ്ക്കാണ് ഈ മേഖലയിൽ പ്രധാനമായും ഊന്നൽ നൽകിയിട്ടുള്ളത്. സംസ്ഥാനത്തെ പശ്ചാത്തല മേഖലയിൽ ഉണ്ടാകുന്ന പരിവർത്തനങ്ങൾ വിദേശ സംരംഭകത്വം വർദ്ധിപ്പിക്കുന്നതിന് സഹായിക്കുന്നു.

സമൂഹത്തിന്റെ എല്ലാ മേഖലകളിലും സമഗ്ര വികസനവും, സുസ്ഥിര വളർച്ചയുമാണ് കേരള സർക്കാർ ലക്ഷ്യമിടുന്നത്. വ്യവസായ പശ്ചാത്തല വികസനത്തിലൂടെ സുസ്ഥിര വളർച്ചക്ക് പ്രത്യേക ഊന്നൽ നൽകിയിട്ടുണ്ട്. ഗതാഗതം, കുടിവെള്ളം, ശുചിത്വം, ഊർജ്ജം, സാമൂഹ്യ വാണിജ്യ പശ്ചാത്തലങ്ങൾ, വിവര സാങ്കേതികവിദ്യ, ഇലക്ട്രോണിക് വ്യവസായം തുടങ്ങിയ മേഖലകളിൽ ബജറ്റിന് പുറമെ 50,000 കോടി രൂപയുടെ പശ്ചാത്തല വികസന പദ്ധതികൾ ഏറ്റെടുത്ത് നടപ്പിലാക്കുന്നതിന് കേരള ഇൻഫ്രാസ്ട്രക്ച്ചർ ഇൻവെസ്റ്റ്മെന്റ് ഫണ്ട് ബോർഡ് (കിഫ്ബി) യെ സംസ്ഥാന സർക്കാർ ചുമതലപ്പെടുത്തിയിട്ടുണ്ട്.

സംസ്ഥാനത്തെ പശ്ചാത്തലമേഖലയ്ക്ക്, വൈകിയാണെങ്കിലും വേണ്ടത്ര പരിഗണന ഇപ്പോൾ ലഭിക്കുന്നുണ്ട്. ധാരാളം വൻകിട പദ്ധതികൾ വരും വർഷങ്ങളിൽ പ്രവർത്തനക്ഷമമാകും. കിഫ്ബി മുഖേന പശ്ചാത്തലവികസന പദ്ധതികൾക്കാവശ്യമായ വിഭവ ദൗർലഭ്യ പ്രശ്നത്തിന് പരിഹാരം കണ്ടെത്താൻ സർക്കാർ ലക്ഷ്യമിടുകയാണ്. സംസ്ഥാന സർക്കാർ സ്വീകരിച്ച നിരവധി നൂതനവും നിർണ്ണായകവുമായ നടപടികളിലൊന്നാണ് ഇത്.

## ഗതാഗതം

ഒരു പ്രദേശത്തിന്റെ സാമ്പത്തിക വികസനത്തിൽ ഗതാഗതത്തിന് സുപ്രധാന സ്ഥാനമാണുള്ളത്. ഇന്ത്യയിലെ വിസ്തൃതമായ റോഡ് ശൃംഖല ദശലക്ഷകണക്കിന് ജനങ്ങളുടെ ഗതാഗത ആവശ്യങ്ങൾ നിറവേറ്റുന്നു. രാജ്യത്തിന്റെ സാമൂഹ്യവും, സാമ്പത്തികവുമായ വികസനത്തിന്റെ വളർച്ചാ ഘടകമായി റോഡ് ഗതാഗതം മാറിയിട്ടുണ്ട്. 48.8 ലക്ഷം കിലോ മീറ്റർ ദൈർഘ്യമുള്ള ഇന്ത്യൻ റോഡ് ശൃംഖല ലോകത്തെ മൂന്നാമത്തെ വലിയ റോഡ് ശൃംഖലയാണ്. ലോക ബാങ്ക് റിപ്പോർട്ട് പ്രകാരം, ഇന്ത്യയിലെ ദേശീയ പാതകളുടെ ദൈർഘ്യം 92,851 കി.മീറ്ററാണ്. ഇത് ആകെ ദൈർഘ്യത്തിന്റെ 2 ശതമാനം മാത്രമാണെങ്കിലും, ആകെ ഗതാഗത്തിന്റെ 40 ശതമാനവും കൈകാര്യം ചെയ്യപ്പെടുന്നത് ദേശീയപാതയിലൂടെയാണ്. ദേശീയ പാതകളുടെ ആകെ ദൈർഘ്യത്തിന്റെ 24 ശതമാനം മാത്രമാണ് നാലു വരിപ്പാതകൾ. ബാക്കിയുള്ളവ രണ്ടു വരിയോ, അതിൽ താഴെയോ മാത്രമായവയാണ്. ഒരൊറ്റ മാനേജ്മെന്റിന്റെ കീഴിൽ പ്രവർത്തിക്കുന്ന ഇന്ത്യൻ റെയിൽവെ (66,687 കിലോമീറ്റർ റൂട്ട് ദൈർഘ്യം) ലോകത്തെ ഏറ്റവും വലിയ രണ്ടാമത്തെ റെയിൽവെ ഗതാഗത ശൃംഖലയാണ്. റെയിൽവെയുടെ വരുമാനത്തിന്റെ 67 ശതമാനവും ചരക്ക് ഗതാഗതം മുഖേനയാണ്. സിവിൽ ഏവിയേഷൻ രംഗത്ത് യാത്രക്കാരുടെ എണ്ണത്തിൽ വന്നിട്ടുള്ള വർദ്ധനവ് സ്വകാര്യ മേഖലയുടെ പങ്കാളിത്തവും വ്യോമപശ്ചാത്തല മേഖലയുടെ വളർച്ചയുമാണ് കാണിക്കുന്നത്.

ചരക്ക് ഗതാഗത മേഖലയിലെ മറ്റ് ഗതാഗത മാർഗ്ഗങ്ങളായ ഉൾനാടൻ ജലഗതാഗതവും തീരദേശ

ഗതാഗതവും ചരക്ക് നീക്കത്തിൽ പ്രധാന പങ്ക് വഹിക്കുന്നുണ്ട്. 7,512 കി.മീ ദൈർഘ്യമുള്ള ഇന്ത്യയിലെ തീരദേശ മേഖലയിൽ 12 വൻകിട തുറമുഖങ്ങളും 200 ചെറുകിട തുറമുഖങ്ങളും നിലവിലുണ്ട്. ഇതിൽ 30 തുറമുഖങ്ങൾ മുഖേന മാത്രമാണ് ചരക്ക് ഗതാഗതം സാദ്ധ്യമാകുന്നത്. ചെറുകിട, വൻകിട തുറമുഖങ്ങൾ മുഖേന ഏകദേശം 53 ദശലക്ഷം ടൺ ചരക്കുഗതാഗതം നടക്കുന്നതായി കണക്കാക്കപ്പെടുന്നു. എന്നിരുന്നാലും, ആഭ്യന്തര ചരക്ക് ഗതാഗത മേഖലയിൽ തീരദേശ ഉൾനാടൻ ജലഗതാഗതത്തിന്റെ പങ്ക് ഏകദേശം ഒരു ശതമാനം മാത്രമാണ്.

2.29 ലക്ഷം കി.മീറ്റർ റോഡുകൾ, 1,588 കി.മീറ്റർ റെയിൽവെ, 1,687 കി.മീറ്റർ ഉൾനാടൻ ജലഗതാഗതം, 585 കിലോമീറ്റർ ഉൾപ്പെടുന്ന 18 തുറമുഖങ്ങളും തീരദേശ മാർഗങ്ങളും 3 വിമാനത്താവളങ്ങൾ എന്നിവ ഉൾപ്പെടുന്നതാണ് സംസ്ഥാനത്തെ പ്രധാന ഗതാഗത പശ്ചാത്തല മേഖല. 38,863 ച.കി.മീറ്റർ വിസ്തീർണ്ണമുള്ളതും, വൈവിധ്യമായ ഭൂപ്രകൃതിയോടു കൂടിയ കേരളത്തിന്റെ പൊതു ഗതാഗത മേഖലയിൽ, റോഡ് ഗതാഗതമാണ് മുഖ്യ പങ്ക് വഹിക്കുന്നത്. കേരളത്തിൽ ആകെ 25,449 ബസ്സുകൾ നിലവിലുള്ളതിൽ 19,496 സ്വകാര്യ ബസ്സുകളും (77 ശതമാനം), 5,636 (22.15 ശതമാനം) കേരള സ്റ്റേറ്റ് റോഡ് ട്രാൻസ്പോർട്ട് കോർപറേഷൻ (കെ.എസ്.ആർ.റ്റി.സി) ബസ്സുകളുമാണ്. തിരുവനന്തപുരം ഒഴികെയുള്ള എല്ലാ ജില്ലകളിലും സ്വകാര്യ ബസ്സുകളുടെ എണ്ണം, കെ.എസ്.ആർ.റ്റി.സി ബസ്സുകളേക്കാൾ കൂടുതലാണ്. പാലക്കാട്, തിരുവനന്തപുരം ഡിവിഷനുകളിലായി 1,588 കി.മീറ്റർ ട്രാക്ക് ദൈർഘ്യത്തിൽ 1,257 കി.മീറ്റർ ഗതാഗത ദൈർഘ്യമാണ് നിലവിലുള്ളത്. കേരളത്തിൽ ജലഗതാഗത സ്രോതസ്സുകളായ നദികൾ, തടാകങ്ങൾ, നദീ മുഖങ്ങൾ, കായലുകൾ എന്നിവയിൽ 1,895 കി.മീറ്റർ ദൈർഘ്യത്തിൽ ഉൾനാടൻ ജലഗതാഗതം സാധ്യമാണ്. ഉൾനാടൻ ജലഗതാഗതം പരിസ്ഥിതി സൗഹൃദവും കാര്യക്ഷമവുമായ ഗതാഗത മാർഗ്ഗമാണ്. ദീർഘദൂര ചരക്കുഗതാഗതത്തിന് തീരദേശ ഗതാഗതത്തെ അവലംബിക്കുന്നു. ബഹുമാർഗ്ഗ ഗതാഗത സംവിധാനം മെച്ചപ്പെടുത്തുന്നതു വഴി, കേരളത്തിൽ ലഭ്യമായ 585 കി.മീറ്റർ തീരദേശം ചരക്കുഗതാഗത പ്രവർത്തനങ്ങൾക്ക് അനുയോജ്യമാക്കി മാറ്റാവുന്നതാണ്.

ഒരു വൻകിട തുറമുഖവും, 17 ചെറുകിട തുറമുഖങ്ങളും വിഴിഞ്ഞത്തെ നിർദ്ദിഷ്ട അന്താരാഷ്ട്രാ ആഴക്കടൽ തുറമുഖ പദ്ധതിയുമാണ് കേരളത്തിൽ ഉള്ളത്. ബർത്തിംഗ്, ചരക്ക് കൈകാര്യം ചെയ്യൽ, ചരക്ക് സൂക്ഷിക്കുന്നതിനുള്ള സൗകര്യം എന്നിവയുടെ അടിസ്ഥാനത്തിൽ വിഴിഞ്ഞം, ബേപ്പൂർ, അഴീക്കൽ, കൊല്ലം എന്നീ നാല് ഇടത്തരം തുറമുഖങ്ങളും സംസ്ഥാനത്തുണ്ട്. തിരുവനന്തപുരം, കൊച്ചി, കോഴിക്കോട് എന്നിങ്ങനെ മൂന്ന് അന്താരാഷ്ട്ര വിമാനത്താവളങ്ങളും 2018 ഡിസംബറിൽ ഒരു പുതിയ അന്തർദേശിയ വിമാനത്താവളം കണ്ണൂരിലും പ്രവർത്തനം ആരംഭിച്ചു. നിലവിലുള്ള എല്ലാ വിമാനത്താവളങ്ങളും അന്താരാഷ്ട്രാ നിലവാരത്തിലുള്ളവയാണെന്ന പ്രത്യേകത കൂടി കേരളത്തിന് സ്വന്തമാണ്. കണ്ണൂർ അന്താരാഷ്ട്രാ വിമാനത്താവളം പൂർത്തിയാകുന്നതോടുകൂടി ഏറ്റവും കൂടുതൽ അന്താരാഷ്ട്ര വിമാനത്താവളങ്ങളുള്ള തമിഴ് നാട് സംസ്ഥാനത്തിനൊപ്പം കേരളവും പങ്ക് ചേരും. നഗരങ്ങളെ തമ്മിൽ ബന്ധിപ്പിച്ചുള്ള ഗതാഗത പ്രവർത്തനങ്ങൾക്ക് പൊതുഗതാഗത മാർഗ്ഗത്തിന്റെ പ്രായോഗികത മനസ്സിലാക്കി കേരള ഗവൺമെൻറ് കൊച്ചി മെട്രോ പദ്ധതി ആരംഭിച്ചു. മാസ് റാപിഡ് ട്രാൻസിറ്റ് സിസ്റ്റം (എം.ആർ.ടി.എസ്) കമ്മീഷൻ ചെയ്യുന്നതോടുകൂടി പ്രധാന നഗരങ്ങളിലെ ഗതാഗതബാഹുല്യം കുറയ്ക്കാൻ കഴിഞ്ഞു.

## റോഡ് ഗതാഗത മേഖല

പ്രാദേശിക സർക്കാരുകൾ, പൊതുമരാമത്ത് വകുപ്പ് (റോഡുകളും പാലങ്ങളും) വിഭാഗം, ദേശീയ പാതകൾ, മുൻസിപ്പാലിറ്റികൾ, കോർപ്പറേഷനുകൾ, ജലസേചന വകുപ്പ്, വനം വകുപ്പ്, റെയിൽവെ എന്നീ ഏജൻസികളാണ് കേരളത്തിലെ റോഡുകൾ പരിപാലിക്കുന്നത്. ദേശീയ ഗതാഗത ആസൂത്രണ ഗവേഷണ സെന്റർ (നാറ്റ്പാക്), മോട്ടോർ വാഹന വകുപ്പ്, കെ.എസ്.ആർ.ടി.സി, റോഡുകളും പാലങ്ങളും വികസന കോർപ്പറേഷൻ (ആർ.ബി.ഡി.സി.കെ), കേരള സംസ്ഥാന ഗതാഗത പദ്ധതി (കെ.എസ്.ടി.പി), കേരള റോഡ് ഫണ്ട് ബോർഡ് (കെ.ആർ.എഫ്.ബി), റോഡ് ഇൻഫ്രാസ്ട്രക്ടർ കമ്പനി കേരള (ആർ.ഐ.സി.കെ) ലിമിറ്റഡ് എന്നിവയാണ് ഗതാഗത മേഖലയുമായി ബന്ധപ്പെട്ടിരിക്കുന്ന മറ്റ് ഏജൻസികൾ.

ഗതാഗത മേഖലയ്ക്ക് 2017-18, 2018-19 (2018 ഒക്ടോബർ വരെ) വർഷങ്ങളിൽ വാർഷിക പദ്ധതിയിൽ അനുവദിച്ച തുക, ചെലവഴിച്ച തുക എന്നിവ സംബന്ധിച്ച വിവരങ്ങൾ പട്ടിക 9.1ൽ കൊടുത്തിരിക്കുന്നു.

## പതിമൂന്നാം പഞ്ചവത്സര പദ്ധതിയിലെ ആദ്യ രണ്ട് വർഷത്തെ ധനകാര്യ പ്രവർത്തനങ്ങൾ

2017-18 വാർഷിക പദ്ധതിയിൽ റോഡുകളും പാലങ്ങളും വിഭാഗത്തിന് 1,35,094.00 ലക്ഷം രൂപ വകയിരുത്തിയതിൽ 18,48,46.11 ലക്ഷം രൂപ (136.83 ശതമാനം) ചെലവാക്കിയിട്ടുണ്ട്. റോഡ് ഗതാഗത മേഖലയ്ക്ക് 2018-19ൽ വകയിരുത്തിയ 8,286.00 ലക്ഷം രൂപയിൽ 3,869.57 ലക്ഷം രൂപ (46.7 ശതമാനം) ചെലവാക്കിയിട്ടുണ്ട്.

**പട്ടിക 9.1** ഗതാഗത മേഖലയ്ക്ക് 2017-18, 2018-19 വർഷങ്ങളിൽ വാർഷിക പദ്ധതിയിൽ വകയിരുത്തിയ തുക, ചെലവാക്കിയ തുക എന്നിവ സംബന്ധിച്ച വിവരങ്ങൾ (രൂപ ലക്ഷത്തിൽ)

| ക്രമ നമ്പർ | ഉപമേഖലകൾ | വാർഷിക പദ്ധതി | | വാർഷിക പദ്ധതി 2018-19 | |
|---|---|---|---|---|---|
| | | വിഹിതം | ചെലവ് | വിഹിതം | ചെലവ് (10/18) |
| 1 | തുറമുഖ വകുപ്പ് | 13,811.00 | 21,358.55* (154.65 ശതമാനം) | 12,642.00 | 13,168.19 (104.2 ശതമാനം) |
| 2 | റോഡുകളും പാലങ്ങളും | 1,35,094.00 | 1,84,846.11 (136.83 ശതമാനം) | 1,45,432.00 | 93,710.25 (64.43 ശതമാനം) |
| 3 | റോഡ് ഗതാഗതം | 8,286.00 | 3,869.57 (46.7 ശതമാനം) | 9,115.00 | 964.3 (10.58ശതമാനം) |
| 4 | ഉൾനാടൻ ജലഗതാഗതം | 16,307.00 | 3,79.45 (19.5 ശതമാനം) | 12,938.00 | 1,421.22 (10.98 ശതമാനം) |

*വൻകിട പശ്ചാത്തല വികസന പദ്ധതിയിൽ ഉൾപ്പെടുത്തി 1.00 ലക്ഷം രൂപ നാമമാത്ര വിഹിതം വകയിരുത്തിയിട്ടുള്ള വിഴിഞ്ഞം അന്താരാഷ്ട്ര ആഴക്കടൽ പദ്ധതിക്ക് ചെലവായ 10000 ലക്ഷം രൂപയും ഇതിൽ ഉൾപ്പെടുന്നു.
അവലംബം: സംസ്ഥാന ബഡ്ജറ്റ് 2017-18 , 2018-19 & പ്ലാൻസ്പേസ്

## റോഡുകളും പാലങ്ങളും

ഗതാഗതമേഖലയിലെ ചെലവുകൾ വിശകലനം ചെയ്യുമ്പോൾ ഏറ്റവും കൂടുതൽ (53ശതമാനം) തുക വിനിയോഗിച്ചത് പ്രധാന ജില്ലാ റോഡുകളുടെ വികസനത്തിനും, മെച്ചപ്പെടുത്തലിനുമാണ്. നബാർഡ് സഹായത്തോടെ നിർമ്മാണപ്രവർത്തനങ്ങൾ നടത്തുന്ന ഗ്രാമീണ റോഡുകൾക്കായി 6.76 ശതമാനം തുക ചെലവഴിച്ചിട്ടുണ്ട്. ലോകബാങ്ക് സഹായത്തോടെ റോഡുകളുടെ വികസനവും മെച്ചപ്പെടുത്തലും ലക്ഷ്യമിടുന്ന കേരള സംസ്ഥാന ഗതാഗത പദ്ധതി (കെ.എസ്.ടി.പി) ക്ക് 15.42 ശതമാനം തുക ചെലവഴിച്ചിട്ടുണ്ട്.

കേരളത്തിലെ റോഡ് ശൃംഖല പരസ്പരം ഫലപ്രദമായി ബന്ധപ്പെട്ടിട്ടുണ്ടെങ്കിലും നഗരവത്ക്കരണം, പാതകൾ തോറുമുള്ള വികസന പ്രവർത്തനങ്ങൾ എന്നിവ ബുദ്ധിമുട്ടുകൾ ഉണ്ടാക്കുന്നു. കൂടാതെ, പാർശ്വങ്ങളിൽ വികസന പ്രവർത്തനങ്ങൾ നടക്കുന്നതിനാൽ വളരെയധികം പരിമിതികൾ നേരിടുന്നു. നിലവിൽ, റോഡുകളിലൂടെയുള്ള ഗതാഗതം ഉൾക്കൊള്ളാനാവുന്നതിലും അധികമാണ്. റോഡ് ഗതാഗത വാർഷിക വളർച്ചാ നിരക്ക് 10 മുതൽ 11 ശതമാനമാണ്. ഭൂമി ഏറ്റെടുക്കുന്നതിലുള്ള പ്രശ്നങ്ങളും, റോഡിന്റെ വീതി വർദ്ധിപ്പിക്കാൻ കഴിയാത്തതുമാണ് നിലവിലുള്ള റോഡുകളിൽ ഗതാഗത കുരുക്കിനുള്ള പ്രധാന കാരണങ്ങൾ. 2017-18, 2018-19 വർഷങ്ങളിൽ ഗതാഗത മേഖലക്ക് അനുവദിച്ച വകുപ്പ് തല വിഹിതവും ചെലവും പട്ടിക 9.2 ൽ കൊടുത്തിരിക്കുന്നു.

**പട്ടിക 9.2** ഗതാഗത മേഖലയിലെ പതിമൂന്നാം പഞ്ചവത്സര പദ്ധതിയിൽ ആദ്യ രണ്ട് വർഷത്തെ പദ്ധതി തുക, ചെലവ് എന്നിവ വകുപ്പ് തിരിച്ച്

| ക്രമ. നമ്പർ | വകുപ്പുകൾ | വാർഷിക പദ്ധതി 2017-18 | | വാർഷിക പദ്ധതി 2018-19 | |
|---|---|---|---|---|---|
| | | വിഹിതം | ചെലവ് | വിഹിതം | ചെലവ് (10/18) |
| 1 | പൊതുമരാമത്ത് വകുപ്പ് (റോഡുകളും പാലങ്ങളും) | 1,25,072.00 | 1,69,291.60 (135.35 ശതമാനം) | 134408.00 | 75888.38 (56.46 ശതമാനം) |
| 2 | പൊതുമരാമത്ത് വകുപ്പ് (ദേശീയ പാത) | 10,022.00 | 15554.51 (155.20 ശതമാനം) | 11024.00 | 4191.57 (38.02 ശതമാനം) |
| ആകെ (പൊതു മരാമത്ത് വകുപ്പ്) | | 135094.00 | 184846.11 (136.83 ശതമാനം) | 145432.00 | 800079.95 (55.06 ശതമാനം) |
| 3 | കെ.എസ്.ആർ.റ്റി.സി | 4468.00 | 2960.00 (66.25 ശതമാനം) | 4915.00 | 483.90 (9.85 ശതമാനം) |
| 4 | മോട്ടോർ വാഹന വകുപ്പ് | 8286.00 | 656.27 (17.2 ശതമാനം) | 4200.00 | 480.40 (11.44 ശതമാനം) |
| | ആകെ (ട്രാൻസ്പോർട്ട്) | 8,286.00 | 3616.27 (43.64 ശതമാനം) | 9115.00 | 964.30 (10.58 ശതമാനം) |

അവലംബം: സംസ്ഥാന ബെജറ്റ് 2017-18, 2018-19 & പ്ലാൻസ്പേസ്.

**പട്ടിക 9.3** കേരളത്തിലെ വിവിധ ഏജൻസികൾ പരിപാലിക്കുന്ന റോഡുകൾ സംബന്ധിച്ച വിവരങ്ങൾ 2016–17ൽ

| ക്രമ നമ്പർ | വകുപ്പുകൾ | ദൈർഘ്യം (കി.മി) 2016–17 | ശതമാനം | ദൈർഘ്യം (കി.മി) 2017–18 | ശതമാനം |
|---|---|---|---|---|---|
| 1 | പഞ്ചായത്തുകൾ (എൽ. എസ്.ജി.ഡി) | 1,52,777.210 | 69.79 | 1,63,183.99 | 71.15 |
| 2 | പൊതുമരാമത്ത് വകുപ്പ് (റോഡുകളും പാലങ്ങളും) | 31,812.106 | 14.54 | 31,812.106 | 13.87 |
| 3 | മുനിസിപ്പാലിറ്റികൾ | 18,411.870 | 8.41 | 18,411.870 | 8.03 |
| 4 | കോർപ്പറേഷനുകൾ | 6,644.000 | 3.03 | 6,644.000 | 2.90 |
| 5 | വനം വകുപ്പ് | 4,575.770 | 2.07 | 4,575.770 | 2.00 |
| 6 | ജലസേചന വകുപ്പ് | 2,611.900 | 1.19 | 2,611.900 | 1.14 |
| 7 | പൊതുമരാമത്ത് വകുപ്പ് (ദേശീയ പാതകൾ) | 1,781.570 | 0.82 | 1,781.570 | 0.78 |
| 8 | മറ്റുള്ളവ (റെയിൽവെ, വൈദ്യുതി വകുപ്പ്) | 328.000 | 0.15 | 328.000 | 0.14 |
| | **ആകെ** | **2,18,942.426** | **100** | **2,29,349.206** | **100** |

അവലംബം : വിവിധ വകുപ്പുകൾ, കേരള സർക്കാർ

ഗതാഗത വാർത്താ വിനിമയ രംഗത്തെ 2010 മുതലുള്ള വികസന സൂചികകൾ അനുബന്ധം 9.1ൽ കൊടുത്തിരിക്കുന്നു. ഗതാഗത മേഖലയിലെ വളർച്ചാ നിരക്ക് ഓരോ വർഷവും 10 മുതൽ 11 ശതമാനം വരെയാണ്. തൽഫലമായി സംസ്ഥാനത്തെ റോഡ് മേഖലയിൽ അമിത ഗതാഗത ഞെരുക്കം അനുഭവപ്പെടുന്നു. കേരളത്തിന്റെ ആകെ റോഡ് ദൈർഘ്യം 2017–18ൽ, 2,29,349.21 കി.മീറ്ററാണ്. ഇതിൽ ഇന്ത്യൻ റോഡ് കോൺഗ്രസ് മാനദണ്ഡങ്ങൾക്ക് അനുസരിച്ചുള്ളവയും അല്ലാത്തവയും ഉൾപ്പെടുന്നു. സംസ്ഥാനത്തെ റോഡ് സാന്ദ്രത 590.14 കി.മീറ്റർ/100 ച.കി. മീറ്ററാണ്. ഇത് ദേശീയ ശരാശരിയേക്കാൾ (387 കി.മീറ്റർ/ 100 ച.കി.മീറ്റർ) വളരെ കൂടുതലാണ്. ഒരു ലക്ഷം ജനസംഖ്യയ്ക്ക് ലഭ്യമായിട്ടുള്ള റോഡ് ദൈർഘ്യം 686.55 കി.മീറ്ററാണ്. മിക്കവാറും 90 ശതമാനം റോഡുകളും ഒറ്റവരി പാതകളാണ്. ദേശീയ പാതകളെ പ്രാഥമിക റോഡുകളായും, സംസ്ഥാന പാതകളെയും പ്രധാന ജില്ലാ റോഡുകളെയും ദ്വിതീയ റോഡുകളായും കണക്കാക്കപ്പെടുന്നു. ദേശീയ പാതകളിലൂടെ 40 ശതമാനം ഗതാഗതവും, സംസ്ഥാന പാതകൾ, പ്രധാന ജില്ലാ റോഡുകൾ എന്നിവയിലൂടെ 40 ശതമാനം ഗതാഗതവും നടന്നു വരുന്നു. 10 ശതമാനത്തിൽ താഴെയുള്ള റോഡുകളിലൂടെയാണ് 80 ശതമാനത്തിലധികമുള്ള ഗതാഗതവും നടക്കുന്നത്. സംസ്ഥാനത്തെ വിവിധ ഏജൻസികൾ പരിപാലിക്കുന്ന റോഡുകളുടെ ദൈർഘ്യം സംബന്ധിച്ച വിവരങ്ങൾ പട്ടിക 9.3ൽ കൊടുത്തിരിക്കുന്നു.

ചില മാനദണ്ഡങ്ങൾക്ക് അനുസരിച്ച് വിവിധ പ്രാദേശിക സർക്കാരുകൾ 2017–18ൽ പരിപാലിച്ച 1,63183.99 കി.മീറ്റർ (71.15 ശതമാനം) ആകെ റോഡ് ദൈർഘ്യത്തിൽ, 91,630.69 കി.മീറ്റർ (56.15 ശതമാനം) ടാർ ചെയ്തവയും, 1,1,013.88 കി.മീറ്റർ (6.75 ശതമാനം) റോഡുകൾ സിമന്റ് കോൺക്രീറ്റും, 42,600.34 കി.മീറ്റർ മണ്ണ് പാകിയവയും (26.10 ശതമാനം), 9,112.16 കി.മീറ്റർ മെറ്റൽ പാകിയവയും (5.58 ശതമാനം), 8,826.92 കി.മീറ്റർ ദൂരം (5.40 ശതമാനം) മറ്റ് വ്യത്യസ്ത ഗുണ നിലവാരത്തിന്റെ അടിസ്ഥാനത്തിൽ പരിപാലിച്ചവയുമാണ്.

## പൊതുമരാമത്ത് വകുപ്പ്

കേരളത്തിലെ സംസ്ഥാന പാതകൾ, പ്രധാന ജില്ലാറോഡുകൾ തുടങ്ങിയവ പരിപാലിക്കുന്നത് പൊതുമരാമത്ത് വകുപ്പ് (റോഡുകളും പാലങ്ങളും) വിഭാഗമാണ്. റോഡ് ശൃംഖലയുടെ 15 ശതമാനം ഉൾക്കൊള്ളുന്ന പൊതുമരാമത്ത് വകുപ്പ് റോഡുകളിലൂടെയാണ് വാഹന ഗതാഗതത്തിന്റെ 80 ശതമാനവും നടക്കുന്നത്. പൊതുമരാമത്ത് വകുപ്പ് (റോഡുകളും പാലങ്ങളും) 2017–18ൽ പരിപാലിച്ച ആകെ റോഡ് ദൈർഘ്യം 31,812.106 കി.മീറ്ററായിരുന്നു. ഇതിൽ 4,341.651 (13.65 ശതമാനം) കി.മീറ്റർ റോഡുകൾ സംസ്ഥാന പാതകളും, 27,470.455 (86.35 ശതമാനം) കി.മീറ്റർ റോഡുകൾ പ്രധാന ജില്ലാ റോഡുകളുമാണ്. സംസ്ഥാന പാതകളുടെ 4,341.651 കി.മീറ്റർ ആകെ ദൈർഘ്യത്തിൽ, 1,640 കി.മീറ്റർ റോഡുകൾ ഇരട്ടവരിപ്പാതകളും, 2,404 കി.മീറ്റർ ഒറ്റവരി പാതകളോ അതിലും താഴെയുള്ളവയോ ആണ്. 27,470.455 കി.മീറ്റർ വരുന്ന പ്രധാന ജില്ലാ റോഡുകളിൽ, 1,310 കി.മീറ്റർ സ്റ്റാന്റേർഡ് രണ്ടുവരിപ്പാതകളും 26,160 കി.മീറ്റർ ഒറ്റവരിപാതകളുമാണ്. പൊതുമരാമത്ത് വകുപ്പ് പരിപാലിക്കുന്ന റോഡുകളിൽ 2,950 കി.മീറ്റർ, അതായത് 9.27 ശതമാനം റോഡുകൾ മാത്രമേ രണ്ടുവരി പാതകളായുള്ളൂ.

പൊതുമരാമത്ത് വകുപ്പ് പരിപാലിക്കുന്ന 31,812.106 കി.മീറ്റർ ആകെ റോഡ് ദൈർഘ്യത്തിൽ ഏറ്റവും കൂടുതൽ 3,456.214 കി.മീറ്റർ (10.86 ശതമാനം) ദൈർഘ്യം കോട്ടയം ജില്ലയിലും കുറവ് 1,029.314 കി.മീറ്റർ (3.24 ശതമാനം) വയനാട് ജില്ലയിലുമാണ്.

**ബോക്സ് 9.1** പൊതുമരാമത്ത് വകുപ്പിന്റെ (റോഡുകളും പാലങ്ങളും) 2017–18 ലെ പ്രധാന സംരംഭങ്ങൾ

- പ്രോജക്ട് പ്രിപ്പറേഷൻ യൂണിറ്റ് പൊതുമരാമത്ത് വകുപ്പിൽ രൂപീകരിച്ചു.
- ആന്വിറ്റി മോഡിൽ റോഡ് ഇൻഫ്രാസ്ട്രക്ച്ചർ കമ്പനി, കേരള ലിമിറ്റഡ് (ആർഐസികെ), സ്റ്റേറ്റ് റോഡ് ഇംപ്രൂവ്മെൻറ് പ്രോജക്ട് (എസ്.ആർ,ഐ.പി) നടപ്പിലാക്കുന്നു.
- കേരളാ ഇൻഫ്രാസ്ട്രക്ച്ചർ ഇൻവെസ്റ്റ് ബോർഡ് (കിഫ്ബി)യിൽ ഉൾപ്പെടുത്തുന്നതിനായി പശ്ചാത്തല വികസന പദ്ധതികൾ തയ്യാറാക്കി.
- വൻകിട പദ്ധതികളിൽ, പരിസ്ഥിതി നിയന്ത്രണ പ്രക്രിയകൾ, പരിസ്ഥിതി സെല്ല് എന്നിവ ഉറപ്പ് വരുത്തുന്നു.
- പ്രൈസ് – സോഫ്റ്റ് വെയർ രണ്ടാംഘട്ട പ്രവർത്തനങ്ങൾ.
- ഗുണനിലവാര നിയന്ത്രണ യൂണിറ്റുകൾ– എല്ലാ ജില്ലകളിലും 3 പ്രാദേശിക ലബോറട്ടറികൾ.
- റോഡ് നിർമ്മാണത്തിൽ ഉപയോഗ ശൂന്യമായ പ്ലാസ്റ്റിക്ക്, നാച്ചുറൽ റബ്ബർ മോഡിഫൈഡ് ബിറ്റുമിൻ (NRBM), കയർ എന്നിവയുടെ ഉപയോഗം.
- എൻജിനീയർമാരും വിദഗ്ധരും സാങ്കേതിക സെഷനുകൾ കൈകാര്യം ചെയ്യുന്ന എൻജിനീയേഴ്സ് കോൺഗ്രസ് 2016 മുതൽ നടത്തിവരുന്നു.
- എഞ്ചിനീയർമാരെയും സാങ്കേതിക വിദക്തരെയും ഉൾപ്പെടുത്തി ഡിസൈൻ വിഭാഗം ശക്തിപ്പെടുത്തി.
- പിഡബ്ല്യൂഡി റസ്റ്റ് ഹൗസ് ബുക്കിങ്ങിനായി ഓൺലൈൻ റിസർവേഷൻ സൗകര്യത്തോടുകൂടിയ പുതിയ വെബ് പോർട്ടൽ സംവിധാനം.

അവലംബം : പൊതുമരാമത്ത് വകുപ്പ് (റോഡുകളും പാലങ്ങളും), കേരള സർക്കാർ

പൊതുമരാമത്ത് വകുപ്പ് പരിപാലിക്കുന്ന റോഡ് ദൈർഘ്യം 31.03.2018 വരെയുള്ളത് ജില്ല തിരിച്ച് അനുബന്ധം 9.2ൽ കൊടുത്തിരിക്കുന്നു. പൊതുമരാമത്ത് വകുപ്പ് റോഡുകളിൽ 31.03.2017 വരെയുള്ള കണക്ക് അനുസരിച്ച് 2,529 പാലങ്ങളും, 51400 കലുങ്കുകളുമുണ്ട്. അതിൽ, 162 പാലങ്ങളും, 1,557 കലുങ്കുകളും സുരക്ഷിതാവസ്ഥയിൽ അല്ലാത്തതിനാൽ പുനർനിർമ്മാണ/നവീകരണ പ്രവർത്തനങ്ങൾ ആവശ്യമായിട്ടുള്ളവയാണ്. ഇത് സംബന്ധിച്ച് കൂടുതൽ വിവരങ്ങൾ അനുബന്ധം 9.3,9.4,9.5,9.6 എന്നിവയിൽ കൊടുത്തിരിക്കുന്നു. പൊതുമരാമത്ത് വകുപ്പിന്റെ (ആർ&ബി) 2017–18 ലെ പ്രധാന സംരംഭങ്ങൾ ബോക്സ് 9.1ൽ കൊടുത്തിരിക്കുന്നു.

നാഷണൽ ഹൈവേ അതോറിറ്റി ഓഫ് ഇന്ത്യ (എൻ. എച്ച്.എ.ഐ) ക്കുവേണ്ടി സംസ്ഥാന പാതകൾ, പ്രധാന ജില്ലാ റോഡുകൾ, ദേശീയ പാതകൾ എന്നിവയുടെ നിർമ്മാണ, പരിപാലന, നയരൂപീകരണം, ആസൂത്രണം, മാതൃകകൾ തയ്യാറാക്കൽ എന്നിവ സംസ്ഥാന പൊതുമരാമത്ത് വകുപ്പ് തയ്യാറാക്കുന്നു. പശ്ചാത്തല വികസന പ്രവർത്തനങ്ങളിൽ സംസ്ഥാന പൊതുമരാമത്ത് വകുപ്പിന് വളരെയധികം പ്രധാന്യമുണ്ട്. അതിനാൽ, കാലാനുസൃത ആവശ്യങ്ങൾ നേരിടുന്നതിന് സ്വകാര്യ പങ്കാളിത്തം, ബഹുരാഷ്ട്ര ഫണ്ടിംഗ് ഏജൻസികളായ ജപ്പാൻ അന്താരാഷ്ട്ര സഹകരണ ബാങ്ക് (ജെ.ബി.ഐ.സി), ലോകബാങ്ക്, ഏഷ്യൻ ഡെവലപ്പ്മെന്റ് ബാങ്ക് (എ.ഡി.ബി) എന്നിവിടങ്ങളിൽ നിന്നും സാമ്പത്തിക സഹായം ലഭ്യമാക്കുന്നതിന് ആവശ്യമായ നടപടികൾ സ്വീകരിക്കേണ്ടതുണ്ട്.

പൊതു മരാമത്ത് വകുപ്പ് റോഡുകളും പാലങ്ങളും വിഭാഗം 2017–18ൽ 1893.63 കി.മീറ്റർ സംസ്ഥാന പാതകളുടേയും മറ്റു ജില്ലാ റോഡുകളുടേയും വികസനവും, മെച്ചപ്പെടുത്തലും പൂർത്തീകരിച്ചു. ഇതിൽ 893.73

**പട്ടിക 9.4** കേരളത്തിലെ ദേശീയ പാതകൾ (എൻഎച്ച്)

| ക്രമ നമ്പർ | പുതിയ നമ്പർ | പഴയ നമ്പർ | മുതൽ | വരെ | പുതിയ ദേശീയ പാതകൾ (കേരളത്തിൽ കി.മീ.) | |
|---|---|---|---|---|---|---|
| 1 | 66 | എൻ എച്ച് 17 | തലപ്പാടി | ഇടപ്പള്ളി | 420.777 | |
| | | എൻ എച്ച് 47 | ഇടപ്പള്ളി | കളിയിക്കാവിള | 248.660 | 669.437 |
| 2 | 544 | എൻ എച്ച് 47 | വാളയാർ | ഇടപ്പള്ളി | | 168.140 |
| 3 | 85 | എൻ എച്ച് 49 | ബോഡിമെട്ട് | കുണ്ടന്നൂർ | | 167.593 |
| 4 | 744 | എൻ എച്ച് 208 | കൊല്ലം | കഴുത്തുരുത്തി | | 81. 280 |
| 5 | 766 | എൻ എച്ച് 212 | കോഴിക്കോട് | മുത്തങ്ങ കേരള – കർണ്ണാടക അതിർത്തി | | 117.600 |

| ക്രമ നമ്പർ | പുതിയ നമ്പർ | പഴയ നമ്പർ | മുതൽ | വരെ | പുതിയ ദേശീയ പാതകൾ (കേരളത്തിൽ കി.മീ.) |
|---|---|---|---|---|---|
| 6 | 966 | എൻ.എച്ച് 213 | കോഴിക്കോട് | പാലക്കാട് | 125.3 |
| 7 | 183 | എൻ.എച്ച് 220 | കൊല്ലം | തേനി (തമിഴ് നാട് അതിർത്തി) | 216.3 |
| 8 | 966 ബി | എൻ.എച്ച് 47 A | വെല്ലിംഗ്ടൺ ഐലന്റ് | കുണ്ടന്നൂർ | 5.92 |
| 9 | 966 എ | എൻ.എച്ച് 47 C | വല്ലാർപാടം | കളമശ്ശേരി | 17.2 |
| 10 | 183 – എ | എൻ.എച്ച് | ഭരണിക്കാവ് | പത്തനംതിട്ട (വഴി) വണ്ടിപെരിയാർ | 116.8 |
| 11 | 185 | എൻ.എച്ച് | അടിമാലി | പൈനാവ് (വഴി) കുമിളി | 96 |
| | **ആകെ** | | | | 1,781.50 |

അവലംബം : പൊതുമരാമത് വകുപ്പ് (ദേശീയ പാതകൾ), കേരള സർക്കാർ

കി.മീറ്റർ ബിറ്റുമിൻ മെക്കാഡം ആൻഡ് ബിറ്റുമിൻ കോൺക്രീറ്റ് (ബി.എം.&ബി.സി) ഉപയോഗിച്ച് ഉപരിതലം മെച്ചപ്പെടുത്തലും, 999.9 കി.മീറ്റർ സാധാരണ രീതിയിൽ ഉപരിതല മെച്ചപ്പെടുത്തലും നടത്തി. റോഡുകളും, പാലങ്ങളും വിഭാഗം 5 പാലങ്ങളുടെ പണികൾ പൂർത്തീകരിച്ചു. 105.69 കി.മീറ്റർ ഉൾപ്പെടെയുള്ള 112.93 കി.മീറ്റർ വരുന്ന ഗ്രാമീണ റോഡുകൾ നബാർഡ് സഹായത്തോടെ ബി.എം.&ബി.സി റോഡുകളായി വികസിപ്പിക്കുന്ന നടപടികൾ പൂർത്തീകരിച്ചു.

## ദേശീയ പാതകൾ (എൻഎച്ച്)

കേന്ദ്ര ഗവൺമെന്റ് അനുവദിക്കുന്ന തുക ഉപയോഗിച്ച് സംസ്ഥാനത്തെ എൻഎച്ച്കളുടെ വികസനം നടത്തുന്നത് സംസ്ഥാന പൊതുമരാമത്ത് വകുപ്പിന്റെ എൻഎച്ച് വിഭാഗമാണ്. സംസ്ഥാനത്ത് 11 ദേശീയപാതകളുടെ ആകെ ദൈർഘ്യം 1781.50 കി. മീറ്ററാണ്. ഇതിൽ, 1,339 കി.മീറ്റർ (76.6ശതമാനം) ദൂരം ദേശീയപാത അതോറിറ്റി ഓഫ് ഇൻഡ്യ (എൻ. എച്ച്.എ.ഐ) ഏറ്റെടുത്ത് നിർമ്മാണത്തിന്റെ വിവിധ ഘട്ടങ്ങളിലായി പുരോഗമിച്ച് വരുന്നു. ബാക്കിയുള്ള 408 കി.മീറ്റർ സംസ്ഥാന പൊതുമരാമത്ത് വകുപ്പിന്റെ കീഴിലാണ്. വിശദവിവരങ്ങൾ പട്ടിക 9.4ൽ ചേർത്തിരിക്കുന്നു.

മേൽപ്പറഞ്ഞ 11 ദേശീയ പാതകളിൽ വല്ലാർപാടം – കളമശ്ശേരി എൻ.എച്ച്. 47സി (പുതിയ എൻ.എച്ച് 966എ) യുടെ വികസന പ്രവർത്തനങ്ങൾ നാഷണൽ ഹൈവേ അതോറിറ്റി ഓഫ് ഇന്ത്യ (എൻ. എച്ച്.എ.ഐ) യുടെ ചുമതലയിലാണ് നടക്കുന്നത്. സംസ്ഥാന പൊതുമരാമത്ത് വകുപ്പ് പരിപാലിക്കുന്ന 203 കി.മീറ്റർ റോഡ് ദൈർഘ്യത്തിനു പുറമെ വരുന്ന റോഡുകൾ വികസിപ്പിക്കുന്നതിനുള്ള തുക ചെലവഴിക്കുന്നത് ഭാരത സർക്കാരിന്റെ റോഡ് ഗതാഗത ഹൈവേ മന്ത്രാലയമാണ് (മോർത്ത്). ദേശീയ പാതകളിലെ ദൈനംദിന അറ്റകുറ്റപണികൾ, ട്രാഫിക് സുരക്ഷാ ജോലികൾ, ജംഗ്ഷനുകൾ മെച്ചപ്പെടുത്തൽ, നഗരത്തിലെ ബൈപാസ് ലിങ്ക് റോഡുകളുടെ നവീകരണം എന്നിവ സംസ്ഥാന ബജറ്റ് സഹായത്തോടെയാണ് നടപ്പിലാക്കിവരുന്നു. സംസ്ഥാന പൊതുമരാമത്ത് വകുപ്പിന് സെൻട്രൽ റോഡ് ഫണ്ടിനത്തിൽ നിന്ന് ലഭിക്കുന്ന തുക സംസ്ഥാന പാതകൾ, മറ്റ് ജില്ലാ റോഡുകൾ തുടങ്ങിയവയുടെ വികസനത്തിനായി ഉപയോഗിക്കുന്നു. ഈ കാലയളവിൽ 31 തുടർ പദ്ധതികൾക്കും, 16 പുതിയ പദ്ധതികൾക്കും തുടക്കം കുറിക്കുകയുണ്ടായി. സംസ്ഥാന ഫണ്ട് ഉപയോഗിച്ച് നടപ്പിലാക്കുന്ന പ്രധാനപ്പെട്ട പദ്ധതികൾ പട്ടിക 9.5ൽ കൊടുത്തിരിക്കുന്നു.

## കൊല്ലം ആലപ്പുഴ ബൈപ്പാസുകൾ

ദേശീയപാത 47 ലെ കൊല്ലം ആലപ്പുഴ ബൈപ്പാസ്സുകൾ കേന്ദ്ര സംസ്ഥാന സർക്കാരിന്റെ ഒരു സംയുക്ത സംരംഭമാണ്. മൊത്തം പദ്ധതി ചെലവായ 700.48

**പട്ടിക 9.5** സംസ്ഥാന ഫണ്ടുപയോഗിച്ചുള്ള പ്രധാന പദ്ധതികൾ (രൂപ കോടിയിൽ)

| ക്രമ നമ്പർ | പ്രവൃത്തിയുടെ പേര് | ഭരണാനുമതി ലഭിച്ച തുക | ചെലവ് |
|---|---|---|---|
| 1 | കൊല്ലം–ബൈപ്പാസ്–50ശതമാനം കേന്ദ്ര സംസ്ഥാന സംയുക്ത സംരംഭം (13 കി.മീ) | 352.05 | 81.05 |
| 2 | ആലപ്പുഴ ബൈപ്പാസ്– കേന്ദ്ര സംസ്ഥാന സംയുക്ത സംരംഭം (6.8 കി.മീ) | 384.43 | 57.89 |
| 3 | തലശ്ശേരി– നാദാപുരം റോഡ് നവീകരണം | 8 | 7.75 |
| 4 | ചിറക്കൽ കാട്ടാമ്പള്ളി മയ്യിൽ കൊളോളം റോഡ് നവീകരണം | 25 | 24.49 |
| 5 | ചേലേരിമുക്ക് കൊളച്ചേരിമുക്ക് നെല്ലിക്കാപ്പാലം ചെക്കിക്കുളം നായാട്ടുപാറ നവീകരണം. | 26.8 | 14.27 |

അവലംബം :പൊതുമരാമത്ത് വകുപ്പ് (ദേശീയപാതകൾ)

കോടി രൂപയിൽ സംസ്ഥാന വിഹിതമായ 350.24 കോടി രൂപ സംസ്ഥാന ഗവൺമെന്റിന്റെ മേജർ ഇൻഫ്രാസ്ട്രക്ചർ ഡവലപ്‌മെന്റ് പദ്ധതിയിൽ ഉൾപ്പെടുത്തിയാണ് ചെയ്യുന്നത്.

ആലപ്പുഴ ബൈപാസിന്റെ (348.43 കോടി രൂപ) 6.8 കി.മീറ്റർ ആകെ ദൈർഘ്യത്തിൽ 3.2 കി.മീറ്റർ ദൂരം എലിവേറ്റഡ് ഹൈവേയാണ്. കോമാടി ജംഗ്ഷൻ മുതൽ കളർകോട് വരെയാണ് ഇതിന്റെ ദൈർഘ്യം. എഞ്ചിനീയറിംഗ് പ്രൊക്യൂർമെൻറ് ആൻഡ് കൺസ്ട്രക്ഷൻ (ഇ.പി.സി) പദ്ധതി പ്രകാരം 16.03.2015ൽ പ്രവർത്തനം തുടങ്ങിയ പ്രസ്തുത പ്രോജക്ട് അതിവേഗം പുരോഗമിക്കുന്നു. 274.34 കോടി രൂപ ചെലവിൽ 2019 ഫെബ്രുവരി മാസത്തിൽ പൂർത്തിയാക്കാൻ ഉദ്ദേശിക്കുന്ന പ്രസ്തുത പദ്ധതിയുടെ പ്രവർത്തനങ്ങൾ നടത്തുന്നത് M/s RDS CVOC (JV) എന്ന കമ്പനിയാണ്. ഇതിന്റെ 96 ശതമാനം പ്രവൃത്തികളും പൂർത്തിയായി കഴിഞ്ഞു.

കാവനാട്ട് മുതൽ മേവറം വരെയുള്ള 13 കി മീറ്ററാണ് കൊല്ലം ബൈപാസിന്റെ ആകെ നീളം. 352.05 കോടി രൂപ ചെലവ് വരുന്ന പ്രസ്തുത പദ്ധതിയിൽ മൂന്ന് പാലങ്ങളും, 7 കി.മീറ്റർ പുതിയ റോഡുകളും, 4 കി.മീറ്റർ നിലവിലുള്ള റോഡുകളുടെ വീതി കൂട്ടലും ഉൾപ്പെടുന്നു. ഇ.പി.സി പദ്ധതിയിൽ 27.05.2015ൽ ആരംഭിച്ച ബൈപാസിന്റെ നിർമ്മാണം 2018 ഡിസംബർ മാസത്തിൽ പൂർത്തിയാക്കാൻ ഉദ്ദേശിക്കുന്നു. പ്രസ്തുത പദ്ധതിയുടെ 90 ശതമാനം പ്രവൃത്തികളും പൂർത്തിയാക്കി കഴിഞ്ഞു.

## കേരള സംസ്ഥാന ഗതാഗത പദ്ധതി (കെ.എസ്.ടി.പി)

ലോകബാങ്ക് സഹായത്തോടെ 2013, ജൂൺ 13ന്, 2403 കോടി രൂപ (US$445 മില്യൺ) ചെലവിൽ ആരംഭിച്ച പദ്ധതിയാണ് കേരള സംസ്ഥാന ഗതാഗത പദ്ധതി–II. ഇതിന്റെ വായ്പാ ഉടമ്പടി 2013 ജൂൺ 19ന് ഒപ്പ്‌വെച്ചു എങ്കിലും, 2013 സെപ്റ്റംബർ മാസമാണ് നിലവിൽ വന്നത്. ഇതിന്റെ വായ്പാ കാലാവധി 2019 ഏപ്രിൽ മാസം വരെയാണ്. പ്രസ്തുത പദ്ധതിയുടെ അനുപാതം 56 ശതമാനം (ലോകബാങ്ക്), 44 ശതമാനം കേരള സർക്കാരിന്റെ അർഹമായ ഇനങ്ങളിൽ (ഭൂമി ഏറ്റെടുക്കൽ പ്രവർത്തന ചെലവ് ഒഴികെ) എന്ന വ്യവസ്ഥയിലാണ്. 2,500 കോടി രൂപയ്ക്കുള്ള ഭരണാനുമതി കേരളാ സർക്കാർ നൽകിയിട്ടുണ്ട്.

363 കി. മീറ്റർ റോഡുകളുടെ സഞ്ചാര ഗുണ നിലവാരം മെച്ചപ്പെടുത്തി റോഡ് സുരക്ഷ ഉറപ്പുവരുത്തുക എന്നതാണ് ഈ പദ്ധതിയുടെ മുഖ്യ ലക്ഷ്യം. മൂന്ന് പ്രധാന ഘടകങ്ങളാണ് ഈ പദ്ധതിയ്ക്കുള്ളത്. 1) 363 കി.മീറ്റർ റോഡുകളുടെ നിലവാരം ഉയർത്തൽ 2) റോഡ് സുരക്ഷാ മേൽനോട്ടം 3) വകുപ്പുതല സ്ഥാപന ശാക്തീകരണം എന്നിവയാണ് ഇതിൽ ഉൾപ്പെടുന്നത്. നവീകരണത്തിനായി തെരഞ്ഞെടുക്കപ്പെട്ട റോഡുകൾ എട്ട് ജില്ലകളിലെ 87 ഗ്രാമങ്ങളിലൂടെ കടന്നുപോകുന്നു. 80 കി.മീ വരുന്ന സുരക്ഷാ ഇടനാഴി നിർമ്മാണം, റോഡ് സുരക്ഷാ അതോറിറ്റി, പിഡബ്ല്യുഡി റോഡ് സുരക്ഷാ സെൽ എന്നിവയുടെ ശാക്തീകരണം, പൊതുജന പങ്കാളിത്തത്തോടെ റോഡുകളുടെ ആസ്തികൾ എന്നിവയുടെ നടത്തിപ്പ് സംബന്ധിച്ച പരിപാടികൾ, പൊതു വിവര സംവിധാനത്തിൻറെയും പിഡബ്ല്യുഡി പരാതി പരിഹാര സെല്ലിന്റെയും ശക്തിപ്പെടുത്തൽ, പൊതു സ്വകാര്യ പങ്കാളിത്തത്തോടെ പരീക്ഷണാടിസ്ഥാനത്തിൽ റോഡ് നവീകരണ പ്രവർത്തനങ്ങൾ എന്നിവ ഈ പദ്ധതിയിലെ പുതിയ പരീക്ഷണ ഘടകങ്ങളാണ്.

താഴെ പറയുന്ന പ്രവർത്തനങ്ങൾ പുരോഗമിച്ചു വരുന്നു. വിശദവിവരങ്ങൾ പട്ടിക 9.6 ൽ കൊടുത്തിരിക്കുന്നു.

## കേരള റോഡ് ഫണ്ട് ബോർഡ് (കെആർഎഫ്ബി)

കേരള റോഡ് ഫണ്ട് നിയമം 2001 പ്രകാരം നിലവിൽ വന്ന ഒരു സ്റ്റാറ്റ്യൂട്ടറി സ്ഥാപനമാണ് കേരള റോഡ് ഫണ്ട് ബോർഡ് (കെ.ആർ.എഫ്.ബി). പൊതു സ്വകാര്യ പങ്കാളിത്തത്തോടെ (പി പി പി) നഗര റോഡ് മെച്ചപ്പെടുത്തൽ പദ്ധതി നടപ്പിലാക്കുന്നത് കേരളാ റോഡ് ഫണ്ട് ബോർഡാണ്. ഈ പദ്ധതി പ്രകാരം പൊതു സ്വകാര്യ പങ്കാളിത്ത (അന്വറ്റി) പദ്ധതിയിലൂടെ തലസ്ഥാന നഗരത്തിലെ 43 കി.മീറ്റർ റോഡുകൾ, നിർമ്മാണ ശേഷമുള്ള 15 വർഷത്തെ അറ്റകുറ്റപണികൾ ഉറപ്പ് വരുത്തി നിർമ്മാണം പൂർത്തിയാക്കിയവയാണ്. ഇത് അന്വറ്റി പേയ്‌മെന്റ് മോഡിൽ സംരക്ഷിച്ചു വരുന്നു.

കോഴിക്കോട് നഗര റോഡ് മെച്ചപ്പെടുത്തൽ പദ്ധതിയിൽ ഉൾപ്പെടുത്തി 30.55 കി.മീറ്റർ റോഡുകൾ (7എണ്ണം) 401.42 കോടി രൂപ ചെലവിൽ രൂപകൽപന, നിർമ്മാണം , ധനസഹായം, പ്രവർത്തനം, കൈമാറ്റം (ഡി.ബി.എഫ്.ഒ.ടി) – അന്വറ്റി പ്രകാരം നിർമ്മിക്കുന്നതിന് ഭരണാനുമതി ലഭ്യമാക്കി. ഇത് സംബന്ധിച്ച ഭൂമി ഏറ്റെടുക്കൽ നടപടികൾക്ക് ഭരണാനുമതി നൽകിയിട്ടുണ്ട്. കെ.ആർ.എഫ്.ബി ഏറ്റെടുത്ത് നടപ്പിലാക്കി വരുന്ന മറ്റ് വിവിധ പദ്ധതികളാണ് ഡി.ബി.എഫ്.ഒ.ടി– അന്വറ്റി പ്രകാരം നിർമ്മിക്കുന്ന ആലപ്പുഴ സിറ്റി റോഡ് നവീകരണ പദ്ധതി, രാമനാട്ടുകര ഫ്ലൈഓവർ, തൊണ്ടയാട് ഫ്ലൈഓവർ, കായംകുളം കായലിന് കുറുകെയുള്ള വലിയഴീക്കൽ പാലം, നട്ടുക്കാനി – പരപ്പനങ്ങാടി റോഡ്, കണ്ണൂർ ഹൈവേ എന്നിവ.

പട്ടിക 9.6 കേരള സംസ്ഥാന ഗതാഗത പദ്ധതി-നിലവിലെ അവസ്ഥ (തുക കോടിയിൽ)

| ക്രമ നമ്പർ | റോഡുകളുടെ പേര് | പുതുക്കിയ കരാർ തുക | സാമ്പത്തിക പുരോഗതി 7/2018 വരെ | ഭൗതിക നേട്ടം (ശതമാനം) | പരാമർശം |
|---|---|---|---|---|---|
| 1 | യു ജി-1 കാസർഗോഡ് -കാഞ്ഞങ്ങാട് റോഡ് (27.78 കി.മീ) | 114 | 100.89 | 97.28 | അന്തിമ ജോലികൾ മാത്രം അവശേഷിക്കുന്നു |
| 2 | യു ജി-2 പിലാത്തറ - പാപ്പിനിശ്ശേരി റോഡ് (20.90 കി.മീ) | 102 | 91.37 | 97 | അന്തിമ ജോലികൾ മാത്രം അവശേഷിക്കുന്നു |
| 3 | യു ജി-3 എ തലശ്ശേരി - കളറോഡ് റോഡ് (28.80 കി.മീ പുതുക്കിയത്) | 156 | 38.64 | 48.5 | പുന: ക്രമീകരിച്ചു |
| 4 | യു ജി 3ബി കളറോഡ്- വളവുപാറ റോഡ് (25.20 കി.മീ പുതുക്കിയത്) | 200 | 129.81 | 62.61 | പുന: ക്രമീകരിച്ചു |
| 5 | യു ജി-4 ചെങ്ങന്നൂർ - എറ്റുമാനൂർ റോഡ് (45.40 കി.മീ) | 288 | 267.5 | 100 | പൂർത്തീകരിച്ചു |
| 6 | യു ജി-5 തിരുവല്ല ബൈപാസ് (2.3 കി.മീ) | 70 | 17.19 | 64 | പുന: ക്രമീകരിച്ച് വരുന്നു |
| 7 | യു ജി-6 ഏറ്റുമാനൂർ - മൂവാറ്റുപുഴ റോഡ് (40.96 കി.മീ) | 159 | 115.69 | 100 | പൂർത്തീകരിച്ചു |
| 8 | യു ജി-7 പൊൻകുന്നം - തൊടുപുഴ റോഡ്(50 കി.മീ) | 270 | 210.15 | 99.2 | തർക്ക സംബന്ധമായ തുക വിതരണം ചെയ്യണം |
| 9 | പെരുമ്പിലാവ് - പെരുന്തൽമണ്ണ റോഡ് (41 കി.മീറ്റർ) | 210 | 7.5 | 100 | ഉപരിതല പാളി പൂർത്തീകരണ സാദ്ധ്യത തീരെ കുറഞ്ഞിരിക്കെ, ചെലവ് 10 കോടി രൂപയും മിച്ചം 210 കോടി രൂപയുമാണ് |
| 10 | കഴക്കൂട്ടം-അടൂർ സേഫ് കോറിഡോർ ഡെമോൺസ്ട്രേഷൻ പ്രോജക്ട് | 142.67 | 51.05 | 35 | ജോലി പുരോഗമിച്ച് വരുന്നു |

അവലംബം: കെ.എസ്.ടി.പി

## റോഡ് ഇൻഫ്രാസ്ട്രക്ചർ കമ്പനി കേരളാ ലിമിറ്റഡ് (റിക്)

1956 ലെ ഇന്ത്യൻ കമ്പനി നിയമമനുസരിച്ച് രൂപം കൊണ്ട കേരളാ റോഡ് ഫണ്ട് ബോർഡിന്റെ സ്പെഷ്യൽ പർപ്പസ് വെഹിക്കിൾ ആണ് റോഡ് ഇൻഫ്രാസ്ട്രക്ചർ കമ്പനി കേരള ലിമിറ്റഡ്. തെരഞ്ഞെടുക്കപ്പെട്ട സംസ്ഥാന പാതകൾ, പ്രധാന ജില്ലാ റോഡുകൾ എന്നിവിടങ്ങളിൽ സംസ്ഥാന റോഡ് മെച്ചപ്പെടുത്തൽ പദ്ധതി (എസ്.ആർ. ഐ.പി) പ്രകാരം റോഡ് വികസന പ്രവർത്തനങ്ങൾ നടത്താൻ ഉദ്ദേശിക്കുന്നു. ഈ പദ്ധതി രണ്ടു പാക്കേജുകളിലായാണ് നടപ്പിലാക്കുന്നത്. വാർഷിക തവണ വ്യവസ്ഥയിൽ പി പി പി പുനരധിവാസ പാക്കേജ്, വിവിധ ഫണ്ടിങ്ങ് ഏജൻസികളുടെ സഹായത്തോടെ നടപ്പാക്കുന്ന മെച്ചപ്പെടുത്തൽ പാക്കേജ് എന്നിവയാണ് ഈ രണ്ട് പാക്കേജുകൾ. പുനരധിവാസ പാക്കേജിൽ ഉൾപ്പെടുത്തി 106.2 കി.മീറ്റർ റോഡുകൾ, എ &ബി എന്നീ രണ്ട് പക്കേജുകളിലായി തിരുവനന്തപുരം, കോട്ടയം, കാസർഗോഡ് ജില്ലകളിൽ 209.91 കോടി രൂപാ ചെലവിൽ നടപ്പിലാക്കാനുദ്ദേശിക്കുന്നു. സെമി അന്വറ്റി മോഡിൽ ഏറ്റവും താഴ്ന്ന ലേല പാക്കേജുകളായ പാക്കേജ് എ (പരിഷ്ക്കരിച്ചത്) യഥാക്രമം 10.73 കോടി രൂപ, പാക്കേജ് ബി 18.70 കോടി രൂപ എന്നീ നിരക്കുകൾക്ക് സംസ്ഥാന സർക്കാർ അംഗീകാരം നൽകിയിട്ടുണ്ട്. ജോലികൾ പൂർത്തിയാക്കുന്ന മുറക്ക് കണ്സഷനറീസിന് 5 തവണകളായി പാക്കേജ് എയ്ക്ക് (പരിഷ്ക്കരിച്ചത്) 14.9 കോടി രൂപയും പാക്കേജ് ബിയ്ക്ക് 21.5 കോടി രൂപയും ഗ്രാന്റായി നൽകണം. റിക്കിന്റെ 2017-18 ലെ പ്രധാന പ്രവർത്തനങ്ങൾ ബോക്സ് 9.2ൽ കൊടുത്തിരിക്കുന്നു.

## റോഡ് മേഖലയിലെ ഗവേഷണവും വികസനവും

റോഡ് വ്യവസ്ഥയിൽ ആധുനികവൽക്കരണ പ്രവർത്തനങ്ങൾ നടത്തുമ്പോൾ ഉണ്ടാകാവുന്ന വെല്ലുവിളികളെ നേരിടുന്നതിനും, സാങ്കേതിക മെച്ചപ്പെടുത്തൽ, പൊതുവായുള്ള പശ്ചാത്തല സൗകര്യ വികസന പ്രശ്നങ്ങൾക്ക് പര്യാപ്തമായ പരിഹാരങ്ങൾ കണ്ടെത്തൽ എന്നിവയ്ക്ക് ഗവേഷണ വികസന പ്രവർത്തനങ്ങളിൽ പ്രധാന പങ്കാണ് ഉള്ളത്. രൂപകൽപന, ഗവേഷണം, സൂക്ഷ്മ പരിശോധന,

**ബോക്സ് 9.2** റിക്കിന്റെ 2017-18 ലെ പ്രധാന പ്രവർത്തനങ്ങൾ

(1) ഡി.ബി.എഫ്.എം.ടി (DBFMT) ആന്വിറ്റി പ്രകാരം പുനരധിവാസ പാക്കേജ്

(എ) പാക്കേജ് എ- സംസ്ഥാന റോഡ് മെച്ചപ്പെടുത്തൽ പദ്ധതി പാക്കേജ് എ-യിൽ രണ്ടു റോഡുകളുടെ നിർമ്മാണം - ഉപ്പള-കാണിയാന റോഡ് (9.4 കി.മീ) വിദ്യാനഗർ-സീതങ്കോളി റോഡ് (15.6 കി.മീ), 81 കോടി രൂപാ ചെലവിൽ 1 വർഷ നിർമ്മാണ കാലാവധിയും, 14 വർഷ അറ്റകുറ്റ കാലാവധിയും ഉൾപ്പെടുത്തി 26.08.2016 ൽ നിർമ്മാണ പ്രവൃത്തികൾ ആരംഭിച്ചു. സാധന സാമഗ്രികൾ നീക്കം ചെയ്യൽ, മരം മുറിക്കൽ തുടങ്ങിയ പ്രാഥമിക പ്രവർത്തനങ്ങൾ പൂർത്തിയാവുകയും റോഡ് നിർമ്മാണ പ്രവർത്തനങ്ങൾ പുരോഗമിക്കുകയും ചെയ്യുന്നു.

(ബി) പാക്കേജ് ബി - സംസ്ഥാന റോഡ് മെച്ചപ്പെടുത്തൽ പദ്ധതി. പാക്കേജ് ബി-യിൽ 2016 ആഗസ്റ്റിൽ ആരംഭിച്ച രണ്ട് റോഡുകളുടെ നിർമ്മാണം - കാഞ്ഞിരപ്പള്ളി-കാഞ്ഞിരംകവിള റോഡ് (36.10 കി.മീ), വെള്ളനാട്-ആര്യനാട്-ചെറ്റച്ചൽ റോഡ് (21.90 കി.മീ), ആകെ പദ്ധതി തുക 128.91 കോടി രൂപയുമാണ്. നിർമ്മാണകാലയളവ് രണ്ടു വർഷവും, അററകുററപണികൾ 13 വർഷത്തേയ്ക്കുമാണ്. ഇതിൻറെ 90 ശതമാനം പ്രവൃത്തികൾ പൂർത്തിയായി.

(2) സംസ്ഥാന റോഡ് മെച്ചപ്പെടുത്തൽ പരിപാടിയിലെ പുതിയ പദ്ധതികൾ

- കരമന-വെള്ളറ റോഡ്
- വൈപ്പിൻ- മുനമ്പം റോഡ്
- ആലപ്പുഴ- തണ്ണീർമുക്കം-മധുര റോഡ്
- കായംകുളം ടൗൺ- റോഡ് വികസനവും ഫ്ലൈഓവർ നിർമാണവും

അവലംബം: റിക്ക്

ഗുണ നിയന്ത്രണം എന്നീ മേഖലകളിൽ ഡിസൈൻ റിസർച്ച് ഇൻവെസ്റ്റിഗേഷൻ ആന്റ് ക്വാളിറ്റി കൺട്രോൾ ബോർഡ് (ഡ്രിക്ക് ബോർഡ്), കേരളാ ഹൈവേ റിസർച്ച് ഇൻസ്റ്റിറ്റ്യൂട്ട് (കെ.എച്ച്.ആർ.ഐ), നാഷണൽ ട്രാൻസ്പോർട്ടേഷൻ പ്ലാനിംഗ് ആന്റ് റിസർച്ച് സെന്റർ (നാറ്റ്പാക്ക്) എന്നീ ഗവേഷണ വികസന സ്ഥാപനങ്ങൾ റോഡ് മേഖലയിൽ നിലവിൽ പ്രവർത്തിച്ചു വരുന്നു.

## (എ) ഡ്രിക്ക് ബോർഡ്

2017-18ൽ ഡ്രിക്ക് ബോർഡിന്റെ രൂപകൽപ്പനാ വിഭാഗം 22 കെട്ടിടങ്ങൾ, 44 പാലങ്ങളുടെ ഘടന, 13 പൊതു രൂപകൽപ്പനകൾ, 31 വിശദമായ രൂപകൽപ്പനകൾ എന്നിവ പൂർത്തിയാക്കി. കൂടാതെ, ഡ്രിക്ക് ബോർഡിന്റെ ഗവേഷണ പ്രോജക്ട് തയ്യാറാക്കൽവിഭാഗം 11 പ്രോജക്ടുകൾ തയ്യാറാക്കി.

## (ബി) കേരളാ ഹൈവേ റിസർച്ച് ഇൻസ്റ്റിറ്റ്യൂട്ട് (കെ. എച്ച്. ആർ. ഐ)

പൊതുമരാമത്ത് വകുപ്പ് ഏറ്റെടുക്കുന്ന ജോലികളുടെ ഗുണ നിലവാര നിയന്ത്രണം നടത്തുന്ന ദക്ഷിണ മേഖലാ പ്രാദേശിക ഓഫീസാണ് കേരളാ ഹൈവേ റിസർച്ച് ഇൻസ്റ്റിറ്റ്യൂട്ട്. പത്തനംതിട്ട, ആലപ്പുഴ, കൊല്ലം സബ് ഡിവിഷനുകളാണ് കെ.എച്ച്. ആർ.ഐ യുടെ പരിധിയിൽപ്പെടുന്നത്. പൊതുമരാമത്ത് വകുപ്പിലെ സാങ്കേതിക, സാങ്കേതികേതര ജീവനക്കാർക്ക് കെ.എച്ച്.ആർ. ഇൻസ്റ്റിറ്റ്യൂട്ട് മുഖേന പരിശീലനം നൽകുന്നു. ഡ്രിക്ക് ബോർഡ്, എച്ച്.ആർ.ഐ എന്നിവയുടെ 2017-18 ലെ പ്രധാന പ്രവർത്തനങ്ങൾ ബോക്സ് 9.3 ൽ കൊടുത്തിരിക്കുന്നു.

## (സി) നാഷണൽ ട്രാൻസ്പോർട്ടേഷൻ പ്ലാനിംഗ് ആന്റ് റിസർച്ച് സെന്റർ (നാറ്റ്പാക്ക്)

ഗതാഗതവും, ഗതാഗത അനുബന്ധ മേഖലകളിലെ ഗവേഷണ, വികസന വിപുലീകരണ പ്രവർത്തനങ്ങളുമാണ് സയൻസ് ആന്റ് ടെക്നോളജി വകുപ്പിന്റെ കീഴിൽ പ്രവർത്തിക്കുന്ന കേരള സ്റ്റേറ്റ് കൗൺസിൽ ഫോർ സയൻസ് ടെക്നോളജി ആന്റ് എന്വയോൺമെന്റിൽ (കെ..എസ്.സി.എസ്.ടി.ഇ)ൽ ഉൾപ്പെടുന്ന നാറ്റ്പാക്കിന്റെ ലക്ഷ്യം. ഗതാഗത ആസൂത്രണവും റോഡ് സുരക്ഷയും, പ്രദേശിക ഗതാഗതം, ഹൈവേ ആസൂത്രണവും വികസനവും, ട്രാഫിക് മാനേജ്മെന്റ്, ജല ഗതാഗതം കൂടാതെ വിവിധ പ്രായോജകർക്ക് പ്രവർത്തന മേഖലകൾക്കുള്ളിൽ നിന്നുകൊണ്ട് ഉപദേശങ്ങൾ നല്കൽ എന്നിവയാണ് നാറ്റ്പാക്കിന്റെ ചുമതലകൾ.

നാറ്റ്പാക്ക് 2017-18 ൽ 32 ഗവേഷണ പ്രോജക്ടുകളും, 16 വിദേശ ഫണ്ട് പദ്ധതികൾക്ക് ആവശ്യമായ പഠനവും നടത്തിയത് കൂടാതെ റോഡ് സുരക്ഷാ അതോറിറ്റിക്ക് (കെ.ആർ. എസ്സ്. എ) വേണ്ടി 13 റോഡ് സുരക്ഷ

**ബോക്സ് 9.3** ഡ്രിക്ക് ബോർഡ്, കെ.എച്ച്.ആർ. ഐ യുടെ 2017–18 ലെ പ്രധാന പ്രവർത്തനങ്ങൾ

### ഡ്രിക്ക് ബോർഡ്

- പാലക്കാട്ടെ ഒറ്റപ്പാലം –പെരിന്തൽമണ്ണ റോഡ് വികസനത്തിന്റെ വിശദമായ പ്രോജക്ട് റിപ്പോർട്ട്ത യ്യാറാക്കൽ പൂർത്തിയായി (കിഫ്ബി മുഖേന)
- കിഫ്ബി പദ്ധതിയുടെ ഭാഗമായ കെഅർഐപി കരമന– വെള്ളറട (35.5കി.മി അർഐസികെ) റോഡിന്റെ വിശദമായ പ്രോജക്ട് റിപ്പോർട്ട് തയ്യാറാക്കൽ, പത്തനംതിട്ട ജില്ലയിലെ അടൂർ തുമ്പമൺ കോഴഞ്ചേരി റോഡിനെ കിഫ്ബിയിൽ ഉൾപ്പെടുത്തിയുള്ള വികസന പ്രവർത്തനങ്ങൾ, എറണാകുളം ജില്ലയിലെ ചിത്തിരപ്പുഴ കവല മുതൽ തിരുവാങ്കുളം മാമല കവല റോഡ് വരെയുള്ള പുതിയ ബൈപ്പാസ് നിർമ്മാണം തുടങ്ങിയവ.
- വയനാട് ജില്ല ഒഴികെ മറ്റ് വിവിധ ജില്ലകളിലായി 121 പുതിയ പാലങ്ങളുടെ രൂപരേഖ തയ്യാറാക്കൽ പൂർത്തിയാക്കി.

### കേരള ഹൈവേ റിസർച്ച് ഇൻസ്റ്റിറ്റ്യൂട്ട് (കെ.എച്ച്.ആർ. ഐ)

- കെ.എച്ച്.ആർ.ഐ ഗുണനിലവാര നിയന്ത്രണ യൂണിറ്റുകളുടെ നവീകരണ പ്രവർത്തനങ്ങളുടെ ഭാഗമായി (1) ലബോറട്ടറി ഇൻഫർമേഷൻ മാനേജ്മെന്റ് സിസ്റ്റം നടപ്പിലാക്കി (2) കെ.എച്ച്.ആർ.ഐ ലെ ഓഫീസ് ലാബ് സൗകര്യങ്ങൾ ആധുനികവൽക്കരിച്ചു.
- അപകട സാദ്ധ്യതാ മേഘലകൾ കണ്ടെത്തി (പുതിയതായി നവീകരിച്ച കരമന പ്രവച്ചമ്പലം റോഡിലെ (എൻ എച്ച് 66) കരമന നേമം എന്നീ ഭാഗങ്ങൾ) നിർദ്ദേശങ്ങൾ മുന്നോട്ട് വച്ചു.
- കോൺക്രീറ്റ് നിർമ്മാണ മേഖലയിലെ പ്രവർത്തനങ്ങളിൽ ഫയർ ആൻഡ് കോഴ്സ് അഗ്ഗ്രിഗേറ്റിന് ബദലായി കോൺക്രീറ്റ് മാലിന്യങ്ങളിൽ ഗവേഷണ വികസന പരിപാടികൾ ആവിഷ്ക്കരിച്ചു.
- സ്റ്റോൺ മെടിക്സ് അസ്ഫൾട് മിശ്രിതത്തിന്റെ ഒലിച്ച്പോക്ക് തടയുന്നതിന് ഫൈബർ സംയുക്തങ്ങൾ അടങ്ങിയ മിശ്രിതത്തിത്തിന്റെ ഉപയോഗം.

അവലംബം: ഡ്രിക്ക് & കെ.എച്ച്.ആർ.ഐ

പരിപാടികളും നടത്തുകയുണ്ടായി. സംസ്ഥാനത്തെ ഗതാഗത പ്രശ്നങ്ങളെ കുറിച്ചുള്ള ഗവേഷണ വികസന പരിപാടികളായിരുന്നു പദ്ധതി പ്രവർത്തനങ്ങളിൽ ഉൾപ്പെട്ടിരുന്നത്. വിദേശ സഹായ പദ്ധതികളിൽ സർക്കാർ ഏജൻസികളായ പൊതുമരാമത്ത് വകുപ്പ്, ഗതാഗത മേഖല, വിനോദ സഞ്ചാര മേഖല, ജല വിഭവ വകുപ്പ്, നഗരാസൂത്രണ വകുപ്പ്, മറ്റ് ഏജൻസികളായ കൊച്ചി മെട്രോ റെയിൽ കമ്പനി, ദേശീയ ഹൈവേ അതോറിറ്റി ഓഫ് ഇന്ത്യ (എൻ.എച്ച്.എ.ഐ) കേരളാ റോഡുകളും പാലങ്ങളും വികസന കോർപ്പറേഷൻ (ആർ.ബി.ഡി.സി.കെ), ടെക്നോപാർക്ക്, കേരളാ റാപ്പിഡ് ട്രാൻസിറ്റ് കോർപറേഷൻ ലിമിറ്റഡ് (കെ. ആർ.ടി.എൽ), ഇൻഫ്രാസ്ട്രക്ച്ചർ കേരള ലിമിറ്റഡ് (ഇൻകെൽ), ഉൾനാടൻ ജല ഗതാഗത അതോറിറ്റി (ഐ.ഡബ്ലിയു.എ), മുതലായവയും ഉൾപ്പെട്ടിരിന്നു.

ഗതാഗത സംവിധാനത്തിലെ നിലവിലെ പോരായ്മകൾ പരിഹരിച്ച് പ്രധാന വിനോദ സഞ്ചാര കേന്ദ്രങ്ങളെ തമ്മിൽ ബന്ധിപ്പിച്ച് വിനോദ സഞ്ചാര പ്രോത്സാഹനത്തിന് കോഴിക്കോട് ജില്ലയെ മാതൃകയാക്കി ഒരു ഗതാഗത ശൃംഖലക്ക് നാറ്റ്പാക് രൂപം നൽകിയിട്ടുണ്ട്. തൃശ്ശൂർ ജില്ലക്ക് വേണ്ടി മാത്രമായി ഒരു സമ്പൂർണ ഗതാഗത പദ്ധതി ആവിഷ്ക്കരിച്ചു. തിരുവനന്തപുരം നഗരത്തിൽ നിന്നും വിവിധ പാർപ്പിട കേന്ദ്രങ്ങൾ, ജോലി സ്ഥലങ്ങൾ, ഔദ്യോഗിക കേന്ദ്രങ്ങൾ, വാണിജ്യ വിദ്യാഭ്യാസ കേന്ദ്രങ്ങൾ തുടങ്ങിയ പ്രദേശങ്ങളിലേക്ക് വ്യത്യസ്ത യാത്രാ നിരക്കുകൾ നാറ്റ്പാക് ഏർപ്പെടുത്തി. ജിഐഎസ് പ്ലാറ്റ്ഫോമിൽ കേരളത്തിലെ റോഡപകടങ്ങൾ, നടപ്പാത സംരക്ഷണം, യാത്രികർ/വിനോദ സഞ്ചാരികൾ എന്നിവർക്കാവശ്യമായ വിവര ശേഖര സംവിധാനം നാറ്റ്പാക് തയ്യാറാക്കി. ജിയോ ഇൻഫോമാറ്റിക് ടൂൾ ഉപയോഗിച്ച് കേരളത്തിലെ ജിഐഎസ് സാഹചര്യത്തിന് ഇണങ്ങുന്ന വിധത്തിൽ അപകട മുന്നറിയിപ്പ് സംവിധാനം തയ്യാറാക്കുന്ന ശ്രമത്തിലാണ് നാറ്റ്പാക് ഇപ്പോൾ. 2017–18ൽ സ്കൂളുകൾ, പഞ്ചായത്തുകൾ, ഡ്രൈവർമാർ മറ്റ് റോഡ് ഉപയോക്താക്കൾ എന്നിവരെ ഉദ്ദേശിച്ച് വിവിധ റോഡ് സുരക്ഷാ പദ്ധതികളും/പരിപാടികളും നടപ്പിലാക്കി. ഇത് ലക്ഷ്യമിട്ടിരുന്ന 3000 റോഡ് ഉപയോക്താക്കൾ എന്ന ലക്ഷ്യത്തിനെക്കാൾ അധികമായിരുന്നു.

## പ്രളയാനന്തര കേരള സാഹചര്യം

സമീപകാല പ്രളയ നാശനഷ്ടങ്ങളുടെ കണക്ക് പരിശോധിക്കുമ്പോൾ ഏകദേശം 2004 കി.മി സംസ്ഥാന ഹൈവേകൾക്കും 13,246 കിമി പ്രധാന ജില്ലാ റോഡുകൾക്കും വിവിധങ്ങളായ നാശനഷ്ടങ്ങൾ ഉണ്ടായിട്ടുണ്ട്. ദേശീയ പാത വികസന വിഭാഗത്തിന്റെ കണക്കുകൾ അനുസരിച്ച് ദേശീയ പാതയ്ക്ക് 580

കി.മി നാശനഷ്ടം  നേരിട്ടിട്ടുണ്ട്. ഇടുക്കി, വയനാട്, പത്തനംതിട്ട, പാലക്കാട് എന്നീ മലയോര ജില്ലകളിലെ റോഡുകൾക്ക് നേരിട്ട വൻനാശനഷ്ടം പ്രധാനമായും ഉരുൾ പൊട്ടൽ/മണ്ണൊലിപ്പ്, എന്നിവ നിമിത്തമാണെന്ന് പ്രളയാനന്തര പഠനങ്ങൾ സൂചിപ്പിക്കുന്നു. എന്നാൽ ആലപ്പുഴ, തൃശ്ശൂർ, എറണാകുളം, കോഴിക്കോട്, മലപ്പുറം, കൊല്ലം, കോട്ടയം തുടങ്ങിയ മറ്റ് ഏഴ് ജില്ലകളിലെ റോഡുകൾക്ക് വെള്ളപ്പൊക്കം, മണ്ണൊലിപ്പ്, വെള്ളക്കെട്ട്, മറ്റ് പ്രളയാനന്തര ഘടകങ്ങൾ എന്നിവ മുഖേനയാണ് നാശനഷ്ടങ്ങൾ ഉണ്ടായിട്ടുള്ളത്. തിരുവനന്തപുരം കാസർഗോഡ് കണ്ണൂർ എന്നീ ജില്ലകളിലെ റോഡുകൾക്ക് നാമമാത്ര നാശനഷ്ടവും സംഭവിച്ചിട്ടുണ്ട്.

1,090 കിലോമീറ്റർ സംസ്ഥാന ഹൈവേക്കും 6,527 കിലോമീറ്റർ പ്രധാന ജില്ലാ റോഡുകൾക്കും ചെറിയ തോതിൽ നാശനഷ്ടങ്ങൾ ഉണ്ടായിട്ടുണ്ട്. പാച്ചിങ്, ഷോൾഡർ റിപ്പയർ, ലഘുവായ രീതിയിൽ അവശിഷ്ട നിർമ്മാർജ്ജനം, നടപ്പാത നവീകരണം എന്നിവയിലൂടെ ഇത് പരിഹരിക്കാൻ സാധിക്കും. 734 കി.മി വരുന്ന സംസ്ഥാന പാതകൾ 6463 കി.മി പ്രധാന ജില്ലാ റോഡുകൾ  എന്നിവയ്ക്ക് പൂർണമായോ ഭാഗികമായോ ഉണ്ടായ നാശനഷ്ടങ്ങൾ പരിഹരിക്കുന്നതിന് പുറം പാളി നവീകരണം, നിയന്ത്രിത ഡ്രൈനേജ് അറ്റകുറ്റപ്പണികൾ, ക്രോസ്സ് ഡ്രൈനേജ് സംവിധാനം, മറ്റ് സംരക്ഷണ മാർഗ്ഗങ്ങൾ എന്നിവ അവലംബിക്കാവുന്നതാണ്. ഇത് കൂടാതെ, 179 കിലോമീറ്റർ സംസ്ഥാന ഹൈവേകളും 256 കിലോമീറ്റർ പ്രധാന ജില്ലാ റോഡുകൾക്കും വൻ തോതിൽ നാശനഷ്ടം ഉണ്ടായിട്ടുണ്ട്. നടപ്പാത നവീകരണം, ഡ്രൈനേജ് അറ്റകുറ്റ/പുനർ നിർമ്മാണ പ്രവർത്തങ്ങൾ, ക്രോസ്സ് ഡ്രൈനേജും, മറ്റ് സംരക്ഷണ നടപടികളും, സ്ലോപ്പ് സംരക്ഷണം, നിയന്ത്രിത റോഡ് ഉയർത്തൽ മാർഗ്ഗങ്ങൾ, ആധുനിക ക്രോസ്സ് ഡ്രൈനേജ് സംവിധാനം തുടങ്ങിയ വിവിധ മാർഗ്ഗങ്ങളിലൂടെ ഇത് നന്നാക്കിയെടുക്കാൻ സാധിക്കും.

സംസ്ഥാന പാതകളുടെ മൊത്തം നാശനഷ്ടം 7,647 കോടി രൂപയും എൻഎച്ച്കളുടേത് 911 കോടി രൂപയുമാണെന്ന് കണക്കാക്കിയിട്ടുണ്ട്. നടപ്പാതകൾ, ക്രോസ്സ് ഡ്രൈനേജ് അറ്റകുറ്റപ്പണികൾ, മാലിന്യ നിർമ്മാർജനം, റോഡ് തടസ്സങ്ങൾ നീക്കം ചെയ്ത് സഞ്ചാര യോഗ്യമാക്കൽ തുടങ്ങിയ അടിയന്തിര താത്ക്കാലിക സംരക്ഷണ പ്രവർത്തനങ്ങൾ നടത്തുവാൻ  സംസ്ഥാന ഗവൺമെന്റ് നിർദ്ദേശം നൽകിയിട്ടുണ്ട്. നേരിയ തോതിൽ നാശനഷ്ടം സംഭവിച്ച റോഡുകളെ പോട്ട്ഹോൾ പാച്ചിങ് മാർഗ്ഗത്തിലൂടെ പുനഃസ്ഥാപിച്ച്  ഗതാഗത യോഗ്യമാക്കാവുന്നതാണ്.

7,197കി.മി. റോഡുകൾ (734കി.മി സംസ്ഥാന ഹൈവേകളും 6,463 കി.മി പ്രധാന ജില്ലാ റോഡുകളും) പൂർണമായും തകർച്ച നേരിട്ടവയാണെങ്കിലും നന്നാക്കാൻ കഴിയുന്നവയാണ്. 36 വലിയ പാലങ്ങൾ, 178 ചെറിയ പാലങ്ങൾ, 362 കലുങ്കുകൾ, 43 കി.മി സംരക്ഷണ ഭിത്തി, 169 കി.മി റോഡ് വക്കിലെ ഡ്രൈനേജ് സംവിധാനം എന്നിവയ്ക്ക് കാര്യമായ നാശനഷ്ടങ്ങൾ ഉണ്ടായിട്ടുണ്ട്. പാലങ്ങൾ, കലുങ്കുകൾ എന്നിവയുടെ പുനർ നിർമ്മാണ  പ്രവർത്തങ്ങൾക്ക് പ്രഥമ പരിഗണയും  കുന്നിൻ ചെരിവ് സംക്ഷണം, വെള്ളപ്പൊക്ക നിവാരണം എന്നിവയ്ക്ക് തുടർ പരിഗണയും നൽകുന്നതാണ്.

## റോഡ് ഗതാഗതം

സംസ്ഥാനത്തെ റോഡ് ഗതാഗത മേഖലയിലെ പ്രവർത്തനങ്ങൾ പ്രധാനമായും കേരള സംസ്ഥാന റോഡ് ഗതാഗത കോർപ്പറേഷൻ (കെ.എസ്.ആർ.റ്റി.സി), മോട്ടോർ വാഹന വകുപ്പ് (എംവിഡി) എന്നിവയിലൂടെയാണ് നടത്തപ്പെടുന്നത്.  റോഡ് ഗതാഗത വ്യവസായത്തിൽ  പ്രധാന പങ്ക് വഹിക്കുന്നത് സ്വകാര്യ സേവന ദാതാക്കളാണ്.  റോഡ് മുഖേനയുള്ള ചരക്ക് ഗതാഗതം പൂർണ്ണമായും സ്വകാര്യ മേഖലയുടെ കൈവശമാണ്.

## മോട്ടോർ വാഹന വകുപ്പ്

കേരളത്തിൽ  2018 മാർച്ച് മാസം വരെ 120.42 ലക്ഷം മോട്ടോർ വാഹനങ്ങൾ രജിസ്റ്റർ ചെയ്യപ്പെട്ടിട്ടുണ്ട്.  കഴിഞ്ഞ രണ്ടു ദശകങ്ങളിലായി മോട്ടോർ വാഹനങ്ങളുടെ പ്രതിവർഷ വളർച്ചാ നിരക്ക് 10 ശതമാനത്തിലധികമാണ്. 2018 മാർച്ചിലെ കണക്കനുസരിച്ച് 1,000 ആളുകൾക്ക് 361 വാഹനങ്ങൾ എന്ന നിരക്കാണ് രേഖപ്പെടുത്തിയിട്ടുള്ളത്.  ലോക വികസന സൂചിക (2015) അനുസരിച്ച് ഇന്ത്യ 18, ചൈന 47, അമേരിക്ക 507 എന്ന ക്രമത്തിലാണ് ഈ കണക്കുകൾ രേഖപ്പെടുത്തിയിരിക്കുന്നത്.

കേരളത്തിൽ മോട്ടോർ വാഹനങ്ങളുടെ എണ്ണത്തിലുള്ള വർദ്ധനവ് കഴിഞ്ഞ വർഷത്തേക്കാൾ എട്ട് ശതമാനം കൂടുതലാണ്. കഴിഞ്ഞ പത്ത് വർഷങ്ങളിൽ ഉണ്ടായ വാഹനങ്ങളുടെ വർദ്ധന ചിത്രം 9.1ൽ കൊടുത്തിരിക്കുന്നു.

വാഹനങ്ങളുടെ  എണ്ണം കഴിഞ്ഞ വർഷത്തേതുമായി താരതമ്യപ്പെടുത്തുമ്പോൾ 31.03.2018 വരെ സാദ്ധ്യമായ രജിസ്ട്രേഷനുകളുള്ള വാഹനങ്ങളുടെ എണ്ണം 1,10,30,037ൽ നിന്നും 1,20,42,691 ആയി വർദ്ധിച്ചു. വിശദ വിവരങ്ങൾ അനുബന്ധം 9.7ൽ കൊടുത്തിരിക്കുന്നു. 2017-18 ൽ  പുതിയതായി രജിസ്റ്റർ ചെയ്ത വാഹനങ്ങളുടെ എണ്ണം 10,38,261 (2016-17ൽ 9,39,580) ആണ്. ഇത് സംബന്ധിച്ച വിവരങ്ങൾ അനുബന്ധം 9.8 ൽ  ചേർത്തിരിക്കുന്നു. സ്വകാര്യ വാഹനങ്ങളുടെ എണ്ണത്തിൽ മുൻ വർഷത്തെ അപേക്ഷിച്ച്  വൻ വർദ്ധനവാണ്

**ചിത്രം 9.1** കഴിഞ്ഞ പത്ത് വർഷങ്ങളിൽ ഉണ്ടായ വാഹനങ്ങളുടെ വർദ്ധന




അവലംബം: മോട്ടോർ വാഹന വകുപ്പ്

**ചിത്രം 9.2** 2017-18ൽ രജിസ്റ്റർ ചെയ്ത മോട്ടോർ വാഹനങ്ങൾ ഇനം തിരിച്ച്




അവലംബം: മോട്ടോർ വാഹന വകുപ്പ്

രേഖപ്പെടുത്തിയിരിക്കുന്നത്. 2017-18 വർഷത്തിൽ രജിസ്റ്റർ ചെയ്ത വാഹനങ്ങളുടെ ഇനം തിരിച്ചുള്ള ശതമാന കണക്ക് ചിത്രം 9.2 ൽ കൊടുത്തിരിക്കുന്നു.

കേരളത്തിലെ വാഹനങ്ങളുടെ വളർച്ച ജില്ല തിരിച്ച് അനുബന്ധം 9.9 ൽ കൊടുത്തിരിക്കുന്നു. കേരളത്തിൽ ഏറ്റവും കൂടുതൽ വാഹനങ്ങൾ ഉള്ളത് എറണാകുളം ജില്ലയിലാണ്. അതായത് 17,96,868 വാഹനങ്ങൾ (14.9ശതമാനം), തൊട്ടടുത്ത് 15,23,414 (12.7ശതമാനം) വാഹനങ്ങളുമായി തിരുവനന്തപുരം ജില്ലയാണ്. ഏറ്റവും കുറവ് വാഹനങ്ങൾ ഉള്ളത് വയനാട് ജില്ലയിലാണ് അതായത് 176,093 (1.5ശതമാനം) വാഹനങ്ങൾ. 2010 മുതൽ 2018 വരെ വാഹന വളർച്ചയിലുണ്ടായ വർദ്ധനവ് ഇനം തിരിച്ച് അനുബന്ധം9.10ൽ രേഖപ്പെടുത്തിയിരിക്കുന്നു. മോട്ടോർ വാഹന വളർച്ചയും റോഡ് ദൈർഘ്യം വർദ്ധിക്കുന്നതിലെ അന്തരവും കേരളത്തിൽ ഗതാഗത ഞെരുക്കത്തിനും, റോഡപകടങ്ങൾ വർദ്ധിക്കുന്നതിനും ഇടയാക്കുന്നു. കേരള മോട്ടോർ വാഹന വകുപ്പിന്റെ വരുമാനം 2012-13 ൽ 1831.15 കോടിയായിരുന്നത് 2017-18 ൽ 3651.80 കോടി രൂപയായി വർദ്ധിച്ചു.

റോഡ് സുരക്ഷാ പ്രവർത്തനങ്ങൾ, വെഹിക്കിൾ ടെസ്റ്റിംഗ് സ്റ്റേഷനുകൾ സ്ഥാപിക്കൽ, ചെക്ക് പോസ്റ്റുകളുടെ നവീകരണം എന്നിവയാണ് മോട്ടോർ വാഹന വകുപ്പ് നടപ്പിലാക്കി വരുന്ന പ്രധാന പദ്ധതികൾ. ചേവായൂർ (കോഴിക്കോട്), എളവായൂർ (കണ്ണൂർ), പാറശ്ശാല (തിരുവനന്തപുരം) എന്നിവിടങ്ങളിൽ ഡ്രൈവർ ടെസ്റ്റിംഗ് ട്രാക്കുകൾ വകുപ്പ് ആരംഭിച്ചിട്ടുണ്ട്. മൂവാറ്റുപുഴ, മുട്ടത്തറ, മോനുപ്പള്ളി എന്നിവിടങ്ങളിൽ മൂന്ന് ട്രാക്കുകൾ സ്ഥാപിക്കുന്നതിനുള്ള പ്രവർത്തനങ്ങൾ നടന്നു വരുന്നു. പാലക്കാട്, തൃശ്ശൂർ, കോട്ടയം, കണ്ണൂർ, കൊല്ലം, ഏറണാകുളം എന്നിവിടങ്ങളിൽ റഡാർ സര്വൈലെൻസ് സിസ്റ്റം (സ്പീഡ് ക്യാമറ സംവിധാനം) നടപ്പിലാക്കി. "തേർഡ് ഐ എൻഫോഴ്സ്മെന്റ്" എന്ന പുതിയ പദ്ധതിയുടെ ഒന്നാംഘട്ട പ്രവർത്തനങ്ങൾ ആരംഭിച്ചു. ട്രാഫിക് നിയമലംഘനങ്ങൾ നടത്തുന്നവരുടെ വീഡിയോ ക്ലിപ്പിംഗ്, ഫോട്ടോ എന്നിവ

**പട്ടിക 9.7** മോട്ടോർ വാഹന വകുപ്പിന് വിവിധ പദ്ധതികൾക്കായി 2017-18, 2018-19 വർഷങ്ങളിൽ അനുവദിച്ച പദ്ധതി വിഹിതവും, ചെലവും സംബന്ധിച്ച വിവരങ്ങൾ (രൂപ ലക്ഷത്തിൽ)

| ക്രമ നം. | പദ്ധതി | വാർഷിക പദ്ധതി 2017-18 | | | വാർഷിക പദ്ധതി 2018-19 | | |
|---|---|---|---|---|---|---|---|
| | | വിഹിതം | ചെലവ് | ശതമാനം | വിഹിതം | ചെലവ് (ഒക്ടോബർ 2018 വരെ) | ശതമാനം |
| 1 | റോഡ് ഗതാഗത സുരക്ഷാ നടപടികൾ | 1,350.00 | 634.57 | 47.01 | 1,825.00 | 170.68 | 9.35 |
| 2 | മോട്ടോർ വാഹന വകുപ്പിൽ ഇ-ഗവേണൻസ്. | 22 | 22 | 100 | 24 | 8.9 | 37.08 |
| 3 | വെഹിക്കിൾ കം ഡ്രൈവർ ടെസ്റ്റിംഗ് സ്റ്റേഷൻസ് | 2,444.00 | | 0 | 1,700.00 | 296.48 | 17.44 |
| 4 | ചെക്ക് പോസ്റ്റുകളുടെ ആധുനികവൽക്കരണം | 1 | | 0 | 500 | 4.34 | 0.87 |
| 5 | മോഡൽഇൻസ്പെക്ഷൻ ആൻഡ് സർട്ടിഫിക്കേഷൻ സെന്ററുകൾ സ്ഥാപിക്കൽ | 1 | | 0 | 1 | 0 | 0 |
| 6 | മോട്ടോർ വാഹന വകുപ്പ്- പുതിയ സബ് ഓഫീസുകൾ സ്ഥാപിക്കൽ | | | | 150 | 0 | 0 |
| | ആകെ | 3,818.00 | 656.57 | 17.2 | 4,200.00 | 480.4 | 11.44 |

അവലംബം പ്ലാൻസ്പേസ്

പബ്ലിക് വെബ് പോർട്ടലിൽ അപ്‌ലോഡ് ചെയ്യുന്നതു വഴി പൊതുജനങ്ങൾക്കും ട്രാഫിക് നിയമലംഘനങ്ങൾ തടയുന്നതിൽ വകുപ്പ് ഉദ്യോഗസ്ഥരെ സഹായിക്കാൻ കഴിയും. റോഡ് സുരക്ഷാ നിർദ്ദേശങ്ങൾ/ പ്രതികരണങ്ങൾ എന്നിവയും പ്രസ്തുത പോർട്ടൽ വഴി നൽകാവുന്നതാണ്.

2017-18, 2018-19 എന്നീ വർഷങ്ങളിലെ മോട്ടോർ വാഹന വകുപ്പിന്റെ വിവിധ പദ്ധതികൾക്ക് അനുവദിച്ച പദ്ധതി വിഹിതം, ചെലവ് എന്നിവ പട്ടിക 9.7ൽ കൊടുത്തിരിക്കുന്നു.

## ഇ-ഗവേണൻസ് സംരംഭങ്ങൾ

വാഹനങ്ങളുടെ വിവരങ്ങൾ ശേഖരിക്കുന്ന സർക്കാർ വെബ് അധിഷ്ഠിത വിവര ശേഖരണ സംവിധാനം ശക്തിപ്പെടുത്തുന്നതിനും അതിലൂടെ രജിസ്റ്റർ ചെയ്യപ്പെട്ടിട്ടുള്ള വാഹനങ്ങളെ സംബന്ധിച്ച വിവരങ്ങൾ, നികുതി ഒടുക്കുന്നതിനുള്ള മാർഗ്ഗങ്ങൾ, ഗതാഗത തിരക്ക് അനുഭവപ്പെടുന്ന സ്ഥലങ്ങൾ, അപകട സാധ്യത കൂടുതലുള്ള പ്രദേശങ്ങളിൽ വാഹന ഗതിവിഗതികൾ കണ്ടെത്തുന്നതിനായി ഇലക്ട്രോണിക് റോഡ് പ്രൈസിംഗ് (ഇ.ആർ.പി) സംവിധാനം എന്നിവ ഇ-ഗവേണൻസിന്റെ ഭാഗമാണ്.

## ഓട്ടോമാറ്റിക്ക് ഡ്രൈവർ ലൈസൻസിംഗ് സമ്പ്രദായവും വാഹന പരിശോധന സംവിധാനവും

. എല്ലാ റീജിയണൽ ട്രാൻസ്പോർട്ട് ഓഫീസുകളിലും ഓട്ടോമാറ്റിക്ക് ഡ്രൈവർ ലൈസൻസിംഗ് സമ്പ്രദായവും ഓട്ടോമാറ്റിക് വാഹന പരിശോധന സംവിധാനവും ഏർപ്പെടുത്തൽ.

. ഇൻഡിക്കേറ്റർ, സീറ്റ് ബെൽറ്റ് എന്നിവയുടെ ഉപയോഗം സംബന്ധിച്ച കർശന പരിശോധന.

. വാഹന രജിസ്ട്രേഷൻ നടത്തുവാൻ, 'വാഹൻ', ഡ്രൈവർ ലൈസൻസ് വിതരണം ചെയ്യുവാൻ 'സാരഥി' എന്നീ സംവിധാനങ്ങൾ പ്രായോഗികതലത്തിൽ ആവിഷ്ക്കരിച്ചു.

## മോട്ടോർ വാഹന (ഭേദഗതി) ബിൽ -2016, ഭാരത സർക്കാർ

ഭാരത സർക്കാരിന്റെ മോട്ടോർ വാഹന ചട്ടം 2016ൽ നിലവിലുള്ള 223 സെക്ഷനുകളിൽ, 68 സെക്ഷനുകൾ ഭേദഗതി ചെയ്യുന്നതിന് ലക്ഷ്യമിടുന്നു. പ്രധാന ഭേദഗതി നിർദ്ദേശങ്ങൾ താഴെ ചേർത്തിരിക്കുന്നു.

1. പിഴ വർദ്ധിപ്പിക്കൽ - മദ്യം, ലഹരി മരുന്നുകൾ ഇവ ഉപയോഗിച്ച ശേഷം വാഹനമോടിച്ചാൽ പിഴ 2,000 രൂപയിൽ നിന്നും 10,000 രൂപയായും, അമിത വേഗത്തിൽ വാഹനമോടിച്ചാൽ പിഴ 1,000 രൂപയിൽ നിന്നും 5,000 രൂപയായും വർദ്ധിപ്പിച്ചു.
2. റോഡപകടങ്ങളിൽപ്പെടുന്നവർക്ക് സൗജന്യ ചികിത്സാ സഹായം
3. റോഡ് അപകടങ്ങളിൽപ്പെട്ട് മരണം സംഭവിക്കുന്നവരുടെ കുടുംബങ്ങൾക്ക് നൽകുന്ന ധനസഹായം വർദ്ധിപ്പിക്കൽ - വാഹനാപകടങ്ങളിൽ മരണം സംഭവിക്കുന്നവരുടെ കുടുംബങ്ങൾക്ക് കേന്ദ്ര ഗവൺമെന്റ് 2.00 ലക്ഷമോ അല്ലെങ്കിൽ അതിൽ കൂടുതൽ തുകയോ സഹായം നൽകുന്നു.
4. ഗുഡ് സമരിറ്റാൻ മാനദണ്ഡങ്ങൾ ഉൾപ്പെടുത്തൽ - ഗുഡ് സമരിറ്റാൻ (നല്ല ഉദ്ദേശത്തോടെ കൂടി

റോഡപകടങ്ങളിൽപ്പെട്ടവരെ സഹായിക്കുന്നവർ) സിവിൽ, ക്രിമിനൽ ബാധ്യതകളിൽ നിന്നും ഒഴിവാക്കുന്നതിനും, താത്പര്യം അനുസരിച്ച് മാത്രം അവരുടെ വിശദാംശങ്ങൾ പോലീസിനോടോ മെഡിക്കൽ ഓഫീസറോടോ വെളിപ്പെടുത്തുന്നതിനുള്ള സാഹചര്യം സൃഷ്ടിക്കൽ.

5. ദേശീയ ഗതാഗത നയം – റോഡ് ഗതാഗതം, റോഡ് ഗതാഗത ആസൂത്രണം, പെർമിറ്റുകൾ നൽകൽ, റോഡ് ഗതാഗത മുൻഗണനാസൂത്രണം എന്നിവയ്ക്ക് പ്രാധാന്യം നൽകികൊണ്ടുള്ള ദേശീയ ഗതാഗതനയം ആവിഷ്ക്കരിക്കൽ
6. നിർബന്ധിത ഇൻഷ്വറൻസ് – ഇന്ത്യയിൽ റോഡപകടങ്ങളിൽപ്പെടുന്നവർക്ക് സ്വയമേവ ഇൻഷ്വറൻസ് പരിരക്ഷണം ലഭിക്കുന്ന "മോട്ടോർ വാഹന അപകട ഫണ്ട്" പദ്ധതി കേന്ദ്ര ഗവൺമെന്റ് തയ്യാറാക്കിയിട്ടുണ്ട്.
7. മോട്ടോർ വാഹനങ്ങളുടെ യന്ത്രവത്കൃത കാര്യക്ഷമത പരിശീലനം– 2018 ഒക്ടോബർ ഒന്നു മുതൽ മോട്ടോർ വാഹനങ്ങളുടെ യന്ത്രവത്കൃത കാര്യക്ഷമത പരിശീലന പരിപാടി ആരംഭിക്കുന്നതാണ്.
8. മോട്ടോർ വാഹന രജിസ്ട്രേഷനും

   ലൈസൻസുകൾ നൽകുന്നതിനും ദേശീയ രജിസ്റ്റർ – ഉപരിതല ഗതാഗത മന്ത്രാലയത്തിന്റെ ആഭിമുഖ്യത്തിൽ വാഹനങ്ങൾ രജിസ്റ്റർ ചെയ്യുന്നതിന് 'വാഹൻ', വാഹന ലൈസൻസ് നൽകുന്നതിന് 'സാരഥി' തുടങ്ങിയ ദേശീയ രജിസ്റ്ററുകൾ നിലവിൽ വന്നു.
9. ഇലക്ട്രോണിക് മോണിട്ടറിംഗ്–

   നഗരങ്ങളിലെ റോഡുകളിലും ദേശീയപാതകൾ, സംസ്ഥാന പാതകൾ എന്നിവിടങ്ങളിലും ഇലക്ട്രോണിക് നിരീക്ഷണ സംവിധാനങ്ങൾ നടപ്പിലാക്കേണ്ടതാണ്.

വാഹൻ –4 (മോട്ടോർ വാഹന രജിസ്ട്രേഷൻ ബന്ധിച്ച വെബ് അധിഷ്ഠിത സോഫ്റ്റ് വെയർ), സാരഥി–4 (മോട്ടോർ വാഹന ഡ്രൈവിംഗ് ലൈസൻസ് സംബന്ധിച്ച വെബ് അധിഷ്ഠിത സോഫ്റ്റ് വെയർ) രാജ്യത്താകമാനം നടപ്പിലാക്കാൻ ഉദ്ദേശിട്ടുള്ളതാണ്. നിലവിലുള്ള ലാമിനേറ്റഡ് കാർഡുകളേക്കാൾ ഗുണമേന്മ കൂടിയവയാണ് 'വാഹൻ, സാരഥി' എന്നീ സംവിധാനങ്ങളിലൂടെ നൽകുന്ന ലൈസൻസുകൾ, രജിസ്ട്രേഷൻ സർട്ടിഫിക്കറ്റുകൾ, സ്മാർട്ട് കാർഡ്, പ്ലാസ്റ്റിക്ക് കാർഡ് എന്നിവ.

## റോഡപകടങ്ങൾ

മോട്ടോർ വാഹന വകുപ്പും പോലീസും ചേർന്ന് നിരവധി റോഡ് സുരക്ഷാ നിയമങ്ങൾ സ്വീകരിച്ചിട്ടും റോഡപകടങ്ങൾ വർദ്ധിച്ച് വരുന്നു. വർദ്ധിച്ച് വരുന്ന റോഡപകടങ്ങൾ ഉൽക്കണ്ഠ ഉളവാക്കുന്നതാണ്. 1980–81 മുതലുള്ള കണക്കുകൾ പരിശോധിച്ചാൽ റോഡപകടങ്ങൾ ക്രമാതീതമായി വർദ്ധിച്ചു വരുന്ന രീതിയാണ് കണ്ടുവരുന്നത്. 1980–81 ൽ 7,064 ആയിരുന്ന റോഡപകടങ്ങൾ 1990–91 ൽ 20,900 ആയും 2000–01 ൽ 34,387 ആയും, 2010–11 ൽ 35,282 ആയും, 2015–16 ൽ 39,137 ആയി വർദ്ധിക്കുകയും 2017–18 ൽ 38,734 ആയി കുറയുകയും ചെയ്തു. വലിയ സംസ്ഥാനങ്ങളായ ഉത്തർപ്രദേശ്, ഗുജറാത്ത്, രാജസ്ഥാൻ എന്നീ സംസ്ഥാനങ്ങളിൽ കേരളത്തെ അപേക്ഷിച്ച് അപകടങ്ങൾ കുറവാണ്. കേരളത്തിലെ റോഡപകടങ്ങൾ ജില്ല തിരിച്ചും അപകടത്തിൽപെടുന്ന വാഹനങ്ങളുടെ എണ്ണം ഇനം തിരിച്ച് യഥാക്രമം അനുബന്ധം 9.11, 9.12 എന്നിവയിൽ ചേർത്തിരിക്കുന്നു.

കേരളത്തിൽ 2017–18–ൽ, 38,734 (പ്രതി ദിനം 106) വാഹനാപകടങ്ങൾ ഉണ്ടായിട്ടുണ്ട്. കെ.എസ്. ആർ. ടി. സി മുഖേന ഉണ്ടായ അപകടങ്ങൾ 1,161 (പ്രതി ദിനം 3) എണ്ണവും, മറ്റ് ബസ്സുകൾ മുഖേന ഉണ്ടായ അപകടങ്ങൾ 2917–ഉം (പ്രതിദിനം 8) ആണ്. 2017–ൽ 65.77 ലക്ഷം ഉണ്ടായിരുന്ന ഇരുചക്രവാഹനങ്ങൾ

**പട്ടിക 9.8** കേരളത്തിലെ റോഡപകട പ്രവണത 2010–17

| വർഷം | മോട്ടോർ വാഹനങ്ങളുടെ എണ്ണം | അപകടങ്ങളുടെ എണ്ണം | അപകടങ്ങൾ / ലക്ഷം വാഹനങ്ങൾ |
|---|---|---|---|
| 2010 | 5,397,652 | 35,633 | 660 |
| 2011 | 6,072,019 | 34,946 | 576 |
| 2012 | 6,870,354 | 35,282 | 514 |
| 2013 | 8,048,673 | 37,204 | 462 |
| 2014 | 8,547,966 | 35,198 | 412 |
| 2015 | 9,421,245 | 37,253 | 395 |
| 2016 | 1,01,71,813 | 39,137 | 385 |
| 2017 | 1,10,30,037 | 38,777 | 351 |
| 2018 | 1,20,42,691 | 38,734 | 322 |

അവലംബം :മോട്ടോർ വാഹന വകുപ്പ്, സംസ്ഥാന ക്രൈം റിക്കോർഡ് ബ്യൂറോ

**ചിത്രം 9.3** കേരളത്തിലെ മോട്ടോർ വാഹന അപകട പ്രവണത




അവലംബം: സ്റ്റേറ്റ് ക്രൈം റെക്കോർഡ്സ് ബ്യൂറോ

2018 ആകുമ്പോഴേക്കും 77.97 ലക്ഷമായി വർദ്ധിച്ചു. പ്രതിവർഷ വളർച്ചാനിരക്ക് 18.6 ശതമാനമാണ്. അതുപോലെ ഇരുചക്ര വാഹനങ്ങൾ മുഖേന ഉണ്ടാകുന്ന അപകടങ്ങൾ 2017–ൽ 15,033 (പ്രതിദിനം 41) ആയിരുന്നത് 2018–ൽ 34,473 (പ്രതിദിനം 94) ആയി വർദ്ധിച്ചു. സംസ്ഥാനത്ത് റിപ്പോർട്ട് ചെയ്യപ്പെട്ടിട്ടുള്ള റോഡപകടങ്ങളിൽ യഥാക്രമം 55 ശതമാനം ഇരുചക്ര വാഹനങ്ങളും 21 ശതമാനം കാറുകൾ മുഖേനയാണ് സംഭവിക്കുന്നത്. കേരളത്തിലെ മോട്ടോർ വാഹന അപകടങ്ങളുടെ പ്രവണത ചിത്രം 9.3ൽ രേഖപ്പെടുത്തിയിരിക്കുന്നു.

കേരളത്തിൽ 2017–18–ൽ രേഖപ്പെടുത്തിയ വാഹനാപകട നിരക്ക് ലക്ഷം വാഹനങ്ങൾക്ക് 322 ആണ്. കഴിഞ്ഞ എട്ട് വർഷങ്ങളിൽ സംസ്ഥാനത്തുണ്ടായ വാഹന വളർച്ചയും, റോഡപകടങ്ങളുടെ എണ്ണവും പട്ടിക 9.8 –ൽ കൊടുത്തിരിക്കുന്നു. റോഡപകടങ്ങൾ സംഭവിക്കുന്നത് വ്യത്യസ്ഥ കാലയളവുകളിൽ വ്യത്യസ്ഥ സമയങ്ങളിൽ ആയതിനാൽ അപകട നിരക്ക് കൂടുതലാണോ കുറവാണോ എന്ന് വ്യക്തമായി നിർവ്വചിക്കാൻ സാദ്ധ്യമല്ല. എന്നാൽ, 2010–ന് ശേഷം ഓരോ വർഷവും അപകടങ്ങൾ/ലക്ഷം വാഹനൾ നിരക്ക് കുറഞ്ഞുവരുന്നത് എടുത്ത് പറയേണ്ട കാര്യം തന്നെയാണ്.

ട്രാഫിക് പോലീസ് റെക്കോർഡുകൾ അനുസരിച്ച്, ഡ്രൈവർമാരുടെ അശ്രദ്ധ മൂലമാണ് മിക്ക റോഡപകടങ്ങളും സംഭവിക്കുന്നത്. എന്നിരുന്നാലും, മോട്ടോർ വാഹനങ്ങൾക്ക് പുറമെ റോഡ് ഡിസൈനിംഗിലെ പോരായ്മ, റോഡുകളുടെ മോശപ്പെട്ട അവസ്ഥ, വഴിയാത്രക്കാരുടെ അശ്രദ്ധ എന്നീ വിവിധ കാരണങ്ങളാലും അപകടങ്ങൾ സംഭവിക്കുന്നുണ്ട്. റോഡുപയോഗിക്കുന്ന വിവിധ വിഭാഗങ്ങളിൽപ്പെട്ടവർക്ക് റോഡ് സുരക്ഷാപരിശീലനം, റോഡ് ഡിസൈനിംഗിലെ പോരായ്മകൾ പരിഹരിക്കൽ, റോഡ് നിർമ്മാണ പ്രവർത്തനങ്ങളുടെ പ്രാഥമിക ഘട്ടത്തിൽ തന്നെ റോഡ് സുരക്ഷാ പ്രവർത്തനങ്ങൾ ആസൂത്രണം ചെയ്യൽ തുടങ്ങിയവയിലൂടെ റോഡപകടങ്ങൾ പരമാവധി കുറയ്ക്കാൻ സാധിക്കും. 2017–18–ൽ കേരളത്തിലുണ്ടായ റോഡപകടങ്ങളുടെ ശതമാനം വഹനങ്ങളുടെ ഇനം തിരിച്ച് ചിത്രം 9.4–ൽ കൊടുത്തിരിക്കുന്നു.

## കേരള സംസ്ഥാന റോഡ് ഗതാഗത കോർപ്പറേഷൻ (കെ.എസ്.ആർ.റ്റി.സി)

സംസ്ഥാനത്തെ ഗതാഗത മേഖലയിലെ ഏറ്റവും വലിയ പൊതുമേഖലാ സ്ഥാപനമാണ് കേരള സംസ്ഥാന റോഡ് ഗതാഗത കോർപ്പറേഷൻ (കെ.എസ്.ആർ.ടി.സി). കെ.എസ്.ആർ.ടി.സി യുടെ മൊത്തം വരുമാനം 1,827.45 കോടി രൂപയിൽ നിന്ന് 2017–18–ൽ 2,006.37 കോടി രൂപയായി വർദ്ധിച്ചു. മൊത്തം റവന്യൂ ചെലവ് 2016–17 –ലെ 2,367.60 കോടി രൂപയിൽ നിന്ന് 2017–18–ൽ 2,621 കോടി രൂപയായി വർദ്ധിച്ചു. പ്രവർത്തന നഷ്ടം 2016–17 ലെ 540.15 കോടി രൂപയെ അപേക്ഷിച്ച് 2017–18–ൽ 614.93 കോടി രൂപയാണ്.

കെ.എസ്.ആർ.ടി.സി യിലെ ആകെയുള്ള 5,635 ബസ്സുകളിൽ 1,204 (21.37 ശതമാനം) ബസ്സുകൾ 10 വർഷമോ അതിലധികമോ പഴക്കമുള്ളതാണ്. കെ.എസ്.ആർ.ടി സി ബസ്സുകളുടെ കാലപ്പഴക്കം സംബന്ധിച്ച വിവരങ്ങൾ അനുബന്ധം 9.13ൽ രേഖപ്പെടുത്തിരിക്കുന്നു. 2016–17 –ൽ കോർപ്പറേഷന്റെ ശരാശരി പ്രതിദിന വരുമാനം 10,925 രൂപയായിരുന്നത് 2017–18–ൽ 11,872 രൂപയായി വർദ്ധിച്ചു. ഈ കാലയളവിൽ 359 ബസ്സുകൾ നിരത്തിൽ നിന്ന് മാറ്റുകയുണ്ടായി. കെ.എസ്.ആർ.ടി.സിയുടെ പ്രവർത്തന കണക്കുകൾ സംബന്ധിച്ച വിവരങ്ങൾ യഥാക്രമം അനുബന്ധം 9.14, 9.15 –ൽ രേഖപ്പെടുത്തുന്നു.

**ചിത്രം 9.4** 2017-18 ൽ കേരളത്തിലെ ഉണ്ടായ റോഡപകടങ്ങളുടെ ശതമാനം വാഹനങ്ങളുടെ ഇനം തിരിച്ച്




അവലംബം:സ്റ്റേറ്റ് ക്രൈം റെക്കോർഡ്സ് ബ്യൂറോ

2017-18 –ൽ കെ.എസ്.ആർ.ടി.സി ഓർഡിനറി, സിറ്റി ബസ്സുകളുടെ യാത്രാ നിരക്ക് കി.മീറ്ററിന് 70 പൈസയായിരുന്നു. സൂപ്പർഫാസ്റ്റ് ബസ്സുകൾക്ക്കി. മീറ്ററിന് 78 പൈസയും, സൂപ്പർ ഡീലക്സ് ബസ്സുകൾക്ക് 100 പൈസയും, എ.സി എയർ ബസ്സുകൾക്ക് 120 പൈസയും, ഹൈടെക് വോള്വോ ബസ്സുകൾക്ക് 145 പൈസ എന്നിങ്ങനെയാണ് മറ്റ് നിരക്കുകൾ. കെ.എസ്.ആർ.ടി.സി ബസ്സുകളുടെ യാത്രനിരക്കിന്റെ ഘടനയെ സംബന്ധിച്ച വിവരങ്ങൾ അനുബന്ധം 9.16–ൽ കൊടുത്തിരിക്കുന്നു.

ഫ്ലീറ്റ് പുനരുദ്ധാരണത്തിന്റെ ഭാഗമായി കെ.എസ്. ആർ.ടി.സി, സ്കാനിയ മുതലായ മൾട്ടി ആക്സിൽ ബസ്സുകൾ ഡീലർമാരിൽ നിന്ന് കരസ്ഥമാക്കി അന്തർ സംസ്ഥാന റൂട്ടുകളിൽ പ്രവർത്തിപ്പിച്ച് വരുന്നു. വർക്ക്ഷോപ്പുകളുടെ ആധുനികവത്ക്കരണം സംബന്ധിച്ച ഹനുമന്തറാവു റിപ്പോർട്ടിലെ നിർദേശങ്ങൾ അനുസരിച്ച് കെ.എസ്.ആർ.ടി.സിയിലെ പ്രമുഖ വർക്ക്ഷോപ്പുകൾ എല്ലാം തന്നെ ആധുനിക യന്ത്രസാമഗ്രികൾ സ്ഥാപിച്ച് നവീകരിച്ചു.

കെ.എസ്.ആർ.ടി.സി യൂണിറ്റുകളുടെ പ്രവർത്തനം മൊത്തത്തിൽ വിശകലനം ചെയ്യുമ്പോൾ 30 ശതമാനത്തോളം യൂണിറ്റുകളുടെ പ്രവർത്തനം മോശമാണ്. ജില്ല തിരിച്ചുള്ള പ്രവർത്തനങ്ങളുടെ വിശദാംശങ്ങൾ അനുബന്ധം 9.17 ൽ നൽകിയിട്ടുണ്ട്. വർദ്ധിച്ച പ്രവർത്തന ചെലവ്, ഉയർന്ന പെൻഷൻ ബാധ്യത, പലിശയുടെ തിരച്ചടവ് വർദ്ധന, ലാഭകരമല്ലാത്ത റൂട്ടുകളിലെ യാത്ര, സൗജന്യ യാത്രകൾ എന്നിവ കെ.എസ്.ആർ.ടി.സിയുടെ മൊത്തം പ്രവർത്തനത്തെ മോശമായി ബാധിക്കുന്ന ഘടകളാണ്.

2009-10 ൽ കെ.എസ്.ആർ.ടി.സി യുടെ ഒക്യുപ്പൻസി റേഷ്യോ 67.14 ശതമാനമായിരുന്നത് 2016–17 ൽ 75.09 ശതമാനമായി വർദ്ധിച്ചെങ്കിലും, സ്വകാര്യ ബസ്സുകളുമായി താരതമ്യപ്പെടുത്തുമ്പോൾ കുറവാണ്. കേരളത്തിൽ പൊതുഗതാഗത രംഗത്ത് സ്വകാര്യ വാഹനങ്ങൾക്കാണ് മേൽകൈ ഉള്ളത്. കെ.എസ്.ആർ.ടി.സി യുടെ വാഹന ഉപയോഗം 81 ശതമാനമാണ്. 12 ശതമാനത്തിലധികം ബസ്സുകൾ അറ്റകുറ്റപണികൾ ആവശ്യമുള്ളവയും, 25.9 ശതമാനം ബസ്സുകൾ പഴക്കം ചെന്നവയുമാണ്. ബസ്സിന് 6.04 എന്ന അനുപാതത്തിലാണ് ജീവനക്കാർ ഉള്ളത്. കെ.എസ്.ആർ.ടി. സി ബസ്സുകളുടെ ബ്രേക്ക്ഡൗൺ നിരക്ക് ലക്ഷം കി.മീറ്ററിന് 6 എന്ന കണക്കിലാണ്. എന്നാൽ, അയൽ സംസ്ഥാനമായ കർണ്ണാടക ആർ.ടി.സി, ബാഗ്ളൂർ മെട്രോ പോളിറ്റൻ ട്രാൻസ്പോർട്ട് കോർപ്പറേഷൻ എന്നിവിടങ്ങളിൽ ഇത് ഒന്നിനും താഴെയാണ്. കെ.എസ്.ആർടി. സി യുടെ ഉടമസ്ഥതയിലുള്ള ബസ്സുകൾ സംബന്ധിച്ച വിവരങ്ങൾ അനുബന്ധം 9.18ൽ കാണിച്ചിരിക്കുന്നു. ഈ കാലയളവിൽ 72 പുതിയ ബസ്സുകൾ നിരത്തിലിറക്കി. കെ.എസ്. ആർ.ടി സി യുടെ പ്രധാന ആഭ്യന്തര സൂചകങ്ങൾ ബോക്സ് 9.4ൽ ചേർത്തിരിക്കുന്നു. കെ.യു. ആർ.റ്റി.സി യുടെ പ്രവർത്തനക്ഷമത സംബന്ധിച്ച വിവരങ്ങൾ അനുബന്ധം 9.19ൽ കൊടുത്തിരിക്കുന്നു.

കുറഞ്ഞ പ്രവർത്തന ക്ഷമത, ബസ്/ ജീവനക്കാർ തമ്മിലുള്ള ഉയർന്ന അനുപാതം, സാമ്പത്തിക നേട്ടമില്ലാത്ത റൂട്ടുകളിലെ സർവ്വീസ്, പ്രായോഗികമല്ലാത്ത ഡിപ്പോകൾ തുടങ്ങിയവയാണ് കെ.എസ്.ആർ.ടി.സി നേരിടുന്ന പ്രശ്നങ്ങൾ/ വെല്ലുവിളികൾ. കെ. എസ്.ആർ.ടി.സി നേരിടുന്ന

**ബോക്സ് 9.4** കെ.എസ്.ആർ.ടി.സി യുടെ 2017-18ലെ പ്രധാന ആഭ്യന്തര സൂചകങ്ങൾ

| | | |
|---|---|---|
| • ശരാശരി ബസ്സുകൾ | – | 5636 |
| • പ്രവർത്തനക്ഷമമായ ബസ്സുകൾ | – | 5,635 |
| • ബസ്സുകളുടെ ശരാശരി കാലപ്പഴക്കം (വർഷം) | – | 7 |
| • കാലപ്പഴക്കമുള്ള വാഹനങ്ങൾ | – | 54ശതമാനം |
| • ജീവനക്കാരുടെഎണ്ണം | – | 38,486 |
| • ബസ് ജീവനക്കാർ അനുപാതം (ആകെ ബസുകൾ) | – | 6.04 |
| • ബസ് ജീവനക്കാർ അനുപാതം (പ്രവർത്തനക്ഷമമായ ബസ്സുകൾ) | – | 7.55 |
| • ബസ് ജീവനക്കാരുടെ കാര്യക്ഷമത (കി.മീ.) /ജീവനക്കാർ /ദിനം) | – | 46.77 |
| • ഇന്ധന ക്ഷമത (കി.മീ./ ലിറ്റർ) | – | 4.5 |
| • ഒക്യുപൻസിറേഷ്യോ | – | 75.09 ശതമാനം |

അവലംബം: കെ.എസ്.ആർടി.സി

ഗുരുതരമായ പ്രശ്നങ്ങളും വെല്ലുവിളികളും മനസ്സിലാക്കി നിർദ്ദേശങ്ങൾ സമർപ്പിക്കുന്നതിന് പ്രൊഫഷണൽ സാങ്കേതിക സാമ്പത്തിക പഠനം അനിവാര്യമാണ്.

2017-18, 2018-19 വർഷങ്ങളിൽ കെ.എസ്.ആർ.ടി. സിക്ക് വിവിധ പദ്ധതികൾക്കായി അനുവദിച്ച പദ്ധതി വിഹിതം, ചെലവ് എന്നിവ സംബന്ധിച്ച വിശദാംശങ്ങൾ പട്ടിക 9.9ൽ കൊടുത്തിരിക്കുന്നു.

## 2017-18ൽ കെ.എസ്.ആർ.ടി.സി തുടക്കമിട്ട വിവിധ പ്രവർത്തനങ്ങൾ

1. കേരള സർക്കാർ പ്രഖ്യാപിച്ച പുനരുദ്ധാരണ പാക്കേജിന്റെ ഭാഗമായി, നിലവിലെ ഉയർന്ന നിരക്കും കുറഞ്ഞ തിരിച്ചടവ് കാലവധിയുമുള്ള വായ്പക്ക് പകരമായി, 3100 കോടി രൂപ 20 വർഷത്തേക്ക് ബാങ്ക് കൺസോർഷ്യത്തിൽ നിന്നും 9.20 ശതമാനം കുറഞ്ഞ പലിശനിരക്കിൽ ബാങ്ക് വായ്പയെടുത്ത് 60 കോടി രൂപ ലാഭം നേടുവാൻ കെ.എസ്.ആർ.ടി.സി ശ്രമിച്ച് വരുന്നു.
2. കെ.എസ്.ആർ.ടി.സിയുടെ പ്രവർത്തനങ്ങളെ കുറിച്ച് പഠിച്ച് നിർദേശങ്ങൾ സമർപ്പിക്കാൻ സംസ്ഥാന ഗവണ്മെന്റ് നിയമിച്ച പ്രൊഫസർ സുശീൽ ഖന്ന നിർദ്ദേശമനുസരിച്ച് വരുമാനം കുറഞ്ഞ കി.മി പ്രതി ഷെഡ്യൂൾ/ റൂട്ടുകളെ ഭേദപ്പെട്ട വരുമാനം നേടത്തക്ക വിധത്തിൽ പുനഃക്രമീകരിക്കേണ്ടതാണ്.
3. ദേശിയ ശരാശരിക്ക് തുല്യമായി ബസ്സിന്റെയും ജീവനക്കാരുടേയും അനുപാതം കുറയ്ക്കുന്നതിനായി സിംഗിൾ ഡ്യൂട്ടി സമ്പ്രദായം ഏർപ്പെടുത്തി.
4. കെ എസ് ആർ ടി സി മാനേജ്മെന്റ് തലത്തിൽ പരിചയ സമ്പന്നരായ ഉദ്യോഗസ്ഥരെ നിയമിച്ചു.

**പട്ടിക 9.9** കെ.എസ്.ആർ.ടി.സിയുടെ വിവിധ പദ്ധതികൾക്കായി 2017-18, 2018-19 വർഷങ്ങളിൽ അനുവദിച്ച പദ്ധതി വിഹിതവും ചെലവും സംബന്ധിച്ച വിവരങ്ങൾ

| ക്രമ നം. | പദ്ധതി | 2017-18 വാർഷിക പദ്ധതി | | | 2018-19 വാർഷിക പദ്ധതി | | |
|---|---|---|---|---|---|---|---|
| | | വിഹിതം | ചെലവ് | ശതമാനം | വിഹിതം | ചെലവ് | ശതമാനം |
| 1 | അടിസ്ഥാന സൗകര്യ വികസനവും ഡിപ്പോകളുടെ ആധുനിക വൽക്കരണവും | 990 | 450 | 45.45 | 3,464.00 | 482.7 | 13.93 |
| 2 | ഇ ഗവർണൻസും സമ്പൂർണ കമ്പ്യൂട്ടർവൽക്കരണവും | 1,210.00 | 495 | 40.91 | 1,330.00 | 0 | 0 |
| 3 | ഡ്രൈവർമാർ, സാങ്കേതിക പ്രവർത്തകർ, ഉദ്യോഗസ്ഥർ എന്നിവർക്കുള്ള പരിശീലനം | 110 | 110 | 100 | 120 | 1.2 | 1 |
| 4 | ആധുനിക വൽക്കരണവും ഗുണപരമായ വാഹന മെച്ചപ്പെടുത്തലും | 2,158.00 | 2,158.00 | 100 | 1 | 0 | 0 |
| | ആകെ | 4,468.00 | 3,213.00 | 71.91 | 4,915.00 | 483.9 | 9.85 |

അവലംബം: പ്ലാൻസ്പേസ്

**ബോക്സ് 9.5** വൈദ്യുത ഗതാഗത നയം

ഏതൊരു നവീനതയ്ക്കും തുടക്കമിട്ട് മുൻപന്തിയിൽ എത്തിയിട്ടുള്ള കേരളം, വൈദ്യുത വാഹന നയരൂപീകരണത്തിനും തുടക്കമിടുകയുണ്ടായി. സംസ്ഥാനത്തിന്റെ കരട് വൈദ്യുത ഗതാഗത നയ രൂപീകരണത്തിന് സംസ്ഥാന സർക്കാർ സ്പെഷ്യൽ ടാസ്ക് ഫോഴ്സ് രൂപീകരിക്കുകയും ഭാരത സർക്കാരിന്റെ ഊർജ്ജവകുപ്പ് മന്ത്രാലയത്തിലെ മുഖ്യ ഉപദേഷ്ടാവായ പ്രൊഫ ജുൻജുൻവാല അധ്യക്ഷനായ സമിതിയെ ചുമതലപ്പെടുത്തുകയും ചെയ്തു . ഇത് അനുസരിച്ച് കരട് വൈദ്യുത ഗതാഗത നയത്തിന് കമ്മിറ്റി രൂപം നൽകുകയും റിപ്പോർട്ട് സർക്കാരിന്റെ അംഗീകാരത്തിനായി സമർപ്പിക്കുകയും ചെയ്തു. സംസ്ഥാന സർക്കാർ ഇത് വൈദ്യുത ഗതാഗത നയമായി അംഗീകരിച്ച് ഉത്തരവ് (G.O(MS)NO.58/2018/Trans തിയ്യതി സെപ്റ്റംബർ 29, 2018) ഇറക്കി.

**വീക്ഷണം**

ഷെയേർഡ് മൊബിലിറ്റി, മികച്ച ഗതാഗത സൗകര്യം എന്നിവ ഉറപ്പ് വരുത്തുന്നതിന് വൈദ്യുത ഗതാഗതം ഉപാധിയായി സ്വീകരിച്ച് പാരിസ്ഥിതിക സന്തുലനം ഉറപ്പ് വരുത്തി മലിനീകരണ നിയന്ത്രണം, ഊർജ്ജ ക്ഷമത, സംരക്ഷണം എന്നിവയിലൂടെ ഒരു മികച്ച വൈദ്യുത ഗതാഗത സാഹചര്യം കേരളത്തിൽ സൃഷ്ടിക്കുക.

**വൈദ്യുത വാഹനങ്ങളുടെ ലക്ഷ്യമിട്ട എണ്ണം**

2022: നിരത്തിൽ 1 മില്യൺ ഇലക്ട്രിക്ക് വാഹനങ്ങൾ

2020: പരീക്ഷണാടിസ്ഥാനത്തിൽ 200,000 ടൂവീലറുകൾ, 50,000 ത്രീവീലറുകൾ, 1,000 ഗുഡ്സ് ക്യാരിയറുകൾ, 3000 ബസ്സുകൾ, 100 കടത്ത് വള്ളങ്ങൾ

**തന്ത്രപ്രധാന നടപടികൾ**

താഴെ പറയുന്ന തന്ത്രപ്രധാന നടപടികളിലൂടെ വൈധ്യുധ വാഹനങ്ങൾ തെരഞ്ഞെടുക്കുന്നതിന് കഴിവും സ്വീകാര്യതയും മെച്ചപ്പെടുത്തുക എന്നതാണ് ഈ നയത്തിലൂടെ ലക്ഷ്യമിടുന്നത്:

1. ബസ്സുകളും സർക്കാർ വാഹനങ്ങളും തമ്മിലുള്ള അന്തരം (ഉണ്ടെങ്കിൽ) കണക്കിലെടുക്കേണ്ടതാണ്.
2. പല തരത്തിലുള്ള വാഹനങ്ങൾ ഒരേ സമയം ചാർജ്ജ് ചെയ്യാൻ തക്ക ഇന്റർഓപ്പറബിൾ ചാർജിങ് സൗകര്യം.
3. പ്രാദേശിക നിർമ്മാണ പ്രവർത്തങ്ങളെ പ്രോത്സാഹിപ്പിക്കൽ.
4. ഷെയേർഡ് മൊബിലിറ്റി സൗകര്യത്തെക്കുറിച്ച് ബോധവൽക്കരണവും പ്രോത്സാഹനവും.
5.മാനവശേഷി വികസനവും പുനഃ നൈപുണ്ണ്യ വികസന പരിപാടികളും.

അവലംബം: സർക്കാർ ഉത്തരവ് (എംഎസ്) നം.58/2018/ട്രാൻസ് തിയ്യതി 29.9.2018, കരട് ഗതാഗത നയം.

## റോഡ് ഗതാഗത മേഖല അഭിമുഖീകരിക്കുന്ന പ്രശ്നങ്ങൾ, വെല്ലുവിളികൾ, മുന്നോട്ടുള്ള വഴി

സംസ്ഥാനത്തെ മിക്കവാറും റോഡുകൾക്ക് നിലവിലുള്ള ഗതാഗത ബാഹുല്യം നേരിടുന്നതിനാവശ്യമായ വീതിയുള്ളവയല്ല. നാലിലൊന്ന് റോഡുകൾ മാത്രമേ രണ്ടുവരിപാതകളോ നാലുവരി പാതകളോ ആയിട്ടുള്ളൂ. ദേശീയ പാതകളിൽ, ഏകദേശം 12 ശതമാനം മാത്രമാണ് നാലുവരി പാതകൾ. ബാക്കിയുള്ളവ ഒറ്റവരിപാതകളോ ഇടത്തരം പാതകളോ ആണ്. മൊത്തം റോഡ് ശൃംഖലയുടെ 8 ശതമാനം മാത്രം വരുന്ന ദേശീയ പാതകൾ, സംസ്ഥാന പാതകൾ എന്നിവയിലൂടെയാണ് അന്തർ സംസ്ഥാന അന്തർ നഗര ഗതാഗതം കൂടുതലും നടക്കുന്നത്. ഗതാഗത ആവശ്യങ്ങൾ കണക്കിലെടുക്കുമ്പോൾ നിലവിലുള്ള റോഡുകളുടെ നിലവാരം ഉയർത്തേണ്ടത് അത്യാവശ്യമാണ്. ട്രാഫിക്ക് തിരക്ക്, കാലതാമസം, ലക്ഷ്യസ്ഥാനങ്ങളിൽ എളുപ്പത്തിൽ എത്തിച്ചേരൽ, അപകടങ്ങൾ കുറയ്ക്കൽ എന്നീ ഘടകങ്ങൾ പരിഗണിക്കുമ്പോൾ നിലവിലുള്ള റോഡുകളുടെ ഗുണനിലവാരം മെച്ചപ്പെടുത്തേണ്ടതുണ്ട്. മിക്കവാറും എല്ലാ പൊതുമരാമത്ത് വകുപ്പ് റോഡുകൾക്കും നിലവാരം മെച്ചപ്പെടുത്തേണ്ടതും, വീതി വർദ്ധിപ്പിക്കേണ്ടതും, റോഡു സുരക്ഷാ സംവിധാനങ്ങൾ ഏർപ്പെടുത്തേണ്ടതും അത്യാവശ്യമാണ്.

സംസ്ഥാനത്തിന്റെ റോഡ് വികസനത്തിന് മുൻഗണന നിച്ഛയിക്കാൻ ചില കർമ്മ പദ്ധതികൾ ആവിഷ്ക്കരിക്കേണ്ടതുണ്ട്. സംസ്ഥാന പാതകളുടെയും, പ്രധാന ജില്ലാ റോഡുകളുടെയും ഡ്രെയിനേജ് സൗകര്യങ്ങൾ മെച്ചപ്പെടുത്തേണ്ടതാണ്. പുതിയ റോഡ് വികസന സംരംഭങ്ങളായ മലയോര ഹൈവേ, തീരദേശ ഹൈവേ, ബൈപ്പാസ്സുകൾ തുടങ്ങിയവ പതിമൂന്നാം പഞ്ചവത്സര പദ്ധതി കാലത്ത് പൂർത്തിയാക്കേണ്ട പദ്ധതികളാണ്.

സംസ്ഥാനപാതകൾ, പ്രധാനപ്പെട്ട ജില്ലാ റോഡുകൾ, സിറ്റി റോഡുകൾ മുതലായവയിൽ ചില ഉചിതമായ സാങ്കേതിക മാറ്റങ്ങളായ ജ്യോമട്രിക്കൽ ഇംപ്രൂവ്മെൻറ്, ജംഗ്ഷൻ ഇംപ്രൂവ്മെൻറ്, നടപ്പാത മെച്ചപ്പെടുത്തൽ, യുട്ടിലിറ്റി ഡക്ടുകൾ, സാങ്കേതിക തിരുത്തലുകൾ, മെയിൻറനൻസ് കോൺട്രാക്റ്റുകൾ എന്നിവയിലൂടെ

റോഡുകളുടെ പുനർ നിർമ്മാണ പ്രവർത്തനങ്ങൾ ആസൂത്രണം ചെയ്ത് നടപ്പാക്കേണ്ടതുണ്ട്. ഗതാഗത സൗകര്യം മെച്ചപ്പെടുത്തുന്നതിന് റോഡ് വക്കിലെ പാർക്കിംഗ് സമ്പ്രദായം മെച്ചപ്പെടുത്തേണ്ടതുണ്ട്.

ഭൗതിക പശ്ചാത്തല ദാതാക്കളായ പൊതുമരാമത്ത് വകുപ്പ്, റെയിൽവെ, ഉൾനാടൻ ജലഗതാഗത അതോറിറ്റി, വിമാനത്താവളങ്ങൾ, ചരക്ക് ഗതാഗത ഏജൻസികൾ എന്നിവയുടെ ഏകോപനം ഗതാഗത പശ്ചാത്തല മേഖലയുടെ പ്രവർത്തനത്തിന് ആവശ്യമാണ്. ബഹുവിധ ഗതാഗത ശൃംഖലയുടെ ഏകോപനം പശ്ചാത്തല മേഖലയുടെ പ്രവർത്തനം സുഗമമാക്കുന്നു.

## റെയിൽവെ

ഒറ്റ മാനേജ്മെന്റിന് കീഴിലെ ലോകത്തെ രണ്ടാമത്തെ വലിയ ശൃംഖലയാണ് ഇന്ത്യൻ റെയിൽവെ സിസ്റ്റം. ഇന്ത്യയിൽ ഏറ്റവും കുറഞ്ഞ നിരക്കിലുള്ള യാത്ര റെയിൽവെ സാധ്യമാക്കുന്നു. 90,803 കി.മീറ്റർ ദൈർഘ്യമുള്ള റെയിൽവെ ശൃംഖലക്ക് 66,030 കി.മീറ്റർ റൂട്ട് ദൈർഘ്യവും, 7,137 സ്റ്റേഷനുകളും ഉണ്ട്. അമേരിക്ക, റഷ്യ, ചൈന എന്നീ രാജ്യങ്ങൾ കഴിഞ്ഞാൽ ലോകത്തെ ഏറ്റവും വലിയ നാലാമത്തെ റെയിൽവെ ശൃംഖലയാണ് ഇന്ത്യയുടേത്. 1,257 കിലോ മീറ്റർ റൂട്ട് ദൈർഘ്യവും 1,588 കിലോ മീറ്റർ ട്രാക്കുകളും അടങ്ങിയ കേരളത്തിലെ റെയിൽവെ ശൃംഖല ഇന്ത്യൻ റെയിൽവെ ഭൂപടത്തിൽ മുന്തിയ സ്ഥാനമാണ് നേടിയിട്ടുള്ളത്. ദക്ഷിണ റെയിൽവെ യുടെ തിരുവനന്തപുരം, പാലക്കാട് ഡിവിഷനുകളാണ് കേരളത്തിലുള്ളത്. പാലക്കാട് ഡിവിഷന് 76 എക്സ്പ്രസ് ട്രെയിനുകളും 49 പാസഞ്ചർ ട്രെയിനുകളും, പ്രതിദിനം 2.16 ലക്ഷം യാത്രക്കാരുമാണുള്ളത്. എന്നാൽ തിരുവനന്തപുരം ഡിവിഷനിൽ 80 എക്സ്പ്രസ് ട്രെയിനുകളും, 60 പാസഞ്ചർ ട്രെയിനുകളും ദിനംപ്രതി 2.6 ലക്ഷം യാത്രികരും ഉണ്ട്. സംസ്ഥാനത്ത് കൂടി കടന്ന് പോകുന്ന റെയിൽവെ ലൈനുകൾ ബ്രോഡ്ഗേജുകളാക്കി മാറ്റിയിട്ടുണ്ട്. സംസ്ഥാനത്ത് നിലവിലുള്ള ഏകദേശം 200 റെയിൽവെ സ്റ്റേഷനുകൾ, സംസ്ഥാനത്തെ വിവിധ പ്രദേശങ്ങളേയും രാജ്യത്തെ പ്രധാനപ്പെട്ട സ്ഥലങ്ങളെയും തമ്മിൽ റെയിൽവെ ബന്ധിപ്പിക്കുന്നു. റെയിൽവെ മേഖലയിൽ പുതിയ ലൈനുകൾക്കായുള്ള സാധ്യതാ പഠനങ്ങൾ നടന്നു വരുന്നു.

## കേരള റെയിൽ ഡെവലപ്പ്മെന്റ് കോർപ്പറേഷൻ (കെ.ആർ.ഡി.സി.എൽ)

കേരളത്തിലെ പ്രധാന റെയിൽവെ പശ്ചാത്തല വികസന പദ്ധതികൾ നടപ്പിലാക്കുന്നതിനായി രൂപീകരിക്കപ്പെട്ട കേന്ദ്ര–സംസ്ഥാന സർക്കാരുകളുടെ സംയുക്ത സംരംഭമാണ് കേരള റെയിൽ ഡെവലപ്പ്മെന്റ് കോർപ്പറേഷൻ (കെ.ആർ.ഡി.സി.എൽ). 51 ശതമാനം സംസ്ഥാന സർക്കാർ ഓഹരിയും, 49 ശതമാനം കേന്ദ്രസർക്കാർ ഓഹരിയോടെ ഭാവിയിൽ സംസ്ഥാനത്ത് നിലവിൽ വരുന്ന റെയിൽവെ പദ്ധതികൾ നടപ്പിലാക്കുന്നതിനുള്ള സ്പെഷ്യൽ പർപ്പസ് വെഹിക്കിൾ സംരംഭമാണ് ഇത്.

ഏറ്റെടുക്കുന്ന സംരംഭത്തിന്റെ അടിസ്ഥാനത്തിൽ പ്രസ്തുത സംയുക്ത സംരംഭ കമ്പനിക്ക് 100 കോടി രൂപ മൂലധന നിക്ഷേപമായി ആവശ്യമാണ്. റെയിൽവെ മന്ത്രാലയത്തിന്റെയും (റെയിൽവെ ബോർഡ്) സംസ്ഥാന സർക്കാരിന്റേയും അനുമതിയോടെ പ്രസ്തുത മൂലധനത്തിൽ മാറ്റം വരുത്താവുന്നതാണ്.2017–18ൽ കെ.ആർ.ഡി.സി.എൽ വികസനത്തിനായി തെരഞ്ഞെടുത്തിട്ടുള്ള പദ്ധതികൾ സംബന്ധിച്ച വിവരങ്ങൾ പട്ടിക 9.10ൽ കൊടുത്തിരിക്കുന്നു.

## കൊച്ചി മെട്രോ റെയിൽ പ്രൊജക്റ്റ് (കെഎംആർപി)

കൊച്ചി നഗരത്തിന്റെ ഗതാഗത പ്രശ്നങ്ങൾ പരിഹരിക്കുന്നതിനായി കേരള സർക്കാരിന്റെ ഒരു ഫ്ലാഗ്ഷിപ്പ് പരിപാടിയാണ് കൊച്ചി മെട്രോ റെയിൽ പദ്ധതി (കെ.എം.ആർ.പി). ഭാരത സർക്കാരിന്റെയും, കേരള സർക്കാരിന്റെയും സംയുക്ത സംരംഭമായ പ്രസ്തുത പദ്ധതി, കൊച്ചി മെട്രോ റെയിൽ ലിമിറ്റഡ് (കെ. എം.ആർ.എൽ) സ്പെഷ്യൽ പർപ്പസ് വെഹിക്കിൾ രീതിയിലാണ് നടപ്പിലാക്കുന്നത്. 5,181.79 കോടി രൂപ അടങ്കൽ വരുന്ന ഈ പദ്ധതിക്ക് 2012 ജൂലൈയിൽ ആലുവ മുതൽ പേട്ട വരെ 25.6 കി.മീ. നീട്ടുന്നതിന് സർക്കാർ അംഗീകാരം നൽകി. പ്രസ്തുത പദ്ധതി നടപ്പിലാക്കുന്നതിനായി കെ.എം.ആർ.എൽ, ഭാരത സർക്കാർ, ഡൽഹി മെട്രോ റെയിൽ കോർപ്പറേഷൻ ലിമിറ്റഡ് (ഡി.എം.ആർ.സി) എന്നിവരുമായി ഒരു ത്രികക്ഷി കരാർ ഒപ്പുവെച്ചിട്ടുണ്ട്. വിശദ വിവരങ്ങൾ പട്ടിക 9.11 ൽ കൊടുത്തിരിക്കുന്നു.

ആലുവ മുതൽ പാലാരിവട്ടം വരെയുള്ള 13.4 കി.മീറ്റർ ദൈർഘ്യത്തിലുള്ള 11 സ്റ്റേഷനുകൾ ഉൾപ്പെടുന്ന ഒന്നാം റീച്ച് 19.6.2017–ൽ ഉത്ഘാടനം ചെയ്തു. പാലാരിവട്ടം മുതൽ മഹാരാജാസ് കോളേജ് വരെയുള്ള 4.892 കി.മീറ്റർ ദൈർഘ്യത്തിലെ 5 സ്റ്റേഷനുകൾ ഉൾപ്പെടുന്ന II എ റീച്ചിന്റെ ഉത്ഘാടനം നവംബർ 3, 2018–ൽ നടന്നു. മഹാരാജാസ് കോളേജ് മുതൽ പേട്ട വരെ 7.32 കി.മീറ്റർ ദൈർഘ്യം വരുന്ന 6 സ്റ്റേഷനുകൾ ഉൾപ്പെടുന്ന II ബി റീച്ച് 2019 ൽ കമ്മീഷൻ ചെയ്യാൻ സാധിക്കുമെന്ന് പ്രതീക്ഷിക്കുന്നു. കെ.എം.ആർ.എല്ലിന്റെ 30.05.2017 –ന് ചേർന്ന ബോർഡ് യോഗം ആലുവ മുതൽ പേട്ട വരെയുള്ള ഒന്നാം ഘട്ട വികസനത്തിന്റെ മൊത്തം പദ്ധതി തുക 5,687.79 കോടി രൂപയായി പുതുക്കി നിശ്ചയിക്കുന്നതിനും അതിന് ആവശ്യമായ

**പട്ടിക 9.10** 2017-18ലെ കെ.ആർ.ഡി.സി.എൽ പ്രകടന വിലയിരുത്തൽ

ഒന്നാം ഘട്ടം – അഞ്ച് പദ്ധതികൾ

| ക്രമ. നം. | പദ്ധതികൾ | പ്രകടനം വിലയിരുത്തൽ |
|---|---|---|
| 1 | തലശ്ശേരിയെയും മൈസൂറിനേയും തമ്മിൽ മാനന്തവാടി വഴി ബന്ധിപ്പിക്കുന്ന പുതിയ ബ്രോഡ് ഗേജ് ലൈൻ | സാധ്യതാ പഠന റിപ്പോർട്ട് 2017 ൽ റെയിൽവേ ബോർഡിന് മുൻപാകെ സമർപ്പിച്ചു. വിശദ പദ്ധതി പഠന റിപ്പോർട്ട് 2018 നവംബറിന് മുൻപായി സമർപ്പിക്കാൻ റെയിൽവേ ബോർഡ് നിർദേശിച്ചു. ഇത് സംബന്ധിച്ച സർവ്വേ നടപടികൾ കർണാടക സംസ്ഥാനത്തിൽ നടന്നുവരികയാണ്. അതിനാൽ വിശദ പദ്ധതി പഠന റിപ്പോർട്ട് അവരുടെ കൂടി അംഗീകാരത്തിന്റെ അടിസ്ഥാനത്തിൽ മാത്രമേ സമർപ്പിക്കാനാവൂ. |
| 2 | തിരുവനന്തപുരത്തെയും കാസർഗോഡിനെയും തമ്മിൽ ബന്ധിപ്പിക്കുന്ന നിർദ്ദിഷ്ട 3-ാമതും 4- ാമതും ബ്രോഡ് ഗേജ് റെയിവേ ലൈൻ | പദ്ധതിയുടെ മുൻ-സാധ്യതാ പഠന റിപ്പോർട്ട് 2017 ഡിസംബറിൽ റെയിൽവേ ബോർഡിന് സമർപ്പിച്ചു. ഇത് സംബന്ധിച്ച് നിലവിലെ റെയിൽവേ പദ്ധതികളുടെ മാനദണ്ഡങ്ങൾക്കും നടപടിക്രമങ്ങൾക്കും അനുസരിച്ച് വിശദ പഠന റിപ്പോർട്ട് സമർപ്പിക്കുവാൻ ബോർഡ് ആവശ്യപ്പെട്ടു. |
| 3 | വാണിജ്യ വികസന പദ്ധതി അനുസരിച്ച് നിർമ്മിക്കുന്ന എറണാകുളത്തെ പുതിയ ടെർമിനൽ സ്റ്റേഷൻ | കൊച്ചിയിലെ കിറ്റ്കോ തയ്യാറാക്കിയ വിശദ പഠന റിപ്പോർട്ട് കെ ആർ ഡി സി എൽ അംഗീകരിച്ചു. വിശദ പഠന റിപ്പോർട്ട് സമർപ്പി ക്കാൻ റെയിൽവേ ബോർഡ് ആവശ്യപ്പെട്ടു. കെ ആർ ഡി സി എൽ റെയിൽവേ മുൻപാകെ ഈ വിഷയം അവതരിപ്പിക്കുകയും വസ്തു സംബന്ധമായ പ്രശ്നങ്ങളെ സൂചിപ്പിക്കുകയും ചെയ്തു. അന്തിമ തീർപ്പിനായി ഇപ്പോൾ ഇത് റെയിൽവേ ബോർഡിന്റെ പരിഗണനയിലാണ്. |
| 4 | നിലമ്പൂർ മുതൽ നഞ്ചങ്കോട് വരെ പുതിയ ബ്രോഡ് ഗേജ് പാതയുടെ നിർമ്മാണം | കർണാടകയിൽ ഇത് സംബന്ധിച്ച വിശദമായ സർവ്വേ നടപടികൾ ആരംഭിക്കാൻ കെ ആർ ഡി സി എൽ കർണാടക വനം വകുപ്പ് അധികൃതരോട് അനുവാദം ചോദിച്ചു. ഏജൻസി മുഖേന ഇത് ഏറ്റെടുത്ത് നടപ്പിലാക്കുവാൻ കെആർഡിസിഎൽ തീരുമാനിച്ചു. |
| 5 | കേരളത്തിൽ പാലക്കാട് തിരുവനന്തപുരം ഡിവിഷനുകളിലെ റെയിൽവേ മേൽപ്പാതകളുടെയും അടിപ്പാതകളുടെയും നിർമ്മാണം | 2018 ഏപ്രിലിൽ കേരള ചീഫ് സെക്രട്ടറിയുടെയും സതേൺ റെയിൽവേ ജനറൽ മാനേജരുടെയും സംയുക്ത യോഗത്തിൽ 27 റെയിൽവേ ഓവർബ്രിഡ്ജുകളുടെയും അടിപ്പാതകളുടെയും നിർമാണം ഏറ്റെടുത്ത് നടത്തുവാൻ കെആർഡിസിഎൽ നെ ചുമതലപ്പെടുത്തി. ഇതനുസരിച്ച് എസ്റ്റിമേറ്റ് തയ്യാറാക്കൽ നടപടികൾ കെആർഡിസിഎൽ ആരംഭിച്ചു. |

അവലംബം: കേരള റെയിൽ ഡെവലപ്പ്മെന്റ് കോർപ്പറേഷൻ ലിമിറ്റഡ് (കെ ആർ ഡി സി എൽ)

**പട്ടിക 9.11** കൊച്ചി മെട്രോ- വിശദ വിവരങ്ങൾ

| ക്രമ നമ്പർ | ബന്ധിപ്പിക്കുന്ന സ്ഥലങ്ങൾ | ദൈർഘ്യം (കി.മീ) | അടങ്കൽ തുക (രൂപ കോടിയിൽ) |
|---|---|---|---|
| ഒന്നാംഘട്ടം | ആലുവ - പേട്ട (22 സ്റ്റേഷനുകൾ) | 25.6 | 5,181.79 (യഥാർത്ഥ നിരക്ക്)<br>5687.79 (പുതുക്കിയ നിരക്ക്) |
| ഒന്നാംഘട്ടം (എ) | പേട്ട - എസ്.എൻ ജംഗ്ഷൻ (എക്സ്റ്റെൻഷൻ) | 2 | 359.00 |
| ഒന്നാംഘട്ടം (ബി) | എസ് എൻ ജംഗ്ഷൻ മുതൽ തൃപ്പൂണിത്തുറ വരെ | 1.2 | 355.70 |
| രണ്ടാംഘട്ടം | ജവഹർലാൽ നെഹ്റു സ്റ്റേഡിയം മുതൽ ഐ ടി സിറ്റി കാക്കനാട് വരെ | 11 | 2,310.00 |

അവലംബം: കെ എം ആർ എൽ

ഭരണാനുമതി സർക്കാരിൽ നിന്നും ലഭിക്കുമെന്ന് പ്രതീക്ഷ പ്രകടിപ്പിക്കുകയും ചെയ്തു. ആഗസ്റ്റ് 31, 2018 വരെയുള്ള ഒന്നാം ഘട്ട വികസന പ്രവർത്തനങ്ങളുടെ സാമ്പത്തിക പുരോഗതി വിലയിരുത്തുമ്പോൾ യഥാർത്ഥ തുകയുടെ 95.27 ശതമാനവും പുതുക്കിയ നിരക്കിന്റെ 86.79 ശതമാനവും ഉപയോഗിക്കാൻ സാധിച്ചിട്ടുണ്ട്. മഹാരാജാസ് മുതൽ പേട്ട വരെയുള്ള ഘട്ടത്തിന്റെ 47.55 ശതമാനം ഭൗതിക നേട്ടവും കൈവരിക്കാൻ കഴിഞ്ഞിട്ടുണ്ട്.

## തിരുവനന്തപുരം കോഴിക്കോട് നഗരങ്ങളിലെ ലൈറ്റ് മെട്രോ പദ്ധതി.

ഒരു മാസ് റാപിഡ് ട്രാൻസിറ്റ് സിസ്റ്റം (എം.ആർ.റ്റി. എസ്സ്) എന്ന നിലയിൽ തിരുവനന്തപുരത്തും, കോഴിക്കോട്ടും ലൈറ്റ് മെട്രോ പദ്ധതി നടപ്പിലാക്കുന്നതിനായി കേരളാ റാപിഡ് ട്രാൻസിറ്റ് സിസ്റ്റം കോർപ്പറേഷൻ ലിമിറ്റഡ് (കെ.ആർടി. എൽ) എന്ന സ്പെഷ്യൽ പർപ്പസ് വെഹിക്കിൾ രൂപീകരിച്ചു. ഡൽഹി മെട്രോ റെയിൽ കോർപ്പറേഷൻ (ഡി.എം. ആർ.സി) ഇതിന്റെ വിശദമായ പദ്ധതി റിപ്പോർട്ട് (ഡി. പി.ആർ) തയ്യാറാക്കിയിട്ടുണ്ട്. മെട്രോ പദ്ധതികൾക്ക് കേരള സർക്കാർ 6,728 കോടി രൂപയുടെ ഭരണാനുമതി നൽകിയിട്ടുണ്ട്. ഇതിൽ സംസ്ഥാന സർക്കാരിന്റെ വിഹിതം 1,619 കോടി രൂപയും, കേന്ദ്ര ഗവണ്മെന്റിന്റെ വിഹിതം 1,278 കോടി രൂപയും വായ്പാ വിഹിതം 3,831 കോടി രൂപയുമാണ്.

രാജ്യത്തെ പുതിയ മെട്രോ പദ്ധതികൾക്ക് കേന്ദ്ര സർക്കാരിൽ നിന്നും ധനസഹായം ലഭ്യമാക്കുന്നതിന്

**പട്ടിക 9.12** ജലമെട്രോ ധനകാര്യ രീതി (തുക കോടിയിൽ)

| സ്രോതസ്സ് | ഒന്നാം ഘട്ടം | രണ്ടാം ഘട്ടം | അനുബന്ധ പശ്ചാത്തലം | ആകെ |
|---|---|---|---|---|
| വായ്പ | 181.81 | 132.78 | 265.12 | 579.71 |
| ഓഹരി (ഇക്വിറ്റി) | 32.08 | 23.43 | 46.79 | 102.3 |
| ആകെ | 213.89 | 156.21 | 311.91 | 682.01 |

അവലംബം- കെ.എം.ആർ.എൽ

നിർദ്ദേശങ്ങൾ സമർപ്പിക്കുന്നതിനായി 2017 ആഗസ്റ്റ് മാസത്തിൽ കേന്ദ്ര സർക്കാർ പുതുക്കിയ മാർഗ്ഗനിർദ്ദേശം പുറപ്പെടുവിച്ചു. നിലവിൽ കേന്ദ്ര സർക്കാരിന്റെ പരിഗണനയിലുള്ള മെട്രോ റെയിൽ പദ്ധതികൾക്കും ഈ മാർഗ്ഗ നിർദ്ദേശങ്ങൾ ബാധകമാണ്. അതിനാൽ, തിരുവനന്തപുരം, കോഴിക്കോട് നഗരങ്ങളിലെ ലൈറ്റ് മെട്രോ പദ്ധതിയും പ്രസ്തുത മാർഗ്ഗനിർദ്ദേശങ്ങൾക്കനുസൃതമായി ഭേദഗതി ചെയ്യേണ്ടതാണ്. സംസ്ഥാന സർക്കാരിന്റെ അനുമതി ലഭ്യമായതിനുശേഷം കേന്ദ്ര സർക്കാരിന്റെ അനുമതിയ്ക്കായി പ്രൊപ്പോസൽ ഹൗസിങ് ആന്റ് അർബൻ അഫയേഴ്സ് മന്ത്രാലയത്തിലേക്ക് (എം.ഒ.എച്ച്.യു.എ) അയയ്ക്കുന്നതാണ്.

തിരുവനന്തപുരത്തെ ലൈറ്റ് മെട്രോ പദ്ധതിയുമായി ബന്ധപ്പെട്ട് ശ്രീകാര്യം, പട്ടം, ഉള്ളൂർ, എന്നിവിടങ്ങളിൽ മേൽപ്പാലങ്ങളുടെ നിർമ്മാണപ്രവർത്തനങ്ങൾക്കായി ഭരണാനുമതി ലഭ്യമാക്കിയിട്ടുണ്ട്. 2.77 ഹെക്ടർ സ്വകാര്യ ഭൂമി ഏറ്റെടുക്കുന്നതിനുള്ള ചെലവ് ഉൾപ്പെടെ 272.84 കോടി രൂപയാണ് എസ്റ്റിമേറ്റ് തുക. പ്രസ്തുത പദ്ധതിയ്ക്കുള്ള വിഹിതം കിഫ്ബി വഴി ലഭ്യമാകുന്നതാണ്. കോഴിക്കോട് ലൈറ്റ് മെട്രോ പദ്ധതിയുടെ ഭാഗമായി മാനാഞ്ചിറ–മീഞ്ചന്ത റോഡ് വികസനത്തിനായി ഭരണാനുമതി നൽകി.

## ജല മെട്രോ പദ്ധതി

748 കോടി രൂപ ചെലവിൽ 76 കി.മീറ്റർ ദൈർഘ്യത്തിൽ 16 റൂട്ടുകളിലെ 38 ജെട്ടികൾ ഉൾപ്പെടുന്ന കൊച്ചി മെട്രോ വാട്ടർ പദ്ധതിയ്ക്ക് 2015 നവംബറിൽ അംഗീകാരം നൽകി. മൊത്തം 682.01 കോടി രൂപയുടെ ഭരണാനുമതി ലഭ്യമായതിൽ, 579.71 കോടി രൂപ ലോൺ ഘടകവും 102.30 കോടി രൂപ സംസ്ഥാന വിഹിതവുമാണ്. കേന്ദ്ര സർക്കാരും കെ.എഫ്.ഡബ്ല്യൂ (ജർമ്മനി), കെ.എം ആർ.എൽ എന്നീ ഏജൻസികൾ തമ്മിൽ 2016 ജൂണിൽ ഏർപ്പെട്ട ത്രികക്ഷി ധാരണ പ്രകാരം 85 മില്യൺ യൂറോ ലഭിക്കുന്നതിനായി കരാർ ഒപ്പുവച്ചിട്ടുണ്ട്. എയ്ക്കോം കൺസോർഷ്യത്തെ ജനറൽ കൺസൾട്ടൻസിയായി അംഗീകരിച്ച് 2017 ജൂൺ 2ന് കരാർ ഒപ്പുവെച്ചു. വിശദാംശങ്ങൾ പട്ടിക 9.12 ൽ ചേർത്തിരിക്കുന്നു.

ഇതിൻറെ പ്രാരംഭ പരിശോധന നടപടികൾ ആരംഭിച്ചു കഴിഞ്ഞു. ഹൈഡ്രോഗ്രാഫിക്, ടോപോഗ്രാഫിക്, ജിയോടെക്നിക്കൽ സർവേകൾ നടത്തി ഒന്നാം ഘട്ട പ്രവർത്തനങ്ങൾ പൂർത്തീകരിച്ചു. M/s.വാപ്കോസ് ലിമിറ്റഡിനെ പരിസ്ഥിതി ആഘാത പഠനം നടത്തുന്നതിന് ചുമതലപ്പെടുത്തുകയും അതിന്റെ 90 ശതമാനം ജോലികൾ പൂർത്തിയാക്കുകയും ചെയ്തു. ഇതിന് പരിസ്ഥിതി മലിനീകരണ നിയന്ത്രണ ബോർഡിൽ നിന്നും 3.7.2018ൽ 'സ്ഥാപിത അനുമതി'യും ലഭിച്ചു.

## വ്യോമ ഗതാഗതം

വ്യോമഗതാഗതത്തിൽ അന്താരാഷ്ട്രാ യാത്രകൾക്കുള്ള ആവശ്യം ഏറി വരുകയും അന്തർ സംസ്ഥാന യാത്രകൾക്കുള്ള ആവശ്യം കുറഞ്ഞുവരികയും ചെയ്യുന്നു. സംസ്ഥാനത്ത് ഇൻറർസിറ്റി സർവ്വീസുകൾ ആരംഭിച്ചിട്ടുണ്ട്. മറ്റ് സംസ്ഥാനങ്ങളിലെപ്പോലെ കേരളത്തിലും തലസ്ഥാന നഗരത്തിൽ വ്യോമഗതാഗതം കൂടുതലാണ്. കേരളത്തിലെ വ്യോമഗതാഗതം പ്രധാനമായും മൂന്ന് വിമാനത്താവളങ്ങളിലൂടെയാണ് നടക്കുന്നത്. ഇന്ത്യയിലെ പ്രധാനപ്പെട്ട 15 അന്താരാഷ്ട്രാ വിമാനത്താവളങ്ങളിൽ കേരളത്തിന്റെ മൂന്ന് അന്താരാഷ്ട്രാ വിമാനത്താവളങ്ങൾ ഉൾപ്പെടുന്നു. എട്ട് ലക്ഷത്തിലധികം ആഭ്യന്തര യാത്രക്കാരും, 50 ലക്ഷത്തിലധികം അന്താരാഷ്ട്ര യാത്രക്കാരും എല്ലാ വർഷവും പ്രസ്തുത വിമാനത്താവളങ്ങളുടെ സേവനം പ്രയോജനപ്പെടുത്തുന്നുണ്ട്.

കേരളത്തിൽ തിരുവനന്തപുരം, കൊച്ചി, കോഴിക്കോട്, കണ്ണൂർ എന്നീ നാല് അന്താരാഷ്ട്ര വിമാനത്താവളങ്ങളാണ് നിലവിലുള്ളത്. കേരളത്തിലെ വിമാനത്താവളങ്ങളെല്ലാം തന്നെ അന്താരാഷ്ട്രാ വിമാനത്താവളങ്ങളാണെന്ന പ്രത്യേകത കൂടി ഉണ്ട്. തെക്കെ ഇന്ത്യയിലെ പ്രധാനപ്പെട്ട വിമാനത്താവളമാണ് തിരുവനന്തപുരം അന്താരാഷ്ട്രാ വിമാനത്താവളം. ലോക വിമാനത്താവള ഭൂപടത്തിൽ ഒൻപത് അന്താരാഷ്ട്രാ റൂട്ടുകൾ, എട്ട് ആഭ്യന്തര എയർ റൂട്ടുകൾ, എട്ട് വൻകിട ചെറുകിട വിമാനത്താവളങ്ങളുടെ നിയന്ത്രണം ബന്ധിപ്പിക്കൽ എന്നിവയിലൂടെ തിരുവനന്തപുരം അന്താരാഷ്ട്ര വിമാനത്താവളവും സുപ്രധാന പങ്കു വഹിക്കുന്നു. കാനഡയിലെ മോൺട്രിയൽ ആസ്ഥാനമായുള്ള എയർ പോർട്ട് കൗൺസിൽ ഇന്റർനാണൽ (എ.സി.ഐ) 2016 അടിസ്ഥാനമാക്കി നടത്തിയ എയർപോർട്ട് സർവ്വീസ് ക്വാളിറ്റി (എ.എസ്.ക്യൂ) സർവെയിൽ 50 മുതൽ 150

ലക്ഷം വരെ യാത്രക്കാരെ കൈകാര്യം ചെയ്യുന്ന വിഭാഗത്തിൽ ഉൾപ്പെട്ട വിമാനത്താവളങ്ങളിൽ മൂന്നാം സ്ഥാനം സിയാലിനാണ് നൽകിയിരിക്കുന്നത്. സിയാലിന്റെ വികസനതന്ത്രം വളരെ നൂതനവും സമഗ്രവും സ്ഥായിയായിട്ടുള്ളതും ചെലവു കുറഞ്ഞതുമാണ്. ഇന്ത്യയിലെ തിരക്കേറിയ വിമാനത്താവളങ്ങളിൽ പന്ത്രണ്ടാം സ്ഥാനവും കേരളത്തിൽ മൂന്നാം സ്ഥാനവുമാണ് കോഴിക്കോട് വിമാനത്താവളത്തിനുള്ളത് കണ്ണൂർ അന്താരാഷ്ട്രാ വിമാനത്താവളം പ്രവർത്തനക്ഷമമാകുന്നതോടെ ഏറ്റവും കൂടുതൽ അന്താരാഷ്ട്രാ വിമാനത്താവളങ്ങളുള്ള തമിഴ് നാടിനൊപ്പം കേരളവും അണിചേരും.

## കണ്ണൂർ അന്തർദേശീയ വിമാനത്താവളം ലിമിറ്റഡ് (കിയാൽ)

കണ്ണൂർ അന്തർദേശീയ വിമാനത്താവളം നിർമ്മിച്ച്, പ്രവർത്തിപ്പിക്കുന്നതിന് കേരള സർക്കാർ കണ്ണൂർ അന്താരാഷ്ട്രാ വിമാനത്താവളം ലിമിറ്റഡ് (കിയാൽ) രൂപീകരിച്ചിട്ടുണ്ട്. രണ്ടു ഘട്ടങ്ങളിലായാണ് കിയാൽ, കണ്ണൂർ വിമാനത്താവള വികസനം നടപ്പിലാകുന്നത്. ഒന്നാം ഘട്ട പ്രവർത്തനങ്ങൾ 2016–17 മുതൽ 2025–26 വരെയും, രണ്ടാംഘട്ട വികസന പ്രവർത്തനങ്ങൾ 2026–27 മുതൽ 2045–46 വരെയുമാണ്. ഒന്നാം ഘട്ടത്തിൽ പ്രതിവർഷം 39,638 എണ്ണം വിമാനങ്ങൾ (തിരക്കേറിയ സമയങ്ങളിൽ 18 എണ്ണം വരെ), 4.67 ദശലക്ഷം യാത്രക്കാർ, 60,758 ടൺ ചരക്കുകൾ എന്നിവ പ്രസ്തുത വിമാനതാവളത്തിൽ കൈകാര്യം ചെയ്യാൻ സാധിക്കും. 3050 മീറ്റർ ദീർഘമുള്ള റണ്വെ, 96000 ച.മീ വിസ്തൃതിയുള്ള ടെർമിനൽ കെട്ടിടം, 20 പാർക്കിംഗ് സ്റ്റാന്റ് (ഏപ്രൺ), 22000 ച.മീ. കാർ/ബസ് പാർക്കിംഗ്, 1200 ച.മീ. എ.ടി.സി/ടെക്നിക്കൽ ബിൽഡിംഗ്, 7750 ച.മീ. ഗ്രൗണ്ട് സർവീസ് എക്വിപ്മെന്റ് പാർക്കിംഗ് ഏരിയ തുടങ്ങിയ സൗകര്യങ്ങളും ഇവിടെ ലഭ്യമാണ്.

ഡയറക്ടർ ബോർഡിന്റെ തീരുമാന പ്രകാരം റൺ വെ ദൈർഘ്യം 3050 മീറ്ററിൽ നിന്നും 3400 മീറ്ററായി വർദ്ധിപ്പിക്കുന്നതിനാവശ്യമായ ഭൂമി ഏറ്റെടുക്കൽ നടപടികൾ പുരോഗമിച്ചു വരുന്നു.

## ജലഗതാഗതം

ജലഗതാഗതം ചെലവു കുറഞ്ഞ ഗതാഗത രീതിയാണ്. ഇത് സുരക്ഷിതവും ഊർജ്ജക്ഷമതയുമുള്ളതും കൂടുതൽ പരിസ്ഥിതി സൗഹൃദവും ഏറ്റവും കുറവ് കാർബൺ നിർഗമനവും ഉള്ളതാകുന്നു. കേരളത്തിൽ റോഡ്, റെയിൽ ഗതാഗതം എന്നിവയ്ക്ക് അനുയോജ്യമായ അനുബന്ധമായി ഉപയോഗിയ്ക്കാവുന്ന ദരു ഗതാഗത രീതിയാണിത് ഇതിന് വലിയ ഭാരങ്ങൾ ഉൾക്കൊള്ളാനുള്ള ശേഷിയുണ്ട്. കൂടാതെ കൂടുതൽ ദൂരത്തേക്ക് ഭാരിച്ച സാധനങ്ങൾ വഹിക്കാനും അനുയോജ്യമാണ്. ജലഗതാഗതത്തിന് പ്രധാനമായും മൂന്ന് പ്രാഥമിക വിഭാഗങ്ങളാണുള്ളത്. സമുദ്രഗതാഗതം, ഉൾനാടൻ ജലഗതാഗതം, തീരദേശ കപ്പൽ ഗതാഗതം എന്നിവയാണ്. തീരദേശ തുറമുഖങ്ങൾ, ഉൾനാടൻ തുറമുഖങ്ങൾ, റെയിൽ വികസനം, ട്രക്ക് റൂട്ടുകൾ തുടങ്ങിയവ ഉൾപ്പെടുന്ന സങ്കീർണ്ണ ശൃംഖലയായ ഇത് സാമ്പത്തിക അടിത്തറയുടെ മൂലാധാരമായി ലോകമെമ്പാടും വ്യാപിച്ച് കിടക്കുന്നു. ജലഗതാഗതത്തിന്റെ കാര്യക്ഷമതയും സുസ്ഥിരതയും ഉയർത്തുന്നതിലൂടെ ജലഗതാഗതവുമായി ബന്ധപ്പെട്ട സുപ്രധാന കാര്യങ്ങൾക്ക് ഒരു സമഗ്രമായ ചട്ടക്കൂട് രൂപപ്പെടുത്തേണ്ടതാണ്. തീരദേശ കപ്പൽ ഗതാഗതം, വിദേശ വ്യാപാരം, ഉൾനാടൻ ജലഗതാഗതം എന്നിവ പ്രോത്സാഹിപ്പിക്കുന്നതിനും തുറമുഖങ്ങളുടേയും ഉൾനാടൻ ജലപാതകളുടേയും സമഗ്രവികസനത്തിനായും ഉള്ള വിവിധ സർക്കാർ പദ്ധതികളും നയങ്ങളുമാണ് ഈ അദ്ധ്യായത്തിൽ പ്രതിപാദിച്ചിരിക്കുന്നത്.

## തുറമുഖ മേഖല

വികസിത രാജ്യങ്ങളിലേയും വികസ്വര രാജ്യങ്ങളിലേയും സാമ്പത്തിക പ്രവർത്തനങ്ങൾ മെച്ചപ്പെട്ടത് മൂലം ലോക വ്യാപാര മേഖലയിലെ പ്രവർത്തനങ്ങൾക്ക് അടുത്ത കാലത്തായി വേഗം കൂടിയിട്ടുണ്ട്. മൊത്തം ലോക വ്യാപാരത്തിന്റെ 80 ശതമാനം അളവിലും 70 ശതമാനം കൂടുതൽ മൂല്യത്തിലും കൈകാര്യം ചെയ്യുന്നത് തീരദേശ തുറമുഖങ്ങളിലൂടെയാണെന്നതാണ് ഇതിലെ പ്രധാന വസ്തുത. വ്യാപാരത്തിനും വികസനത്തിനും വേണ്ടിയുള്ള സമുദ്ര ഗതാഗതത്തിന്റെ പ്രാധാന്യത്തെയാണ് ഇത് സൂചിപ്പിക്കുന്നത്. ലോകകപ്പൽ വ്യാപാരം ആഗോളവ്യാപാരത്തിന് വേണ്ടി ഗതാഗത മേഖലയെ ബന്ധിപ്പിക്കുക മാത്രമല്ല സമുദ്ര വ്യാപാര മേഖലയിൽ തൊഴിലെടുക്കുന്നവർക്ക് ഉപജീവനവും പ്രദാനം ചെയ്യുന്നുണ്ട്. പ്രതീക്ഷിത സാമ്പത്തിക വളർച്ചയുടേയും തുറമുഖ വികസന പദ്ധതികളുടേയും പിൻബലത്തിൽ ആഗോള തുറമുഖ ചരക്ക് വ്യാപാരം മൊത്തത്തിൽ പോസിറ്റീവ് ആണെന്നാണ് 2018ലെ സമുദ്ര ഗതാഗത അവലോകനത്തിൽ യുണൈറ്റഡ് നേഷൻസ് കോൺഫറൻസ് ഓൺ ട്രേഡ് ആന്റ് ഡെവലപ്മെന്റ് (UNCTAD) സൂചിപ്പിച്ചിരിക്കുന്നത്. ആഗോള സമുദ്ര വ്യാപാരം 2018ൽ 4 ശതമാനവും കടൽമാർഗ്ഗമുള്ള വ്യാപാരം 2018–നും 2023–നും ഇടയിൽ 3.8 ശതമാനം വാർഷിക വ്യാപനവും യുണൈറ്റഡ് നേഷൻസ് കോൺഫറൻസ് ഓൺ ട്രേഡ് ആന്റ് ഡെവലപ്മെന്റ് പ്രതീക്ഷികുന്നതായും റിപ്പോർട്ട് സൂചിപ്പിക്കുന്നു. ഒരു സമ്പദ് വ്യവസ്ഥയുടെ വളർച്ചയ്ക്കും വികസനത്തിനും പശ്ചാത്തല വികസനം വളരെ പ്രധാനപ്പെട്ട കടമയാണ് വഹിക്കുന്നത്. തൊഴിലവസരങ്ങൾ സൃഷ്ടിക്കുന്നതിനും വളർച്ചയുടെ ചാലകശക്തിയായി മാറുന്നതിനും ഒരു രാജ്യത്തിന്റെ സാമ്പത്തിക വളർച്ചയ്ക്ക് പശ്ചാത്തല മേഖലയിലെ നിക്ഷേപം അത്യന്താപേക്ഷിതമാണ്. ഒരു സമ്പദ് വ്യവസ്ഥയിലെ ചരക്ക് വ്യാപാരത്തെ സഹായിക്കുന്ന റോഡ്, റെയിൽ, തുറമുഖം, വിമാനം

തുടങ്ങിയ എല്ലാ തരത്തിലുമുള്ള ഗതാഗത സംവിധാനവും ഒരു സമ്പദ് വ്യവസ്ഥയുടെ പ്രധാനപ്പെട്ട സൂചികയാണ്. 2018ലെ സാമ്പത്തിക അവലോകന പ്രകാരം ഇന്ത്യയുടെ ആകെ വ്യാപാര അളവിന്റെ ഏകദേശം 95 ശതമാനവും മൂല്യത്തിന്റെ 68 ശതമാനവും വ്യാപാരം നടത്തിയത് കടൽമാർഗ്ഗമാണ്. സമുദ്ര ഗതാഗതത്തിന്റെ പശ്ചാത്തല വികസനത്തിന്റെ പ്രാധാന്യത്തെയാണ് ഇത് സൂചിപ്പിക്കുന്നത്.

## ഇന്ത്യയിലെ തുറമുഖങ്ങൾ

ഇന്ത്യയ്ക്ക് 7500 ൽ അധികം കിലോമീറ്റർ ദൈർഘ്യമുള്ള കടലോരമാണ് ഉള്ളത്. ഈസ്റ്റ് ഏഷ്യ, അമേരിക്ക, യൂറോപ്പ്, ആഫ്രിക്ക എന്നീ ഭൂഖണ്ഡങ്ങൾക്കിടയിലൂടെ കടന്ന് പോകുന്ന ചരക്ക് കപ്പൽ ഇന്ത്യയുടെ ജലാതിർത്തിയിലൂടെയാണ് യാത്ര നടത്തുന്നത്. ഏറ്റവും കൂടുതൽ കൽക്കരി ഇറക്കുമതി ചെയ്യുന്ന രാജ്യം ഇന്ത്യയാണ്. സമുദ്ര മേഖലയുടെ വികസനത്തിനായി ഇന്ത്യാ ഗവൺമെൻറ് നാഷണൽ മാരിടൈം ഡെവലപ്മെന്റ് പ്രോഗ്രാം (NMDP) ആരംഭിച്ചിട്ടുണ്ട്. 11.8 ബില്യൺ യു.എസ് ഡോളർ (ഏകദേശം 837.33 ബില്യൺ രൂപ) തുകയാണ് ഇതിന് വേണ്ടി നീക്കിവെച്ചിട്ടുള്ളത്. 2020 ആകുമ്പോൾ പ്രതീക്ഷിക്കുന്ന 2500 എം.എം.റ്റി (MMT) ചരക്ക് ഗതാഗതം നിയന്ത്രിക്കുന്നതിന് വേണ്ടി തുറമുഖ ശേഷി ഏകദേശം 3200 എംഎംറ്റി സൃഷ്ടിക്കുക എന്നതാണ് ഇതിന്റെ പ്രധാന ലക്ഷ്യം. കിഴക്കൻ തീരപ്രദേശത്ത് 6 എണ്ണവും പടിഞ്ഞാറെ തീരത്ത് 6 എണ്ണവും ആയി ആകെ 12 പ്രധാന തുറമുഖങ്ങളാണ് ഇന്ത്യയിലുള്ളത്. ഏകദേശം 200 ചെറുകിട തുറമുഖങ്ങളാണ് ഇന്ത്യയിലുള്ളത്, അവയിൽ മൂന്നിൽ ഒന്നാണ് പ്രവർത്തനക്ഷമമായിട്ടുള്ളത്. വൻകിട തുറമുഖങ്ങൾ കേന്ദ്ര സർക്കാരിന്റെ അധീനതയിലും ചെറുകിട തുറമുഖങ്ങൾ അതാത് സംസ്ഥാന സർക്കാരുകളുടെ നിയന്ത്രണത്തിലുള്ള മാരിടൈം ബോർഡിന്റെയും (GMB) അധികാര പരിധിയിലാണ്. ചെന്നൈ, കാമരാജർ (എന്നൂർ), വി.ഒ ചിദംബരനാർ (തമിഴ്നാട്), കൊച്ചി (കേരളം), കാണ്ട്ല (ഗുജറാത്ത്), കൊൽക്കത്ത (പശ്ചിമ ബംഗാൾ), മുംബൈ, ജവഹർലാൽ നെഹ്റു പോർട്ട് ട്രസ്റ്റ് (മഹാരാഷ്ട്ര), മർമ്മുഗോവ (ഗോവ), ന്യൂ മാംഗ്ലൂർ (കർണ്ണാടക), പാരദ്വീപ് (ഒറീസ), വിശാഖപട്ടണം (ആന്ധ്രാപ്രദേശ്) എന്നിവയാണ് ഇന്ത്യയിലെ വൻകിട തുറമുഖങ്ങൾ.

## ഇന്ത്യയുടെ പ്രമുഖ തുറമുഖങ്ങളിലെ ചരക്ക് ഗതാഗതം

2017–18 കാലഘട്ടത്തിൽ, ഇന്ത്യയിലെ പ്രധാന തുറമുഖങ്ങളിൽ കൈകാര്യം ചെയ്ത ചരക്കുകൾ സൂചിപ്പിക്കുന്നത് ഏറ്റവും അധികം വിഹിതം പി.ഒ.എൽ (പെട്രോളിയം ഓയിൽ ലൂബ്രിക്കൻസ്) ആണ് (31.55 ശതമാനം). തുടർന്ന് കൽക്കരി (21.47 ശതമാനം), കണ്ടെയ്നർ (21.01 ശതമാനം), ഇരുമ്പയിര് (7.15 ശതമാനം), മറ്റ് വിവിധ കാർഗോ (13.62 ശതമാനം), വളം (2.22 ശതമാനം) എന്നിങ്ങനെയാണ് മറ്റു ചരക്കുകളുടെ വിഹിതം. 2007 മുതൽ 2018 വരെയുള്ള ഇന്ത്യൻ തുറമുഖ കണക്കുകൾ പ്രകാരം, ആകെ ചരക്ക് ഗതാഗതത്തിൽ പെട്രോളിയം ഓയിൽ ലൂബ്രിക്കന്റ്സിന്റെ വിഹിതം കുറഞ്ഞതായാണ് കാണിക്കുന്നത്. എന്നാൽ കൽക്കരി, കണ്ടെയ്നർ എന്നിവയുടെ വിഹിതം വർദ്ധിച്ചിട്ടുണ്ട്. 2007 കാലഘട്ടത്തിൽ 33.28 ശതമാനമായിരുന്ന പെട്രോളിയം ഓയിൽ ലൂബ്രിക്കൻറ്സിന്റെ വിഹിതം 2018 ൽ 31.55 ശതമാനമായാണ് കുറഞ്ഞത്. 2007 ൽ 12.93 ശതമാനവും, 17.03 ശതമാനവുമായിരുന്ന കൽക്കരി, കണ്ടെയ്നർ എന്നിവയുടെ വിഹിതം 2018ൽ യഥാക്രമം 21.47 ശതമാനവും 21.01 ശതമാനവുമായാണ്

**ചിത്രം 9.5** 2007 മുതൽ 2018 വരെയുള്ള ഇന്ത്യയിലെ പ്രധാന തുറമുഖങ്ങളിലെ ചരക്ക് ഗതാഗതത്തിന്റെ പ്രവണത




അവലംബം: ഇന്ത്യൻ പോർട്ട് അസോസിയേഷൻ

**ചിത്രം 9.6** ദക്ഷിണേന്ത്യയിലെ വൻകിട തുറമുഖങ്ങളുടെ ചരക്ക് ഗതാഗതത്തിന്റെ പ്രവണത (2007–18)




അവലംബം:ഇന്ത്യാ പോർട്ട്സ് അസോസിയേഷൻ

വർദ്ധിച്ചത്. 2007 മുതൽ 2018 വരെയുള്ള ഇന്ത്യയിലെ പ്രധാന തുറമുഖങ്ങളിലെ ചരക്ക് ഗതാഗതത്തിന്റെ പ്രവണത ചിത്രം 9.5–ൽ കാണിച്ചിരിക്കുന്നു.

ഇന്ത്യയിലെ വൻകിട തുറമുഖങ്ങളിൽ കൈകാര്യം ചെയ്യുന്ന ചരക്കുകളുടെ വളർച്ചാനിരക്ക് 2018ൽ 4.77 ശതമാനമാനമായിരുന്നു. ഇന്ത്യൻ പോർട്ട് അസോസിയേഷന്റെ കണക്ക് പ്രകാരം 2017–ലെ വളർച്ച 6.91 ശതമാനവും 2016–17–ൽ 4.3 ശതമാനവുമായിരുന്നു. 2017–18 ൽ ഗതാഗതവളർച്ചാ നിരക്ക് ഏറ്റവും ഉയർന്ന നിരക്ക് കൊച്ചിൻ തുറമുഖത്തും (16.52 ശതമാനം) തൊട്ടു പിറകിൽ പാരദ്വീപ് തുറമുഖത്തുമാണ് (14.68 ശതമാനം) രേഖപ്പെടുത്തിയത്. ചരക്ക് ഗതാഗതത്തിന്റെ കാര്യത്തിൽ വർദ്ധിച്ച വളർച്ചാ നിരക്കാണ് കൊച്ചിൻ പോർട്ട് കാണിക്കുന്നത്. 2015–16, 2016–17, 2017–18 കാലയളവുകളിലെ വളർച്ചാ നിരക്ക് യഥാക്രമം 3.39 ശതമാനം, 13.16 ശതമാനം, 16.52 ശതമാനം എന്നിങ്ങനെയാണ്. കൊച്ചിൻ പോർട്ടിന്റെ വികസനത്തെയാണ് ഇത് സൂചിപ്പിക്കുന്നത്. 2018 കാലഘട്ടത്തിൽ, മറ്റുള്ള വൻകിട തുറമുഖങ്ങളിൽ കൈകാര്യം ചെയ്ത ചരക്കുകളുടെ വളർച്ച നിരക്കിൽ കൊൽക്കത്ത (13.61 ശതമാനം), ജവഹര്‌ലാൽ നെഹ്റു പോർട്ട് ട്രസ്റ്റ്, മുംബൈ (ജെഎൻപിറ്റി) (6.20 ശതമാനം), ന്യൂ മാംഗ്ലൂർ (5.28 ശതമാനം), വിശാഖപട്ടണം (4.12 ശതമാനം), ചെന്നൈ (3. 32 ശതമാനം) എന്നിവ പോസിറ്റീവ് വളർച്ചയും വി.ഒ ചിദംബരനാർ (– 4.91 ശതമാനം), മുംബൈ (– 0.35 ശതമാനം), മർമ്മ ഗോവ (– 18.94 ശതമാനം) നെഗറ്റീവ് വളർച്ചയുമാണ് കാണിക്കുന്നത്. 2012–13 മുതൽ 2017–18 വരെ ദക്ഷിണേന്ത്യയിലെ വൻകിട തുറമുഖങ്ങളിലെ ചരക്ക് ഗതാഗതത്തിന്റെ പ്രവണത അനുബന്ധം 9.20 ലും 2007 മുതൽ 2018 വരെയുള്ള ദക്ഷിണേന്ത്യയിലെ വൻകിട തുറമുഖങ്ങളുടെ ചരക്ക് ഗതാഗതത്തിന്റെ പ്രവണത ചിത്രം 9.6 ലും കാണിച്ചിരിക്കുന്നു.

## കൊച്ചി തുറമുഖത്തെ ചരക്ക് ഗതാഗതം

2017–18 ൽ കൈകാര്യം ചെയ്ത മൊത്തം ചരക്ക് 29.14 മില്യൺ മെട്രിക് ടൺ ആണ്, 2016–17ൽ ഇത് 25.01 മെട്രിക് ടൺ ആയിരുന്നു. മുൻ വർഷത്തെ അപേക്ഷിച്ച് 16.52 ശതമാനത്തിന്റെ വർദ്ധനവാണ് സൂചിപ്പിക്കുന്നത്. ഇറക്കുമതിയിലെ പ്രധാന ഘടകങ്ങൾ വളം, അസംസ്കൃത വസ്തുക്കൾ, ഭക്ഷ്യധാന്യങ്ങൾ, കശുവണ്ടി, അയൺ, സ്റ്റീൽ, മെഷിനറി തുടങ്ങിയവയാണ്. കയർ ഉൽപ്പന്നങ്ങൾ, തേയില, സമുദ്ര ഉൽപ്പന്നങ്ങൾ, കാപ്പി, കശുവണ്ടിപ്പരിപ്പ്, സുഗന്ധവ്യഞ്ജനങ്ങൾ എന്നീ ഘടകങ്ങൾ കയറ്റുമതിയിൽ ഉൾപ്പെടുന്നു 2012–13 മുതൽ 2018–19 വരെ കൊച്ചി തുറമുഖത്ത് കൈകാര്യം ചെയ്ത ചരക്ക് ഗതാഗതം താഴെ പട്ടിക 9. 13 ലും 2017–18 ലെ കൊച്ചി തുറമുഖത്തിലൂടെയുള്ള ഇനം തിരിച്ചുള്ള കയറ്റുമതി/ ഇറക്കുമതി ചരക്ക് ഗതാഗതം ചിത്രം 9.7 ലും 9.8 ലും കാണിച്ചിരിക്കുന്നു.

2017–18 ൽ മൊത്തം കയറ്റുമതിയിൽ മുൻവർഷത്തെ 47.59 ലക്ഷം മെട്രിക് ടണ്ണിൽ നിന്നും 21.44 ശതമാനത്തിന്റെ വർദ്ധനവിൽ 57.79 ലക്ഷം മെട്രിക് ടൺ രേഖപ്പെടുത്തി. ഇത് മുൻ വർഷം 47.59 ലക്ഷം മെട്രിക് ടൺ ആയിരുന്നു. മൊത്തം ഇറക്കുമതി 2017–18 ൽ 233.59 ലക്ഷം മെട്രിക് ടൺ ആയിരുന്നു., 2016–17 നെ അപേക്ഷിച്ച് 15.37 ശതമാനം വർദ്ധനവാണ് കാണിക്കുന്നത്. 2016–17 ലെ ആകെ കൈകാര്യം ചെയ്ത ഇറക്കുമതി 202.48 ലക്ഷം മെട്രിക് ടൺ ആയിരുന്നു. ഇറക്കുമതിയിലെ പ്രധാന ഘടകങ്ങൾ പി.ഒ.എൽ ഉൾപ്പെടെയുള്ള മറ്റിനങ്ങൾ ആണ്. മുൻ വർഷത്തെ

**പട്ടിക 9.13** കൊച്ചി തുറമുഖത്തിലൂടെയുള്ള ചരക്ക് ഗതാഗതം (മില്യൺ മെട്രിക് ടൺ)

| വർഷം | കൈകാര്യം ചെയ്ത ചരക്കുകൾ |
|---|---|
| 2012–13 | 19.85 |
| 2013–14 | 20.89 |
| 2014–15 | 21.6 |
| 2015–16 | 22.1 |
| 2016–17 | 25.01 |
| 2017–18 | 29.14 |
| 2018–19 (31 വരെ)) | 13.14 |

അവലംബം. കൊച്ചിൻപോർട്ട് ട്രസ്റ്റ്

**ചിത്രം. 9.7** 2017–18 ൽ കൊച്ചി തുറമുഖത്തിലൂടെ കയറ്റുമതി ചെയ്ത ചരക്കുകൾ (അളവ് മെട്രിക് ടണ്ണിൽ)




അവലംബം: കൊച്ചി തുറമുഖം

**ചിത്രം. 9.8** 2017–18 ലെ കൊച്ചി തുറമുഖത്തിലൂടെ ഇറക്കുമതി ചെയ്ത ചരക്കുകൾ (അളവ് മെട്രിക്ക് ടണ്ണിൽ)




അവലംബം: കൊച്ചി തുറമുഖം

അപേക്ഷിച്ച് 17.09 ശതമാനം വർദ്ധനവായിരുന്നു കാണിക്കുന്നത്. മറ്റുള്ള ഇറക്കുമതി സാധനങ്ങളായ അയൺ, സ്റ്റീൽ, മെഷിനറി എന്നിവയും 2017–18 – ൽ 138.29 ശതമാനം വളർച്ച സൂചിപ്പിക്കുന്നു. ഇറക്കുമതി ഘടകങ്ങളായ വളം, അസംസ്കൃത സാധനങ്ങൾ, കശുവണ്ടി എന്നിവ 2017–18 ൽ നെഗറ്റീവ് വളർച്ചാ നിരക്കാണ് കാണിക്കുന്നത്.

## ഇന്ത്യയിലെ ചെറുകിട തുറമുഖങ്ങൾ

അറുപത്തി ഒമ്പത് പ്രവർത്തനക്ഷമമായ തുറമുഖങ്ങൾ ഉൾപ്പെടെ 200 ചെറുകിട തുറമുഖങ്ങളും 12 വൻകിട തുറമുഖങ്ങളും ഇന്ത്യയുടെ 7500 കി.മീറ്ററോളം ദൈർഘ്യം വരുന്ന തീരപ്രദേശത്ത് വ്യാപിച്ചിരിക്കുന്നു. 2016–17 ൽ ഇന്ത്യയിലെ ചെറുകിടതുറമുഖങ്ങളിലൂടെ കൈകാര്യം ചെയ്ത ചരക്കുകൾ 485.21 മില്യൺ ടൺ ആയിരുന്നു. 2007–08 മുതൽ 2016–17 വരെയുള്ള ചെറുകിട തുറമുഖങ്ങളിൽ കൈകാര്യം ചെയ്ത ചരക്കുകൾ പരിശോധിച്ചാൽ വർദ്ധിച്ചുവരുന്ന ഒരു പ്രവണത കാണിക്കുന്നു. ഗുജറാത്ത്, മഹാരാഷ്ട്ര, ഗോവ, കർണാടക, കേരളം, തമിഴ്നാട്, ആന്ധ്രാപ്രദേശ്, ഒറീസ്സ എന്നിവിടങ്ങളിലേയും മറ്റ് സംസ്ഥാനങ്ങളിലേയും (പോണ്ടിച്ചേരി, ആന്റമാൻ ആന്റ് നിക്കോബാർ, ലക്ഷദ്വീപ് എന്നിവ ഉൾപ്പെടെ) ചരക്ക് ഗതാഗതം പരിശോധിച്ചാൽ മുഖ്യ പങ്കം ഗുജറാത്തും (72.61 ശതമാനം) തൊട്ട് പിന്നിലായി ആന്ധ്രാപ്രദേശും (14.04 ശതമാനം) ഉണ്ട്. കേരളം വളരെ തുച്ഛമായ ശതമാനം മാത്രം ചരക്ക് കൈകാര്യം ചെയ്ത് ഏറ്റവും താഴെയാണ്. 2008–09 മുതൽ 2012–13 വരെ ചെറുകിട തുറമുഖങ്ങൾ വഴിയുള്ള ചരക്ക് ഗതാഗതം കുറഞ്ഞുവരുന്നതായി കാണാം. എന്നാൽ 2013–14 ൽ നേരിയ വർദ്ധന ഉണ്ടായെങ്കിലും വീണ്ടും കുറഞ്ഞു വരുന്ന പ്രവണത 2014–15 മുതൽ 2016–17 വരെ തുടരുന്നു. ഗുജറാത്ത് ഒരു സ്ഥിരമായ വളർച്ച കാണിക്കുമ്പോൾ ഗോവ, കർണാടക, കേരളം, തമിഴ്നാട് മുതലായ സംസ്ഥാനങ്ങളിൽ വളർച്ച കുറഞ്ഞു വരുന്ന പ്രവണത കാണിക്കുകയും മഹാരാഷ്ട്ര, ഒറീസ്സ എന്നീ സംസ്ഥാനങ്ങൾ വളർച്ച വർദ്ധിക്കുകയും ചെയ്യുന്നു. 2014–15, 2015–16, 2016–17 എന്നീ കാലയളവിൽ കേരളത്തിലെ ചെറുകിട തുറമുഖങ്ങളിലൂടെ കൈകാര്യം ചെയ്ത് ചരക്കുകൾ യഥാക്രമം 0.155 മെട്രിക് ടൺ, 0.144 മെട്രിക് ടൺ, 0.141 മെട്രിക് ടൺഎന്നിങ്ങനെയാണ്. സംസ്ഥാനത്തെ സാമ്പത്തിക വളർച്ച ലക്ഷ്യമിട്ട് കേരളത്തിലെ ചെറുകിട തുറമുഖങ്ങളിലെ പശ്ചാത്തലവികസനം അടിയന്തിരമായി നടത്തി ചരക്ക് ഗതാഗതം വർദ്ധിപ്പിക്കേണ്ടതുണ്ട്. ഇന്ത്യയിലെ ചെറുകിട തുറമുഖങ്ങളിലൂടെയുള്ള ചരക്ക് ഗതാഗതത്തിന്റെ വിശദാംശങ്ങൾ അനുബന്ധം 9.21–ൽ നൽകിയിരിക്കുന്നു.

## കേരളത്തിലെ തുറമുഖങ്ങൾ

കേരളത്തിൽ ഏകദേശം 585 കിലോമീറ്റർ ദൈർഘ്യമുള്ള കടലോരമാണ് ഉള്ളത് ഒരു വൻകിട തുറമുഖമായ കൊച്ചി കൂടാതെ 17 ചെറുകിട തുറമുഖങ്ങളുമുണ്ട്. ഈ 17 തുറമുഖങ്ങളിൽ 4 തുറമുഖങ്ങളെ കപ്പലുകളുടെ നങ്കൂരമിടൽ, ചരക്കുകളും കൈകാര്യം, സംഭരണ സൗകര്യങ്ങൾ എന്നിവയുടെ അടിസ്ഥാനത്തിൽ ഇടത്തരം തുറമുഖങ്ങൾ ആയി പരിഗണിക്കുന്നു. വിഴിഞ്ഞം, ബേപ്പൂർ അഴീക്കൽ, കൊല്ലം എന്നിവയാണ് ഇവ. നീണ്ടകര, ആലപ്പുഴ, വലിയതുറ, കായംകുളം, മനകോടം, മുനമ്പം/കൊടുങ്ങല്ലൂർ, പൊന്നാനി, തലശ്ശേരി, കോഴിക്കോട്, മഞ്ചേശ്വരം, ചെറുവത്തൂർ/നീലേശ്വരം, കണ്ണൂർ, കാസർഗോഡ് എന്നിവയാണ് ബാക്കിയുള്ള ചെറുകിട തുറമുഖങ്ങൾ. ബേപ്പൂർ തുറമുഖത്ത് നിന്നും ലക്ഷദ്വീപിലേക്ക് പതിവായി യാത്രാ സർവീസുകൾ നടത്തുന്നുണ്ട്. വിഴിഞ്ഞത്ത് നിന്നും ആഴ്ചയിൽ മാലിദ്വീപിലേക്ക്, യാനങ്ങൾ സർവിസ് നടത്തുന്നുണ്ട്. തീരദേശ ചരക്ക് ഗതാഗതത്തിന്റെ അടിസ്ഥാനത്തിൽ മുൻഗണനാ ക്രമമനുസരിച്ച് തുറമുഖങ്ങളുടെ വികസനം നടത്തിവരുന്നു.

നിലവിൽ, മുഖ്യമായും ചരക്ക് ഗതാഗതം പ്രത്യേകിച്ച് കണ്ടെയ്നർ ചരക്കുകൾ കൊച്ചി തുറമുഖം വഴിയാണ് നടക്കുന്നത്. ഈ ചെറുകിട തുറമുഖങ്ങളുടെ വികസനം സാധ്യമായാൽ തീരദേശത്തിലൂടെയുള്ള ചരക്കുകൾ ഏറ്റവും അടുത്ത ചെറുകിട തുറമുഖത്തിൽ എത്തിക്കുകയും അതുവഴി ചരക്ക് ഗതാഗതത്തിന്റെ ചെലവ് കുറക്കുവാൻ സാധിക്കുന്നതാണ്.

## കേരളത്തിലെ ചെറുകിട തുറമുഖങ്ങളിലെ ചരക്ക് ഗതാഗതം

തുറമുഖ വകുപ്പ് ഡയറക്ടറുടെ കണക്കുകൾ പ്രകാരം, കേരളത്തിലെ ചെറുകിട തുറമുഖങ്ങളിൽ കൈകാര്യം ചെയ്ത 2017–18 ൽ ചരക്കുകകൾ 1,38,79,4.38 ടൺ ആണ്. ഇത് 2016– 17 ൽ 1,40,542.9 ടൺ ആയിരുന്നു. ഡാറ്റ പ്രകാരം 95.63 ശതമാനം ചരക്കുകളും കോഴിക്കോട്–ബേപ്പൂർ തുറമുഖങ്ങൾ വഴിയാണ് നടന്നിട്ടുള്ളത്. കോഴിക്കോട് തുറമുഖത്തിലൂടെയുള്ള ചരക്കുകളിൽ മുഖ്യമായും പി.ഒ.എൽ, ടൈലുകൾ, ഇഷ്ടികകൾ, മൃഗങ്ങൾ, മറ്റിനങ്ങൾ എന്നിവയാണ്. കേവലം പച്ചക്കറികളും പഴങ്ങളും മാത്രമാണ് വിഴിഞ്ഞം തുറമുഖം വഴി 2017–18 ൽ ഗതാഗതം നടത്തിയ ചരക്കുകൾ. കേരളത്തിലെ ചെറുകിട തുറമുഖങ്ങളിലൂടെ നടത്തിയ ചരക്ക് ഗതാഗതത്തിന്റെ ഇനം തിരിച്ചുള്ള വിവരങ്ങൾ അനുബന്ധം 9.22–ൽ കൊടുത്തിരിക്കുന്നു. 2017–18 ൽ കേരളത്തിലെ ചെറുകിട തുറമുഖങ്ങളിൽ നിന്നും ആകെയുള്ള വരുമാനം 26.72 കോടി രൂപയാണ്. ഇതിന്റെ മുഖ്യഭാഗവും (11.69 കോടി രൂപ) ഡ്രെഡ്ജ്ഡ് മെറ്റീരിയലിന്റെ വില്പനയിൽ നിന്നും ഉള്ളതാണ്. 2017– 18 ൽ കേരളത്തിലെ ചെറുകിട

**ചിത്രം 9.9** കേരളത്തിലെ ചെറുകിട തുറമുഖങ്ങളിൽ കൈകാര്യം ചെയ്ത ചരക്കുകളുടെ പ്രവണത




അവലംബം: കൊച്ചിൻ പോർട്ട് ട്രസ്റ്റ്

തുറമുഖങ്ങളിൽ നിന്നുള്ള ഇനം തിരിച്ചുള്ള ചരക്കുകകളുടെ വരുമാനം അനുബന്ധം 9.23–ൽ കൊടുത്തിരിക്കുന്നു.

2017–18 ൽ ചെറുകിട തുറമുഖങ്ങളിലെ കണ്ടെയ്നർ ചരക്കുഗതാഗതം ബേപ്പൂർ–കോഴിക്കോട് തുറമുഖത്ത് മാത്രമാണ് നടന്നിട്ടുള്ളത്. ഏകദേശം 400 കണ്ടെയ്നറുകൾ 2017–18 ൽ ബേപ്പൂർ തുറമുഖത്തിൽ കൈകാര്യം ചെയ്തു. കണ്ടെയ്നർ സർവീസുകൾ നടക്കുന്നത് കൊച്ചി–ബേപ്പൂരിലും, മുംബൈ–ബേപ്പൂരിലുമാണ്. ഇതിലെ മുഖ്യ ചരക്ക് സാമഗ്രികൾ സിറാമിക് ടൈൽസ്, സാനിറ്ററി വെയറുകൾ, പ്ലൈവുഡ് നിർമാണത്തിനാവശ്യമായ വെനീർ എന്നിവയാണ്. ബേപ്പൂരിൽ നിന്നും ലക്ഷദ്വീപിലേക്ക് നിത്യേനയുള്ള ചരക്കുകളിൽ പച്ചക്കറികൾ, കന്നുകാലികൾ, നിർമാണസാമഗ്രികൾ മുതലായവയാണ് ഉൾപ്പെടുന്നത്. വർഷത്തിൽ ശരാശരി 1 ലക്ഷം ടൺ ചരക്കുകളാണ് ബേപ്പൂർ തുറമുഖത്ത് കൈകാര്യം ചെയ്യുന്നത്.

ശരാശരി 10,000 ടൺ ചരക്കുകകളാണ് വർഷത്തിൽ വിഴിഞ്ഞം മാലിദ്വീപ് സർവീസ് വഴി കൈകാര്യം ചെയ്യുന്നത്. 2017– 18 ൽ മുഖ്യ ചെറുകിട തുറമുഖങ്ങൾ ആയ അഴീക്കൽ, കോഴിക്കോട്, കൊല്ലം, വിഴിഞ്ഞം എന്നിവിടങ്ങളിലായി 486 വെസ്സലുകളാണ് അടുത്തിട്ടുള്ളത്. ഇത് 2016–17 ൽ 495 ആയിരുന്നു. ചെറുകിട തുറമുഖങ്ങളിലെ സ്റ്റീമറുകളുടെയും വെസ്സലുകളുടെ എണ്ണവും വ്യാപ്തിയും (ടണ്ണിൽ) അനുബന്ധം 9.24–ൽ കൊടുത്തിരിക്കുന്നു.

2010–11 മുതൽ 2017–18 വരെയുള്ള കേരളത്തിലെ ചെറുകിട തുറമുഖങ്ങളിൽ കൈകാര്യം ചെയ്ത ചരക്കുകളുടെ പ്രവണത ചിത്രം 9.9–ൽ കാണിച്ചിരിക്കുന്നു

കേരളത്തിലെ ചെറുകിട തുറമുഖങ്ങളിലൂടെ 2017–18 ൽ 12175 ടൺ ചരക്കുകൾ ഇറക്കുമതി ചെയ്തു. ഇത് മുൻവർഷത്തേക്കാൾ 3393 ടൺ കൂടുതലാണ്.

## തുറമുഖ വകുപ്പ്

കേരള സർക്കാരിന്റെ കീഴിൽ തുറമുഖവകുപ്പാണ് കേരളത്തിലെ ചെറുകിട തുറമുഖങ്ങളുടെ ഭരണവും പ്രവർത്തനവും നടത്തി വരുന്നത്. നിലവിൽ കേരളത്തിൽ 17 ചെറുകിട തുറമുഖങ്ങൾ ഉണ്ട്. കോട്ടയം ജില്ലയിലെ ഉൾനാടൻ തുറമുഖമായ നാട്ടകത്തിന്റെ 49% ഓഹരി ഒരു സംസ്ഥാന സർക്കാർ സ്ഥാപനമായ കേരള ഇൻഡസ്ട്രിയൽ ഇൻഫ്രാസ്ട്രക്ച്ചർ ഡെവലപ്മെന്റ് കോർപ്പറേഷൻ (കിൻഫ്ര) ന്റെ ഉടമസ്ഥതയിലാണ്. ഈ ചെറുകിട തുറമുഖങ്ങളുടെ സംരക്ഷണവും പരിപാലനവും ആണ് തുറമുഖം വകുപ്പിന്റെ പ്രധാന ചുമതല. സംസ്ഥാനം 585 കിലോമീറ്റർ ദൈർഘ്യമുള്ള തീരദേശത്താൽ അനുഗ്രഹിക്കപ്പെട്ടതാണ്. നിലവിൽ പ്രധാനമായും കടൽമാർഗ്ഗം ഉള്ള അംഗീകൃത നിലവാരത്തിൽപ്പെട്ട ഗതാഗത പ്രവർത്തനങ്ങൾ കേവലം കൊച്ചി കേന്ദ്രമാക്കിയാണ് നടപ്പിലാക്കിവരുന്നത്. പതിനാല് ജില്ലകളിൽ ഒമ്പത് ജില്ലകളും തീരദേശ ജില്ലകളാണ്. ഈ ലക്ഷ്യം നേടുന്നതിനായി ഏറ്റവും അനുയോജ്യവും സുസ്ഥിരവുമായ രീതിയിൽ സംസ്ഥാനത്തെ സമുദ്രവിഭവങ്ങളെ വിനിയോഗിച്ച് സാമ്പത്തിക വളർച്ചയ്ക്കുള്ള വളരെയധികം അവസരങ്ങൾ തുറക്കപ്പെടേണ്ടതുണ്ട്. ഈ ലക്ഷ്യം നേടുന്നതിന്, നിലവിൽ കൊച്ചി തുറമുഖം കേന്ദ്രീകരിച്ചുള്ള, സമുദ്രവുമായി ബന്ധപ്പെട്ട പ്രവർത്തനങ്ങൾ തീരദേശത്തെ മറ്റ് തുറമുഖങ്ങളിലേക്ക് കൂടി വ്യാപിപ്പിക്കേണ്ടതുണ്ട്. അതിനാൽ, തീരദേശ ഗതാഗതത്തിനുള്ള വികസന പ്രവർത്തനങ്ങൾക്കായി ഒരു മാതൃക ഡിസൈൻ ചെയ്യുകയും വാണിജ്യ

**പട്ടിക 9.14** തുറമുഖ മേഖലയുടെ വിഹിതവും ചെലവും

| നിർവഹണ ഏജൻസി | 2017–18 | | | 2018–19 (ആഗസ്റ്റ് 31, 2018 വരെ) | | |
|---|---|---|---|---|---|---|
| | വിഹിതം | ചെലവ് | ചെലവിന്റെ ശതമാനം | വിഹിതം | ചെലവ് | ചെലവിന്റെ ശതമാനം |
| തുറമുഖവകുപ്പ് | 41786 | 20633.39 | 49.38 | 1098.5 | 4626.92 | 42.26 |
| വിഴിഞ്ഞം അന്താരാഷ്ട്ര തുറമുഖം (വിസിൽ) | തുറമുഖ വകുപ്പിന്റെ കൂടെ ചേർത്തിരിക്കുന്നു | | | * 2001 | 6954.37 | 347.54 |
| ഹാർബർ എഞ്ചിനീയറിംഗ് വകുപ്പ് (തുറമുഖം) | 1465 | 614.55 | 41.95 | 1437.5 | 63.58 | 4.42 |
| ഹൈഡ്രോഗ്രാഫിക് സർവ്വ് യൂണിറ്റ് | 560 | 110.61 | 19.75 | 255 | 10.33 | 4.05 |
| **ആകെ** | 43811 | 21358.55 | 48.75 | 4792 | 11,655.21 | 243.222 |

അവലംബം. പ്ലാൻ സ്പേസ്

അവസരങ്ങൾ തന്ത്രപരമായി നടപ്പിലാക്കാനായി അതിന്റെ ഒരു വാണിജ്യ മാതൃക ഉണ്ടാക്കുകയും ചെയ്തു. ഈ മാതൃകകൾ ഗണ്യമായ അളവിൽ ചരക്കുകൾ/യാത്രികർ എന്നിവ റോഡ്/റെയിൽ എന്നീ മാർഗ്ഗങ്ങളിൽ നിന്നും വ്യതിചലിപ്പിച്ച് ചെറുകിട തുറമുഖങ്ങളിലൂടെയും തീരദേശ ജലപാതയിലൂടെ വഴിതിരിച്ചുവിടുന്നതിന് വിഭാവനം ചെയ്യുന്നതാണ്. നിലവിൽ സംസ്ഥാനത്തെ ചരക്ക്/ഗതാഗത മേഖലകൾക്ക് കൃത്യമായ ഒരു പരിവർത്തനം വരുത്തുന്ന രീതിയിലാണ് ഈപദ്ധാതിതയ്യാറാക്കേണ്ടത്. രാജ്യത്ത് തന്നെ ആദ്യമായിട്ടാണ് കോസ്റ്റൽ ഷിപ്പിംഗ് പ്രൊജക്റ്റ് സംസ്ഥാന തുറമുഖ വകുപ്പിൻ കീഴിൽ നടപ്പിലാക്കിയത്. ഈ സംരംഭത്തിൽ വിവിധ മേഖലകളായ മത്സ്യബന്ധനം, മാരിടൈം വിദ്യാഭ്യാസം, വിനോദ സഞ്ചാരം എന്നിവയെ സംയോജിപ്പിച്ച് ലാഭകരമായി പ്രവർത്തിപ്പിക്കാൻ സാധിക്കും. കേരള ഉൾനാടൻ ജലയാന (കെ.ഐ.വി) നിയമം നടപ്പിലാക്കുന്നതിന്റെ ഉത്തരവാദിത്തം കൂടി തുറമുഖ വകുപ്പ് ഡയറക്ടറിൽ നിക്ഷിപ്തമാണ്. തുറമുഖവികസനത്തിനായി പ്രവർത്തിക്കുന്ന ഏജൻസികളുടെ 2017–18 ലേയും 2018–19 (ആഗസ്റ്റ്) ലേയും വിഹിതവും ചെലവും പട്ടിക 9.14–ൽ കൊടുത്തിരിക്കുന്നു.

2017–18 വർഷത്തിൽ വളരെകുറച്ച്, അതായത് 48.5 ശതമാനം മാത്രമാണ് എല്ലാ ഏജൻസികളും കൂടി ചെലവഴിച്ചത്. 2017–18 ൽ ഹൈഡ്രോഗ്രാഫിക് സർവ്വേ വിംഗാണ് ഏറ്റവും കുറവ് ചെലവഴിച്ചത്. അതായത് 19.75 ശതമാനം മാത്രം. തുറമുഖവകുപ്പ്, 2017–18 ൽ 49.38 ശതമാനവും 2018–19 (ആഗസ്റ്റ് 2018) വരെ 42.26 ശതമാനവും ചെലവഴിച്ചു. കേരളത്തിലെ തുറമുഖങ്ങളുടെ പശ്ചാത്തലസൗകര്യങ്ങൾ അനുബന്ധം 9.25 കൊടുത്തിരിക്കുന്നു.

## കേരള ഉൾനാടൻ ജലയാന (കെ.ഐ.വി) നിയമം 2010

കേരള ഉൾനാടൻ ജലയാന (കെ.ഐ.വി) നിയമം 2010 സെപ്റ്റംബർ 15 ന് നിലവിൽ വന്നു. തുറമുഖവകുപ്പ് ഡയറക്ടറാണ് നിയമം നടപ്പിലാക്കുന്ന അധികാരി. കെ.ഐ.വി റൂൾ പ്രകാരം സംസ്ഥാനത്ത് വിഴിഞ്ഞം, കൊല്ലം, ആലപ്പുഴ, കൊടുങ്ങല്ലൂർ, ബേപ്പൂർ, അഴീക്കൽ എന്നിങ്ങനെ ആകെ 6 തുറമുഖ രജിസ്ട്രികളാണുള്ളത്. രജിസ്ടർ ചെയ്യുന്ന യാനങ്ങൾക്ക് 5 വർഷത്തേക്കാണ് കെ.ഐ.വി നിയമ പ്രകാരം രജിസ്ട്രേഷൻ കാലാവധി നിശ്ചയിച്ചിട്ടുള്ളത്. കെ.ഐ.വി നിയമ പ്രകാരം നൽകുന്ന വാർഷിക സർവെ സർട്ടിഫിക്കറ്റുകൾക്ക് 1 വർഷം കാലാവധിയാണുള്ളത്. ഉൾനാടൻ വെസ്സലുകൾ സർവ്വീസ് നടത്തണമെങ്കിൽ ഈ രണ്ട് സർട്ടിഫിക്കറ്റുകളും നിർബന്ധമാണ്. കൂടാതെ, വെസ്സലുകൾ 3 വർഷത്തിലൊരിക്കൽ ഡ്രൈഡോക്കിൽ കയറ്റി സർവെ ചെയ്യേണ്ടതാണ്.

മലിനീകരണ നിയന്ത്രണ ബോർഡിൽ നിന്നും 3 വർഷ കാലാവധിയോടെ നൽകുന്ന സാധുത സർട്ടിഫിക്കറ്റും 1 വർഷക്കാലാവധിയുള്ള തേർഡ് പാർട്ടി ഇൻഷുറൻസും ഉള്ള ഹൗസ് ബോട്ടുകൾക്ക് മാത്രമേ കെ.ഐ.വി നിയമ പ്രകാരം സർവ്വെ സർട്ടിഫിക്കറ്റുകൾ നൽകി വരുന്നുള്ളൂ.

2010 മുതൽ 2018 (നവംബർ) വരെ കെ.ഐ.വി നിയമ പ്രകാരം 928 വെസ്സലുകൾ, അതായത് വിഴിഞ്ഞം (301 എണ്ണം), കൊല്ലം (32 എണ്ണം), ആലപ്പുഴ (292 എണ്ണം), കൊടുങ്ങല്ലൂർ (237 എണ്ണം), അഴീക്കൽ (34 എണ്ണം), ബേപ്പൂർ (32 എണ്ണം) എന്നിങ്ങനെ വിവിധ തുറമുഖങ്ങളിലായി രജിസ്റ്റർ ചെയ്തിട്ടുണ്ട്. കൂടുതൽ വെസ്സലുകൾ രജിസ്റ്റർ ചെയ്തിട്ടുള്ളത് വിഴിഞ്ഞം തുറമുഖത്തും തുടർന്ന് ആലപ്പുഴയിലുമാണ്. അഴീക്കൽ, ബേപ്പൂർ എന്നിവിടങ്ങളിൽ രജിസ്റ്റർ ചെയ്ത വെസ്സലുകളുടെ എണ്ണം താരതമ്യേന കുറവാണ്. യാത്രായാനങ്ങൾ, സ്പീഡ് ബോട്ടുകൾ, ഹൗസ് ബോട്ടുകൾ, ചരക്ക് യാനങ്ങൾ, ഫ്ളോട്ടിംഗ് റിസോർട്ടുകൾ, മോട്ടോർ ബോട്ടുകൾ, കട്ടർ സക്ഷൻ, ഡ്രെഡ്ജറുകൾ, ജങ്കാറുകൾ, ഷിക്കാറുകൾ, ടഗ്ഗുകൾ, ജറ്റ്സ്കീകൾ, രക്ഷാ ബോട്ടുകൾ, ക്രൂയിസ് 11 എന്നിവയാണ് രജിസ്റ്റർ ചെയ്യപ്പെട്ട വിവിധതരം യാനങ്ങൾ. 2016 ൽ 102 വെസ്സലുകൾ രജിസ്റ്റർ ചെയ്തപ്പോൾ 2017 ലും 2018 ലും 81 വീതം വെസ്സലുകളാണ് രജിസ്റ്റർ ചെയ്യപ്പെട്ടിട്ടുള്ളത്.

2010 മുതൽ 2018 (നവംബർ) വരെ രജിസ്റ്റർ ചെയ്യപ്പെട്ട യാത്രായാനങ്ങളുടേയും ഹൗസ് ബോട്ടുകളുടേയും എണ്ണം യഥാക്രമം 556, 139 എന്നിങ്ങനെയാണ്.

## തുറമുഖ വകുപ്പിന്റെ ഭൗതിക നേട്ടങ്ങൾ

### 2017–18

- കൊല്ലം തുറമുഖത്ത് 11 കോടി രൂപക്കുള്ള ബർത്ത് നിർമ്മാണം പൂർത്തീകരിച്ചു.
- വിഴിഞ്ഞം തുറമുഖത്ത് സീ വാർഡും ലീ വാർഡും റോഡുകളുടെ പണി പുരോഗമിക്കുന്നു.
- ബേപ്പൂർ തുറമുഖവികസനത്തിന് സ്ഥലമെടുപ്പ് പുരോഗമിക്കുന്നു.
- ബേപ്പൂരും അഴീക്കലും തുറമുഖങ്ങളിലേക്കുള്ള ടഗ്ഗുകൾ വാങ്ങുന്നതിനുള്ള പ്രവർത്തനങ്ങൽ പുരോഗമിക്കുന്നു.
- നീണ്ടകരയിലെ കേരള മാരിടൈം ഇൻസ്റ്റിറ്റ്യൂട്ട് നിർമ്മാണം അവസാന ഘട്ടത്തിലായി.
- ബേപ്പൂർ തുറമുഖത്തിന്റെ മാസ്റ്റർപ്ലാൻ ഡെവലപ്മെന്റ് പുരോഗമിക്കുന്നു.

### 2018–19

- കൊല്ലം തുറമുഖത്തെ പാസ്സഞ്ചർ കം മൾട്ടി പർപ്പസ്സ് ബർത്തിന്റെ നിർമ്മാണം (100 മീറ്റർ) പുരോഗമിക്കുന്നു.
- സർക്കാരിന്റെ ഓഹരി മൂലധന സഹായം അഴീക്കൽ തുറമുഖത്തിന് ലഭിച്ചു.
- 3 മീറ്റർ മുതൽ 4 മീറ്റർ വരെ ആഴം കൂട്ടുന്ന അഴിക്കലിന്റെ മെയിന്റയിൻസ് ഡ്രെഡ്ജിംഗ് പുരോഗമിക്കുന്നു.
- ബേപ്പൂർ തുറമുഖത്തേക്കും അഴീക്കൽ തുറമുഖത്തേക്കുമുള്ള ടഗ്ഗുകളുടെ നിർമ്മാണം പുരോഗമിക്കുന്നു.
- ബേപ്പൂർ പോർട്ടിനു വേണ്ടി 25 കോടി രൂപ മൂല്യമുള്ള സ്ഥലമേറ്റെടുക്കൽ (കോവിലകം ഭൂമി) പൂർത്തിയായി.

## തീരദേശ ഗതാഗതത്തിന്റെ പ്രശ്നങ്ങളും/ വെല്ലുവിളികളും

കേരളത്തിലെ ചരക്ക് ഗതാഗതം മുഖ്യമായും റോഡ്, റെയിൽ ശൃംഖലകളിലൂടെയാണ്. കുറഞ്ഞ വിശ്വാസ്യത, എത്തിച്ചേരാനുള്ള ബുദ്ധിമുട്ട്, ചെലവ്, അസൗകര്യങ്ങൾ എന്നീ വൈവിദ്ധ്യമാർന്ന കാരണങ്ങളാലാണ് ജലമാർഗ്ഗമുള്ള ഗതാഗതം വളരെ കുറഞ്ഞ തോതിലായത്. 22/09/2017 ലെ കോസ്റ്റൽ ഷിപ്പിംഗ് ഉച്ചകോടിയിൽ ഈ മേഖലയിലെ പ്രതിസന്ധികളുടെ പട്ടിക തയ്യാറാക്കിയിട്ടുണ്ട്. താഴെ പറയുന്നവയാണ് മുഖ്യ പ്രതിസന്ധികൾ.

1. തൊഴിൽ പ്രശ്നങ്ങൾ :– കോസ്റ്റൽ ഷിപ്പിംഗ് പ്രോജക്ട് നടപ്പിലാക്കുന്നതിനുള്ള മുഖ്യ പ്രശ്നം തുറമുഖങ്ങളിലെ തൊഴിൽ തർക്കങ്ങളാണ്. പതിവായിട്ടുള്ള സമരങ്ങൾ, കൂടിയ കൂലി നിരക്കുകൾ, അധിക സമയ ജോലിക്കുള്ള നിരക്കുകൾ, തൊഴിലാളികളുടെ നിസ്സഹകരണ മനോഭാവം എന്നിവാണ് ഉടമസ്ഥനെ ഈ ഗതാഗത മാർഗ്ഗം സാമ്പത്തിക ലാഭം ഉണ്ടെങ്കിൽ പോലും ഉപയോഗപ്പെടുത്തുന്നതിൽ നിന്ന് പിൻതിരിപ്പിക്കുന്നത്.
2. സർവീസിനായി മതിയായ എണ്ണം ഷിപ്പുകളുടെ അപര്യാപ്തത.
3. ജനങ്ങളുടെ മനോഭാവം :– മത്സ്യബന്ധനം നടത്തുന്നവരുടെയും, ബോട്ടുമുതലാളിമാരുടെയും ഭാഗത്ത് നിന്നുള്ള ഭീഷണി.
4. നിലവിലെ പ്രതിയോഗികൾ :– കോസ്റ്റൽ ഷിപ്പിംഗിലെ നിലവിലെ പ്രതിയോഗികൾ റോഡുമാർഗ്ഗവും റെയിൽമാർഗ്ഗവുമുള്ള ഗതാഗതമാണ്. ലോജിസ്റ്റിക് ലോബികളുടെ ഭീഷണി, രണ്ടുറ്റത്തും ഗതാഗത സൗകര്യമൊരുക്കുന്നതിനുള്ള ശ്രമങ്ങൾക്ക് തിരിച്ചടിയാണ്.
5. വെസ്സലുകൾ ചരക്കുകളില്ലാതെ തിരികെ പോകുന്ന അവസ്ഥ :– കേരളം ഒരു ഉപഭോക്തൃ സംസ്ഥാനമായതിനാൽ ധാരാളം വെസ്സലുകൾ ചരക്കുമായി കേരളത്തിലെത്തുന്നുണ്ട്. എന്നാൽ തിരികെ വെസ്സലുകൾ മിക്കവാറും ചരക്കുകൾ ഇല്ലാതെയാണ് പോകുന്നത്.
6. ദുരന്തനിവാരണ സിസ്റ്റത്തിന്റെ അപര്യാപ്തത
7. തുറമുഖ സ്റ്റാഫുകൾക്ക് സമയബന്ധിതമായി നൈപുണ്യ വികസനം നൽകുന്നതിലെ അപര്യാപ്തത.
8. ഭൂമി ലഭ്യത :– തുറമുഖ വികസനത്തിൽ ആവശ്യമായ ഭൂമി ലഭിക്കാത്തതിന്റെ അഭാവം.
9. ഡ്രെഡ്ജിംഗിന് ആവശ്യമായ ഭീമമായ തുക/ അപര്യാപ്തമായ പശ്ചാത്തല സൗകര്യങ്ങൾ.
10. തുറമുഖ വികസനത്തിനും, അതിനായി സ്ഥലം ഏറ്റെടുക്കുന്നതിനും എതിരെ പ്രാദേശികമായി ഉയർന്നുവരുന്ന ഭീഷണി.
11. പോർട്ടിലേയ്ക്കുള്ള വഴി :– അപര്യാപ്തമായ റോഡുകൾ, കണ്ടെയിനറുടെ സ്വാഭാവികമായ യാത്ര തടസ്സപ്പെടുത്തുന്നു. വൈദ്യുത ലൈനുകൾ, തൂണുകൾ, മരങ്ങൾ, ഷാർപ്പ് ബെന്റുകൾ എന്നീ തടസ്സങ്ങൾ നിറഞ്ഞ ഇടുങ്ങിയതും മോശമായതുമായ റോഡുകൾ കണ്ടെയിനർ ഗതാഗതത്തിന് വളരെ ബുദ്ധിമുട്ടുണ്ടാക്കുന്നുണ്ട്.

## ഹാർബർ എഞ്ചിനീയറിംഗ് വകുപ്പ്

സംസ്ഥാന സർക്കാരിന്റെ മത്സ്യബന്ധന വകുപ്പിന്റെ കീഴിലാണ് ഹാർബർ എഞ്ചിനീയറിംഗ് വകുപ്പ് പ്രവർത്തിക്കുന്നത്. മത്സ്യബന്ധന വകുപ്പ്, തുറമുഖ വകുപ്പ്, വിനോദ സഞ്ചാര വകുപ്പ് എന്നിവയുടെ സേവന വകുപ്പായാണ് ഹാർബർ എഞ്ചിനീയറിംഗ്

വകുപ്പ് പ്രവർത്തിക്കുന്നത്. ഇതു കൂടാതെ, മുനമ്പം മത്സ്യബന്ധന തുറമുഖം ഒഴികെ സംസ്ഥാനത്തെ എല്ലാ മത്സ്യബന്ധന തുറമുഖങ്ങളെയും പരിപാലനം ചെയ്യുന്നു.

സമുദ്ര മേഖലയിലെ പശ്ചാത്തല വികസനം സാധ്യമാക്കുന്ന പുതിയ രീതികളും സാങ്കേതികതകളും നിരീക്ഷിക്കുക, വികസിപ്പിക്കുക, നടപ്പിലാക്കുക എന്നതാണ് ഈ വകുപ്പിന്റെ മുഖ്യ പ്രവർത്തനം കോസ്റ്റൽ സെക്ടറിലെ വിനോദ സഞ്ചാരം, തുറമുഖ വകുപ്പ്, മത്സ്യബന്ധന വകുപ്പ് എന്നിവയ്ക്ക് സാങ്കേതിക സഹായവും നൽകി വരുന്നു.

## ഹാർബർ എഞ്ചിനീയറിംഗ് വകുപ്പിന്റെ പ്രധാന ഭൗതീക നേട്ടങ്ങൾ 2017–18

1 സുതാര്യവും വേഗതയിലും ഭരണം നടപ്പിലാക്കുന്നതിലേക്കായി ചീഫ് എഞ്ചിനീയരുടെ ഓഫീസിൽ ഇ–ഓഫീസ് നടപ്പിലാക്കി.
2 മൈക്ക്–21 സോഫ്റ്റ് വെയർ, ഒരു ന്യൂമെറിക് മോഡലിംഗ് സോഫ്റ്റ് വെയർ എന്നിവ വാങ്ങിയതിനാൽ ഹാർബർ പ്രോജക്ടുകളുടെ മാതൃകാ പഠനം നടത്തുവാൻ സാധിച്ചു.
3 സാങ്കേതികവും ശാസ്ത്രീയവുമായ ഉപകരണങ്ങളും സാമഗ്രികളുമായി ഗുണനിലവാര നിയന്ത്രണ വിഭാഗം പ്രവർത്തനം ആരംഭിച്ചു.
4 ഇരവിപുരം–പരവൂർ കോസ്റ്റൽ റോഡ് നിർമ്മാണം അവസാന ഘട്ടത്തിലാണ്.

## ഹൈഡ്രോഗ്രാഫിക് സർവ്വേ വിംഗ്

ഉൾനാടൻ ജലഗതാഗതത്തിന്റെയും കേരളത്തിലെ ചെറുകിട തുറമുഖങ്ങളുടെയും വികസനത്തിനായി അവയുടെ സർവ്വേ നടത്തി, വിവരങ്ങൾ ശേഖരിക്കുകയും അവ പരിശോധിക്കുകയും ചെയ്യുക എന്ന ലക്ഷ്യത്തോടെ 1967 ൽ ഹൈഡ്രോഗ്രാഫിക് സർവ്വെ വിംഗ് സ്ഥാപിതമായി. അന്നുമുതൽ ഡ്രെഡ്ജിംഗിനു മുൻപും പിൻപും, മൺസൂണിനു മുൻപും പിൻപും സർവ്വേ നടത്തുകയും ഡ്രെഡ്ജിംഗിന്റെ ആവശ്യകത, മത്സ്യബന്ധന തുറമുഖങ്ങളുടെ നിർമ്മാണം, ഫിഷ് ലാന്റിംഗ് കേന്ദ്രങ്ങൾ, ചെറുകിട തുറമുഖങ്ങൾ എന്നിവയുടെ നിർമ്മാണം തുടങ്ങിയ പശ്ചാത്തല വികസന പ്രവർത്തികളും ജലമാർഗ്ഗമുള്ള ഗതാഗതം, വിനോദം, ഗവേഷണം എന്നിവയ്ക്കാവശ്യമുള്ള ബാത്തിമെട്രിക് വിവരശേഖരണവും നടത്തിവരുന്നു. ഹൈഡ്രോഗ്രാഫിക് സർവ്വേ വിംഗ് മുഖ്യമായും തുറമുഖ വകുപ്പിനും, ഹാർബർ എഞ്ചിനീയറിംഗ് വകുപ്പിനും വേണ്ടി പ്രവർത്തിക്കുന്നു. കൂടാതെ മറ്റ് വകുപ്പുകളായ ഇറിഗേഷൻ, പി.ഡബ്ല്യൂ.ഡി, ഫിഷറീസ്, ടൂറിസം, ഇൻലാന്റ് നാവിഗേഷൻ, മറ്റു പ്രമുഖ സ്ഥാപനങ്ങളായ കേരളാ വാട്ടർ അതോറിറ്റി, കേരളാ ഇലക്ട്രിസിറ്റി ബോർഡ്, കേരളാ മാരിടൈം ഡവലപ്പ്മെന്റ് കോർപ്പറേഷൻ ലിമിറ്റഡ്, മറ്റ് ഗവേഷണ സ്ഥാപനങ്ങളായ കേരളാ എഞ്ചിനീയറിംഗ് റിസർച്ച് ഇൻസ്റ്റിറ്റ്യൂട്ട്, ഡി.ഡബ്ല്യൂ.ആർ.ഡി.എം., സെസ്സ് എന്നിവയ്ക്ക് വേണ്ടി സർവ്വേ നടത്തിവരുന്നു. ഹൈഡ്രോഗ്രാഫിക് സർവ്വേ വിംഗാണ്. ഇന്ത്യൻ അഡ്മിറാലിറ്റി ചാർട്ട് (നേവൽ ഹൈഡ്രോഗ്രാഫിക് ഓഫീസ് പ്രസിദ്ധീകരിക്കുന്ന നാവിഗേഷണൽ ചാർട്ട്) പുതുക്കുന്നതിനായി ഡെറാഡൂണിലെ നേവൽ ഹൈഡ്രോഗ്രാഫിക് ഓഫീസ് (ഇന്ത്യൻ നേവി)ന്റെ ആവശ്യപ്രകാരം റ്റൈഡൽ ആന്റ് ഹൈഡ്രോഗ്രാഫിക് വിവരങ്ങൾ ശേഖരിച്ച് നൽകുന്നത് ഹൈഡ്രോഗ്രാഫിക് സർവ്വേ വിംഗാണ്.

## ഹൈഡ്രോഗ്രാഫിക് സർവ്വേ വിംഗിന്റെ ഭൗതീക നേട്ടങ്ങൾ

മൺസൂണിന് മുൻപും പിൻപും, ആഴം വർദ്ധിപ്പിക്കുന്നതിന് മുൻപും പിൻപുമുള്ള ഹൈഡ്രോഗ്രാഫിക് സർവ്വേ – എന്ന പദ്ധതിയിൽ, വിവരങ്ങൾ ശേഖരിക്കുക, വിശകലനം ചെയ്യുക, ക്രമീകരിക്കുക, സംഗ്രഹിക്കുക, സർവ്വേ ചാർട്ട് തയ്യാറാക്കുക എന്നിവ നടത്തിവരുന്നു. 2015–16, 2016–17, 2018–19 (ഒക്ടോബർ വരെ) യഥാക്രമം, 45, 44, 36, 23 എണ്ണം സർവ്വേകൾ ഹൈഡ്രോഗ്രാഫിക് സർവ്വേ വിംഗ് നടത്തുകയുണ്ടായി.

1 ഹൈഡ്രോഗ്രാഫിക് സർവെ ഇൻസ്ററിറ്റ്യൂട്ട് – കേരള ഇൻസ്റ്റിറ്റ്യൂട്ട് ഫോർ ഹൈഡ്രോഗ്രാഫി ആന്റ് അഡ്വാൻസ്ഡ് സ്റ്റഡീസ് (കെ.ഐ.എച്ച്.എ.എസ്) 2013 ൽ ട്രാവൻകൂർ–കൊച്ചി ലിറ്ററസി സയന്റിഫിക്ക് ആന്റ് ചാരിറ്റബിൾ സൊസൈറ്റീസ് രജിസ്ട്രേഷൻ ആക്ട് 1955 പ്രകാരം രജിസ്റ്റർ ചെയ്ത് കൊച്ചിയിലെ ഫിഷറീസ് യൂണിവേഴ്സിറ്റിയിൽ ആരംഭിച്ചു. ഹൈഡ്രോഗ്രാഫിയിൽ 6 മാസം ദൈർഘ്യമുള്ള അടിസ്ഥാന കോഴ്സ് നടത്തിവരുന്നു. ഈ വർഷം 2 ബാച്ച് കോഴ്സുകൾ നടത്തുകയുണ്ടായി. 22 വിദ്യാർത്ഥികൾ കോഴ്സ് പൂർത്തിയാക്കുകയും അവർക്ക് സർട്ടിഫിക്കറ്റുകൾ നൽകുകയും ചെയ്തു. കോഴ്സ് പൂർത്തിയാക്കിയ മിക്കവാറും കുട്ടികൾക്ക് ഇന്ത്യയിലോ വിദേശത്തോ ജോലി ലഭിച്ചു. കെ.ഐ.എച്ച്.എ.എസ് ടോട്ടൽ സ്റ്റേഷൻ കോഴ്സും നടത്തുന്നുണ്ട്. ഈ സ്ഥാപനത്തിന് കേരള യൂണിവേഴ്സിറ്റി ഓഫ് ഫിഷറീസ് ആന്റ് ഓഷ്യനോഗ്രാഫിയിയ്ക്ക് സ്റ്റഡീസ് നിന്നും അഫിലിയേഷൻ ലഭിക്കുന്നതിനുള്ള ശ്രമങ്ങൾ ഊർജ്ജിതമായി നടത്തിവരുന്നു. 2013 മുതൽ 2017 വരെ 88 കുട്ടികൾ ഹൈഡ്രോഗ്രാഫിക് സർവ്വേ കോഴ്സ് പൂർത്തിയാക്കുകയും അതിൽ 46 പേർക്ക് ജോലി ലഭിക്കുകയും ചെയ്തു. 2018 ൽ 17 കുട്ടികളുമായി 6–ാം മത്തെ ബാച്ച് നടന്നുവരുന്നു.
2 ഒരു ഡി.ജി.പി.എസ്, ഐ.റ്റി.ജി 3 ഹൈപാക്ക് സോഫ്റ്റ് വെയർ, ഒരു എക്കോ സൗണ്ടർ മുതലായവ ആകെ 69.11 ലക്ഷം രൂപയുള്ളതിന് സർക്കാർ ഭരണാനമതി നൽകി.

3 എം.വി നിർദ്ദേശക്, എം.വി സർവെയർ എന്നീ വെസ്സലുകളുടെ അറ്റകുറ്റ പണികൾ നടത്തുന്നതിന് ഭരണാനുമതി ലഭിക്കുകയും പ്രവൃത്തി തുടങ്ങുകയും ചെയ്തു.

## വിഴിഞ്ഞം ഇന്റർനാഷണൽ സീപോർട്ട് ലിമിറ്റഡ് (വി.ഐ.എസ്.എൽ)

ഒന്നാം ഘട്ടത്തിൽ ഒരു മില്ല്യൺ റ്റി.ഇ.യു (ട്വൻടി ഫൂട്ട് ഇക്വലന്റ് യൂണിറ്റ്) കണ്ടെയ്നർ കൈകാര്യം ചെയ്യുന്നതിനുള്ള ശേഷിയും 800 മീറ്റർ ദൈർഘ്യത്തിൽ ബർത്തും തുടർഘട്ടങ്ങളിൽ ഇത് 3 മില്ല്യൺ റ്റി.ഇ.യു കണ്ടെയ്നർ കൈകാര്യം ചെയ്യുന്നതിനുള്ള ശേഷിയും 2000 മീറ്റർ ദൈർഘ്യത്തിൽ ബർത്തുമായി വികസിപ്പിക്കാനാണ് പദ്ധതിയിട്ടിരിക്കുന്നത്. 7700 കോടി രൂപയാണ് ആദ്യഘട്ടത്തിന്റെ മൊത്തം ചെലവായി കണക്കാക്കപ്പെട്ടിട്ടുള്ളത്. അതിൽ i) 4089 കോടി രൂപ പി.പി.പി ഘടകമായും ii) 1463.00 കോടി രൂപ ബ്രേക്ക് വാട്ടർ നിർമ്മിക്കുന്നതിനുള്ള ഫണ്ടായും iii) 1808 കോടി രൂപ പുറം പശ്ചാത്തലം ഒരുക്കുന്നതിനും സ്ഥലമേറ്റെടുക്കുന്നതിന് വേണ്ടിയും iv) 340 കോടി രൂപ പദ്ധതി മൂലം ബുദ്ധിമുട്ട് അനുഭവിക്കുന്നവർക്കുള്ള ആർ ആന്റ് ആറും മറ്റ് നടത്തിപ്പ് ചെലവുകൾക്കും ആയിട്ടുള്ളതുമാണ്.

ഈ പദ്ധതി പൊതു സ്വകാര്യ പങ്കാളിത്ത മാതൃകയിൽ കേന്ദ്രസർക്കാരിന്റെ വയബിലിറ്റി ഗ്യാപ് ഫണ്ടോടുകൂടിയ (വി.ജി.എഫ്) രാജ്യത്തെയും സംസ്ഥാനത്തേയും ഇത്തരത്തിലുള്ള പ്രഥമ സംരംഭമാണ്. പി.പി.പി ഘടകമായ 4087 കോടി രൂപയിൽ 1635 കോടി രൂപ വി.ജി.എഫ് പങ്കും (817.8 കോടി രൂപ കേന്ദ്ര സർക്കാരിൽ നിന്നും 817.2 കോടി രൂപ സംസ്ഥാന സർക്കാരിൽ നിന്നും) 2454 കോടി രൂപ കൺസെഷനെയറായ എ.വി. പി.പി.എൽ നിക്ഷേപവുമാണ്.

2015 ഡിസംബറിലാണ് തുറമുഖ നിർമ്മാണം ആരംഭിച്ചത്. 565 മീറ്റർ ദൈർഘ്യമുള്ള ബ്രേക്ക് വാട്ടർ, 800 മീറ്റർ ദൈർഘ്യമുള്ള ബർത്ത്, കണ്ടെയ്നർ യാർഡ്, ചുറ്റുമതിൽ, റോഡ് എന്നിവയുടെ നിർമ്മാണ പ്രവർത്തികൾ പുരോഗമിക്കുന്നു. 3.3 എം.എൽ.ഡി ജല ട്രീറ്റ്മെന്റ് പ്ലാന്റിന്റേയും 11 കെ.വി പവർ സബ്സ്റ്റേഷന്റേയും പണി പൂർത്തിയായി. സംസ്ഥാന സർക്കാർ നാളിതുവരെയായി 1100 കോടി രൂപ ചെലവഴിച്ചിട്ടുണ്ട്. വിസിലിന്റെ 2016–17 മുതൽ 2018–19 (ആഗസ്റ്റ് 31, 2018 വരെ) ഉള്ള സാമ്പത്തിക പുരോഗതി പട്ടിക 9.15 ൽ നൽകിയിരിക്കുന്നു.

2018–19 ലെ സംസ്ഥാന സർക്കാരിന്റെ വിഹിതം 237 കോടി രൂപയാണ്. അതിൽ, 50 കോടി രൂപ ലഭിച്ചു. 20 കോടി രൂപ ലഭിക്കുന്നതിനുള്ള അനുമതിയായി. റെയിൽ നിർമ്മാണത്തിനായി കൊങ്കൺ റെയിൽവെ കോർപ്പറേഷൻ ലിമിറ്റഡ് (കെ.ആർ. സി.എൽ) ന് മുൻകൂറായി നൽകാൻ 77 കോടി രൂപ അധികമായി ആവശ്യമുണ്ട്. പദ്ധതി ബാധിതരുടെ പുനരധിവാസത്തിനും മറ്റ് സാമൂഹിക ക്ഷേമങ്ങൾക്കായി വേണ്ടി 60 കോടി രൂപയാണ് കണക്കാക്കപ്പെടുന്നത്. ഫണ്ട് പ്രവർത്തനങ്ങളുടെ ആദ്യഗഡു അടയ്ക്കുന്നതിന് ആവശ്യമായ 366 കോടി രൂപ ലോൺ ഫണ്ടായി ഹഡ്കോയിൽ നിന്നും ശേഖരിക്കാനാണ് നിശ്ചയിച്ചിട്ടുള്ളത്.

## ആഗസ്റ്റ് 31, 2018 വരെ നടത്തിയ തുറമുഖ നിർമ്മാണം

- ആകെ 3000 മീറ്ററിൽ 565 മീറ്റർ ദൈർഘ്യത്തിൽ ബ്രേക്ക് വാട്ടർ നിർമ്മിതി പൂർത്തിയായി.
- കണ്ടെയിനർ യാർഡിനായി 33 ഹെക്ടർ (ആകെയുള്ള 53 ഹെക്ടറിൽ) സ്ഥലത്തിന്റെ വികസനം പൂർത്തിയായി.

**പട്ടിക 9.15** സാമ്പത്തിക പുരോഗതി (രൂപ കോടിയിൽ)

| ക്രമ നം | ഇനവിവരം | ചെലവഴിച്ചത് | | | |
|---|---|---|---|---|---|
| | | 2016–17 | 2017–18 | 2018–19 (31-08-2018 വരെ) | ആകെ (31-08-2018) |
| 1 | ഫണ്ടട് പ്രവർത്തനം- ബ്രേക്ക് വാട്ടറിന്റെയും ഫിഷിംഗ് ഹാർബറിന്റേയും പണികൾ | 146.30 | 146.30 | – | 292.60 |
| 2 | ഭൂമി | 596.46 | 26.06 | 17.65 | 640.17 |
| 3 | ജലം | 7.28 | – | – | 7.28 |
| 4 | പവർ | 51.00 | – | – | 51.00 |
| 5 | റെയിൽ കണക്റ്റിവിറ്റി | 4.09 | – | 10.46 | 14.55 |
| 6 | പദ്ധതി ബാധിതർക്കുള്ള പുനരധിവാസവും മറ്റ് ക്ഷേമ പ്രവർത്തനങ്ങളും | 20.39 | 11.37 | 36.01 | 67.77 |
| 7 | ഭരണവും മറ്റ് ചെലവുകളും | 72.93 | 6.20 | 2.33 | 81.46 |
| | **ചെലവഴിച്ച ആകെ തുക** | **898.45** | **189.93** | **66.45** | **1154.83** |
| | സർക്കാരിൽ നിന്നും ലഭിച്ച തുക | 931.57 | 141.11 | 80.69 | 1153.37 |

അവലംബം വിസ്സിൽ

- 800 മീറ്റർ ദൈർഘ്യമുള്ള ബർത്ത് നിർമ്മിക്കുന്നതിനാവശ്യമായ 358 (ആകെയുള്ള 615 എണ്ണത്തിനും) തൂണുകൾ നിർമ്മിച്ചു
- ബ്രേക്ക് വാട്ടറിനായി ആകെയുള്ള ഏകദേശം 17,000 അക്രോപോട് II ൽ 6878 എണ്ണം വാർത്തെടുത്തു.
- ബെർത്തിന്റെ നിർമ്മിതിക്കാവശ്യമായ കോൺക്രീറ്റ് പ്രി കാസ്റ്റിംഗ് വർക്കുകൾ, ചുറ്റുമതിൽ നിർമ്മാണം, 2 കി.മീ അപ്രോച്ച് റോഡിന്റെ പ്രാഥമിക പ്രവർത്തനങ്ങൾ എന്നിവ പുരോഗമിക്കുന്നു.

### അഴീക്കൽ തുറമുഖം

അഴീക്കൽ തുറമുഖത്തിന്റെ വികസനത്തിനായി ബഹു. മുഖ്യമന്ത്രി ചെയർമാനും ബഹു.തുറമുഖം വകുപ്പ് മന്ത്രി വൈസ് ചെയർമാനുമായി ഒരു പ്രത്യേക ഉദ്ദേശയാന പദ്ധതി 'അഴീക്കൽ പോർട്ട് ലിമിറ്റഡ്' ആവിഷ്ക്കരിച്ച് 100 കോടി രൂപ അംഗീകൃത മൂലധനമായും 25 കോടി പ്രവർത്തനമൂലധനമായും പൂർണ്ണമായി കേരള സർക്കാർ ഉടമസ്ഥതയിലുള്ള ഈ കമ്പനി 2013 ലെ കമ്പനീസ് ആക്ട് പ്രകാരം രജിസ്റ്റർ ചെയ്തിട്ടുള്ളതാണ്. ഹോവ് എഞ്ചിനീയറിംഗ് പ്രോജക്ട് ഇന്ത്യാ പ്രൈവറ്റ് ലിമിറ്റഡ് എന്ന ടെക്നിക്കൽ കൺസൾട്ടൻസിന് ഏപ്രിൽ 23, 2018 ൽ വർക്ക് ഓർഡർ നൽകുകയും മേയ് 09, 2018 ൽ കരാർ അവസാനിപ്പിക്കുകയും ചെയ്തു.

അഴീക്കൽ പോർട്ടിൽ 14.5 മീറ്റർ ആഴം ആവശ്യമുള്ള വെസ്സലുകളക്ക് നങ്കൂരമിടുന്നതിനുള്ള സൗകര്യങ്ങളുണ്ടാക്കും. തുറമുഖത്തിന് ഒന്നാം ഘട്ടത്തിൽ 2–3 ബർത്തുകൾ ഉണ്ടായിരിക്കുകയും തുടർ ഘട്ട വിപുലീകരണത്തിൽ കൂടുതൽ നിർമ്മിതികൾ ചെയ്യുന്നതായിരിക്കും. ഭാവിയിൽ എൽ.എൻ.ജി സൗകര്യവും പരിഗണിക്കും. ധാന്യങ്ങൾ, സിമന്റ്, ഭക്ഷ്യ എണ്ണ മുതലായവ ഒരുമിച്ചുള്ള കാർഗോകൾ കൈകാര്യം ചെയ്യുന്നതിനുള്ള എല്ലാ സാധ്യതകളും വികസിപ്പിക്കുന്നതാണ്.

### കേരള മാരിടൈം ഡെവലപ്മെന്റ് കോർപ്പറേഷൻ ലിമിറ്റഡ് (കെ.എസ്.എം.ഡി.സി.എൽ)

കേരള സംസ്ഥാന മാരിടൈം ഡെവലപ്മെന്റ് കോർപ്പറേഷൻ ലിമിറ്റഡ് പൂർണ്ണമായും സർക്കാർ ഉടമസ്ഥതയിലുള്ള ഡ്രെഡ്ജിംഗ് പോലുള്ള മറ്റ് മാരിംടൈം പ്രവർത്തനങ്ങൾ ചെയ്യുന്നതിനുള്ള ഒരു സ്ഥാപനമാണ്. 1956 ലെ കമ്പനി നിയമപ്രകാരം ഈ സ്ഥാപനം 1994 ൽ നിലവിൽ വന്നു. ആരംഭത്തിൽ 10 കോടി രൂപ കമ്പനിയുടെ ഓഹരിമൂലധനമായിരുന്നെങ്കിലും, പിന്നീട് ഘട്ടം ഘട്ടമായി അത് 15 കോടി രൂപയായി ഉയർത്തി. പെയ്ഡപ്പ് മൂലധനം മാർച്ച് 31, 2016 ൽ 9,99,98,000 രൂപയായിരുന്നു. ഉയർത്തിയ ഓഹരി മൂലധനം അനുവദിക്കുന്ന കാര്യം സർക്കാരിന്റെ പരിഗണനയിലാണുള്ളത്. കെ.എസ്.എം.ഡി.സി.എൽ ന്റെ ഉടമസ്ഥതയിലുള്ള സി.എസ്.ഡി നീണ്ടകര, സി.എസ്.ഡി ചന്ദ്രഗിരി, റ്റി.എസ്.ഡി സിസ്ഡുരാജ് എന്നീ വിവിധതരത്തിലുള്ള ഡ്രെഡ്ജറുകളുടെ പ്രവർത്തനം കമ്പനി നടത്തി വരുന്നു.

കൊടുങ്ങല്ലൂർ തുറമുഖത്തിന്റെ രണ്ടാംഘട്ട ഡ്രെഡ്ജിംഗ്, പൊന്നാനി ഫിഷിംഗ് ഹാർബറിന്റെ ഡ്രെഡ്ജിംഗ് എന്നിവ 2016–17 ൽ കമ്പനി നടത്തുകയുണ്ടായി. 2017–18 ൽ ബേപ്പൂർ, അഴീക്കൽ തുറമുഖങ്ങളിൽ അടിയന്തിര ഡ്രെഡ്ജിംഗ് നടത്തുകയുണ്ടായി. ഇക്കഴിഞ്ഞ വെള്ളപൊക്ക ദുരന്തത്തിന്റെ ഫലമായി, ആഴം കൂട്ടുന്നതിനും കനാലുകൾ, നദികൾ എന്നിവ വൃത്തിയാക്കി മണലും, ചെളിയും എക്കലും മാറ്റുന്നതിനായി വളരെയധികം ഡ്രെഡ്ജിംഗ് പ്രവർത്തനങ്ങൾ ആവശ്യമായി വന്നു. സഞ്ചാരയോഗ്യമായിരുന്ന ജലപാതകൾ വീണ്ടും പ്രവർത്തനക്ഷമമാക്കേണ്ടി വന്നു. ഡ്രെഡ്ജ്ഡ് വസ്തുക്കളുടെ ക്ലീനിംഗും തുറമുഖ വകുപ്പിന്റെ വെബ്പോർട്ടലിലൂടെ അതിന്റെ വിൽപ്പനയും കെ.എസ്.എം.ഡി.സി.എൽ നടത്തുകയുണ്ടായി. നിലവിൽ, ഒരു കെ.എസ്.എം.ഡി.സി.എൽ നിർത്തലാക്കിയതിന്റെ വക്കത്താണ്. മാരിടൈം ബോർഡ് പ്രവർത്തനക്ഷമമാകുന്നതോടുകൂടി ഇത് അതിൽ ലയിക്കും.

### മാരിടൈം ബോർഡ്

കേരളനിയമസഭ കേരള മാരിടൈം ബോർഡ് ആക്ട്, 2017 (2017 ലെ 16–ാം നിയമം) പാസ്സാക്കുകയും ഒക്ടോബർ 16, 2017 ൽ ഔദ്യോഗിക ഗസറ്റിൽ പ്രസിദ്ധീകരിക്കുകയും ചെയ്തു. തുടർന്ന്, ഫെബ്രുവരി 02, 2018 ലെ ജി.ഒ.(എം.എസ്) 1/2018 എഫ് ആന്റ് പി ഡി പ്രകാരം മാരിടൈം ബോർഡ് രൂപീകരിച്ചു. തീരദേശത്തെ ചരക്ക് ഗതാഗതം മെച്ചപ്പെടുത്തി സാമ്പത്തിക പ്രവർത്തനങ്ങൽ ത്വരിതപ്പെടുത്തുന്നതിനായി ചെറുകിട തുറമുഖങ്ങളുടേയും ഹാർബറുകളുടേയും വികസനം ലക്ഷ്യമിട്ടാണ് ബോർഡ് രൂപീകരിച്ചത്. മാരിടൈം ബോർഡ് ആക്ടിന്റെ 106 സെക്ഷൻ പ്രകാരം ഈ നിയമം പ്രാവർത്തികമാക്കുന്നതിന് നോട്ടിഫിക്കേഷനിലൂടെ സർക്കാർ ശ്രമിക്കും. ഇപ്രകാരം ഭരണവകുപ്പ് നിർമ്മിച്ച സ്പെഷ്യൽ റൂൾസ്, നിയമ വകുപ്പിന്റെ പരിശോധനയിലാണ്. ആസ്തികളും സാധ്യതകളും കൈമാറ്റം ചെയ്യുന്നതിനും ഏറ്റെടുക്കുന്നതിന് നോട്ടിഫിക്കേഷൻ അനുമതിക്കായി സമർപ്പിച്ചിട്ടുണ്ട്. ചെയർമാനും ബോർഡ് മെമ്പർമാരും ജൂലൈ 25, 2018 ൽ തിരുവനന്തപുരത്തുള്ള മാരിടൈം ബോർഡിന്റെ റീജിയണൽ ഓഫീസിൽ ചുമതല ഏറ്റെടുത്തു. ചെയർമാൻ, വൈസ് ചെയർമാൻ, മൂന്ന് എക്സ് ഓഫീഷ്യോ മെമ്പർമാർ, ഇന്ത്യൻ കോസ്റ്റ് ഗാർഡിന്റെ പ്രതിനിധി, വിസിലിന്റെ ചീഫ് എക്സിക്യൂട്ടീവ്

ഓഫീസർ, കൂടാതെ നാല് മെമ്പർമാർ എന്നിവരാണ് ബോർഡിലുള്ളത്.

## ഉൾനാടൻജലഗതാഗതം

റോഡ്, റെയിൽ, എയർ എന്നീ ഗതാഗതമാർഗ്ഗങ്ങളെ അപേക്ഷിച്ച് അഭികാമ്യവും സൗഹൃദപരവുമായ ഒരു ബദൽ മാർഗമാണ് ഉൾനാടൻ ജലഗതാഗതം (ഐ.ഡബ്ല്യൂ.ടി). പരിസ്ഥിതി സൗഹൃദം ഏറ്റവും ലാഭകരമായ ഒരു ഗതാഗത രീതിയാണെങ്കിലും ഈ മേഖല വേണ്ടരീതിയിൽ പ്രയോജനപ്പെടുത്തിയിട്ടില്ല. ഉൾനാടൻജലഗതാഗതത്തിന്റെ കാര്യക്ഷമതയും സുസ്ഥിരതയും വർധിപ്പിക്കുന്നതിലൂടെ റോഡുമാർഗ്ഗം ഗതാഗതം നടത്തുന്ന ചരക്കുഗതാഗതത്തിന്റെ 20 ശതമാനം ജലമാർഗ്ഗത്തിലൂടെ ആക്കാൻ കഴിയും. സംസ്ഥാന ജലഗതാഗത വകുപ്പ്, ഉൾനാടൻ ജലഗതാഗതവും തീരദേശ കപ്പൽ ജലഗതാഗത വകുപ്പ് (സി.എസ്.ഐ.എൻ.ഡി), കേരള ഷിപ്പിംഗ് ആന്റ് ഇന്ലാന്റ് നാവിഗേഷൻ കോർപ്പറേഷൻ (കെ. എസ്.ഐ.എൻ.സി) എന്നിവയാണ് ഉൾനാടൻ ജലഗതാഗതത്തിന്റെ കീഴിലെ പ്രമുഖ ഏജൻസികൾ.

അതിപുരാതന കാലം തൊട്ടെ ജലത്തിലൂടെയായിരുന്നു പ്രധാന ഗതാഗതം. ഇത് ഇക്കാലത്തെ സമ്പദ്ഘടനയുടെ വികസനത്തിൽ നിർണായക പങ്കുവഹിച്ചിരുന്നു. വിവിധ രാജ്യങ്ങളിലെ ഉൾനാടൻ ജലഗതാഗത രീതിയിൽ വലിയ വൈവിധ്യം ഉണ്ടെങ്കിലും ഇത് എല്ലായിടത്തും കുറഞ്ഞ നിരക്കിലുള്ള ഒരു ഗതാഗത മാർഗ്ഗമാണ്. പൊതുവിൽ ധാരാളം വലിയ നദികളുള്ള പ്രദേശങ്ങളിലാണ് സാധാരണയായി ഉൾനാടൻ ഗതാഗതം വികസിച്ച് കാണുന്നത്. കനാലുകൾ വിപുലീകരിച്ചും മെച്ചപ്പെടുത്തിയും ഇത്തരം ഗതാഗതം വികസിപ്പിക്കാറുണ്ട്.

ഇന്ത്യയിൽ നദികൾ, കായലുകൾ, കനാലുകൾ എന്നിവ ഉൾപ്പെടുന്ന വിപുലമായ ഉൾനാടൻ ജലപാതകൾ ഉണ്ട്. മൊത്തം നീളം 14,500 കിലോമീറ്റർ ആണ്, ഇതിൽ 5200 കി.മീ നദികളും 4000 കിലോമീറ്റർ കനാലുകളുമാണ്. ഇവയിലൂടെ യന്ത്രവൽകൃത ക്രാഫ്റ്റുൾക്ക് സഞ്ചാരം സാധ്യമാണ്. ഇവയിലൂടെ യന്ത്രവൽകൃത ക്രാഫ്റ്റുൾക്ക് ഗതാഗതം സാധ്യമാണ്. മറ്റ് വലിയ രാജ്യങ്ങളും ഭൂപ്രദേശങ്ങളുമായ യുണൈറ്റഡ് സ്റ്റേറ്റ്സ്, ചൈന, യൂറോപ്യൻ യൂണിയൻ എന്നിവയെ അപേക്ഷിച്ച് ചരക്കുഗതാഗതത്തിനായി ജലഗതാഗതമാർഗ്ഗം ഉപയോഗപ്പെടുത്തുന്നതിൽ നമ്മൾ വളരെ പിന്നിലാണ്. മൊത്തം ചരക്ക് ഗതാഗതത്തിന്റെ (ടൺ കിലോമീറ്ററിൽ) 0.1 ശതമാനം മാത്രമാണ് ഉൾനാടൻ ജലഗതാഗത വഴിയുള്ള ചരക്കുഗതാഗതം. ഇത് യുണൈറ്റഡ് സ്റ്റേറ്റിൽ 21 ശതമാനം ആണ്. സംഘടിതമായ ജലമാർഗ്ഗമുള്ള ചരക്ക് ഗതാഗതം ഗോവ, വെസ്റ്റ് ബംഗാൾ, ആസ്സാം, കേരളം എന്നിവിടങ്ങളിൽ മാത്രമായി കാണപ്പെടുന്നു.

ഇന്ത്യയിലെ ഉൾനാടൻ ജലപാതകൾ ഗംഗ-ഭാഗീരഥി, ഹൂഗ്ലി, ബ്രഹ്മപുത്ര ബാരക്ക് നദി, ഗോവയിലെ നദികൾ, കേരളത്തിലെ കായൽ, മുബൈയിലെ ഉൾനാടൻ ജലപാതകൾ, ഗോദാവരി കൃഷ്ണ നദികളുടെ ഡെൽറ്റ പ്രദേശങ്ങൾ എന്നിവ ഉൾപ്പെടുന്നതാണ്. ഏകദേശം 44 ദശലക്ഷം ടൺ ചരക്കാണ് പ്രതിവർഷം യന്ത്രവത്കൃത വെസ്സലുകൾ വഴി ഗതാഗതം ചെയ്യപ്പെടുന്നത്.

മേൽപ്പറഞ്ഞ മേന്മകൾ കണക്കിലെടുത്ത്, കേരള സർക്കാർ ദേശീയപാത മൂന്നുമായി ബന്ധിപ്പിക്കുന്ന വെസ്റ്റ് കേസ്റ്റ് കനാലിന്റെ വികസനത്തിന് മുന്തിയ പരിഗണന നൽകുന്നു. സംസ്ഥാനത്തെ ജലപാത, മുഖ്യ ജലപാതയായ വെസ്റ്റ് കോസ്റ്റ് കനാലുകളും അതിന്റെ പോഷക കനാലുകളും ഉൾപ്പെടുന്നതാണ്. ഇതിന്റെ മൊത്തം ദൈർഘ്യം 1687 കി.മീറ്ററാണ്. വെസ്റ്റ് കേസ്റ്റ് കനാലിന്റെ നീളം 590 കി.മീ ആണ്. 1100 കി.മീ നീളത്തിൽ പോഷക നദികളെ ബന്ധിപ്പിക്കുന്ന കനാലുകളും വാണിജ്യ കേന്ദ്രങ്ങൾ, തുറമുഖങ്ങൾ, വിനോദ സഞ്ചാര കേന്ദ്രങ്ങൾ എന്നിവയുമായി വെസ്റ്റ് കേസ്റ്റ് കനാലുമായി ബന്ധിപ്പിക്കപ്പെട്ടിരിക്കുന്നു. മൊത്തം 590കി.മീ നീളമുള്ള വെസ്റ്റ് കേസ്റ്റ് കനാലിൽ മൂന്ന് അൺകട്ട് ഭാഗങ്ങൾ, 26 കി.മീ നീളത്തിൽ മാഹിക്കും വളപട്ടണത്തിനും ഇടയിലായുണ്ട്. കനാൽ കുറെ കൂടി വികസിപ്പിക്കുനതിനായി നീലേശ്വരം മുതൽ കാസർഗോഡ് വരെയുള്ള 41 കി.മീ ദൂരം കനാൽ കൂടി വികസനത്തിനായി പരിഗണനയിലാണ്. വെസ്റ്റ് കേസ്റ്റ് കനാലിന്റെ കൊല്ലം മുതൽ കോട്ടപ്പുറം വരെയുള്ള ഭാഗം നേരത്തെ തന്നെ ദേശീയപാത 3 ആയി പ്രഖ്യാപിച്ചിട്ടുണ്ട്. വെസ്റ്റ് കേസ്റ്റ് കനാലിന്റെ ഒരു ഭാഗമായ കോട്ടപ്പുറം മുതൽ കോഴിക്കോട് വരെയും ആറ് പോഷക കനാലുകളും കൂടി ദേശീയ ജലപാത ആയി പ്രഖ്യാപിച്ചിട്ടുണ്ട്. വെസ്റ്റ് കേസ്റ്റ് കനാൽ പൊതുവിൽ 5 വിഭാഗങ്ങളായി തിരിച്ചിട്ടുണ്ട്. അവ യഥാക്രമം 1) കോവളം-കൊല്ലം (74.18 കി.മീ) 2) കൊല്ലം -കോട്ടപ്പുറം (കൊടുങ്ങല്ലൂർ) (168 കി.മീ) 3) കോട്ടപ്പുറം-കോഴിക്കോട് (160 കി.മീ) 4) കോഴിക്കോട്-നീലേശ്വരം (187.82 കി.മീ), നീലേശ്വരം-കാസർഗോഡ് (41 കി.മീ) എന്നിവയാണ്. വർഷം മുഴുവൻ ജലസമൃദ്ധി ലഭ്യമായതിനാൽ കേരളത്തിലെ മുഴുവൻ ജലപാതയേയും സ്മാർട്ട് ജലപാതയായി വികസിപ്പിക്കാവുന്നതാണ്. കൊല്ലം മുതൽ കോഴിക്കോട് വരെയുള്ള റീച്ചുകൾ ഇന്ലാന്റ് വാട്ടർ അതോറ്റി ഓഫ് ഇന്ത്യ (ഐ.ഡബ്ല്യൂ.എ.ഐ) യുടെ കീഴിലും ബാക്കിയുള്ള സ്ട്രെച്ചുകൾ സംസ്ഥാന ജലപാതയുടെ കീഴിലുമാണ്.

സംസ്ഥാന ജലപാതയുടെ വികസനം നടപ്പിലാക്കുന്നത് സി.എസ്.ഐ.എൻ.ഡി യും കേരള വാട്ടർ വേയ്സ് ആൻഡ് ഇൻഫ്രാസ്ട്രക്ചർ ലിമിറ്റഡ് (കെ. ഡബ്ല്യൂ.ഐ.എൽ) എന്ന പ്രത്യേക ഉദ്ദേശ്യയാന പദ്ധതിയും ചേർന്നാണ്. ഈ പദ്ധതി സംസ്ഥാന ഗവൺമെന്റും, കൊച്ചി ഇൻറർനാഷണൽ എയർപോർട്ട് ലിമിറ്റഡുമാണ് മുഖ്യ പങ്കാളികൾ.,

പാർവ്വതി പുത്തനാർ, കോവളം–ആക്കുളം സ്ട്രെച്ച്, മാഹി–വളപട്ടണം (അൺകട്ട് ഭാഗം) റീച്ച് എന്നിവയുടെ വികസനം കിഫ്ബി സഹായത്താൽ, കെ.ഡബ്ല്യൂ..ഐ.എൽ നടപ്പിലാക്കും. വർക്കല ടണലുകൾ, കോഴിക്കോട് പട്ടണത്തിലെ കനോലി കനാൽ, നീലേശ്വരം–ബേക്കൽ–കാസർഗോഡ് റീച്ച്, മറ്റു ഭാഗങ്ങളുടെ വികസനപ്രവർത്തനങ്ങൾ സി. എസ്. ഐ .എൽ.ഡി മുഖേന നടപ്പിലാക്കും.

കനാലിന്റെ മിക്കഭാഗങ്ങളും ചെളിയടിഞ്ഞിട്ടുള്ള ആഴക്കുറവ്, വീതി കുറവ്, തീരത്ത് മണ്ണൊലിപ്പ്, പശ്ചാത്തലസൗകര്യങ്ങളായ ജെട്ടി, ടെർമിനലുകൾ മറ്റ് നാവിഗേഷൻ സഹായ ഉപകരണങ്ങൾ എന്നിവയുടെ അഭാവം മുതലായവ ഇതിലൂടെയുള്ള യാത്രയ്ക്കുള്ള പരിമിതികളാണ്. ഇവ വികസിപ്പിക്കേണ്ടതുണ്ട്. കൊല്ലം മുതൽ കോട്ടപ്പുറം വരെയുള്ള ദേശീയജലപാത III ഉം പോഷക കനലുകളായ ചമ്പക്കരയും ഉദ്യോഗമണ്ഡൽ ക്ലാസ്സ് 3 സ്റ്റാൻഡേർഡിൽ വികസിപ്പിച്ചാണ് ബാർജുകളുടെ യാത്ര സാധ്യമാക്കിയിരിക്കുന്നത്. കൊല്ലം, ആലപ്പുഴ, എറണാകുളം. കണ്ണൂർ, കാസർകോഡ് എന്നിവിടങ്ങളിൽ യാത്രാ ബോട്ട് സൗകര്യങ്ങൾ ലഭ്യമാക്കിയിട്ടുണ്ട്. കൂടാതെ, വിവിധ തരം ബോട്ടുകളായ ഹൗസ് ബോട്ടുകൾ, ഷിൻകാറുകൾ, ബോട്ടുകൾ, സ്പീഡ് ബോട്ടുകൾ തുടങ്ങിയവ ഉൾപ്പെടെ വിവിധയിനം ബോട്ടുകൾ കനാലുകളുടെയും തടാകങ്ങളുടേയും വിനോദസഞ്ചാരം പ്രോത്സാഹിപ്പിക്കുന്നതിനായി പ്രവർത്തിക്കുന്നുണ്ട്. ജങ്കാർ സേവനം ആവശ്യമായ ഇടങ്ങളിൽ ഒരുക്കിയിട്ടുണ്ട്. റോഡിൽ നിന്ന് ചരക്കുഗതാഗതം ദേശീയ ജലപാതയിലേക്ക് മാറ്റുക, വിനോദസഞ്ചാര വികസനം എന്നീ ലക്ഷ്യങ്ങൾ നേടുന്നതിനായി പ്രധാന ജലപാതകളെ യഥാക്രമം ക്ലാസ് 3 സ്റ്റാൻഡേർഡിൽ വികസിപ്പിക്കേണ്ടതാണ്. ഉൾനാടൻ ജലഗതാഗത ഏജൻസികളുടെ പ്രവർത്തന സ്ഥിതിവിവരക്കണക്കുകളുടെ വിശദാംശങ്ങൾ അനുബന്ധം 9.26 ൽ കൊടുത്തിട്ടുണ്ട്.

സംസ്ഥാനത്തെ ജലപത ശൃംഖലയെ 3 ഘട്ടങ്ങളായി വികസിപ്പിക്കുന്നതിനുള്ള റോഡ് മാപ്പ് താഴെ കൊടുത്തിരിക്കുന്നു.

**ഘട്ടം 1:**
നിലവിലുള്ള വീതിയിൽ ലഭ്യമായ ഭൂമി ഉപയോഗിച്ച് വെസ്റ്റ് കോസ്റ്റ് കനാലിന്റെ വികസനം. ഇത് 2020 ൽ പൂർത്തിയാകും.

**ഘട്ടം 2:**
കൈയേറ്റക്കാരുടെ പുനരധിവാസം, ഭൂമി ഏറ്റെടുക്കൽ, കനാലുകളുടെ വീതി കൂട്ടൽ മുതലായവ 2020–22 ൽ പൂർത്തികരിക്കുന്നതാണ്.

**ഘട്ടം 3:**
കാസർഗോഡ് ജില്ലയിലെ ബേക്കൽ വരെ വെസ്റ്റ് കോസ്റ്റ് കനാലിന്റെ വികസനം, പോഷക കനാലുകളുടെ വികസനം, ചരക്ക് ഗതാഗതത്തിന് ആവശ്യമായ അനുബന്ധ സൗകര്യങ്ങൾ, വിനോദ യാത്രക്കാർക്കുള്ള സൗകര്യങ്ങൾ എന്നീ പ്രവർത്തനങ്ങൾ 2022–25 ൽ പൂർത്തീകരിക്കുന്നതാണ്. നാവിഗേഷൻ എയ്ഡുകളും സിഗ്നലുകളും സ്മാർട്ട് വാട്ടർ വേയിൽ സ്ഥാപിച്ച് ശാശ്വതമായി 24 മണിക്കൂറും പ്രവർത്തന സജ്ജമാക്കുക എന്നുള്ളതും ഇതിൽ ഉൾപ്പെടുന്നു.

## 1. സംസ്ഥാന ജല ഗതാഗത വകുപ്പ്

ആലപ്പുഴ ജില്ല ആസ്ഥാനമാക്കി (ഡയറക്ടറേറ്റ്) സംസ്ഥാന ജല ഗതാഗത വകുപ്പ് 1968–ൽ രൂപീകൃതമായി. രൂപീകരണ സമയത്ത്, സേവന പ്രവർത്തനങ്ങൾ ആലപ്പുഴ, കോട്ടയം, കൊല്ലം ജില്ലകളിൽ മാത്രമായിരുന്നു. അന്ന് ആലപ്പുഴയായിരുന്നു എല്ലാ പ്രവർത്തനങ്ങളുടെയും നാഡി കേന്ദ്രം. മെക്കാനിക്കൽ എഞ്ചിനിയറുടെ ഓഫീസും, പിന്നീട് മൂന്ന് സീനിയർ സൂപ്രണ്ടുമാരുടെ നേതൃത്വത്തിലുള്ള എറണാകുളം, കോട്ടയം (ചങ്ങനാശ്ശേരി), കാസർഗോഡ് എന്നീ മൂന്നു ജില്ലകളിൽ മേഖലാ ഓഫീസുകളും സ്ഥാപിച്ചുകൊണ്ട്, പ്രവർത്തനങ്ങൾ വ്യാപിപ്പിക്കുകയുണ്ടായി. നിലവിൽ വകുപ്പിന് പതിനാല് സ്റ്റേഷൻ ഓഫീസുകളുണ്ട്.

സംസ്ഥാന ജല ഗതാഗത വകുപ്പ് ആലപ്പുഴ, കോട്ടയം, കൊല്ലം, എറണാകുളം, കണ്ണൂർ, കാസർകോട്

**ബോക്സ് 9.6** വേഗ 120

കേരള സംസ്ഥാന ജലഗതാഗത വകുപ്പ് 2018 നവംബര് 4 ന് കൊച്ചി, വൈക്കം എന്നിവയുമായി ബന്ധിപ്പിക്കുന്ന കേരളത്തിലെ ആദ്യത്തെ ഭാഗികമായി ശീതികരിച്ച അതിവേഗ കടത്തു ബോട്ട് സേവനം വേഗ 120 (14 കി.മീ വേഗതയിൽ) ആരംഭിച്ചു. ടൂറിസ്റ്റുകളെയും ദൈനംദിന യാത്രക്കാരെയും ലക്ഷ്യമിട്ടാണ് ഇതു തുടങ്ങിയത്. ബസ്സിൽ 2 മണിക്കൂർ എടുക്കുന്ന എറണാകുളം മുതൽ വൈക്കം വരെ യാത്ര ചെയ്യുന്ന സമയം വേഗ 120 ൽ 90 മിനിറ്റ് ആയി ആണ് കണക്കാക്കുന്നത്. ഇപ്പോൾ, സാധാരണ ഓഫീസ് സമയത്തിന്റെ അടിസ്ഥാനത്തിലാണ് ഈ സേവനം നടത്തുന്നത്. ശുചിമുറിയും കഫറ്റീരിയയും, രണ്ട് കാബിനുകളുമുള്ള ബോട്ടാണിത്. എ.സി കാബിനിൽ 40 യാത്രക്കാരെയും സാധാരണ കാബിനിൽ 80 യാത്രക്കാരെയും ഉൾക്കൊള്ളാൻ കഴിയും.

അവലംബം: എസ്.ഡബ്ല്യൂ.റ്റി.ഡി

**പട്ടിക 9.16** സംസ്ഥാന ജല ഗതാഗത വകുപ്പിന്റെ 2017–18, 2018–19 കാലയളവിലെ വിഹിതവും ചെലവുകളും

(രൂപ ലക്ഷത്തിൽ)

| ക്രമ നമ്പർ | പദ്ധതിയുടെ പേര് | വാർഷിക പദ്ധതി 2017–18 | | | വാർഷിക പദ്ധതി 2018–19 | | |
|---|---|---|---|---|---|---|---|
| | | വിഹിതം | ചെലവ് | ചെലവ് ശതമാനം | വിഹിതം | ചെലവ് ആഗസ്റ്റ് 2018 വരെ | ചെലവ് ശതമാനം |
| 1 | ഭൂമിയും കെട്ടിടവും ടെർമിനൽ സൗകര്യങ്ങളും | 110 | 179.75 | 163.41 | 400 | 4.69 | 1.17 |
| 2 | ബോട്ടുകൾ വാങ്ങലും കടത്തു സർവ്വീസുകൾ വിപുലീകരിക്കലും | 1,815 | 1,154.70 | 63.62 | 1,600 | 352.87 | 22.05 |
| 3 | വർക്ക്ഷോപ്പ് സൗകര്യങ്ങൾ | 165 | 159.42 | 96.62 | 270 | 0 | 0 |
| 4 | പുതിയ എഞ്ചിൻ വാങ്ങലും പഴയ ബോട്ടുകൾ പുതുക്കിപ്പണിയലും | 110 | 46.12 | 41.93 | 150 | 35.71 | 23.81 |
| | ആകെ | 2,200 | 1,540 | 70 | 2,420 | 393.27 | 16.25 |

അവലംബം: പ്ലാൻ സ്പേസ്

ജില്ലകളിലെ വെള്ളക്കെട്ട് പ്രദേശ നിവാസികളുടെ ഗതാഗത ആവശ്യങ്ങൾ നിറവേറ്റി കൊടുക്കുന്നു. പ്രസ്തുത വകുപ്പ് ഒരു വാണിജ്യ വകുപ്പാണെങ്കിൽ കൂടി, അതിന്റെ പ്രവർത്തനം ഒരു സേവന വകുപ്പ് പോലെയാണ്. "ഗതാഗതം" അവശ്യ സേവനത്തിന്റെ കീഴിൽ ആയതിനുശേഷം ഈ വകുപ്പ് ഒരു അവശ്യ സേവന വകുപ്പിന്റെ മാതൃക കൈക്കൊണ്ടിരിക്കുകയാണ്.

സംസ്ഥാന ജല ഗതാഗത വകുപ്പിന്റെ 2017–18, 2018–19 (2018 ആഗസ്റ്റ് വരെ) കാലയളവിലെ പദ്ധതി വിഹിതവും ചെലവും പട്ടിക 9.16 ൽ നൽകിയിരിക്കുന്നു. തടി/സ്റ്റീൽ, ഫൈബർ ഗ്ലാസ്സ് പാസഞ്ചർ ബോട്ടുകൾ ഉപയോഗിച്ച് വകുപ്പ് പ്രതി വർഷം 150 ലക്ഷം യാത്രക്കാരെ വഹിച്ചു കൊണ്ടു പോകുന്നുണ്ട്. ഇപ്പോൾ ടൂറിസം സർവീസുകൾ ഉൾപ്പടെ പ്രതിദിനം 51 യാത്ര ബോട്ടുകളും 5 റെസ്ക്യൂ ബോട്ടുകളും പ്രവർത്തനക്ഷമമാണ്. 2017–18 കാലഘട്ടത്തിൽ 135.43 ലക്ഷം യാത്രക്കാരെ കൊണ്ടുപോകുകയും ചെയ്യുതിലൂടെ, ഉൾനാടൻ ജലഗതാഗതത്തിലൂടെ മൊത്തം റവന്യൂ 65.85 ലക്ഷം രൂപ (ടൂറിസ്റ്റ് ബോട്ടുകൾ + ബാർജ് + ജങ്കാർ നിന്നും ശേഖരിച്ചത്) വരുമാനം ലഭിക്കുകയുണ്ടായി.

കൊച്ചി മുതൽ കൊല്ലം വരെ പെട്രോളിയം ഉത്പന്നങ്ങൾ കൊണ്ടുപോകാൻ ബാർജ് സേവനങ്ങൾ ഏർപ്പെടുത്താൻ വകുപ്പ് ആലോചിക്കുന്നുണ്ട്. ജലത്തിലും കരയിലും ഉപയോഗിക്കാൻ തരത്തിലുള്ള ജല ബസ് മുഹമ്മ, വൈക്കം, പെരുമ്പളം എന്നിവിടങ്ങളിലും, വൈക്കം – തവണക്കടവ് ജലപാതയിൽ മറ്റൊരു സോളാർ ബോട്ടും, പുതിയ യാത്രാ– ടൂറിസം സേവനങ്ങൾക്കായി "സീ അഷ്ടമുടി" എന്നിവയും പരിഗണനയിലാണ്. പരീക്ഷണ അടിസ്ഥാനത്തിൽ, ഒരു ക്രൂയിസ് കപ്പലും രണ്ടു ജല– ടാക്സികളും പൂർത്തിയാകാറായി. കൂടാതെ, 5 പാസഞ്ചർ കപ്പലുകളുടെയും കറ്റാമരൻ കപ്പലുകളുടെയും നിർമ്മാണം പുരോഗമിക്കുകയാണ്.

### 2. കോസ്റ്റൽ ഷിപ്പിംഗ് ആന്റ് ഇൻലാന്റ് നാവിഗേഷൻ വകുപ്പ് (തീരദേശ ഷിപ്പിംഗും ഉൾനാടൻ ഗതാഗതവും വകുപ്പ്) (സി.എസ്.ഐ.എൻ.ഡി)

ജല ഗതാഗതത്തിനു കീഴിൽ ജലപാതകളെ വികസിപ്പിക്കുന്ന രണ്ട് പ്രധാന ഏജൻസികൾ സി.എസ്.ഐ.എൻ.ഡി, ക്വിൽ എന്നിവയാണ്. റോഡ്, റെയിൽ, എയർ എന്നീ മാർഗ്ഗങ്ങളേക്കാൾ ഹിതകരമാണ് ജലപാതയിലൂടെയുള്ള യാത്രയും ചരക്ക് ഗതാഗതവും. കാരണം മറ്റ് മാർഗ്ഗങ്ങളെ അപേക്ഷിച്ച് സാമ്പത്തിക ലാഭവും, പരിസ്ഥിതി സൗഹാർദ്ദവുമാണ്. വളരെ കാര്യക്ഷമമായ ജലപാതകളും അനുബന്ധ ഉപകരണങ്ങളും, ടെർമിനലുകളും, ജെട്ടികളും, ചരക്ക് കൈകാര്യം ചെയ്യുന്നതിനും യാത്രക്കാർക്കുള്ള സൗകര്യങ്ങളും, ആവശ്യമായ വെസ്സലുകളും മറ്റുമാണ് ജലഗതാഗതത്തിന്റെ അവശ്യ അടിസ്ഥാന സൗകര്യങ്ങൾ. ഉൾനാടൻ ഗതാഗതത്തിനായി പ്രവർത്തിക്കുന്ന വകുപ്പുകളും/ഏജൻസികളും അവയുടെ 2017–18 (ആഗസ്റ്റ്)ലെയും വിഹിതവും ചെലവും താഴെ പട്ടിക 9.17–ൽ കൊടുത്തിരിക്കുന്നു.

### 2017–18 ലെ കോസ്റ്റൽ ഷിപ്പിംഗ് ആന്റ് ഇൻലാന്റ് നാവിഗേഷൻ വകുപ്പ് (സി.എസ്.ഐ.എൻ.ഡി) ന്റെ നേട്ടങ്ങൾ

- വെസ്റ്റ് കോസ്റ്റ് കനാലിന്റെ 14 കിലോമീറ്റർ സഞ്ചാരയോഗ്യമാക്കി. (6 കി.മി. ആക്കുളം – വർക്കല സ്ട്രെച്ചിന് ഇടയിലും 5 കി.മി വർക്കല – കൊല്ലം സ്ട്രെച്ചിനിടയിലും, 3 കി.മി വർക്കല – മാഹി (പ്രഥമ റീച്ചിൽ).

**പട്ടിക 9.17** ഉൾനാടൻ ഗതാഗത മേഖല – 2017-18, 2018-19 (ആഗസ്റ്റ് വരെ) വർഷങ്ങളിലെ വിഹിതവും ചെലവും

(രൂപ ലക്ഷത്തിൽ)

| പദ്ധതി നടപ്പിലാക്കുന്ന ഏജൻസികൾ | 2017-18 | | | 2018-19 (31/08/2018 വരെ) | | |
|---|---|---|---|---|---|---|
| | വിഹിതം | ചെലവ് | ശതമാനം | വിഹിതം | ചെലവ് | ശതമാനം |
| സംസ്ഥാന ജലഗതാഗത വകുപ്പ് | 2,200 | 1,539.96 | 70 | 2,420 | 393.27 | 16.25 |
| കേരളാ ഷിപ്പിംഗ് ആന്റ് ഇൻലാന്റ് നാവിഗേഷൻ കോർപ്പറേഷൻ | 1,322 | 315.97 | 23.9 | 1,600 | 504.55 | 31.53 |
| കോസ്റ്റൽ ഷിപ്പിംഗ് ആന്റ് ഇൻലാന്റ് നാവിഗേഷൻ ഡിപ്പാർട്ട്മെന്റ് | 12,785 | 1,323.52 | 10.35 | 9,359 | 201.21 | 2.15 |
| **ആകെ** | 16,307 | 3,179.45 | 19.5 | 13,379.00 | 1,099.03 | 8.21 |

അവലംബം: പ്ലാൻസ്പേസ്

- 15 ബോട്ടുജെട്ടികളുടെ നിർമ്മാണം പൂർത്തിയായി.
- 3 പാലങ്ങളുടെ നിർമ്മാണം പൂർത്തീകരിച്ചു.
- വടകര – മാഹി കനാലിനായുള്ള 77 ഏക്കർ സ്ഥലം ഏറ്റെടുക്കൽ പുരോഗമിക്കുന്നു.
- മാഹി – വളപട്ടണം ഒന്നും രണ്ടും റീച്ചിന്റെ അൺകട്ട് ഭാഗത്തിനായുള്ള സ്ഥലമെടുപ്പ് പുരോഗമിക്കുന്നു. മൂന്നാമത്തെ അൺകെട്ട് ഭാഗത്തിന്റെ ക്രമീകരണം പൂർത്തീകരിച്ചു.

2017-18 ലും 2018-19 (സെപ്റ്റംബർ 2018 വരെ) ചരക്ക് ഗതാഗതം പ്രോത്സാഹിപ്പിക്കുന്നതിനായി യഥാക്രമം 36.91 ലക്ഷം രൂപ (1,845557.7 ടൺ *20 കി.മി *1)യും 4.31 ലക്ഷം രൂപ (21597 ടൺ * 20 കി.മി * 1) യും ഷിപ്പിംഗ് പ്രമോഷൻ ഫണ്ടിൽ നിന്നും ചെലവാക്കിയിട്ടുണ്ട്.

**2018-19 (സെപ്റ്റംബർ 2018 വരെ)**

- ഡബ്ല്യൂ.സി.സി യുടെ 4 കി.മി. നീളത്തിൽ വികസനം പൂർത്തീകരിച്ചു. (1.7 കി.മി. വർക്കല –കൊല്ലം പാതയിലും, 2.3 കി.മി. വടകര – മാഹിയുടെ 2 – 10 റീച്ചിലും).
- മൂന്ന് ബോട്ടുജെട്ടികളുടെ നിർമ്മാണം പൂർത്തിയായി.
- പാർവതി പുത്തനാറിൽ മൂന്ന് ബോട്ടു ടെർമിനലുകൾക്ക് സ്ഥലം ഏറ്റെടുക്കൽ ആരംഭിച്ചു.
- 25 കി.മി വീതിയിൽ പാർവതി പുത്തനാറിന്റെ വികസനത്തിനായുള്ള സ്ഥലം ഏറ്റെടുക്കുന്നതിനായുള്ള ഐ.ഡബ്ല്യൂ.എ.ഐ സർവേ പുരോഗമിക്കുന്നു.

## ഇൻലാന്റ് വാട്ടർ അതോറിറ്റി ഓഫ് ഇന്ത്യ (ഐ.ഡബ്ല്യൂ.എ.ഐ)

സംസ്ഥാനത്തെ ഉൾനാടൻ ജലപാതകളുടെ (ദേശീയ ജലപാത) വികസനം കേന്ദ്ര ഗവൺമെന്റിന്റെ ഏജൻസിയായ ഐ.ഡബ്ല്യൂ.എ.ഐ. യാണ് നടപ്പിലാക്കുന്നത്. ഇവയുടെ വികസനം കേന്ദ്ര ഫണ്ട് ഉപയോഗിച്ച് ഐ.ഡബ്ല്യൂ.എ.ഐ. നടപ്പിലാക്കി വരുന്നു. കേരളത്തിലെ ദേശീയ ജലപാതകളുടെ വിശദാംശങ്ങൾ പട്ടിക 9.18 ൽ നൽകിയിരിക്കുന്നു.

**പട്ടിക 9.18** കേരളത്തിലെ ദേശീയ ജലപാതകളുടെ വിവര പട്ടിക

| ക്രമ നം. | റൂട്ട് | നീളം (കി.മി) | എൻ.ഡബ്ല്യൂ. നമ്പർ | ഭൗതിക അവസ്ഥ/അഭിപ്രായം |
|---|---|---|---|---|
| 1 | ഡബ്ല്യൂ.സി.സി യുടെ കൊല്ലം – കോട്ടപ്പുറം ഭാഗം | 168 | എൻ.ഡബ്ല്യൂ.-3 | ഗതാഗതം പൂർണ്ണമായും സാധ്യമായത് |
| 2 | ഉദ്യോഗമണ്ഡൽ കനാൽ | 23 | എൻ.ഡബ്ല്യൂ.-3 | ഗതാഗതം പൂർണ്ണമായും സാധ്യമായത് |
| 3 | ചമ്പക്കര കനാൽ | 14 | എൻ.ഡബ്ല്യൂ.-3 | ഗതാഗതം പൂർണ്ണമായും സാധ്യമായത് |
| | **2016 ൽ ദേശീയ ജലപാതയായി പ്രഖ്യാപിച്ച പുതിയ റൂട്ടുകൾ** | | | |
| 4 | ഡബ്ല്യൂ.സി.സി. യുടെ കോട്ടപ്പുറം–കോഴിക്കോട് ഭാഗം | 160 | എൻ.ഡബ്ല്യൂ.-3 | ഗതാഗതം ഭാഗികമായി സാധ്യമായത് |
| 5 | ആലപ്പുഴ – ചങ്ങനാശ്ശേരി | 28 | എൻ.ഡബ്ല്യൂ.-8 | ഗതാഗതം ഭാഗികമായി സാധ്യമായത് |
| 6 | ആലപ്പുഴ – കോട്ടയം – അതിരമ്പുഴ | 38 | എൻ.ഡബ്ല്യൂ.-9 | ഗതാഗതം ഭാഗികമായി സാധ്യമായത് |
| 7 | കോട്ടയം – വൈക്കം | 28 | എൻ.ഡബ്ല്യൂ.-59 | ഗതാഗതം ഭാഗികമായി സാധ്യമായത് |
| 8 | പൂവാർ – ഇരയിമ്മൻ തുറൈ – എ.വി.എം കനാൽ (ഭൂരിഭാഗവും തമിഴ്നാട്ടിൽ) | | എൻ.ഡബ്ല്യൂ.-13 | ഗതാഗതം ഭാഗികമായി സാധ്യമായത് |
| | **ആകെ നീളം (എ.വി.എം. കനാൽ ഒഴികെ)** | 459 | | |

അവലംബം: സി.എസ്.ഐ.എൻ.ഡി.

**പട്ടിക 9.19** കെ.എസ്.ഐ.എൻ.സിയുടെ 2016-17 ലേയും 17-18 ലേയും ബിസിനസ് വിശദാംശങ്ങൾ (തുക ലക്ഷത്തിൽ)

| വിവരണങ്ങൾ | 2016-17 | 2017-18 |
|---|---|---|
| വിറ്റ് വരവ് | 1,232.44 | 1,202.04 |
| ആകെ നഷ്ടം | 38.33 | 105.79 |
| മൂല്യ ശോഷണം | 142.68 | 154.99 |
| ക്യാഷ്/പ്രവർത്തന ലാഭം | 104.35 | 49.2 |

അവലംബം : കെ.എസ്.ഐ.എൻ.സി

## ദേശീയ ജലപാത മൂന്നിൽ ഇൻലാന്റ് വാട്ടർവേ അതോറിറ്റി ഓഫ് ഇന്ത്യ (ഐ.ഡബ്ല്യു.എ.ഐ) നടത്തിയ ക്യാപിറ്റൽ പ്രവർത്തനങ്ങളുടെ പുരോഗതി

- ദേശീയ പാത മൂന്നിൽ ഇടപ്പള്ളിക്കോട്ട - കൊല്ലം സ്ട്രെച്ചിൽ 2016-17, 2017-18, 2018-19 (ആഗസ്റ്റ് വരെ) യഥാക്രമം 150 മീറ്റർ, 810 മീറ്റർ, 450 മീറ്റർ എന്നീ നീളത്തിൽ ഡ്രെഡ്ജിംഗ് പൂർത്തിയായി.
- 2016-17, 2017-18, 2018-19 (ആഗസ്റ്റ് 2018 വരെ) യഥാക്രമം 556.20 മീറ്ററും, 1012.05 മീറ്ററും, 429.15 മീറ്ററും വീതം തീര സംരക്ഷണ പ്രവർത്തനങ്ങൾ പൂർത്തീകരിച്ചു.

## കേരളാ ഷിപ്പിംഗ് ആന്റ് ഇന്ലന്റ് നാവിഗേഷൻ കോർപ്പറേഷൻ ലിമിറ്റഡ് (കെ.എസ്.ഐ.എൻ.സി)

കേരളാ ഷിപ്പിംഗ് ആന്റ് ഇൻലാന്റ് നാവിഗേഷൻ കോർപ്പറേഷൻ ലിമിറ്റഡ് (കെ.എസ്.ഐ.എൻ.സി) ജലപാതയിൽ യാത്രാ സൗകര്യമൊരുക്കൽ, ചരക്ക് ഗതാഗതം, ടൂറിസം, വെസ്സലുകളുടെ നിർമ്മാണവും അറ്റകുറ്റപ്പണികളും, മറ്റ് വികസന പ്രവർത്തനങ്ങൾ മുതലായവ നടത്തുന്നത് കേരളാ സർക്കാരിനു കീഴിലുള്ള കേരളാ ഷിപ്പിംഗ് ആന്റ് ഇൻലാന്റ് നാവിഗേഷൻ കോർപ്പറേഷനാണ്. കോർപ്പറേഷൻ 2005 ലാണ് ടൂറിസം പ്രവർത്തനങ്ങൾ ആരംഭിച്ചത്. ടൂറിസ്റ്റുകൾക്ക് സ്ഥിരമായി 'സാഗരറാണി' എന്ന വെസ്സലുകളിൽ സമുദ്രത്തിലൂടെ യാത്ര സാധ്യമാക്കുന്നു. രണ്ട് വെസ്സലുകൾ ഇത്തരത്തിൽ യാത്ര നടത്തുന്നുണ്ട്. ജലമാർഗ്ഗം യന്ത്രവത്കൃത വെസ്സലുകളുപയോഗിച്ച് ചരക്ക് ഗതാഗതം നടത്തുന്ന സംസ്ഥാനത്തെ ആദ്യ ഏജൻസിയാണ് കെ.എസ്.ഐ.എൻ.സി. നിലവിൽ കെ.എസ്.ഐ.എൻ.സിയിൽ 2 കാർഗോ ബാർജ്ജുകൾ, 4 പെട്രോളിയം ബാർജുകൾ, ഒരു ആസിഡ് ബാർജ് എന്നിവ പ്രവർത്തന സജ്ജമാണ്. കെ.എസ്.ഐ.എൻ. സിയുടെ 2016-17, 17-18 കാലഘട്ടത്തിലെ ബിസിനസ് വിശദാംശങ്ങൾ പട്ടിക 9.19-ൽ കൊടുത്തിരിക്കുന്നു.

## ഭൗതിക നേട്ടങ്ങൾ 2017-18

- ഒരു പി ഒ എൽ ബാർജിന്റെയും ഒരു ആസിഡ് ടാങ്കറിന്റെയും നിർമ്മാണ പ്രവർത്തനം പുരോഗമിക്കുന്നു.
- പ്രതിവർഷം ശരാശരി 1.50 ലക്ഷം മെട്രിക് ടൺ ചരക്ക് ഗതാഗതം നടത്തുന്നുണ്ട്.
- സാഗരറാണി 3 മാതൃകയിൽ സൗരോർജ്ജ/ വൈദ്യുതോർജ്ജ വെസ്സൽ കോഴിക്കോട് പ്രവർത്തനം ആരംഭിക്കുന്നതിനായി ഉദ്ദേശിക്കുന്നു.

## നെഫർറ്റിറ്റി - പുതിയ കടൽ യാത്രാ യാനം

കെ.എസ്.ഐ.എൻ.സി ഉടൻ തന്നെ നെഫർറ്റിറ്റി എന്ന ഒരു 200 പാക്സ് കടൽ യാനം കടലിലൂടെ പകൽ ട്രിപ്പുകൾ നടത്തുന്നതിനായി മർച്ചന്റ് ഷിപ്പിംഗ് ആക്ടിനു കീഴിൽ രജിസ്റ്റർ ചെയ്തിട്ടുണ്ട്. ഇത് ഒരു ആഡംബര കപ്പലാണ്. ഇതിൽ പതിവ് യാത്രകൾക്ക് പുറമെ, മീറ്റിംഗുകൾ, പാർട്ടികൾ മുതലായവ നടത്തുന്നതിനും, വിനോദയാത്ര നടത്തുന്നതിനും സാധ്യമാണ്. 60 ആളുകൾക്ക് ഇരിക്കാവുന്ന ഒരു ഭക്ഷണശാല 200 പേരെ ഉൾക്കൊള്ളാവുന്ന ആഡിറ്റോറിയവും, 20 പേർക്കിരിക്കാവുന്ന ഒരു റ്റി. വി. മുറിയും, 10 പേർക്കിരിക്കാവുന്ന ഒരു മിനി കോൺഫറൻസ് മുറിയും, ഗെയിമുകൾക്കായുള്ള (റ്റി.വി. പ്ലേസ്റ്റേഷൻ, ഗെയിമിംഗ് സൗകര്യങ്ങൾ) സുവനീർ ഷോപ്പുകൾ, ബാർ കൗണ്ടറുകൾ, കുട്ടികൾക്കുള്ള കളിസ്ഥലം, മീൻ പിടിക്കുന്നതിനുപയോഗിക്കുന്ന ഉപകരണങ്ങൾ, കാഴ്ച കാണുന്നതിനായുള്ള ഡെക്കുകൾ എന്നീ സൗകര്യങ്ങൾ ഈ നൗകയിൽ ഒരുക്കിയിട്ടുണ്ട്.

## കേരളാ വാട്ടർവേയ്സ് ആന്റ് ഇൻഫ്രാസ്ട്രക്ചർ ലിമിറ്റഡ് (കെ.ഡബ്ല്യു.ഐ.എൽ)

കേരളത്തിലെ ജലപാതകളുടെ വികസനത്തിന് അനുകൂലമായ ഊർജ്ജം പകർന്ന് കോവളം - കാസർഗോഡ് ജലപാത ഘട്ടം ഘട്ടമായി വികസിപ്പിക്കുന്നതിനായി കേരളാ വാട്ടർവേയ്സ് ആന്റ് ഇൻഫ്രാസ്ട്രക്ചർ ലിമിറ്റഡ് (കെ.ഡബ്ല്യു.ഐ.എൽ) എന്ന ഒരു പ്രത്യേക ഉദ്ദേശ്യയാന പദ്ധതി 2017 ജൂൺ 17 തീയതിയിലെ ഗവൺമെന്റ് ഓർഡർ നം. 02/2017/സി.എസ്.ഐ.എൻ.ഡി പ്രകാരം 49 ശതമാനം വീതം ഓഹരി സംസ്ഥാന സർക്കാരിനും കൊച്ചിൻ ഇന്റർനാഷണൽ എയർപോർട്ട് ലിമിറ്റഡ് (സി.ഐ.എ.എൻ) നും, ബാക്കി 2 ശതമാനം മറ്റ് ഏജൻസികളും ആയിട്ടും കമ്പനീസ് ആക്ട് 2013 പ്രകാരവും ആയ ഒരു പബ്ലിക് ലിമിറ്റഡ് കമ്പനിയായി നിലവിൽ വന്നു. ആദ്യ ഘട്ടത്തിൽ കോവളം -

കാസർഗോഡ് പാത വികസിപ്പിച്ച് 2020 ൽ കമ്മീഷൻ ചെയ്യുന്നതിനായുള്ള വിവിധ പ്രവർത്തനങ്ങൾ ക്വിൽ ആരംഭിച്ചിട്ടുണ്ട്.

### ഭൗതീക നേട്ടങ്ങൾ

### 1പാർവ്വതി പുത്തനാറിന്റെ പുനരുദ്ധാരണം

- കോവളം – കൊല്ലം സ്ട്രെച്ചിന്റെ ഡി.പി.ആർ തയ്യാറാക്കൽ നാറ്റ്പാക്കിനെ ഏൽപ്പിച്ചു. ജൂലൈ 2018 ന് അവർ കരട് ഡി.പി.ആർ സമർപ്പിച്ചു. ഇൻവെന്ററി സർവ്വേ പൂർത്തിയായിട്ടുണ്ട്. ഡേറ്റാ വിശകലനം പുരോഗമിക്കുന്നു.
- **കോവളം – ആക്കുളം സ്ട്രെച്ചിന്റെ ശുചീകരണ പ്രവർത്തനങ്ങൾ :–**
  പാർവ്വതീ പുത്തനാറിന്റെ (16.5 കി.മി.) ആക്കുളം – പനത്തുറയ്ക്കും ഇടയിലുള്ള 14 കി.മി. ശുചീകരണ പ്രവർത്തനങ്ങൾ ഉഭയ ശുചീകരണ യന്ത്രം, അക്വാട്ടിക് വീഡ് ഷ്രെഡ്ഡർ, ഹിറ്റാച്ചി മൗണ്ട് പോൺടൂൺ എന്നിവ ഉപയോഗിച്ച് 2018 ഒക്ടോബർ 6 ന് ശുചീകരണം പൂർത്തിയായി.
- **ഡോക്യുമെന്റേഷൻ :–**
  ശുചീകരണത്തിന് മുൻപും പിൻപും മൊത്തം സ്ട്രെച്ചിന്റെ ഹെലിക്യാം വീഡിയോഗ്രാഫി ഉപയോഗിച്ചുള്ള ഡോക്യുമെന്റേഷൻ നടത്തി.
- **സിൽട്ട് പുഷർ :–**
  നെതർലാന്റിൽ നിന്നുള്ള സിൽട്ട് പുഷർ വാങ്ങുന്നതിനായി 2 കോടി രൂപ (ഇറക്കുമതി, ഗതാഗത ചെലവുകൾ ഉൾപ്പടെ)യായി. അത് നിലവിൽ പാർവ്വതി പുത്തനാറിന്റെ ആഴം കൂട്ടുന്ന പ്രവർത്തനങ്ങൾ ചെയ്തുവരുകയും ചെയ്യുന്നു.
- പാർവ്വതീ പുത്തനാറിന്റെ ഹൈഡ്രോ മോർഫോളജിക്കൽ സ്ഥിതി പഠിച്ച് വിലയിരുത്തുന്നതിനായി കനാലിന്റെ വിശദമായ പൂർണ്ണ ഹൈഡ്രോ ഗ്രാഫിക് സർവ്വേ ഉടൻ നടത്തുന്നുണ്ട്.

### 2. ആക്കുളം – കൊല്ലം സ്ട്രെച്ച്

- സംസ്ഥാന ഹൈഡ്രോ ഗ്രാഫിക് വകുപ്പ് കായൽ ഭാഗങ്ങളുടെ ബാത്തിമെട്രിക് സർവ്വേ പൂർത്തിയാക്കി. കൂടാതെ ഇൻവെന്ററി, ഹൗസ് ഹോൾഡ് സർവ്വേ എന്നിവയും പൂർത്തിയായി. ശേഖരിച്ച വിവരങ്ങളുടെ പരിശോധനയും റിപ്പോർട്ട് തയ്യാറാക്കലും പുരോഗമിക്കുന്നു. വി.എസ്.എസ്.സി. യുടെ പരിധിയിലുള്ള 2 കി.മി. ഭാഗമൊഴിച്ച് ബാക്കി മുഴുവൻ ഭഗങ്ങളുടെ ഹെലിക്യാം വീഡിയോഗ്രാഫി പൂർത്തിയാക്കി.

### 3. മാഹി – വളപട്ടണം സ്ട്രെച്ച്

- 35.5 ലക്ഷം രൂപയ്ക്ക് ഹെലിക്യാം (ഡ്രോൺ) സാങ്കേതികവിദ്യ ഉപയോഗിച്ച് മൂന്ന് അൺകട്ട് ഭാഗങ്ങളുടെയും ടോപ്പോഗ്രാഫിക് സർവ്വേ മെസേഴ്സ് മെറിഡിയൻ, കൊച്ചി പൂർത്തീകരിച്ചു. ഈ മാപ്പുകളെ അടിസ്ഥാനമാക്കി ഏറ്റെടുക്കേണ്ട ഭൂമിയുടെ മാപ്പുകൾ തയ്യാറാക്കി.
- നാറ്റ്പാക്ക് ഡി. പി.ആർ തയ്യാറാക്കി വരുന്നു.
- മൂന്ന് അൺകട്ട് ഭാഗങ്ങളുടെ വിന്യാസം പൂർത്തിയായി.
- ഒന്നും രണ്ടും കട്ടുകൾക്കായുള്ള ഭൂമി ഏറ്റെടുക്കലിനുള്ള ഭരണാനുമതി ലഭിച്ചു. മൂന്നാമത്തേത് ഉടൻ ലഭിക്കുമെന്ന് പ്രതീക്ഷിക്കുന്നു.

2018–19 (ഒക്ടോബർ 25) ൽ ക്വിൽ നടപ്പിലാക്കിക്കൊണ്ടിരിക്കുന്ന പ്രോജക്ടുകളുടെ വിശദ വിവരം താഴെ പട്ടിക 9.20 ൽ കൊടുത്തിരിക്കുന്നു.

ഉൾനാടൻ ജലപാതയുടെ വികസനത്തിനായി ക്വിൽ 2018 ഓക്ടോബർ 25 വരെ 156.27 ലക്ഷം രൂപ ചെലവാക്കിയിട്ടുണ്ട്.

**ബോക്സ് 9.7** മോഡേൺ ഹൈഡ്രോളിക് സിൽട്ട് പുഷർ

ക്വിൽ, നെതർലാന്റിൽ നിന്നും കാര്യക്ഷമതയുള്ള ഒരു നൂതന സില്ട്ട് പുഷർ വാങ്ങി അത് ഉപയോഗിച്ച് പാർവ്വതി പുത്തനാറിന്റെ ആഴം കൂട്ടൽ പ്രവർത്തനങ്ങൾ നടത്തിവരുന്നു. ഹൈഡ്രോളിക് ബ്ലേഡോടുകൂടിയ ഈ മഷീൻ 0.5 മുതൽ 0.8 മീറ്റർ താഴെ കനാൽ അടിത്തട്ടു വരെ പോകാനും സിൽട്ട് എടുത്ത് തീരത്ത് നിക്ഷേപിക്കാനും കഴിവുള്ളതാണ്. സിൽട്ട് നീക്കം ചെയ്യുന്നതിന് തീരത്തുള്ള ജെ.സി.ബി/പോൺടൂൺ മൗണ്ടഡ് ജെ.സി.ബി. അല്ലെങ്കിൽ സക്ഷൻ കം ഡ്രഡ്ജിംഗ് അറേഞ്ച്മെന്റ് ഉപയോഗിക്കുന്നു. വളരെ ഉയരം കുറഞ്ഞ പാലങ്ങൾക്കടിയിൽകൂടി പോലും തീരങ്ങൾക്ക് അടുത്തുള്ള കെട്ടിടങ്ങൾക്കോ കേടുപാടു വരാതെ പ്രവർത്തിക്കാനുള്ള ശേഷി ഈ മെഷീനുണ്ട്.

അവലംബം: ക്വിൽ

**പട്ടിക 9.20** 2018–19 (ഒക്ടോബർ 25) ൽ ക്വിൽ നടപ്പിലാക്കുന്ന പ്രവർത്തനങ്ങളുടെ വിശദാംശങ്ങൾ (രൂപ ലക്ഷത്തിൽ)

| ക്രമ നം. | ഇനങ്ങൾ | ചെലവ് |
|---|---|---|
| 1 | കൊല്ലം – കോവളം സ്ട്രെച്ചിന്റെ ഡി. പി.ആർ (നാറ്റ്പാക്ക്) | 47.5 |
| 2 | മാഹി – വളപട്ടണം സ്ട്രെച്ചിന്റെ ഡി. പി.ആർ (നാറ്റ്പാക്ക്) | 17.84 |
| 3 | ഇ.ഐ.എ/എസ്.ഐ.എ പഠനം (കിറ്റ്കോ) | 10.5 |
| 4 | വാട്ടർ ബാലൻസിംഗ് ആന്റ് മോഡൽ പഠനം (കിറ്റ്കോ) | – |
| 5 | വെസ്സൽ ഡിസൈൻ (കുസാറ്റ്) | – |
| 6 | പാർവ്വതീ പുത്തനാറിന്റെ ശുചീകരണവും അനുബന്ധ പ്രവർത്തനങ്ങളും (മാറ്റ്പ്രോപ്) | 41.48 |
| 7 | ടോപ്പോഗ്രാഫിക് സർവ്വേ (മാഹി – വളപട്ടണം | 35.45 |
| 8 | പി.എം.സി ചാർജ്ജസ് – നാറ്റ്പാക്ക് | 3.5 |
| ആകെ | | 156.27 |

അവലംബം : ക്വിൽ

## ഉപസംഹാരം

വൻകിട തുറമുഖങ്ങളെ വികസിപ്പിച്ചെടുക്കുന്നതിലും അവരുടെ ബിസിനസ്സ് വികസിപ്പിക്കുന്നതിലും അടിയന്തര ശ്രദ്ധ പതിയേണ്ടതാവശ്യമാണ്. നടപടിക്രമങ്ങളിലെ തടസങ്ങൾ നീക്കി ഭൂമി ഏറ്റെടുക്കൽ വേഗത്തിലാക്കണം. കാർഗോ ഷിപ്പിംഗിനെ പ്രോത്സാഹിപ്പിക്കുന്നതിനായി ഇൻസെന്റീവുകളും പ്രോത്സാഹന തന്ത്രങ്ങളും സ്വീകരിക്കേണ്ടതുണ്ട്. പ്രേരകങ്ങളും മറ്റ് പ്രോത്സാഹനങ്ങളും നൽകി ജലപാതകളിലൂടെയുള്ള ചരക്ക് ഗതാഗതം പ്രോത്സാഹിപ്പിക്കേണ്ടതാണ്. അപകടങ്ങളും അഴിമതികളും ഇല്ലാതാക്കുന്നതിനായി വെസ്സലുകളുടെ രജിസ്ട്രേഷൻ പ്രവർത്തനങ്ങളും, നിരീക്ഷണ പ്രവർത്തികളും സുതാര്യമാക്കണം. അനുബന്ധ യാത്രാമാർഗ്ഗങ്ങളുടെ പശ്ചാത്തല വികസനവും മെച്ചപ്പെടുത്തേണ്ടതാണ്. തുറമുഖ വികസനവുമായി ബന്ധപ്പെട്ട ഉദ്യോഗസ്ഥർ/തൽപരകക്ഷികൾ എന്നിവർക്ക് അന്താരാഷ്ട്രാ നിലവാരത്തിലുള്ള സമയബന്ധിതവും ആവശ്യാനുസരണവുമായ പരിശീലനം നൽകേണ്ടതാണ്.

വെസ്റ്റ് കോസ്റ്റ് കനാലിന്റേയും, അതിന്റെ പോഷക കനാലുകളുടെയും, ആവശ്യമായ പൊക്കവും നീളവുമുള്ള പാലങ്ങൾ, പാലങ്ങളിലേക്കുള്ള പാതകൾ എന്നിവയുടെ സമയബന്ധിതമായ വികസനം ഉൾനാടൻ ജലപാതയിലൂടെയുള്ള യാത്രയും ചരക്ക് ഗതാഗതവും പ്രോത്സാഹിപ്പിക്കുന്നതിന് അനിവാര്യമാണ്. വെസ്സലുകളുടെ ഗതാഗതത്തിന് ആവശ്യമായ ആഴം ലഭിക്കുന്നതിനായി (ക്യാപ്പിറ്റൽ ഡ്രെഡ്ജിംഗും മെയിന്റനൻസ് ഡ്രെഡ്ജിംഗും) യഥാവിധി നടപ്പാക്കണം. റോഡ് ഗതാഗതത്തിന് അനുബന്ധമായി സാമ്പത്തികവും സൗഹൃദപരവുമായ രീതിയിലുള്ള ഗതാഗതം ഉറപ്പാക്കുന്നതിനായി ഉൾനാടൻ ജലഗതാകത ശൃംഘലയുടെ പുനരധിവാസം ഉറപ്പാക്കുന്നതിനായി അനുയോജ്യമായ നയങ്ങളും അതിന്റെ നടത്തിപ്പും സംസ്ഥാനത്തെ ഒരു വിനോദയാത്രാ കേന്ദ്രമാക്കി മാറ്റുന്നതിന് ഉൾനാടൻ ജലപാതയുടെ അറ്റകുറ്റപ്പണികൾ ചെയ്ത് പരിപാലിക്കേണ്ടത് അത്യാവശ്യമാണ്.

ആഗോളതലത്തിൽ സാമ്പത്തിക വളർച്ചയും മാനവികക്ഷേമത്തിനും ഊർജ്ജം നിർണായക പങ്കുവഹിക്കുന്നു. ലക്ഷകണക്കിന് കുടുംബങ്ങൾക്ക് ഇന്ധനവും വെളിച്ചവും നൽകുന്നതിനും പുറമെ വ്യവസായം, കൃഷി, വാണിജ്യം, മറ്റുസേവന മേഖലകൾ എന്നിവയ്ക്ക് ശക്തി പകരുന്നതിനും ഊർജ്ജം അനിവാര്യമാണ്. രാജ്യത്ത് ഉർജ്യത്തിന്റെ ആവശ്യകത അനുദിനം ത്വരിതഗതിയിൽ വർദ്ധിച്ചു കൊണ്ടിരിക്കുന്നു. ആകയാൽ വർദ്ധിച്ചുകൊണ്ടിരിക്കുന്ന ആവശ്യകതയ്ക്കനുസരിച്ച് ഊർജ്ജം കണ്ടെത്താൻ നിലവിലുള്ള ഊർജ്ജോത്പാദന സ്രോതസ്സുകളുടെ ഉത്പാദനശേഷി വൻതോതിൽ വർധിപ്പിക്കേണ്ടതാവശ്യമാണ്. ആവശ്യമായ ഊർജ്ജം മിതമായ നിരക്കിൽ ഗുണനിലവാരത്തോടെ ലഭ്യമാക്കുക എന്നത് സർക്കാരിന്റെ ഉത്തരവാദിത്തങ്ങളിൽ ഏറ്റവും പ്രധാനപ്പെട്ട ഒന്നാണ്. ഊർജ്ജ മേഖല നിലനിൽപ്പിനായുള്ള വെല്ലുവിളി അഭിമുഖീകരിക്കുന്നുണ്ട്.

## ഇന്ത്യയിലെ ഊർജ്ജ മേഖല

ഊർജ്ജ സ്രോതസുകളുടെ കാര്യത്തിൽ, ഇന്ത്യയുടെ ഊർജ്ജ മേഖല ലോകത്തിൽ വച്ച് വളരെയധികം വ്യത്യസ്തമായ ഒന്നാണ്. ഇന്ത്യയുടെ ഊർജ്ജോത്പാദന സ്രോതസ്സുകളിൽ പരമ്പരാഗത രീതികളായ കൽക്കരി, ലിഗ്നേറ്റ് എണ്ണ, പ്രകൃതിവാതകം, ജലം എന്നിവ ഉപയോഗിച്ചുള്ള ഊർജ്ജോത്പാതനം മുതൽ സാധ്യമായ പാരമ്പരാഗതമല്ലാത്ത സൂര്യൻ, കാറ്റ്, കാർഷിക-ഗാർഹിക മാലിന്യങ്ങൾ എന്നിവ ഉപയോഗിച്ചുള്ള ഊർജ്ജോത്പാതനം വരെയുള്ള അന്തരമാണ് ഇതിനു കാരണം. ഇന്ത്യയിൽ, താപോർജ്ജത്തിൽ നിന്നുള്ള വൈദ്യുതിയാണ് ഊർജ്ജ സ്രോതസ്സുകളിൽ പ്രധാനമായിട്ടുള്ളത്. ഇത് രാജ്യത്തിന്റെ മൊത്തം സ്ഥാപിത ശേഷിയുടെ 64.1 ശതമാനം വരുന്നു. നാഷണൽ ഗ്രിഡിലേക്ക് വിവിധ ഊർജ്ജ സ്രോതസ്സുകളിൽ നിന്ന് 2018 ഒക്ടോബർ 31 അടിസ്ഥാനമാക്കിയുള്ള ഊർജ്ജ വിഹിതവും അതിന്റെ ശതമാനവും പട്ടിക 9.21 ൽ കൊടുത്തിരിക്കുന്നു. ഇതനുസരിച്ച് രാജ്യത്തിന്റെ മൊത്തം ഊർജ്ജ സ്ഥാപിത ശേഷി 3,46,048 മെഗാവാട്ടാണ്. അടുത്തകാലത്ത്, പുനരാവർത്തക ഊർജ്ജസ്രോതസ്സുകളിൽ നിന്നുള്ള ഊർജ്ജ ഉൽപാദനം ജല വൈദ്യുതി ഉൽപാദനത്തെ മൂന്നാം സ്ഥാനത്തേക്ക് പിന്തള്ളി രണ്ടാം സ്ഥാനത്തെത്തി.

ഊർജ്ജോൽപ്പാദനത്തിന്റെ മേഖലാ തിരിച്ചുള്ള ആകെ കണക്കുകൾ പട്ടിക 9.22 ൽ ഉൾപ്പെടുത്തിയിരിക്കുന്നു. അതിൻ പ്രകാരം 83,922 മെഗാവാട്ട് (24.2 ശതമാനം) സംസ്ഥാന മേഖലയിൽ നിന്നും 1,03,030 മെഗാവാട്ട് (29.8 ശതമാനം) കേന്ദ്ര മേഖലയിൽ നിന്നും 1,59,096 മെഗാവാട്ട് (46 ശതമാനം) സ്വകാര്യ മേഖലയിൽ നിന്നുമാണ്.

## കേരളത്തിലെ ഊർജ്ജ മേഖല

ജലം, താപം, കാറ്റ്, സൂര്യൻ എന്നീ നാല് ഊർജ്ജ സ്രോതസ്സുകളിൽ നിന്നാണ് കേരളത്തിൽ വൈദ്യുതോല്പാദനം നടക്കുന്നത്. ഇതിൽ ഭൂരിഭാഗവും ജലം, താപം എന്നീ സ്രോതസ്സുകളിൽ നിന്നാണ്. കാറ്റ്, സൂര്യൻ എന്നിവയിൽ നിന്ന് നാമമാത്രമായ ഉല്പാദനം മാത്രമേ നടക്കുന്നുള്ളൂ.

2017-18 കാലയളവിലെ ഉൽപാദന ശേഷി വർദ്ധന കേരളത്തിലെ 2018 മാർച്ച് വരെയുള്ള മൊത്തം ഊർജ്ജ

**പട്ടിക 9.21 –** 31.10.2018 അനുസരിച്ചുള്ള ഇന്ത്യയുടെ മൊത്തം സ്ഥാപിതശേഷി

| ഊർജ്ജം | 30.9.2016 അനുസരിച്ചുള്ള സ്ഥാപിതശേഷി (മെ.വാ.) | മൊത്തം സ്ഥാപിത ശേഷിയുടെ ശതമാനം | 31.8.2017 അനുസരിച്ചുള്ള സ്ഥാപിതശേഷി (മെ.വാ.) | മൊത്തം സ്ഥാപിത ശേഷിയുടെ ശതമാനം | 31.10.2018 അനുസരിച്ചുള്ള സ്ഥാപിതശേഷി (മെ.വാ.) | ശതമാനം |
|---|---|---|---|---|---|---|
| 1 | 2 | 3 | 4 | 5 | 6 | 7 |
| താപവൈദ്യുതി | 213,228.90 | 69.6 | 219,490.00 | 66.67 | 221,768.00 | 64.1 |
| ജല വൈദ്യുതി | 43,112.43 | 14.07 | 44,653.00 | 13.56 | 45,487.00 | 13.1 |
| ആണവോർജ്ജം | 5,780.00 | 1.89 | 6,780.00 | 2.06 | 6,780.00 | 2 |
| പുനരാവർത്തക ഊർജ്ജം | 44,236.92 | 14.44 | 58,303.00 | 17.71 | 72,013.00 | 20.8 |
| **ആകെ** | **306,358.25** | 100 | **329,226.00** | 100 | **346,048.00** | 100 |

അവലംബം: കേന്ദ്ര ഇലക്ട്രിസിറ്റി അതോറിറ്റി (സി.ഇ.എ)

**പട്ടിക 9.22 –** 31.10.2018 അനുസരിച്ചുള്ള ഇന്ത്യയുടെ മൊത്തം സ്ഥാപിതശേഷി

| മേഖല | സ്ഥാപിതശേഷി(മെ.വാ.) | ശതമാനം |
|---|---|---|
| സംസ്ഥാന മേഖല | 83,922 | 24.2 |
| കേന്ദ്ര മേഖല | 1,03,030 | 29.8 |
| സ്വകാര്യ മേഖല | 1,59,096 | 46 |
| ആകെ | 3,46,048 | 100 |

അവലംബം: കേന്ദ്ര ഇലക്ട്രിസിറ്റി അതോറിറ്റി (സി.ഇ.എ)

സ്ഥാപിത ശേഷി 2,956.47 മെഗാവാട്ട് ആണ്. ഇതിൽ 2,121.92 മെഗാവാട്ട് (71.77 ശതമാനം) ജല വൈദ്യുത പദ്ധതികളിൽ നിന്നും, 676.56 മെഗാവാട്ട്(22.28 ശതമാനം) തെർമൽ പദ്ധതികളിൽ നിന്നും, 60.28 മെഗാവാട്ട് (2.04 ശതമാനം) കാറ്റിൽ നിന്നും, 97.71 മെഗാവാട്ട്(3.30 ശതമാനം) സൗരോർജ്ജത്തിൽ നിന്നും ഉൽപാദിപ്പിക്കുന്നു. ജലം, താപം, പുനരാവർത്തക ഊർജ്ജ സ്രോതസ്സുകൾ എന്നിവയിൽ നിന്നുള്ള കേരളത്തിന്റെ മൊത്തം സ്ഥാപിത ശേഷി ചിത്രം 9.10 ൽ കൊടുത്തിരിക്കുന്നു.

ഊർജ്ജ സ്രോതസ്സ് സംബന്ധിച്ചും കഴിഞ്ഞ അഞ്ചു വർഷത്തെ സ്ഥാപിതശേഷി സംബന്ധിച്ചും ഉള്ള വിശദാംശങ്ങൾ അനുബന്ധം 9.27 ലും മേഖല തിരിച്ചുള്ള വിശദാംശങ്ങൾ അനുബന്ധം 9.28 ലും നല്കിയിരിക്കുന്നു. 2017–18ലെ മൊത്തം സ്ഥാപിത ശേഷിയായ 2,956.47 മെഗാവാട്ടിൽ, 2,232.46 മെഗാവാട്ട് (75.51 ശതമാനം) സംസ്ഥാന മേഖലയിൽ നിന്നും, 359.60 മെഗാവാട്ട് (12.06 ശതമാനം) കേന്ദ്ര മേഖലയിൽ നിന്നും, 364.41 മെഗാവാട്ട് (12.33 ശതമാനം) സ്വകാര്യ മേഖലയിൽ നിന്നുമാണ്. കഴിഞ്ഞ അഞ്ചു വർഷത്തെ ഊർജ്ജ ലഭ്യത സംബന്ധിച്ച വിശദംശങ്ങൾ അനുബന്ധം 9.29 ൽ നൽകിയിരിക്കുന്നു.

## ഊർജ്ജമേഖലയിലെ ഏജൻസികളുടെ പ്രവർത്തന നേട്ടം

കേരള സംസ്ഥാന വൈദ്യുതി ബോർഡ് ലിമിറ്റഡ് (കെ.എസ്.ഇ.ബി.എൽ), ഏജൻസി ഫോർ നോൺ കണ്വെൻഷണൽ എനർജി ആന്റ് റൂറൽ ടെക്നോളജി (അനർട്ട്), ഇലക്ട്രിക്കൽ ഇൻസ്പെക്ടറേറ്റ്, എനർജി മാനേജ്മെന്റ് സെന്റർ എന്നീ നാല് ഏജൻസികൾ മുഖേനയാണ് മുഖ്യമായും കേരളത്തിൽ ഊർജ്ജ വികസന പ്രവർത്തനങ്ങൾ നടപ്പിലാക്കി വരുന്നത്. ഈ വകുപ്പുകളുടെ 2017–18, 2018–19 എന്നീ വർഷങ്ങളിലെ വിഹിതം, ചെലവ്, ചെലവ് ശതമാനം എന്നിവ പട്ടിക 9.23 ൽ കൊടുത്തിരിക്കുന്നു.

2018–19 വർഷത്തെ വാർഷിക പദ്ധതിയിൽ 1,78,411.00 ലക്ഷം രൂപയാണ് ഊർജ്ജമേഖലയ്ക്കായി വകയിരുത്തിയിരിക്കുന്നത്. വാർഷിക പദ്ധതിയിൽ 1,71,380.00 ലക്ഷം രൂപ കേരള സംസ്ഥാന വൈദ്യുതി ബോർഡ് ലിമിറ്റഡ് (കെ.എസ്.ഇ.ബി.എൽ)നും 5,300.00 ലക്ഷം രൂപ ഏജൻസി ഫോർ നോൺ കണ്വെൻഷണൽ എനർജി ആന്റ് റൂറൽ ടെക്നോളജി (അനർട്ട്) യ്ക്കും 836.00 ലക്ഷം രൂപ മീറ്റർ ടെസ്റ്റിംഗ് ആൻഡ് സ്റ്റാൻഡേർഡ്സ് ലബോറട്ടറി (എം ടി എസ് ൽ) യ്ക്കും 895.00 ലക്ഷം രൂപ എനർജി മാനേജ്മെന്റ് സെന്ററിനും വകയിരുത്തിയിട്ടുണ്ട്. പ്ലാൻ സ്പെയ്സിൽ റിപ്പോർട്ട് ചെയ്ത പ്രകാരം, 2018 ഒക്ടോബർ വരെ

**ചിത്രം 9.10** മൊത്തം സ്ഥാപിത ശേഷി




അവലംബം: കെ.എസ്.ഇ.ബി.എൽ.

**പട്ടിക 9.23** വിഹിതവും ചെലവുകളും (രൂപ ലക്ഷത്തിൽ)

| ക്രമ നമ്പർ | വകുപ്പിന്റെ/ ഏജൻസിയുടെ പേര് | വാർഷിക പദ്ധതി 2017-18 | | | വാർഷിക പദ്ധതി 2018-19 | | |
|---|---|---|---|---|---|---|---|
| | | വിഹിതം | ചെലവ് | ചെലവ് ശതമാനത്തിൽ | വിഹിതം | ചെലവ് ഒക്ടോബർ 2018 | ചെലവ് ശതമാനത്തിൽ |
| 1 | കെ.എസ്.ഇ.ബി. എൽ | 156,525.00 | 155,749.30 | 99.5 | 171,380.00 | 59,078.83 | 34.47 |
| 2 | അനെർട്ട് | 4,830.00 | 3,570.03 | 73.91 | 5,300.00 | 629.58 | 11.88 |
| 3 | ഇ.എം.സി | 814 | 776.75 | 95.42 | 895 | 354.95 | 39.66 |
| 4 | ഇലക്ട്രിക്കൽ ഇൻസ്പെക്ടറേറ്റ് | 760 | 437.9 | 57.62 | 836 | 38.67 | 4.63 |
| | ആകെ | 162,929.00 | 160,534.00 | 98.53 | 178,411.00 | 60,102.03 | 33.69 |

അവലംബം: പ്ലാൻ സ്പേസ്

60,102.03 ലക്ഷം രൂപയാണ് ചെലവഴിച്ചിട്ടുള്ളത്, അതായത് മൊത്തം വിഹിതത്തിന്റെ 33.69 ശതമാനം. ഇതിൽ, കെ.എസ്.ഇ.ബി എൽ 59,078.83 ലക്ഷം രൂപയും (34.47 ശതമാനം), അനർട്ട് 629.58 ലക്ഷം രൂപയും (11.88 ശതമാനം), ഇ.എം.സി 354.95 ലക്ഷം രൂപയും (39.66 ശതമാനം) ഇലക്ട്രിക്കൽ ഇൻസ്പക്ടറേറ്റ് 38.67 ലക്ഷം രൂപയും (4.63 ശതമാനം) 2018 ഒക്ടോബർ വരെ ചെലവഴിച്ചിട്ടുണ്ട്.

## കേരള സംസ്ഥാന വൈദ്യുതി ബോർഡ് ലിമിറ്റഡ് (കെ.എസ്.ഇ.ബി.എൽ)

കേരള സംസ്ഥാനത്തിന്റെ വികസനത്തിന് നേതൃത്വം നൽകുന്ന ഉത്തരവാദിത്വപ്പെട്ട സ്ഥാപനമാണ് കെ.എസ്.ഇ.ബി.എൽ. സംസ്ഥാനത്ത് വൈദ്യുതി ഉല്പാദനം, പ്രസരണം, വിതരണം, എന്നിവ കെ.എസ്.ഇ.ബി.എൽ നിർവ്വഹിക്കുന്നു. ഗാർഹികാവശ്യങ്ങൾക്കും കാർഷികാവശ്യങ്ങൾക്കും വേണ്ട വൈദ്യുതി താങ്ങാവുന്ന വിലയ്ക്ക് ഉപഭോക്താക്കൾക്ക് നൽകുക എന്നതാണ് പ്രഖ്യാപിത ലക്ഷ്യം.

1948 ലെ കേന്ദ്ര വൈദ്യുതി വിതരണ ആക്ടനുസരിച്ച് കേരള സർക്കാരിന്റെ `07.03.1957 ലെ ഇ എൽ1 -6475/56/ പിഡബ്ല്യു ഉത്തരവ് പ്രകാരം കേരള സംസ്ഥാന വൈദ്യുതി ബോർഡ് രൂപികരിച്ചു. കേരള സംസ്ഥാന വൈദ്യുതി ബോർഡ് പിന്നീട് ഇന്ത്യൻ കമ്പനീസ് ആക്ട് 1956 പ്രകാരം രൂപീകരിച്ച പൂർണമായും സർക്കാർ ഉടമസ്ഥതിയിലുള്ള കേരള സ്റ്റേറ്റ് ഇലക്ട്രിസിറ്റി ബോർഡ് ലിമിറ്റഡ് 2011 ജനുവരി 14 ന് ലയിപ്പിക്കുകയും 2013 നവംബർ 1 മുതൽ സ്വതന്ത്ര ചുമതലയുള്ള കമ്പനിയായി പ്രവർത്തിക്കുന്നതിനും തുടങ്ങി. ഉത്പാദനത്തിനും പ്രസരണത്തിനും വിതരണത്തിനും പ്രത്യേകം ലാഭകേന്ദ്ര ങ്ങൾ ഉണ്ടെങ്കിലും അവ കേരള സ്റ്റേറ്റ് ഇലക്ട്രിസിറ്റി ബോർഡ് ലിമിറ്റഡിന്റെ യൂണിറ്റുകളായി പ്രവർത്തിക്കുന്നു.

## ഉല്പാദനം

കെ.എസ്.ഇ.ബി.എൽ, കേന്ദ്ര ഉൽപ്പാദക നിലയങ്ങൾ (സി.ജി.എസ്)), സ്വതന്ത്ര ഊർജ്ജോൽപ്പാദകർ(ഐ.പി.പി), വ്യാപാരികൾ, എന്നിവയിലൂടെയാണ് സംസ്ഥാനത്തിന്റെ ഊർജ്ജാവശ്യം നിറവേറ്റുന്നത്. കെ.എസ്.ഇ.ബി.എൽ ന്റെ ആഭ്യന്തര ഉത്പാദന ശേഷി പട്ടിക 9.24 ൽ ചേർത്തിരിക്കുന്നു. കെ.എസ്.ഇ.ബി യുടെ ഉടമസ്ഥതയിൽ 37 ജല വൈദ്യുത നിലയങ്ങളും 2 തെർമൽ പവർ പ്ളാന്റുകളും കഞ്ചിക്കോട്ടുള്ള ഒരു കാറ്റാടിപ്പാടവും നിലവിലുണ്ട്. കൂടാതെ, വിവിധ സ്ഥലങ്ങളിലായി 14.71 മെഗാ വാട്ട് ശേഷിയുള്ള സോളാർ പ്ലാന്റുകളുൾപ്പെടെ 2,232.46 മെഗാ വാട്ടാണ് കെ.എസ്.ഇ.ബി.എൽ ന്റെ ആകെ

**പട്ടിക 9.24** കെ.എസ്.ഇ.ബി.എൽ ന്റെ ആഭ്യന്തര ഉത്പാദന ശേഷി

| ക്രമ നമ്പർ | ഇനം | 31.03.2017 ൽ ഉത്പാദന ശേഷി (മെ.വാ.) | 2017-18 ൽ കൂട്ടിച്ചേർത്ത ഉത്പാദന ശേഷി (മെ.വാ.) | 31.03.2018 ൽ ആകെ ഉത്പാദന ശേഷി (മെ.വാ.) (2+3) | 2017-18 ൽ ആകെ ഉല്പാദനം (മി. യൂ) |
|---|---|---|---|---|---|
| 0 | 1 | 2 | 3 | 4 | 5 |
| 1 | ജല വൈദ്യുതി | 2,049.76 | 6 | 2,055.76 | 5,488.94 |
| 2 | താപവൈദ്യുതി | 159.96 | | 159.96 | 0.55 |
| 3 | കാറ്റ് | 2.025 | | 2.025 | 1.48 |
| 4 | സൗരോർജ്ജം | 8.829 | 5.9 | 14.71 | 13.45 |
| | ആകെ | 2,220.56 | 11.9 | 2,232.46 | 5,474.47 |

അവലംബം: കെ.എസ്.ഇ.ബി.എൽ.

**പട്ടിക 9.25** നിർമ്മാണം പുരോഗമിക്കുന്ന സംസ്ഥാനത്തെ പ്രധാന ജല വൈദ്യുതി പദ്ധതികൾ

| ക്രമ നമ്പർ | പദ്ധതിയുടെ പേര് | സ്ഥാപിത ശേഷി (മെ.വാ) | പ്രവർത്തി ആരംഭിച്ച തീയതി | പ്രതീക്ഷിക്കുന്ന പൂർത്തീകരണ മാസം |
|---|---|---|---|---|
| 1 | തോട്ടിയാർ എച്ച്.ഇ.പി | 40 | പ്രവർത്തി ആരംഭിച്ച തീയതി | 1.06.2020 |
| 2 | സെങ്കുളം ഓഗ്മെന്റേഷൻ പദ്ധതി | 85 എം.യു | 16.01.2009 | 1.12.2020 |
| 3 | ചാത്തൻകോട്ട നട II എസ്. എച്ച്.ഇ.പി | 6 | 06.07.2009 | 1.04.2019 |
| 4 | കക്കയം എസ്.എച്ച്.ഇ.പി | 3 | 09.11.2017 | Commissioned on 16.07.2018 |
| 5 | പെരുംതേനരുവി എസ്. എച്ച്.ഇ.പി | 6 | 20.10.2014 | Commissioned on 23.10.17 |
| 6 | പെരിങ്ങൽകുത്ത് എസ്. എച്ച്.ഇ.പി | 24 | 02.03.20120 | 1.05.2019 |
| 7 | ഭൂതത്താൻകെട്ട് എസ്. എച്ച്.ഇ.പി | 24 | 01.04.2014 | 1.06.2019 |
| 8 | അപ്പർ കല്ലാർ | 2 | 15.02.2014 | 1.10.2019 |
| 9 | പള്ളിവാസൽ എക്സ്റ്റൻഷൻ | 60 | 12.08.2016 | 1.12.2020 |
| 10 | പഴസി സാഗർ | 7.5 | 02.03.2007 | 1.04.2020 |
| 11 | ചിന്നാർ | 24 | 27.10.2017 | 1.04.2022 |
| 12 | പെരുവണ്ണാമൂഴി | 6 | 27.04.2018 | 1.05.2021 |

അവലംബം: കെ.എസ്.ഇ.ബി. എൽ

ആഭ്യന്തര ഉത്പാദന ശേഷി. ഒക്ടോബർ 24, 2017 ൽ 6 മെഗാ വാട്ട് ശേഷിയുള്ള പെരുംതേനരുവി ചെറുകിട ജല വൈദ്യുത പദ്ധതി നടപ്പായതോട്ടുകൂടി കെ.എസ്.ഇ.ബി. എൽ ന്റെ ആകെ ആഭ്യന്തര ഉത്പാദന ശേഷി 2016–17ലെ 4,339.92 മില്യൺ യൂണിറ്റിൽ നിന്നും 2017–18 ൽ 5,474.47 മില്യൺ യൂണിറ്റായി വർദ്ധിച്ചു.

## സംസ്ഥാനത്ത് നിർമ്മാണത്തിലിരിക്കുന്ന ജല വൈദ്യുത പദ്ധതികൾ

സംസ്ഥാനത്തെ നിർമ്മാണത്തിലിരിക്കുന്ന പ്രധാന ജല വൈദ്യുതി പദ്ധതികളും അവയുടെ പ്രതീക്ഷിക്കുന്ന പൂർത്തീകരണ തീയതിയും പട്ടിക 9.25 ൽ നൽകിയിരിക്കുന്നു.

പെരുംതേനരുവി, കക്കയം എന്നീ രണ്ട് എസ്. എച്ച്.ഇ.പികൾ 2017–18, 2018–19 എന്നീ വർഷങ്ങളിൽ പൂർത്തീകരിച്ചു എന്നും 2019–20 ഓടുകൂടി നാലു പദ്ധതികൾ കൂടി പൂർത്തീകരിക്കുമെന്നും പട്ടിക 9.25 സൂചിപ്പിക്കുന്നു. നിർമ്മാണ പ്രവർത്തനങ്ങൾ നടന്നു കൊണ്ടിരിക്കുന്ന മറ്റു ജല വൈദ്യുതി പദ്ധതികളുടെ വിശദാംശങ്ങൾ അനുബന്ധം 9.30 ൽ നൽകിയിരിക്കുന്നു.

## സൗരോർജ്ജ പദ്ധതികൾ

സംസ്ഥാനത്ത് കെ.എസ്.ഇ.ബി.എൽ ന്റെ നിർമ്മാണത്തിലിരിക്കുന്ന 10.73 മെഗാ വാട്ട് സ്ഥാപിത ശേഷിയുള്ള സൗരോർജ്ജ പദ്ധതികളും 2018–19 ൽ പൂർത്തീകരിക്കുമെന്ന് പ്രതീക്ഷിക്കുന്നു.

## സോളാർ പാർക്ക്

ഇന്ത്യൻ റിന്യൂവബിൾ എനർജി ഡെവലപ്മെന്റ് ഏജൻസി ലിമിറ്റഡ് (ഐ. ആർ. ഇ. ഡി. എ.) കാസർഗോഡ് ജില്ലയിലെ അമ്പലത്തറയിൽ 50 മെഗാ വാട്ട് ഉല്പാദനശേഷിയുള്ള സോളാർ പാർക്ക് 14.09.2017ൽ സ്ഥാപിച്ചു. കേരള സർക്കാർ 24.10.2017 ൽ കാസർഗോഡ് സോളാർ പാർക്കിന്റെ വിസ്തൃതി 1,086 ഏക്കറിൽ നിന്നും 250 ഏക്കറായി പരിമിതപ്പെടുത്തി. കാസർഗോഡ് സോളാർ പാർക്കിന് വിഭാവനം ചെയ്തിരുന്ന വിസ്തൃതിയിൽ കുറവുണ്ടായതിനാൽ ടെണ്ടർ നടപടികൾ പൂർത്തീകരിച്ച 50 മെഗാ വാട്ട് പദ്ധതി, വയബിലിറ്റി ഗ്യാപ് ഫണ്ടിൽ (വി.ജി.എഫ്) നിന്നും അംഗീകാരം ലഭിച്ച 100 മെഗാ വാട്ട് പദ്ധതി എന്നിവയിൽ നിന്നും പ്രതീക്ഷിച്ച മൊത്തം സൗരോർജ്ജ ഉല്പാദനത്തിൽ ആനുപാതികമായ കുറവ് ഉണ്ടാകും. ഈ സാഹചര്യത്തിൽ കാസർഗോഡ് സോളാർ പാർക്ക് പദ്ധതി പുതുക്കിയ 100 മെഗാ വാട്ട് ശേഷിയോടുകൂടി പൂർത്തീകരിക്കുന്നതിന് പൈവേലിക്കൈ വില്ലേജിൽ (50 മെഗാ വാട്ട് സോളാർ പ്ലാന്റിനായി) 250 ഏക്കർ ഭൂമി കൂടി അനുവദിക്കുന്നതിന് സർക്കാരിനോട് ആവശ്യപ്പെട്ടിട്ടുണ്ട്. ഇത് തീരുമാനം എടുക്കുന്നതിനായി സർക്കാർ പരിഗണനയിലാണ്.

**പട്ടിക 9.26** കേരളത്തിലെ വൈദ്യുതി ഉപഭോഗം

| വർഷം | മൊത്തം വൈദ്യുതി ഉപയോഗം (മി.യു). | വളർച്ചാ നിരക്ക് (ശതമാനം) |
|---|---|---|
| 2012-13 | 16,838 | 5.37 |
| 2013-14 | 17,454 | 3.66 |
| 2014-15 | 18,426 | 5.57 |
| 2015-16 | 19,325 | 4.88 |
| 2016-17 | 20,453 | 5.84 |
| 2017-18 | 21,159 | 3.45 |

അവലംബം : കെ.എസ്.ഇ.ബി.എൽ

ഊർജ്ജ ഉപഭോഗത്തിന്റെ രീതി

കേരളത്തിലെ മൊത്തം വൈദ്യുതി ഉപഭോക്താക്കളിൽ 77.89 ശതമാനം ഗാർഹിക ഉപഭോകതാക്കളാണ്. മൊത്തം വൈദ്യുത ഉപഭോഗത്തിന്റെ 50.36 ശതമാനം ഗാർഹിക മേഖലയിലാണ്. ഗാർഹിക ഉപഭോക്താക്കളിൽ നിന്നുളള വരുമാനം മൊത്തം വരുമാനത്തിന്റെ 35.80 ശതമാനമാണ്. ഗാർഹിക ഉപഭോക്താക്കളുടെ എണ്ണം 2016-17-ലെ 93,84,957-ൽ നിന്ന് 2017-18-ൽ 95,62,253 ആയി വർദ്ധിച്ചു. 2017-18-ൽ 12,05,725 ലക്ഷം രൂപക്കുളള 20,998 മില്യൻ യൂണിറ്റ് വൈദ്യുതി (സംസ്ഥാനത്തിനകത്ത്) വിൽക്കുകയുണ്ടായി. ഇത് മുന്വർഷത്തെ 20,038 മില്ല്യൺ യൂണിറ്റിനെക്കാൾ 960 മില്ല്യൺ യൂണിറ്റിന്റെ വർദ്ധനവാണ് കാണിക്കുന്നത്. 2012-13 മുതൽ 2017-18 വരെയുള്ള വൈദ്യുതി ഉപയോഗത്തിന്റെ വിശദാംശങ്ങൾ പട്ടിക 9.26 ലും 2017-18-ലെ ഊർജ്ജ ഉപഭോഗ രീതിയുടെയും വരുമാനത്തിന്റെയും കണക്ക് അനുബന്ധം 9.31 ലും കൊടുത്തിരിക്കുന്നു.

മുകളിലെ പട്ടിക 9.26-ൽ നിന്നും മനസ്സിലാക്കാവുന്നത് കേരളത്തിലെ വൈദ്യുത ഉപഭോഗം അസ്ഥിരമായ രീതിയിലുള്ള വളർച്ചയാണെന്നതാണ്. കേരളത്തിലെ വൈദ്യുതോർജ്ജ ഉപഭോഗം 2016-17 വർഷത്തെ 20,453 മില്യൺ യൂണിറ്റിൽ നിന്ന് 2017-18 വർഷം (ഓപ്പൺ അക്സസ്സ് ഉപഭോഗം ഉൾപ്പെടെ) 21,159 മില്യൺ യൂണിറ്റായി വർദ്ധിച്ചു. 3.45 ശതമാനം വർദ്ധനവാണ് ഇക്കാലയളവിലുണ്ടായത്. 2012-13 മുതൽ 2017-18 വരെയുള്ള കേരളത്തിലെ വൈദ്യുതോർജ്ജ ഉപഭോഗം, ചിത്രം 9.11 ൽ നൽകിയിരിക്കുന്നു.

## വൈദ്യുതി വാങ്ങൽ കരാർ (പിപിഎ)

കെ.എസ്.ഇ.ബി.എൽ 15 കേന്ദ്ര വൈദ്യുതി ഉത്പാദന കേന്ദ്രങ്ങളിൽ നിന്നും വൈദ്യുതി ലഭ്യമാക്കുന്നുണ്ട്. പാരമ്പര്യേതര ഊർജ്ജ സ്രോതസ്സുകൾ പ്രോൽസാഹിപ്പിക്കുന്നതിന്റെ ഭാഗമായി, അഗളി (18.60 മെ.വാട്ട്), രാമക്കൽമേട് (14.25 മെ.വാട്ട്), അഹല്യ (8.4 മെ.വാട്ട്) എന്നീ കാറ്റാടി വൈദ്യുതി പദ്ധതികളിൽ നിന്നും, ചെറുകിട ജല വൈദ്യുത നിലയങ്ങളായ മീന്വല്ലം (3 മെ.വാ), ഇരുട്ടുകാനം (3 മെ.വാ.), കരിക്കയം (10.5 മെ.വാ), ഉള്ളുങ്കൽ (7 മെ.വാ), ഇരുട്ടുകാനം (4.5

**ചിത്രം 9.11** കേരളത്തിലെ വൈദ്യുതോർജ്ജ ഉപഭോഗം




അവലംബം : കെ.എസ്.ഇ.ബി.എൽ

**പട്ടിക 9.27** ട്രാൻസ്ഗ്രിഡ് 2.0 പദ്ധതി

| ഇനം | ഘട്ടം I | ഘട്ടം II |
|---|---|---|
| 400 കെ.വി. ലൈൻ | 180 സർക്യൂട്ട് കിലോമീറ്റർ | 248 സർക്യൂട്ട് കിലോമീറ്റർ |
| 400 കെ.വി.സബ്സ്റ്റേഷൻ | 1 എണ്ണം | 2 എണ്ണം |
| 220 കെ.വി. ലൈൻ | 918.2 സർക്യൂട്ട് കിലോമീറ്റർ | 850 സർക്യൂട്ട് കിലോമീറ്റർ |
| 220 കെ.വി.സബ്സ്റ്റേഷൻ | 12 എണ്ണം | 10 എണ്ണം |
| 110 കെ.വി. ഉൾപ്പെടെ താഴേയ്ക്കുള്ള മൊത്തം വകയിരുത്തൽ | 4,028 കോടി രൂപ | 5,972 കോടി രൂപ |

അവലംബം : കെ.എസ്.ഇ.ബി.എൽ

മെ.വാ.), മാങ്കുളം മിനി ഹൈഡ്രോ (0.11 മെ.വാ.) എന്നിവിടങ്ങളിൽ നിന്നും വൈദ്യുതി വാങ്ങുവാൻ കെ.എസ്.ഇ.ബി.എൽ കരാർ ഒപ്പുവെച്ചിട്ടുണ്ട്. വൈദ്യുതി വാങ്ങൽ കരാറിൽ ഏർപ്പെട്ടിട്ടുള്ള വിവിധ നിലയങ്ങളും അവയുടെ വിഹിതവും സംബന്ധിച്ച വിവരങ്ങൾ അനുബന്ധം 9.32 ൽ കൊടുത്തിരിക്കുന്നു.

## പ്രസരണം

കേരളത്തിൽ വൈദ്യുതി വിതരണത്തിനായി സുസ്ഥാപിതമായ ഒരു പ്രസരണ ശൃംഖല നിലവിലുണ്ട്. പവർ ഗ്രിഡ് കോർപറേഷൻ ഓഫ് ഇന്ത്യ ലിമിറ്റഡിന്റെ 4 എണ്ണം ഉൾപ്പെടെ 5 എണ്ണം 400 കെ.വി സബ് സ്റ്റേഷനുകളും 22 എണ്ണം 220 കെ.വി സബ് സ്റ്റേഷനുകളും 154 എണ്ണം 110 കെ.വി സബ് സ്റ്റേഷനുകളും 74 എണ്ണം 66 കെ.വി സബ് സ്റ്റേഷനുകളും 149 എണ്ണം 33 കെ.വി സബ് സ്റ്റേഷനുകളും ഉൾപ്പെടുന്നതാണ് സംസ്ഥാനത്തിന്റെ പ്രസരണ ശൃംഖല. വിവിധ വോൾട്ടേജുകളിലായി സംസ്ഥാനത്തുടനീളം 12,329 സർക്യൂട്ട് കിലോമീറ്റർ വൈദ്യുതി ലൈനുകൾ വലിച്ചിട്ടുണ്ട്. 220 കെ.വി.യുടെ 2 ഉം (ലക്ഷ്യം3), 110 കെ.വി.യുടെ 6 ഉം (ലക്ഷ്യം17), 66 കെ.വി.യുടെ 3 ഉം (ലക്ഷ്യം 4), 33 കെ.വി.യുടെ 5 ഉം (ലക്ഷ്യം15) ഉൾപ്പെടെ 16 സബ് സ്റ്റേഷനുകൾ നിർമ്മിക്കാൻ കഴിഞ്ഞതും 220 കെ.വി. മുതൽ 33 കെ.വി. വരെ വോൾട്ടേജുകളിലായി 167.83 കിലോ മീറ്റർ പ്രസരണ ലൈൻ വലിക്കാൻ കഴിഞ്ഞതും 2017–18 ൽ കെ.എസ്.ഇ.ബി.എൽ ന്റെ നേട്ടമാണ്. കൂടാതെ 2017–18 ൽ കെ. എസ്. ഇ. ബി. എൽ 809.9 എംവിഎ ശേഷി വർധിപ്പിക്കുകയും ചെയ്തു. കേരളത്തിന്റെ പ്രസരണ സംവിധാനം സംബന്ധിച്ച വിവരങ്ങൾ അനുബന്ധം 9.33 ലും 9.34 ലും നൽകിയിരിക്കുന്നു.

## ട്രാൻസ്ഗ്രിഡ് 2.0

ഗുണനിലവാരമുള്ളതും വിശ്വസിക്കാവുന്നതുമായ ഊർജ്ജ പ്രസരണം ദീർഘകാലത്തേക്ക് സംസ്ഥാനത്ത് സാധ്യമാക്കുക എന്നതാണ് ട്രാൻസ്ഗ്രിഡ് 2.0 എന്ന പദ്ധതിയുടെ ലക്ഷ്യം. സുസ്ഥിരമായ 400 കെ.വി. വിതരണ ശൃംഖലയെ താഴേയ്ക്ക് 220 കെ.വി. വിതരണ ശൃംഖലയുമായി ബന്ധിപ്പിക്കുന്നതിനാണ് ഈ പദ്ധതി വിഭാവനം ചെയ്തിരിക്കുന്നത്. ട്രാൻസ്ഗ്രിഡ് 2.0 പദ്ധതിയ്ക്കായി 5 വർഷത്തേയ്ക്ക് 6375 കോടി രൂപയുള്ള മതിപ്പ് ചെലവിന് സർക്കാർ ഭരണാനുമതി നല്കിയിട്ടുണ്ട്. ട്രാൻസ്ഗ്രിഡ് 2.0 പദ്ധതി രണ്ട് ഘട്ടങ്ങളിലായിട്ടാണ് നടപ്പാക്കുന്നത്. (പട്ടിക 9.27)

## വിതരണം

വിതരണ വിഭാഗത്തിൽ, 60,892 കിലോമീറ്റർ 11 കെ.വി. ലൈനുകൾ, 2,86,784 കിലോ മീറ്റർ എൽ.ടി. ലൈനുകൾ, 77,724 എണ്ണം വിതരണ ട്രാൻസ്ഫോർമറുകളും 31.03.2018 ലെ കണക്ക് പ്രകാരം ഉണ്ട്. 2017–18 സാമ്പത്തിക വർഷം 3,53,642 സർവ്വീസ് കണക്ഷനുകൾ (3,25,429 എണ്ണമാണ് ലക്ഷ്യമിട്ടത്), 1,744 കി.മീ. 11 കെ.വി ലൈനുകൾ (2,674 കി.മീ. ആണ് ലക്ഷ്യമിട്ടത്), 3,130 കി.മീ. എൽ ടി ലൈനുകൾ (3,533 കി.മീ. ആണ് ലക്ഷ്യമിട്ടത്), 2,353 സർവീസ് ട്രാൻസ്ഫോമേഴ്സ് (2,353 ആണ് ലക്ഷ്യമിട്ടത്) എന്നിവ കമ്മീഷൻ ചെയ്തു. 2017–18 ൽ വിതരണ വിഭാഗത്തിൽ ലക്ഷ്യമിട്ടിരുന്ന അടിസ്ഥാന സൗകര്യങ്ങളും നേട്ടങ്ങളും അനുബന്ധം 9.35 ൽ കൊടുത്തിരിക്കുന്നു.

വിതരണ മേഖലയിൽ 2017–18 ൽ നടപ്പാക്കിവരുന്ന പദ്ധതികൾ/സ്കീംസ് ചുവടെ ചേർത്തിരിക്കുന്നു

## 100% വൈദ്യുതീകരണം

സമ്പൂർണ വൈദ്യുതീകരണം (100 ശതമാനം കുടുംബങ്ങളും വൈദ്യുതീകരിച്ചത്) കൈവരിച്ച രാജ്യത്തെ ആദ്യ സംസ്ഥാനം എന്ന ചരിത്രനേട്ടം കേരളത്തിന് നേടാനായി. ഈ ചരിത്രനേട്ടം നേടുന്നതിനായി കെ. എസ്.ഇ.ബി.ൽ 65 കിലോ മീറ്റർ 11 കെ.വി. ലൈൻ മുകളിൽ കൂടിയും 40 കിലോ മീറ്റർ 11 കെ.വി. ലൈൻ ഭൂമിക്കടിയിൽ കൂടിയും 3,040 കിലോ മീറ്റർ എൽ. റ്റി. ലൈൻ മുകളിൽ കൂടിയും 39 കിലോ മീറ്റർ എൽ. റ്റി. ലൈൻ ഭൂമിക്കടിയിൽ കൂടിയും വലിച്ചു. കൂടാതെ ഇതിലേക്കായി 21 ട്രാസ്ഫോമറുകൾ സ്ഥാപിക്കുകയും ചെയ്തു. വൈദ്യുത വിതരണ ലൈൻ നീട്ടുന്നതിന് എളുപ്പമല്ലാതിരുന്ന ഒറ്റപ്പെട്ട കോളനികളിലുൾപ്പെടെ ഏകദേശം 1,600 കുടുംബങ്ങൾ

ഡിസെൻട്രലൈസ്ഡ് ഡിസ്ട്രിബ്യൂട്ടട് ജനറേഷൻ (ഡി.ഡി.ജി) വഴി കെ.സ്.ഇ.ബി.ൽ.ഉം അനെർട്ടും ഇ സി എം ഉം ചേർന്ന് വൈദ്യുതീകരിച്ചു. സമ്പൂർണ്ണ വൈദ്യുതീകരണ പദ്ധതിയുടെ ഭാഗമായി 1,50,384 വൈദ്യുത കണക്ഷനുകൾ നൽകി.

### പുനഃ സംഘടിപ്പിച്ച ത്വരിത ഊർജ്ജ വികസന നവീകരണ പദ്ധതി (ആർ–എ പി ഡി ആർ പി)

ഈ പദ്ധതിയുടെ പ്രായോജകർ ഭാരത സർക്കാരും പദ്ധതിക്കാവശ്യമായ ഫണ്ട് വിതരണം ചെയ്യുന്നത് പവർ ഫിനാൻസ് കോർപ്പറേഷനുമാണ് (പി. എഫ്.സി). ഊർജ്ജ പ്രായോജകർക്ക് ശക്തമായ വിവര സാങ്കേതിക പശ്ചാത്തല സൗകര്യങ്ങൾ പ്രത്യേകിച്ച് ഡാറ്റാ സെന്റർ, വൈഡ് ഏര്യ നെറ്റ് വർക്ക് എന്നിവ ഒരുക്കുക എന്നതാണ് ഈ പദ്ധതിയിലെ പാർട്ട് എ കൊണ്ട് ഉദ്ദേശിക്കുന്നത്. മേല്നോട്ടപരമായ നിയന്ത്രണവും വിവര ശേഖരണവും(എസ്.സി.എ.ഡി.എ)/ വിതരണ നടത്തിപ്പ് ക്രമം (ഡിഎംസ്)നടപ്പാക്കുന്നതിനായി കെ.എസ്,ഇ.ബി.ൽ അതിയന്ത്രവല്കൃത വിതരണ സമ്പ്രദായം തിരുവനന്തപുരം, എറണാകുളം, കോഴിക്കോട് നഗരങ്ങളിലായി നടപ്പാക്കിവരുന്നു. മേല്നോട്ടപരമായ നിയന്ത്രണവും വിവര ശേഖരണവും (എസ്.സി.എ.ഡി.എ) ഭൂമിശാസ്ത്ര വിവര വിനിമയ സാങ്കേതിക വിദ്യയുമായി യോജിപ്പിക്കുന്ന പ്രവർത്തികൾ പുരോഗമിക്കുന്നു. ഈ പദ്ധതി 2019 മാർച്ചോടെ കമ്മീഷൻ ചെയ്യാം എന്ന് പ്രതീക്ഷിക്കുന്നു.

### നഗര, അർദ്ധ നഗര പ്രദേശങ്ങൾക്കായി സംയോജിത ഊർജ്ജ വികസന പദ്ധതി (ഐ.പി.ഡി.എസ്)

നഗര പ്രദേശങ്ങളിലെ വിതരണ സൗകര്യം മെച്ചപ്പെടുത്തുന്നതിന് കേന്ദ്ര സർക്കാരിന്റെ ഊർജജ മന്ത്രാലയം ആവിഷ്ക്കരിച്ച പദ്ധതിയാണിത്. ഈ പദ്ധതിയിൽ, 33 കെ.വി, 66 കെ.വി സബ്സ്റ്റേഷനുകളുടെ നിർമ്മാണം, പവർ ട്രാൻസ്ഫോർമറുകൾ, ആർ & എം സബ്സ്റ്റേഷൻ, പുതിയ 66 കെ.വി, 33 കെ.വി, 11 കെ.വി ഫീഡറുകൾ, 11 കെ.വി ലൈൻ റീ കണ്ടക്ടറിംഗ്, എബിസി കേബിൾസ് (എച്ച്ടി &എൽടി), പുതിയ 11 കെ.വി യു.ജി കേബിൾസ്, ഡി.ടി.ആറുകൾ സ്ഥാപിക്കൽ, ഡി.ടി.ആർ.കളുടെ ശേഷി വർദ്ധിപ്പിക്കൽ, എച്ച്. വി.ഡി.എസ്, മീറ്ററിംഗ്, സൗരോർജ്ജ നിലയങ്ങൾ എന്നിവയാണ് ഉൾപ്പെടുത്തിയിരിക്കുന്നത്. കേന്ദ്ര സർക്കാരിന്റെ ഊർജജ മന്ത്രാലയം ഐ.പി. ഡി.എസ് പദ്ധതിക്കായി 15.06.2016 ൽ 592.07 കോടി രൂപ കേരളത്തിലെ 25 സർക്കിളുകളിൽ പെട്ട 63 നഗരങ്ങൾക്കായ് അനുവദിച്ചിട്ടുണ്ട്. ഈ പദ്ധതിയുടെ വിശദമായ പ്രൊജക്റ്റ് റിപ്പോർട്ടിന് അംഗീകാരം ലഭിച്ചു, പ്രവർത്തി പുരോഗമിച്ച വരുന്നു. പ്രവർത്തി പൂർത്തീകരിക്കുന്നതിനുള്ള സമയം 2019 മാർച്ച് വരെ ദീർഘിപ്പിച്ചിട്ടുണ്ട്

### ദീൻ ദയാൽ ഉപാധ്യായ ഗ്രാമ ജ്യോതി യോജന (ഡി.ഡി.യു.ജി.ജെ.വൈ)

മൊത്തം സാങ്കേതിക വാണിജ്യ നഷ്ടം (എ.ടി. ആൻഡ് സി.) നഷ്ടം കുറയ്ക്കുന്നതിനും വൈദ്യുതി എല്ലാ ഭവനങ്ങളിലും എത്തിക്കുന്നതിനും എല്ലാ ദിവസവും 24 മണിക്കൂറും വൈദ്യുതി ലഭ്യമാക്കുന്നതിനുമായി കേന്ദ്ര സർക്കാരിന്റെ ഊർജ്ജമന്ത്രാലയം ആവിഷ്ക്കരിച്ചതാണ് ഈ പദ്ധതി. കേരളത്തിലെ 14 ജില്ലകളിലും പദ്ധതി നടപ്പിലാക്കുന്നതിനായി കേന്ദ്ര സർക്കാർ 2016 ജനുവരി 5 ന് 485.37 കോടി രൂപ അനുവദിച്ചിട്ടുണ്ട്. ഈ പദ്ധതി പ്രകാരം, 1,61,199 ഗ്രാമീണ ഭവനങ്ങൾക്ക് വൈദ്യുതി എത്തിക്കുന്നതിനായി ഉദ്ദേശിക്കുന്നു. ഇതിൽ, 41,884 ഭവനങ്ങൾ ദാരിദ്ര്യ രേഖയ്ക്ക് താഴെയുള്ളവയാണ്. 33 കെ.വി. സബ്സ്റ്റേഷനുകളുടെയും 33 കെ.വി ലൈനുകൾ, 11 കെ.വി ലൈനുകൾ, എൽ. റ്റി. ലൈനുകൾ എന്നിവയുടെ നിർമ്മാണം, വിതരണ ട്രാൻസ്ഫോർമറുകളുടെ സ്ഥാപനം, ഊർജ്ജ മീറ്ററുകളുടെ മാറ്റി സ്ഥാപിക്കൽ, ദാരിദ്ര്യ രേഖയ്ക്ക് താഴെയുള്ളവർക്ക് സർവീസ് കണക്ഷനുകൾ നൽകൽ എന്നിവയാണ് ഈ പദ്ധതിയിൽ ഉൾപ്പെടുത്തിയിരിക്കുന്നത്. ഈ പദ്ധതിയുടെ കാലാവധി 30 മാസങ്ങളായിരുന്നു. കേടുപറ്റിയ ഊർജ്ജ മീറ്ററുകളുടെ മാറ്റി സ്ഥാപിക്കൽ പൂർത്തീകരിച്ചിട്ടില്ലാത്ത തിനാൽ കാലാവധി 2018 ഡിസംബർ 31 വരെ ദീർഘിപ്പിക്കണമെന്ന് കെ. എസ്.ഇ.ബി.എൽ. ആവശ്യപ്പെട്ടിരിക്കുകയാണ്. ഡി.ഡി.യു.ജി.ജെ.വൈ പദ്ധതിയുടെ സാമ്പത്തിക–ഭൗതിക നേട്ടങ്ങൾ അനുബന്ധം 9.36 ൽ ചേർത്തിരിക്കുന്നു.

### ഡാമുകളുടെ പുനഃസ്ഥാപനത്തിനും മെച്ചപ്പെടുത്തലിനുമുള്ള പദ്ധതി (ഡ്രിപ്പ്)

കേന്ദ്ര സർക്കാർ മുഖേന ലോക ബാങ്ക് ധന സഹായത്തോടെ സംസ്ഥാനത്തെ നിലവിലുള്ള ഡാമുകളുടെ സുരക്ഷിതത്വവും സ്ഥായിയായ പ്രകടനവും ഘടനാപരമായ കാര്യങ്ങളും മെച്ചപ്പെടുത്തുക എന്നുള്ളതാണ് ഈ പദ്ധതിയുടെ ലക്ഷ്യം. കെ.എസ്.ഇ.ബി.എൽ നു വേണ്ടി 28 ഡാമുകൾ ഉൾപ്പെടുന്ന 12 പ്രോജക്ടുകൾ ഈ പദ്ധതിയിൽ തെരഞ്ഞെടുത്തിട്ടുണ്ട്. 12 ജല വൈദ്യുത പദ്ധതിക്കായി 153.67 കോടി രൂപയ്ക് പ്രവർത്തികൾ/ സാധനങ്ങൾ/വിദക്ത്യോപദേശം എന്നിവയ്ക്കുള്ള ലേലം നടന്നു. 97 പായ്ക്കേജുകളിൽ 86.55 കോടി രൂപയ്ക് 79 പായ്ക്കേജുകളുടെ ലേലം അംഗീകരിച്ചു. 36.68. കോടി രൂപയ്ക്കുള്ള ബാക്കി 9 പായ്ക്കേജുകൾ വിവിധ ലേല നടപടിക്രമങ്ങളിലാണ്. ഇനിയും ലേല നോട്ടീസ് ക്ഷണിക്കാനുള്ള 20.44 കോടി രൂപയുടെ

9 പ്രവർത്തികൾക്ക് നടപടികൾ ആരംഭിച്ചിട്ടുണ്ട്.. 2017–18 ൽ ചെലവഴിച്ച 25.74 കോടി രൂപ ഉൾപ്പെടെ 30.08.2018 വരെ 73.85 കോടി രൂപ ചെലവഴിച്ചിട്ടുണ്ട്. കെ.എസ്.ഇ.ബി.എൽ. നു 07.03.2018 വരെ 49.20 കോടി രൂപ കേന്ദ്ര സർക്കാർ/ കേരളം സർക്കാരിൽ നിന്നും തിരികെ ലഭിച്ചിട്ടുണ്ട്. കൂടാതെ, 31.03.2018 വരെ 19.05 കോടി രൂപ ലഭ്യമാകാനുമുണ്ട്.

### ഉജ്വൽ ഡിസ്കോം അഷ്വറൻസ് യോജന (യു ഡി എ വൈ)

ഇന്ത്യയിലെ വൈദ്യുതി വിതരണ കമ്പനി (ഡിസ്കോംസ്) കളുടെ സാമ്പത്തിക ഞെരുക്കം മാറ്റുക എന്ന പ്രഖ്യാപിത ലക്ഷ്യത്തോടുകൂടി കേന്ദ്ര സർക്കാർ ഡിസ്കോംസുകളുടെ പെട്ടെന്നുള്ള സാമ്പത്തിക ഉന്നമനത്തിനും പുനരുദ്ധാരണത്തിനും വേണ്ടി യു ഡി എ വൈ നടപ്പാക്കി. കേരള സർക്കാരും കെ.എസ്.ഇ.ബി.എൽ ഉം ചേർന്ന് 02.03.2017 ൽ കേന്ദ്ര സർക്കാരുമായി ധാരണാപത്രം ഒപ്പു വച്ചു. കെ.എസ്.ഇ.ബി.എൽ ന് സാമ്പത്തിക സഹായം നൽകലല്ല, ആഭ്യന്തര കാര്യക്ഷമത വർധിപ്പിക്കുക എന്നുള്ളതാണ് ധാരണാപത്രം ഒപ്പുവച്ചതിന്റെ ലക്ഷ്യം.

### 24x7 വൈദ്യുതി

കേന്ദ്ര ഊർജ്ജ മന്ത്രാലയത്തിന്റെ 24x7 വൈദ്യുതി പദ്ധതിയിൽ കേരളസർക്കാർ പങ്കാളിയാണ്. കേരളസർക്കാർ 13.02.2016 ൽ കേന്ദ്രവുമായി പദ്ധതി കരാറിൽ ഒപ്പുവച്ചു. എല്ലാ കുടുംബങ്ങൾക്കും, വ്യവസായങ്ങൾക്കും, വാണിജ്യ സ്ഥാപനങ്ങൾക്കും, പൊതു ആവശ്യങ്ങൾക്കും, കാർഷികാവശ്യങ്ങൾക്കും മറ്റു വൈദ്യുതി ഉപഭോഗ സ്ഥാപനങ്ങൾക്കും 2018–19 മുതൽ എല്ലായിപ്പോഴും ആവശ്യത്തിന് വൈദ്യുതി ലഭ്യമാക്കുക എന്നതാണ് ഇതിന്റെ ലക്ഷ്യം. കേരളം 'സമ്പൂർണ വൈദ്യുതീകരണം' എന്ന പദ്ധതി പ്രകാരം 22 മാസം കൊണ്ട് എല്ലാവർക്കും 24x7 വൈദ്യുതി (പിഎഫ്എ) എന്ന നേട്ടം നേടി.

### 'സൗഭാഗ്യ'

വൈദ്യുതീകരിച്ചിട്ടില്ലാത്ത എല്ലാ കുടുംബങ്ങൾക്കും വൈദ്യുതി കണക്ഷൻ നൽകുന്നതിനായി കേന്ദ്ര സർക്കാർ ഈ പദ്ധതി 2017 സെപ്റ്റംബർ 25 ന്. കെ.എസ്.ഇ.ബി.എൽ ന്റെ കത്ത്പ്രകാരം 15.20 കോടി രൂപ കെ.എസ്.ഇ.ബി.എൽ ന് അനുവദിച്ചു. 2018 ഡിസംബറിൽ ഈ പദ്ധതി പൂർത്തീകരിക്കുന്നതിന് ലക്ഷ്യമിട്ടിരിക്കുന്നു.

### പെർഫോം അച്ചീവ് ആൻഡ് ട്രേഡ് (പി എ ടി)

നാഷണൽ മിഷൻ ഫോർ എൻഹാൻസ്ഡ് എനർജി എഫിഷ്യൻസി (എൻ എം ഇ ഇ ഇ) യുടെ കീഴിലുള്ള ബ്യൂറോ ഓഫ് എനർജി എഫിഷ്യൻസിയുടെ ഒരു ഫ്ലാഗ്ഷിപ് പദ്ധതിയാണ് ഇത്. ഇതിന്റെ "രണ്ടാം ചക്രം" ഡിസ്കോമുകളെക്കൂടി ഉൾപ്പെടുത്തി 2016 മാർച്ചിന് പ്രഖ്യാപിച്ചു. ഉത്പാദനം, പ്രസരണം, വിതരണം എന്ന തരത്തിൽ ലക്ഷ്യം നേടുന്നതിൽ നിന്നും ബി ഇ ഇ, കെ.എസ്.ഇ.ബി. എൽ.നെ ഒഴിവാക്കിയിട്ടുണ്ടെങ്കിലും 2014–15 തരത്തിൽ നഷ്ടം നിലനിർത്തുന്നതിന് ആവശ്യപ്പെട്ടിരിക്കുന്നു.

### മൊത്തം സാങ്കേതിക വാണിജ്യ (എ. റ്റി. ആൻഡ് സി) നഷ്ടങ്ങൾ

2017–18 വർഷം മൊത്തം സാങ്കേതിക വാണിജ്യ നഷ്ടം 16.30 ശതമാനത്തിൽ നിന്നും 15.38 ശതമാനമായി കുറയുകയും പ്രസരണ വിതരണ നഷ്ടം 13.93 ശതമാനത്തിൽ നിന്നും 13.07 ശതമാനമായി കുറയുകയും ചെയ്തു. മൊത്തം സാങ്കേതിക വാണിജ്യ നഷ്ടം കുറച്ചു കൊണ്ടു വരുന്നതിൽ മികച്ച നേട്ടം കൈവരിക്കാൻ കെ.എസ്.ഇ.ബിയ്ക്കു കഴിഞ്ഞിട്ടുണ്ട്. കഴിഞ്ഞ അഞ്ചു വർഷമായുളള എ.റ്റി. & സി നഷ്ടം അനുബന്ധം 9.37 ൽ കൊടുത്തിരിക്കുന്നു. (ടി&ഡി നഷ്ടങ്ങൾ നെറ്റ്‌വർക്കിലെ എല്ലാ നഷ്ടങ്ങളും പിടിച്ചെടുക്കാൻ കഴിയാത്തതിനാൽ, മൊത്തം സാങ്കേതിക–വാണിജ്യ നഷ്ടങ്ങൾ (എ.റ്റി. & സി) എന്ന ആശയം അവതരിപ്പിച്ചു. നെറ്റ് വർക്കിലെ സാങ്കേതികവും വാണിജ്യപരവുമായ നഷ്ടങ്ങൾ (എ.റ്റി. & സി) പിടിച്ചെടുക്കുന്നു, ഇത് സിസ്റ്റത്തിലെ മൊത്തം നഷ്ടങ്ങളുടെ യഥാർത്ഥ സൂചകമാണ്). കഴിഞ്ഞ അഞ്ചു വർഷമായി, മൊത്തം സാങ്കേതിക വാണിജ്യ (എ.റ്റി.&സി) നഷ്ടത്തിലും പ്രസരണ വിതരണ നഷ്ടത്തിലും ഉണ്ടായിട്ടുള്ള പ്രവണത ചിത്രം 9.12 ൽ കൊടുത്തിരിക്കുന്നു.

### വിവരസാങ്കേതിക വിദ്യ അടിസ്ഥാനമാക്കിയ കെ.എസ്.ഇ.ബി എൽ–ന്റെ പ്രവർത്തനങ്ങൾ

സംസ്ഥാനത്തെ വൈദ്യുത ഉപഭോക്താക്കളുടെ ഉന്നമനത്തിനും മെച്ചപ്പെട്ട ഊർജ്ജ വിതരണത്തിനുമായി കെ.എസ്.ഇ.ബി.എൽ നിരവധി വിവര സാങ്കേതിക വിദ്യ അടിസ്ഥാനമാക്കിയ പദ്ധതികൾക്ക് തുടക്കമിട്ടിട്ടുണ്ട്. കെ.എസ്.ഇ.ബി.എൽ. ആരംഭിച്ച വിവര സാങ്കേതിക വിദ്യ അടിസ്ഥാനമാക്കിയ വിവിധ പദ്ധതികൾ ചുവടെ ചേർത്തിരിക്കുന്നു.

- **ഐ.പി.ഡി.സ്.പ്രകാരം ഇൻക്രിമെന്റൽ വിവര സാങ്കേതിക വിദ്യ നടപ്പാക്കൽ**

ആർ–എ.പി.ഡി.ആർ.പി. പാർട്ട്–എയിലെ ഐ.ടി. പ്രോജക്ടുകൾ നടപ്പിലാക്കുന്നതിന്റെ തുടർച്ച യായി 21 നഗരങ്ങളിൽ രണ്ടാം ഘട്ട ഇൻക്രിമെന്റൽ ഐ.ടി. പദ്ധതി നടപ്പിലാക്കുന്നതിനായി 22 കോടിയുടെ വിശദമായ പ്രൊജക്റ്റ് റിപ്പോർട്ടിന് (ഡി.പി.ആർ.)

**ചിത്രം 9.12** എ.റ്റി. ആൻഡ് സി നഷ്ടവും പ്രസരണ വിതരണ നഷ്ടവും (ശതമാനത്തിൽ)




അവലംബം : കെ.എസ്.ഇ.ബി.എൽ

20.02.2017 ൽ പി.ഫ്.സി. അംഗീകാരം നൽകി. അംഗീകാര തീയതി മുതൽ 30 മാസമാണ് പൂർത്തീകരിക്കുന്നതിനുള്ള സമയരേഖ (അതായത് 19.03.2018). ഈ പദ്ധതിയുടെ ഭാഗമായി സോഫ്റ്റ്‌വെയർ നടപ്പാക്കുന്നതിനുള്ള ഫിനാൻഷ്യൽ ബിഡ് 1.09.2018 ൽ തുറന്നു. മറ്റു ടെൻഡർ നടപടികൾ പുരോഗമിച്ചു വരുന്നു.

- **സംരംഭക വിഭവ ആസൂത്രണം (ഇആർപി)**

വിവിധ സംഘടനാ വാണീജ്യ പ്രവത്തനങ്ങളിൽ തെറ്റില്ലാതെ വാണീജ്യ ഇടപാടുകൾ നടത്തുന്നതിനും വിവിധങ്ങളായ സംഘടനാ വ്യവസ്ഥകളെ ഏകോപിപ്പിക്കുന്നതിനും അത്യന്താപേക്ഷിതമായ ഒരു സംഘടനാ ഉപകരണമായി ഇ ആർ പി സിസ്റ്റത്തെ കണക്കാക്കാം. വാണീജ്യ നടത്തിപ്പുകളിലുള്ള വിടവ് വിശകലനം ചെയ്യുന്നതിനും വാണിജ്യ ഒഴുക്കിന്റെ സാംഗത്യം പഠിക്കുന്നതിനുമായി പ്രൊജക്റ്റ് മാനേജ്മെന്റ് ഏജൻസിയെ ചുമതലപ്പെടുത്തി. അതുവഴി ഒരു സംയോജിത ഇ ആർ പി സിസ്റ്റത്തിന്റെ കാഴ്ചപ്പാടിൽ നിന്നുകൊണ്ട് ഇനിയും ഏതൊക്കെ പ്രവർത്തികളാണ് യന്ത്രവത്കൃതമാക്കേണ്ടതെന്നു കണ്ടെത്താനും കഴിയും. പി എം എ തയ്യാറാക്കിയ വിശദമായ പ്രൊജക്റ്റ് റിപ്പോർട്ട് അനുസരിച്ച് പവർ ഫിനാൻസ് കോർപറേഷൻ (പി എഫ് സി) 07.02.2018 ൽ 42.64 കോടി രൂപയുടെ (60 %ഗ്രാന്റ്) പദ്ധതിയ്ക്കു അംഗീകാരം നൽകി. അംഗീകാര തീയതി മുതൽ 30 മാസമാണ് പൂർത്തീകരിക്കുന്നതിനുള്ള സമയരേഖ.

- **ബിഗ് ഡേറ്റാ അനലിറ്റിക്സ്**

വൈദ്യുതോർജ്ജ പൊതു ഉപയോഗത്തിന്റെ വിവിധ മേഖലകളിലൂർപ്പെടെ ബിഗ് ഡേറ്റാ അനലിറ്റിക്സ് തുടങ്ങുന്നതിന് കേന്ദ്ര ഊർജ്ജ മന്ത്രാലയം എല്ലാവിധ പ്രോത്സാഹനവും നൽകി വരുന്നു. ഒരു ബിഗ് ഡേറ്റാ അനലിറ്റിക്സ് സിസ്റ്റം രൂപപ്പെടുത്തി ഡേറ്റ വിവരാതിഷ്ഠിതമാക്കുക എന്നതാണിതിന്റെ ലക്ഷ്യം.

- **സൈബർ സെക്യൂരിറ്റി പ്രോജക്ടുകൾ**

ഡേറ്റാ സെന്റർ / ഡി ആർ സെന്ററുകളുടെ ഐ എസ് ഓ സർട്ടിഫിക്കേഷൻ, വെബ് ആപ്ലിക്കേഷൻ ഫയർവാൾ, സേവന വ്യവസ്ഥകളുടെ നിരാകരിക്കൽ തുടങ്ങിയ നൂതന സൈബർ സെക്യൂരിറ്റി മുൻകരുതലുകൾ നടപ്പാക്കുക എന്നതാണിതിന്റെ ലക്ഷ്യം.

- **കെഎസ്ഇബി വാൻ/കെ ഫോൺ.**

ഒപ്റ്റിക്കൽ ഫൈബർ കേബിൾ (ഒഎഫ്സി) ഉപയോഗിച്ച് 20 ലക്ഷം കുടുംബങ്ങൾക്ക് ഇന്റർനെറ്റ് സൗകര്യവും സംസ്ഥാനത്തുടനീളം 30,000 ലധികം സർക്കാരോഫീസുകൾക്ക് ഹൈ സ്പീഡ് നെറ്റ്‌വർക്ക് കണക്റ്റിവിറ്റിയും നൽകുക എന്ന ഉദ്ദേശത്തോടുകൂടി ഒരു വൈഡ് ഏരിയ നെറ്റ്‌വർക്ക് സ്ഥാപിക്കുക എന്നതാണിതിന്റെ ലക്ഷ്യം.

- **ഐ പി ഡി എസ് –റിയൽ ടൈം ഡേറ്റാ അക്വിസിഷൻ സിസ്റ്റം (ആർ ടി– ഡി എ എസ്) എസ് സി എ ഡി എ ഇല്ലാത്ത നഗരങ്ങൾക്ക് വേണ്ടി**

വൈദ്യുതിയുടെ വിശ്വാസ്യത കണക്കാക്കുന്നതിനായി എസ് സി എ ഡി എ ഇല്ലാത്ത നഗരങ്ങളിലെ സബ് സ്റ്റേഷനുകളിൽ ഫീഡർ റിമോട്ട് ടെർമിനൽ യൂണിറ്റ്സ് (എഫ്ആർറ്റിയു കൾ) സ്ഥാപിച്ച് വിശ്വാസ്യത സൂചകങ്ങളായ സിസ്റ്റം ആവറേജ് ഇന്ററപ്ഷൻ ഡ്യൂറേഷൻ ഇൻഡക്സ് (എസ്എഐഡിഐ)/സിസ്റ്റം ആവറേജ് ഇന്ററപ്ഷൻ ഫ്രീക്വൻസി ഇൻഡക്സ് (എസ്എഐഎഫ്ഐ) (വിശ്വാസ്യത സൂചകങ്ങൾ) വഴി യാന്ത്രികമായി അളവെടുപ്പ് നടത്തുക എന്നതാണിതിന്റെ ലക്ഷ്യം.

### വിജിലൻസ് & സെക്യൂരിറ്റി വിംഗും ഊർജ്ജമോഷണ വിരുദ്ധ സ്ക്വാഡും (എ.പി.റ്റി.എസ്) കെ.എസ്.

ബി.ഇ.എൽ–ലെ ഉദ്യോഗസ്ഥരുടെ അഴിമതിയും മോശമായ പെരുമാറ്റവും തടയുന്നതിനായി രൂപീകരിച്ചതാണ് വിജിലൻസ് വിംഗ്. വൈദ്യുതി മോഷണം തടയുന്നതിനായി പോലീസ് ഐ.ജിയുടെ കീഴിൽ പ്രവർത്തിക്കുന്നതാണ് ഊർജ്ജമോഷണ വിരുദ്ധ സ്ക്വാഡ്. (എ.പി.റ്റി.എസ്).

### 2017–18 ലെ ഊർജ്ജ മോഷണ കേസുകളുടെ വിശദാംശങ്ങൾ

സംസ്ഥാന വ്യാപകമായി 2017–18 ൽ എ.പി. റ്റി.എസ് 30,00,031 എണ്ണം പരിശോധനകൾ നടത്തി. 195 വൈദ്യുതി മോഷണ /ദുരുപയോഗ കേസുകൾ കണ്ടെത്തുകയും 192 കേസുകളിൽ പിഴ ഈടാക്കുകയും ചെയ്തു. ഇക്കാലയളവിൽ 14,33,659 കെഡബ്ല്യൂഎച്ച് വൈദ്യുതി മോഷണം നടന്നതായി കണക്കാക്കിയിട്ടുള്ളതും 1.,676 കോടി രൂപ പിഴ ഈടാക്കിയിട്ടുള്ളതുമാണ്.

### ഇന്നോവേഷൻ പ്രോജക്ട്ടുകൾ

വൈദ്യുതി നഷ്ട്ടം കുറച്ച് വൈദ്യുതി സംരക്ഷണം ത്വരിതപ്പെടുത്തുക എന്ന ഉദ്ദേശ്യത്തോടുകൂടി കെ.എസ്. ബി.എൽ 2017–18 ൽ പല നൂതന പ്രവർത്തനങ്ങളും നടപ്പാക്കുന്നുണ്ട്. 2017–18 ലെ ചില പ്രധാനപ്പെട്ട നേട്ടങ്ങളാണ്:

1. ഇ – മൊബിലിറ്റി പ്രൊജക്റ്റ്– 6 എണ്ണം ഇ–20പ്ലസ് ഇലക്ട്രിക്ക് കാറുകൾ വാങ്ങി.
2. ഇ–വെഹിക്കിൾ ചാർജ്ജ് ചെയ്യുന്നതിനായി അടിസ്ഥാന സൗകര്യം ഒരുക്കുന്നതിനായി 30 കെ.വിയുടെ 4 എണ്ണം സോളാർ ഫോട്ടോവോൾടൈക്സ് പ്ലാന്റുകൾ ടെൻഡർ ചെയ്തു.

വെസ്റ്റ് കല്ലട ഫ്ലോട്ടിങ് സോളാർ പ്രൊജക്റ്റ്, ഹെൽത് പാസ്സേജ് ഇൻഡിക്കേറ്റർ, ബൾക്ക് ചാർജിങ് സ്റ്റേഷനുകൾ (ബി സി എസ്), പെരിങ്ങൽക്കുത്ത് ലെഫ്റ്റ് ബാങ്ക് എക്സ്റ്റെൻഷനിൽ (പിഎൽബിഇ) 2 മൈക്രോ ടർബൈനുകൾ, ഡ്രോൺ ബേസ്ഡ് കോറിഡോർ മാപ്പിംഗ്, സോളാർ പൊട്ടൻഷ്യൽ മൂല്യ നിർണ്ണയത്തിനായുള്ള അടിസ്ഥാന സൗകര്യ വികസനം, വിതരണ ട്രാൻസ്ഫോർമർ സ്റ്റേഷനുകളുടെ നിലവാരമുയർത്തൽ, ഹൈ വോൾടേജ് വിതരണ സംവിധാനം(എച് വി ഡി എസ്) എന്നിവ ഇന്നൊവേറ്റീവ്– എസ്റ്റോർട് പദ്ധതിയിൽ ഉൾപ്പെട്ടിരിക്കുന്ന പ്രവർത്തികളാണ്. ഇതിനായി സംസ്ഥാന സർക്കാർ 23.79 കോടി രൂപ വകയിരുത്തിയിട്ടുണ്ട്.

### ഊർജ്ജ കേരളാ മിഷൻ.

സംസ്ഥാന വൈദ്യുതി മേഖലയുടെ ഏകീകൃത വികസനം ലക്ഷ്യമാക്കികൊണ്ട് സംസ്ഥാന സർക്കാർ 14.06.2018 ൽ 'ഊർജ്ജ കേരളാ മിഷൻ' ആരംഭിച്ചു. അടുത്ത മൂന്ന് വർഷത്തിനുള്ളിൽ ചുവടെ ചേർത്തിരിക്കുന്ന പ്രധാനപ്പെട്ട 5 പദ്ധതികൾ നടപ്പാക്കുന്നതിന് 'ഊർജ്ജ കേരളാ മിഷൻ' ലക്ഷ്യം വച്ചിരിക്കുന്നു.

1. **സൗര** – പുനരാവർത്തക ഊർജ്ജ ഉറവിടങ്ങളിൽനിന്നുമുള്ള വൈദ്യുതി ഉല്പാദനം പ്രോത്സാഹിപ്പിക്കുക എന്നുള്ളതാണ് ഈ പദ്ധതിയുടെ ഉദ്ദേശ്യം. ഇതിനായി കെ.സ്.ഇ.ബി. എൽ. സംസ്ഥാനത്ത് മൂന്നു വർഷത്തിനുള്ളിൽ 1000 മെഗാ വാട്ട് സോളാർ ഫോട്ടോവോൾടൈക്സ് പ്ലാന്റ് സ്ഥാപിക്കുന്നതിന് ആസൂത്രണം ചെയ്തുവരുന്നു. 2021 ൽ നടപ്പാക്കാം എന്ന് പ്രതീക്ഷിക്കുന്ന 500 മെഗാ വാട്ട് പുരപ്പുറ സോളാർ പവർ പ്രൊജക്റ്റ് ഇതിൽ ഉൾപ്പെടുന്നു. സ്വകാര്യ പങ്കാളിത്തത്തോടെ പരസ്യ ലേലം നടത്തി തറയിൽനിന്നും ഉയർത്തിയുള്ള സോളാർ പിവി പ്രൊജക്ട്സ്, ഫ്ലോട്ടിങ് സോളാർ പവർ പ്രൊജക്ട്സ്, സോളാർ പാർക്സ്, കനാൽ ടോപ് & ഹൈ വേ സോളാർ പിവി പ്രൊജക്ട്സ് എന്നിവ മുഖേന ബാക്കി 500 മെഗാ വാട്ട് നടപ്പാക്കുന്നതിനും ഉദ്ദേശിക്കുന്നു.
2. **ഫിലമെന്റ് ഫ്രീ കേരളാ** – തെരുവ് വിളക്കുകൾക്കുൾപ്പെടെ എല്ലാ വീടുകളിലും നിലവിൽ ഉപയോഗിച്ചുകൊണ്ടിരിക്കുന്ന സി എഫ് എൽ, ഫിലമെന്റ് ബൾബുകൾ മാറ്റി പകരം മിഷൻ മോഡിൽ ഇ.എം സി. മുഖേന കാര്യക്ഷമത കൂടിയ, കൂടുതൽ കാലം നിലനിൽക്കുന്ന എൽ ഈ ഡി ലാമ്പുകൾ നടപ്പിലാക്കുക എന്നതാണ് ഈ പദ്ധതികൊണ്ട് ഉദ്ദേശിക്കുന്നത്. ഊർജ്ജ ഉപയോഗ വർധന കുറയ്ക്കാനും ജലാശയങ്ങളിലേക്കു തള്ളപ്പെടുന്ന 600 കി.ഗ്രാ. മെർക്കുറി പിടിച്ചെടുക്കാനും കഴിയുക എന്നതാണ് ഈ പദ്ധതികൊണ്ട് പ്രതീക്ഷിക്കുന്ന നേട്ടം. ഇങ്ങനെ ശേഖരിക്കുന്ന സി എഫ് എൽ, ഫിലമെന്റ്/ ഫ്ലൂറോസെൻറ് ലാമ്പുകൾ കൃത്യമായ ഗുണനിലവാരത്തിൽ പുനഃചങ്ക്രമണം നടത്താവുന്നതാണ്. ഇതുവഴി പ്രതിവർഷം 2.5 മില്യൺ ടൺ കാർബൺ ഡൈ ഓക്സയിഡ് പുറംതള്ളൽ കുറയ്ക്കാവുന്നതാണ്.
3. **ദ്യുതി 2021** – വൈദ്യുതി വിതരണ ശൃംഖല ആധുനീകവല്കരിക്കുക, വൈദ്യുതി തടസ്സം കുറയ്ക്കുക എന്നിവയ്ക്കായി 4000 കോടി രൂപ വകയിരുത്തിയ പദ്ധതിയാണിത്. എല്ലാവർക്കും ഗുണമേന്മയുള്ള വൈദ്യുതി യാതൊരു തടസ്സവും കൂടാതെ നൽകുക, മൊത്തം സാങ്കേതിക വാണീജ്യ നഷ്ടം കുറയ്ക്കുക, മെച്ചപ്പെട്ട സുരക്ഷാ നിലവാരം കൊണ്ടുവരിക, പുനരാവർത്തക ഊർജ്ജ ഉറവിടങ്ങളുമായി

സംയോജിപ്പിക്കുക, ആവശ്യാനുസരണം ഊർജ്ജം എല്ലാവർക്കും ലഭ്യമാക്കുക എന്നിവയാണ് ഈ പദ്ധതിയിയുടെ ഉദ്ദേശങ്ങൾ.

4. **ട്രാൻസ്ഗ്രിഡ് 2.0** – വൈദ്യുതി പ്രസരണ ശൃംഖലയിൽ ഇപ്പോഴുള്ള പരിമിതികളും നിയന്ത്രണങ്ങളും ഒഴിവാക്കുക, വൈദ്യുതി പ്രസരണ നഷ്ടം കുറയ്ക്കുക എന്നിവയ്ക്കായി 10,000 കോടി രൂപ വകയിരുത്തിയ പദ്ധതിയാണിത്.

5. **ഇ – സെയ്ഫ്** – വൈദ്യുതി ഉപയോക്താക്കളെ അതിന്റെ സുരക്ഷിത വശങ്ങളെക്കുറിച്ച് ബോധവാന്മാരാക്കുന്നതിന് സംഘടിതമായി ബൃഹത്തായ പരസ്യ പ്രവർത്തനങ്ങൾ നടത്തുന്നതിനുള്ള പദ്ധതിയാണിത്. വൈദ്യുതി പ്രസരണ, വിതരണ മേഖലകളിൽ പടിപടിയായി ആധുനീകവൽക്കരണം നടപ്പാക്കുകയാണ് ഈ പദ്ധതിയുടെ ലക്ഷ്യം. വൈദ്യുതിയുമായി ബന്ധപ്പെട്ട പ്രവർത്തനങ്ങളിൽ ഏർപ്പെട്ടിരിക്കുന്നവർക്കും മേൽനോട്ടം വഹിക്കുന്നവർക്കും സുരക്ഷാ കാര്യങ്ങളിൽ പരിശീലനം നൽകുകയും, ബി.പി. എൽ, എസ്.സി, എസ്.റ്റി കുടുംബങ്ങൾക്ക് 'ജാഗ്രത സ്കീമിൽ' ഉൾപ്പെടുത്തി ഇ എൽ സി ബി സ്ഥാപിക്കുകയും ചെയ്യും.

കെ.എസ്.ഇ.ബി.എൽ., അനെർട്ട്, ഇ.എം.സി., ഇലെക്ട്രിക്കൽ ഇൻസ്പെക്ടറേറ്റ് എന്നിവ ചേർന്നാണ് ഈ പദ്ധതികൾ നടപ്പാക്കുന്നത്.

## കെ. എസ്.ഇ.ബി എല്ലിന്റെ 2017–18 ലെ പ്രധാന നേട്ടങ്ങൾ

- സംസ്ഥാനം സമ്പൂർണ്ണ വൈദ്യുതീകരണം നേടി.
- പെരുംതേനരുവി ചെറുകിട ജലസേചന പദ്ധതി (6 മെഗാ വാട്ട്) കമ്മീഷൻ ചെയ്തു.
- 5.90 മെഗാ വാട്ട് പവർ കെ.എസ്.ഇ.ബി.എൽ. സോളാർ പ്രൊജക്റ്റ് കമ്മീഷൻ ചെയ്തു.
- 2016–17 വർഷത്തെ വൈദ്യുതി റവന്യൂ മോഷണം 1,494.63 കോടി രൂപയിൽ നിന്നും 784.09 കോടി രൂപയായി കുറഞ്ഞു.
- 220 കെ.വി.യുടെ 2 ഉം, 110 കെ.വി.യുടെ 6 ഉം,

  66 കെ.വി.യുടെ 3 ഉം, 33 കെ.വി.യുടെ 5 ഉം ഉൾപ്പെടെ 16 സബ് സ്റ്റേഷനുകൾ നിർമ്മിക്കാൻ കഴിഞ്ഞതും, 220 കെ.വി. മുതൽ 33 കെ.വി. വരെ വോൾട്ടേജുകളിലായി 167.83 കിലോ മീറ്റർ പ്രസരണ ലൈൻ വലിക്കാൻ കഴിഞ്ഞതും 2017–18 ൽ കെ.എസ്.ഇ.ബി.എൽ ന്റെ നേട്ടമാണ്. കൂടാതെ, 2017–18 ൽ കെ. എസ്. ഇ. ബി. എൽ 809.90 എംവിഎ ശേഷി വർധിപ്പിക്കുകയും ചെയ്തു.
- പുതിയ 3,53,642 സർവീസ് കണക്ഷനുകൾ നൽകുകയും, 2,353 വിതരണ ട്രാൻസ്ഫോർമറുകൾ സ്ഥാപിക്കുകയും, 12,37,110 കേടായ മീറ്ററുകൾ മാറ്റിവയ്ക്കുകയും, 1,744 കിലോ മീറ്റർ 11 കെ.വി. ലൈനുകളും, 3,130 കിലോ മീറ്റർ എൽ ടി ലൈനുകളും വലിച്ചതും, 1,478 ഫെയ്സ് മാറ്റം നടത്തിയതും, 950 സർക്യൂട്ട് കിലോ മീറ്റർ എച്ച് റ്റി ലൈനുകളും 9,880 സർക്യൂട്ട് കിലോ മീറ്റർ എൽ റ്റി ലൈനുകളും വലിച്ചതും 2017–18 ലെ വിതരണ വിഭാഗത്തിന്റെ നേട്ടമാണ്.

## ഏജൻസി ഫോർ നോൺകണ്വെൻഷണൽ എനർജി ആന്റ് റൂറൽ ടെക്നോളജി (അനർട്ട്)

കേരള സർക്കാരിന്റെ ഊർജ്ജ വകുപ്പിന് കീഴിൽ പ്രവർത്തിക്കുന്ന ഒരു സ്വയം ഭരണ സ്ഥാപനമായാണ് ഏജൻസി ഫോർ നോൺ കണ്വെൻഷണൽ എനർജി ആന്റ് റൂറൽ ടെക്നോളജി (അനർട്ട്) രൂപീകരിച്ചിട്ടുള്ളത്. കേരള സർക്കാർ സംസ്ഥാനത്ത് നടപ്പിലാക്കുന്ന പാരമ്പര്യേതര ഊർജ്ജ പ്രചരണത്തിനും നടപ്പാക്കലിനും അധികാരമുള്ള നോഡൽ ഏജൻസിയാണ് അനെർട്ട്. കേന്ദ്ര സർക്കാരിന്റെ മിനിസ്ട്രി ഓഫ് ന്യൂ ആൻറ് റിന്യൂവബിൾ എനർജി സോഴ്സ് (എം.എൻ.ആർ.ഇ) കേരളത്തിൽ നടപ്പാക്കുന്ന പദ്ധതികളുടെയും നോഡൽ ഏജൻസിയാണ് അനെർട്ട്.

അനെർട്ടിന്റെ 2017–18, 2018–19 (31.10.2018 വരെ) കാലയളവിലെ വിഹിതവും ചെലവുകളും പട്ടിക 9.28 ൽ കോട്ടത്തിരിക്കുന്നു.

## അനർട്ടിന്റെ 2017–18 ലെ നേട്ടങ്ങൾ

- ഇടുക്കി ജില്ലയിൽ രാമക്കൽമേട്ടിൽ അനർട്ടിന്റെ ഭൂമിയിൽ സോളാർ വിൻഡ് സ്റ്റോറേജ് ഹൈബ്രിഡ് പവർ പ്ലാന്റ് സ്ഥാപിച്ചു.
- ഇ – ഗവെർണൻസ് – കഴിഞ്ഞ കുറച്ചു

  വർഷങ്ങളായി ഇ – ഗവെർണൻസ് പ്രവൃത്തികളായ ഇ –ടെൻഡർ, ഇ –എസ് എം എസ്, സ്റ്റേറ്റ് ഡേറ്റാ സെന്റർ, കെ സ്വാൻ സൗകര്യങ്ങൾ അനർട്ട് ആരംഭിച്ചു.
- ഇ –മാർക്കറ്റ് പ്ലേസ് – കെൽട്രോണിന്റെ സഹായത്താൽ സൃഷ്ടിച്ച ഒരു ഓൺലൈൻ മാർക്കറ്റ് പ്ലേസ് ജൂൺ 05, 2018 ൽ തുടങ്ങി.
- അനർട്ടിന്റെ പൊതുവായിട്ടുള്ളതും മറ്റു വിവിധ അവസരങ്ങളിലുള്ളതും കൂടാതെ ലിസ്റ്റ് ചെയ്യപ്പെട്ട വില്പനക്കാർക്കുള്ളതുമായ വിവിധ പ്രവർത്തികൾക്കായി മൊബൈൽ ആപ്പ് വികസിപ്പിച്ചെടുത്തു. വ്യക്തികൾക്കും സ്ഥാപനങ്ങൾക്കും അവരുടെ താത്പര്യങ്ങൾ/ ആശയങ്ങൾ അനർട്ടുമായി ചേർന്ന് അവരുടെ പങ്കാളികളുമായി പരസ്പരം

**പട്ടിക 9.28** അനർട്ടിന്റെ 2017–18, 2018–19 കാലയളവിലെ വിഹിതവും ചെലവുകളും (രൂപ ലക്ഷത്തിൽ)

| ക്രമ നമ്പർ | പദ്ധതിയുടെ പേര് | വാർഷിക പദ്ധതി 2017–18 | | | വാർഷിക പദ്ധതി 2018–19 (31.10.2018 വരെ) | | |
|---|---|---|---|---|---|---|---|
| | | വിഹിതം | ചെലവ് | ചെലവ് ശതമാനം | വിഹിതം | ചെലവ് | ചെലവ് ശതമാനം |
| 1 | പുനരാവർത്തക ഊർജ്ജത്തിലുള്ള പരിപാടികൾ | 3,065.00 | 1,064.56 | 34.73 | 3,830.00 | 143.22 | 3.74 |
| 2 | പുനരാവർത്തക ഊർജ്ജ പൊതു സമ്പർക്കം, എത്തിച്ചേരൽ, പഠനങ്ങളും വികസനവും | 1,765.00 | 1,000.10 | 56.66 | 1,470.00 | 230.6 | 15.69 |
| 3 | അനർട്ട് നടപ്പിലാക്കുന്ന പുനരാവർത്തക ഊർജ്ജ പരിപാടികൾ | – | 373.32 | | – | | |
| 4 | പുനരാവർത്തക ഊർജ്ജ സ്രോതസ്സുകൾ ഉപയോഗിച്ചുള്ള വൈദ്യുതീകരണം | – | 1,132.05 | | – | 255.75 | |
| | **ആകെ – അനർട്ട്** | 4,830.00 | 1,691.31 | 73.91 | 5,300.00 | 629.58 | 11.88 |

അവലംബം : പ്ലാൻസ്പേസ്

കൈമാറ്റുന്നതിനും പുനരാവർത്തക ഊർജ്ജ സിസ്റ്റം സ്ഥാപിക്കുന്നതിനുള്ള ഫീസിബിലിറ്റി പരിശോധിക്കുന്നതിനും വെണ്ടർമാർക്ക് പുനരാവർത്തക ഊർജ്ജ സിസ്റ്റം സ്ഥാപിച്ചതിന്റെ ഓൺലൈൻ ഇൻസ്റ്റലേഷൻ റിപ്പോർട്ട് നൽകുന്നതിനും അനർട്ട് ഉദ്യോഗസ്ഥർക്ക് ഇൻസ്റ്റലേഷൻ റിപ്പോർട്ട് ഓൺലൈനായി പരിശോധിക്കുന്നതിനുമുള്ള എല്ലാ സൗകര്യങ്ങളും ഈ മൊബൈൽ ആപ്പുകൾക്കുണ്ട്.

- സംസ്ഥാനത്തുടനീളം 140 എണ്ണം അക്ഷയ ഊർജ്ജ സർവീസ് സെന്ററുകൾ സജ്ജീകരിച്ചു.
- 2021–ഓടെ സംസ്ഥാനത്ത് 1000 മെഗാ വാട്ട് സോളാർ പവർ പ്ലാന്റ് സ്ഥാപിക്കുക എന്ന ലക്ഷ്യത്തോടെ 14.06.2018 –ൽ ഊർജ്ജ കേരളാ മിഷൻ പ്രഖ്യാപിച്ചു. 500 മെഗാ വാട്ട് പുരപ്പുറ സോളാർ പവർ പ്ലാന്റ് വിഭാവനം ചെയ്തു. സർക്കാർ കെട്ടിടങ്ങളുടെ മുകളിൽ റെസ്കോ (ആർ ഇ എസ് സി ഒ) മോഡൽ കേന്ദ്രീകരിച്ച് സ്ഥാപിക്കുന്നതിന് കെ എസ് ഇ ബി എൽ ആസൂത്രണം ചെയ്യുന്നു.
- അക്രെഡിറ്റേഷൻ ഓഫ് ഇൻസ്റ്റാളേഴ്സ് (ടെക്നീഷ്യൻസ്) – പുരപ്പുറ സോളാർ പവർ പ്ലാന്റ് സ്ഥാപിക്കുന്നതിന് ഇൻസ്റ്റാളേഴ്സ് / ടെക്നീഷ്യൻസിനെ ഔദ്യോഗികമായി അംഗീകരിക്കുക.
- സംസ്ഥാനത്തെ വിവിധ പ്രദേശങ്ങളിലുള്ള പുതിയതും പുനരാവർത്തകവുമായ ഊർജ്ജ സാങ്കേതികവിദ്യകളിലുള്ള പ്രാവീണ്യം പ്രോത്സാഹിപ്പിക്കുന്നതിനായി സംസ്ഥന സർക്കാർ 2017 ൽ "കേരളാ സ്റ്റേറ്റ് റിന്യൂവബിൾ എനർജി അവാർഡ്" പ്രഖ്യാപിച്ചു.
- ഒരു പ്രദേശത്തെ പുനരാവർത്തക ഊർജ്ജം സംബന്ധിച്ച പുതിയ സാങ്കേതികവിദ്യയെ/ മാറ്റങ്ങളെ പരിചയപ്പെടുത്തുന്നതിനും പ്രോത്സാഹിപ്പിക്കുന്നതിനും കൂടാതെ പുനരാവർത്തക ഊർജ്ജത്തിന്റെ വിവിധ ഭാവങ്ങൾ സംബന്ധിച്ച വിവരങ്ങൾ ജനകീയമാക്കുന്നതിനും അനർട്ട് അക്ഷയ ഊർജ്ജ ഫെസ്റ്റിവൽ സംഘടിപ്പിച്ചു.
- പാലക്കാട് ജില്ലയിലെ കുഴൽമന്ദം 2 മെഗാ വാട്ട് ഗ്രിഡ് കണക്റ്റഡ് സോളാർ പവർ പ്ലാന്റ് കമ്മീഷൻ ചെയ്തിട്ട് 49 ലക്ഷം യൂണിറ്റ് വൈദ്യുതി കെ എസ് ഇ ബി എൽ ന് നൽകി. ഇതാണ് സംസ്ഥാനത്തെ ഐ പി പി മാതൃകയിലുള്ള ആദ്യ ഗ്രിഡ് കണക്റ്റഡ് സോളാർ പവർ പ്ലാന്റ്.
- 1,941 കിലോ വാട്ട് സഞ്ചയ ശേഷിയുള്ള പുരപ്പുറ ഓഫ്– ഗ്രിഡ് സോളാർ പവർ പ്ലാന്റ് സ്ഥാപിച്ചു. കൂടാതെ 5,641 കിലോ വാട്ട് സഞ്ചയ ശേഷിയുള്ള ഗ്രിഡ് കണക്റ്റഡ് സോളാർ പവർ പ്ലാന്റ് രജിസ്റ്റർ ചെയ്യുകയും സ്ഥാപിക്കൽ പ്രവർത്തികൾ പൂർത്തിയായി വരികയും ചെയ്യുന്നു.
- കണ്ണൂർ, റെയിഡ്കോയാൽ നിയോഗിക്കപ്പെട്ട പ്രവർത്തികളായ, 50 ഹോഴ്സ് പവറിന്റെ രണ്ട് സൗരോർജ്ജ കാർഷിക പമ്പുകളുടെ സ്ഥാപിക്കൽ പൊന്നാനിയിലും തൃശ്ശൂർ ജില്ലയിലെ കോൾപാടത്തും പുരോഗമിച്ചു വരുന്നു.
- സംസ്ഥാനത്തെ തെരഞ്ഞെടുക്കപ്പെട്ട 265 തദ്ദേശ സ്വയം ഭരണ സ്ഥാപനങ്ങളുടെ പൊതു കെട്ടിടങ്ങളുടെ പുരപ്പുറ സൗരോർജ്ജ സ്രോതസ് കണക്കാക്കൽ സി– ഡിറ്റ് മുഖേന നടത്തി.
- സോളാർ വാട്ടർ ഹീറ്റിംഗ് സിസ്റ്റംസ്, സോളാർ

ലാന്റേൺസ്, സോളാർ ഹോം ലൈറ്റിങ് സിസ്റ്റംസ്, സോളാർ എൽ ഇ ഡി തെരുവ് വിളക്കുകൾ എന്നിവ സ്ഥാപിക്കുന്നതിന് യോഗ്യരായ ഏജൻസികളുടെ ഔദ്യോഗിക ലിസ്റ്റ് പ്രസിദ്ധീകരിച്ചു.

- പാലക്കാട്, ഇടുക്കി ജില്ലകളിലുള്ള 12 മെഗാ വാട്ട് ശേഷിയുള്ള വിൻഡ് ജനറേറ്ററുകൾ സ്ഥാപിക്കുന്നതിനുള്ള സാങ്കേതികാനുമതിയ്ക്കുള്ള തടസ്സങ്ങൾ നീക്കി.
- മൊത്തം 470 കിലോ വാട്ട് ശേഷിയുള്ള 3 ഗ്രിഡ് കണക്റ്റഡ് സോളാർ പവർ പ്ലാന്റുകളും മൊത്തം 35 കിലോ വാട്ട് ശേഷിയുള്ള 5 ഓഫ് –ഗ്രിഡ് കണക്റ്റഡ് സോളാർ പവർ പ്ലാന്റുകളും സ്ഥാപിച്ചു.
- വെള്ളപ്പൊക്ക ബാധിത പ്രദേശങ്ങളിൽ ജില്ലാ ഭരണകൂടം തയ്യാറാക്കിയ ദുരിതാശ്വാസ ക്യാമ്പുകളിൽ 1000 എണ്ണം സോളാർ ലാന്റേണുകൾ വിതരണം ചെയ്തു.
- സൂര്യമിത്ര ട്രെയ്നിങ് പ്രോഗ്രാം – മിനിസ്ട്രി ഓഫ് ന്യൂ ആൻഡ് റിന്യൂവബിൾ എനർജി (എം എൻ ആർ ഇ) യുടെ സാമ്പത്തിക സഹായത്തോടെ അനർട്ട് ഡിപ്ലോമ/ ഐ റ്റി ഐ ക്കാർക്കുള്ള മൂന്നു മാസത്തെ താമസ സൗകര്യത്തോടുകൂടിയുള്ള പരിശീലന പരിപാടി നടത്തി വരുന്നു.

## എനർജി മാനേജ്മെന്റ് സെന്റർ– കേരള (ഇ.എം.സി)

സംസ്ഥാനത്ത് ഊർജ്ജ സംരക്ഷണം പ്രോത്സാഹിപ്പിക്കുന്നതിനും ഊർജ്ജ കാര്യക്ഷമത വർധിപ്പിക്കുന്നതിനും 2001 ലെ ഊർജ്ജ സംരക്ഷണ നിയമം നടപ്പാക്കുന്നതിനും കേന്ദ്ര ഊർജ്ജ മന്ത്രാലയത്തിന്റെ ബ്യൂറോ ഓഫ് എനർജി എഫിസിൻസിയുടെ സംസ്ഥാന അംഗീകൃത ഏജൻസിയാണ് എനർജി മാനേജ്മെന്റ് സെന്റർ (ഇ എം സി). സ്മോൾ/ മിനി/ മൈക്രോ ജല വൈദ്യുത പദ്ധതികളെ പ്രോത്സാഹിപ്പിക്കുന്നതും ഇ എം സി ആണ്. സ്വകാര്യ പങ്കാളിത്തത്തോടെ ചെറുകിട ജലവൈദ്യുത പദ്ധതികൾ വികസിപ്പിക്കുന്നതിനായി സംസ്ഥാന സർക്കാർ ഊർജ്ജവകുപ്പിൻകീഴിൽ സ്വീകരിച്ച എസ്.എച്ച്.പി.സെൽ ഇ.എം.സിയുമായി ചേർന്ന് പ്രവർത്തിക്കുന്നു. അടുത്തകാലത്തുണ്ടായ മഹാ പ്രളയത്തിൽ കാര്യക്ഷമമായി പ്രവർത്തിച്ചുകൊണ്ടിരുന്ന പല ചെറുകിട ജല വൈദ്യുത പദ്ധതികളും തകർന്നടിഞ്ഞത് ഇ എം സി യ്ക്ക് വലിയ നഷ്ടം ഉണ്ടാക്കി.

2017–18, 2018 –19 എന്നീ വർഷങ്ങളിലെ എനർജി മാനേജ്മെന്റ് സെന്റർ– കേരള (ഇ.എം.സി)യുടെ വിഹിതവും ചെലവുകളും (ഒക്ടോബർ 31, 2018 വരെ) പട്ടിക 9.29 ൽ ചേർത്തിരിക്കുന്നു.

## എനർജി മാനേജ്മെന്റ് സെന്റർ (ഇ.എം.സി) യുടെ 2017 – 18 ലെ നേട്ടങ്ങൾ

- 2017– 18 ൽ ഊർജ്ജ സംരക്ഷണ പ്രവർത്തനങ്ങളുടെ ഫലമായി സംസ്ഥാനത്ത് 464 മി.യു. വൈദ്യുതിയും 5347 മെട്രിക് ടൺ എണ്ണയും ലാഭിക്കുവാനായി.
- കേന്ദ്ര ഊർജ്ജ മന്ത്രാലയത്താൽ സ്ഥാപിക്കപ്പെട്ട സംസ്ഥാന അംഗീകൃത ഏജൻസി എന്ന നിലയിൽ ബഹു. ഇന്ത്യൻ പ്രെസിഡന്റിൽ നിന്നും "ദേശീയ ഊർജ്ജ സംരക്ഷണ അവാർഡ്" ഏറ്റുവാങ്ങി.
- ഇ എം സി യുടെ ഗ്രീൻ ബിൽഡിംഗിന് ഐ ജി ബി സി – ലീഡ് – ഗോൾഡ് റേറ്റിംഗ് ലഭിച്ചു.
- ഇ എം സി യുടെ ഗ്രീൻ ബിൽഡിംഗ്, യു എൻ ഇ പി 2017 ലെ ഗ്ലോബൽ സ്റ്റാറ്റസ് റിപ്പോർട്ടിൽ സീറോ എമിഷൻ, എഫിഷ്യന്റ്, റെസിലിയന്റ് ബിൽഡിംഗ് എന്ന തരത്തിൽ അംഗീകരിച്ചു.
- വോർടെക്സ് അടിസ്ഥാനത്തിൽ, ഇത്തരത്തിൽ ഇന്ത്യയിലെ തന്നെ ആദ്യത്തെ 20 കിലോ വാട്ട് കട്ടവെട്ടി മൈക്രോ ജല വൈദ്യുത പദ്ധതി തിരുവനന്തപുരം കോർപ്പറേഷനിൽ നിർമ്മാണം പൂർത്തീകരണത്തോട് അടുക്കുന്നു.
- 8 മെഗാ വാട്ട് പതങ്കയം ചെറുകിട ജല വൈദ്യുത പദ്ധതി ഐ പി പി മാതൃകയിൽ 18 മാസങ്ങൾ

**ബോക്സ് 9.8** ഫിലമെന്റ് ഫ്രീ കേരളാ

തെരുവ് വിളക്കുകൾക്കുൾപ്പെടെ എല്ലാ വീടുകളിലും നിലവിൽ ഉപയോഗിച്ചു കൊണ്ടിരിക്കുന്ന കാര്യക്ഷമമല്ലാത്ത ഇൻകാൻഡിസെൻറ് ലാമ്പുകളും ഫ്ലൂറോസെൻറ് ലാമ്പുകളും മാറ്റി പകരം മിഷൻ മോഡിൽ കെ എസ് ഇ ബി എൽ ന്റെ സഹായത്തോടെ ഇ.എം സി. മുഖേന കാര്യക്ഷമത കൂടിയ, കൂടുതൽ കാലം നിലനിൽക്കുന്ന എൽ ഈ ഡി ലാമ്പുകൾ നടപ്പിലാക്കുക എന്നതാണ് ഈ പദ്ധതികൊണ്ട് ഉദ്ദേശിക്കുന്നത്. ഊർജ്ജ ഉപയോഗം കൂടുതലുള്ള സമയത്ത് 500 മെഗാ വാട്ട് ഊർജ്ജ ഉപയോഗം കുറയ്ക്കാനും ഇതു വഴി പ്രതിവർഷം 2.5 മില്യൺ ടൺ കാർബൺ ഡൈ ഓക്സയിഡ് പുറംതള്ളൽ കുറയ്ക്കാവുന്നതാണ്. ഇങ്ങനെ ശേഖരിക്കുന്ന സി എഫ് എൽ, ഫിലമെന്റ്/ ഫ്ലൂറോസെൻറ് ലാമ്പുകൾ ശരിയായ രീതിയിൽ സുരക്ഷിതമായി ഒഴിവാക്കാവുന്നതുമാണ്. ഈ എൽ ഇ ഡി ബൾബുകളുടെ വില കെ എസ് ഇ ബി എൽ വഴി തുല്യ തവണകളായി ശേഖരിക്കാനും ഊർജ്ജ ലാഭം മുഖേന തിരിച്ചു നൽകാനും കഴിയും.

അവലംബം : ഇ എം സി

**പട്ടിക 9.29** 2017-18, 2018-19 വർഷങ്ങളിലെ ഇ.എം.സി യുടെ വിഹിതവും ചെലവുകളും (രൂപ ലക്ഷത്തിൽ)

| ക്രമ നമ്പർ | പദ്ധതിയുടെ പേര് | വാർഷിക പദ്ധതി 2017-18 | | | വാർഷിക പദ്ധതി 2018-19 (31.10.2018 വരെ) | | |
|---|---|---|---|---|---|---|---|
| | | വിഹിതം | ചെലവ് | ചെലവ് ശതമാനം | വിഹിതം | ചെലവ് | ചെലവ് ശതമാനം |
| 1 | സംസ്ഥാന ഊർജ്ജ സംരക്ഷണ അവാർഡുകൾ | 25 | 25 | 100 | 25 | 3.47 | 13.88 |
| 2 | ഊർജ്ജ സംരക്ഷണ പ്രവർത്തനങ്ങൾ | 345 | 345 | 100 | 310 | 116.59 | 37.61 |
| 3 | പശ്ചാത്തല വികസനവും സ്ഥാപനം ശക്തിപ്പെടുത്തലും | 72 | 72 | 100 | 190 | 51.66 | 27.19 |
| 4 | കേരള സംസ്ഥാന ഊർജ്ജ സംരക്ഷണ നിധി | 372 | 334.75 | 89.99 | 370 | 183.23 | 49.52 |
| | ആകെ - ഇ എം സി | 814 | 776.75 | 95.42 | 895 | 354.95 | 39.66 |

അവലംബം : പ്ലാൻസ്പേയ്സ്

കൊണ്ട് കമ്മീഷൻ ചെയ്തു.

- കാസർഗോഡ് ജില്ലയിലെ പീലിക്കോട് ഗ്രാമ പഞ്ചയാത്ത് ഇന്ത്യയിലെ ആദ്യ ഇൻകാൻഡിസെൻറ് ലാംബ് വിമുക്ത ഗ്രാമ പഞ്ചായത്തായി പ്രഖ്യാപിച്ചു.
- കേന്ദ്ര ധന സഹായത്തോടുകൂടി കേരളത്തിന്റെ വിവിധ പ്രേദേശങ്ങളിൽ 5 കിലോ വാട്ട് ശേഷി വരെ വരാവുന്ന 20 പൈകോ ഹൈഡൽ പ്രൊജെക്ട്കൾ കമ്മീഷൻ ചെയ്തു.
- ഹൈഡ്രോകൈനറ്റിക് ടെക്നോളജി ഉപയോഗിച്ച് കെ എസ് ഇ ബി എൽ ന്റെ 50 മെഗാ വാട്ട് കക്കാട് ജല വൈദ്യുത പദ്ധതിയുടെ ടൈൽറാസിൽ കക്കാട് ടൈൽറാസ് മൈക്രോ ജല വൈദ്യുത പദ്ധതി നടപ്പാക്കുന്നതിനുള്ള തുടക്കം കുറിച്ചു.
- കേരളം സർക്കാരിന്റെ 2012 ലെ സ്മാൾ ഹൈഡ്രോ പവർ (എസ്.എച്ച്.പി) പോളിസി പ്രകാരം മൊത്തം 43.8 മെഗാ വാട്ട് സ്ഥാപിത ശേഷി വരാവുന്ന 20 എസ് എച് പി പ്രൊജെക്ട്കൾ സ്വകാര്യ കക്ഷികൾക്ക് ബൂട്ട് (ബി ഓ ഓ റ്റി) അടിസ്ഥാനത്തിൽ അനുവദിച്ച നൽകി.
- ഇടുക്കി ജില്ലയിൽ മറയൂരിന് സമീപം ചിന്നാർ വന്യ മൃഗ സംരക്ഷണ കേന്ദ്രത്തിൽ എച്ചംപെട്ടി പട്ടികവർഗ്ഗ കോളനിയിൽ 4 കിലോ വാട്ട് പൈകോ ഹൈഡൽ പ്രൊജക്റ്റ് നടപ്പാക്കുക വഴി വൈദ്യുതീകരണം പൂർത്തിയാക്കി. 46 പട്ടികവർഗ്ഗ കുടുംബങ്ങൾക്കും പൊതു കെട്ടിടങ്ങൾക്കും ഇപ്രകാരം വൈദ്യുതി നൽകി.
- സ്മാർട്ട് എനർജി പ്രോഗ്രാമിന്റെ ഭാഗമായി 41 വിദ്യാഭ്യാസ ജില്ലകളിൽ നിന്നായി 4800 സ്കൂളുകളിലെ 62,400 കുട്ടികളെ അംഗങ്ങളായി ചേർത്തു. 41 ക്യാമ്പുകളും 50 ഊർജ്ജോത്സവങ്ങളും 14 ജില്ലാതല പ്രോഗ്രാമുകളും നടത്തി.
- ഊർജ്ജ കിരൺ 2017-18 ന്റെ ഭാഗമായി 148 സർക്കാരേതര സന്നദ്ധ സംഘടനകളുമായി ചേർന്നുകൊണ്ട് കേരളത്തിലെ 140 നിയോജക മണ്ഡലങ്ങളിലുമായി 420 ബോധവത്കരണ പരിപാടികളും 140 റാലികളും സംഘടിപ്പിച്ചു.
- എനർജി ക്ലിനിക് പ്രോഗ്രാമിന്റെ ഭാഗമായി 9 ജില്ലകളിൽ ഉടനീളം 372 സ്ത്രീകൾക്ക് പരിശീലനം നൽകി. സംസ്ഥാനത്തുടനീളം 40,000 ഉപഭോക്താക്കളെ ഉൾപ്പെടുത്തിക്കൊണ്ട് 2,500 എനർജി ക്ലിനിക്കുകൾ സംഘടിപ്പിച്ചു.
- ദേശീയ ഊർജ്ജ സംരക്ഷണ ദിനാഘോഷത്തിന്റെ ഭാഗമായി കേരളത്തിലുടനീളം 20 ഊർജ്ജ സംരക്ഷണ നാടകങ്ങളും 13 ഊർജ്ജ സംരക്ഷണ റാലികളും 75 ചാക്യാർ യാത്രകളും 9 എക്സിബിഷനുകളും സംഘടിപ്പിച്ചു.

## ഡിപ്പാർട്ടമെന്റ് ഓഫ് ഇലക്ട്രിക്കൽ ഇൻസ്പെക്ടറേറ്റ്

കേരള സർക്കാരിന്റെ ഊർജ്ജ വകുപ്പിന്റെ കീഴിൽ ഇലക്ട്രിക്കൽ ഇൻസ്പെക്ടറേറ്റ് പ്രവർത്തിക്കുന്നു. സുരക്ഷാ പരിശോധനകൾ നടത്തുന്നതും ഹൈടെൻഷൻ, എക്സ്ട്രാ ഹൈടെൻഷൻ, മീഡിയം വോൾട്ടേജ് ഇൻസ്റ്റലേഷൻ പ്രവർത്തനങ്ങൾക്ക് അനുവാദം നൽകുന്നതും ഇലക്ട്രിക്കൽ ഇൻസ്പെക്ടറേറ്റ് ആണ്. വിവിധ ഇലക്ട്രിക്കൽ ഉപകരണങ്ങളുടെ പരിശോധന, കാലിബറേഷൻ എന്നിവ നടത്തുക എന്നതാണ് മീറ്റർ ടെസ്റ്റിംഗ് ആൻഡ് സ്റ്റാൻഡേർഡ്സ് ലബോറട്ടറി (എം.ടി.എസ്.എൽ) യുടെ ലക്ഷ്യം. വോൾട്ടേജ്, കറന്റ്, റെസിസ്റ്റൻസ്, ഫ്രീക്വൻസി, പവർ, പവർ ഫാക്ടർ, എനർജി മുതലായവയുടെ കാലിബ്രേഷൻ അളക്കുന്നതിനുള്ള സൗകര്യങ്ങൾ നിലവിൽ ഇവിടെ ലഭ്യമാണ്. പ്രൊട്ടക്ഷൻ റിലെ, ഇൻസ്ട്രുമെന്റ് ട്രാൻസ്ഫോർമർ എന്നിവയ്ക്കുള്ള പ്രീ കമ്മീഷണിംഗ് ടെസ്റ്റിംഗ് സൗകര്യം എന്നിവ ഇതിലുൾപ്പെടുന്നു. പവർ ട്രാൻസ്ഫോർമറുകൾ, കേബിളുകൾ, സർക്യൂട്ട് ബ്രേക്കുകൾ എന്നിവയ്ക്കുള്ള പ്രീ കമ്മീഷണിംഗ് ടെസ്റ്റുകൾ എന്നിവ ഇവിടെ നടത്തപ്പെടുന്നു. ഇവിടെ നടത്തുന്ന എല്ലാ കാലിബറേഷനുകളും ടെസ്റ്റുകളും ദേശീയ, അന്തർ ദേശീയ നിലവാരത്തിനൊത്തതാണ്. സംസ്ഥാനത്തെ എല്ലാ ഇലക്ട്രിക്കൽ അപകടങ്ങളും

**ബോക്സ് 9.9** ജാഗ്രത പ്രോഗ്രാം

ഗാർഹിക മേഖലകളിൽ വൈദ്യുത അപകടങ്ങൾ വർദ്ധിച്ചു വരുന്ന പ്രവണതയാണ് ഉള്ളത്. 2016–17, 2017–18 കാലയളവിൽ ഗാർഹിക മേഖലയിലെ അപകടങ്ങളുടെ എണ്ണം യഥാക്രമം 125, 131 എന്നിങ്ങനെയാണ്. പൊതുജനങ്ങളിൽ ബോധവൽക്കരണം നടത്തുക, ഗാർഹിക ഉപഭോക്തൃ പരിസരത്ത് ഫലപ്രദമായ സംരക്ഷണം നൽകുക എന്നതാണ് പരിഹാര നടപടികൾ.

ഇത്തരം അപകടങ്ങളെ ഇ.എൽ.സി.ബി യുടെ ഉപയോഗത്തിലൂടെ കാര്യക്ഷമമായി നിയന്ത്രിക്കാൻ കഴിയും. ദൗർഭാഗ്യവശാൽ സമൂഹത്തിലെ താഴേക്കിടയിലുള്ള ധാരാളം ഗാർഹിക സ്ഥാപനങ്ങളിൽ ഇ.എൽ.സി.ബി വഴിയുള്ള സുരക്ഷ ഇപ്പോൾ ലഭ്യമല്ല എന്ന അവസ്ഥ നിലനിക്കുന്നു. അത്തരം സ്ഥാപനങ്ങളിൽ ഇ.എൽ.സി.ബി ഘടിപ്പിച്ചു സുരക്ഷ ഉറപ്പാക്കേണ്ടതുണ്ട്. ഈ രീതിയിലുള്ള ഒരു പദ്ധതി പാലക്കാട് ജില്ലയിലെ അഗളി, പുതൂർ, ഷോളയാർ എന്നീ പഞ്ചായത്തുകളിലെ എസ്സ്.സി/ എസ്സ്.ടി/ബി.പി.എൽ വിഭാഗങ്ങളിൽ നടത്തി വരുന്നു.

സാമൂഹികമായും സാമ്പത്തികമായും പിന്നോക്കം നിൽക്കുന്ന ഉപയോക്താക്കൾക്ക് ഇ.എൽ.സി.ബി സംരക്ഷണം നൽകുന്നതിന് സംസ്ഥാനത്താകമാനം നിർദിഷ്ട ജാഗ്രത പദ്ധതി നടപ്പിലാക്കാൻ ഉദ്ദേശിക്കുന്നു

ദാരിദ്ര്യരേഖയ്ക്ക് താഴെയുള്ള 600,000 വീടുകൾ ഉണ്ട്. ജാഗ്രത പരിപാടിയിലൂടെ ഈ വീടുകൾ മെറ്റാലിക്ക് മീറ്റർ ബോക്സ്, ഡിബി ബോക്സ് 4 ഘടകം –1 എണ്ണം, ഇ.എൽ.സി.ബി –1 എണ്ണം, എംസിബി –6 എ (1 എണ്ണം), 10 എ (1 എണ്ണം), എർത്തിംഗ് റോഡ് – 2.5 മീ, എർത്തിംഗ് വയർ 10 എസ്സ് SWG (3 മീ) ഉപയോഗിച്ച് പുനർനിർമ്മിക്കാൻ ഉദ്ദേശിക്കുന്നു.

അവലംബം: ഇലക്ട്രിക്കൽ ഇൻസ്പെക്ടറേറ്റ്

അന്വേഷിപ്പിക്കുന്നതും അന്വേഷണ റിപ്പോർട്ടുകൾ സർക്കാരിനു സമർപ്പിക്കുന്നതും അപകടങ്ങൾക്ക് ഉത്തരവാദിയായ വ്യക്തി/അധികാരികൾ എന്നിവർക്കെതിരെ നടപടികൾ എടുക്കുന്നതും ഈ വകുപ്പാണ്.

ഇലക്ട്രിക്കൽ ഇൻസ്പെക്ടറേറ്റ് മൂന്ന് പദ്ധതികൾ നടപ്പിലാക്കുന്നുണ്ട്. മീറ്റർ ടെസ്റ്റിംഗ് ആന്റ് സ്റ്റാൻഡേർഡ് ലബോറട്ടറി, ഗുണനിലവാര നിയന്ത്രണ ഓർഡർ ഫലപ്രദമായി നടപ്പിലാക്കൽ, ഇ–സേഫ് കേരള എന്നിവയാണ്. കഴിഞ്ഞ ആറ് വർഷത്തിനിടയിൽ ഇലക്ട്രിക്കൽ ഇൻസ്പെക്ടറേറ്റിന്റെ കീഴിലുള്ള മീറ്റർ ടെസ്റ്റിങ് ആന്റ് സ്റ്റാൻഡേർഡ് ലബോറട്ടറിയിൽ നിന്ന്, ടെസ്റ്റിംഗ് ഫീ ഇനത്തിൽ 7.581 കോടി രൂപയാണ് ഇലക്ട്രിക്കൽ ഇൻസ്പെക്ടറേറ്റിനു ലഭിച്ചത്. 2017–18 കാലഘട്ടത്തിൽ മീറ്റർ ടെസ്റ്റിംഗ് ആന്റ് സ്റ്റാൻഡേർഡ് ലബോറട്ടറിയിൽ നിന്നും മറ്റു റീജിയണൽ ടെസ്റ്റിംഗ് ലബോറട്ടറികളിൽ നിന്നും ടെസ്റ്റിംഗ് ഫീസായി 2.53 കോടി രൂപ ലഭിച്ചു.

ഗുണനിലവാര നിയന്ത്രണ പരിശോധനയിലൂടെ, നിലവാരമില്ലാത്ത ഇലക്ട്രിക്കൽ ഉപകരണങ്ങളുടെ വിൽപ്പന ഒരു പരിധിവരെ നിയന്ത്രിക്കാൻ കഴിഞ്ഞു. 2017–18 കാലഘട്ടത്തിൽ, ഇലക്ട്രിക്കൽ ഇൻസ്പെക്ടറേറ്റ് നിലവാരമില്ലാത്ത അതായത് ഐഎസ് അടയാളമില്ലാതെ ഇ.എൽ.സി.ബി നിരോധിച്ചു. ഇ–സേഫ് കേരള പദ്ധതിയുടെ കീഴിൽ, പരിശീലനത്തിലൂടെയും ബോധവൽക്കരണത്തിലൂടെയും ഗാർഹിക സ്ഥാപനങ്ങളിൽ ഇ.എൽ.സി.ബി സ്ഥാപിക്കുന്നതിലൂടെ ഇലക്ട്രിക് അപകടങ്ങളിൽ ഗണ്യമായ കുറവ് ഉണ്ടാകുന്നു. 2017–18 കാലത്ത് മനുഷ്യർ/ മൃഗങ്ങളെ ബാധിച്ച മൊത്തം വൈദ്യുതി അപകടങ്ങളുടെ എണ്ണം 450 ആണ്. 2016–17 ൽ ഇതു 463 എണ്ണം ആയിരുന്നു. 2017–18, 2018–19 കാലയളവിലെ (ചെലവ് 2018 ഒക്ടോബർ വരെ) ഇലക്ട്രിക്കൽ ഇൻസ്പെക്ടറേറ്റിന്റെ പദ്ധതി വിഹിതവും ചെലവും പട്ടിക 9.30 –ൽ നൽകിയിരിക്കുന്നു.

## ഇലക്ട്രിക്കൽ ഇൻസ്പെക്ടറേറ്റിന്റെ 2017–18 ലെ നേട്ടങ്ങൾ

- പ്രീ–കമ്മീഷനിങ്ങ് ടെസ്റ്റ് നടത്തുന്നതിന് പൂർണ്ണമായും മൂന്നു ഓട്ടോമാറ്റിക് ട്രാൻസ്ഫോർമർ ടെസ്റ്റ് സെറ്റ് ലഭ്യമാക്കി.
- കോഴിക്കോടും എറണാകുളത്തുമുള്ള റീജിയണൽ ടെസ്റ്റിംഗ് ലബോറട്ടികളിലേക്ക് പൂർണ്ണമായും ഓട്ടോമാറ്റിക് ആയ എനർജി മീറ്റർ ടെസ്റ്റ് ബഞ്ച് ലഭ്യമാക്കി.
- പവർ സിസ്റ്റം അനാലിസിസ് സോഫ്റ്റ് വെയർ ഇറ്റിഎപി ലഭ്യമാക്കി.
- ഓൺലൈൻ ഏകീകൃത സോഫ്റ്റ് വെയർ "സുരക്ഷ" തുടങ്ങുവാൻ തയ്യാറാണ്
- സംസ്ഥാനത്താകമാനം ഇലക്ട്രിക്കൽ സുരക്ഷാ ബോധവൽക്കരണ ക്ലാസുകൾ നടത്തി
- തിരുവനന്തപുരം, മീറ്റർ ടെസ്റ്റിംഗ് & സ്റ്റാൻഡേർഡ്സ് ലബോറട്ടറിയിൽ എൻ.എ.ബി.എൽ അക്രഡിറ്റേഷൻ നിലനിർത്തി
- എം.ടി.എസ്.എൽ.ൽ കോംപാക്ട് എൽഇഡി

**പട്ടിക 9.30** ഇലക്ട്രിക്കൽ ഇൻസ്പെക്ടറേറ്റിന്റെ 2017-18, 2018-19 കാലയളവിലെ വിഹിതവും ചെലവുകളും

(രൂപ ലക്ഷത്തിൽ)

| ക്രമ നമ്പർ | പദ്ധതിയുടെ പേര് | വാർഷിക പദ്ധതി 2017-18 | | | വാർഷിക പദ്ധതി 2018-19 | | |
|---|---|---|---|---|---|---|---|
| | | വിഹിതം | ചെലവ് | ചെലവ് ശതമാനം | വിഹിതം | ചെലവ് ഒക്ടോബർ 2018 വരെ | ചെലവ് ശതമാനം |
| 1 | മീറ്റർ ടെസ്റ്റിംഗ് & സ്റ്റാൻഡേർഡ്സ് ലബോറട്ടറി (എം.റ്റി.എസ്.എൽ) | 380 | 258.6 | 68.05 | 418 | 8.71 | 2.08 |
| 2 | ഗുണനിലവാര നിയന്ത്രണ ഓർഡർ ഫലപ്രദമായി നടപ്പിലാക്കൽ | 200 | 147.45 | 73.73 | 220 | 1.37 | 0.62 |
| 3 | ഇ-സേഫ് കേരള | 180 | 31.85 | 17.69 | 198 | 28.6 | 14.44 |
| | **ആകെ** | 760 | 437.9 | 57.62 | 836 | 38.67 | 4.63 |

അവലംബം : പ്ലാൻസ്പേയ്സ്

ടെസ്റ്റിംഗ് ഉപകരണം ലഭ്യമാക്കി.

- ഇലക്ട്രിക്കൽ സുരക്ഷാ ബോധവത്ക്കരണ സന്ദേശം പ്രചരിപ്പിക്കുന്നതിനുള്ള ലഘു സിനിമ തയ്യാറാക്കി.

## കേരള സംസ്ഥാന വൈദ്യുത നിയന്ത്രണ കമ്മീഷൻ (കെഎസ്ഇആർസി)

ഇലക്ട്രിസിറ്റി റെഗുലേറ്ററി കമ്മീഷൻസ് ആക്ട് പ്രകാരം 2002 ൽ സ്ഥാപിതമായ കേരള സ്റ്റേറ്റ് ഇലക്ട്രിസിറ്റി റെഗുലേറ്ററി കമ്മീഷൻ (കെഎസ്ഇആർസി) അർദ്ധ ജുഡീഷ്യൽ സ്വഭാവമുള്ള ഒരു സ്റ്റാറ്റ്യൂട്ടറി ഓർഗനൈസേഷൻ ആണ്. സംസ്ഥാനത്തെ ഊർജ്ജ രംഗത്ത് ഫലപ്രദവും കാര്യക്ഷമവുമായ നിയന്ത്രണ നടപടിക്രമങ്ങൾ സ്ഥാപിക്കുന്നതിന് കമ്മീഷന് സാധിച്ചിട്ടുണ്ട്.

## കെഎസ്ഇആർസി യുടെ പ്രധാന പ്രവർത്തനങ്ങൾ

ദൈനംദിന ഭരണ നിർവഹണ പ്രവർത്തനങ്ങളുടെ ഭാഗമായും ചട്ടങ്ങൾ രൂപീകരിക്കുന്നതിന്റെയും അന്തിമമാക്കുന്നതിന്റെയും ഭാഗമായും പെറ്റീഷനുകൾ സ്വീകരിക്കുന്നതുമായി ബന്ധപ്പെട്ടും ലൈസൻസികളുടെ അഗ്രഗേറ്റ് റവന്യൂ റിക്വയർമെന്റും എക്സ്പെക്റ്റഡ് റവന്യൂ ചാർജ്ജുകളുടെ (എആർആർ ആൻഡ് ഇആർസി) കാര്യങ്ങൾക്കുവേണ്ടിയും സാധാരണ ഇന്റേണൽ മീറ്റിംഗുകളും കമ്മീഷൻ ഇക്കാലയളവിൽ നടത്തുകയുണ്ടായി.

ഉപഭോക്താക്കളുടെ പരാതികൾ പരിഹരിക്കുന്നതിനായി 2003 ലെ വൈദ്യുത ചട്ടപ്രകാരം സ്ഥാപിച്ചതാണ് ഉപഭോക്തൃ പരാതി പരിഹാര ഫോറം (സിജിആർഎഫ്). സിജിആർഎഫ് മുഖേന പരിഹാരം ലഭിക്കാത്ത ഉപഭോക്താക്കളുടെ പരാതികൾ പരിഹക്കുന്നതിനായി കെഎസ്ഇആർസി നിയോഗിച്ച സ്റ്റാറ്റ്യൂട്ടറി അതോറിറ്റി ആണ് ഇലക്ട്രിസിറ്റി ഓംബുഡ്സ്മാൻ.

താഴെ പറയുന്ന ചട്ടങ്ങൾ/ഭേദഗതികൾ 2017-18 കാലയളവിൽ പ്രസിദ്ധീകരിച്ചു.

1. കേരള സ്റ്റേറ്റ് ഇലക്ട്രിസിറ്റി റെഗുലേറ്ററി കമ്മീഷൻ (താരിഫ് ഭേദഗതി 2018 ന്റെ ചട്ടങ്ങളും നിബന്ധനകളും) തീയതി ഒക്ടോബർ 5, 2018
2. കേരള സ്റ്റേറ്റ് ഇലക്ട്രിസിറ്റി റഗുലേറ്ററി കമ്മീഷൻ (കണ്ടക്റ്റ് ഓഫ് ബിസിനസ്) ഭേദഗതി ചട്ടങ്ങൾ, 2017 തീയതി ജൂലൈ 26, 2017
3. കെഎസ്ഇആർസി. (റിന്യൂവെബിൾ എനർജി) ഭേദഗതി ചട്ടങ്ങൾ, 2017 തീയതി നവംബർ 02, 2017
4. കെഎസ്ഇആർസി. (കണ്ടക്റ്റ് ഓഫ് ബിസിനസ്) ചട്ടങ്ങൾ, 2017 തീയതി ഒക്ടോബർ 19, 2017

ദക്ഷിണേന്ത്യൻ സംസ്ഥാനങ്ങളായ ആന്ധ്രാപ്രദേശ്, കർണാടക, തമിഴ്നാട്, തെലുങ്കാന, കേരളം എന്നീ ദക്ഷിണേന്ത്യൻ സംസ്ഥാനങ്ങളിലെ റെഗുലേറ്ററി കമ്മീഷനുകളുമായി ഇടപഴകുന്നതിനുള്ള ഒരു വേദിയാണ് ദക്ഷിണ ഇലക്ട്രിസിറ്റി റെഗുലേറ്ററി ഫോറം (സെർഫ്). അഞ്ച് സംസ്ഥാനങ്ങളുടെ പൊതുവായ പ്രശ്നങ്ങളും നിർദ്ദേശങ്ങളും ചർച്ച ചെയ്യുക എന്നതാണ് ഫോറത്തിന്റെ ലക്ഷ്യം.

## കേരളത്തിലെ പ്രളയാനന്തര വിലയിരുത്തൽ റിപ്പോർട്ട്

സംസ്ഥാനത്ത് പ്രളയം മൂലം ഏറ്റവും പ്രയാസം നേരിട്ട യൂട്ടിലിറ്റിയാണ് കെഎസ്ഇബി ലിമിറ്റഡ്. ഉത്പാദനം, പ്രസരണം, വിതരണം തുടങ്ങിയ എല്ലാ മേഖലയിലും നഷ്ടം നേരിടുകയും ലോഡ് നഷ്ടമായതിനാൽ വരുമാനം നഷ്ടപ്പെടുകയും ചെയ്തു. വെള്ളപ്പൊക്കവും തുടർന്നുണ്ടായ മണ്ണിടിച്ചിലും മൂലം കെ.എസ്.ഇ.ബി. ലിമിറ്റഡിന്റെ അഞ്ച് പ്രധാന ജലവൈദ്യുതി സ്റ്റേഷനുകളെയും പതിനാലു ചെറുകിട ജലവൈദ്യുത പദ്ധതികളെയും ബാധിച്ചു. 22 ഉപസ്റ്റേഷനുകൾ വെള്ളത്തിൽ മുങ്ങിയത് നിയന്ത്രണ സംവിധാനത്തെ

തകർത്തു. 10 പവർ ട്രാൻസ്ഫോർമറുകൾ വെള്ളത്തിൽ മുങ്ങിപ്പോയി. വെള്ളപ്പൊക്കം മൂലം 10 പ്രധാന ട്രാൻസ്മിഷൻ ഇടനാഴികളാണ് പ്രവർത്തനരഹിതമായത്.

വൻതോതിലുള്ള പ്രളയം വിതരണ പശ്ചാത്തലത്തെയും പ്രതികൂലമായി ബാധിച്ചു. ഏഴ് ജില്ലകളിലെ 300 ഇലക്ട്രിക് വിഭാഗങ്ങളിൽ വൈദ്യുതി വിതരണം തകർന്നു. 16,158 വിതരണ ട്രാൻസ്ഫോർമറുകൾ പ്രവർത്തനരഹിതമായി. 25.60 ലക്ഷം ഉപഭോക്താക്കൾക്കുള്ള സേവനങ്ങൾക്ക് തടസ്സം നേരിട്ടു. വൈദ്യുതി വിതരണം സാധാരണ നില പുനഃസ്ഥാപിക്കാൻ, 1,735 വിതരണ ട്രാൻസ്ഫോർമർ സ്റ്റേഷനുകളും 5,275.80 കിലോമീറ്റർ വിതരണ ലൈനുകളും പുനർനിർമ്മിക്കേണ്ടതാണ്. ഏകദേശം ഒരു ലക്ഷം പോളുകൾ നശിച്ചു. മൂന്ന് ലക്ഷം സിംഗിൾ ഫേസ് ഊർജ്ജ മീറ്ററുകൾ അമ്പതിനായിരം മൂന്ന് ഫേസ് ഊർജ്ജ മീറ്ററുകൾ എന്നിവയ്ക്ക് വെള്ളത്തിൽ മുങ്ങി കേടുപാടുകൾ സംഭവിച്ചു. പോസ്റ്റ് ഡിസാസ്റ്റർ നീഡ്സ് അസെസ്സ്മെൻറ് റിപ്പോർട്ട് പ്രകാരം 352 കോടിയുടെ ആകെ നാശനഷ്ടം കണക്കാക്കപ്പെടുന്നു.

കുറഞ്ഞ സമയത്തിനുള്ളിൽ സാധാരണ അവസ്ഥ പുനഃസ്ഥാപിക്കാൻ മിഷൻ റീകണക്ട് എന്ന മിഷൻ രീതിയിലുള്ള പ്രോഗ്രാം കെഎസ്ഇബിഎൽ ആവിഷ്കരിച്ചു. ആഗസ്റ്റ് 31, 2018 നകം തടസ്സപ്പെട്ട എല്ലാ വിതരണ ശൃംഖലകളും ബാധിച്ച സേവന കണക്ഷനുകളും പുന: സ്ഥാപിക്കാൻ കെഎസ്ഇബിഎൽ ലക്ഷ്യമിട്ടു. ഈ ലക്ഷ്യം 99.99% കൈവരിച്ചു. വെള്ളപ്പൊക്കം മൂലം ഇൻസ്റ്റാലേഷനുകൾ തകരാറിലായ പരിസരങ്ങളിൽ, 720 സിംഗിൾ പോയിന്റ് കണക്ഷനുകൾ നൽകി. സിംഗിൾ പോയിന്റ് കണക്ഷനുകൾ സൗജന്യമായാണ് നല്കിയിട്ടുള്ളത്. വെള്ളപ്പൊക്ക ബാധിതരായ ഉപഭോക്താക്കൾക്ക് കെഎസ്ഇബി എൽ പേയ്മെന്റ് കാലാവധി നീട്ടിയിട്ടുണ്ട്. എല്ലാ ട്രാൻസ്മിഷൻ കോറിഡോറുകളും സബ് സ്റ്റേഷനുകളും സമയബന്ധിതമായി പുനഃസ്ഥാപിച്ചു. ചില ജലവൈദ്യുത സ്റ്റേഷനുകളിൽ പുനരുദ്ധാരണ പ്രവർത്തനങ്ങൾ നടന്നു കൊണ്ടിരിക്കുകയാണ്. പ്രധാന ജലവൈദ്യുത സ്റ്റേഷനുകളായ ഇടമലയാർ, ലോവർ പെരിയാർ, പോരിങ്ങൽക്കുത്ത്, പിഎൽബിഇ തുടങ്ങിയവയിൽ ഉത്പാദനം ആരംഭിച്ചു. ചെറുകിട ജല വൈദ്യുത പ്രോജക്ടുകളായ ബരോപോൾ, പെരുന്തേനരുവി, പീച്ചി, ചിമ്മിണി, വിലങ്ങാട്, മലമ്പുഴ, മാട്ടുപ്പെട്ടി, ചെമ്പുകടവ് II, പൂഴിതോട്, ലോവർ മീൻമുട്ടി, ഉറുമി II സ്റ്റേഷനുകളിൽ ഉത്പാദനം ആരംഭിച്ചു. ചെറുകിട ജല വൈദ്യുത പ്രോജക്ടുകളായ വെള്ളത്തൂവൽ, ആഢ്യൻപാറ, റാന്നി പെരിനാട് എന്നിവയിൽ അറ്റകുറ്റപ്പണികൾ നടക്കുന്നു.

താഴെപറയുന്ന ചെറുകിട പദ്ധതികൾക്കും ഗുരുതരമായ നാശനഷ്ടമുണ്ടായി. ഇരുട്ടുക്കാനം 4.5 മെഗാവാട്ട്, ആനക്കംപോയിൽ–8 മെഗാവാട്ട്, ഉള്ളുങ്കൽ എസ്.എച്ച്.പി–7 മെഗാവാട്ട്, അരിപ്പാറ എസ്.എച്ച്.പി–4.5 മെഗാവാട്ട്, 50 കിലോ വാട്ട് ദേവിയാർ എം.എച്ച്.പി., ഇടുക്കി ജില്ലാ പഞ്ചായത്തിന്റെ 50 കിലോ വാട്ട് കല്ലാർ മൈക്രോ ഹൈഡൽ പദ്ധതി, മണിയാർ ടെയിൽ റേസ് –12 മെഗാവാട്ട്, ഉള്ളുങ്കൽ–7 മെഗാവാട്ട്, കരിക്കയം – 15 മെഗാവാട്ട്, കുത്തുങ്കൽ–21 മെഗാവാട്ട്. 67.5 മെഗാവാട്ട് ശേഷിയുള്ള ഈ ചെറുകിട പദ്ധതികളിൽ നിന്ന് ഒരു വർഷത്തേക്ക് ഉല്പാദിപ്പിക്കാനാവുന്ന 200 മെഗാവാട്ട് ഊർജ്ജ മാണ് അടുത്തു നടന്ന വെള്ളപ്പൊക്കത്തിന്റെ ഫലമായി, ബാധിച്ചത്. വെള്ളപ്പൊക്കത്തിന്റെ പരിധിയേക്കാൾ ഉയരത്തിൽ വിതരണ പോളുകൾ ശക്തമായ അടിത്തറയിൽ സ്ഥാപിക്കുക, സ്കാഡാ അടിസ്ഥാനമാക്കിയുള്ള വെള്ളപ്പൊക്ക പ്രവചന സമ്പ്രദായം, കാലാവസ്ഥയെ അതിജീവിക്കുന്ന തരത്തിലുള്ള വിതരണ ട്രാൻസ്ഫോർമറുകൾ, മൾട്ടി സർക്യൂട്ട് ഗോപുരങ്ങളുടെ ഉപയോഗം, ഡാം മെച്ചപ്പെടുത്തൽ തുടങ്ങിയ സാങ്കേതികവിദ്യകൾ നേരത്തെ തന്നെ ആവിഷ്കരിക്കുന്നതിലൂടെ ഭാവിയിൽ അത്തരം ദുരന്തം സംഭവിച്ചാൽ ഉണ്ടാകാവുന്ന നഷ്ടങ്ങൾ തടയുന്നതിന് ശുപാർശ ചെയ്യുന്നു.

## പ്രശ്നങ്ങൾ/വെല്ലുവിളികൾ

വൈദ്യുത മേഖല ചില പ്രധാന പ്രശ്നങ്ങൾ നേരിടുന്നു. വർദ്ധിച്ചു വരുന്ന ഓപ്പൺ ആക്സസ് ഉപഭോക്താക്കൾ, മൊത്തത്തിലുള്ള സാങ്കേതിക – വാണിജ്യ (AT&C) നഷ്ടം, പ്രസരണ നഷ്ടം, അപര്യാപ്തമായ ശേഷിക്കുറവ്, പ്രസരണ വിതരണ ശൃംഖല പരിഷ്കരിക്കുന്നതിൽ ഗണ്യമായ കാലതാമസം, നക്ഷത്ര ലേബൽ ഉത്പന്നങ്ങളുടെ പരിമിതമായ കടന്നുകയറ്റം, ഊർജ്ജ സംരക്ഷണത്തെ പ്രോത്സാഹിപ്പിക്കുന്നതിനും അതിലൂടെ ഡിമാൻറ് നിയന്ത്രിക്കാനും അപര്യാപ്തമായ ഇടപെടലുകൾ/പ്രോത്സാഹനങ്ങൾ എന്നിവ ഇവയിൽ ഉൾപ്പെടുന്നു. ഈ വിഷയങ്ങളെല്ലാം തന്നെ മുൻഗണനാക്രമത്തിൽ അഭിസംബോധന ചെയ്യേണ്ടതായി വരും.

## മുന്നോട്ടുള്ള വഴി

കേരളത്തെ ഊർജ്ജ സ്വയം പര്യാപ്തമായ സംസ്ഥാനമായി മാറ്റുന്നതിന് ഊർജ്ജ മേഖലയുടെ വികസനത്തിനു ആവശ്യമായ മൂലധനം ആകർഷിക്കുകയും ഉപയോഗപ്രദമായ പ്രോജക്ടുകൾ ഉൾപ്പെടുന്ന നവീന പദ്ധതികൾ രൂപീകരിച്ച് നടപ്പിലാക്കുകയും ചെയ്ത് വൈദ്യുതി മേഖലയിലെ ഏജൻസികളുടെ പ്രകടനം മെച്ചപ്പെടുത്തേണ്ടതുണ്ട്. പഴയ ജലവൈദ്യുതി നിലയങ്ങളുടെ ഉൽപാദനശേഷി വർദ്ധിപ്പിക്കാൻ അവയുടെ നവീകരണവും ആധുനികവൽക്കരണവും സഹായകരമാവും. പുതിയ ജലവൈദ്യുത പദ്ധതികൾ

കമ്മീഷൻ ചെയ്യുന്നത് വേഗത്തിലാക്കേണ്ടതുണ്ട്. ഊർജ്ജ ആവശ്യങ്ങൾ നിറവേറ്റുന്നതിൽ പാരമ്പര്യേതര ഊർജ്ജ സ്രോതസ്സുകൾ പരമാവധി ഉപയോഗപ്പെടുത്തേണ്ടതാണ്. കാറ്റ്, സോളാർ ഫോട്ടോ വോൾട്ടായിക്സ്, ചെറുകിട ഇടത്തരം ജലവൈദ്യുത പദ്ധതികൾ എന്നിവയിൽ നിന്നുള്ള വൈദ്യുതി ഉത്പാദനത്തിന്റെ മുഴുവൻ സാധ്യതയും പരമാവധി പ്രോത്സാഹിപ്പിക്കേണ്ടതാണ്.

വർദ്ധിച്ച ആവശ്യകതക്ക് അനുസരിച്ച്  ഊർജ്ജ ലഭ്യത ഉറപ്പുവരുത്തുവാൻ  ഊർജ്ജോത്പാദനം വർധിപ്പിക്കുന്നതിന് ഗവൺമെന്റ് ഏറ്റവും പ്രധാന മുൻഗണന നൽകുന്നു. സ്ഥാപനപരമായ മാറ്റങ്ങൾ, വർദ്ധിച്ച ഉൽപ്പാദന ശേഷി, വർദ്ധിച്ച പുനരാവർത്തക ഊർജ്ജ ഉൽപ്പാദനം, ഡിമാന്റ് സൈഡ് മാനേജ്മെന്റ്, ഊർജ്ജ സംരക്ഷണ പ്രവർത്തനങ്ങൾ എന്നിവ ഉൾപ്പെടുന്ന ഒരു സംയോജിത സമീപനം ഊർജ്ജോത്പാദനത്തിൽ സ്വയം പര്യാപ്തത കൈവരിക്കുന്നതിനും കാര്യക്ഷമമായ വൈദ്യുതി ഉപയോഗത്തിനും അനിവാര്യമാണ്.

## കേരളത്തിലെ തപാൽ ശൃംഖല

ഇന്ത്യയിലെ തപാൽ ശൃംഖലലോകത്തെ തന്നെ ഏറ്റവും വിപുലമായ ഒന്നാണ്. രാജ്യത്ത് നിലവിലുള്ള 1.55 ലക്ഷം തപാലാഫീസുകളിൽ 1.39 ലക്ഷം (89.78 ശതമാനം) ഗ്രാമീണ മേഖലയിലും 15826 (10.22 ശതമാനം) നഗരപ്രദേശങ്ങളിലുമാണ്. ഹെഡ് പോസ്റ്റ് ഓഫീസുകൾ, സബ് പോസ്റ്റ് ഓഫീസുകൾ, എക്സ്ട്രാ ഡിപ്പാർട്ടുമെന്റ് സബ് പോസ്റ്റ് ഓഫീസുകൾ, എക്സ്ട്രാ ഡിപ്പാർട്ടുമെന്റൽ ബ്രാഞ്ച് പോസ്റ്റ് ഓഫീസുകൾ എന്നിങ്ങനെ നാല് വിഭാഗത്തിലുള്ള പോസ്റ്റ് ഓഫീസുകൾ ചേർന്നതാണ് ഇന്ത്യയുടെ തപാൽ ശൃംഖല.

കേരള സംസ്ഥാനം മൊത്തമായും, ലക്ഷദ്വീപ്, മാഹി എന്നീ കേന്ദ്രഭരണ പ്രദേശങ്ങളും ഉൾപ്പെടുന്നതാണ് കേരളത്തിലെ തപാൽ ശൃംഖല. എല്ലാ വില്ലേജുകളിലും കുറഞ്ഞത് ഒരു തപാലാൽ ഓഫീസെങ്കിലും ഉള്ള ഒരേയൊരു സംസ്ഥാനമാണ് കേരളം ആഗസ്റ്റ് 31, 2017 വരെയുള്ള കണക്കനുസരിച്ച് കേരള സർക്കിളിന്റെ കീഴിൽ 5064 പോസ്റ്റ് ഓഫീസുകളാണുള്ളത്. ഇതിൽ 1509 ഡിപ്പാർട്ട്മെന്റ് തപാലാഫീസുകളും ബാക്കിയുള്ള 3555എണ്ണം ജോലി ഭാരമനുസരിച്ച് കുറഞ്ഞത് മൂന്ന് മണിയ്ക്കൂറും കൂടിയത് അഞ്ച് മണിയ്ക്കൂറും പ്രവർത്തിക്കുന്ന എക്സ്ട്രാ ഡിപ്പാർട്ടുമെന്റൽ പോസ്റ്റാഫീസുകളുമാണ് പ്രവർത്തിക്കുന്നു. കേരളത്തിൽ (ശരാശരി) തപാലാഫീസ് ഒന്നിന് 7.70 ചതുരശ്ര കി.മീ.പരിധിയും 6611 ജനസംഖ്യയുമുണ്ട്. ദേശീയ ശരാശരി 21..21 ച.കി. മീറ്ററും 7175 ജനസംഖ്യയുമാണ്. 83 ശതമാനം തപാലാഫീസുകളും ഗ്രാമീണ മേഖയിലാണ് പ്രവർത്തിച്ച് വരുന്നത്. കേരള തപാൽ സർക്കിളിന്റെ പ്രധാന പ്രവർത്തനങ്ങൾ ബോക്സ് 9.10 ൽ കൊടുത്തിരിക്കുന്നു.

ഓരോ വ്യക്തിക്കും അവരവരുടെ വീടിനു സമീപം എളുപ്പം പ്രാപ്യമായ കേന്ദ്രം എന്ന നിലയ്ക്ക് കേരളത്തിലെ തപാലാഫീസുകളുടെ പ്രവർത്തനങ്ങൾ മെച്ചപ്പെട്ടിട്ടുണ്ട്. വിശദ വിവരങ്ങൾ അനുബന്ധം 9.38, 9.39, 9.40, 9.41 എന്നിവയിൽ ചേർത്തിരിക്കുന്നു.

## വാർത്താവിനിമയം

സമ്പദ് വ്യവസ്ഥയുടെ ദ്രുതഗതിയിലുള്ള വളർച്ചയ്ക്കും ആധുനികവൽക്കരണത്തിനും ആവശ്യമായ സേവനമാണ് വാർത്താവിനിമയം. സ്വാതന്ത്ര്യാനന്തരം ഇന്ത്യയിലെ വാർത്താ വിനിമയ സേവന സൗകര്യം വളരെയധികം മെച്ചപ്പെട്ടിട്ടുണ്ട്. കേരളാ ടെലികോം

**ബോക്സ് 9.10** കേരള തപാൽ സർക്കിളിന്റെ പ്രധാന പ്രവർത്തനങ്ങൾ

1 സർക്കിളിലെ 1509 ഡിപ്പാർട്ടുമെന്റൽ പോസ്റ്റാഫീസുകൾ കംപ്യൂട്ടർവൽക്കരിക്കുകയും,ഇഎംഒ (eMO) സേവനങ്ങൾ ഏർപ്പെടുത്തുകയും ചെയ്തു.
2 ഇന്ത്യ പോസ്റ്റ് പേയ്മെന്റ് ബാങ്ക് ഈ സംവിധാനത്തിലൂടെ സേവിങ്സ് അക്കൗണ്ട്, കറന്റ് അക്കൗണ്ട്, റെമിറ്റൻസസ്, മണി ട്രാൻസ്ഫർ, ഡയറക്റ്റ് ബെനഫിറ്റ് ട്രാൻസ്ഫെർസ്, ട്രാൻസ് ബില്ലുകളും യൂട്ടിലിറ്റി പേയ്മെന്റുകളും, എന്റർപ്രൈസ്, മർച്ചന്റ് പേയ്മെൻറ്സ് എന്നീ സൗകര്യങ്ങൾ ലഭ്യമാക്കുന്നു.
3 അന്താരാഷ്ട്ര സ്പീഡ് പോസ്റ്റ് അല്ലെങ്കിൽ ഇഎംഎസ് സൗകര്യം– 99 വിവിധ രാജ്യങ്ങളിലേയ്ക്ക് ഇന്ത്യയിൽ നിന്നും പ്രധാനം ചെയ്യുന്നു.
4 ഇഎംഒ യുടെ പതിപ്പായ ഐഎംഒ സംവിധാനത്തിലൂടെ ഇന്ത്യക്കകത്ത് 50000 രൂപവരെ നിക്ഷേപം നടത്താൻ സാധിക്കുന്നു.
5 പായ്ക്ക് പോസ്റ്റോഫീസ് – ലോകത്തെവിടേയ്ക്കും 30 കിലോ.ഗ്രാം സാധനങ്ങൾ തപാലാഫീസുകൾ മുഖേന അയയ്ക്കുന്നതിനുള്ള സൗകര്യം ആരംഭിച്ചു.
6 ലോജിസ്റ്റിക് പോസ്റ്റ് സംവിധാനം സംസ്ഥാനകത്തെ പാഴ്സലുകളുടെ വലിയ തോതിലുള്ള കടത്ത് ഒരുക്കുന്നതിനോടൊപ്പം വിവിധ സംസ്ഥാനങ്ങളിലേക്കുള്ള സ്ഥലം തിരഞ്ഞെടുക്കാൻ സൗകര്യം ഒരുക്കുകയും ചെയ്യുന്നു.
7 രണ്ട് പുതിയ പാഴ്സൽ സൗകര്യങ്ങളായ പ്രോഡക്ട് ഓഫ് ഇന്ത്യ "എക്സ്പ്രസ് പാഴ്സൽ " "ബിസിനസ്സ് പാഴ്സൽ " സർവ്വീസുകൾ ഏർപ്പെടുത്തി
8 സേവനങ്ങളും ഉപകരണങ്ങളും എത്തിച്ച് കൊടുക്കുന്ന പ്രക്രിയ വഴി, ഉപഭോക്താക്കൾക്ക് ദ്രുതഗതിയിൽ ചരക്ക് അയയ്ക്കാൻ/എത്തിക്കാൻ ലോജിസ്റ്റിക് പോസ്റ്റ് എയർ നടപ്പിലാക്കി.
9 കോർപ്പറേറ്റ് മൈ സ്റ്റാമ്പ്– വ്യക്തിഗത സേവനമായ ഇതിലൂടെ കോർപ്പറേറ്റ്മറ്റ് ഇതര സ്ഥാപനങ്ങൾ എന്നിവയ്ക്ക് ഇഷ്ടാനുസൃതമുള്ള സ്റ്റാമ്പ് ഷീറ്റുകളുടെ ലഭ്യത ഉറപ്പ് വരുത്തുന്നു.

10 പുതിയ സ്റ്റാമ്പുകളും പ്രത്യേക കവറുകളും പ്രസിദ്ധീകരിച്ചു.
11 ഏതു വ്യക്തിക്കും വ്യക്തിഗത സ്റ്റാമ്പുകൾ ലഭ്യമാക്കാൻ "മൈസ്റ്റാമ്പ്" സൗകര്യം നടപ്പിലാക്കി
12 മഹാത്മാഗാന്ധി തൊഴിലുറപ്പ് പദ്ധതിയുടെ വേതനം വിതരണം ചെയ്യുന്നതിനായി പബ്ലിക് ഫണ്ട് മോണിറ്ററിംഗ് സിസ്റ്റം (പി.എഫ്.എം.എസ്) അല്ലെങ്കിൽ (എൻ.ഇ.എഫ്.എം.എസ്) സൗകര്യം നിലവിൽ വന്നു.പി.എഫ്.എം.എസ് സംവിധാനത്തിലൂടെ ജനുവരി 1, 2017 മുതൽ ആഗസ്റ്റ് 31, 2018 വരെ 26 കോടി രൂപ വിതരണം ചെയ്തു.
13 താഴെ പറയുന്ന മറ്റ് നടപടികൾ ആരംഭിച്ചു:
   i. കോർപ്പറേറ്റ് ഇ – പോസ്റ്റിനായി കേരള സംസ്ഥാന സർക്കാരുമായി ടൈഅപ്പ്.
   ii. കേരള പ്രവേശന പരീക്ഷാകമ്മീഷണറുമായി ടൈഅപ്പ്.
   iii. എൽ .ബി.എസ് സെന്റർ ഫോർ സയൻസ് ആന്റ് ടെക്നോളജി ഡയറക്ടുമായി ടൈഅപ്പ്.
   iv. കേരള ജല അതോറിറ്റിയുമായി ഇ – പേയ്മെന്റ്സംവിധാനത്തിലൂടെ ജല ഉപഭോഗ ബില്ലുകൾ സ്വീകരിക്കൽ.
   v. അഥർവ അസ്സോസിയേറ്റുമായി ചേർന്ന് പ്രീ പെയ്ഡ് മൊബൈൽ റീചാർജ് സൗകര്യം.
   vi. ബുക്കിംഗ്, ഡ്രൈവിംഗ് ലൈസൻസ്, രജിസ്ട്രേഷൻ സർട്ടിഫിക്കറ്റ് എന്നിവയുടെ വിതരണത്തിന് റീജിയണൽ ട്രാൻസ്പോർട്ട് ഓഫീസുകളുമായി കൈകോർക്കൽ.
   vii. കേരള സ്റ്റേറ്റ് കൗൺസിൽ ഫോർ ഓപ്പൺ ആൻഡ് ലൈഫ്ലോങ് എഡ്യൂക്കേഷനുമായി ചേർന്നുള്ള സംരംഭം.
   viii. കേരള സാങ്കേതിക പരീക്ഷാ കമ്മീഷണറുമായുള്ള ഇടപാട്.
   ix. ഏഷ്യാനെറ്റ് സാറ്റലൈറ്റ് കമ്മ്യൂണിക്കേഷൻസ് ലിമിറ്റഡുമായുള്ള ഇടപാട്.
   x. പാസഞ്ചർ റിസർവേഷൻ സമ്പ്രദായത്തിലൂടെ (പി.ആർ.എസ്) റെയിൽവെ ടിക്കറ്റ് ബുക്കിംഗ്.

അവലംബം: ചീഫ് പോസ്റ്റ്മാസ്റ്റർ ജനറൽ, കേരള സർക്കിൾ, തിരുവനന്തപുരം

**ബോക്സ് 9.7** കേരളത്തിലെ ടെലികോം മേഖല 31.03.2017 വരെ

| | |
|---|---|
| • ടെലിഫോൺ എക്സ്ചേഞ്ചുകളുടെ എണ്ണം | : 1290 |
| • സജ്ജീകരണ ശേഷി | : 3311661 |
| • പ്രവർത്തനക്ഷമമായ കണക്ഷനുകൾ | : 1867057 |
| • ച: കി. മീറ്റർ കണക്കിൽ ശരാശരി ടെലിഫോൺ | : 47 |
| • ടെലിഫോൺ സാന്ദ്രത | : 1000 ന് 56 |

അവലംബം:ചീഫ് ജനറൽ മാനേജരുടെ കാര്യാലയം, ബിഎസ്എൻഎൽ, കേരള സർക്കിൾ

മേഖലയിൽ കേരളം, കേന്ദ്രഭരണ പ്രദേശങ്ങളായ ലക്ഷദ്വീപ്, പുതുശ്ശേരി (മാഹി) എന്നിവ ഉൾപ്പെടുന്നു. സർക്കിളിനു കീഴിൽ പ്രധാനപ്പെട്ട 11 എസ്.എസ്. എകളും, ലക്ഷദ്വീപ് എസ്.എസ്.എയും ഉൾപ്പെടുന്നു. കേരളത്തിലെ ടെലികോം മേഖലയുടെ സ്ഥിതിവിവരം ബോക്സ് 9.11 ൽ കൊടുത്തിരിക്കുന്നു. കൂടുതൽ വിവരങ്ങൾഅനുബന്ധം 9.42 ൽ ചേർത്തിരിക്കുന്നു.

## വാർത്താവിനിമയ പശ്ചാത്തലം

സംസ്ഥാനത്തെ ഇ–ഗവേണൻസിന്റെ പ്രധാന പശ്ചാത്തലം കേരളാ സ്റ്റേറ്റ് വൈഡ് ഏരിയ നെറ്റ് വർക്ക് (കെ.എസ്.ഡബ്ല്യൂ.എ.എൻ), സെക്രട്ടറിയേറ്റ് ഏരിയ നെറ്റ് വർക്ക്, സ്റ്റേറ്റ് ഡാറ്റാ സെന്റർ, സ്റ്റേറ്റ് സര്വ്വീസസ് ഡെലിവറി ഗേറ്റ്വേ, പബ്ലിക്ക് വൈഫൈ പ്രോജക്ട് എന്നിവയാണ്. സംസ്ഥാനത്തെ, തിരുവനന്തപുരം, കൊച്ചി, കോഴിക്കോട് ജില്ലകളെ ബന്ധിപ്പിക്കുന്നതും, 14 ജില്ലകളിൽ വ്യാപിച്ചിരിക്കുന്നതും, 152 ബ്ലോക്ക് പഞ്ചായത്തുകളെ തമ്മിൽ കോർത്തിണക്കുന്നതുമായ കെസ്വാൻ (കെ.എസ്. ഡബ്ല്യൂ.എ.എൻ) പദ്ധതി സംസ്ഥാന ഇൻഫർമേഷൻ ഇൻഫ്രാസ്ട്രക്ച്ചറിന്റെ (എസ്.ഐ.ഐ) നട്ടെല്ലാണ്. ഈ നെറ്റ്വർക്ക് സംവിധാനത്തിലൂടെ 3500ൽപ്പരം ഓഫിസുകളെ വയർലെസ്സ് സംവിധാനത്തിലൂടെയും വാടകയ്ക്ക് എടുത്ത മറ്റ് ലൈനുകൾ വഴിയും ലോക്കൽ ഏരിയ നെറ്റ് വർക്കിലൂടെ ബന്ധിപ്പിച്ചിട്ടുണ്ട്. ഒരു സുരക്ഷിത ടെലികമ്മ്യൂണിക്കേഷൻ ശൃംഖലവഴി സംസ്ഥാനഗവണ്മെന്റുകളെ തമ്മിലുംഗവൺമെന്റും പൊതുജനങ്ങളും തമ്മിലുമുള്ള ബന്ധം നിലനിർത്തുന്നതിന് സ്റ്റേറ്റ് ഡാറ്റാ സെന്ററിൻറെയും, കെസ്വാൻറെയും ഏകോപനം സാദ്ധ്യമാകുന്നു.

## 2017–ലെ പുതിയ സംരംഭം

സംസ്ഥാനത്ത് സാമ്പത്തികമായി പിന്നാക്കം നിൽക്കുന്നവർ, വിദ്യാഭ്യാസ സ്ഥാപനങ്ങൾ, ഗ്രാമ പ്രദേശങ്ങൾ എന്നീ മേഖലകളെ ഗവൺമെന്റുമായി ബന്ധിപ്പിക്കുന്നതിന് സംസ്ഥാന സർക്കാരിന്റെ വാർത്താവിനിമയ പശ്ചാത്തല മേഖലയായ കേരള ഫൈബർ ഒപ്റ്റിക് നെറ്റ്വർക്ക് (കെ–ഫോൺ)

സംവിധാനം ഗവൺമെന്റ് പ്രഖ്യാപിച്ചിട്ടുണ്ട്. കേരള സംസ്ഥാന വിദ്യുച്ഛക്തി ബോർഡിന് സമാന്തരമായി എല്ലാ പൗരന്മാർക്കും ലഭ്യമാകുന്നരീതിയിൽ ഒരു അടിസ്ഥാന ഇന്റർനെറ്റ് സൗകര്യം ഈ സർക്കാർസംവിധാനത്തിലൂടെ ലഭ്യമാക്കുന്നു. 1028.20 കോടി രൂപയുടെ ഭരണാനുമതി ഈ പദ്ധതിക്ക് ലഭ്യമാക്കിയിട്ടുണ്ട്. ഇതിന്റെ വിശദമായ പ്രോജക്ട് റിപ്പോർട്ടിന് കിഫ്ബി 823.00 കോടി രൂപയുടെ അംഗീകാരം നൽകിയിട്ടുണ്ട്.

# കുടിവെള്ളം

സുരക്ഷിതമായ കുടിവെള്ള ലഭ്യത എന്നത് ഒരു അടിസ്ഥാന ആവശ്യവും മനുഷ്യാവകാശവുമാണ്. ലോകമാനമുള്ള പോഷകാഹാരക്കുറവും ശിശുരോഗങ്ങളുടെ ഒരു വലിയ പങ്കും കുടിവെള്ളത്തിന്റേയും ശുചീകരണത്തിന്റെയും അപര്യാപ്തത, മലിനമായ ചുറ്റുപാട് എന്നീ മുഖ്യ കാരണങ്ങളാലാണ് സംഭവിക്കുന്നത്. കുടിവെള്ള ലഭ്യത, ശുചീകരണപ്രക്രിയ, ശുചിത്വം എന്നിവയാണ് ആരോഗ്യകരമായ ജീവിതത്തിനു വേണ്ടിയുള്ള അടിസ്ഥാന ഘടകങ്ങൾ. സ്ഥായിയായ വികസനത്തിനു വേണ്ടിയുള്ള മുൻഉപാധികളും ഇവ തന്നെയാണ്. യൂണിസെഫ് റിപ്പോർട്ടു പ്രകാരം 2000 മുതൽ തന്നെ വീടുകളിൽ പൈപ്പുവെള്ളമായും സുരക്ഷിതമായ കിണർ വെള്ളമായും അടിസ്ഥാന കുടിവെള്ള ലഭ്യത 140 കോടി ജനങ്ങൾ നേടിയിട്ടുണ്ട്. 2015–ൽ 844 കോടി ആളുകൾക്ക് അടിസ്ഥാന കുടിവെള്ള വിതരണ സേവനങ്ങളുടെ കുറവുണ്ടായിരുന്നു. അവരിൽ ഏകദേശം 15.9 കോടി ആളുകൾ നദികൾ, തടാകങ്ങൾ, മറ്റ് ഉപരിതല ജലസ്രോതസുകൾ എന്നിവയിൽ നിന്നും നേരിട്ട് കുടിവെള്ളം ശേഖരിച്ചു. ഈ വിവരങ്ങൾ ഏറ്റവും പാവപ്പെട്ടവർക്കും, ഗ്രാമപ്രദേശങ്ങളിൽ താമസിക്കുന്നവർക്കും ഏറ്റവും കുറഞ്ഞ കുടിവെള്ള ലഭ്യതയേയുള്ളൂ എന്ന അസമാനത വെളിപ്പെടുത്തുന്നു.

നീതി (നാഷണൽ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ട്രാൻസ്ഫോമിംഗ് ഇന്ത്യ) ആയോഗ് വളർന്നു വരുന്ന ഈ കുടിവെള്ള പ്രതിസന്ധിയിൽ ഇന്ത്യൻ സംസ്ഥാനങ്ങളിൽ കുടിവെള്ളം കാര്യക്ഷമമായി കൈകാര്യം ചെയ്യാൻ കഴിയുന്നതിനായി കോമ്പോസിറ്റ് വാട്ടർ മാനേജ്മെൻറ് ഇൻഡക്സ് (സി.ഡബ്ല്യു.എം.ഐ.) വികസിപ്പിച്ചെടുത്തു. ഈ സൂചകങ്ങളും അതിനോടനുബന്ധിച്ച റിപ്പോർട്ടും പ്രതീക്ഷിക്കുന്നത്. 1. പ്രധാനപ്പെട്ട ജലസൂചകങ്ങളിൽ സംസ്ഥാനതല പ്രവർത്തനത്തിനു വേണ്ടിയുള്ള അളവുകോലും വ്യക്തമായ ഒരു അടിസ്ഥാന രേഖയും സ്ഥാപിക്കുക. 2. ജലവിഷയങ്ങളിൽ നന്നായി പ്രവർത്തിക്കുന്നവരേയും കുറഞ്ഞരീതിയിൽ പ്രവർത്തിക്കുന്നവരേയും തിരിച്ചറിയുന്നതുൾപ്പെടെ എങ്ങനെ സംസ്ഥാനങ്ങൾ കുടിവെള്ള പ്രശ്നങ്ങളിൽ കാലാനുസൃതമായി പുരോഗതിയിലേക്കെത്തി എന്ന് വിവരിക്കുകയും വെളിപ്പെടുത്തുകയും ചെയ്യുക. അതിലൂടെ സംസ്ഥാനങ്ങൾ തമ്മിൽ ഇക്കാര്യത്തിൽ സൃഷ്ടിപരമായ മത്സരത്തിന്റെ ഒരു സംസ്കാരം ബോധ്യപ്പെടുത്തുക. 3.സംസ്ഥാനങ്ങളുടെ ഭാഗത്തുനിന്നും ആഴത്തിലുള്ള ഇടപെടലിനും മൂലധനത്തിനും വേണ്ടിയുള്ള മേഖലകൾ കണ്ടെത്തുക. അത്യന്തികമായി, ഇന്ത്യയിലെ എല്ലാ ജലസ്രോതസ്സുകൾക്കുമായി ഒരു സമ്മിശ്ര, ദേശീയതല ഡാറ്റാ മാനേജ്മെന്റ് പ്ലാറ്റ്ഫോം ആയി ഈ സൂചകത്തെ വികസിപ്പിക്കാനാണ് നീതി ആയോഗ് ആസൂത്രണം ചെയ്യുന്നത്.

നീതി ആയോഗിന്റെ വാട്ടർ മാനേജ്മെന്റെ ഇൻഡക്സ് റിപ്പോർട്ട് പ്രകാരം സമീപകാലത്തായി 60 കോടി ഇന്ത്യക്കാർ കൂടുതലായി കുടിവെള്ളക്ഷാമം അഭിമുഖീകരിക്കുകയും ഏകദേശം രണ്ട് ലക്ഷം ആളുകൾ വർഷം തോറും മതിയായ ശുദ്ധജലലഭ്യതയില്ലാതെ മരിക്കുകയും ചെയ്യുന്നു. ഈ പ്രതിസന്ധി രൂക്ഷമായിക്കൊണ്ടിരിക്കുകയാണ്. 2030 ഓടുകൂടി രാജ്യത്തിന്റെ കുടിവെള്ളത്തിന്റെ ആവശ്യം ലഭ്യമായ വിതരണത്തേക്കാൾ ഇരട്ടിയായി ഉയരും. ഇത് ലക്ഷോപലക്ഷം ജനങ്ങളെ കഠിനമായ ജലദൗർലഭ്യതയിലേക്ക് തള്ളിവിടുകയും രാജ്യത്തിന്റെ ജി.ഡി.പി.യിൽ 6 ശതമാനം സ്വഭാവിക കുറവ് സംഭവിക്കുകയും ചെയ്യും. ജലവിഭവ വികസനത്തിനുവേണ്ടിയുള്ള ദേശീയ കമ്മീഷൻ റിപ്പോർട്ട് പ്രകാരം 2050 ലെ ജലത്തിനായുള്ള ആവശ്യം, ഇന്നത്തെ ജലലഭ്യതയായ 695 ബി.സി. എം–ൽ നിന്നും ഏകദേശം 1180 ബി.സി.എം. ആയി ഉയർന്ന് ഉപയോഗപ്രതിഭാസമായി മാറും. രാജ്യത്തെ ആകെ ജലലഭ്യത അപ്പോഴും ഉയർന്നു വരുന്ന ആവശ്യങ്ങളേക്കാൾ 1137 ബി.സി.എം. ആയി കുറവാണ്. അങ്ങനെ നമ്മുടെ ജലസ്രോതസ്സുകളേയും അവയുടെ ഉപയോഗവും ആഴത്തിൽ മനസ്സിലാക്കുന്നതിനും ശരിയായ ഇടപെടലുകളിലൂടെ നമ്മുടെ ജലഉപയോഗം കാര്യക്ഷമവും സ്ഥായിയായതും ആക്കുന്നത് ഒരു അത്യാവശ്യമായിരിക്കുന്നു.

വാട്ടർ ഇൻഡക്സിലെ സൂചകങ്ങളെ 9 വിശാല വിഷയങ്ങളാക്കി തരംതിരിച്ചിട്ടുണ്ട്. 1. ഉറവകളെ ഉപയോഗയോഗ്യമാക്കുകയും ജലാശയങ്ങളെ നവീകരിക്കുകയും ചെയ്യുക. 2. ഭൂഗർഭ ജലഉറവകളെ ഉപയോഗയോഗ്യമാക്കുക. 3. വലുതും മധ്യമവുമായ ജലസേചന പദ്ധതികൾ–വിതരണ മാനേജ്മെന്റ്.
4. വാട്ടർ ഷെഡ് വികസനം–വിതരണ മാനേജ്മെന്റ്
5. പങ്കാളിത്ത ജലസേചന രീതികൾ– ആവശ്യഭാഗ മാനേജ്മെന്റ് 6. സസ്റ്റെയ്നബിൾ ഓൺ ഫാം ജലഉപയോഗ രീതികൾ–ആവശ്യഭാഗ മാനേജ്മെന്റ്
7. ഗ്രാമീണ കുടിവെള്ളം 8. നഗരജല വിതരണവും പൊതുശുചിത്വവും 9. നയരൂപീകരണവും ഭരണവും

വാട്ടർ മാനേജ്മെന്റ് ഇൻഡക്സ് റിപ്പോർട്ട് പ്രകാരം ഗുജറാത്ത് ഹിമാലയൻ സംസ്ഥാനങ്ങളിൽ ഏറ്റവും ഉയർന്ന നിലയിലാണ്. തുടർന്ന് മധ്യപ്രദേശ്

രണ്ടാം സ്ഥാനത്തും ആന്ധ്രാപ്രദേശ് മൂന്നാം സ്ഥാനത്തും കർണാടക നാലാം സ്ഥാനത്തും മഹാരാഷ്ട്ര അഞ്ചാം സ്ഥാനത്തുമാണ്. കേരളത്തിന് 12–ാംസ്ഥാനമാണ്. വടക്കുകിഴക്കൻ ഹിമാലയൻ സംസ്ഥാനങ്ങളിൽ ത്രിപുരയാണ് മാനേജ്മെന്റ് ഇൻഡക്സിൽ ഏറ്റവും ഉയർന്ന സ്ഥാനത്ത്. തുടർന്ന് ഹിമാചൽ പ്രദേശ്, സിക്കിം, ആസ്സാം എന്നിവ യഥാക്രമം സ്ഥാനങ്ങളിലാണ്. വടക്കുകിഴക്കൻ ഹിമാലയൻ സംസ്ഥാനങ്ങളിൽ ഇൻഡക്സിൽ ഏറ്റവും താഴ്ന്ന റാങ്ക് മേഘാലയക്കാണ്. ജലസ്രോതസ്സുകളുടെ കാര്യക്ഷമമായ കൈകാര്യം ചെയ്യലിൽ സംസ്ഥാനങ്ങളുടേയും കേന്ദ്രഭരണ പ്രദേശങ്ങളുടേയും പ്രവർത്തനങ്ങൾ വിലയിരുത്താനും മെച്ചപ്പെടുത്താനുമുള്ളൊരു പ്രധാന ഉപകരണമാണ് കോംപോസിറ്റ് വാട്ടർ മാനേജ്മെൻറ് ഇൻഡക്സ്. ജലവിഭവം, കുടിവെള്ളവും, പൊതുശുചിത്വവും എന്നീ മന്ത്രാലയങ്ങളുടേയും എല്ലാ സംസ്ഥാന, കേന്ദ്രഭരണ പ്രദേശങ്ങളുടേയും പങ്കാളിത്തത്തോടെ ഈ രീതിയിൽ ആദ്യമായാണ് ജലവിവരശേഖരണ പ്രവർത്തനം നടത്തിയത്.

വ്യവസ്ഥാപിതങ്ങളായ സാമൂഹ്യനിയമങ്ങളും ഉയർന്ന പൊതുശുചിത്വത്തിനും ശുചീകരണത്തിനും വേണ്ടിയുള്ള ആവശ്യകതയും കാരണം കേരളത്തിന്റെ ജലത്തിന്റെ ആവശ്യം ദേശീയ ശരാശരിയേക്കാൾ മുന്നിട്ടുതന്നെ നിൽക്കുന്നു. 2011 സെൻസസ് പ്രകാരം ഭൂരിപക്ഷം ആൾക്കാരും(62ശതമാനം) കിണറുകളെയാണ് പ്രധാന കുടിവെള്ള സ്രോതസ്സായി ഉപയോഗിക്കുന്നത്. 78 ശതമാനം കുടുംബങ്ങൾക്ക് ചുറ്റുവട്ടത്തിൽ തന്നെ ജലസ്രോതസ്സുകളുള്ളപ്പോൾ 14 ശതമാനം കുടുംബങ്ങൾ വീടിനു സമീപത്തുള്ള ജലസ്രോതസ്സുകളാണ് ഉപയോഗിക്കുന്നത്. 2011 സെൻസസ് പ്രകാരം സംസ്ഥാന മാലിന്യ നിവാരണ വ്യാപ്തി കാണിക്കുന്നത് 67 ശതമാനം കുടുംബങ്ങൾക്ക് വെള്ളം സീൽ ചെയ്ത ടോയ് ലറ്റുകളുണ്ടെന്നും 95 ശതമാനത്തിന് ചുറ്റുവട്ടത്തിൽ തന്നെ ടൊയ് ലറ്റ് സൗകര്യമുണ്ടെന്നുമാണ്. കേരളത്തിന് 41 പടിഞ്ഞാറൊട്ടൊഴുകുന്ന നദികളും 3 കിഴക്കോട്ടൊഴുകുന്ന നദികളും ധാരാളം തടാകങ്ങളും കായലുകളും തോടുകളുമുണ്ട്. പക്ഷേ സംസ്ഥാനത്തെ പല ജില്ലകളിലും ജല ദൗര്ലഭ്യം അഭിമുഖീകരിക്കുന്നുണ്ട്. കേരള വാട്ടർ അതോറിറ്റി (കെ.ഡബ്ല്യൂ.എ.) യും കേരള റൂറൽ വാട്ടർ ആൻറ് സാനിറ്റേഷൻ ഏജൻസി (കെ.ആർ.ഡബ്യൂ.എസ്.എ.) യും ആണ് കുടിവെള്ള മേഖലയിലെ പ്രമുഖ നടത്തിപ്പ് ഏജൻസികൾ. തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളും ഇതിൽ ഒരു പ്രധാന പങ്ക് വഹിക്കുന്നുണ്ട്.

## കേരള വാട്ടർ അതോറിറ്റി

കേരള വാട്ടർ അതോറിറ്റിക്ക് 3 പ്രാദേശിക ഓഫീസുകളും 15 സർക്കിളുകളും 51 ഡിവിഷനുകളും 136 സബ് ഡിവിഷനുകളും 293 സെക്ഷനുകളും കേരളത്തിലുടനീളമുണ്ട്. ഓപ്പറേഷൻ ആന്റ് മെയ്ന്റനൻസ് പദ്ധതികൾ, പദ്ധതി ആസൂത്രണവും വികസനവും, ഗുണനിലവാര നിയന്ത്രണവും കൺസൽട്ടൻസിയും ആണ് കേരള വാട്ടർ അതോറിറ്റിയുടെ പ്രമുഖ ഫംഗ്ഷണൽ യൂണിറ്റുകൾ. കേരളാ വാട്ടർ അതോറിറ്റിക്ക് വിപുലീകരിച്ച ജലഗുണനിലവാര നിയന്ത്രണഘടന-കൊച്ചിയിലെ ഒരു സംസ്ഥാന റഫറൽ ഇൻസ്റ്റിറ്റ്യൂട്ടും 14 ജില്ലാ ലാബുകളും 33 സബ് ഡിവിഷണൽ ലാബുകളും കൂടെയുണ്ട്.

## ജലവിതരണ കവറേജ്

2018 മാർച്ച് 31 പ്രകാരം 1044 ജല വിതരണ പദ്ധതികൾ, ആകെ ഇൻസ്റ്റാൾഡ് കപ്പാസിറ്റി 2744.234 എം.എൽ.ഡി (മില്ല്യൻ ലിറ്റേഴ്സ് പെർ ഡേ) പ്രവർത്തനക്ഷമമായി ഉണ്ട്. അതിന്റെ അർത്ഥം പൈപ്പ് വെള്ളത്തിന്റെ ശരാശരി പ്രതിശീർഷ ലഭ്യത ദിവസേന 81.61 ലിറ്റർ ആണ്. എന്നിരുന്നാലും എല്ലാ ജില്ലകളിലേയും വിവിധ ജനവാസ മേഖലകളിൽ എൽ.പി.സി.ഡി. (ലിറ്റേഴ്സ് പെർകാപ്പിറ്റാ പെർഡേ) വ്യത്യാസപ്പെട്ടിരിക്കും. പക്ഷേ വരുമാന രഹിതജലം (ജലചോർച്ച) യുടെ ഉയർന്ന ശതമാനം കണക്കാക്കിയ ശേഷം വ്യാവസായികവും വീട്ടുകളിലല്ലാത്തതുമായ ജലാവശ്യ പ്രതിശീർഷ ലഭ്യത തീരെ കുറവാണ്. പദ്ധതികൾ കൂടുതലും നഗര പ്രദേശങ്ങളിലാണ്.

2017–18 സാമ്പത്തിക വർഷത്തിൽ ഏകദേശം 14 ലക്ഷം കൂടുതൽ പേർക്ക് സുരക്ഷിത കുടിവെള്ളത്തിന്റെ ഗുണം ലഭിക്കുന്നതിനും വ്യാപ്തി കൂട്ടുന്നതിനുമായി 16 പദ്ധതികൾ കമ്മീഷൻ ചെയ്തു. ഹൗസ് സർവ്വീസ് കണക്ഷനുകൾ (എച്ച്.എസ്.സി.) തെരുവു പൈപ്പുകൾ എന്നിവയിലൂടെ കേരളാ വാട്ടർ അതോറിറ്റി ജലവിതരണം നടത്തുന്നുണ്ട്. ഗാർഹിക, ഗാർഹികേതര, വ്യാവസായിക, തെരുവുപൈപ്പ് കണക്ഷനുകളുടെ ആകെ എണ്ണം യഥാക്രമം 21,31,539, 1,46,477, 1689, 2,04,551 എന്നിങ്ങനെയാണ്. 2018 മാർച്ച് 31 പ്രകാരം തെരുവുടാപ്പ് കണക്ഷനുകളിൽ 1,54,762 എണ്ണം പഞ്ചായത്തുകളിലും 18,926 എണ്ണം കോർപ്പറേഷനുകളിലും 30,863 എണ്ണം മുൻസിപ്പാലിറ്റികളിലുമാണ് (അനുബന്ധം 9.45). 2017–18 കാലയളവിൽ കെ.ഡബ്ല്യൂ.എ. 1,68,526 പുതിയ ഹൗസ് സർവ്വീസ് കണക്ഷനുകൾ നൽകുകയും 9546 തെരുവു ടാപ്പുകൾ നിർത്തലാക്കുകയും ചെയ്തു. മുകളിൽ കാണിച്ച കണക്കുകൾ കാണിക്കുന്നത് കഴിഞ്ഞവർഷത്തേക്കാൾ ഗാർഹിക കണക്ഷനുകളിലൊരു ഉയരുന്ന പ്രവണതയും തെരുവുടാപ്പ് കണക്ഷനുകളിലൊരു താഴ്ന്ന പ്രവണതയുമാണ്. ലഭ്യമായ വിവരങ്ങൾ വച്ച് കേരളത്തിലെ ജനസംഖ്യയുടെ 55.82 ശതമാനം (ഗ്രാമീണ ജനസംഖ്യയുടെ 51.12 ശതമാനവും നഗരജനസംഖ്യയുടെ 61.76 ശതമാനവും) പൈപ്പ് ജല വിതരണ പരിധിയിലാണ്.

2018 മാർച്ച് 31 പ്രകാരമുള്ള ജലവിതരണ പദ്ധതികളുടെ പരിധിയിൽ വരുന്ന ജില്ലാതല ജനസംഖ്യ കാണിക്കുന്നത് കേരളത്തിലെ 14 ജില്ലകളിൽ ഏറ്റവും കൂടുതൽ വ്യാപ്തി എറണാകുളം (83.60 ശതമാനം) ജില്ലയിലും തുടർന്ന് തിരുവനന്തപുരം ജില്ല 73ശതമാനവുമാണ്. കാസർഗോഡ് ജില്ല (16.52ശതമാനം) യിലാണ് ഏറ്റവും കുറവ്. ജനസംഖ്യയുടെ ആകെ ജലവിതരണ വ്യാപ്തി 56.29ശതമാനം. കൂടുതൽ വിവരങ്ങൾ അനുബന്ധം 9.43 ൽ നൽകിയിട്ടുണ്ട്. ജില്ലാതല വിശകലനം തൃശ്ശൂരിലാണ് ഏറ്റവും കൂടുതൽ ജലവിതരണ പദ്ധതികളെന്നാണ് (122) കാണിക്കുന്നത്. കഴിഞ്ഞ വർഷത്തേപ്പോലെ തന്നെ വയനാട്(26) ആണ് ഏറ്റവും കുറവ് ജലവിതരണ വ്യാപ്തിയുള്ള ജില്ല എന്നാണ് ജലവിതരണ പദ്ധതികളുടെ ജില്ലാതല ഇനം തിരിച്ചുള്ള വിവരങ്ങൾ കാണിക്കുന്നത് (അനുബന്ധം 9.44). തദ്ദേശസ്വയംഭരണ സ്ഥാപനങ്ങളിലേക്ക് മാറ്റിയ വാട്ടർ അതോറിറ്റിയുടെ ജലവിതരണ പദ്ധതികളുടെ 2018 മാർച്ച് 31 ന്റെ അടിസ്ഥാനത്തിലുള്ള എണ്ണം 493 ആണ്. തദ്ദേശ സ്ഥാപനങ്ങളിലേക്ക് മാറ്റിയ ജലവിതരണ പദ്ധതികളുടെ ജില്ലാതല വിവരങ്ങൾ അനുബന്ധം 9.48–ൽ നൽകിയിട്ടുണ്ട്. ജില്ലാതല ജല ലഭ്യതാ വിവരങ്ങൾ പ്രകാരം പത്തനംതിട്ട ജില്ലയിലാണ് ഏറ്റവും കൂടുതൽ ജലലഭ്യത(150 എൽ.പി.സി.ഡി.) ഏറ്റവും കുറവ് ഇടുക്കിയിൽ (35 എൽ.പി.സി.ഡി.ഗ്രാമീണം) അനുബന്ധം–9.49

### വാസസ്ഥല കവറേജ്

ഏപ്രിൽ 2016–ലെ ഐ.എം.ഐ.എസ് വിവരങ്ങൾ പ്രകാരം 11,883 ഗ്രാമീണ വാസസ്ഥലങ്ങളിൽ 8,088 എണ്ണം ഭാഗികമായി കവർ ചെയ്തിട്ടുള്ളതും 439 എണ്ണം ഗുണനിലവാരത്തെ ബാധിച്ചിട്ടുള്ള വാസസ്ഥലങ്ങളാണ്. പദ്ധതികൾ കമ്മിഷൻ ചെയ്യുന്നതിലൂടെ 2017–18–ൽ 192 വാസസ്ഥലങ്ങൾ പൈപ്പുവെള്ള വിതരണത്തിലൂടെ കവർ ചെയ്തു. ഇക്കാലയളവിൽ ഗുണനിലവാരം ബാധിക്കപ്പെട്ട വാസസ്ഥലങ്ങളുടെ ആകെ എണ്ണം വലിയ തോതിൽ കുറഞ്ഞിട്ടുണ്ട്. ഇപ്പോൾ കേരളത്തിൽ ആഴ്സെനിക് ബാധിക്കപ്പെട്ട വാസസ്ഥലങ്ങൾ ഇല്ല.

### വരുമാനം

കേരളാ വാട്ടർ അതോറിറ്റിയുടെ കൂടുതൽ വരുമാനവും ജല വില്പനയിലൂടെയാണ് നടക്കുന്നത്. കേരളമാണ് രാജ്യത്തെ 100 ശതമാനവും മീറ്ററുകൾ പിടിപ്പിച്ച ജല കണക്ഷനുകളുള്ള ഏക സംസ്ഥാനം. 2016 ഒക്ടോബർ 1 പ്രകാരമുള്ള നിലവിലുള്ള ജലനിരക്കുകളുടെ വിവരങ്ങൾ അനുബന്ധം 9.46–ൽ നൽകിയിട്ടുണ്ട്. 2017–18 കാലയളവിൽ ശേഖരിച്ച ആകെ വരുമാനം 591.43 കോടിയാണ്. ഇത് 2016–17–ലേതിനേക്കാൾ 15 ശതമാനം കൂടുതലാണ്. കഴിഞ്ഞ അഞ്ചുവർഷങ്ങളിലെ വരുമാന ശേഖരണത്തിന്റെ വിവരങ്ങൾ അനുബന്ധം 9.47–ൽ നൽകിയിട്ടുണ്ട്.

### ദേശീയ ഗ്രാമീണ കുടിവെള്ള പദ്ധതി (എൻ.ആർ.ഡി.ഡബ്ല്യു.പി.)

2017–18 കാലയളവിൽ ഏകദേശം 13 ലക്ഷം ജനങ്ങൾക്ക് ഗുണപ്രദമാകുംവിധം വിവിധ ജില്ലകളിൽ 53 പദ്ധതികൾ (പൂർണ്ണമായോ/ഭാഗീകമായോ) പൂർത്തിയാക്കി. 30.9.2018 പ്രകാരം ഊർജ്ജിത ഗ്രാമീണ ജലവിതരണ പദ്ധതികൾ (എ.ആർ.ഡബ്ല്യു. എസ്.) ക്കുകീഴിൽ 133 തുടർ പദ്ധതികളുണ്ട്. മഴവെള്ളം മേൽക്കൂരയിലെ ടാങ്കിൽ ശേഖരിക്കുകയും സൂക്ഷിക്കുകയും ചെയ്യുകയും അവിടെനിന്ന് ജലം ഉപഭോക്താക്കൾ എടുക്കുകയുമാണ് വർഷ പദ്ധതിയിൽ. തിരുവനന്തപുരം, ആലപ്പുഴ, കോട്ടയം, എറണാകുളം ജില്ലകളിൽ 2002 മുതൽ ഈ പദ്ധതിയുടെ 5748 യൂണിറ്റുകൾ കേരളാ വാട്ടർ അതോറിറ്റി പൂർത്തിയാക്കി. ഈ പദ്ധതിയുടെ കീഴിൽ 1944 സ്കൂളുകളിലും കേരള വാട്ടർ അതോറിറ്റി ജലവിതരണം നൽകി.

കേരളത്തിലെ 95 ഫ്ലൂറൈഡ് ബാധിത ജനവാസമേഖലകളിൽ ഇടക്കാല ജലവിതരണം നൽകുന്നതിനായി ഒറ്റത്തവണ അധിക കേന്ദ്ര സഹായ(ഒ.റ്റി.പി.) മായി 19.73 കോടി നീതി ആയോഗ് സംസ്ഥാനത്തിന് അനുവദിച്ചു. ഫ്ലൂറൈഡ്/ ആഴ്സെനിക് ബാധിത ആവാസ മേഖലകളിൽ കമ്മ്യൂണിറ്റി വാട്ടർ പ്യൂരിഫിക്കേഷൻ പ്ലാന്റുകൾ (സി.ഡബ്ല്യൂ.പി.പി.) സ്ഥാപിക്കുന്നതിലൂടെ 8 മുതൽ 10 എൽ.പി.സി.ഡി. സുരക്ഷിത കുടിവെള്ളം ഇടക്കാലാശ്വസമായി ഉറപ്പുവരുത്തുന്നതിനാണ് വിഭാവനം ചെയ്യുന്നത്.ശുദ്ധീകരിച്ച ഉറവകളിൽ നിന്നും പൈപ്പ് ലൈൻ നീട്ടി നൽകുന്നതുവഴി 63 ഫ്ലൂറൈഡ് ബാധിത ആവാസസ്ഥലങ്ങളിൽ സ്ഥിരമായി കേരള വാട്ടർ അതോറിറ്റി ശുദ്ധജലം നൽകുന്നുണ്ട്. 2018 സെപ്റ്റംബർ 30–ലെ നിലവിലുള്ള സ്ഥിതി അനുസരിച്ച് 32 ഫ്ല്യൂറൈഡ് ബാധിത വാസസ്ഥലങ്ങൾ ജലവിതരണ പരിധിയിലെത്താൻ അവശേഷിക്കുന്നു.

### നബാർഡ് സഹായത്തോടെയുള്ള റൂറൽ ഇൻഫ്രാ സ്ട്രക്ച്ചർ ഡവലപ്പമെന്റ്ഫണ്ട് (ആർ.ഐ.ഡി.എഫ്.) പദ്ധതികൾ

ആർ.ഐ.ഡി.എഫ്. X–നു കീഴിലുള്ള എല്ലാ പദ്ധതികളും പൂർത്തീകരിച്ചു. ട്രാൻഷി X1V –ലെ 36 എണ്ണത്തിൽ 31 പദ്ധതികളും പൂർത്തിയാക്കി. നാല്യ പദ്ധതികളിൽ പള്ളിച്ചൽ, ബാലരാമപുരം, വിളനൂർക്കൽ പഞ്ചായത്ത്, കുന്നത്തുകാൽ ഗ്രാമീണ ജലവിതരണ പദ്ധതികൾ എന്നിവ തിരുവനന്തപുരത്തും ചെറുതുരുത്തി, നെടുംപുര പദ്ധതികൾ തൃശ്ശൂർ ജില്ലയിലും കറുകുറ്റി മൂക്കാന്നൂർ പദ്ധതികൾ എറണാകുളം ജില്ലയിലും ഭാഗികമായി കമ്മീഷൻ ചെയ്തു. അടുത്ത ജലവിതരണ പദ്ധതികൾ കോഴിക്കോട്ടു ജില്ലയിലെ നാദാപുരം വില്ലേജിൽ പൂർത്തിയാക്കലിന്റെ അവസാന ഘട്ടത്തിലാണ്.

**പട്ടിക 9.31** ഇതുവരെ അനുവദിച്ച ട്രാൻഷികൾക്ക് കീഴിലുള്ള ഗ്രാമീണ ജലവിതരണ പദ്ധതികൾ

| അനുവദിച്ച വർഷം | ട്രാൻഷി | പദ്ധതികളുടെ എണ്ണം | പദ്ധതികളുടെ എണ്ണം പൂർത്തിയാക്കിയത് / നിർത്തലാക്കിയത് | മൊത്തം പദ്ധതി ചിലവ് (കോടി) |
|---|---|---|---|---|
| 2003 | 1X | 8 | 8 | 48.68 |
| 2008 | X1V | 36 | 31 | 670.16 |
| 2010 | XV1 | 1 | 1 | 0.89 |
| 2011 | XV11 | 2 | 0 | 51.57 |
| 2013 | XV111 | 9 | 0 | 206.39 |
| 2014 | X1X | 8 | 0 | 128.54 |
| 2015 | XX | 9 | 0 | 93.39 |
| 2016 | XX11 | 6 | 0 | 57.26 |
| 2017 | XX111 | 3 | 0 | 85.55 |
| *2018 | Xx1V | 3 | 0 | 45.52 |
| ആകെ | | 85 | 40 | 1387.66 |

ഉറവിടം: കേരള വാട്ടർ അതോറിറ്റി * നബാർഡ് അനുവദിച്ചത് (ഭരണാനുമതി സർക്കാരിൽ നിന്നും നേടേണ്ടതുണ്ട്)

ആവശ്യാനുസരണം സ്ഥലം തദ്ദേശസ്വയംഭരണ സ്ഥാപനം കൈമാറാത്തതുമൂലം ട്രാൻഷി XVI – ലേക്കുള്ള കണ്ണൂർ ജില്ലയിലെ മട്ടിണിയിൽ ജലവിതരണ പദ്ധതി ആരംഭിച്ചിട്ടില്ല. ട്രാൻഷി XVIII ഡിസംബറിലും അവസാനിക്കുകയാണ്. ട്രാൻഷി XVII നു കീഴിലുള്ള 2 പദ്ധതികളായ തൃശ്ശൂർ ജില്ലയിലെ കാട്ടൂർ, പടിയൂർ, പൂമംഗലം ഗ്രാമങ്ങളിലേക്കുള്ള ജലവിതരണ പദ്ധതികളും വയനാട് ജില്ലയിലെ മാനന്തവാടി, എടവക, നല്ലൂർനാട് ഗ്രാമങ്ങളിലേക്കുള്ള ജലവിതരണ പദ്ധതികളും അനുവദിക്കുകയും കമ്മീഷൻ ചെയ്യാനുള്ള ജോലികൾ അവസാന ഘട്ടത്തിലുമാണ്. കൂടാതെ, എൻഡോസൾഫാൻ ബാധിത പഞ്ചായത്തുകളിലെ സംയോജിത പാക്കേജിൽ 52 ജലവിതരണ പദ്ധതികൾ കൂട്ടതലും ചെറിയ പദ്ധതികൾ ആരംഭിച്ചു. 10 പദ്ധതികൾ ട്രാൻഷി XVIII–ലും, 8 പദ്ധതികൾ ആർ.ഐ.ഡി.എഫ്–XIX–ലും അനുവദിക്കുകയും അവ നടപ്പിലാക്കുന്നതിന്റെ വിവിധ ഘട്ടങ്ങളിലായി പിരോഗമിക്കുകയുമാണ്. 2015 കാലയളവിൽ ആർ.ഐ.ഡി.എഫ്.–XX നു കീഴിൽ അനുവദിച്ച 9 പദ്ധതികളും നടപ്പിലാക്കുന്നതിന്റെ വിവിധ ഘട്ടങ്ങളിലാണ്. 2016–17–ൽ ട്രാൻഷി XXII–നു കീഴിൽ 6 പദ്ധതികളും, XXIII–നു കീഴിൽ 3 പദ്ധതികളും അനുവദിച്ചത് ഇപ്പോൾ ആരംഭ ഘട്ടങ്ങളിലാണ്.

### ജപ്പാൻ ഇന്റർ നാഷണൽ കോ ഓപ്പറേഷൻ ഏജൻസി (ജെ.ഐ.സി.എ.) സഹായത്തോടെയുള്ള കേരള ജലവിതരണ പദ്ധതി

ജെ.ഐ.സി.എ. സഹായത്തോടെ കേരള ജലവിതരണ പദ്ധതി തിരുവനന്തപുരം, മീനാട്, ചേർത്തല, കോഴിക്കോട്, പട്ടുവം എന്നിവിടങ്ങളിലായി ആകെ ചിലവ് 1787.45 കോടി കണക്കാക്കിയിരിക്കുന്ന 5 ജലവിതരണ പദ്ധതികളാണ് വിഭാവനം ചെയ്തിരിക്കുന്നത്. മീനാടിലേയും കോഴിക്കോടിലേയും ജലവിതരണ ശൃംഖലയുടെ ഭാഗവും തിരുവനന്തപുരത്തെ ജല ശുദ്ധീകരണ പ്ലാൻറിന്റെ പുനഃസ്ഥാപനവും ഒഴിച്ച് എല്ലാ പദ്ധതികളും പൂർത്തിയാക്കുകയും കമ്മീഷൻ ചെയ്യുകയും ചെയ്തു. കോഴിക്കോട്, മീനാട് പദ്ധതികളിൽ വിതരണ സംവിധാനത്തിന്റെ ഭാഗമൊഴിച്ച് എല്ലാ ഘടകങ്ങളും പൂർത്തിയാക്കുകയും ഭാഗികമായി കമ്മീഷൻ ചെയ്യുകയും ചെയ്തു. ജെ.ഐ.സി.എ. യുടെ കീഴിൽ മേൽ പറഞ്ഞ 5 പദ്ധതികളും കമ്മീഷൻ ചെയ്യുക വഴി 516 എം.എൽ.ഡി.യായി ഉത്പാദനം വർദ്ധിപ്പിക്കുവാനും തിരുവനന്തപുരം, കൊല്ലം, ആലപ്പുഴ, കോഴിക്കോട്, കണ്ണൂർ എന്നീ ജില്ലകളിലെ പദ്ധതിപ്രദേശങ്ങളിലുള്ള ഏകദേശം 41 ലക്ഷം ജനങ്ങൾക്ക് ഇതിന്റെ പ്രയോജനം ലഭിക്കുകയും ചെയ്യും. കൂടുതൽ വിവരങ്ങൾ പട്ടിക 9.31–ൽ നൽകിയിട്ടുണ്ട്.

### കേരള ഇൻഫ്രാസ്ട്രക്ചർ ഇൻവെസ്റ്റ്മെൻറ് ബോർഡ് (കെ.ഐ.ഐ.എഫ്.ബി.)

2016–17 കാലയളവിൽ 23 ജലവിതരണ പദ്ധതികൾ നടപ്പിലാക്കുന്നതിനായി 12571.1 കോടിയുടെ ഭരണാനുമതി കിഫ്ബി ധനസഹായത്തിൽ അനുവദിച്ചു. അതിലൂടെ 13 മുൻസിപാലിറ്റികളിലും 68 പഞ്ചായത്തുകളിലും ജലവിതരണ പദ്ധതികൾ നടപ്പിലാക്കാനാകും. ഇതിൽ 163.10 കോടി രൂപ ജലവിതരണ പദ്ധതികളുടെ പൂർത്തികരണത്തിനായി മാറ്റിയിട്ടുണ്ട്. ശേഷിക്കുന്ന 1094 കോടി പുതിയ പദ്ധതികൾ (15 പദ്ധതികൾ) നടപ്പിലാക്കാനാണ്

പട്ടിക 9.32 ജെ.ഐ.സി.എ സഹായത്തോടെയുള്ള ജലവിതരണ പദ്ധതികൾ

| പദ്ധതി | ജലശുദ്ധീകരണ പ്ലാൻറ് ശേഷി (എം.എൽ.ഡി) | പൂർത്തിയാക്കുമ്പോൾ ഗുണം ലഭിക്കുമെന്ന് പ്രതീക്ഷിക്കുന്ന ആകെ ജനസംഖ്യ (ലക്ഷത്തിൽ) | ഗുണം ലഭിച്ച പ്രദേശം |
|---|---|---|---|
| തിരുവനന്തപുരം | 74 | 10.7 | തിരുവനന്തപുരം കോർപ്പറേഷനും സമീപ ഗ്രാമങ്ങളും 3 പഞ്ചായത്തുകളും |
| മീനാട് | 71 | 5.26 | പറവൂർ മുനിസിപാലിറ്റിയും13 പഞ്ചായത്തുകളും |
| ചേർത്തല | 107 | 6.53 | ചേർത്തല മുനിസിപ്പാലിറ്റിയും 18 പഞ്ചായത്തുകളും |
| കോഴിക്കോട് | 174 | 13.03 | കോഴിക്കോട് സിറ്റിയും 16 പഞ്ചായത്തുകളും |
| പട്ടുവം | 90 | 5.3 | തളിപ്പറമ്പ് മുനിസിപ്പാലിറ്റിയും 11 പഞ്ചായത്തുകളും |
| ആകെ | 516 | 40.8 | |

ഉറവിടം: കേരള വാട്ടർ അതോറിറ്റി.

ഉപയോഗിക്കുന്നത്. 14 പഞ്ചായത്തുകളിലെ 4 ലക്ഷം ആവാസ സ്ഥലങ്ങൾക്ക് 8 ജലവിതരണ പദ്ധതികളുടെ പൂർത്തീകരണത്തോടെ പെട്ടെന്നുള്ള ഗുണം ലഭിക്കും. ഈ പദ്ധതികൾ 56 പാക്കേജുകളിലാണ് നടപ്പിലാക്കുന്നത്. ഇവയിൽ 38 പാക്കേജുകൾക്ക് 747.18 കോടിയുടെ ടെണ്ടർ ആവുകയും 33 പാക്കേജുകൾക്ക് 592.83 കോടിയുടെ സമ്മതപത്രം നടപ്പിലാക്കുകയും ചെയ്തു. 5 പാക്കേജുകളുടെ ടെണ്ടറുകൾ നടപടിക്രമങ്ങളിലും, 11 പാക്കേജുകളുടെ സ്ഥലപ്രശ്നങ്ങൾ കാരണം മാറ്റിവച്ചിരിക്കുകയും, 7 പാക്കേജുകൾ മറ്റ ജോലികൾ പിരോഗമിക്കുമ്പോൾ ടെണ്ടർ ചെയ്യുകയും ചെയ്യും. 5 സർക്കിളുകളിലെ പഴയ ട്രാൻസ്മിഷൻ, മെയിനുകളുടെ മാറ്റിവയ്ക്കാനുള്ള പ്രൊപ്പോസലുകൾക്ക് അംഗീകാരം കിഫ്ബി നേടി. 6 സർക്കിളുകളുലേക്കുള്ള പ്രൊപ്പോസലുകൾ കിഫ്ബിയിൽ നടപടികൾ എടുത്തുവരുന്നു.

## മലിനജല നിയന്ത്രണം

തിരുവനന്തപുരം നഗരത്തിലെ അഴുക്കുചാൽ സംവിധാനത്തിന് 90000 കണക്ഷനുകളും 37ശതമാനം വ്യാപ്തിയുമുണ്ട്. എറണാകുളത്ത് 1000 കണക്ഷനുകളോടുകൂടി ഒരു ചെറിയ സംവിധാനമാണുള്ളത്. കെ.എസ്.യു.ഡി.യു.പി. യുടെ കീഴിലെ കൊല്ലം, കോഴിക്കോട് എന്നിവിടങ്ങളിലെ രണ്ട് പദ്ധതികൾ പുരോഗതിയിലാണ്. ആവശ്യമായ തുക മലിനജല പ്ലാന്റുകൾക്കും പമ്പ് ഹൗസുകൾക്കും എതിരേയുള്ള പൊതുജനവികാരം, അനുവാദം കിട്ടുന്നതിലുള്ള താമസം മുതലായ ചില പ്രശ്നങ്ങൾ അഴുക്കുചാൽ പദ്ധതികൾ ഏറ്റെടുക്കുന്നതിനുമുമ്പ് കണക്കിലെടുക്കേണ്ടതുണ്ട്. നഗരങ്ങളിൽ അഴുക്കുചാൽ പദ്ധതികൾ നടപ്പിലാക്കുന്നതിനുവേണ്ടി അടൽ മിഷൻ ഫോർ റിജ്യൂവിനേഷൻ ആൻറ് അർബൻ ട്രാൻസ്ഫോർമേഷൻ (എ.എം.ആർ.യു.റ്റി.എച്ച്.)–നു കീഴിൽ പുതിയ പദ്ധതികൾ അനുവദിക്കേണ്ടതുണ്ട്. മലിനജല ശേഖരണവും ഒഴിവാക്കലും സുരക്ഷിത ജലവിതരണം പോലെ തന്നെ പൊതുജനാരോഗ്യം നിലനിർത്തുന്നതിനും പ്രധാനപ്പെട്ടതാണ്. അതിനാൽ ഈ മേഖലയിൽ കൂടുതൽ ശ്രദ്ധ ആവശ്യമാണ്.

ഗുരുവായൂർ മലിനജല നിയന്ത്രണ പദ്ധതി:– ഗുരുവായൂർ മുനിസിപ്പാലിറ്റിയിലെ തിങ്ങിപാർക്കുന്ന പ്രദേശങ്ങളിൽ ഇപ്പോൾ നിലനിൽക്കുന്ന പരിസ്ഥിതിയുടെ അവസ്ഥ മെച്ചപ്പെടുത്തുക എന്നതാണ് ഈ പദ്ധതിയുടെ പ്രധാന ഉദ്ദേശ്യം ഇതിന്റെ ജോലികൾ അവസാനഘട്ടങ്ങളിലാണ്. ഏകദേശം 90 ശതമാനം ജോലികളും പൂർത്തീകരിച്ചിട്ടുണ്ട്.

തിരുവനന്തപുരം മലിനജല നിയന്ത്രണ പദ്ധതി:– ഈ പദ്ധതി 1931–ൽ വേർതിരിക്കൽ സംവിധാനതത്വത്തെ അടിസ്ഥാനമാക്കി രൂപകൽപ്പന ചെയ്തു. ഈ തത്വത്തിൽ മലിനജലം ഫലപ്രദമായി ഒഴുക്കികളയുന്നതിനായി പ്രദേശത്തെ ഭൂമിശാസ്ത്രപരമായി വിവിധ ബ്ലോക്കുകളായി വിഭജിക്കുന്നു. 2013 കാലയളവിൽ 107 എം.എൽ.ഡി. ആകെ ശേഷിയുള്ള ഒരു മലിനജല സംസ്കരണ പ്ലാന്റ് കമ്മീഷൻ ചെയ്തു. നിലവിലുള്ള പദ്ധതികൾ പുനരധിവസിപ്പിക്കാനും അഴുക്കുചാൽ സൗകര്യങ്ങൾ എത്താത്ത പ്രദേശങ്ങളിലേക്കു കൂടി പദ്ധതി നീട്ടാനും കൂടി നിലവിലെ ജോലികൾ ' അമൃത് ' നും സംസ്ഥാന പദ്ധതിക്കും കീഴിലാണ് ഏറ്റെടുക്കുന്നത്. 60 കോടി രൂപ ചിലവുവരുന്ന ജോലികൾ പുരോഗമിച്ചു വരുന്നു.

**ബോക്സ് 9.12** കുടിവെള്ളം, പൊതുശുചിത്വം എന്നിവയിൽ 2018-ലെ പ്രളയത്തിന്റെ പ്രഭാവം.

കേരളത്തിൽ 2018-ൽ ജൂൺ-ആഗസ്റ്റ് മാസങ്ങളിലുണ്ടായ വെള്ളപ്പൊക്കവും മണ്ണിടിച്ചിലും മൂലം, മാലിന്യ നിയന്ത്രണം, ശുചീകരണം (വാഷ്) എന്നീ മേഖലകൾക്ക് കനത്ത നാശനഷ്ടങ്ങളുണ്ടാക്കി. ജലവിതരണം, മാലിന്യനിയന്ത്രണം, ഖരമാലിന്യ മാനേജ്മെന്റ് എന്നീ ഉപമേഖലകൾക്കും നാശം വരുത്തുകയും നഷ്ടമുണ്ടാക്കുകയും ചെയ്തു. നാശം നേരിട്ട അടിസ്ഥാന സൗകര്യങ്ങൾ അറ്റകുറ്റപ്പണികൾ നടത്തുകയും പുനർ നിർമ്മിക്കുകയും ചെയ്യുക, നാശാവശിഷ്ടങ്ങൾ നീക്കുക, ആഴം കുറഞ്ഞ കിണറുകൾ നന്നാക്കുക, കിണറുകൾ മെച്ചപ്പെടുത്തേണ്ടുന്നതിന്റെ ആവശ്യകതയെക്കുറിച്ച് ബോധവൽക്കരിക്കുക, ജല ഗുണമേൻമ വർദ്ധിപ്പിക്കുക, മേൽനോട്ട സംവിധാനങ്ങൾ എന്നിവയാണ് അടിയന്തിരാവശ്യങ്ങൾ. ജല, മാലിന്യനിയന്ത്രണ, ശുചീകരണ(വാഷ്) മേഖലകളിൽ കണക്കാക്കപ്പെടുന്ന നാശം 890 കോടിയാണ് (ജലഉപമേഖല-492 കേടി, മാലിന്യ നിയന്ത്രണം-147 കോടി, ഖരമാലിന്യ മേഖലയിലെ നാശനഷ്ടം 251 കോടി). വാഷ് മേഖലയിലെ നഷ്ടങ്ങൾ കണക്കാക്കിയിട്ടുള്ളത് 471 കോടിയാണ് (ജലവിതരണ നഷ്ടം 349 കോടി, മലിനജല നിയന്ത്രണ നഷ്ടം 48 കോടി, ഖരമാലിന്യ മാനേജ്മെന്റ് നഷ്ടം 74 കോടി). വാഷ് മേഖലയിലെ പ്രളയക്കെടുതിയിൽ അടിയന്തിര ഹ്രസ്വകാല മുക്തിയും പുനർനിർമ്മാണവും ചെയ്യുന്നതിന് ആകെ ചെലവ് 1331 കോടിയാണ് (ജലവിതരണം 766 കോടി, മാലിന്യനിയന്ത്രണം 289 കോടി ഖരമാലിന്യ മാനേജ്മെന്റ് 276 കോടി).

വാട്ടർ അതോറിറ്റിയുടെ (കെ.ഡബ്ല്യൂ.എ.)യുടെ കീഴിൽ 108 നഗര പദ്ധതികൾക്കും 372 ഗ്രാമീണ പദ്ധതികൾക്കും നാശങ്ങൾ നേരിട്ടതായി റിപ്പോർട്ട് ചെയ്തിട്ടുണ്ട്. ജലനിധി പദ്ധതിയിലിത് 583 ഗ്രാമീണ പദ്ധതികൾക്കാണ്. കെ.ഡബ്ല്യൂ.എ. ദിവസേനയുള്ള ഉത്പാദനത്തിൽ 58 ശതമാനം കുറവുവരുന്നതായും അത് ഏകദേശം 50 ശതമാനം മുതൽ 60 ശതമാനം വരെ പൈപ്പ് ജല ഉപഭോക്താക്കളെ (സംസ്ഥാന ജലസംഖ്യയുടെ 20 ശതമാനം അല്ലെങ്കിൽ 0.67 കോടി ആളുകൾ) ബാധിച്ചിട്ടുണ്ടെന്ന് കണക്കാക്കുന്നു. പ്രളയം ഏറ്റവും കൂടുതൽ ബാധിച്ച 6 ജില്ലകളിലെ ആകെ 317003 ആഴം കുറഞ്ഞ കിണറുകൾ നശിപ്പിക്കപ്പെട്ടതായും അത് 0.14 കോടി ആളുകളെ നേരിട്ട് ബാധിച്ചതായും കണക്കാക്കിയുട്ടുണ്ട്. ഈ കിണറുകളുടെ അകംപാളികൾക്കും അരമതിലുകൾക്കും പുറംപാളികൾക്കും ഘടനാ നാശം നേരിട്ടിട്ടുണ്ട്. ആകെ 95146 ഗാർഹിക കക്കൂസുകൾക്ക് കാര്യമായ നാശം നേരിട്ടതായി കണക്കാക്കുന്നു. ഗ്രാമീണ മേഖലയിൽ ഇവ 83506 എണ്ണവും നഗര പ്രദേശങ്ങളിൽ ഇവ 11640 എണ്ണവുമാണ് നശിപ്പിക്കപ്പെട്ടത്. ഇത് മലിന ശുചീകരണ സേവനങ്ങളിൽ നിന്നും 400000 പേരെയാണ് ഇല്ലായ്മചെയ്തത്. വാഷ് മേഖലയിലെ ആധികാരികരായ അഭ്യുദയകാംക്ഷികളുമായും വിദഗ്ദ്ധരുമായും ചർച്ചചെയ്ത് പുനർനിർമ്മാണവും വീണ്ടെടുക്കലും അനുമാനിച്ചിട്ടുണ്ട്. ശരിയായ പുനർനിർമ്മാണം ദുരന്ത സാഹചര്യങ്ങളെ നേരിടുക എന്നിവയോടുള്ള അവരുടെ സമീപനം നിർണ്ണയിക്കുന്നതിലാണ് ശ്രദ്ധ കൊടുത്തത്.

പൈപ്പ് ജലവിതരണ സംവിധാനം പൂർവ്വസ്ഥിതിയിൽ വീണ്ടെടുക്കാനുള്ള ഘടകങ്ങളായിരിക്കും ജലവിതരണ ഉപമേഖലയിലെ പ്രധാന ലക്ഷ്യം. ഈ ഉപമേഖലയിൽ ആകെയുള്ള 765.65 കോടിരൂപയിൽ ഈ ലക്ഷ്യത്തിനായി 96.98 കോടിരൂപ ചെലവ് വരുമെന്ന് കണക്കാക്കിയിട്ടുണ്ട്. അതേസമയം നാശം സംഭവിച്ച ജലനിധി പദ്ധതികൾ വീണ്ടെടുക്കാനായി 34.77 കോടിരൂപയാണ് ചെലവ് വരുക.

ഉറവിടം: പോസ്റ്റ് ഡിസാസ്റ്റർ നീഡ്സ് അസ്സെസ്സ്മെന്റ് (പി.ഡി.എൻ.എ.) ഐക്യരാഷ്ട്രസഭാ റിപ്പോർട്ട്

## ലേകബാങ്ക് സഹായത്തോടെയുള്ള കേരള റൂറൽ വാട്ടർ സപ്ലൈ & സാനിട്ടേഷൻ ഏജൻസി (കെ.ആർ. ഡബ്ല്യൂ.എസ്.എ).

### ജലനിധി-ഘട്ടം-1

ലോകബാങ്ക് സഹായത്തോടെ (381.5 കോടി രൂപ) ഗ്രാമീണ ജലവിതരണവും പൊതുശുചിത്വവും പദ്ധതി, ജലനിധി (കെ.ആർ.ഡബ്ല്യൂ.എസ്.എ.) ആണ് നടപ്പിലാക്കുന്നത്. ജലനിധിയുടെ കീഴിൽ സാമൂഹ്യാടിസ്ഥാനത്തിൽ ജലവിതരണ പദ്ധതികൾ നടപ്പിലാക്കുന്നതിൽ ഗ്രാമപഞ്ചായത്തുകൾ ഒരു പ്രധാന പങ്കു വഹിക്കുന്നു. ജന സമൂഹം നടത്തുന്ന അവർ തന്നെ ഉടമസ്ഥരായും കൈകാര്യം ചെയ്യുന്നവരായും പങ്കാളിത്തത്തോടെയുള്ള ജലവിതരണ, പൊതുശുചിത്വ സൗകര്യങ്ങൾ നടപ്പിലാക്കുന്നതിനായി പൊതുസമൂഹങ്ങളെ കണ്ടെത്തുന്നതിന് സർക്കാരിതര സംഘടനകളുടെ ഒരു വിശാല ശൃംഖല കെ.ആർ.ഡബ്ല്യൂ. എസ്.എ. സ്ഥാപിച്ചിട്ടുണ്ട്. കേരളത്തിലെ ഗ്രാമീണ കുടുംബങ്ങളിൽ പ്രധാനമായും പട്ടികജാതി/പട്ടികവർഗ്ഗം (16 ശതമാനം), ദാരിദ്രരേഖയ്ക്ക് താഴെയുള്ളവർ (52 ശതമാനം) എന്നിവർക്ക് ഗുണം ലഭിക്കത്തക്കവിധം തുല്യവും എല്ലാവരേയും ഉൾപ്പെടുത്തിയതും, വികേന്ദ്രീകൃത വിതരണ സംവിധാനവുമുള്ള ഒരു പദ്ധതി നടത്തിപ്പിന്റെ മാതൃക ജലനിധി വിജയകരമായി അവതരിപ്പിച്ചു.

കേരളത്തിൽ മഴവെള്ളക്കൊയ്ത്ത് പരിപാടി നടപ്പിലാക്കുവാൻ വേണ്ടിയുള്ള സംസ്ഥാനസർക്കാർ നോഡൽ ഏജൻസി കെ.ആർ.ഡബ്ല്യൂ.എസ്.എ. ആണ്. 2000–2008 കാലയളവിലാണ് ജലനിധി ഘട്ടം–1 നടപ്പിലാക്കിയത്. 10.56 ലക്ഷം ജനസംഖ്യയ്ക്ക് ഗുണം ലഭിക്കും വിധം 3694 ചെറിയ ജലവിതരണ പദ്ധതികളും 16 വലിയ ജലവിതരണ പദ്ധതികളും കമ്മീഷൻ ചെയ്തു.

## ജലനിധി ഘട്ടം–II

ജലനിധി ഘട്ടം–1ന്റെ തുടർച്ചയായ ഘട്ടം II 2012–2018 കാലയളവിലാണ് നടപ്പിലാക്കുന്നത്. 2018 ഡിസംബർ 31–ഓടുകൂടി പദ്ധതി പൂർണ്ണമായും നടപ്പാക്കാനാണ് ലക്ഷ്യമിടുന്നത്. കേരളത്തിലെ 200 ഗ്രാമപഞ്ചായത്തുകളിലായി 17.5 ലക്ഷം ഗ്രാമീണ ജനങ്ങൾക്ക് ജലവിതരണ പൊതുശുചിത്വ സേവനങ്ങൾ വ്യാപിപ്പിക്കുവാനാണ് ഈ പദ്ധതിയുടെ ഉദ്ദേശ്യം. 2018 മാർച്ച വരെയുള്ള ആകെ പദ്ധതിചെലവ് 1105.06 കോടിയാണ്. ഇതുവരെ ഈ പദ്ധയിൽ 1796 ജലവിതരണ പദ്ധതികൾ കമ്മീഷൻ ചെയ്യുകയും മറ്റു 15 പദ്ധതികളിൽ എല്ലാവിധ ജോലികളും പൂർത്തിയാക്കുകയും ചെയ്തു. ഇതിലെ കമ്മീഷൻ ചെയ്തു കഴിഞ്ഞ പദ്ധതികളിൽ നിന്നും 170153 കുടുംബങ്ങൾക്ക് (746097 ഗുണഭോക്താക്കൾ) ഇപ്പോൾ കുടിവെള്ളം ലഭിക്കുന്നുണ്ട്.

2018 മാർച്ച് 31 പ്രകാരമുള്ള ജില്ലാതല ശുചിത്വ പ്രവർത്തനങ്ങളുടെ വിവരങ്ങൾ അനുബന്ധം 9.50 –ൽ കൊടുത്തിട്ടുണ്ട്. 2018 സെപ്റ്റംബർ 18 വരെയുള്ള ഭൂഗർഭജല റീചാർജ്ജു (ജി.ഡബ്ല്യൂ.ആർ) കളുടെ ആകെ എണ്ണം 2552 ആണ്. ഏറ്റവും കൂടുതൽ ഭൂഗർഭജല റീചാർജ്ജ് സ്ട്രക്ച്ചറുകൾ കോട്ടയത്താണ് (972). അതുപോലെ 2018 സെപ്റ്റംബർ 15 പ്രകാരം സംസ്ഥാനത്ത് കെ.ആർ.ഡബ്ല്യൂ. എസ്.എ. വീടുകളിൽ സ്ഥാപിച്ച മഴവെള്ളക്കൊയ്ത്ത് സംവിധാനങ്ങളുടെ ആകെ എണ്ണം 28406 ആണ്. 9041, 5844, 3042, 2418 എണ്ണം മഴവെള്ളക്കൊയ്ത്ത് സംവിധാനങ്ങൾ യഥാക്രമം ഇടുക്കി, കോട്ടയം, കാസർഗോഡ്, പാലക്കാട് ജില്ലകളിൽ സ്ഥാപിച്ചിട്ടുണ്ട് (അനുബന്ധം 9.51). കെ.ആർ.ഡബ്ല്യൂ.എസ്.എ.യുടെ വിവരങ്ങൾ പ്രാകാരം 2018 മാർച്ച് 31 വരെ 5506 പദ്ധതികളിൽ 4184 ചെറിയ ജലവിതരണ പദ്ധതികളും 27 വലിയ/ബൾക്ക് ജലവിതരണ പദ്ധതികളും പ്രവർത്തനക്ഷമമാണ് (അനുബന്ധം 9.52). 2008 മുതൽ 35ശതമാനത്തോടടുത്ത് പദ്ധതികൾ ഭാഗീകമായോ പൂർണ്ണമായോ പ്രവർത്തനരഹിതമാണെന്ന് നിരീക്ഷിക്കപ്പെടുന്നു. അതുകൊണ്ട് നടപ്പിലാക്കിക്കഴിഞ്ഞ പദ്ധതികൾക്ക് സഹായത്തിനുവേണ്ടി ' സസ്റ്റെയ്നബിലിറ്റി സപ്പോർട്ട് കമ്മ്യൂണിറ്റി മാനേജ്മെന്റ് വാട്ടർ സപ്ലൈ സ്കീംസ് ' എന്നൊരു പദ്ധതി തുടരുന്നുണ്ട്.

## ഭവനനിർമ്മാണം

പാർപ്പിടം മനുഷ്യന്റെ അടിസ്ഥാനാവശ്യങ്ങളിലൊന്നും അത് അടിസ്ഥാന മനുഷ്യാവകാശമായി തിരിച്ചറിഞ്ഞിട്ടുള്ളതുമാണ്. രാജ്യത്തെ എല്ലാ പൗരൻമാർക്കും മതിയായ പാർപ്പിടം നൽകുക എന്നത് എല്ലാ സർക്കാരുകളുടേയും വലിയ വെല്ലുവിളിയും ഒരു ക്ഷേമരാഷ്ട്രത്തിന്റെ ധർമ്മവുമാണ്. കൂടാതെ ഓരോ കുടുംബത്തിനും സുരക്ഷയും ഭദ്രതയും സ്വകാര്യതയും നല്കുന്ന ഭവനമുണ്ടാകുക എന്നത് ഒരു കൂട്ടുത്തരവാദിത്തം കൂടിയാണ്. ഭവനം നാലു ചുമരുകളുള്ള കെട്ടിടം എന്നതിൽ നിന്നും ഏറെ മുന്നോട്ടു പോയിട്ടുണ്ട്. അത് കാര്യക്ഷമതയുടേയും ഉപയോഗത്തിന്റേയും കാര്യത്തിൽ പുതിയ തലങ്ങളിലെത്തിയിട്ടുണ്ട്. ഭവന നിർമ്മാണ മേഖലയുടെ വികസനത്തിൽ നിന്നുരുത്തിരിഞ്ഞ സൂചകങ്ങൾ, മറ്റു കാര്യങ്ങളുടെ കൂട്ടത്തിൽ ആളുകളുടെ ജീവിത നിലവാരവും പ്രദേശത്തിന്റെ സാമ്പത്തിക വികസനവും നിർണ്ണയിക്കുന്നുണ്ട്. 2011 സെൻസസ് പ്രകാരം ഇന്ത്യയിലെ ആൾതാമസമുള്ള വീടുകൾ 24.67 കോടി ആണ്. ഇവയിൽ യഥാക്രമം 16.79 കോടി ഗ്രാമപ്രദേശങ്ങളിലും 7.89 കോടി നഗരപ്രദേശങ്ങളിലുമാണ്. പാർപ്പിട സൗകര്യങ്ങളുള്ളവരുടെ ജനസംഖ്യാനുപാതം 67.2 ശതമാനമാണ്. ആൾതാമസമുള്ള വീടുകൾ എണ്ണത്തിൽ 23.61 കോടിയും ഭവനരഹിതരായ ആളുകളുടെ എണ്ണം 0.1773 കോടിയാണ്. രാജ്യത്ത് 1.878 കോടി ഭവനങ്ങളുടെ കുറവുണ്ട്.

കേരളത്തിലെ ഓരോ വീടുകളുടേയും ശരാശരി വലിപ്പം, ഗുണനിലവാരം, നിക്ഷേപം എന്നിവ ഇന്ത്യയിലെ മറ്റു ഭാഗങ്ങളേക്കാൾ മുൻപന്തിയിലാണ് എന്നത് ശ്രദ്ധേയമാണ്. കേരളത്തിലെ ആകെ വീടുകളുടെ മൂന്നിലൊരു ഭാഗത്തിലേറെ (66.67 ശതമാനം) ഗുണമേന്മയുള്ള (മേൽക്കൂര, ചുമരുകൾ മുതലായവയുള്ള 'പക്കാ' വീടുകൾ) വീടുകളിലാണ് താമസിക്കുന്നത്. ഇത് ദേശീയതലത്തിൽ 53.1 ശതമാനമാണ് (ഓരോ 1000 വ്യക്തികൾക്ക് 273 വീടുകൾ) . കേരളത്തിലെ 95 ശതമാനം വീടുകളും വൈദ്യുതീകരിച്ചവയാണെങ്കിലും ദേശീയ ശരാശരിയിലിത് 67 ശതമാനം മാത്രമാണ്. 2011 ലെ പാർപ്പിട സെൻസസ് വെളിപ്പെടുത്തുന്നത് കേരളത്തിലെ ആകെ വീടുകളുടെ 10.6 ശതനമാനം ഒഴിഞ്ഞുകിടക്കുന്നു എന്നാണ്. മുകളിൽ പറഞ്ഞ സുനിശ്ചിത ഘടകങ്ങൾ ശുഭോദർക്കമാണെന്നാലും കേരളത്തിലെ വിവിധ പ്രദേശങ്ങളിലെ പാവപ്പെട്ടവരും ദുർബല വിഭാഗക്കാരുമായ ആളുകൾ ഇപ്പോഴും ഭവനരഹിതരായി കഴിയുന്നുണ്ട്. ഇത് ഇന്ത്യയിലെ ആകെ ഭവനരഹിതരുടെ 0.67 ശതമാനമാണ് (പട്ടിക 9.33). കേരളം വിവിധ വകുപ്പുകളുടെ മുഖ്യ പങ്കാളിത്തത്തോടെ ധാരാളം നവീന ഭവന പദ്ധതികൾ പാവപ്പെട്ടവർക്കായി (എം.എൻ ലക്ഷം വീട്, ഇ.എം.എസ്. ഹൗസിംഗ്) നടപ്പിലാക്കിയിട്ടുണ്ട്. ഇവയിൽ സാമ്പത്തിക ദുർബലവിഭാഗക്കാർക്കും താഴ്ന്ന വരുമാനക്കാർക്കുമായി പദ്ധതികൾ നടപ്പിലാക്കുന്നതിൽ കേരള സർക്കാരിന്റെ ഭവനനിർമ്മാണ വകുപ്പും തദ്ദേശ സ്വയം ഭരണ വകുപ്പും ഉൾപ്പെടുന്നു. ഭവന രഹിതരായ 4.30 ലക്ഷം ഭവനരഹിതർക്കും മറ്റു ദാരിദ്രരേഖയ്ക്ക് താഴെയുള്ളവർക്കും അഞ്ചു വർഷത്തിനുള്ളിൽ സുരക്ഷിത വാസസ്ഥലം നൽകുന്നതിനായി നടപ്പു സർക്കാർ 2018 ഫെബ്രുവരിയിൽ ജീവനോപാധി, ഉൾച്ചേർക്കൽ, സാമ്പത്തിക ശാക്തീകരണം (ലൈഫ്) പദ്ധതി ആരംഭിച്ചു. മറ്റു പദ്ധതികളുടെ കൂടെ കേന്ദ്രസർക്കാരിന്റെ പ്രധാനമന്ത്രി ആവാസ് യോജന (പി.എം.എ.വൈ) യും ഇ.എം.എസ്. ഭവന പദ്ധതിയും ലൈഫ് പദ്ധതിയുടെ കീഴിൽ പ്രവർത്തിക്കുന്നു.

2011 സെൻസസിൽ നിന്നും ദേശീയ സംസ്ഥാനതലത്തിലെ ഭവനരഹിതരെക്കുറിച്ചുള്ള താരതമ്യ വിവരങ്ങൾ താഴെ കൊടുത്തിരിക്കുന്നു. ലൈഫ് പദ്ധതിക്കുവേണ്ടി തദ്ദേശസ്വയംഭരണ വകുപ്പ് കണക്കാക്കിയ കേരളത്തിന്റെ സംഖ്യകൾ ഇതിൽ നിന്ന് വ്യത്യസ്തമായിരിക്കാം.

**പട്ടിക 9.33** ഭവനരഹിത ജനസംഖ്യ

| | ആകെ * | ഭവനരഹിത ജനസംഖ്യ | |
|---|---|---|---|
| | | പുരുഷൻ | സ്ത്രീ |
| ഇന്ത്യ | 1773040 | 1,046,871 | 726,169 |
| നഗരം(ഇന്ത്യ) | 256896 | 602,421 | 335,927 |
| ഗ്രാമം (ഇന്ത്യ) | 192891 | 444,450 | 390,242 |
| കേരളം | 11853 | 7751 | 4102 |

ഉറവിടം;ഇന്ത്യാസെൻസസ് 2011
*ഇതിൽ 0-6-ന് ഇടക്ക് പ്രായമുള്ള കുട്ടികളുടെ കണക്കും ഉൾപ്പെടുന്നു.

കേരളത്തിലെ 14 ജില്ലകളിലെ 93 നഗര പ്രാദേശിക സ്ഥാപനങ്ങളുടെ പരിധിയിലെ തെരുവു വാസികളെ കണ്ടെത്തുന്നതിനായി കുടുംബശ്രീ, കമ്മ്യൂണിറ്റി വികസന സൊസൈറ്റികൾ (സി.ഡി.എസ്.) സമീപ കാലത്ത് നടത്തിയ ഒരു പഠനം, 3195 ഭവനരഹിതരെ സംസ്ഥാനത്ത് കണ്ടെത്തിയിട്ടുണ്ട്. അവയിൽ 1397 പേർ കുടിയേറ്റക്കാരാണ്. ആകെ കണ്ടെത്തിയ ഭവനരഹിതരിൽ 2625 പേർ പുരുഷൻമാരും 564 പേർ സ്ത്രീകളും 6 പേർ ഭിന്നലിംഗക്കാരുമാണ്. കേരളത്തിൽ ഏറ്റവും കൂടുതൽ എണ്ണം തെരുവുവാസികളെ കണ്ടെത്തിയത് എറണാകുളം (510) ജില്ലയിലും രണ്ടാം സ്ഥാനം കോഴിക്കോടു (419) മാണ്. ഏറ്റവും കുറവ് എണ്ണം ഇടുക്കി (39) യിലും രണ്ടാമത് ഏറ്റവും കുറവ് പത്തനംതിട്ട ജില്ല (59) യിലുമാണ്.

## ഭവന നിർമ്മാണ മേഖലയിലെ ഏജൻസികൾ

കേന്ദ്ര സർക്കാർ പദ്ധതികൾ കൂടാതെ സംസ്ഥാന സർക്കാരും വിവിധ വകുപ്പുകൾ മുഖേന ഭവന പദ്ധതികൾ നടപ്പിലാക്കുന്നുണ്ട്. ' 2022-ഓടു കൂടി എല്ലാവർക്കും ഭവനം ' എന്ന ലക്ഷ്യം നേടുന്നതിനായി നടപ്പിലാക്കിയ ഏറ്റവും പുതിയ കേന്ദ്രാവിഷ്കൃത പദ്ധതിയാണ് പ്രധാന മന്ത്രി ആവാസ് യോജന (പി.എം.എ.വൈ.). ഇതിൽ 60:40 എന്ന അനുപാതത്തിലാണ് കേന്ദ്ര-സംസ്ഥാന സർക്കാരുകൾ ചെലവു വഹിക്കുന്നത്. സാമ്പത്തിക ദുർബല വിഭാഗങ്ങൾക്കായുള്ള ഭവന നിർമ്മാണ പദ്ധതികൾ ഉൾപ്പെട്ട നഗര ദാരിദ്ര്യനിർമ്മാർജന പദ്ധതികളുടെ പ്രധാന നോഡൽ ഏജൻസി കുടുംബശ്രീ ആണ്.

ഹൗസിംഗ് കമ്മീഷണറേറ്റിൽ നിന്നും ലഭിച്ച വിവരങ്ങൾ പ്രകാരം കേരളത്തിൽ 20-ലേറെ ഏജൻസികൾ ഭവന നിർമ്മാണ പദ്ധതികൾ നടപ്പിലാക്കുന്നുണ്ട്. തദ്ദേശ സ്വയം ഭരണ സ്ഥാപനങ്ങൾ, കുടുംബശ്രീ, കേരള സംസ്ഥാന ഭവന നിർമ്മാണ ബോർഡ്, കേരള സംസ്ഥാന നിർമ്മിതി കേന്ദ്രം, കേരള സംസ്ഥാന പട്ടികജാതി/പട്ടികവർഗ്ഗ വികസന വകുപ്പ്, പട്ടിക വർഗ്ഗ വികസന കോർപ്പറേഷൻ തുടങ്ങിയവ ഉൾപ്പെടുന്നതാണ് ഈ മേഖലയിലെ പ്രധാന ഏജൻസികൾ. സർക്കാരിതര ഏജൻസികളായ കോസ്റ്റ്ഫോർഡ്, ഹാബിറ്റാറ്റ് ടെക്നോളജി ഗ്രൂപ്പ്,

**പട്ടിക 9.34** ഓരോ സാമൂഹ്യ വിഭാഗങ്ങളിലെ കുടുംബങ്ങൾക്കും ഭവനപദ്ധതി വഴി ലഭിച്ച വീടുകളുടെ തൽസ്ഥിതിയും വിതരണ ശതമാനവും.

| ക്രമ നം. | ഭൂപ്രദേശം | സാമൂഹ്യ വിഭാഗം | സാമൂഹ്യ വിഭാഗങ്ങളിലെ ശതമാനം | | | | | ഭവന പദ്ധതിയിൽ നിന്നും സഹായം ലഭിച്ച കുടുംബങ്ങളുടെ സാമ്പിൾ നമ്പർ |
|---|---|---|---|---|---|---|---|---|
| | | | നിർമ്മാണം പൂർത്തീകരിച്ചത് | പൂർത്തീകരിക്കാത്തത് | തുടങ്ങാത്തത് | നിർമ്മാണം/ പദ്ധതി നിർത്തി വച്ചത് | ആകെ | |
| 1 | ഉയർന്ന പ്രദേശം | എസ്.ടി | 60.5 | 37.4 | 0.1 | 1.9 | 100 | 1,439 |
| 2 | | എസ്.സി | 42.4 | 55.6 | 1.4 | 0.7 | 100 | 144 |
| 3 | | ഒ.ബി.സി | 54.3 | 45.1 | 0.4 | 0.2 | 100 | 856 |
| 4 | | മറ്റുള്ളവർ | 54.8 | 44.7 | 0.2 | 0.2 | 100 | 447 |
| 5 | | എല്ലാം | 56.9 | 41.7 | 0.3 | 1.1 | 100 | 2,886 |
| 6 | സമതലം | എസ്.ടി | 33.3 | 66.7 | - | - | 100 | 18 |
| 7 | | എസ്.സി | 32.9 | 66.3 | 0.8 | 0.1 | 100 | 1,298 |
| 8 | | ഒ.ബി.സി | 36.4 | 62.7 | 0.4 | 0.4 | 100 | 961 |
| 9 | | മറ്റുള്ളവർ | 51.3 | 48.5 | - | - | 100 | 452 |
| 10 | | എല്ലാം | 37.2 | 62.1 | 0.2 | 0.2 | 100 | 2,729 |
| 11 | താഴ്ന്ന പ്രദേശം | എസ്.സി | 57 | 42.6 | 0.3 | 0.3 | 100 | 1,074 |
| 12 | | ഒ.ബി.സി | 68.9 | 31 | 0.1 | 0.1 | 100 | 1,509 |
| 13 | | മറ്റുള്ളവർ | 75.1 | 24.4 | - | - | 100 | 377 |
| 14 | | എല്ലാം | 65.4 | 34.4 | 0.1 | 0.1 | 100 | 2,960 |
| 15 | തീര പ്രദേശം | എസ്.സി | 25.8 | 74.2 | - | - | 100 | 155 |
| 16 | | ഒ.ബി.സി | 77.4 | 22.6 | - | - | 100 | 835 |
| 17 | | മറ്റുള്ളവർ | 79 | 21 | - | - | 100 | 100 |
| 18 | | എല്ലാം | 70.2 | 29.8 | - | - | 100 | 1,090 |

ഉറവിടം; ക്വാളിറ്റേറ്റീവ് ആൻറ് ക്വാണ്ടിറ്റേറ്റീവ് കണ്ടീഷൻ ഇൻ ഹൗസിംഗ് 2016-17 റിപ്പോർട്ട്, ഡി.ഇ.എസ്, കേരള

സഹകരണ സംഘങ്ങൾ മുതലായവയും കേരള സംസ്ഥാന സഹകരണഭവന ഫെഡറേഷനും കേരളത്തിലെ ഭവന നിർമ്മാണ പ്രവർത്തനങ്ങളിൽ ഏർപ്പെട്ടിട്ടുണ്ട്. വിവിധ സർക്കാരിതര സംഘടനകളും ഈ മേഖലയിൽ കാര്യമായ സംഭാവനകൾ നൽകിയിട്ടുണ്ട്. തൊഴിൽ, മത്സ്യത്തൊഴിലാളി, സൈനികക്ഷേമം, നഗരകാര്യം, ന്യൂനപക്ഷക്ഷേമം തുടങ്ങിയ വകുപ്പുകളും സാമ്പത്തിക ദുർബല വിഭാഗക്കാർക്കും പാവപ്പെട്ട തൊഴിലാളികൾക്കും താങ്ങാനാകുന്ന തരത്തിലുള്ള വിവിധ ഭവന നിർമ്മാണ പദ്ധതികൾ നടപ്പിലാക്കി വരുന്നു. ഈ ഏജൻസികൾ/ വകുപ്പുകൾ 2012–13 മുതൽ 2017–18 ജൂലൈ വരെ ഏകദേശം 2,89,826 വീടുകളുടെ നിർമ്മാണത്തിന് സഹായം നല്കിയിട്ടുണ്ട്. കേരളത്തിലെ വിവിധ ഭവന നിർമ്മാണ ഏജൻസികൾ നടപ്പിലാക്കിയ പ്രധാനപ്പെട്ട ഭവന പദ്ധതികളിലെ നേട്ടങ്ങൾ അനുബന്ധം 9.53 ൽ കൊടുത്തിരിക്കുന്നു.

കേരളത്തിലെ വിവിധ സർക്കാർ ഭവന പദ്ധതികൾക്കു കീഴിൽ നിർമ്മിച്ച വീടുകളുടെ തൽസ്ഥിതിയെക്കുറിച്ചുള്ള വിവരങ്ങൾ വെളിപ്പെടുത്തുന്നത് ഉയർന്ന പ്രദേശത്ത് 41.7 ഉം, സമതലത്തിൽ 62.1 ശതമാനം താഴ്ന്ന പ്രദേശത്തിൽ 34.4 ശതമാനം കടൽത്തീരത്ത് 29.8 ശതമാനം വിവിധ കാരണങ്ങളാൽ അപൂർണ്ണമായവയാണ്. സമതല പ്രദേശത്തുള്ള അപൂർണ്ണമായ വീടുകളുടെ എണ്ണം മറ്റു പ്രദേശങ്ങളേക്കാൾ താരതമ്യേന കൂടുതലാണ്. ഭവന രഹിതരായ കുടുംബങ്ങളിൽ 71.8 ശതമാനം പട്ടികവർഗ്ഗവും, 81.3 ശതമാനം പട്ടികജാതിയും 7.7 ശതമാനം മറ്റു പിന്നോക്ക സമുദായക്കാരുമാണെന്നും കാണാവുന്നതാണ്. മറ്റുള്ളവരിൽ 68.5 ശതമാനം പേർക്ക് സ്വന്തമായി ഭൂമിയില്ല. മത്സ്യതൊഴിലാളികളിലെ ഭൂരഹിത കുടുംബങ്ങളുടെ അനുപാതം 86.3 ശതമാനമായി ഉയർന്നതാണ്. ഭവനനിർമ്മാണവുമായി ബന്ധപ്പെട്ട ഭൂരാഹിത്യം ഏറ്റവും കൂടുതൽ മത്സ്യ തൊഴിലാളികൾക്കും പട്ടികവർഗ്ഗക്കാർക്കുമാണെന്ന് പട്ടിക 9.34 –ൽ നിന്നും കാണാം.

## കേരള സംസ്ഥാന ഭവന നിർമ്മാണ ബോർഡ്

ഭവന നിർമ്മാണ ബോർഡ് സർക്കാരിനു കീഴിൽ പൊതു ഭവന പദ്ധതികൾ നടപ്പിലാക്കുന്ന ഏജൻസിയാണ്. അത് ഭവന പദ്ധതികളിലൂടെ സാധ്യതയുള്ള ഗുണ ഭോക്താക്കൾക്ക് ധന സഹായത്തിനു പുറമെ പാർപ്പിട സൗകര്യങ്ങളും നൽകുന്നു.

ഗൃഹശ്രീ ഭവന പദ്ധതി; – ഈ പദ്ധതിയിൽ സാമ്പത്തിക ദുർബ്ബല വിഭാഗങ്ങൾക്കും താഴ്ന്ന വരുമാനക്കാർക്കും വീട് നിർമ്മിക്കുന്നതിന് ഓരോ വീടിനും 2 ലക്ഷം രൂപ വീതം സാമ്പത്തിക സഹായം സർക്കാർ സബ്സിഡിയായി നൽകുന്നു. സന്നദ്ധസംഘടനകളുടെ സഹായത്തോടെ ഗുണഭോക്താക്കളുടെ സ്വന്തം സ്ഥലത്താണ് നിർമ്മാണം. ഈ പദ്ധതിയിൽ 2017–18 കാലയളവിൽ 430 വീടുകൾക്കും 2017 ആഗസ്റ്റ് 31 വരെ 120 വീടുകൾക്കും സഹായം വിതരണം ചെയ്തു. ഈ പദ്ധതിയിൻ കീഴിൽ ആകെ 2730 വീടുകൾ നിർമ്മിക്കുകയും ചെയ്തു.

സാഫല്യം ഭവന പദ്ധതി; – (ദാരിദ്ര്യ രേഖയ്ക്ക് താഴെയുള്ളവർക്കായി ഫ്ലാറ്റുകളുടെ നിർമ്മാണം) ഈ പദ്ധതി സംസ്ഥാനത്തെ വിവിധ പഞ്ചായത്തുകളിലായി ഭവന നിർമ്മാണ ബോർഡ് നടപ്പിലാക്കി വരുന്നു. ദാരിദ്ര്യ രേഖയ്ക്ക് താഴെയുള്ളവർക്ക് ഫ്ലാറ്റുകൾ നിർമ്മിക്കുന്നതിനായി തദ്ദേശ സ്ഥാപനങ്ങളുമായി ചേർന്ന് അടിസ്ഥാന സൗകര്യങ്ങളും ആനുകൂല്യസേവനങ്ങളും നൽകുക എന്നതാണ് ഈ പദ്ധതി വിഭാവനം ചെയ്യുന്നത്. 2017–18–ൽ 66 ഫ്ലാറ്റുകളും ഇതുവരെ ആകെ 138 ഫ്ലാറ്റുകളും ഈ പദ്ധതിയിൻ കീഴിൽ നിർമ്മിച്ചു.

## കേരള സംസ്ഥാന നിർമ്മിതി കേന്ദ്രം

ചെലവ് കുറഞ്ഞതും ഊർജ്ജ കാര്യക്ഷമവും പരിസ്ഥിതി സൗഹൃദവുമായ നിർമ്മാണ വിദ്യകളുടെ പ്രയോഗ പ്രചരണങ്ങളിലൂടെ ഭവന നിർമ്മാണം, വാസ സ്ഥല വികസനം എന്നിവയിൽ വ്യാപൃതമായ ഒരു സ്ഥാപനമാണ് നിർമ്മിതി കേന്ദ്രം. 2017–18 കാലയളവിൽ നിർമ്മിതി കേന്ദ്രം കൈത്തൊഴിലാളികൾക്കു വേണ്ടി 27 പരിശീലന പരിപാടികൾ സംഘടിപ്പിച്ചു. കെട്ടിടപ്പണി, ഭവന കല, മരപ്പണി, പൂന്തോട്ട നിർമ്മാണം തുടങ്ങിയവയിൽ 389 ഗുണഭോക്താക്കൾക്ക് പരിശീലനം നൽകി. ഇവരിൽ 332 പേർ സ്ത്രീകളാണ്. ഈ പരിശീലനങ്ങൾ വഴി ഗുണഭോക്താക്കൾക്ക് അതാതു മേഖലകളിൽ സ്വയം തൊഴിൽ അവസരങ്ങൾ കണ്ടെത്താനാകും. ടോട്ടൽ സ്റ്റേഷൻ യന്ത്രങ്ങൾ ഉപയോഗിച്ച് 43 ഗുണഭോക്താക്കൾക്ക് സർവ്വേ സാങ്കേതിക വിദ്യയിൽ പരിശീലനം നൽകി. സ്ഥായിയായ കെട്ടിട നിർമ്മാണ രീതികളെ കുറിച്ച് അവബോധം സൃഷ്ടിക്കുന്നതിനായി വിവിധ എൻജിനിയറിംഗ് കോളേജുകളിൽ നിരവധി വിദ്യാർത്ഥികൾക്ക് ഗുണപ്രദമാകുംവിധം 4 പരിശീലന പരിപാടികൾ സംഘടിപ്പിച്ചു. സുസ്ഥിര വാസസ്ഥല നിർമ്മാണ വിദ്യയും കാലാവസ്ഥാവ്യതിയാനവും എന്ന വിഷയത്തിൽ വിവര വ്യാപനവും പ്രസാധനവും എന്ന പദ്ധതിയുടെ കീഴിൽ ഒരു കൈപ്പുസ്തകം പ്രസിദ്ധീകരിച്ചു

## കേരള സംസ്ഥാന സഹകരണ ഭവന നിർമ്മാണ ഫെഡറേഷൻ

ഫെഡറേഷനിൽ അംഗങ്ങളായുള്ള പ്രാഥമിക സഹകരണ ഭവന നിർമ്മാണ സംഘങ്ങൾക്ക്

(പി.സി.എച്ച്.എസ്) ഭവന നിർമ്മാണത്തിനും പുനരുദ്ധാരണത്തിനും അറ്റകുറ്റപ്പണികൾക്കും സാമ്പത്തിക സൗകര്യങ്ങൾ നൽകുന്നു. സാമ്പത്തിക ദുർബ്ബലവിഭാഗം, താഴ്ന്ന വരുമാനക്കാർ, ഇടത്തര വരുമാനക്കാർ, മറ്റുള്ളവർ എന്നിവർക്കായി 2017–18 കാലയളവിൽ 8331.02 ലക്ഷം രൂപയും 2018–19 ജൂലൈ 31 വരെ 2588.13 ലക്ഷം രൂപയും വീടുകളുടെ നിർമ്മാണത്തിനായി വിതരണം ചെയ്തു. 2017–18 കാലയളവിൽ 2171 ഭവന വായ്പകളും 2018–19 ജൂലൈ വരെ 580 ഭവന വായ്പകളും ഹൗസ് ഫെഡ് അനുവദിച്ചിട്ടുണ്ട്. ഭവന നിർമ്മാണ ഫെഡറേഷനും, കാർഷിക ഗ്രാമ വികസന ബാങ്കും സഹായം നൽകിയ വീടുകളുടെ എണ്ണവും വിതരണം ചെയ്ത തുകയും അനുബന്ധം 9.54–ൽ ചേർത്തിട്ടുണ്ട്. വിവിധ സാമ്പത്തിക സ്ഥാപനങ്ങളിലെ ഭവനവായ്പകളുടെ 2018 ജൂലൈ 31 വരെയുള്ള പലിശനിരക്കുകൾ അനുബന്ധം 9.55 –ൽ കൊടുത്തിരിക്കുന്നു.

### ഭവന നിർമ്മാണത്തിലേർപ്പെട്ട മറ്റ് ഏജൻസികൾ

1. **തദ്ദേശ സ്വയം ഭരണ വകുപ്പ്:** സ്വർണ്ണ ജയന്തി ഷഹാരി റോസ്ഗാർ യോജന (എസ്. ജെ.എസ്.ആർ.വൈ) , ഇൻറഗ്രേറ്റഡ് ഹൗസിംഗ് ആൻറ് സ്ലം ഡവലപ്പ്മെന്റ് പ്രോഗ്രാം (ഐ.എച്ച്.എസ്.ഡി.പി) , ബേസിക് സർവീസസ് ഫോർ അർബൻ പൂവർ (ബി. എസ്.യു.പി), രാജീവ് ആവാസ് യോജന

**ബോക്സ് 9.13** ഭവന നിർമ്മാണ മേഖലയിൽ 2018 പ്രളയത്തിന്റെ പ്രതികൂല പ്രഭാവം

കേരളത്തിൽ 2018 ജൂൺ–ആഗസ്റ്റ് മാസക്കാലയളവിൽ വെള്ളപ്പൊക്കവും മണ്ണിടിച്ചിലും കാരണം പാർപ്പിട മേഖലയിൽ എടുത്തു പറയത്തക്ക നാശ നഷ്ടങ്ങളുണ്ടായി. താഴ്ന്ന പ്രദേശങ്ങളിലെ ഉയരം കുറഞ്ഞ അടിത്തറയുള്ള വീടുകൾക്കാണ് വെള്ളപ്പൊക്കക്കെടുതി മോശമായി ബാധിച്ചത്. എന്നാൽ ഇതേ പ്രദേശങ്ങളിൽത്തന്നെ ഉയരംകൂടിയ അടിത്തറയുള്ളതും ദുരന്ത പ്രതിരോധ ഘടകങ്ങളുള്ളതും (പ്ലിന്ത്, ലിന്റിൽ ബാന്റ്സ്) വീടുകളെ അത്രത്തോളം ബാധിച്ചിട്ടില്ല. മണ്ണിടിച്ചിലിൽ നാശങ്ങളുണ്ടായ എല്ലാ വീടുകളും മലയോര പ്രദേശങ്ങളിൽ അസ്ഥിരമായാണ് സ്ഥിതി ചെയ്യുന്നുണ്ട്. നിർമ്മാണത്തിനുപയോഗിക്കുന്ന കെട്ടിട നിർമ്മാണ രീതികൾക്കും സാങ്കേതിക വിദ്യകൾക്കും അതീതമായി ഒരേ രീതിയിലാണ് ആ വീടുകളെ ദുരന്തം ബാധിച്ചത്. 'റീ ബിൽഡ് കേരള' മൊബൈൽ ആപ്ലിക്കേഷൻ (ആപ്പ്) ഉപയോഗിച്ച് തദ്ദേശ സ്വയംഭരണ വകുപ്പാണ് ദുരന്തബാധിത വിവരങ്ങൾ ശേഖരിച്ചത്. 2018 ഒക്ടോബർ നാലുവരെയുള്ള വിവരങ്ങൾ പ്രകാരം 17,316 വീടുകൾ പുനർ നിർമ്മിക്കേണ്ടതുണ്ട്. ഇവയിൽ അറ്റകുറ്റപ്പണികൾകൊണ്ട് ശരിയാക്കുന്നതിലും കൂടുതൽ നാശ നഷ്ടങ്ങളുണ്ടായതും പൂർണ്ണമായും നശിപ്പിക്കപ്പെട്ടതുമായ വീടുകൾ ഉൾപ്പെട്ടിട്ടുണ്ട്. മറ്റ 216917 വെള്ളപ്പൊക്ക ബാധിത വീടുകൾക്ക് അറ്റകുറ്റപ്പണികളും മെച്ചപ്പെടുത്തലും ആവശ്യമാണ്. 947 പ്രദേശങ്ങളിൽ ഭൂമി പൂർണ്ണമായും നഷ്ടപ്പെട്ടിട്ടുണ്ടെന്നുകൂടി കാണിക്കുന്നു. കൂടുതലും ഇടുക്കി, വയനാട്, മറ്റു ചില ജില്ലകൾ എന്നിവിടങ്ങളിൽ ധാരാളം വീടുകൾ മണ്ണിടിച്ചിൽ മൂലം പൂർണ്ണമായും തകർന്നിട്ടുണ്ട്. ദുരന്തബാധിത കെട്ടിടങ്ങൾ ഏറ്റവും കൂടുതൽ എണ്ണം എറണാകുളത്താണ്. കെട്ടിടങ്ങൾ പുനർ നിർമ്മിക്കേണ്ടവയുടെ എണ്ണം ഏറ്റവും കൂടുതൽ തൃശ്ശൂരും രണ്ടും മൂന്നും സ്ഥാനങ്ങൾഎറണാകുളത്തിനും ആലപ്പുഴയ്ക്കുമാണ്. എന്നിരുന്നാലും 15 ശതമാനത്തോളം കേടുപാടുകളുള്ള കെട്ടിടങ്ങളിൽ കൂടുതലും എറണാകുളത്താണ്. അവിടെതന്നെയാണ് 16–29 ശതമാനം നാശനഷ്ടങ്ങളുള്ള കെട്ടിടങ്ങളുടെ കണക്കിലെടുക്കാവുന്ന എണ്ണവും. ആലപ്പുഴ ജില്ലയിലും അറ്റകുറ്റപണികൾ ആവശ്യമുള്ളവയുടെ എണ്ണം കൂടുതലാണ്.

നാശനഷ്ടം സംഭവിച്ചവയെ ഇങ്ങനെ തരംതിരിക്കാം. 1) ഭൂമിയും കെട്ടിടവും നശിപ്പിക്കപ്പെട്ടത്, 2) കെട്ടിടം മാത്രം നശിപ്പിക്കപ്പെട്ടത്, 3) കെട്ടിടങ്ങൾ ഭാഗികമായി നശിപ്പിക്കപ്പെട്ടത്.

ഭാഗികമായി നശിപ്പിക്കപ്പെട്ട കെട്ടിടങ്ങൾ വീണ്ടും, കോൺക്രീറ്റ് മേൽക്കൂരയുള്ളതും കോൺക്രീറ്റ് അല്ലാത്ത മേൽക്കൂരയുള്ളതുമായ കെട്ടിടങ്ങൾ എന്ന് ഉപവിഭജനം നടത്തിയിട്ടുണ്ട്. ദുരന്ത ബാധിത പ്രദേശങ്ങളിലെ വീട്ടുടമകളുടെ അടിയന്തിരാവശ്യങ്ങൾക്കായി വിവിധ ജില്ലകളിൽ താത്ക്കാലിക വാസസ്ഥലങ്ങൾ നിർമ്മിച്ചിരുന്നു. ഇവരെല്ലാം ഒരു ജില്ലാ ഡാറ്റാബേസിൽ രജിസ്റ്റർ ചെയ്യണമെന്ന് താല്ക്കാലിക വ്യവസ്ഥകൾ അനുവദിക്കുവാനായി ആവശ്യപ്പെട്ടിട്ടുണ്ട്. ഭവന നിർമ്മാണ മേഖലയിലെ പുനർനിർമ്മാണം തന്നെ ജീവനോപാധിക്കു വേണ്ടിയുള്ള ധാരാളം തൊഴിലവസരങ്ങൾ സൃഷ്ടിക്കുന്നുണ്ട്. നൈപുണ്യമുള്ള കെട്ടിടപ്പണിക്കാർക്ക് ഏകദേശം 35 ലക്ഷം ദിവസങ്ങളിലെ ജോലിയും നൈപുണ്യമില്ലാത്തവർക്ക് ഏകദേശം 171 ലക്ഷം ദിവസങ്ങളിലെ ജോലിയും സൃഷ്ടിക്കപ്പെടും. പരിശീലന പരിപാടികളിലൂടെ പുനർനിർമ്മാണത്തിലുള്ള അവരുടെ വൈദഗ്ധ്യം വർദ്ധിപ്പിക്കുവാൻ അവർക്കൊരു അവസരം നൽകുക കൂടിയാണ് ഇത് വഴി സാധ്യമാകുന്നത്.

ഉറവിടം: പി.ഡി.എൻ.എ-യു.എൻ.ഡി.പി. റിപ്പോർട്ട്

(ആർ.എ.വൈ), പ്രധാനമന്ത്രി ആവാസ് യോജന (പി.എം.എ.വൈ) തുടങ്ങിയ മുഖ്യ നഗര ദാരിദ്ര്യ നിർമ്മാർജന കേന്ദ്രാവിഷ്കൃത പരിപാടികളുടെ നടത്തിപ്പിനായുള്ള നോഡൽ ഏജൻസി കുടുംബശ്രീയാണ്. ഇത്തരം പരിപാടികളുടെ നിരീക്ഷണവും പദ്ധതിരൂപീകരണവും തദ്ദേശസ്വയം ഭരണ വകുപ്പിന്റെ ഭരണകാര്യ നിയന്ത്രണത്തിൽ കുടുംബശ്രീ ഏറ്റെടുക്കുന്നു. ഈ റിവ്യൂവിന്റെ 10–ം അദ്ധ്യായത്തിൽ വിവരങ്ങൾ നൽകിയിട്ടുണ്ട്.

**2. ഗ്രാമവികസന കമ്മീഷണറേറ്റ്:**
ഗ്രാമ പ്രദേശങ്ങളിൽ 'കച്ചാ' വീട്ടുകളിലും പഴകിപൊളിഞ്ഞ വീട്ടുകളിലും താമസിക്കുന്ന എല്ലാ ഭവനരഹിത കുടുംബങ്ങൾക്കും 2022– ഓടു കൂടി അടിസ്ഥാന സൗകര്യങ്ങളുള്ള ' പക്കാ ' വീടുകൾ നൽകുന്നതിനാണ് പ്രധാനമന്ത്രി ആവാസ് യോജന–ഗ്രാമീൺ (പി.എം.എ.വൈ.–ജി) ലക്ഷ്യമിടുന്നത്. 2016–17 മുതൽ 2018–19 വരെയുള്ള മൂന്നു വർഷം കൊണ്ട് കച്ചാ/ പഴകിപൊളിഞ്ഞ വീട്ടുകളിൽ താമസിക്കുന്ന ഒരു കോടി കുടുംബങ്ങളെ ഈ പദ്ധതിയുടെ കീഴിൽ കൊണ്ടുവരികയും അതാത് പ്രദേശങ്ങളിൽ ലഭ്യമായ നിർമ്മാണ വസ്തുക്കൾ, രൂപകല്പനകൾ, പരിശീലനം സിദ്ധിച്ച വൈദഗ്ധ്യമുള്ള പണിക്കാർ എന്നിവ ഉപയോഗിച്ച് ഗുണഭോക്താക്കളെ മികച്ച വീടുകൾ നിർമ്മിക്കാൻ കഴിവുള്ളവരാക്കുക എന്നതാണ് ഈ പദ്ധതിയുടെ അടിയന്തിര ലക്ഷ്യം. ഓരോ വീടിനുമുള്ള ധനസഹായം സമതല പ്രദേശങ്ങളിൽ 70000 രൂപയിൽ നിന്ന് 1,20000–രൂപയായി വർദ്ധിപ്പിച്ചിട്ടുണ്ട്. ഇതിലെ ചിലവ് കേന്ദ്ര–സംസ്ഥാന സർക്കാരുകൾ 60:40 എന്ന അനുപാതത്തിലാണ് പങ്കിടുന്നത്. ഈ റിവ്യൂവിന്റെ 10–ം അദ്ധ്യായത്തിൽ ഈ വിവരങ്ങൾ വിശദമായി ചർച്ചചെയ്യുന്നുണ്ട്.

**3.പഞ്ചായത്ത് ഡയറക്ടറേറ്റ് :** പഞ്ചായത്ത് ഡയറക്ടറേറ്റിന്റെ വിവിധ പദ്ധതികൾ സംസ്ഥാനത്തുടനീളം വിവിധ പഞ്ചായത്തുകൾ നടപ്പിലാക്കുകയും 2016–17, 2017–18 (2017 ഡിസംബർ വരെ) കാലയളവിൽ 5900 വീടുകൾ അനുവദിക്കുകയും ചെയ്തു.

**4.പട്ടിക വർഗ്ഗവികസന വകുപ്പ് :**
പൊതുവിഭാഗ പദ്ധതി– ഭവന രഹിതരായ പട്ടികവർഗ്ഗക്കാർക്ക് വീട്ട നിർമ്മാണം, അറ്റകുറ്റപണികൾ എന്നിവയ്ക്കു വേണ്ടി സാമ്പത്തിക സഹായം നൽകുക എന്നതാണ് ഈ പദ്ധതികൊണ്ട് ലക്ഷ്യമിടുന്നത്. പുതിയ വീടുകൾ ഓരോന്നിനും 3.5 ലക്ഷം രൂപയാണ് നൽകുന്നത്. ഇതേ സമയം ഹഡ്കോ ഭവന പദ്ധതിയിൽ 2980 വീടുകളും വനബന്ധു കല്ല്യാൺ യോജന (വി.കെ.വൈ–ഭാരത സർക്കാരിന്റെ ആദിവാസി കാര്യമന്ത്രാലയത്തിന്റെ ഒരു പദ്ധതി) യുടെ കീഴിൽ 1854 വീടുകളും അനുവദിച്ചു.

**5.ഫിഷറീസ് വകുപ്പ് :** 1.എൻ.എഫ്.ഡബ്ല്യു.എഫ്. ഭവന പദ്ധതി–'നാഷണൽ സ്കീം ഓഫ് വെൽഫയർ ഓഫ് ഫിഷർമാൻ ' എന്ന കേന്ദ്ര മേഖലാ പദ്ധതിയുടെ' ഡവലപ്പ്മെന്റ് ഓഫ് മോഡൽ വില്ലേജസ് ' എന്ന ഘടകത്തിനു കീഴിലാണ് ഫിഷറീസ് വകുപ്പ് ഭവനപദ്ധതി നടപ്പിലാക്കുന്നത്. കേരളത്തിലെ കടലോരത്തും ഉൾപ്രദേശത്തുമുള്ള മത്സ്യ ബന്ധനഗ്രാമങ്ങളിൽ പദ്ധതി നടപ്പിലാക്കുന്നുണ്ട്. കേന്ദ്ര സർക്കാർ ഓരോ വീടിന്റേയും നിർമ്മാണചെലവ് 1,20000 രൂപയായി വർദ്ധിപ്പിക്കുകയും കേന്ദ്ര വിഹിതമായി 60000 രൂപ നൽകുകയും ചെയ്യുന്നു. കേന്ദ്ര വിഹിതത്തിലധികം വരുന്ന തുക സംസ്ഥാന സർക്കാർ വഹിക്കും. 2016–17 കാലയളവിൽ അനുവദിച്ച 299 വീടുകളിൽ 138 എണ്ണം പൂർത്തീകരിച്ചു.

2.ബേസിക് ഇൻഫ്രാസ്ട്രക്ച്ചർ ഫെസിലിറ്റീസ് ആൻറ് ഹ്യൂമൻ ഡവലപ്പമെൻറ് ഓഫ് ഫിഷർ ഫോക്ക് (ബി.ഐ.എഫ്.& എച്ച്.ഡി.എഫ്)–നു കീഴിലുള്ള ഭവനനിർമ്മാണ പദ്ധതി (2016–17), 9 കടലോര ജില്ലകളിലെ ഗ്രാമങ്ങളിലെ മത്സ്യ ബന്ധന പ്രവർത്തനങ്ങളിലേർപ്പെട്ട 2600 കുടുംബങ്ങൾക്ക് സുരക്ഷിത ഭവനം നല്കുന്നതിനായി ഓരോ വീടിനും 2 ലക്ഷം രൂപയും 800 ഭൂരഹിത മത്സ്യത്തൊഴിലാളികൾക്ക് 2–3 സെന്റ് ഭൂമി വാങ്ങി വീട്ടുണ്ടാക്കുന്നതിനായി 6 ലക്ഷം വീതവും നൽകുന്നു.. ബി.ഐ.എഫ്.& എച്ച്.ഡി.എഫ്. (2016–17)നു ഫിഷർമെൻ കോളനി റീവാമ്പിംഗ് പദ്ധതിയിൽ ഓരോ വീടിനും 2 ലക്ഷം രൂപ വീതം 250 മത്സ്യതൊഴിലാളി കുടുംബങ്ങൾക്ക് സാമ്പത്തിക സഹായം നൽകുന്നുണ്ട്. കോളനിയിലെ താമസക്കാരിൽ മത്സ്യബന്ധന വൃത്തിയിലേർപ്പെട്ട –രജിസ്റ്റേർഡ് തൊഴിലാളി/പെൻഷണർ അല്ലെങ്കിൽ അവരുടെ വിധവകൾ എന്നിവർക്ക് മാത്രമേ സഹായം നൽകുകയുള്ളൂ. 250 വീടുകളിൽ 118 എണ്ണം പൂർത്തിയാക്കിയിട്ടുണ്ട്.
ബി.ഐ.എഫ്.& എച്ച്.ഡി.എഫ് (2017–18) ഭവന പദ്ധതിയിൽ 1200 മത്സ്യത്തൊഴിലാളികൾക്ക് ഭവന നിർമ്മാണത്തിനായി ഓരോ വീടിനും 4 ലക്ഷം രൂപ വീതം ധനസഹായം നൽകുന്നു. 9 കടലോര ജില്ലകളിലും ഈ പദ്ധതി നടപ്പിലാക്കുന്നുണ്ട്. 1200 വീടുകളിൽ 243 ഗുണഭോക്താക്കൾ ഈ വകുപ്പുമായി സമ്മതപത്രം ഒപ്പിട്ടിട്ടുണ്ട്. ഇവയിൽ 27 വീടുകൾ പൂർത്തിയാക്കിയിട്ടുണ്ട്. ഭൂരഹിതരായ മത്സ്യത്തൊഴിലാളികൾക്ക് സുരക്ഷിത വാസസ്ഥലം നൽകുന്ന പദ്ധതിയിൽ 192 വീടുകൾ 2017–18 കാലയളവിൽ നിർമ്മിച്ചു.

**6.പട്ടികജാതി വികസന വകുപ്പ്** : സ്വന്തമായി ഭൂമിയുള്ളതും വാർഷിക വരുമാനം 50000 രൂപയിൽ താഴെയുള്ളതുമായ പട്ടികജാതി കുടുംബങ്ങൾക്ക്, കുറഞ്ഞത് 323 ച.അടിയോ കൂടിയത് 750 ച.അടിയോ വലിപ്പമുള്ള വീട് നിർമ്മിക്കുവാനായി 4 ലക്ഷം രൂപ നൽകുന്നു.

**7.കേരള തൊഴിൽ വകുപ്പ്:** ഭവനം ഫൗണ്ടേഷൻ കേരള (ബി.എഫ്.കെ.)– കേരളത്തിലെ താഴ്ന്ന വരുമാനക്കാരായ തൊഴിലാളികൾക്കും കൂലിപ്പണിക്കാർക്കും ബി.എഫ്.കെ വിവിധ ഭവന പദ്ധതികൾ നടപ്പിലാക്കുന്നു. ജനനി–അടിമാലി പദ്ധതിയിൽ 645 ച.അടി അളവിലുള്ള അപ്പാർട്ട്മെന്റുകൾ നിർമ്മിക്കുകയും 20ശതമാനം ഗുണഭോക്തൃവിഹിതം 80ശതമാനം ഗുണഭോക്താവിനുള്ള ഭവന വായ്പ എന്നിങ്ങനെ ഗുണഭോക്താവിന് വിൽക്കുകയും ചെയ്യുന്നു. 2017–18 കാലയളവിൽ 217 അപ്പാർട്ട്മെൻറുകൾ പൂർത്തിയാക്കി. ജനനി–പൊഞ്ഞാശ്ശേരി പദ്ധതിയിൽ ഓരോ വീടുകളുടേയും പ്ലിന്ത് ഏരിയ 715 ച.അടിയിൽ കൂടുതലാണ്. ഈ പദ്ധതിയിൽ 296 അപ്പാർട്ട്മെൻറുകളുടെ നിർമ്മാണം പുരോഗമിക്കുകയാണ്.

**8.ന്യൂനപക്ഷ ക്ഷേമ ഡയറക്ടറേറ്റ് :** ദാരിദ്ര്യ രേഖയ്ക്ക് താഴെയുള്ള ന്യൂനപക്ഷ സമുദായ കുടുംബങ്ങളിലെ വിവാഹ മോചിതരായ/ നിരാലംബയായ സ്ത്രീകൾക്കും വിധവകൾക്കും വീട് നിർമ്മിക്കാനുദ്ദേശിച്ചുകൊണ്ടുള്ള പദ്ധതിയാണ് ഇമ്പിച്ചി ബാവ ഭവനപദ്ധതി. വീടു നിർമ്മാണത്തിനായി ഗുണഭോക്താവിന് കുറഞ്ഞത് 2 സെന്റ് ഭൂമിയെങ്കിലും സ്വന്തം പേരിൽ വേണം. 2.5 ലക്ഷം രൂപയാണ് വകുപ്പുതല ധനസഹായം. 2016–17 കാലയളവിൽ 226 വീടുകൾ നിർമ്മിക്കുകയും 1059 വീടുകളുടെ നിർമ്മാണം പുരോഗമിക്കുകയാണ്.

**9.പട്ടികജാതി, നിർദ്ദേശിച്ചിട്ടുള്ള മറ്റു സമുദായങ്ങൾ എന്നിവയിൽ നിന്നുള്ള പരിവർത്തിത ക്രൈസ്തവർക്കുവേണ്ടിയുള്ള കേരള സംസ്ഥാന വികസന കോർപ്പറേഷൻ ലിമിറ്റഡ്, കോട്ടയം.**

ഈ പദ്ധതിയിൽ പുതിയ വീട് നിർമ്മിക്കാനായി 3,00,000 രൂപ വായ്പയായി അനുവദിക്കുന്നു. ഈ തുക മൂന്ന് തവണകളായാണ് വിതരണം ചെയ്യുന്നത്. ഗുണഭോക്താക്കൾ 18–55 പ്രായപരിധിയുള്ളവരും വാർഷിക വരുമാനം ഗ്രാമ പ്രദേശത്ത് 81000 രൂപയിൽ താഴെയും നഗരപ്രദേശത്ത് 1,03,000 രൂപയിൽ താഴെയും ആയിരിക്കണം. 2016–17, 2017–18 കാലയളവിൽ യഥാക്രമം 217–ഉം 189–ഉം വീടുകൾ ഈ പദ്ധതിയിൽ നിർമ്മിച്ചു. ഭവന നവീകരണ പദ്ധതിയുടെ കീഴിൽ നിലവിലുള്ള വീട് നവീകരിക്കുന്നതിനായി 1,00,000 രൂപ നൽകുന്നു. 2016–17, 2017–18 കാലയളവിൽ യഥാക്രമം 21 വീടുകളും 62 വീടുകളും ഈ പദ്ധതിയുടെ സഹായം ഉപയോഗിച്ച് നവീകരിച്ചു. ഉറവിടം: ഹൗസിംഗ് കമ്മീഷണറേറ്റ് ; തിരുവനന്തപുരം.

## കേരള അടിസ്ഥാന സൗകര്യ നിക്ഷേപ നിധി ബോർഡ് (കിഫ്ബി)

ചരിത്രപരമായി, പശ്ചാത്തല സൗകര്യ വികസനത്തിൽ കേരളം പിന്നാക്കത്തിലാണ്. മൊത്തം ചെലവിന്റെ 9 ശതമാനം മാത്രമാണ് സമീപ കാലത്ത് സംസ്ഥാനത്തിന്റെ മൂലധന ചെലവ്. സംസ്ഥാന ബജറ്റിൽ റവന്യൂ ചെലവിന്റെ അധിക ബാധ്യത മൂലധന ചെലവിന് ആവശ്യമായ വിഭവ വിതരണത്തിന് തടസ്സം ഉണ്ടാക്കുന്നു. നിക്ഷേപ രംഗത്തെ പിന്നാക്കാവസ്ഥക്ക് പരിഹാരം എന്ന നിലയ്ക്കാണ് കിഫ്ബി രൂപമെടുത്തത്. വാഹന നികുതി, പെട്രോളിയം ഉല്പന്നങ്ങളിന്മേലുള്ള സെസ്സ് എന്നിവയിൽനിന്നുള്ള വരുമാനത്തിന്റെ ഒരു ഭാഗം, മൂലധന ചെലവിനായി കിഫ്ബിയിലേക്ക് വകയിരുത്തേണ്ടതാണ്.

കേരള ഇൻഫ്രാസ്ട്രക്ച്ചർ ഇൻവസ്റ്റ്മെന്റ് ഫണ്ട് മാനേജ് ചെയ്യുന്നതിനായി കേരള ഇൻഫ്രാസ്ട്രക്ച്ചർ ഇൻവസ്റ്റ്മെന്റ് ഫണ്ട് ആക്ട് 1999 പ്രകാരം നവംബർ 11, 1999 ലാണ് കേരള അടിസ്ഥാന സൗകര്യ നിക്ഷേപ നിധി ബോർഡ് (കിഫ്ബി) നിലവിൽ വന്നത്. ആദ്യ ബോർഡ് ചെയർമാനായി സംസ്ഥാന ചീഫ് സെക്രട്ടറിയും സംസ്ഥാന സർക്കാർ വകുപ്പിലെ മറ്റ് സെക്രട്ടറിമാരും രണ്ട് സാമ്പത്തിക വിദഗ്ദ്ധരും ഇതിൽ അംഗങ്ങളും ആയിരുന്നു. ഫിനാൻസ് റിസോഴ്സ് സെക്രട്ടറി ഫണ്ട് മാനേജറായിരുന്നു.

കിഫ്ബി (ഭേദഗതി) ആക്ട് 2016 പ്രകാരം കിഫ്ബി ആക്ട്, 1999 പരിഷ്ക്കരിച്ചു. സംസ്ഥാനത്ത് വൻതോതിൽ ഇൻഫ്രാസ്ട്രക്ച്ചർ നിക്ഷേപം നടത്താൻ കിഫ്ബിയുടെ ഘടനാമാറ്റം സഹായിച്ചു. പ്രോജക്ട്കൾക്കുള്ള വിവിധ സാമ്പത്തിക സഹായങ്ങൾ ലഭ്യമാക്കുന്നതിന് പുറമെ സെക്യൂരിറ്റീസ് & എക്സ്ചേഞ്ച് ബോർഡ് ഓഫ് ഇന്ത്യ (എസ് ഇ ബി ഐ), റിസർവ് ബാങ്ക് ഓഫ് ഇന്ത്യ (ആർ ബി ഐ) അംഗീകാരം നൽകിയിട്ടുള്ള പുതിയ ഇൻഫ്രാസ്ട്രക്ച്ചർ ഫണ്ട് മൊബിലൈസേഷൻ ഘടനകൾ ഉപയോഗപ്പെടുത്താനും ഈ ഭേദഗതി അനുവദിക്കുന്നു.

എല്ലാ നിക്ഷേപ പ്രവർത്തന ഫണ്ടുകളും അതിന്റെ ഉദ്ദേശ്യലക്ഷ്യവും കിഫ്ബി നിയമവും അനുശാസിച്ച് ഫണ്ട് വകമാറ്റി ചെലവഴിക്കുന്നില്ല എന്ന് ഉറപ്പ്വരുത്തുന്നതിന് വേണ്ടി ഫണ്ട് ട്രസ്റ്റിക്കും അഡ്വൈസറി കമ്മീഷനും രൂപം നൽകി. ഇന്ത്യയിലെ മുൻ കംട്രോളർ ആൻഡ് ഓഡിറ്റർ ജനറൽ ശ്രീ. വിനോദ് റായിയെ കമ്മീഷന്റെ ചെയർമാനായി നിയമിച്ചു. റിസർവ് ബാങ്കിലെ മുൻ ഡെപ്യൂട്ടി ഗവർണർ ഉഷ തോറാറ്റ്, റിസർവ് ബാങ്ക് മുൻ എക്സിക്യൂട്ടീവ് ഡയറക്ടർ ശ്രീ. ജി. പത്മനാഭൻ എന്നിവർ ഇതിലെ അംഗങ്ങളായിരുന്നു.

കിഫ്ബിയുടെ ഭരണകാര്യ വിഭാഗമായി ഫിനാൻസ് (ഇൻഫ്രാസ്ട്രക്ച്ചർ) വകുപ്പ് എന്ന പേരിൽ സംസ്ഥാന ഫിനാൻസ് വകുപ്പിന്റെ ഒരു പ്രത്യേക വിഭാഗം കിഫ്ബിയോടൊപ്പം പ്രവർത്തിക്കുന്നു.

സംസ്ഥാനത്തെ വിവിധ പ്രധാനപ്പെട്ട ഇൻഫ്രാസ്ട്രക്ചർ പ്രോജക്ട്കൾക്ക് ഫണ്ടുകൾ സമാഹരിക്കുന്നതിനും വിതരണം ചെയ്യുന്നതിനും കിഫ്ബി ഒരു പ്രധാന സ്പെഷ്യൽ പർപസ് വെഹിക്കിൾ (എസ് പി വി) ആയി പ്രവർത്തിക്കും. ഇതിന് മൊത്തം പദ്ധതി തുക കുറഞ്ഞത് 100 കോടി രൂപയ്ക്ക് മുകളിൽ ആയിരിക്കണം. സാമൂഹ്യവും ഭൗതികവുമായ അടിസ്ഥാന സൗകര്യ വികസന പ്രോജക്ട്കളാണ് നിക്ഷേപത്തിനായി പരിഗണിക്കപ്പെടുന്നത്. ആധുനിക നിക്ഷേപ ഘടനകളായ ഇൻഫ്രാസ്ട്രക്ചർ

ഭേദഗതി ചെയ്ത കിഫ്ബി ആക്ട്, 2016 നിയമം അനുസരിച്ച്, ബോർഡിന്റെ ഘടന ഇപ്രകാരമാണ്:

| | | |
|---|---|---|
| എ) | മുഖ്യമന്ത്രി | ചെയർപേഴ്സൺ |
| ബി) | ധനകാര്യ മന്ത്രി | വൈസ് ചെയർപേഴ്സൺ |
| സി) | ചീഫ് സെക്രട്ടറി | അംഗം |
| ഡി) | വൈസ് ചെയർപേഴ്സൻ, സംസ്ഥാന ആസൂത്രണ ബോർഡ് | അംഗം |
| ഇ) | സെക്രട്ടറി (നിയമം) | അംഗം |
| എഫ്) | സെക്രട്ടറി (ധനകാര്യം) | അംഗം |
| ജി) | സെക്രട്ടറി (ധനവിഭവങ്ങൾ) | അംഗം |
| എച്ച്) | ഏഴ് സ്വതന്ത്ര അംഗങ്ങൾ, ദേശീയ തലത്തിൽ പ്രസിദ്ധമായ സ്ഥാപനത്തിൽ ധനകാര്യം, ബാങ്കിംഗ്, ഇക്കണോമിക്സ് എന്നിവയിൽ ഒന്നോ അതിലധികമോ, മേഖലകളിൽ പ്രവർത്തിച്ചിട്ടുള്ള വിദഗ്ധർ | അംഗങ്ങൾ |
| ഐ) | ചീഫ് എക്സിക്യൂട്ടീവ് ഓഫീസർ | മെമ്പർ സെക്രട്ടറി |

ബോർഡിന്റെ എക്സിക്യൂട്ടീവ് കമ്മിറ്റിയിൽ ഉൾപ്പെടുന്നവർ

| | | |
|---|---|---|
| എ) | ധനകാര്യ മന്ത്രി | ചെയർപേഴ്സൺ |
| ബി) | ചീഫ് സെക്രട്ടറി | അംഗം |
| സി) | സെക്രട്ടറി (നിയമം) | അംഗം |
| ഡി) | സെക്രട്ടറി (ധനകാര്യം) | അംഗം |
| ഇ) | സെക്രട്ടറി (ധന-വിഭവങ്ങൾ) | അംഗം |
| എഫ്) | സർക്കാർ നാമനിർദ്ദേശം ചെയ്യുത ബോർഡിലെ മൂന്ന് സ്വതന്ത്ര അംഗങ്ങൾ | അംഗം |
| ജി) | ചീഫ് എക്സിക്യൂട്ടീവ് ഓഫീസർ | അംഗം ഫണ്ട് മാനേജർ |

ബോർഡിന്റെ ഇപ്പോഴത്തെ സ്വതന്ത്ര അംഗങ്ങൾ

| | |
|---|---|
| 1. | ഡോ. ഡി. ബാബു പോൾ, മുൻ ധനകാര്യ സെക്രട്ടറി,ഭാരത സർക്കാർ |
| 2. | പ്രൊഫ. സി.പി. ചന്ദ്രശേഖർ, പ്രൊഫസർ, സെന്റർ ഫോർ ഇക്കണോമിക് സ്റ്റഡീസ് ആൻഡ് പ്ലാനിംഗ്. |
| 3. | പ്രൊഫ. സുശീൽ ഖന്ന, പ്രൊഫസ്സർ, എക്കണോമിക്സ് ആൻഡ് ഫിനാൻസ്, ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് മാനേജ്മെന്റ്, കൽക്കട്ട. |
| 4. | ശ്രീ. സലിം ഗംഗാധരൻ, മുൻ റീജിയണൽ ഡയറക്ടർ, റിസർവ് ബാങ്ക് ഓഫ് ഇന്ത്യ, തിരുവനന്തപുരം |
| 5. | ശ്രീ. ജെ. എൻ. ഗുപ്ത, മുൻ എക്സിക്യൂട്ടീവ് ഡയറക്ടർ, സെബി&മാനേജിങ് ഡയറക്ടർ, സ്റ്റേക്ക്ഹോൾടെർഴ്സ്എംപവർമെൻറ് സർവീസസ്. |
| 6. | ശ്രീ. രാധാകൃഷ്ണൻ നായർ, മുൻ എക്സിക്യൂട്ടീവ് ഡയറക്ടർ, സെക്യൂരിറ്റീസ് ആൻഡ് എക്സ്ചേഞ്ച് ബോർഡ് ഓഫ് ഇന്ത്യ (സെബി) |
| 7. | സുദീപ്തോ മുണ്ടിൽ, 14-മത് ധനകാര്യകമ്മീഷൻ അംഗം, മുൻ ഡയറക്ടർ സ്ട്രാറ്റജി ആന്റ് പോളിസി ഡിപ്പാർട്ട്മെന്റ്, ഏഷ്യൻ ഡെവലപ്മെന്റ് ബാങ്ക് (എഡിബി), എമേരിറ്റസ് പ്രൊഫസ്സർ, ബോർഡ് ഓഫ് ഗവർണേഴ്സ്, നാഷണൽ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് പബ്ലിക് ഫിനാൻസ് ആൻഡ് പോളിസി (എൻഐപിഎഫ് പി) |

**പട്ടിക 9.35** കിഫ്ബി അംഗീകരിച്ച തുക (രൂപ കോടിയിൽ)

| ക്രമ നമ്പർ | വകുപ്പ്/ ഏജൻസിയുടെ പേര് | ഡിപിആർ തുക | അംഗീകരിച്ച തുക |
|---|---|---|---|
| 1 | കൃഷി | 25.12 | 14.28 |
| 2 | ഫിഷറീസ് | 51.72 | 46.94 |
| 3 | വനം | 261.8 | 212.18 |
| 4 | പൊതു വിദ്യാഭ്യാസം | 2,178.18 | 1,745.91 |
| 5 | ഉന്നത വിദ്യാഭ്യാസം | 446.5 | 390.41 |
| 6 | കുടുംബ ആരോഗ്യ ക്ഷേമം | 1,657.51 | 1,550.83 |
| 7 | പാർപ്പിടം | 45 | 45 |
| 8 | വ്യവസായങ്ങൾ | 1,565.17 | 1,565.17 |
| 9 | വിവര സാങ്കേതിക വിദ്യ | 1,378.83 | 1,174.13 |
| 10 | തദ്ദേശ സ്വയം ഭരണ വകുപ്പ് | 34.37 | 31.68 |
| 11 | ഊർജ്ജം | 5,200 | 5,200 |
| 12 | പൊതുമരാമത്ത് വകുപ്പ് | 11,533.52 | 10,136.77 |
| 13 | രജിസ്ട്രേഷൻ | 100.33 | 92.18 |
| 14 | എസ്സ് സി എസ്സ് ടി ഡി ഡി | 193.17 | 167.76 |
| 15 | കായികം, യുവജന കാര്യം | 616.38 | 528.91 |
| 16 | വിനോദ സഞ്ചാരം | 62.06 | 54.5 |
| 17 | ഗതാഗതം | 441 | 412.93 |
| 18 | ജലവിഭവങ്ങൾ | 4,410.57 | 3581.31 |
| 19 | ദേവസ്വം | 150 | 141.75 |
| | ആകെ തുക | | 27,092.64 |

സ്രോതസ്സ്: നവംബർ 2018 വരെയുള്ള കിഫ്ബി ഡാറ്റ

ഇൻവെസ്റ്റ്മെന്റ് ട്രസ്റ്റ് (InVIT), ഇൻഫ്രാസ്ട്രക്ചർ ഡെറ്റ് ഫണ്ട് (IDF), ഓൾട്ടർനേറ്റീവ് ഇൻവെസ്റ്റ്മെന്റ് ഫണ്ട് (AIF), സാമ്പത്തിക ഉപകരണങ്ങളായ ജനറൽ ഒബ്ലിഗേഷൻ ബോണ്ടുകളും ലാന്റ് ബോണ്ടുകളും ഇൻഫ്രാസ്ട്രക്ചർ ബോണ്ടുകളും കേരളാ സ്റ്റേറ്റ് ഫിനാൻസിംഗ് എന്റർപ്രൈസസ് (കെ എസ് എഫ് ഇ) പോലുള്ള സർക്കാർ ഫിനാൻഷ്യൽ ഏജൻസികൾ വഴി നിലവിലുള്ള നിക്ഷേപ പാക്കേജുകൾ; ഗ്രാന്റുകൾ, ആന്വിറ്റീസ്, ഗവൺമെന്റിന്റെ വിവിധ ഗ്യാരന്റീട് പേമെന്റുകൾ, ഇൻവെസ്റ്റ്മെന്റിൽ നിന്നുള്ള റിട്ടേണുകൾ, ആഭ്യന്തര/ഉഭയകക്ഷി/ ബഹുരാഷ്ട്ര സാമ്പത്തിക സ്ഥാപനങ്ങളിൽ നിന്നുള്ള വായ്പകൾ തുടങ്ങിയ ഒന്നിലധികം നിക്ഷേപ വഴികളിലൂടെ കിഫ്ബി അതിന്റെ വിഭവങ്ങൾ ഉപയോഗപ്പെടുത്തുന്നതാണ്.

ഇതുവരെ, 468 പ്രോജക്ടുകൾക്ക് കിഫ്ബി അംഗീകാരം നൽകിയിട്ടുണ്ട്. വിവിധ മേഖലകളിൽ അംഗീകരിച്ചിട്ടുള്ള തുക പട്ടിക 9.35 –ൽ കൊടുത്തിരിക്കുന്നു. പൊതുമരാമത്ത്, ജലവിഭവം, പൊതുവിദ്യാഭ്യാസം, വ്യവസായം, കുടുംബം, ആരോഗ്യ ക്ഷേമം എന്നിവയാണ് പ്രധാന നിക്ഷേപ നിർദേശങ്ങൾ അംഗീകരിച്ചിട്ടുള്ള മേഖലകൾ.

അദ്ധ്യായം

# 10

# പ്രാദേശിക സർക്കാരുകളും വികേന്ദ്രീകൃത വികസനവും

കഴിഞ്ഞ രണ്ട് പതിറ്റാണ്ട് കാലം, വികേന്ദ്രീകൃതാസൂത്രണം ഫലവത്താക്കാൻ പൊതുഭരണ രംഗത്ത് നടപ്പാക്കിയ ശ്രദ്ധേയമായ സ്ഥാപനതല പരിഷ്ക്കാരമായിരുന്നു കേരളത്തിലെ പ്രാദേശിക സർക്കാരുകൾ എന്നുള്ള വസ്തുത ആഗോളതലത്തിൽ തന്നെ അംഗീകരിക്കപ്പെട്ടിട്ടുള്ളതാണ്.

കേരളത്തിൽ ഒൻപതാം പഞ്ചവത്സര പദ്ധതിയിലെ പീപ്പിൾസ് പ്ലാൻ ക്യാംപയിനിലൂടെയാണ് സംസ്ഥാനത്ത് വികേന്ദ്രീകരണം ആരംഭിച്ചത്. പത്താം പഞ്ചവത്സര പദ്ധതിക്കാലത്ത് ഇത് പുനസംഘടിപ്പിച്ച് 'കേരള വികസന പദ്ധതി' (കെ.ഡി.പി.) എന്ന പേരിൽ നടപ്പിലാക്കി. വികേന്ദ്രീകരണ ഭരണ സംവിധാനത്തിലെ സ്ഥാപനവൽക്കരണ പ്രക്രിയ പൂർത്തിയാക്കുക എന്ന ലക്ഷ്യത്തോടെ ജനകീയാസൂത്രണ ആശയങ്ങൾക്ക് കൂടുതൽ ഊന്നൽ നൽകി പതിനൊന്നാം പഞ്ചവത്സരപദ്ധതിയിൽ വികേന്ദ്രീകൃതാസൂത്രണ പ്രക്രിയ പൂർണ്ണമായും പരിഷ്ക്കരിക്കുകയുണ്ടായി. വിവര സാങ്കേതിക വിദ്യയുടെ സാധ്യതകൾ പ്രയോജനപ്പെടുത്തി ആസൂത്രണ പ്രക്രിയ കൂടുതൽ ശക്തിപ്പെടുത്തുന്നതിന് ആവശ്യമായ നടപടികൾക്കാണ് പന്ത്രണ്ടാം പഞ്ചവത്സര പദ്ധതി ഊന്നൽ നൽകിയത്.

സാമൂഹിക സാമ്പത്തിക രംഗത്ത് സംസ്ഥാനം അഭിമുഖീകരിക്കുന്ന രണ്ടാം തലമുറ പ്രശ്നങ്ങൾക്ക് പരിഹാരം കാണുകയാണ് പതിമൂന്നാം പഞ്ചവത്സര പദ്ധതിയുടെ പ്രധാന ദൗത്യം. ശക്തമായ ഭരണ രാഷ്ട്രീയ ഇടപെടലുകൾക്കൊപ്പം ജനപങ്കാളിത്തം ഉറപ്പാക്കി മേൽപ്പറഞ്ഞ പ്രശ്നങ്ങൾക്ക് പരിഹാരം കാണാനും ജനകീയാസൂത്രണത്തിന്റെ രണ്ടാംഘട്ടം ലക്ഷ്യമിടുന്നു.

ഒൻപതാം പഞ്ചവത്സര പദ്ധതിയിൽ തുടക്കം കുറിച്ച ജനകീയാസൂത്രണ പ്രസ്ഥാനത്തിലൂടെ പങ്കാളിത്ത ആസൂത്രണത്തിനുള്ള ഒരു രീതി ശാസ്ത്രം വികസിപ്പിച്ചെടുക്കുന്നതിൽ കേരളം വിജയിക്കുകയുണ്ടായി. ഈ രീതിശാസ്ത്രം കഴിഞ്ഞ ഇരുപത് വർഷക്കാലയളവിൽ നവീകരിക്കപ്പെടുകയും ചെയ്തു. ഇപ്പോൾ കേന്ദ്ര പഞ്ചായത്ത് രാജ് മന്ത്രാലയം 'സബ്കി യോജന സബ്കാ വികാസ്' എന്ന മുദ്രാവാക്യത്തോടെ ഗ്രാമ പഞ്ചായത്ത് വികസനപദ്ധതി രൂപീകരിക്കുന്നതിന് കേരളം വികസിപ്പിച്ചെടുത്ത ഈ രീതിശാസ്ത്രം അവലംബിക്കുവാൻ എല്ലാ സംസ്ഥാനങ്ങളോടും നിർദ്ദേശിച്ചിരിക്കുകയാണ്.

കേരളത്തിലെ വികേന്ദ്രീകരണ ആസൂത്രണത്തിന്റെ മുഖമുദ്ര സുതാര്യവും, സമത്വവും മാനദണ്ഡങ്ങളിൽ അധിഷ്ഠിതവുമായ ധനകാര്യ വികേന്ദ്രീകരണം ആണ്. അതുകൊണ്ട് തന്നെ സംസ്ഥാനപദ്ധതി വിഹിതത്തിൽ നിന്നും ഒരു നിശ്ചിത തുക വികസന ഫണ്ടായി പ്രാദേശിക പദ്ധതികൾ ആവിഷ്ക്കരിച്ച് നടപ്പിലാക്കുവാൻ പ്രാദേശിക സർക്കാരുകൾക്ക് ലഭ്യമാക്കുന്നുണ്ട്. വികേന്ദ്രീകരണത്തിന്റെ ആരംഭകാലം (1997–98) മുതൽ തന്നെ സംസ്ഥാനപദ്ധതി വിഹിതത്തിന്റെ ഒരു പങ്ക് പ്രാദേശിക സർക്കാരുകൾക്ക് ഇത്തരത്തിൽ നൽകുന്നുണ്ട്. ഇപ്പോൾ ഇത് ഏകദേശം സംസ്ഥാന പദ്ധതി വിഹിതത്തിന്റെ 25 ശതമാനമാണ്. ഇതിനു പുറമെ സംസ്ഥാനത്തിന്റെ തനത് നികുതി വരുമാനത്തിന്റെ 3.5 % തുക ജനറൽ പർപ്പസ് ഫണ്ടായും 5.75% തുക മെയിന്റനൻസ് ഫണ്ടായും എല്ലാ വർഷവും നൽകുന്നു. സർക്കാർ പുറപ്പെടുവിക്കുന്ന പൊതു മാർഗ്ഗ നിർദ്ദേശങ്ങൾക്ക് വിധേയമായി മുൻഗണനാടിസ്ഥാനത്തിൽ വികസന പദ്ധതികൾ രൂപം നൽകുന്നതിനും അവ നടപ്പിലാക്കുന്നതിനുമുള്ള സ്വാതന്ത്ര്യം തദ്ദേശ ഭരണ സ്ഥാപനങ്ങൾക്കുണ്ട്.

കേരളത്തിൽ നിലവിൽ 941 ഗ്രാമപ്പഞ്ചായത്തുകൾ, 152 ബ്ലോക്ക് പഞ്ചായത്തുകൾ, 14 ജില്ലാ പഞ്ചായത്തുകൾ, 87 മുനിസിപ്പാലിറ്റികൾ, 6 കോർപ്പറേഷനുകൾ ഉൾപ്പെടെ 1200 തദ്ദേശഭരണസ്ഥാപനങ്ങളാണുള്ളത്. തദ്ദേശ ഭരണ സ്ഥാപനങ്ങൾക്ക് പൊതുവിഭാഗം, പട്ടികജാതിക്കാർക്കുള്ള പ്രത്യേക പദ്ധതി (എസ്.സി.എസ്.പി), പട്ടികവർഗ്ഗ ഉപപദ്ധതി (ടി.എസ്.പി) എന്നീ മൂന്ന് വിഭാഗങ്ങളിലായാണ് വികസന ഫണ്ട് അനുവദിക്കുന്നത്. സംസ്ഥാന ധനകാര്യ കമ്മീഷന്റെ ശുപാർശയുടെ ആക്ഷൻ ടേക്കൺ റിപ്പോർട്ടിന്റെ അടിസ്ഥാനത്തിലാണ് ഓരോ വിഭാഗത്തിലും വികസനഫണ്ട് അനുവദിക്കുന്നത്. അഞ്ചാം ധനകാര്യ കമ്മീഷന്റെ ശുപാർശയുടെ ആക്ഷൻ ടേക്കൺ റിപ്പോർട്ട് അനുസരിച്ച് സംസ്ഥാന പദ്ധതി വിഹിതത്തിന്റെ ഒരു നിശ്ചിത ശതമാനം തുകയാണ് തദ്ദേശ ഭരണ സ്ഥാപനങ്ങളുടെ വികസന പ്രവർത്തനങ്ങൾക്ക് കൈമാറേണ്ടത്. 2018–19–ൽ ഇപ്രകാരം

സംസ്ഥാനപദ്ധതി വിഹിതത്തിന്റെ 24 ശതമാനമായ 7000.00 കോടി രൂപയാണ് വികസന ഫണ്ടായി നീക്കി വച്ചിരിക്കുന്നത്. പ്രസ്തുത തുകയിൽ കേന്ദ്ര ധനകാര്യ കമ്മീഷന്റെ ഗ്രാന്റും ഉൾപ്പെടുന്നു.

## പന്ത്രണ്ടാം പഞ്ചവത്സര പദ്ധതി അവലോകനം

പന്ത്രണ്ടാം പഞ്ചവത്സര പദ്ധതിയുടെ ആരംഭത്തിൽ പദ്ധതി മാർഗ്ഗരേഖയിൽ ചില മാറ്റങ്ങൾ വരുത്തിയിരുന്നു. മുഖ്യമായും മേഖലാ പരിധിയിലും പദ്ധതിയുടെ പരിശോധനയിലുമാണ് മാറ്റങ്ങൾ വരുത്തിയത്. ആദ്യ നാല് വർഷങ്ങളിൽ ഉല്പാദന മേഖലയിൽ കുറഞ്ഞ പരിധി ഉണ്ടായിരുന്നില്ല. പശ്ചാത്തല മേഖലയിൽ, പൊതുവിഭാഗത്തിലെ പദ്ധതിവിഹിതത്തിൽ ഗ്രാമപഞ്ചായത്തുകൾക്കും ബ്ലോക്ക് പഞ്ചായത്തുകൾക്കും 45 ശതമാനവും മുനിസിപ്പാലിറ്റികൾക്കും കോർപ്പറേഷനുകൾക്കും 55 ശതമാനവും ജില്ലാ പഞ്ചായത്തുകൾക്ക് 50 ശതമാനവും പരിധി നിശ്ചയിച്ചിരുന്നു. ഇതിനുപുറമെ വികസനഫണ്ടിന്റെ 10 ശതമാനം വനിതഘടകപദ്ധതിക്കും 5 ശതമാനം കുട്ടികൾ, വൃദ്ധർ, ഭിന്നശേഷിയുള്ളവർ, സാന്ത്വന ചികിത്സ ആവശ്യമുള്ളവർ, മറ്റുദുർബല വിഭാഗങ്ങൾ എന്നിവർക്ക് വേണ്ടിയും മാറ്റിവെച്ചു. എന്നാൽ പന്ത്രണ്ടാം പഞ്ചവത്സര പദ്ധതിയിലെ ആദ്യ നാല് വർഷത്തെ അനുഭവങ്ങൾ പുതിയ സർക്കാർ വിലയിരുത്തിയതിനുശേഷം 2016–17 വാർഷിക പദ്ധതിയിൽ ഉത്പാദന മേഖലയ്ക്ക് കുറഞ്ഞത് 20 ശതമാനവും ശുചിത്വ മാലിന്യ സംസ്കരണത്തിന് കുറഞ്ഞത് 10 ശതമാനവും നിർബന്ധമാക്കുകയുണ്ടായി. പന്ത്രണ്ടാം പദ്ധതിക്കാലത്ത് തദ്ദേശ ഭരണ സ്ഥാപനങ്ങൾക്ക് ബഡ്ജറ്റിൽ വികസന ഫണ്ട് ഇനത്തിൽ വകയിരുത്തിയ തുകയുടെ കണക്കുകൾ പട്ടിക 10.1 ൽ കൊടുത്തിരിക്കുന്നു.

## 13–ാം പഞ്ചവത്സര പദ്ധതിയുടെ ആദ്യ വർഷം പ്രാവർത്തികമാക്കിയ പ്രധാന മാറ്റങ്ങൾ

പതിമൂന്നാം പഞ്ചവത്സര പദ്ധതിയിൽ സംസ്ഥാനം വിഭാവനം ചെയ്തിരിക്കുന്നത് കഴിഞ്ഞകാല അനുഭവങ്ങളുടെ പശ്ചാത്തലത്തിൽ ജനാധിപത്യ ഭരണ നിർവ്വഹണത്തിന്റെ പൂർണ്ണതോതിലുള്ള നവീകരണമാണ്. 13–ാം പഞ്ചവത്സര പദ്ധതിയുടെ ആദ്യ വർഷത്തിൽ സംസ്ഥാനത്തെ പ്രാദേശികതല പങ്കാളിത്ത ആസൂത്രണത്തിന്റെ രീതിശാസ്ത്രത്തിൽ പ്രധാനപ്പെട്ട ചില മാറ്റങ്ങൾ കൊണ്ടുവന്നിട്ടുണ്ട്. ഈ മാറ്റങ്ങൾ 13–ാം പഞ്ചവത്സര പദ്ധതിയുടെ സമീപനരേഖയ്ക്ക് അനുസരണമായിട്ടായിരുന്നു. പ്രാദേശികതല പദ്ധതി രൂപീകരണത്തിനും നടത്തിപ്പിനും വേണ്ടി പുതിയ മാർഗ്ഗരേഖ പുറപ്പെടുവിച്ചുകൊണ്ടാണ് കേരളത്തിലെ രണ്ടാം ഘട്ട ജനകീയാസൂത്രണ പ്രവർത്തനങ്ങൾ ആരംഭിച്ചത്. നടപടിക്രമങ്ങൾ ലഘൂകരിക്കുകയും അതുവഴി പദ്ധതി നടത്തിപ്പിലെ കാലവിളംബം ഒഴിവാക്കുകയും ചെയ്യുക എന്നതാണ് പുതിയ മാർഗ്ഗരേഖയിലൂടെ പ്രധാനമായും ലക്ഷ്യമാക്കുന്നത്. നാളിതുവരെ പദ്ധതി ആസൂത്രണത്തിലും നടത്തിപ്പിലും ഉണ്ടായിരുന്ന സങ്കീർണ്ണമായ നടപടിക്രമങ്ങൾ കാരണം പദ്ധതി രൂപീകരണത്തിനും അംഗീകാരത്തിനും പദ്ധതി നടത്തിപ്പിനെക്കാൾ കൂടുതൽ സമയം വേണ്ടി വന്നിരുന്നു. അതിനാൽ പ്രാദേശിക സർക്കാരുകൾ സാമ്പത്തിക വർഷത്തിന്റെ അവസാന മാസങ്ങളിൽ തിരക്കിട്ട് പദ്ധതികൾ നടപ്പാക്കുന്നതിന് നിർബന്ധിതരായിരുന്നു. ഇതുമൂലം ചെലവുകൾ മാർച്ച് മാസത്തിൽ കുമിഞ്ഞുകൂടുന്ന സ്ഥിതി സംജാതമാകുന്നു. പുതുക്കിയ പദ്ധതി മാർഗ്ഗരേഖ നടപ്പിൽ വന്നതോടെ സംസ്ഥാനത്തെ എല്ലാ തദ്ദേശ ഭരണ സ്ഥാപനങ്ങൾക്കും 2017–18 വർഷത്തെ പദ്ധതി രൂപീകരണ പ്രവർത്തനങ്ങൾ 2017 ജൂൺ 15–ന് മുമ്പ് പൂർത്തീകരിയ്ക്കാൻ കഴിഞ്ഞു. കേരളത്തിലെ വികേന്ദ്രീകൃതാസൂത്രണ ചരിത്രത്തിലെ അഭൂതപൂർവ്വമായ ഒരു നേട്ടമാണിത്. ഇക്കാരണത്താൽ പദ്ധതി നിർവ്വഹണം കാലേക്കൂട്ടി ആരംഭിക്കാനും പദ്ധതി വിഹിതം കൂടുതൽ ചെലവഴിക്കാനും കഴിഞ്ഞു. ത്വരിതഗതിയിൽ നടന്നുകൊണ്ടിരിക്കുന്ന നഗരവത്ക്കരണത്തിന്റെ ഫലമായി ഉണ്ടാകുന്ന പ്രശ്നങ്ങൾക്ക് പ്രത്യേക ഊന്നൽ 13–ാം പദ്ധതിയിൽ നൽകുന്നുണ്ട്. നഗരവത്ക്കരണത്തിന്റെ ഫലമായുണ്ടാകുന്ന വെല്ലുവിളികളെ തരണം ചെയ്യുന്നതിനും അവസരങ്ങളെ ഫലപ്രദമായി

**പട്ടിക 10.1** തദ്ദേശ ഭരണ സ്ഥാപനങ്ങൾക്കുള്ള വികസന ഫണ്ട്– 2012–17 (രൂപ കോടിയിൽ)

| വർഷം | സംസ്ഥാന പദ്ധതി വിഹിതം | തദ്ദേശ ഭരണ സ്ഥാപനങ്ങൾക്കുള്ള വികസന ഫണ്ട് | മൊത്തം സംസ്ഥാന പദ്ധതി വിഹിതത്തിന്റെ ശതമാനം |
|---|---|---|---|
| 2012–13 | 14,010 | 3,228 | 23.04 |
| 2013–14 | 17,000 | 4,000 | 23.52 |
| 2014–15 | 20,000 | 4,700 | 23.5 |
| 2015–16 | 20,000 | 4,800 | 24 |
| 2016–17 | 24,000 | 5,000 | 20.83 |
| ആകെ | 95,010 | 21,728 | 22.9 |

ഉറവിടം : സംസ്ഥാന ബഡ്ജറ്റ് – അനുബന്ധം IV

വിനിയോഗിക്കുന്നതിനും പ്രത്യേക പദ്ധതികളും അനുയോജ്യ തന്ത്രങ്ങളും ആവിഷ്ക്കരിക്കേണ്ടതായിട്ടുണ്ട്. ഈ വസ്തുതകൾ കണക്കിലെടുത്തുകൊണ്ട് നഗര തദ്ദേശ ഭരണ സ്ഥാപനങ്ങളുടെ പദ്ധതി രൂപീകരണത്തിന് ആദ്യമായി പ്രത്യേക മാർഗരേഖ പുറപ്പെടുവിക്കുകയുണ്ടായി.

നടപ്പ് സാമ്പത്തിക വർഷം തുടക്കം കുറിച്ച ഒരു പ്രധാന പ്രവർത്തനമാണ് ജില്ലാ പദ്ധതി രൂപീകരണം. ഭരണഘടനയിലെ ആർട്ടിക്കിൾ 243 (ZD) അനുസരിച്ച് ജില്ലകളുടെ വികസനത്തിനായി ഒരു സംയോജിത സമീപനം കൈക്കൊള്ളുന്നതിന് ജില്ലാ ആസൂത്രണ സമിതികൾ ജില്ലാ പ്ലാൻ തയ്യാറാക്കേണ്ടതാണ്. സംസ്ഥാന സർക്കാർ പുറപ്പെടുവിച്ച വിശദമായ മാർഗരേഖ അവലംബിച്ച എല്ലാ ജില്ലാ ആസൂത്രണ സമിതികളും ജില്ലാ പദ്ധതികൾ കാലേക്കൂട്ടി തയ്യാറാക്കുകയും ജില്ലാ പദ്ധതിയിലെ നിർദ്ദേശങ്ങൾ തദ്ദേശ ഭരണ സ്ഥാപനങ്ങളുടെ 2018-19-ലെ പദ്ധതിയുടെ ഭാഗമാക്കുവാനും സാധിച്ചിട്ടുണ്ട്. ഇത് കേരളത്തിലെ വികേന്ദ്രീകൃതാസൂത്രണ ചരിത്രത്തിലെ ഒരു സുപ്രധാന നേട്ടമാണ്. ജില്ലാ ആസൂത്രണ സമിതികൾ ഇപ്പോൾ ജില്ലാ പദ്ധതിയിലെ വലിയ പ്രോജക്ട് ആശയങ്ങൾ നിർവ്വഹണ യോഗ്യമായ പദ്ധതികളായി മാറ്റാനുള്ള യജ്ഞത്തിലാണ്. ഇത്തരം പദ്ധതികൾ തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങൾക്കും മറ്റ് ഏജൻസികൾക്കും സംയോജിതമായി നടപ്പിലാക്കാവുന്നതാണ്. ജില്ലാ പദ്ധതിയിലെ ഇത്തരം സംയോജിത പരിപാടികളെ പ്രോത്സാഹിപ്പിക്കുന്നതിനായി 40 കോടി രൂപ 2018-19-ലെ സംസ്ഥാന ബഡ്ജറ്റിൽ വകയിരുത്തിയിട്ടുണ്ട്.

13-ാം പഞ്ചവത്സര പദ്ധതിൽ, സുതാര്യത ഉറപ്പാക്കുന്നതിനായി ഇ-ടെണ്ടറിംഗിന് പ്രാധാന്യം നൽകുവാൻ പുതിയ മാർഗങ്ങൾ നിഷ്കർഷിക്കുന്നു. തദ്ദേശ ഭരണ സ്ഥാപന പദ്ധതികൾ വഴി നൽകുന്ന സബ്സിഡികൾ കൂടുതൽ മേഖലകളിലേക്ക് വ്യാപിപ്പിക്കുവാനും മാർഗരേഖ ലക്ഷ്യമിടുന്നു. ഇതിനു പുറമെ, തദ്ദേശഭരണ സ്ഥാപനങ്ങൾക്ക് ഏറ്റെടുക്കുവാൻ കഴിയുന്ന നൂതന പദ്ധതികൾ ആവിഷ്ക്കരിച്ച് നടപ്പാക്കുന്നതിനുള്ള അവസരവും മാർഗരേഖ നൽകുന്നു. ഉല്പാദന വർദ്ധനവ് ലക്ഷ്യം വച്ച് കൊണ്ട് മേഖലാ പരിധിയിൽ ചില നയപരമായ മാറ്റങ്ങൾ ഉൾപ്പെടുത്തിയിട്ടുണ്ട്. പൊതുവിഭാഗം ഫണ്ടിൽ നിന്നും ഉല്പാദന മേഖലയിൽ നിർബന്ധിതമായി ത്രിതല പഞ്ചായത്തുകൾ കുറഞ്ഞത് 30 ശതമാനവും സഗരസഭകൾ 10 ശതമാനവും തുക വകയിരുത്തണമെന്ന് ഉറപ്പാക്കിയിട്ടുണ്ട്. അതുപോലെ കുട്ടികളുടെയും ഭിന്നശേഷി ഉള്ളവരുടെയും വികസനത്തിന് 5 ശതമാനവും വയോജനങ്ങളുടെ ക്ഷേമത്തിന് 5 ശതമാനവും, വനിതാ ഘടക പദ്ധതിക്ക് 10 ശതമാനവും ശുചിത്വത്തിന് 10 ശതമാനവും തുക ഉറപ്പാക്കിയിട്ടുണ്ട്.

13-ാം പഞ്ചവത്സര പദ്ധതിയുടെ ആദ്യവർഷം നടപ്പിലാക്കിയ ശ്രദ്ധേയമായ മറ്റൊരു പ്രത്യേകത എല്ലാ തദ്ദേശ ഭരണ സ്ഥാപനങ്ങളും പദ്ധതി ആസൂത്രണം, നിർവഹണം, മോണിട്ടറിംഗ് എന്നീ പ്രവർത്തനങ്ങളെ സഹായിക്കുന്നതനായി പ്ലാനിംഗ് കമ്മിറ്റികൾ രൂപീകരിച്ചിട്ടുണ്ട് എന്നതാണ്. ഇതുവഴി തല്പരരായ എല്ലാ വിഭാഗം ആളുകളുടെയും പൂർണ്ണ പങ്കാളിത്തം 2017-18-ലെ പദ്ധതി രൂപീകരണത്തിൽ ഉറപ്പാക്കാൻ കഴിഞ്ഞിട്ടുണ്ട്.

## 2018-19 വാർഷിക പദ്ധതി

13-ാം പഞ്ചവത്സര പദ്ധതിയുടെ ആദ്യവർഷത്തെ അനുഭവങ്ങളുടെ വെളിച്ചത്തിൽ അവശേഷിക്കുന്ന നാല് വർഷത്തേക്ക് പദ്ധതി മാർഗരേഖയിലും സബ്സിഡി മാർഗരേഖയിലും മാറ്റങ്ങൾ വരുത്തിയിട്ടുണ്ട്. മുൻ വർഷത്തെ അനുഭവപാഠങ്ങൾ ഉൾക്കൊള്ളിക്കാനും തദ്ദേശഭരണ സ്ഥാപനങ്ങൾ ശ്രദ്ധയിൽപ്പെടുത്തിയ പ്രശ്നങ്ങൾ പരിഹരിക്കാനും മാർഗരേഖയിലെ മാറ്റം അനിവാര്യമായിരുന്നു. ശ്രദ്ധയിൽപ്പെട്ട ന്യൂനതകളും, വിടവുകളും പരിഹരിക്കുക എന്ന ഉദ്ദേശവും മാർഗരേഖ പരിഷ്ക്കരണത്തിന് പിന്നിൽ ഉണ്ടായിരുന്നു. സാമ്പത്തിക വർഷം ആരംഭിക്കുന്നതിന് മുമ്പ് തന്നെ 2018-19 വാർഷിക പദ്ധതിയ്ക്ക് അംഗീകാരം നേടുന്നതിന് സഹായകമാകുന്ന തരത്തിൽ പരിഷ്ക്കരിച്ച മാർഗരേഖ വളരെ നേരത്തെ തന്നെ പുറപ്പെടുവിച്ചു. സംസ്ഥാനത്തെ 1147 തദ്ദേശഭരണ സ്ഥാപനങ്ങൾക്ക് 2018 ഏപ്രിൽ 1-ന് മുമ്പേ തന്നെ 2018-19 വാർഷിക പദ്ധതി രൂപീകരിക്കാൻ സാധിച്ചു. അതു കാരണം പദ്ധതി നടത്തിപ്പിന് ഒരു വർഷം ലഭ്യമാകുകയും വികേന്ദ്രീകരണ ചരിത്രത്തിലാദ്യമായി തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങൾക്ക് വാർഷിക പദ്ധതിയും ബഡ്ജറ്റും സംയോജിപ്പിക്കാനും കഴിഞ്ഞു.

2018 ആഗസ്റ്റ് മാസം സംസ്ഥാനത്തെ നടുക്കിയ മഹാപ്രളയത്തിന്റെ പശ്ചാത്തലത്തിൽ അടിയന്തിര പ്രാധാന്യമുള്ള പ്രശ്നങ്ങൾക്ക് പരിഹാരം കാണാനായി തദ്ദേശ ഭരണ സ്ഥാപനങ്ങളുടെ നടപ്പ് വാർഷിക പദ്ധതിയിൽ മാറ്റങ്ങൾ വരുത്തുവാൻ അനുവാദം നൽകിയിരുന്നു. മേഖലാ മാനദണ്ഡങ്ങളിൽ ഇളവു നൽകി ഇത് പൊതു ആസ്തികളായ റോഡുകൾ, പാലങ്ങൾ, കുടിവെള്ള പദ്ധതികൾ, കെട്ടിടങ്ങൾ എന്നിവയുടെ പുനർനിർമ്മാണത്തിനും കേടുപാടുകൾ തീർക്കുവാനും വേണ്ട വിഹിതം കണ്ടെത്തുന്നതിന് ഏറെ സഹായിച്ചു. എന്നിരുന്നാലും പ്രളയം സാരമായരീതിയിൽ രീതിയിൽ ബാധിച്ച തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളെ സംബന്ധിച്ചിടത്തോളം പ്രോജക്ടുകളുടെ പുനക്രമീകരണം മാത്രം മതിയാകില്ല. അത്തരം തദ്ദേശഭരണസ്ഥാപനങ്ങൾക്ക് അധിക ഫണ്ട് ആവശ്യമാണ്.

**ബോക്സ് 10.1** ഇന്ത്യയിലെ ജനാധിപത്യ വികേന്ദ്രീകരണം – വിദഗ്ദ്ധരും പ്രവർത്തകരും എങ്ങനെ നോക്കി കാണുന്നു

അശോക് മെഹ്ത്ത കമ്മിറ്റിയിലെ (1978) അംഗങ്ങൾ വ്യത്യസ്ത അഭിപ്രായങ്ങളാണ് പ്രകടിപ്പിച്ചത്. രാജ്യത്ത് അന്ന് നിലനിന്നിരുന്ന വികേന്ദ്രീകരണത്തിന്റെ സ്ഥിതിയെക്കുറിച്ചാണ് ഇത് സൂചിപ്പിക്കുന്നത്. മണിശങ്കർ അയ്യർ കമ്മിറ്റിയുടെ 2013-ലെ റിപ്പോർട്ടുമായി കൂട്ടിച്ചേർത്ത് വായിക്കുമ്പോൾ വികേന്ദ്രീകരണത്തിന്റെ സ്ഥിതി അത്ര ശുഭകരമല്ല.

മുതിർന്ന മാർക്സിസ്റ്റ് നേതാവും സംസ്ഥാനത്തെ ആദ്യത്തെ മുഖ്യമന്ത്രിയുമായ ശ്രീ. ഇ.എം.എസ്. നമ്പൂതിരിപ്പാട് അശോക മെഹ്ത്ത കമ്മിറ്റി റിപ്പോർട്ടിന് നല്കിയ വിയോജന കുറിപ്പിൽ ഇങ്ങനെ പറയുന്നു "കേന്ദ്ര-സംസ്ഥാന തലങ്ങളെ കൂടാതെ ജില്ലാതലത്തിലും താഴെതലത്തിലും സ്ഥിരസേവനങ്ങൾ നിയന്ത്രിക്കുന്നതിനായി തെരഞ്ഞെടുക്കപ്പെട്ട സമിതികളുണ്ടാകണമെന്ന് വിഭാവനം ചെയ്യുന്നതിൽ, ഭരണ ഘടന തന്നെ പരാജയപ്പെട്ടു എന്നാണ് എന്റെ അഭിപ്രായം. കേന്ദ്ര സംസ്ഥാന തലത്തിൽ ജനാധിപത്യവും, താഴെതട്ടിൽ ഉദ്യോഗസ്ഥാധിപത്യവും – ഇതാണ് ഇന്ത്യൻ ഭരണ ഘടന അനുവദിക്കുന്ന ഭരണ സംവിധാനത്തിന്റെ കാതൽ. കൂടാതെ, ഭരണ ഘടനയുടെ പ്രയോഗതലത്തിലും കേന്ദ്ര സംസ്ഥാനങ്ങളുടെ അധികാരത്തിൽ അമിതമായി കൈ കടത്തുകയും ചെയ്യുന്നു. ഭരണഘടനയുടെ 42-ാം ഭേദഗതിയോടു കൂടി ഈ പ്രവണത അതിന്റെ ഉച്ചസ്ഥായിയിൽ എത്തി നിൽക്കുന്നു.

ഇങ്ങനെ കേന്ദ്രീകൃത ഭരണ സംവിധാനം വിഭാവനം ചെയ്യുന്ന ഒരു ഭരണഘടനയിലാണ് പഞ്ചായത്തുകളെ വിഭാവനം ചെയ്തിരിക്കുന്നതും ബല്വന്തറായ് മെഹ്ത്ത റിപ്പോർട്ട് ഉണ്ടായതും. ആയതിനാൽ സംസ്ഥാനങ്ങളിലെ ഉദ്യോഗസ്ഥരോ രാഷ്ട്രീയക്കാരോ ഭരണഘടന പ്രകാരം സംസ്ഥാനങ്ങൾക്ക് നൽകിയിട്ടുള്ള അധികാരങ്ങൾ വികേന്ദ്രീകരിക്കാൻ തയ്യാറാവുകയില്ല. ജനാധിപത്യം എന്ന ആശയത്തിൽ തന്നെ കാതലായ ഒരു മാറ്റം വരുത്തുകയും ജനാധിപത്യ ഭരണ ക്രമത്തിന് നാല് തൂണുകൾ ഉണ്ടാകുന്ന സമ്പ്രദായത്തിലേക്ക് മാറുകയും വേണം. ഈ സത്യാവസ്ഥ അംഗീകരിക്കുന്നുണ്ടെങ്കിലും റിപ്പോർട്ടിലെ 'റിവ്യൂ ആന്റ് ഇവാല്യുവേഷൻ' എന്ന അധ്യായത്തിൽ ജില്ലാതലത്തിലും പഞ്ചായത്ത്തലത്തിലും അധികാരങ്ങൾ വികേന്ദ്രീകരിക്കുന്നതിനുള്ള പ്രധാന തടസ്സങ്ങൾ എന്തൊക്കെയെന്ന് വ്യക്തമാക്കുന്നില്ല എന്നത് വേദനാജനകമാണ്".

മുൻ കേന്ദ്ര മന്ത്രി മണിശങ്കർ അയ്യരുടെ അദ്ധ്യക്ഷതയിൽ രൂപീകരിച്ച "എക്സ്പെർട്ട് കമ്മിറ്റി ഓൺ ലെവറേജിംഗ് പഞ്ചായത്ത് ഫോർ എഫിഷ്യെന്റ് ഡെലിവറി ഓഫ് പബ്ലിക് ഗുഡ്സ് ആന്റ് സർവീസിന്റെ" ഇരുപതാമത് റിപ്പോർട്ടിൽ (2013) രേഖപ്പെടുത്തിയിട്ടുള്ള ചുവടെ കൊടുത്തിരിക്കുന്ന നിരീക്ഷണങ്ങൾ അശോക് മെഹത്താ കമ്മിറ്റി റിപ്പോർട്ട് വന്ന് മൂന്നര ദശകവും 73, 74 ഭരണ ഘടനഭേദഗതികൾ വന്ന് രണ്ട് ദശകവും പിന്നിടുന്ന ഈ സാഹചര്യത്തിൽ വളരെ പ്രസക്തമാണ്.

"ചരിത്രത്തിലോ ആഗോളതലത്തിലോ നോക്കിയാൽ, രാഷ്ട്രീയ ശാക്തീകരണത്തിന്റെ കാര്യത്തിൽ സമാനതകളില്ലാത്ത ഒരു നേട്ടമാണിത്. എങ്കിലും ഈ നേട്ടത്തിന് രാഷ്ട്രീയ വൃത്തങ്ങളിലോ മാധ്യമ രംഗത്തോ, സമൂഹത്തിൽ മൊത്തത്തിലോ ഗ്രാമീണ സമ്പദ് വ്യവസ്ഥയിൽതന്നെയോ കാര്യമായ മതിപ്പുണ്ടാക്കാൻ കഴിഞ്ഞിട്ടില്ല". (ജി.ഒ.ഐ.എ.പി.35)

കൂടാതെ; ചുമതലകൾ, വിഭവങ്ങൾ, ഉദ്യോഗസ്ഥർ എന്നിവയുടെ കൈമാറ്റത്തിന്റെ കാര്യത്തിൽ ഭരണഘടനാ ഭേദഗതിയിൽ പരാമർശിച്ച രൂപത്തിലും ഉള്ളടക്കത്തിനും വളരെ അകലെയാണ് ഇന്ത്യയിലെ തദ്ദേശഭരണ സ്ഥാപനങ്ങൾ എന്നും ഭരണ ഘടന വിഭാവനം ചെയ്യുന്ന "തദ്ദേശ സ്വയം ഭരണ സ്ഥാപനങ്ങൾ" എന്നതിന്റെ കേവലം നിഴൽ മാത്രമാണ് ഇന്ത്യയിലെ തദ്ദേശഭരണസ്ഥാപനങ്ങളെന്നും റിപ്പോർട്ടിൽ പരാമർശിക്കുന്നു.

## 2019–20 വാർഷിക പദ്ധതി

2019–20 വാർഷിക പദ്ധതി രൂപീകരണപ്രക്രിയ 2018 ഒക്ടോബർ 2-ന് ആരംഭിച്ചു. അടുത്ത് സാമ്പത്തിക വർഷം ആരംഭിക്കുന്നതിനു മുമ്പേ തന്നെ വികസന പദ്ധതികൾ അന്തിമമാക്കണം എന്ന ഉദ്ദേശത്തോടെയാണ് ഇത് ചെയ്തത്. പ്രളയത്തിന്റെ പശ്ചാത്തലത്തിൽ കേരളത്തിന്റെ പുനർ നിർമ്മാണവും, ജീവനോപാധികളുടെ പുനസ്ഥാപനവും എന്നതാണ് അടുത്ത വാർഷിക പദ്ധതിയുടെ ലക്ഷ്യം.

പ്രകൃതി ക്ഷോഭങ്ങളുടെ പ്രത്യേകിച്ചും മഹാപ്രളയത്തിന്റെ പശ്ചാത്തലത്തിൽ, 'ജൈവ വൈവിധ്യ മാനേജ്മെന്റ്, കാലാവസ്ഥാ വ്യതിയാനം, പരിസ്ഥിതി സംരക്ഷണം, ദുരന്ത നിവാരണം' എന്ന പേരിൽ പുതുതായി ഒരു വർക്കിംഗ് ഗ്രൂപ്പ് രൂപീകരിക്കാൻ തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങൾക്ക് നിർദ്ദേശം നൽകിയിട്ടുണ്ട്. തദ്ദേശ സ്വയംഭരണ സ്ഥാപന അദ്ധ്യക്ഷൻ ചെയർപേഴ്സനാകുന്ന ഈ വർക്കിംഗ് ഗ്രൂപ്പിൽ മുകളിൽ നിർദ്ദേശിച്ച മേഖലകളിൽ നിന്നുമുള്ള വിദഗ്ദ്ധരെ അംഗങ്ങളാക്കേണ്ടതുണ്ട്. ഈ ഗ്രൂപ്പിൽ ജൈവ വൈവിധ്യ മാനേജ്മെന്റ് കമ്മിറ്റി, ദുരന്ത

നിവാരണം കമ്മിറ്റി എന്നിവയിലെ അംഗങ്ങളെ കൂടാതെ പ്രളയത്തിൽ ദുരിതാശ്വാസ പ്രവർത്തനങ്ങളിൽ പങ്കാളികളായ സന്നദ്ധ പ്രവർത്തകരേയും ഉൾപ്പെടുത്തേണ്ടതാണ്. ബന്ധപ്പെട്ട തദ്ദേശ സ്ഥാപന സെക്രട്ടറിയായിരിക്കും ഈ ഗ്രൂപ്പിന്റെ കൺവീനറായി പ്രവർത്തിക്കേണ്ടത്.

ഭാവിയിൽ ഇത്തരം പ്രകൃതിക്ഷോഭങ്ങളുടെ ആഘാതം കുറയ്ക്കുന്നതിനായി ഇതിൽ നിന്ന് പാഠങ്ങൾ ഉൾക്കൊണ്ട് സൂക്ഷ്മ തലത്തിൽ സ്ഥലസംബന്ധിയായ ആസൂത്രണം നടത്തണമെന്ന് തദ്ദേശഭരണ സ്ഥാപനങ്ങൾക്ക് നിർദ്ദേശം നൽകുകയുണ്ടായി. നേരത്തേ തയ്യാറാക്കിയ ജില്ലാ പദ്ധതിയെ ആസ്പദമാക്കിയായിരിക്കണം സ്ഥലപരആസൂത്രണം തയ്യാറാക്കേണ്ടത്. വെള്ളപ്പൊക്കത്തിനും മണ്ണിടിച്ചിലിനും സാധ്യതയുള്ള പരിസ്ഥിതിലോല പ്രദേശത്ത് വസിക്കുന്നവരുടെ പുനരധിവാസവും സുസ്ഥിര വികസനവും ലക്ഷ്യമിട്ട സ്ഥലീയ പുനക്രമീകരണത്തിന് ഒരു സമഗ്ര പ്ലാൻ തയ്യാറാക്കുക എന്നതാണ് പ്രധാന ഉദ്ദേശ്യം. പശ്ചിമഘട്ടം, കുട്ടനാട്, പെരിയാർ നദീതടം, തുടങ്ങിയ ബൃഹത് പ്രദേശങ്ങളുടെ വികസനത്തിനു വേണ്ടി സംസ്ഥാന സർക്കാർ തയ്യാറാക്കുന്ന ബ്രഹത് മാസ്റ്റർ പ്ലാനിന് അനുയോജ്യമായിരിക്കണം ഇത്തരത്തിൽ പ്രാദേശികമായി ആലോചിക്കുന്ന സ്ഥലീയ പുനക്രമീകരണവും.

പദ്ധതി നടത്തിപ്പിന് ഒരു സാമ്പത്തിക വർഷം പൂർണ്ണമായും ലഭിക്കുക എന്ന ലക്ഷ്യത്തോടെ വികസന പദ്ധതികൾ സമയബന്ധിതമായി മുൻകൂട്ടി തയ്യാറാക്കുക എന്നതായിരുന്നു 13-ാം പഞ്ചവത്സര പദ്ധതിയുടെ ആദ്യരണ്ടു വർഷങ്ങളിൽ പ്രധാനമായും ഊന്നൽ നൽകിയ കാര്യങ്ങളിൽ ഒന്ന്. ഈ ലക്ഷ്യം കൈവരിക്കാൻ തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങൾക്ക് സാധിച്ചു. വാർഷിക പദ്ധതി തയ്യാറാക്കൽ പ്രക്രിയ അനുസരിച്ച് ചിട്ടപ്പെടുത്തുകയും ചെയ്തു. വരും വർഷങ്ങളിൽ, ആസൂത്രണ പ്രക്രിയയിൽ വിദഗ്ദ്ധർ, ഗവേഷണ സ്ഥാപനങ്ങൾ, വിദ്യാഭ്യാസ സ്ഥാപനങ്ങൾ എന്നിവരുടെ പങ്കാളിത്തം ഉറപ്പാക്കിക്കൊണ്ട് തദ്ദേശസ്ഥാപനങ്ങളുടെ പദ്ധതികളുടെയും പ്രോജക്ടുകളുടെയും ഗുണനിലവാരം മെച്ചപ്പെടുത്തുക എന്നതായിരിക്കും ലക്ഷ്യം.

## തദ്ദേശഭരണസ്ഥാപനങ്ങളുടെ പദ്ധതിയിലെ ധന വിന്യാസം – 2017-18 വാർഷിക പദ്ധതി

തദ്ദേശഭരണസ്ഥാപനങ്ങൾക്ക് ലഭ്യമാകുന്ന പ്രധാന ധന വിഭവങ്ങൾ പദ്ധതി വിഹിതം (വികസന ഫണ്ട്), തനതുഫണ്ട്, മെയ്ന്റനൻസ് ഫണ്ട്, കേന്ദ്ര – സംസ്ഥാനാവിഷ്കൃത പദ്ധതികളുടെ വിഹിതം, ഗുണഭോക്തൃവിഹിതം എന്നിവയാണ്. സംസ്ഥാനത്തെ

**ബോക്സ് 10.2** 2018 എപ്രിൽ 25-ന് തിരുവനന്തപുരത്ത് വച്ച നടന്ന പഞ്ചായത്തിരാജിന്റെ രജതജൂബിലി സമ്മേളനത്തിലെ പ്രഖ്യാപനം

പഞ്ചായത്ത് രാജിന്റെ രജതജൂബിലിയോടനുബന്ധിച്ച് 2018 ഏപ്രിൽ 24, 25 തീയതികളിൽ തിരുവനന്തപുരത്ത് കിലയുടെ ആഭിമുഖ്യത്തിൽ നടത്തിയ പഞ്ചായത്ത് രാജിന്റെ 25 വർഷം എന്ന ദേശീയ കോൺഫറൻസിൽ വച്ച് 'പ്രാദേശിക ഭരണ നിർവ്വഹണ സമൂഹം' എന്ന ഞങ്ങൾ താഴെ കൊടുത്തിരിക്കുന്ന കാര്യങ്ങളിൽ പ്രതിജ്ഞാബദ്ധരാണ്;

I. എല്ലാ തലത്തിലെയും പഞ്ചായത്ത് രാജ് സംവിധാനത്തെ ദുർബലപ്പെടുത്തുന്ന നടപടികളെ പ്രതിരോധിച്ച് പഞ്ചായത്ത് രാജിന്റെ അന്തസത്ത ഉൾക്കൊള്ളും വിധം താഴെത്തട്ടിലെ ജനാധിപത്യവും വികസനവും സംരക്ഷിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്യുന്നതിനും
II. തെരഞ്ഞെടുക്കപ്പെട്ട ജനപ്രതിനിധികളും ഉദ്യോഗസ്ഥരും ഗ്രാമ/വാർഡ് സഭകളോട് ഉത്തരവാദിത്തപ്പെട്ടവരാക്കുന്നതരത്തിൽ പ്രത്യക്ഷ ജനാധിപത്യ വേദിയായ ഗ്രാമ/വാർഡ് സഭകളെ ശാക്തീകരിക്കുന്നതിനും.
III. പങ്കാളിത്ത ഭരണത്തിന്റെ ആദ്യ ശ്രേണിയായി ഗ്രാമ പഞ്ചായത്തുകളെ മാറ്റുന്നതിനും
കേന്ദ്ര സംസ്ഥാന ധനകാര്യകമ്മീഷനുകളുടെ പരിഗണനാ വിഷയങ്ങൾ തദ്ദേശഭരണ സ്ഥാപനങ്ങളിലെ ജനപ്രതിനിധികൾ ഉൾപ്പെടെയുള്ള പ്രധാന സ്റ്റേക്ക് ഹോൾഡർമാരുടെ സംയുക്ത സൃഷ്ടിയായിരിക്കുമെന്നത് ഉറപ്പ് വരുത്തണമെന്ന് കോൺഫറൻസ് വ്യക്തമാക്കുകയുണ്ടായി.

കേന്ദ്ര സംസ്ഥാനാവിഷ്കൃത പദ്ധതികൾ പഞ്ചായത്ത് രാജ് സംവിധാനത്തിന്റെ അവിഭാജ്യ ഭാഗമെന്ന നിലയ്ക്ക് മാത്രം രൂപകല്പന ചെയ്യുക, ജില്ലാ ആസൂത്രണ സമിതികളുടെ കാര്യക്ഷമമായ പ്രവർത്തനം ഉറപ്പാക്കി അവയുടെ ആഭിമുഖ്യത്തിൽ ജില്ലാ പദ്ധതികൾ തയ്യാറാക്കുക, എല്ലാ സംസ്ഥാനങ്ങളിലും വനിതകൾക്ക് 50 ശതമാനം സംവരണം ഏർപ്പെടുത്തുക, പട്ടികജാതിക്കാർ, പട്ടികവർഗക്കാർ, മത്സ്യത്തൊഴിലുമായി ബന്ധപ്പെട്ടവർ, ഭിന്നശേഷിയുള്ളവർ, വനിതകൾ, കുട്ടികൾ, യുവാക്കൾ എന്നിവർക്ക് പ്രത്യേക പരിഗണന നൽകികൊണ്ട് സാമൂഹിക നീതി ഉറപ്പാക്കുക, ഗ്രാമസഭ ശക്തിപ്പെടുത്തുക എന്ന ലക്ഷ്യത്തോടെ സ്പെഷ്യൽ സഭകളായി ബാലസഭ, മഹിളാ സഭ മുതലായവ വിളിച്ച ചേർക്കുക, ഇ-ഗവേണൻസിന്റെ ഫലപ്രദമായ ഉപയോഗം ഉറപ്പാക്കുക തുടങ്ങിയ 24 ഇന അജണ്ടയും സെമിനാർ അംഗീകരിക്കുകയുണ്ടായി.

1200 തദ്ദേശഭരണസ്ഥാപനങ്ങളുടെ 2017–18–ലെ വാർഷിക പദ്ധതിയുടെ മൊത്തം അടങ്കൽ തുക 14,946.87 കോടി രൂപയായിരുന്നു. ഇതിൽ വികസന ഫണ്ടാണ് (54.64 ശതമാനം) മുഖ്യ സ്രോതസ്സ്. അതിനു പിന്നിലായി മെയിന്റനൻസ് ഫണ്ട് (22.55 ശതമാനം), തനത് ഫണ്ട് (7.72 ശതമാനം) എന്നിവയാണ്. കേന്ദ്രാവിഷ്കൃത പദ്ധതികൾ, സഹകരണ സ്ഥാപനങ്ങളിൽ നിന്നുള്ള വായ്പകൾ, ഗുണഭോക്തൃ വിഹിതം എന്നിവയുടെ പങ്ക് കേവലം 15.09 ശതമാനം മാത്രമാണ്.

തദ്ദേശഭരണസ്ഥാപനങ്ങളുടെ ചെലവ് കണക്കുകൾ പരിശോധിച്ചാലും ഈ പ്രവണത കാണാവുന്നതാണ്. തദ്ദേശ ഭരണ സ്ഥാപനങ്ങളുടെ വിഭവങ്ങളിൽ വികസന ഫണ്ടിന്റെ പ്രാധാന്യത്തേയാണ് ഇത് സൂചിപ്പിക്കുന്നത്. കൂടാതെ തദ്ദേശ ഭരണ സ്ഥാപനങ്ങൾ കേന്ദ്ര സംസ്ഥാന സർക്കാരിൽ നിന്നും ലഭിക്കുന്ന ഫണ്ടുകളെ അമിതമായി ആശ്രയിക്കുന്നു എന്നും ഇത് സൂചിപ്പിക്കുന്നു. ആകെ പദ്ധതി അടങ്കലിൽ തനത് ഫണ്ടിന്റെ വിഹിതം വെറും 7.72 ശതമാനം മാത്രമാണ്. 2016–17–ലെയും 2017–18 –ലെയും സ്രോതസ്സ് തിരിച്ചുള്ള ചെലവിന്റെ വിശദാംശങ്ങൾ ചിത്രം 10.1–ലും അനുബന്ധം 10.1–ലും, 10.2–ലു കൊടുത്തിരിക്കുന്നു.

### തദ്ദേശ ഭരണ സ്ഥാപനങ്ങളുടെ പ്രകടനം – വികസന ഫണ്ട്

സംസ്ഥാന ധനകാര്യ കമ്മീഷന്റെ ശുപാർശ അനുസരിച്ചാണ് തദ്ദേശഭരണസ്ഥാപനങ്ങൾക്ക് വികസന ഫണ്ട് വകയിരുത്തുന്നത്. സംസ്ഥാന ബഡ്ജറ്റിനോടൊപ്പം പ്രസിദ്ധീകരിക്കുന്ന അനുബന്ധം IV ൽ ഓരോ തദ്ദേശഭരണസ്ഥാപനത്തിനുമുള്ള വികസന ഫണ്ട് വിഹിതം വ്യക്തമായി രേഖപ്പെടുത്തുന്നുണ്ട്. 2017–18–ൽ വികസന ഫണ്ടായി സർക്കാർ വകയിരുത്തിയിരുന്നത് 6227.50 കോടി രൂപയായിരുന്നു. ഇതിൽ 5293.89 കോടി രൂപ വിവിധ ഇനങ്ങളിലായി ചെലവഴിക്കുകയുണ്ടായി (85 ശതമാനം). 2017–18–ൽ ബഡ്ജറ്റ് വിഹിതമായ 6227.50 കോടി രൂപയേക്കാൾ കൂടുതൽ തുക (6640.52 കോടി രൂപ) വികസന ഫണ്ട് ഇനത്തിൽ വിതരണം ചെയ്തു. വിതരണം ചെയ്ത തുകയെ അടിസ്ഥാനമാക്കിയുള്ള ചെലവ് 79.72 ശതമാനമാണ്. വിവിധ തലത്തിലുള്ള പഞ്ചായത്തുകളിൽ ബ്ലോക്ക് പഞ്ചായത്തുകൾ 87.72 ശതമാനവും ഗ്രാമ പഞ്ചായത്തുകൾ 82.15 ശതമാനവും ചെലവഴിച്ച് മികച്ച പ്രകടനം കാഴ്ചവക്കുകയുണ്ടായി. മുനിസിപ്പാലിറ്റികളും കോർപ്പറേഷനുകളും യഥാക്രമം 76.42 ശതമാനവും 74.93 ശതമാനവും ചെലവഴിക്കുകയുണ്ടായി. ജില്ലാ പഞ്ചായത്തുകളിൽ കുറഞ്ഞ ശതമാനമാണ് രേഖപ്പെടുത്തിയത് (69.73%). 2016–17–ലെയും 2017–18–ലെയും വികസന ഫണ്ട് വിനിയോഗത്തിന്റെ വിവരങ്ങൾ ചിത്രം 10.2– ൽ കാണാവുന്നതാണ്. എല്ലാ തലത്തിലുള്ള തദ്ദേശ ഭരണ സ്ഥാപനങ്ങളും വികസനഫണ്ട് വിനിയോഗത്തിൽ 2017–18–ൽ, 2016–17–നേക്കാൾ മികച്ച പ്രകടനം കാഴ്ച വച്ചതായി ചിത്രം 10.2–ൽ നിന്നും വ്യക്തമാണ്.

### വിഭാഗം തിരിച്ചുള്ള പ്രകടനം

തദ്ദേശ ഭരണ സ്ഥാപനങ്ങൾക്ക് വികസനഫണ്ട് വിഹിതം– പൊതുവിഭാഗം, പട്ടികജാതിക്കാർക്കുള്ള ഉപപദ്ധതി (എസ്.സി.എസ്.പി), പട്ടികവർഗ ഉപപദ്ധതി (ടി.എസ്.പി) എന്നിങ്ങനെ മൂന്ന് വിഭാഗങ്ങളിലായിട്ടാണ്

**ചിത്രം 10.1** തദ്ദേശ ഭരണ സ്ഥാപനങ്ങളുടെ പ്ലാൻ : ആകെയുള്ള ചെലവിൽ വിവിധ സ്രോതസ്സുകളുടെ പങ്ക്: 2016–17, 2017–18 (ശതമാനത്തിൽ)




അവലംബം : ഇൻഫർമേഷൻ കേരള മിഷൻ 2018

**ചിത്രം 10.2** വിവിധ തദ്ദേശ ഭരണ സ്ഥാപനങ്ങളുടെ വികസന ഫണ്ട് വിനിയോഗ (2016-17 & 2017-18) (ശതമാനത്തിൽ)




അവലംബം : ഇൻഫർമേഷൻ കേരള മിഷൻ, 2018

വകയിരുത്തുന്നത്. 2017-18 ൽ വികസന ഫണ്ടായി 6640.52 കോടി രൂപ വിതരണം ചെയ്തതിൽ പൊതു വിഭാഗത്തിൽ 5265.41 കോടി രൂപയും (79.29 ശതമാനം), എസ്.സി.എസ്.പിയിൽ 1196.38 കോടി രൂപയും (18.02 ശതമാനം), ടി.എസ്.പിയിൽ 178.74 കോടി രൂപ (2.69 ശതമാനം) ഉൾപ്പെടുന്നു. 2017-18 വർഷത്തെ വികസന ഫണ്ടിന്റെ മേഖല തിരിച്ചുള്ള വിനിയോഗം വിതരണം ചെയ്ത തുകയെ അടിസ്ഥാനമാക്കി വിശകലനം ചെയ്താൽ പൊതു വിഭാഗത്തിൽ 79.7 ശതമാനവും എസ്.സി.എസ്.പി യിൽ 78.5 ശതമാനവും, ടി.എസ്.പി.യിൽ 87.9 ശതമാനവും ഫണ്ട് വിനിയോഗിച്ചതായി കാണാം. മുൻ വർഷങ്ങളിൽ എല്ലാ തലത്തിലെ തദ്ദേശ ഭരണ സ്ഥാപനങ്ങളിലും എസ്.സി.എസ്.പി, ടി.എസ്.പി വിഹിതങ്ങളിലെ ചെലവ് ശതമാനം പൊതുവിഭാഗം ചെലവിനെക്കാൾ കുറയുന്ന പ്രവണതയാണ് ഉണ്ടായിരുന്നത്. എന്നാൽ 2017-18 ൽ എസ്.സി.എസ്.പി, വിഭാഗത്തിൽ ചെലവ് ശതമാനം പൊതു വിഭാഗത്തിനൊപ്പമായിരുന്നു (കോർപ്പറേഷനൊഴിച്ച്). ടി.എസ്.പി. വിഭാഗത്തിൽ പൊതുവിഭാഗത്തിനേക്കാൾ കൂടുതലും. പട്ടികജാതി പട്ടികവർഗത്തിൽപെട്ടവരുടെ ഉന്നമനമാണ് വികേന്ദ്രീകൃതാസൂത്രണത്തിന്റെ പ്രധാന ലക്ഷ്യം എന്നിരിക്കെ ഇതൊരു മികച്ച നേട്ടമാണ്. 2017-18-ലെ വിഭാഗം തിരിച്ചുള്ള തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളുടെ ചെലവ് ചിത്രം 10.3-ലും അനുബന്ധം 10.3-ലും, 10.4-ലും കൊടുത്തിരിക്കുന്നു.

ചിത്രം 10.3-ൽ കാണിക്കുന്നത് ഗ്രാമപഞ്ചായത്തുകളിൽ എല്ലാ വിഭാഗത്തിലും ചെലവ് 80 ശതമാനത്തിൽ മുകളിൽ ആണെന്നാണ്. ബ്ലോക്ക് പഞ്ചായത്തുകളിൽ റ്റി.എസ്.പി.യിലെ ചെലവ് 100 ശതമാനമായിരുന്നപ്പോൾ പൊതുവിഭാഗത്തിലും എസ്.സി.പി.യിലും ചെലവ് 90 ശതമാനത്തിനടുത്താണ്.

**ചിത്രം 10.3** തദ്ദേശ ഭരണ സ്ഥാപനങ്ങളുടെ 2017-18 ലെ വിഭാഗം തിരിച്ചുള്ള ചെലവ് (ശതമാനം)




അവലംബം: ഇൻഫർമേഷൻ കേരളാ മിഷൻ 2018

ജില്ലാ പഞ്ചായത്തുകളിൽ റ്റി.എസ്.പി.യിലെ ചെലവ് 81 ശതമാനമാണ്. എന്നാൽ പൊതുവിഭാഗം, എസ്.സി.എസ്.പി. എന്നിവയിലെ ചെലവ് ശതമാനം 70–ഉം 60–ഉം ആണ്. കോർപ്പറേഷനുകളിൽ എസ്.സി.എസ്.പി ചെലവ് 60 ശതമാനത്തിന് തൊട്ട് മുകളിലും, പൊതുവിഭാഗത്തിലും റ്റി.എസ്.പി.യിലും ചെലവ് 75 ശതമാനത്തിന് മുകളിലുമാണ്.

## മേഖലാതല വിശകലനം

തദ്ദേശ ഭരണ സ്ഥാപനങ്ങൾ അവയ്ക്ക് ലഭ്യമാകുന്ന ഫണ്ടുകൾ ഉത്പാദനം, സേവനം, പശ്ചാത്തലം എന്നിങ്ങനെ മൂന്ന് മേഖലകൾക്കാണ് വിഭജിച്ച് വകയിരുത്തുന്നത്. 2017–18 സാമ്പത്തിക വർഷം വികസന ഫണ്ട് വിഹിതത്തിലെ ആകെ ചെലവിൽ ഉത്പാദനം, സേവനം, പശ്ചാത്തലം എന്നീ മേഖലകളുടെ വിഹിതം യഥാക്രമം 14%, 57%, 29% എന്നിങ്ങനെയാണ് (ചിത്രം 10.4). മുൻ വർഷത്തെ അപേക്ഷിച്ച് ഗ്രാമതലത്തിലെ എല്ലാ തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളിലും ഉത്പാദന മേഖലയിലെ ചെലവിൽ നേരിയ വർദ്ധനവുണ്ടായിട്ടുണ്ട്. എന്നാൽ നഗര തദ്ദേശ ഭരണ സ്ഥാപനങ്ങളിൽ മുൻ വർഷത്തെ അതേ ചെലവ് തന്നെയാണ് രേഖപ്പെടുത്തിയിട്ടുള്ളത്. എല്ലാ തലത്തിലെ തദ്ദേശ സ്ഥാപനങ്ങളിലും സേവന മേഖലയിലെ വിനിയോഗം മുൻ വർഷവുമായി താരതമ്യം ചെയ്താൽ കുറഞ്ഞതായി കാണാം. എന്നാൽ പശ്ചാത്തല മേഖലയിലെ വിനിയോഗം ജില്ലാ പഞ്ചായത്തിലൊഴികെ മറ്റെല്ലാ തലത്തിലെ തദ്ദേശ സ്ഥാപനങ്ങളിലും താരതമ്യേന വർദ്ധിച്ചതായി കാണാം. 2016–17, 2017–18–ലെ മേഖല തിരിച്ചുള്ള ചെലവുകളുടെ വിശദാംശങ്ങൾ പട്ടിക 10.2–ലും ചിത്രം 10.5–ലും അനുബന്ധം 10.5–ലും, 10.6–ലും കൊടുത്തിരിക്കുന്നു.

## ഉത്പാദന മേഖല

ഉത്പാദന മേഖലയിൽ പ്രധാനമായും ഉൾപ്പെടുന്ന ഉപ മേഖലകൾ കൃഷി, മൃഗസംരക്ഷണം, ജലസേചനം, ക്ഷീര വികസനം, വ്യവസായം, ഊർജ്ജ സംരക്ഷണം,

**ചിത്രം 10.4** തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളുടെ വികസന ഫണ്ട് വിനിയോഗത്തിൽ വിവിധ മേഖലകളുടെ പങ്ക് (ശതമാനത്തിൽ)




അവലംബം : ഇൻഫർമേഷൻ കേരള മിഷൻ, 2018

**പട്ടിക 10.2** 2016–17 ലെയും 2017–18 ലെയും വികസനഫണ്ടിന്റെ മേഖല തിരിച്ചുള്ള ചെലവ് ശതമാനം (ആകെ ചെലവിന്റെ അടിസ്ഥാനത്തിൽ)

| തദ്ദേശഭരണ സ്ഥാപനങ്ങൾ | 2016–17 | | | | 2017–18 | | | |
|---|---|---|---|---|---|---|---|---|
| | ഉല്പാദന മേഖല | സേവന മേഖല | പശ്ചാത്തല മേഖല | ആകെ | ഉല്പാദന മേഖല | സേവന മേഖല | പശ്ചാത്തല മേഖല | ആകെ |
| ഗ്രാമ പഞ്ചായത്തുകൾ | 12.22 | 63.73 | 24.05 | 100 | 15.64 | 54.78 | 29.63 | 100 |
| ബ്ലോക്ക് പഞ്ചായത്തുകൾ | 14.84 | 62.27 | 22.89 | 100 | 20.21 | 54.22 | 25.57 | 100 |
| ജില്ലാപഞ്ചായത്തുകൾ | 14.73 | 67.71 | 17.55 | 100 | 17.32 | 66.11 | 16.57 | 100 |
| നഗരസഭകൾ | 7.25 | 61.94 | 30.81 | 100 | 7.29 | 55.94 | 36.78 | 100 |
| കോർപ്പറേഷനുകൾ | 3.14 | 65.55 | 31.31 | 100 | 3.62 | 62.83 | 33.55 | 100 |
| ആകെ | 11.31 | 63.94 | 24.75 | 100 | 14.08 | 56.84 | 29.08 | 100 |

അവലംബം: ഇൻഫർമേഷൻ കേരള മിഷൻ, 2018

ചിത്രം 10.5 തദ്ദേശ സ്വയം ഭരണ സ്ഥാപനങ്ങളിൽ ആകെയുള്ള ചെലവിൽ വിവിധ മേഖലകളുടെ പങ്ക് – 2016–17, 2017–18 (ശതമാനത്തിൽ)




അവലംബം: ഇൻഫർമേഷൻ കേരളാ മിഷൻ 2018

മത്സ്യ ബന്ധനം തുടങ്ങിയവയാണ്. 2017–18 സാമ്പത്തിക വർഷം ഉത്പാദന മേഖലയിൽ ആകെ 745.29 കോടി രൂപ വികസന ഫണ്ടിൽ നിന്നും ചെലവഴിച്ചിട്ടുണ്ട്. എല്ലാ തലങ്ങളിലെയും പ്രാദേശിക സർക്കാരുകളും ചേർന്ന് ഉത്പാദനമേഖലയിൽ ചെലവഴിച്ച മൊത്തം തുകയുടെ 42 ശതമാനം വിനിയോഗിച്ചത് കാർഷിക പ്രവർത്തനങ്ങൾക്കാണ്; അതായത് പ്രാദേശിക സർക്കാരുകൾ ഉല്പാദന മേഖലയിലെ മറ്റ് ഉപമേഖലകളെക്കാൾ കൂടുതൽ ശ്രദ്ധ നല്കിയിരിക്കുന്നത് കൃഷി അനുബന്ധ മേഖലകൾക്കാണ് എന്ന് ഇത് വ്യക്തമാക്കുന്നു. അവലോകന കാലയളവിൽ വ്യവസായിക മേഖലയിൽ വിനിയോഗിച്ചത് 8 ശതമാനമാണ്. 2017–18 ലെ ഉത്പാദന മേഖലയിലെ ഉപമേഖലകളുടെ ചെലവിന്റെ വിവരങ്ങൾ ചിത്രം 10.6–ലും അനുബന്ധം 10.7–ലും നല്കിയിരിക്കുന്നു.

## സേവന മേഖല

സേവന മേഖലയ്ക്കാണ് പ്രാദേശിക സർക്കാരുകൾ അവയുടെ പദ്ധതി വിഹിതത്തിൽ നിന്നും ഏറ്റവും കൂടുതൽ തുക വകയിരുത്തുന്നത്. സേവന മേഖലയിൽ പ്രധാനമായും ഉൾപ്പെടുന്ന ഉപമേഖലകൾ പാർപ്പിടം, വിദ്യാഭ്യാസം, ശുചിത്വം, മാലിന്യ നിർമ്മാർജ്ജനം എന്നിവയാണ്. സേവന മേഖലയിലെ നിക്ഷേപങ്ങൾക്ക് പ്രാദേശിക പൊതുഭരണ രംഗത്ത്

**ചിത്രം 10.6** ഉല്പാദന മേഖലയിലെ ഉപമേഖല തിരിച്ചുള്ള ചെലവ്– 2017–18 (ശതമാനത്തിൽ)




അവലംബം : ഇൻഫർമേഷൻ കേരള മിഷൻ, 2018

നിർണ്ണായകമായ സ്ഥാനമാണുള്ളത്. തദ്ദേശ ഭരണ സ്ഥാപനങ്ങളുടെ സേവന മേഖലയിലെ ഈ മുൻഗണനാ ക്ഷേമപ്രവർത്തനങ്ങളിലൂടെ ജനങ്ങൾക്ക് നൽകുന്ന അടിസ്ഥാന സേവനങ്ങളുടെ ഗുണ നിലവാരം വർദ്ധിപ്പിക്കാൻ കഴിയുന്നുണ്ട്. 2017–18 കാലയളവിൽ സേവന മേഖലയിൽ ചെലവഴിച്ചത് 3009.20 കോടി രൂപയാണ്. സേവന മേഖലയിൽ ചെലവഴിച്ച മൊത്തം തുകയുടെ ഭൂരിഭാഗവും പാർപ്പിടത്തിനും അനുബന്ധ ചെലവുകൾക്കുമാണ് (713.72 കോടി രൂപ 23.7 ശതമാനം). വിദ്യാഭ്യാസം (12.75 ശതമാനം), കുടിവെള്ളം (11.23 ശതമാനം), സാമൂഹ്യ സുരക്ഷ (10.93 ശതമാനം) എന്നിവയാണ് മറ്റ് പ്രധാന ഉപമേഖലകൾ. 2017–18–ലെ സേവന മേഖലയിലെ ചെലവും മറ്റ് വിശദാംശങ്ങളും ചിത്രം 10.7–ലും അനുബന്ധം 10.8–ലും നൽകിയിരിക്കുന്നു.

### പശ്ചാത്തല മേഖല

2017–18 സാമ്പത്തിക വർഷം തദ്ദേശ ഭരണ സ്ഥാപനങ്ങൾ അവയുടെ മൊത്തം ചെലവിന്റെ 29 ശതമാനമാണ് പശ്ചാത്തലമേഖലയിലെ പ്രവർത്തനങ്ങളായ വഴിവിളക്ക് സ്ഥാപിക്കൽ, ഗതാഗതം, പൊതു നിർമ്മാണ പ്രവൃത്തികൾ എന്നിവയ്ക്കായി ചെലവഴിച്ചത്. 2016–17 സാമ്പത്തിക വർഷവുമായി താരതമ്യം ചെയ്യുമ്പോൾ പ്രാദേശിക സർക്കാരുകൾ 2017–18 ൽ പശ്ചാത്തലമേഖലയിൽ ചെലവഴിച്ച വിഹിതത്തിൽ നേരിയ വർദ്ധനവ് വന്നിട്ടുണ്ട്. അതായത് ചെലവ് ശതമാനം 25 ശതമാനത്തിൽ നിന്നും 29 ശതമാനമായി വർദ്ധിച്ചു. പശ്ചാത്തലമേഖലയിലെ മൊത്തം ചെലവിൽ ഭൂരിഭാഗവും (71.36 ശതമാനം) റോഡുകൾ, പാലങ്ങൾ എന്നിവ ഉൾപ്പെടുന്ന ഗതാഗത ഉപമേഖലയ്ക്കാണ് ചെലവഴിച്ചത്. പശ്ചാത്തലമേഖലയിൽ ആകെ 1539.4 കോടി രൂപ എല്ലാ തലത്തിലെയും പ്രാദേശിക സർക്കാരുകൾ ചെലവഴിക്കുകയുണ്ടായി. ഇതിൽ ഏറ്റവും കൂടുതൽ തുക ചെലവഴിച്ചത് ഗ്രാമപഞ്ചായത്തുകളും (817.86 കോടി രൂപ) തൊട്ടു പുറകിൽ മുനിസിപ്പാലിറ്റികളുമാണ് (270.68 കോടി രൂപ). 2017–18 ലെ പശ്ചാത്തലമേഖലയിലെ ഉപമേഖല തിരിച്ചുള്ള ചെലവിന്റെ വിശദാംശങ്ങൾ അനുബന്ധം 10.9 ലും ചിത്രം 10.8 ലും നൽകുന്നു.

### പട്ടികജാതിക്കാർക്കുള്ള ഉപപദ്ധതിയും (എസ്.സി. എസ്.പി) പട്ടിക വർഗ്ഗ ഉപപദ്ധതിയും (ടി.എസ്.പി)

ഇന്ത്യൻ ഭരണഘടനയുടെ ആർട്ടിക്കിൾ 46 പ്രകാരം പട്ടികജാതി പട്ടികവർഗ്ഗ വിഭാഗങ്ങൾക്ക് പ്രത്യേക സംരക്ഷണം ഉറപ്പുവരുത്തുകയും അവരുടെ താൽപര്യം സംരക്ഷിക്കുകയുമാണ് പട്ടികജാതിക്കാർക്കുള്ള പ്രത്യേക പദ്ധതിയുടെയും പട്ടികവർഗ്ഗ ഉപപദ്ധതിയുടെയും ലക്ഷ്യം. ഭരണഘടനാ വ്യവസ്ഥപ്രകാരം സാമൂഹ്യനീതി ഉറപ്പു വരുത്തുവാനുള്ള സമഗ്രമായ നടപടികൾ വഴി ഒരു സമത്വാധിഷ്ഠിത ഭരണക്രമം നിർമ്മിക്കുന്നതിന് സംസ്ഥാനങ്ങൾ പ്രതിജ്ഞാബദ്ധമാണ്. പട്ടികജാതി–പട്ടികവർഗ്ഗക്കാരുടെ സാമൂഹിക – സാമ്പത്തിക സ്ഥിതി മെച്ചപ്പെടുത്തി ജീവിതനിലവാരം ഉയർത്തുകയും അവരെ ശാക്തീകരിക്കുകയും ചെയ്യുകയെന്നത് വികേന്ദ്രീകൃതാസൂത്രണത്തിന്റെ പ്രധാന ലക്ഷ്യങ്ങളിലൊന്നാകയാൽ ഉപപദ്ധതികൾക്കുള്ള വിഭവകൈമാറ്റം പ്രത്യേക പ്രാധാന്യമർഹിക്കുന്നു.

സംസ്ഥാനത്തെ ആകെ പട്ടികജാതി/പട്ടികവർഗ്ഗ ജനസംഖ്യയ്ക്ക് ആനുപാതികമായിട്ടാണ് സംസ്ഥാന

**ചിത്രം 10.7** സേവന മേഖലയിൽ മേഖല തിരിച്ചുള്ള ചെലവ് (ശതമാനത്തിൽ)




അവലംബം : ഇൻഫർമേഷൻ കേരള മിഷൻ, 2018

**ചിത്രം 10.8** പശ്ചാത്തല മേഖലയിൽ ഉപമേഖല തിരിച്ചുള്ള ചെലവ് (ശതമാനത്തിൽ)




അവലംബം : ഇൻഫൊർമേഷൻ കേരള മിഷൻ 2018

പദ്ധതി വിഹിതത്തിൽ നിന്നും എസ്.സി.പിയും ടി.എസ്.പിയും പദ്ധതിവിഹിതം വകയിരുത്തുന്നത്. മൊത്തം എസ്.സി.പി / ടി.എസ്.പി വിഹിതത്തിൽനിന്നും, ഒരു നിശ്ചിത ശതമാനം തുക വികേന്ദ്രീകൃതാസൂത്രണ പദ്ധതികളുടെ നടത്തിപ്പിലേക്കായി തദ്ദേശഭരണ സ്ഥാപനങ്ങൾക്കുവേണ്ടി വകയിരുത്തുന്നു. കഴിഞ്ഞ രണ്ടു വർഷ കാലയളവിൽ പട്ടികജാതി/പട്ടിക വർഗ്ഗ വിഭാഗങ്ങളുടെ പദ്ധതികൾക്കായി വകയിരുത്തിയ വിഹിതത്തിന്റെയും ചെലവിന്റെയും കണക്കുകൾ പട്ടിക 10.3 ൽ കൊടുത്തിരിക്കുന്നു.

പട്ടികജാതിക്കാർക്കുള്ള ഉപപദ്ധതി, പട്ടിക വർഗ ഉപപദ്ധതി വിനിയോഗത്തിൽ അവലോകന വർഷം (2017-18) കാര്യമായ പുരോഗതി ഉണ്ടായിട്ടുണ്ട്. പ്രത്യേക ഘടക പദ്ധതിയുടെ കാര്യത്തിൽ വിതരണം ചെയ്ത തുകയുടെ 78.45 ശതമാനം ചെലവഴിച്ചു. മുൻ വർഷത്തിൽ ഇത് 69.88 ശതമാനമായിരുന്നു. അതേ സമയം പട്ടിക വർഗ ഉപപദ്ധതി വിഹിതത്തിലെ ചെലവ് 87.89 ശതമാനമാണ്. കഴിഞ്ഞ വർഷം ഇത് 79.92 ശതമാനമായിരുന്നു. ഇത് കാര്യക്ഷമമായ ഫണ്ട് വിനിയോഗത്തിന്റെ സൂചനയാണ് നൽകുന്നത്. ഫണ്ട് വിനിയോഗം സംബന്ധിച്ച് വിവിധ തട്ടുകളിലെ കണക്കുകൾ അനുബന്ധം 10.11-ൽ കൊടുത്തിരിക്കുന്നു.

## പ്രത്യേക വിഭാഗങ്ങൾക്കുള്ള പദ്ധതികളുടെ നിർവ്വഹണം

വനിതാ ഘടകപദ്ധതിയും ദുർബല വിഭാഗങ്ങൾക്കുള്ള (വൃദ്ധർ, കുട്ടികൾ, ഭിന്നശേഷിയുള്ളവർ, സാന്ത്വന പരിചരണം ആവശ്യമുള്ളവർ) പദ്ധതിയുമാണ് കേരളത്തിലെ വികേന്ദ്രീകരണ ആസൂത്രണത്തിന്റെ ഒരു സവിശേഷത.

2017-18ൽ ആകെ ചെലവിൽ വനിതാ ഘടക പദ്ധതിയുടെ ചെലവ് 6.3 ശതമാനമാണ്. ഇത് നിർബന്ധമായും ചെലവഴിക്കേണ്ട 10 ശതമാനത്തിൽ അൽപം കുറവാണെന്ന് കാണാം. കുട്ടികളുടെ പദ്ധതിക്ക് 3 ശതമാനവും ഭിന്നശേഷിയുള്ളവരുടെ പദ്ധതിക്ക് 2.4 ശതമാനവും തുക ചെലവഴിച്ചിട്ടുണ്ട്. 2017-18 ൽ പ്രത്യേക പദ്ധതികൾക്ക് ചെലവഴിച്ച തുകയുടെ വിവരങ്ങൾ പട്ടിക 10.4 ൽ നൽകുന്നു.

**പട്ടിക: 10.3** തദ്ദേശഭരണ സ്ഥാപനങ്ങൾക്കുള്ള എസ്.സി.എസ്.പി/റ്റി.എസ്.പി വകയിരുത്തലും ചെലവും (2016-17, 2017-18)
(രൂപ കോടിയിൽ)

| വർഷം | എസ്.സി.എസ്.പി | | | റ്റി.എസ്.പി | | |
|---|---|---|---|---|---|---|
| | റിലീസ് | ചെലവ് | ശതമാനം | റിലീസ് | ചെലവ് | ശതമാനം |
| 2016-17 | 1,039.29 | 726.02 | 69.85 | 156 | 124.69 | 79.92 |
| 2017-18 | 1,196.37 | 938.6 | 78.45 | 178.73 | 157.09 | 87.89 |

അവലംബം: ബഡ്ജറ്റ് അനുബന്ധം IV & ഇൻഫർമേഷൻ കേരള മിഷൻ,2018

**പട്ടിക 10.4**–പ്രത്യേക വിഭാഗങ്ങൾക്കുള്ള പദ്ധതികൾ (2017–18)

| പ്രത്യേക പദ്ധതികൾ | ചെലവ് (രൂപ കോടിയിൽ) | ശതമാനം (ആകെ ചെലവിന്റെ ശതമാനം) |
|---|---|---|
| വനിതാ ഘടക പദ്ധതി | 335.35 | 6.3 |
| കുട്ടികൾക്കായുള്ള പദ്ധതി | 156.1 | 3 |
| വയോജനങ്ങൾക്കായുള്ള പദ്ധതി | 118.83 | 2.2 |
| ഭിന്നശേഷിയുള്ളവർക്കുള്ള പദ്ധതി | 129 | 2.4 |
| സാന്ത്വന പരിരക്ഷ | 70.39 | 1.3 |

അവലംബം: ഇൻഫർമേഷൻ കേരള മിഷൻ, 2018

വിവിധ തലങ്ങളിലെ തദ്ദേശ ഭരണ സ്ഥാപനങ്ങളുടെ 2016–17 ലെയും 2017–18 ലെയും ചെലവ് വിവരങ്ങൾ അനുബന്ധം 10.10–ലും അനുബന്ധം 10.11–ലു നൽകുന്നു.

## ജില്ലാ ആസൂത്രണ സമിതികളുടെ ശാക്തീകരണം

ജില്ലാതലത്തിലും, അതിനുതാഴെയും ആസൂത്രണം ചെയ്യുന്നതിന് വേണ്ടി ഭരണ ഘടനയുടെ അനുച്ഛേദം 243 ZD പ്രകാരം ഓരോ ജില്ലയിലും ജില്ലാ ആസൂത്രണ സമിതി രൂപീകരിക്കപ്പെട്ടിട്ടുണ്ട്. ആസൂത്രണം ആരംഭിച്ച ആദ്യകാലം മുതൽ തന്നെ ഒരു ജില്ലയുടെ ഏകോപിതവും അർത്ഥവത്തുമായ വികസന തന്ത്രമായി ജില്ലാ ആസൂത്രണം അംഗീകരിക്കപ്പെട്ടിട്ടുണ്ട്. കേരളത്തിൽ ഭരണഘടന വ്യവസ്ഥകളുടെയും 1994–ലെ കേരള മുനിസിപ്പാലിറ്റി നിയമത്തിന്റെ വകുപ്പ് 53–ലെ വ്യവസ്ഥകളുടെയും അന്തസത്തയ്ക്ക് അനുസൃതമായി 14 ജില്ലകളിലും ജില്ലാ ആസൂത്രണ സമിതികൾ രൂപീകരിച്ചിട്ടുണ്ട്. തദ്ദേശ ഭരണ സ്ഥാപനങ്ങളുടെ പൊതു തെരഞ്ഞെടുപ്പിനെ തുടർന്ന് എല്ലാ അഞ്ച് വർഷം കൂടുന്തോറും അവ പുനസംഘടിപ്പിക്കുന്നുമുണ്ട്.ഇന്ത്യയിൽ കേരളത്തിൽ മാത്രമാണ് പ്രവർത്തനക്ഷമമായ ജില്ലാ ആസൂത്രണസമിതികൾ നിലവിലുള്ളത്. കേരളത്തിലെ ഡി.പി.സി.കളെ ശക്തിപ്പെടുത്തുന്നതിനായി ജില്ലാ പ്ലാനിംഗ് ഓഫീസ് സാമ്പത്തിക സ്ഥിതി വിവര കണക്ക് വകുപ്പ്, ഡെപ്യൂട്ടി ഡയറക്ടറുടെ ഓഫീസ്, ജില്ലാ ടൗൺ ആന്റ് കൺട്രി പ്ലാനിംഗ് ഓഫീസ് എന്നീ ഓഫീസുകൾ അടങ്ങുന്ന ടെക്നിക്കൽ സെക്രട്ടേറിയേറ്റ് സ.ഉ.(എം.എസ്) നം. 212/2006 തസ്വഭവ; 13/9/2006 തീയതി പ്രകാരം രൂപീകരിച്ചുകൊണ്ട് ജില്ലാ ആസൂത്രണ സമിതികളെ ശാക്തീകരിക്കുകയുണ്ടായി. മുകളിൽ സൂചിപ്പിച്ച സർക്കാർ ഉത്തരവിൽ വിഭാവനം ചെയ്തിട്ടുള്ളത്. പ്രകാരം ജില്ലാ ആസൂത്രണ മന്ദിരം പണിയാനുള്ള ശ്രമങ്ങൾ 2008–09 വർഷത്തിൽ തന്നെ തുടങ്ങിയിരുന്നു. കേന്ദ്ര സംസ്ഥാന സർക്കാരുകളുടെ ബജറ്റ് വിഹിതവും ജില്ലയിലെ എല്ലാ തദ്ദേശ ഭരണ സ്ഥാപനങ്ങളുടെ വിഭവങ്ങളും സമാഹരിച്ച് ഇത് സാധ്യമാക്കുന്നതിനാണ് ശ്രമിക്കുന്നത്. എറണാകുളം, തൃശ്ശൂർ, കാസർഗോഡ്, വയനാട്, കണ്ണൂർ, ആലപ്പുഴ, കോഴിക്കോട് എന്നീ ജില്ലകളിൽ ജില്ലാ ആസൂത്രണ സമിതി മന്ദിരങ്ങളുടെ പണി പൂർത്തിയാക്കിയിട്ടുണ്ട്. ഇടുക്കിയിലും മലപ്പുറത്തും പ്രവർത്തനങ്ങൾ ഈ വർഷാവസാനത്തോടെ പൂർത്തീകരിയ്ക്കുന്നതാണ്.

2017–18 –ൽ കേരളത്തിലെ എല്ലാ ജില്ലാ ആസൂത്രണ സമിതികളും ജില്ലാ പദ്ധതി രൂപീകരിക്കുക എന്ന ഭരണഘടനാ ദൗത്യം നിർവഹിച്ചു. ഈ ഉദ്യമം ജില്ലാ ആസൂത്രണ സമിതികളെ ആസൂത്രണ പ്രക്രിയയുടെ കേന്ദ്രങ്ങളാക്കുന്നതിനും പ്രവർത്തനക്ഷമമാക്കുന്നതിനും സഹായിച്ചു. തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങൾ ഉൾപ്പെടെ വിവിധ വികസന ഏജൻസികൾ ചേർന്ന് സംയുക്തമായി വലുതും ഫലദായകവുമായ പരിപാടികൾ ഏറ്റെടുക്കുന്നതിന് വേണ്ടി ജില്ലാ ആസൂത്രണ സമിതികളുടെ ആഭിമുഖ്യത്തിൽ സംയുക്ത പരിപാടികൾ രൂപീകരിക്കുന്ന പ്രക്രിയ പ്രോത്സാഹിപ്പിക്കേണ്ട് ആവശ്യമുണ്ട്.

## പ്രാദേശിക സർക്കാരുകൾ നടപ്പിലാക്കുന്ന കേന്ദ്ര–സംസ്ഥാന പരിപാടികളുടെ അവലോകനം

ഇരുപതാം നൂറ്റാണ്ടിലെ ആദ്യ സെൻസസിൽ (1901) സംസ്ഥാനത്തെ ജനസംഖ്യ 64 ലക്ഷം ആയിരുന്നു. ഇതിൽ 59 ലക്ഷം (92.2 ശതമാനം) ജനങ്ങളും ഗ്രാമീണ മേഖലയിലാണ് ജീവിച്ചിരുന്നത്. കഴിഞ്ഞ നൂറു വർഷത്തിനിടയിൽ ഗ്രാമീണ ജനസംഖ്യ ക്രമേണ കുറഞ്ഞുവരികയും 2001–ൽ മൊത്തം ജനസംഖ്യയുടെ 74 ശതമാനം ആവുകയും ചെയ്തു. 2011–ലെ സെൻസസ് പ്രകാരം സംസ്ഥാനത്തെ ജനസംഖ്യ ഗ്രാമ–നഗര പ്രദേശങ്ങൾക്കിടയിൽ ഏകദേശം തുല്യമായി വിഭജിക്കപ്പെട്ടതായിക്കാണാം. ഇത് ശ്രദ്ധേയമായ വസ്തുതയാണ്. നിലവിൽ സംസ്ഥാനത്തെ നഗര ജനസംഖ്യ 1.59 കോടി ആണ്. ഇത് ആകെ ജനസംഖ്യയുടെ 47.6 ശതമാനം വരും. അതേസമയം ഗ്രാമീണ ജനസംഖ്യ 1.75 കോടിയാണ് (52.4 ശതമാനം). 2011–ലെ നഗര ജനസംഖ്യയുടെ ദശാബ്ദ വളർച്ചാനിരക്ക് 92.72 ശതമാനമാണെന്ന് കാണാം. നഗര ജനസംഖ്യയിലുണ്ടായ വളർച്ചയുടെ മുഖ്യകാരണം സെൻസസ് ടൗണുകളുടെ വർദ്ധനവാണ്. ഇതാണ് നഗരവല്ക്കരണത്തിലേക്ക് സംസ്ഥാനത്തെ നയിച്ചത് (പട്ടിക 10.5).

പട്ടിക 10.5 2011 ലെ സെൻസസ് പ്രകാരം കുടുംബങ്ങളുടെയും ജനസംഖ്യയുടെയും ആകെ എണ്ണം (ലക്ഷത്തിൽ)

| വിഭാഗം | കുടുംബങ്ങളുടെ ആകെ എണ്ണം | | ആകെ ജനസംഖ്യ | |
|---|---|---|---|---|
| | ഇന്ത്യ | കേരളം | ഇന്ത്യ | കേരളം |
| ഗ്രാമം | 1,686.13 | 41.50 | 8,337.49 | 174.71 |
| നഗരം | 808.89 | 37.04 | 3,771.06 | 159.35 |
| ആകെ | 2,495.02 | 78.54 | 12,108.55 | 334.06 |

അവലംബം:- സെൻസസ് 2011, ഭാരത സർക്കാർ

ഇന്ത്യയുടെ മറ്റ് ഭാഗങ്ങളിൽ നിന്ന് വ്യത്യസ്തമായി സംസ്ഥാനത്ത് താമസസ്ഥലങ്ങൾ തമ്മിൽ വേർതിരിക്കുന്ന തുറന്ന ഭൂപ്രദേശങ്ങളോ വയലുകളോ ഇല്ലാതെ ജനവാസസ്ഥലങ്ങൾ തുടർച്ചയായി വ്യാപിച്ച കിടക്കുന്നതായിക്കാണാം. ഇന്ത്യയിൽ മറ്റെവിടെയും ഗ്രാമപ്രദേശം വ്യക്തമായി തിരിച്ചറിയാൻ കഴിയും. അതിനു കാരണം വിസ്തൃതമായ കൃഷിഭൂമിയിൽ വീടുകളുടെ കൂട്ടങ്ങൾ ഇടവിട്ട് കാണപ്പെടുന്നതുകൊണ്ടാണ്. സംസ്ഥാനത്തിലുടനീളം ഗ്രാമീണ പശ്ചാത്തലത്തിൽ ചെറുതും ഇടത്തരവുമായ പട്ടണങ്ങൾ സ്ഥിതിചെയ്യുന്നു. കേരളത്തില ഗ്രാമ-നഗര പ്രദേശങ്ങളുടെ സവിശേഷതകൾ ഏകദേശം ഒരുപോലെയാണെന്നതും ശ്രദ്ധേയമാണ്. കേരളത്തിലെ നഗര പ്രദേശങ്ങൾ ഗ്രാമീണ മേഖലകളിൽ നിന്നും അകലെയല്ലാത്തതുകൊണ്ടും സംസ്ഥാനത്ത് ആകമാനം പരന്നു കിടക്കുന്നതുകൊണ്ടും ഗ്രാമ-നഗര പ്രദേശങ്ങളുടെ വികസനത്തിന് സംസ്ഥാനം എപ്പോഴും വ്യത്യസ്തതന്ത്രമാണ് സ്വീകരിക്കുന്നത്. നഗരത്തിലെ പശ്ചാത്തല സൗകര്യങ്ങൾ വർദ്ധിപ്പിക്കുക, ഗ്രാമങ്ങളുമായുള്ള സംയോജനം സൃഷ്ടിക്കുക, ശുചിത്വ-മാലിന്യ നിർമ്മാർജ്ജനത്തിനുള്ള അടിസ്ഥാന സൗകര്യങ്ങൾ സൃഷ്ടിക്കുക, ഗ്രാമ-നഗര പ്രദേശങ്ങളിൽ ഭവനത്തോടൊപ്പം തൊഴിലും ഉപജീവനമാർഗ്ഗങ്ങളും സൃഷ്ടിക്കുക എന്നിവയുൾപ്പെടെയുള്ള സംസ്ഥാനത്തിന്റെ അടിസ്ഥാന സൗകര്യങ്ങൾക്കായുള്ള പദ്ധതികൾ ചുവടെ വിവരിക്കുന്നു.

## I.അടിസ്ഥാനസൗകര്യ വികസനം

സാമൂഹ്യ പശ്ചാത്തല വികസനം സാമ്പത്തിക വളർച്ചയിൽ നിർണ്ണായകമായ പങ്ക് വഹിക്കുകയും കൂടാതെ ജനങ്ങളുടെ ജീവിതനിലവാരം മെച്ചപ്പെടുത്തുകയും ചെയ്യുന്നു. സംസ്ഥാന സർക്കാർ നിർണ്ണായകമായ അടിസ്ഥാനസൗകര്യ വികസനത്തിനായി കേന്ദ്രാവിഷ്കൃത പദ്ധതികളുടെ തുക ഉപയോഗപ്പെടുത്തുന്നതോടൊപ്പംതന്നെ സംസ്ഥാന പരിപാടികളുടെ തുകയും ഇതോടൊപ്പം അനുബന്ധമായി ഉൾപ്പെടുത്തി പദ്ധതികൾ നടപ്പിലാക്കുന്നു.

**i. പാർപ്പിടം**

മനുഷ്യന്റെ അടിസ്ഥാന ആവശ്യങ്ങളിൽ ഒന്നായ സുരക്ഷിതവും ഉറപ്പുള്ളതുമായ ഭവനം ജനങ്ങളുടെ ജീവിത നിലവാരത്തെയും ഉല്പാദനക്ഷമതയെയും നേരിട്ട് സ്വാധീനിക്കുന്ന ഒന്നാണ്. വിശാലമായ അർത്ഥത്തിൽ ഒരു കെട്ടിടമെന്നതിനെക്കാൾ ഉപരിയായി ശുദ്ധജലം, ശുചിത്വ സംവിധാനങ്ങൾ, ജീവിക്കാനാവശ്യമായ മറ്റ് അടിസ്ഥാന സൗകര്യങ്ങൾ എന്നിവ ഉൾപ്പെടുന്നതാണ് ഭവനങ്ങൾ.

സംസ്ഥാന സർക്കാരുകളുടെ പങ്കാളിത്തത്തോടെ ഭാരത സർക്കാർ നടപ്പിലാക്കുന്ന ഭവന നിർമ്മാണ പദ്ധതിയാണ് പ്രധാനമന്ത്രി ആവാസ് യോജന (പി.എം.എ.വൈ.). നിലവിൽ കേന്ദ്ര സംസ്ഥാന സർക്കാരുകൾ യഥാക്രമം 60:40 എന്ന അനുപാതത്തിലാണ് പദ്ധതി വിഹിതം പങ്കുവയ്ക്കുന്നത്. പ്രധാനമന്ത്രി ആവാസ് യോജന - ഗ്രാമീൺ, പ്രധാനമന്ത്രി ആവാസ് യോജന-നഗരം എന്നിങ്ങനെ ഗ്രാമ-നഗര മേഖലകൾക്കായി പ്രത്യേകം പദ്ധതികളുണ്ട്. ജീർണ്ണാവസ്ഥയിലായതും വാസയോഗ്യമല്ലാത്തതുമായ ഭവനങ്ങളിൽ താമസിക്കുന്നതും ഭവനരഹിതരുമായ ഗ്രാമീണ കുടുംബങ്ങൾക്കും ചേരിനിവാസികൾ ഉൾപ്പെടെയുള്ള നഗരത്തിലെ പാവപ്പെട്ടവർക്കും അടിസ്ഥാന സൗകര്യങ്ങളോടുകൂടിയ ഭവനം 2022 ഓടുകൂടി നൽകുന്നതിന് പ്രധാനമന്ത്രി ആവാസ് യോജന ലക്ഷ്യമിടുന്നു. ഗ്രാമീണ മേഖലയിൽ മഹാത്മാഗാന്ധി ദേശീയ ഗ്രാമീണ തൊഴിലുറപ്പ് പദ്ധതിയുമായും സ്വച്ഛ് ഭാരത് മിഷൻ (ഗ്രാമീൺ) പദ്ധതിയുമായുള്ള സംയോജന സാധ്യതകൾ ഉപയോഗപ്പെടുത്തുന്നു. പി.എം.എ.വൈ. പദ്ധതിയുടെ ഗ്രാമീണ മേഖലയിലെ ഗുണഭോക്താവിന് ഭവനനിർമ്മാണത്തിനായി 90 ദിവസം വരെയുള്ള അവിദഗ്ദ്ധ തൊഴിലിനുള്ള വേതനം മഹാത്മാഗാന്ധി ദേശീയ ഗ്രാമീണ തൊഴിലുറപ്പ് പദ്ധതി പ്രകാരം ലഭിക്കുന്നതാണ്. കൂടാതെ, സ്വച്ഛ് ഭാരത് മിഷൻ (ഗ്രാമീൺ) പദ്ധതി പ്രകാരം ശൗചാലയം നിർമ്മിക്കുന്നതിനായി 12,000 രൂപയും ലഭിക്കുന്നതാണ്. ഒരു കേന്ദ്രാവിഷ്കൃത പദ്ധതിയെന്ന നിലയിൽ ഗ്രാമ-നഗര പ്രദേശങ്ങളിലെ ഓരോ ഭവന നിർമ്മാണത്തിനും യഥാക്രമം 72,000 രൂപയും 1.5 ലക്ഷം രൂപയും വീതം കേന്ദ്ര സർക്കാരിൽ നിന്നും ലഭിക്കുന്നു. ഗ്രാമീണമേഖലയിൽ 2016-17 ൽ 32,559 ഉം 2017-18 ൽ 9,872 ഉം പുതിയ വീടുകൾ വീതം നിർമ്മിക്കാൻ പ്രധാനമന്ത്രി ആവാസ്

യോജന–ഗ്രാമീൺ ലക്ഷ്യമിട്ടിരുന്നു. 2016–17–ൽ ലക്ഷ്യത്തെക്കാൾ കൂടുതലായി അതായത് 46,166 പുതിയ വീടുകൾ നിർമ്മിക്കാൻ സാധിച്ചു. 2017–18–ൽ ഗുണഭോക്താക്കളെ തെരഞ്ഞെടുക്കുന്നതിന് സ്വീകരിച്ച മാനദണ്ഡങ്ങൾ മൂലം ലക്ഷ്യം നേടിയെടുക്കാൻ സാധിച്ചില്ല. കേരള സർക്കാർ ഇത് സംബന്ധിച്ച ഉത്കണ്ഠ കേന്ദ്രസർക്കാരിനെ അറിയിച്ചിട്ടുണ്ട്. ഗുണഭോക്താക്കളെ തെരഞ്ഞെടുക്കുന്നതിനായി 2011 ലെ സാമൂഹ്യസാമ്പത്തിക ജാതി സെൻസസിലെ വിവരങ്ങൾ കേന്ദ്രസർക്കാർ അവലംബിക്കുകയും ഇതിനെതിരെ സംസ്ഥാന സർക്കാർ നിവേദനം നൽകുകയും ചെയ്തു. ഇതേ തുടർന്ന് സാമൂഹ്യ സാമ്പത്തിക ജാതി സെൻസസിന്റെ അതേ മാനദണ്ഡം പാലിച്ചുകൊണ്ട് സാമൂഹ്യ സാമ്പത്തിക ജാതി സെൻസസ് ഡാറ്റായിൽ നിന്നും ഒഴിവാക്കപ്പെട്ട യോഗ്യരായ മുഴുവൻ ഗുണഭോക്താക്കളെയും ഉൾപ്പെടുത്താൻ സംസ്ഥാന സർക്കാരിന് അനുമതി നൽകുകയുണ്ടായി.

പി.എം.എ.വൈ. നഗരം പദ്ധതിയുടെ അംഗീകരിച്ച മൊത്തം പദ്ധതി തുക 2525.34 കോടി രൂപയാണ്. 2017–18, 2018–19 വർഷങ്ങളിൽ കേന്ദ്ര സംസ്ഥാന വിഹിതമായി യഥാക്രമം 272.30 കോടി രൂപയും 83.67 കോടി രൂപയും വിതരണം ചെയ്തിട്ടുണ്ട്. പി.എം.എ.വൈ. നഗരം ഭവന നിർമ്മാണ പദ്ധതിയിൽ നാല് ഘടകങ്ങളുണ്ട്. ഗുണഭോക്തൃ നേതൃത്വത്തോടെയുള്ള പുതിയ ഭവന നിർമ്മാണമെന്ന പ്രധാന ഘടകത്തിൽ 93 നഗര തദ്ദേശ സ്ഥാപനങ്ങളിൽ നിന്നുള്ള 330 വിശദമായ പദ്ധതി രേഖയും (ഡി.പി.ആർ.) ഗുണഭോക്തൃ നേതൃത്വ ഭവന നവീകരണത്തിൽ 6 നഗരതദ്ദേശ സ്ഥാപനങ്ങളുടെ വിശദമായ പദ്ധതി രേഖയും (ഡി.പി.ആർ.) ഭവന നഗരകാര്യ മന്ത്രാലയം അംഗീകരിച്ചിട്ടുണ്ട്. സമർപ്പിച്ച ഡി.പി.ആർ. ന്റെ അടിസ്ഥാനത്തിൽ 82,487 വീടുകളുടെ നിർമ്മാണത്തിന് അംഗീകാരം ലഭിക്കുകയും 40,143 വീടുകളുടെ നിർമ്മാണം ആരംഭിക്കുകയും ഇതിൽ 2017–18 ൽ 6,127 വീടുകളുടെ നിർമ്മാണം പൂർത്തീകരിക്കുകയും ചെയ്തിട്ടുണ്ട്.

ഗുണഭോക്തൃ നേതൃത്വത്തോടെയുള്ള പുതിയ വീടുകളുടെ നിർമ്മാണവും നവീകരണവും എന്ന മേൽപ്പറഞ്ഞ ഘടകങ്ങൾ കൂടാതെ പി.എം.എ.വൈ. നഗരം പദ്ധതിയുടെ മറ്റു ഘടകങ്ങളാണ് (a) യഥാസ്ഥാനത്തുള്ള ചേരി പുനരധിവാസം (b) പലിശ സബ്സിഡിയോടുകൂടിയ ഭവന വായ്പയിലൂടെ നഗരദരിദ്രർക്ക് സാമ്പത്തികമായി താങ്ങാൻ കഴിയുന്ന ഭവന നിർമ്മാണം (c) നഗര ദരിദ്രർക്ക് സാമ്പത്തികമായി താങ്ങാൻ കഴിയുന്ന വിധത്തിൽ പൊതു–സ്വകാര്യ പങ്കാളിത്തത്തോടുകൂടിയുള്ള പാർപ്പിടങ്ങൾ എന്നിവ. 'സ്വകാര്യ പങ്കാളിത്തത്തോടെ ഭൂമിയെ വിഭവമാക്കിക്കൊണ്ടുള്ള ചേരി പുനരധിവാസം' എന്ന ഘടകത്തിൽ അർഹരായ ചേരിനിവാസികളെ സാധാരണ നഗര അധിവാസത്തിലേക്ക് കൊണ്ടുവരാൻ ലക്ഷ്യമിടുന്നു. ചേരിനിവാസികൾക്ക് ഭവനനിർമ്മാണത്തിനുള്ള എല്ലാ സാധ്യതയും ഉൾക്കൊള്ളുന്ന ഒരു സമീപനമാണ് ഈ ഘടകം ലക്ഷ്യം വയ്ക്കുന്നത്. 'നഗര ദരിദ്രർക്ക് പങ്കാളിത്തത്തോടെയുള്ള പാർപ്പിടങ്ങൾ' എന്ന മറ്റൊരു ഘടകത്തിലൂടെ കേന്ദ്ര, സംസ്ഥാന, നഗര പങ്കാളിത്തത്തോടെ സാമ്പത്തികമായ ദുർബല വിഭാഗങ്ങൾക്ക് ഭവന നിർമ്മാണത്തിന് സാമ്പത്തിക സഹായം നൽകുന്നു. സാമ്പത്തികമായി ദുർബലരായ ജനവിഭാഗങ്ങൾക്ക് ചെലവ് വഹിക്കാൻ കഴിയുന്ന തരത്തിലുള്ള ഭവനങ്ങളുടെ ലഭ്യത വർദ്ധിപ്പിക്കുന്നതിന് സംസ്ഥാനങ്ങൾക്കോ/ കേന്ദ്ര ഭരണ പ്രദേശങ്ങൾക്കോ അവരുടെ ഏജൻസികൾ മുഖേനയോ, വ്യവസായം ഉൾപ്പെടെയുള്ള സ്വകാര്യ മേഖലയുടെ പങ്കാളിത്തത്തോടെയോ ഭവന പ്രോജക്ട്കൾ ഏറ്റെടുക്കാവുന്നതാണ്. വിവിധ കാരണങ്ങളാൽ പി.എം.എ.വൈ.യുടെ ഈ ഘടകങ്ങൾക്ക് സംസ്ഥാനത്ത് കാര്യമായ മുന്നേറ്റമുണ്ടാക്കാൻ കഴിഞ്ഞിട്ടില്ല. നഗര ദരിദ്രരുടെ ഭവന പ്രശ്നങ്ങൾക്ക് വിവിധ സ്ഥാപനങ്ങൾ വഴിയുള്ള വായ്പാ സംവിധാനം മെച്ചപ്പെടുത്തുന്നതിനാണ് ക്രെഡിറ്റ് ലിങ്ക്ഡ് സബ്സിഡി എന്ന നാലാമത്തെ ഘടകം ലക്ഷ്യമിടുന്നത്. വീട് വയ്ക്കുന്നതിനും ഭൂമി ഏറ്റെടുക്കുന്നതിനും അർഹരായ നഗര ദരിദ്രരുടെ ഭവന വായ്പയ്ക്ക് പലിശ സബ്സിഡി ഇതിലൂടെ നൽകുന്നു. ക്രെഡിറ്റ് ലിങ്ക്ഡ് സബ്സിഡി ഘടകത്തിലൂടെ 59,360 ഗുണഭോക്താക്കളെ കണ്ടെത്തിയതിൽ 463 ഗുണഭോക്താക്കൾക്ക് മാത്രമെ ഭവന വായ്പ ലഭ്യമായിട്ടുള്ളൂ. ഡോക്കുമെന്റേഷനിൽ ബാങ്ക് പിന്തുടരുന്ന മാനദണ്ഡങ്ങൾ കാരണം ഭവനവായ്പ ലഭിക്കുന്ന ഗുണഭോക്താക്കളുടെ എണ്ണം വളരെ കുറവാണ്.

2017–18 ലെയും 2018–19 ലെയും (2018 ആഗസ്റ്റ് 31 വരെ) ഗ്രാമ–നഗര ഭവന പദ്ധതികളുടെ സാമ്പത്തിക ഭൗതിക പുരോഗതി യഥാക്രമം അനുബന്ധം 10.12, 10.13, 10.14 എന്നിവയിൽ ചേർത്തിരിക്കുന്നു.

സംസ്ഥാനത്തിന്റെ പാർപ്പിട ആവശ്യങ്ങൾ നിറവേറ്റാൻ ഈ ഭവന നിർമ്മാണ പദ്ധതികൾ പ്രകാരമുള്ള സഹായം അപര്യാപ്തമായതുകൊണ്ടാണ് സംസ്ഥാന സർക്കാർ നവകേരളം കർമ്മ പദ്ധതിയുടെ നാലു ഘടകങ്ങളിലൊന്നായ ലൈഫ് (ഉപജീവനം, ഉൾപ്പെടുത്തൽ, സാമ്പത്തിക ശാക്തീകരണം) എന്ന പദ്ധതി ആരംഭിച്ചത്. ഇതിന്റെ വിശദാംശങ്ങൾ പതിനൊന്നാം അദ്ധ്യായത്തിൽ കൊടുത്തിരിക്കുന്നു.

**ii. ശുചിത്വവും മാലിന്യനിർമ്മാർജ്ജനവും**

ശുചിത്വ സൗകര്യങ്ങളുടെ അഭാവം ദാരിദ്ര്യത്തിന്റെ അടിസ്ഥാന സൂചകങ്ങളിൽ ഒന്നാണ്. ശരിയായ ശുചിത്വ മാലിന്യ നിർമ്മാർജ്ജന സൗകര്യങ്ങൾ ജനങ്ങളുടെ ജീവിത നിലവാരത്തിൽ സ്പഷ്ടമായ

സ്വാധീനമുണ്ടാക്കുന്നു. സംസ്ഥാനത്ത് മാലിന്യ നിർമ്മാർജ്ജനം വളരെ രൂക്ഷമായ ഒരു പ്രശ്നമായതുകൊണ്ട് സർക്കാർ ഈ മേഖലയിൽ കൂടുതൽ ഊന്നൽ നൽകുന്നുണ്ട്. ഖരദ്രവമാലിന്യ നിർമ്മാർജ്ജന പ്രോജക്ടുകളും നയങ്ങളും രൂപീകരിക്കുന്നതിന് പ്രാദേശിക സർക്കാരുകൾക്കും സംസ്ഥാന സർക്കാരിനും സാങ്കേതിക സഹായം നൽകുന്നതിനും നിർവഹണ തന്ത്രം രൂപപ്പെടുത്തുന്നതിനും ഉള്ള നോഡൽ ഏജൻസിയായി ശുചിത്വ മിഷൻ പ്രവർത്തിക്കുന്നു.

2016 നവംബർ 1 മുതൽ സംസ്ഥാനത്തെ ഗ്രാമ പ്രദേശങ്ങൾ വെളിയിട വിസർജ്ജന മുക്തമാവുകയും (ഒ.ഡി.എഫ്) ഒ.ഡി.എഫ് നിലവാരം നിലനിർത്താൻ ശ്രമിക്കുകയും ചെയ്യുന്നുണ്ട്. ഈ പരിപാടിയിലൂടെ ഗ്രാമീണ കേരളത്തിലെ ഒറ്റപ്പെട്ടുനിൽക്കുന്ന ആദിവാസി ഊരുകളും വെള്ളം കെട്ടിനിൽക്കുന്ന മേഖലകളും പോലെയുള്ള നിർണ്ണായക മേഖലകളിൽ ഉൾപ്പെടെ 1,74,720 ശൗചാലയങ്ങൾ നിർമ്മിക്കുകയുണ്ടായി. സ്വച്ഛ് ഭാരത് മിഷൻ (ഗ്രാമീൺ) പദ്ധതിയിലൂടെ വെളിയിട വിസർജ്ജന മുക്തമായി പ്രഖ്യാപിച്ചിട്ടുള്ള മൂന്നാമത്തെതും ഏറ്റവും വലുതുമായ സംസ്ഥാനമാണ് കേരളം. സംസ്ഥാനത്തെ 93 നഗരതദ്ദേശഭരണ സ്ഥാപനങ്ങളിൽ 92 നഗരതദ്ദേശഭരണ സ്ഥാപനങ്ങൾ ഒ.ഡി.എഫ് ആയി പ്രഖ്യാപിക്കുകയും അതിൽ 71 നഗരതദ്ദേശഭരണ സ്ഥാപനങ്ങൾക്ക് കേന്ദ്ര സർക്കാരിന്റെ ഭവന നഗര ദാരിദ്ര്യ നിർമ്മാർജ്ജന മന്ത്രാലയത്തിന്റെ സർട്ടിഫിക്കറ്റ് ലഭിക്കുകയും ചെയ്തിട്ടുണ്ട്. നഗര ഒ.ഡി.എഫിലൂടെ 29,597 വ്യക്തിഗത ശൗചാലയങ്ങൾ നിർമ്മിക്കാൻ ഉദ്ദേശിച്ചതിൽ 29,578 എണ്ണം നിർമ്മിക്കുകയുണ്ടായി. എന്നാൽ സംസ്ഥാനത്തുണ്ടായ മഹാപ്രളയത്തിൽ 10,532 ശൗചാലയങ്ങൾ നശിക്കുകയുണ്ടായി. അവയുടെ നിർമ്മാണം നടപ്പുവർഷം ഏറ്റെടുക്കാൻ ഉദ്ദേശിക്കുന്നു. കൊച്ചി മുനിസിപ്പൽ കോർപ്പറേഷനാണ് ഒ.ഡി. എഫ്. പൂർത്തിയാകാത്ത ഏക നഗരതദ്ദേശഭരണ സ്ഥാപനം. കൊച്ചി കോർപ്പറേഷനിലെ ഗാന്ധി നഗർ വാർഡിലെ പോസ്റ്റ് ആന്റ് ടെലഗ്രാം (പി & റ്റി) കോളനി ഒഴികെ എല്ലാ പ്രദേശങ്ങളും ഒ.ഡി.എഫ്. ആയിട്ടുണ്ട്. ഈ കോളനിയിലെ 87 കുടുംബങ്ങൾക്ക് ശൗചാലയങ്ങൾ ഉണ്ടെങ്കിലും കക്കൂസ് മാലിന്യം ശാസ്ത്രീയമായി കൈകാര്യം ചെയ്യുന്നതിന് പ്ലാന്റ് നിലവിലില്ലാത്തതിനാൽ മാലിന്യം അടുത്തുള്ള കനാലിലേക്ക് ഒഴുക്കി വിടുന്നു. ആയതിനാൽ ഈ കോളനിയിലെ കുടുംബങ്ങളെ ലൈഫ് മിഷനിൽ ഉൾപ്പെടുത്തി പുനരധിവസിപ്പിക്കാൻ സംസ്ഥാന സർക്കാർ തീരുമാനിച്ചിട്ടുണ്ട്.

ശുചിത്വ മിഷന്റെ കണക്ക് പ്രകാരം സംസ്ഥാനത്ത് 8,000 ടണ്ണിൽ കൂടുതൽ ഖരമാലിന്യം ഓരോ ദിവസവും സൃഷ്ടിക്കപ്പെടുന്നുണ്ട്. സംസ്ഥാനത്തെ മാലിന്യം കൈകാര്യം ചെയ്യുന്നതിന് മൂന്ന് രീതിയിലുള്ള സമീപനമാണ് സർക്കാർ സ്വീകരിച്ചിരിക്കുന്നത്. (i) ഉറവിട മാലിന്യം കുറയ്ക്കുക – ജൈവമാലിന്യങ്ങൾ ഉറവിടത്തിൽ തന്നെ സംസ്കരിക്കുക (ii) തദ്ദേശഭരണ സ്ഥാപനങ്ങളിലെ നിലവിലുള്ള പൊതുവായ മാലിന്യ നിർമ്മാർജ്ജന സംവിധാനങ്ങൾ, കമ്പോസ്റ്റിംഗ്, ബയോ മെത്തനൈസേഷൻ എന്നിങ്ങനെയുള്ള വിശ്വാസയോഗ്യവും സുപരിചിതവുമായ സാങ്കേതികവിദ്യകൾ ഉപയോഗിച്ച് മെച്ചപ്പെടുത്തുക, കൂടാതെ (iii) അജൈവ മാലിന്യങ്ങൾ കൈകാര്യം ചെയ്യുന്നതിന് സാമൂഹ്യാടിസ്ഥാനത്തിലുള്ള മാലിന്യ നിർമ്മാർജ്ജന സംവിധാനങ്ങൾ സ്ഥാപിക്കുക എന്നിവയാണ്. ഉറവിടത്തിൽ തന്നെയുള്ള ദ്രവമാലിന്യത്തിന്റെ കമ്പോസ്റ്റിംഗും മാലിന്യത്തിന്റെ തരംതിരിക്കലുമാണ് പാരിസ്ഥിതിക സൗഹാർദ്ദത്തിലൂടെയും വിഭവ പുനരുപയോഗത്തിലൂടെയും മാലിന്യം കൈകാര്യം ചെയ്യുന്നതിനുള്ള ഏറ്റവും കാര്യക്ഷമമായ രീതി.

ഉറവിട മാലിന്യ സംസ്കരണ പ്രക്രിയ ത്വരിതപ്പെടുത്തുന്നതിനായി സംസ്ഥാനത്തിന് അനുയോജ്യമായ തദ്ദേശീയ സാങ്കേതിക വിദ്യകൾ കണ്ടെത്തുകയും അംഗീകരിക്കപ്പെടുകയും ചെയ്തിട്ടുണ്ട്. മണ്ണിര കമ്പോസ്റ്റിംഗ്, റിംഗ് കമ്പോസ്റ്റിംഗ്, ബയോ ഗ്യാസ് പ്ലാന്റുകൾ എന്നിവ കൂടാതെ പൈപ്പ് കമ്പോസ്റ്റിംഗ്, പോട്ട് കമ്പോസ്റ്റിംഗ്, ബക്കറ്റ് കമ്പോസ്റ്റിംഗ്, കിച്ചൻബിൻ കമ്പോസ്റ്റിംഗ്, ബയോ ബിൻ കമ്പോസ്റ്റിംഗ് മുതലായവ ഇതിൽ ഉൾപ്പെടുന്നു. ഉറവിട മാലിന്യ സംസ്കരണത്തിലൂടെ മാലിന്യം കൈകാര്യം ചെയ്യുന്നതിനാവശ്യമുള്ള വിഭവങ്ങളുടെ അളവും മാലിന്യ നിർമ്മാർജ്ജനത്തിന് വേണ്ടിവരുന്ന ഊർജ്ജവും കുറയാൻ സാധിക്കുന്നു. ജൈവമാലിന്യങ്ങളുടെ ഉറവിടത്തിൽതന്നെയുള്ള കമ്പോസ്റ്റിംഗ് പ്രോത്സാഹിപ്പിക്കുന്നതിന് വേണ്ടി കമ്പോസ്റ്റിംഗ് ഉപാധികളുടെ വിതരണം ഉറപ്പാക്കുന്നതിന് ശുചിത്വ മിഷൻ നൂറിലധികം സേവന ദാതാക്കളെ പട്ടികയിലുൾപ്പെടുത്തിയിട്ടുണ്ട്. കിച്ചൻ ബിൻ, ബയോ ഡൈജസ്റ്റർ പോട്ടുകൾ, ചെറുതും വലുതുമായ ബയോബിന്നുകൾ, മൺകലങ്ങൾ, ടൈ പോട്ടുകൾ മുതലായവ ഉറവിട മാലിന്യ സംസ്കരണത്തെ സഹായിക്കുന്നു.

ഉറവിടത്തിൽ തന്നെ ജൈവ മാലിന്യം നിർമ്മാർജ്ജനം ചെയ്യുന്നത് പ്രോത്സാഹിപ്പിക്കുന്നതിന്റെ ഭാഗമായി ഖരമാലിന്യ ഉറവിട സംസ്കരണത്തിനുള്ള സബ്സിഡി നിരക്ക് കമ്പോസ്റ്റിംഗിന്റെ കാര്യത്തിൽ 90 ശതമാനമായി ഉയർത്തിയിട്ടുണ്ട് (ശുചിത്വമിഷൻ 75 ശതമാനം, തദ്ദേശഭരണ സ്ഥാപനങ്ങൾ 15 ശതമാനം, ഗുണഭോക്താവ് 10 ശതമാനം). അതുപോലെ ബയോഗ്യാസ് സംവിധാനത്തിനുള്ള സബ്സിഡി 75 ശതമാനമായും ഉയർത്തിയിട്ടുണ്ട് (ശുചിത്വമിഷൻ 50 ശതമാനം എന്ന നിരക്കിൽ പരമാവധി 5000 രൂപ വരെ, തദ്ദേശ ഭരണ സ്ഥാപനങ്ങൾ 25 ശതമാനം,

**പട്ടിക 10.6** ഖരമാലിന്യ പരിപാലനം – ഫണ്ട് വിനിയോഗത്തിന്റെ വിവരങ്ങൾ രൂപ ലക്ഷത്തിൽ

| വർഷം | ഗ്രാമം | നഗരം |
|---|---|---|
| 2012–13 | 1,831.34 | 1,617.41 |
| 2013–14 | 426.61 | 182.45 |
| 2014–15 | 259.75 | 88.93 |
| 2015–16 | 502.49 | 141.44 |
| 2016–17 | 384.09 | 240.62 |
| 2017–18 | 177.57 | 26.31 |

അവലംബം: ശുചിത്വ മിഷൻ, കേരള സർക്കാർ

ഗുണഭോക്താവ് 25 ശതമാനം). ഹരിതകേരളം മിഷന്റെ ആവിർഭാവത്തോടെ സബ്സിഡി പരിഷ്ക്കരിക്കുകയും ദാരിദ്ര്യ രേഖയ്ക്ക് താഴെയുള്ള വീടുകളിലെ കമ്പോസ്റ്റിംഗിനും ബയോമെത്തനേഷനും മാത്രമായി അത് പരിമിതപ്പെടുത്തുകയും ചെയ്തിട്ടുണ്ട്. 2015–16 ൽ 43,954 കമ്പോസ്റ്റിംഗ് സംവിധാനങ്ങളും 3,956 ബയോഗ്യാസ് സംവിധാനങ്ങളും 2016–17 ൽ 38,011 കമ്പോസ്റ്റിംഗ് സംവിധാനങ്ങളും 8,794 ബയോഗ്യാസ് പ്ലാന്റുകളും സ്ഥാപിക്കുന്നതിനായി തദ്ദേശ ഭരണ സ്ഥാപനങ്ങൾക്ക് സബ്സിഡി അനുവദിക്കുകയുണ്ടായി. ഗ്രാമ – നഗര പ്രദേശങ്ങളിൽ സ്വന്തമായിത്തന്നെ ഖരമാലിന്യത്തിന്റെ ഉറവിട സംസ്കരണം പ്രോത്സാഹിപ്പിക്കുന്നതിനുള്ള നടപടികൾ സ്വീകരിച്ചിട്ടുണ്ട്. 2017–18–ൽ 1,52,450 കമ്പോസ്റ്റിംഗ് സംവിധാനങ്ങളും 28,951 ബയോഗ്യാസ് പ്ലാന്റുകളും സ്ഥാപിക്കുന്നതിനായി ശുചിത്വ മിഷൻ ഏകദേശം 644 സാങ്കേതികാനുമതി നൽകിയിട്ടുണ്ട്. ഖരമാലിന്യ നിർമ്മാർജ്ജനത്തിനായി പദ്ധതി വിഹിതത്തിൽ നിന്നും ചെലവഴിച്ച തുകയുടെ വിശദാംശങ്ങൾ പട്ടിക 10.6 –ൽ കൊടുത്തിരിക്കുന്നു.

വസ്തുക്കളുടെ മൂല്യം നിലനിർത്തുന്നതിന് മാലിന്യങ്ങളുടെ തരംതിരിക്കൽ അത്യാവശ്യമാണ്. ഉറവിടത്തിൽ തന്നെ മാലിന്യം തരംതിരിക്കുന്നതിലൂടെ വിഭവങ്ങൾ പരമാവധി പുനഃസ്ഥാപിക്കുന്നതിനും, മാലിന്യത്തിന്റെ അളവ് കുറയ്ക്കുന്നതിനും, മാലിന്യ നിർമ്മാർജ്ജനത്തിന് ലഭ്യമാക്കേണ്ട വിഭവം കുറയ്ക്കുന്നതിനും സഹായിക്കുന്നു. അതിലൂടെ അജൈവ മാലിന്യങ്ങൾ പരമാവധി പുനരുപയോഗം ചെയ്യുന്നതിനും ജൈവമാലിന്യത്തിന്റെ പ്രകൃതിപരമായ വിഘടനത്തിനും സഹായിക്കുന്നു.
2015 ലെ ദേശീയ ഗെയിംസിൽ ഹരിത പെരുമാറ്റചട്ടം വിജയകരമായി നടപ്പിലാക്കുകയുണ്ടായി. അതിനുശേഷം വിവിധ സർക്കാർ/സ്വകാര്യ പൊതു പരിപാടികളിൽ ഇത് പ്രാവർത്തികമാക്കുകയും ചെയ്തു. ഹരിത പെരുമാറ്റച്ചട്ട പ്രവർത്തനങ്ങൾ നടപ്പിലാക്കിയതിന്റെ ഭാഗമായി 2015 ൽ പൊതുമേഖലയിലെ മികച്ച സേവനം എന്ന നിലയ്ക്ക് ശുചിത്വ മിഷന് –" ഇന്നൊവേഷൻ അവാർഡ് " ലഭിക്കുകയുണ്ടായി. സംസ്ഥാനത്തെ തദ്ദേശഭരണസ്ഥാപനങ്ങൾ ഹരിത കർമ്മസേന എന്ന പേരിൽ തൊഴിൽസേനകൾക്ക് രൂപം നൽകേണ്ടതുണ്ട്. ഈ സംരംഭത്തിന്റെ ഭാഗമായി ദ്രവ മാലിന്യങ്ങൾ ഉറവിടത്തിൽതന്നെ ജൈവവളമാക്കുന്നതിനും ഖരമാലിന്യങ്ങൾ പുനരുപയോഗത്തിനായി ശേഖരിക്കുന്നതിനും കുടുംബങ്ങൾക്ക് സഹായം നൽകുന്നു. 1,028 തദ്ദേശഭരണസ്ഥാപനങ്ങളിൽ രൂപീകരിച്ച ഹരിത കർമ്മസേനയിൽ 450 എണ്ണം മാത്രമാണ് നിലവിൽ പ്രവർത്തിക്കുന്നത്. റിസോഴ്സ് റിക്കവറി സെന്ററുകളും (ആർ.ആർ.സി.) മെറ്റീരിയൽ കളക്ഷൻ ഫെസിലിറ്റിയും (എം.സി.എഫ്.) സ്ഥാപിക്കുന്നതിന് തദ്ദേശഭരണസ്ഥാപനങ്ങൾക്ക് ശുചിത്വമിഷൻ സാങ്കേതിക സാമ്പത്തിക സഹായം നൽകുന്നുണ്ട്. വ്യത്യസ്ത തരത്തിലുള്ള അജൈവ മാലിന്യങ്ങൾ പുനരുപയോഗത്തിനോ പുനചംക്രമണത്തിനോവേണ്ടി തരംതിരിക്കുന്നതിനും കൈകാര്യം ചെയ്യുന്നതിനും റിസോഴ്സ് റിക്കവറി സെന്ററുകൾ സഹായിക്കുന്നു. ഓരോ വീടുകളിൽ നിന്നും ശേഖരിച്ച അജൈവ മാലിന്യങ്ങൾ റിസോഴ്സ് റിക്കവറി സെന്ററുകൾക്ക് നൽകുന്നതുവരെ താല്ക്കാലികമായി സൂക്ഷിക്കുന്ന സംവിധാനമാണ് മെറ്റീരിയൽ കളക്ഷൻ ഫെസിലിറ്റികൾ. 381 എം.സി.എഫ്. സ്ഥാപിച്ചതിൽ 279 എണ്ണം നിലവിൽ പ്രവർത്തനക്ഷമമാണ്. കൂടാതെ 88 ആർ. ആർ.സി.കളും പ്രവർത്തനക്ഷമമാണ്. 2018 നവംബർ 30 വരെ 14 ജില്ലകളിലായി 104 പ്ലാസ്റ്റിക് ഷ്രെഡിംഗ് യൂണിറ്റുകൾ ആരംഭിച്ചിട്ടുണ്ട്. തദ്ദേശഭരണ സ്ഥാപനങ്ങളിലെ ഹരിതകർമ്മസേനയുടെ പ്രവർത്തനങ്ങളെ സംബന്ധിച്ചുള്ള വിവരങ്ങൾ അനുബന്ധം 10.15 ലും റിസോഴ്സ് റിക്കവറി ഫെസിലിറ്റിയെയും മെറ്റീരിയൽ കളക്ഷൻ ഫെസിലിറ്റിയെയും സംബന്ധിച്ച വിവരങ്ങൾ അനുബന്ധം 10.16 ലും കൊടുത്തിരിക്കുന്നു.

സംസ്ഥാനത്തെ ഹയർ സെക്കന്ററി സ്കൂളുകളിലും കോളേജുകളിലും നാഷണൽ സർവീസ് സ്കീമുമായി (എൻ.എസ്.എസ്.) ചേർന്ന് ശുചിത്വ മിഷൻ അവരുടെ ക്യാമ്പസുകളിലും എൻ.എസ്.എസ് ദത്തെടുത്ത ഗ്രാമങ്ങളിലും ശാസ്ത്രീയമായ മാലിന്യ നിർമ്മാർജ്ജന പ്രവർത്തനങ്ങൾ നടപ്പിലാക്കുകയും ഈ പ്രദേശങ്ങൾ മാലിന്യമുക്തമാക്കുകയും ചെയ്തു. ഒരു വർഷം വരെ നീണ്ടുനിൽക്കുന്ന ഈ പ്രവർത്തനങ്ങളുടെ ഭാഗമായി തെരഞ്ഞെടുത്ത പ്രദേശത്തെ എല്ലാ കുടുംബങ്ങളും സ്ഥാപനങ്ങളും ഉറവിടത്തിൽ തന്നെ മാലിന്യം തരംതിരിക്കുന്നുണ്ടെന്നും, കമ്പോസ്റ്റിംഗ് ചെയ്യുന്നതോടൊപ്പംതന്നെ അജൈവ മാലിന്യങ്ങൾ

സ്ക്രാപ്പ് ഡീലേഴ്സിന് കൈമാറ്റം ചെയ്യുന്നുണ്ടെന്നും സന്നദ്ധ പ്രവർത്തകർ ഉറപ്പാക്കുന്നതാണ്.

മറ്റുള്ളവർക്ക് ഉപയോഗപ്രദമായ പുനരുപയോഗം സാധ്യമാവുന്ന വസ്തുക്കളുടെ വിനിമയത്തിനുള്ള പൊതുസംവിധാനമായ സ്വാപ് ഷോപ്പുകൾ (15 സ്ഥിരവും 40 താല്ക്കാലികവും) ശുചിത്വ മിഷന്റെ സഹായത്തോടെ സംസ്ഥാനത്ത് ആരംഭിച്ചിട്ടുണ്ട്. തദ്ദേശഭരണ സ്ഥാപനങ്ങൾക്ക് കൂടി ആവശ്യമായ സഹായം നൽകുന്നതിലേക്കായി സാങ്കേതിക വൈദഗ്ദ്ധ്യമുള്ള 115 സേവന ദാതാക്കളുടെയും, 35 ഹരിത സഹായ സ്ഥാപനങ്ങളുടെയും 1,800 റിസോഴ്സ് പേഴ്സൺമാരുടെയും സേവനം ശുചിത്വ മിഷൻ ലഭ്യമാക്കിയിട്ടുണ്ട്. ഏകദേശം 2,300 സ്ക്രാപ്പ് മെർച്ചന്റ്സ് ശുചിത്വ മിഷനിൽ ഇപ്പോൾ രജിസ്റ്റർ ചെയ്തിട്ടുണ്ട്. നഗര ശുചിത്വ പദ്ധതി 93 നഗര തദ്ദേശഭരണ സ്ഥാപനങ്ങളിൽ ആരംഭിക്കുകയും 35 നഗരതദ്ദേശഭരണ സ്ഥാപനങ്ങളിൽ അത് പൂർത്തിയാക്കുകയും ചെയ്തിട്ടുണ്ട്. ഈ കാലയളവിൽ 20 ആധുനിക ശ്മശാനങ്ങൾ, 4 ആധുനിക അറവുശാലകൾ, 9 ദ്രവ മാലിന്യ നിർമ്മാർജ്ജന പ്ലാന്റുകൾ, 1,109 മാലിന്യ നിർമ്മാർജ്ജന പ്രോജക്ടുകൾ എന്നിവയ്ക്ക് ശുചിത്വ മിഷൻ സാങ്കേതികാനുമതി നൽകിയിട്ടുണ്ട്. സ്റ്റേക്ക്ഹോൾഡേഴ്സിന്റെ കാര്യശേഷി വർദ്ധിപ്പിക്കുന്നതിന്റെ ഭാഗമായി 2017–18 ൽ സംസ്ഥാനതലത്തിൽ സംഘടിപ്പിച്ച 27 പരിശീലന പരിപാടികളിൽ 3,070 പേരും ജില്ലാ തലത്തിൽ സംഘടിപ്പിച്ച 330 പരിശീലന പരിപാടികളിൽ 49,240 പേരും പങ്കെടുക്കുകയുണ്ടായി. 2017–18 ൽ ശുചിത്വമിഷൻ സ്റ്റേക്ക്ഹോൾഡേഴ്സിന്റെ കാര്യശേഷി വർദ്ധിപ്പിക്കുന്നതിനായി ജില്ലാ തലത്തിൽ നടത്തിയ പരിശീലന പരിപാടികളെ സംബന്ധിച്ച വിവരങ്ങൾ അനുബന്ധം 10.17 ൽ കൊടുത്തിരിക്കുന്നു.

'മാലിന്യത്തിൽ നിന്ന് മോചനം' എന്ന പരിപാടിയുടെ ഭാഗമായി ശുചിത്വ മിഷൻ വീടുകൾ തോറും ഒരു സർവ്വെസംഘടിപ്പിക്കുകയുണ്ടായി. സർവ്വേയിൽ നിന്നും 30.19 ലക്ഷം വീടുകൾക്കും 29,420 സ്ഥാപനങ്ങൾക്കും 2,003 കമ്മ്യൂണിറ്റി സ്പോട്ടുകൾക്കും കമ്പോസ്റ്റിംഗ് പ്ലാന്റ് ഉണ്ടെന്നും അതിലൂടെ 3,537 ടൺ ജൈവ മാലിന്യങ്ങൾ കമ്പോസ്റ്റാക്കി മാറ്റുന്നുണ്ടെന്നുമാണ് വ്യക്തമായത്. അതുപോലെ 84,531 വീടുകൾക്കും, 1,320 സ്ഥാപനങ്ങൾക്കും 98 കമ്മ്യൂണിറ്റി സ്പോട്ടുകൾക്കും ബയോഗ്യാസ് പ്ലാന്റുകൾ ഉണ്ടെന്നും ഏകദേശം 45 ശതമാനം കുടുംബങ്ങൾ ജൈവമാലിന്യങ്ങൾ ഉറവിടത്തിൽ തന്നെ സംസ്കരിക്കുന്നുണ്ടെന്നും സർവ്വെ വ്യക്തമാക്കുന്നു.

സംസ്ഥാനത്തെ തദ്ദേശഭരണ സ്ഥാപനങ്ങൾ 1,010 ടൺ ഇലക്ട്രോണിക് മാലിന്യം വിവിധ മാർഗ്ഗങ്ങളിലൂടെ ശേഖരിക്കുകയും ശാസ്ത്രീയമായി നിർമ്മാർജ്ജനം ചെയ്യുന്നതിനായി ക്ലീൻ കേരള കമ്പനിക്ക് കൈമാറുകയും ചെയ്തിട്ടുണ്ട്. മണ്ണിൽ വെറുതെ ഇടുന്നതിനു പകരം ശരിയായ രീതിയിൽ മാലിന്യം തരംതിരിക്കുന്നത് ഉപയോഗപ്രദവും അതുപോലെ അമൂല്യമായ പ്രകൃതി വിഭവങ്ങൾ സംരക്ഷിക്കുന്നതിനും സഹായിക്കുന്നു. മണ്ണിൽ വെറുതെ കളയേണ്ടിയിരുന്ന ഇത്തരത്തിലുള്ള 10,000 ടൺ ഖരമാലിന്യം പുനരുപയോഗത്തിനായി കണ്ടെത്തുകയും ചെയ്തിട്ടുണ്ട്. ഇത്തരത്തിൽ പുന:ചംക്രമണ വ്യവസായത്തിലൂടെ പുതിയ വസ്തുക്കളുടെ ഉൽപാദനത്തിന് തുല്യ അളവിലുള്ള അസംസ്കൃത വസ്തുക്കൾ ലഭ്യമാക്കുന്നതിനും സാധിച്ചിട്ടുണ്ട്.

**iii.നഗര പശ്ചാത്തല വികസനം**

നഗരവത്ക്കരണത്തിന്റെ വ്യാപനം പശ്ചാത്തല സൗകര്യ വികസനത്തിന് കൂടുതൽ നിക്ഷേപം ആവശ്യമാക്കിയിരിക്കുന്നു. നഗരവൽക്കരണത്തിന്റെ പ്രത്യേക സ്വഭാവവും, കേരളത്തിന്റെ ഭൂമി ശാസ്ത്രപരമായ സവിശേഷതകളും പരിഗണിക്കുമ്പോൾ വിവിധ നഗര പശ്ചാത്തല വികസന പരിപാടികൾ രൂപപ്പെടുത്തുമ്പോൾ സംസ്ഥാനത്തെ നഗരവത്ക്കരണ പ്രക്രിയയ്ക്ക് പ്രത്യേകം ഊന്നൽ നൽകേണ്ടതുണ്ട്. കുടിവെള്ള വിതരണം, മാലിന്യ പരിപാലനം, നഗര ശുചീകരണ പദ്ധതികൾ, പൊതു ശൗചാലയങ്ങൾ സ്ഥാപിക്കലും വ്യാപനവും, അഴുക്കുചാലുകളുടെ നിർമ്മാണവും നന്നാക്കലും, ഓവുചാലുകളുടെ നിർമ്മാണം, വാഹന പാർക്കിംഗ് നയവും ആധുനിക യന്ത്രവത്കൃത പാർക്കിംഗ് സംവിധാനവും, നഗരങ്ങളുടെ മനോഹാരിത വർദ്ധിപ്പിക്കലും ഹരിത നഗരം സൃഷ്ടിക്കലും, യന്ത്രവൽക്കൃതമല്ലാത്ത നഗര ഗതാഗത സംവിധാനങ്ങൾ സ്ഥാപിക്കൽ എന്നിവ നഗര പശ്ചാത്തല വികസന പരിപാടികളിൽ ഉൾപ്പെടുന്നു. സംസ്ഥാനത്ത് നടപ്പാക്കിവരുന്ന പ്രധാന നഗര വികസന പരിപാടികൾ ചുവടെ വിവരിക്കുന്നു.

കുടിവെള്ള വിതരണം, അഴുക്കുചാൽ നിർമ്മാണം, കക്കൂസ് മാലിന്യ നിർമ്മാർജ്ജനം, മഴവെള്ള ഓവുചാലുകളുടെ നിർമ്മാണം, നഗര ഗതാഗതം, ഹരിത പ്രദേശങ്ങൾ, പാർക്കുകൾ, കാര്യശേഷി വർദ്ധിപ്പിക്കൽ തുടങ്ങിയ മേഖലകളിലെ വെല്ലുവിളികളെ അതിജീവിക്കുന്നതിനായി നഗര പ്രദേശത്തെ ഭൗതീകവും സ്ഥാപനപരവുമായ പശ്ചാത്തല സൗകര്യം ശക്തിപ്പെടുത്തുന്നതിന് അടൽ മിഷൻ ഫോർ റിജുവനേഷൻ ആന്റ് അർബൻ ട്രാൻസ്ഫർമേഷൻ (അമൃത്) പദ്ധതി ലക്ഷ്യംവയ്ക്കുന്നു. 2015–16 മുതൽ 2019–20 വരെയുള്ള അഞ്ച് വർഷമാണ് പദ്ധതിയുടെ കാലാവധി. സംസ്ഥാനത്തെ ആറ് മുനിസിപ്പൽ കോർപ്പറേഷനുകളെയും ആലപ്പുഴ, പാലക്കാട്, ഗുരുവായൂർ എന്നീ മൂന്ന് മുനിസിപ്പാലിറ്റികളെയും അമൃത് പദ്ധതിയിൽ ഉൾപ്പെടുത്തിയിട്ടുണ്ട്.

മേൽപ്പറഞ്ഞ ഒമ്പത് നഗരങ്ങളിൽ കുടിവെള്ള വിതരണം, അഴുക്കുചാൽ/കക്കൂസ് മാലിന്യം കൈകാര്യം

ചെയ്യൽ, മലിനജല ഓടകൾ, നഗര ഗതാഗതം, പൊതു സ്ഥലങ്ങളും പാർക്കുകളും എന്നീ അഞ്ച് മേഖലകളിലുള്ള 2357.69 കോടി രൂപയുടെ 389 പ്രോജക്ടുകൾക്ക് കേന്ദ്ര സർക്കാരിന്റെ അംഗീകാരം ലഭിച്ചിട്ടുണ്ട്. വിശദമായ പദ്ധതി റിപ്പോർട്ട് തയ്യാറാക്കൽ, ഭരണാനുമതി ലഭ്യമാക്കൽ എന്നിവ ഏറെക്കുറെ പൂർത്തിയായി. സാങ്കേതികാനുമതി ലഭ്യമാക്കൽ, ടെൻഡറിംഗ്, പ്രവൃത്തികൾ ഏറ്റെടുക്കൽ എന്നീ നടപടിക്രമങ്ങൾ പുരോഗമിക്കുന്നു. അമൃത് പദ്ധതിയുടെ 2015–16 മുതൽ 2018–19 (ആഗസ്റ്റ് 31, 2018) വരെയുമുള്ള സാമ്പത്തിക നേട്ടങ്ങളെ സംബന്ധിച്ച വിവരങ്ങൾ അനുബന്ധം 10.18–ൽ കൊടുത്തിരിക്കുന്നു. ഒമ്പത് നഗരങ്ങളിലെ അമൃത് പ്രോജക്ടിന്റെ 2015–16 മുതൽ 2018–19 (31–08–2018) വരെയുമുള്ള പുരോഗതി സംബന്ധിച്ച വിവരങ്ങൾ അനുബന്ധം 10.19 ലും അമൃത് പ്രോജക്ടിന്റെ 2017–18 ലേയും 2018–19 (ആഗസ്റ്റ് 31, 2018) വരെയുമുള്ള മേഖല തിരിച്ചുള്ള പുരോഗതി സംബന്ധിച്ച വിശദാംശങ്ങൾ അനുബന്ധം 10.20 ലും കൊടുത്തിരിക്കുന്നു.

പ്രധാന അടിസ്ഥാന സൗകര്യങ്ങൾ, വ്യക്തികൾക്ക് മെച്ചപ്പെട്ട ജീവിത സൗകര്യങ്ങൾ, വൃത്തിയുള്ളതും സ്ഥായിയായതുമായ പരിസ്ഥിതി, സ്മാർട്ട് സൊല്യൂഷൻസ് എന്നിവ പ്രാവർത്തികമാക്കി നഗരങ്ങളുടെ വളർച്ച പ്രോത്സാഹിപ്പിക്കുന്നതിനായി ഭവന നഗരകാര്യ മന്ത്രാലയം 2015 – ൽ ആരംഭിച്ച പ്രധാന അടിസ്ഥാന സൗകര്യ വികസന പരിപാടിയാണ് സ്മാർട്ട് സിറ്റി പദ്ധതി. ഈ പദ്ധതിയുടെ ഒന്നാംഘട്ടത്തിൽ കൊച്ചി നഗരവും മൂന്നാം ഘട്ടത്തിൽ തിരുവനന്തപുരം നഗരത്തെയും തെരഞ്ഞെടുത്തിട്ടുണ്ട്. കൊച്ചി സ്മാർട്ട് സിറ്റിക്ക് 2,076 കോടി രൂപയും തിരുവനന്തപുരത്തിന് 1,538.20 കോടി രൂപയും പദ്ധതിയുടെ എസ്റ്റിമേറ്റ് തുകയായി കണക്കാക്കിയിരിക്കുന്നു.

സ്മാർട്ട് സിറ്റി പ്രോജക്ട് പ്രദേശത്തെ, പ്രാദേശിക അടിസ്ഥാന വികസന ഘടകമെന്നും (എ.ബി.ഡി.) സമഗ്ര വികസന സംരംഭമെന്നും (പി.സി.ഐ.) രണ്ട് സോണായി തിരിച്ചിട്ടുണ്ട്. കൊച്ചി സ്മാർട്ട് സിറ്റിയുടെ പ്രാദേശികാടിസ്ഥാന വികസനത്തിൽ പടിഞ്ഞാറൻ കൊച്ചിയിലെ അഞ്ച് വാർഡുകളെയും കൊച്ചി മുനിസിപ്പൽ കോർപ്പറേഷനിലെ മൂന്ന് വാർഡുകളെയും തെരഞ്ഞെടുത്തിട്ടുണ്ട്. കോർപ്പറേഷന്റെ ബാക്കി പ്രദേശം പി.സി.ഐ. യിൽ ഉൾപ്പെടുത്തിയിട്ടുണ്ട്. അടിസ്ഥാന സൗകര്യം മെച്ചപ്പെടുത്തി ഫോർട്ട് കൊച്ചി–മട്ടാഞ്ചേരി പ്രദേശത്തെ ആസൂത്രിതവും സമഗ്രവുമായ വികസനമാണ് കൊച്ചി സ്മാർട്ട് സിറ്റി ലക്ഷ്യമിടുന്നത്. തടസ്സമില്ലാത്ത ഗതാഗതം, ലോകനിലവാരം പുലർത്തുന്ന നാഗരിക സേവനങ്ങളും സമഗ്ര വികസനവും, നഗരപരിഷ്ക്കാരങ്ങൾ പുനഃസംഘടിപ്പിക്കുക, സംസ്കാരവും ഐക്യവും പുനരുജ്ജീവിപ്പിക്കുക എന്നീ നാല് തലത്തിലെ ബൃഹത് പ്രോജക്ടുകളാണ് ഇതിൽ വിഭാവനം ചെയ്തിരിക്കുന്നത്. 2,076 കോടി രൂപയുടെ മൊത്തം പദ്ധതി തുകയുള്ള 82 പ്രോജക്ടുകളാണ് വിഭാവനം ചെയ്തത്. 2016–17 ൽ ആറ് പ്രോജക്ടുകൾക്ക് ഭരണാനുമതി നേടുകയും നടപ്പാത പ്രോജക്ടിന്റെ പ്രവർത്തനത്തിന് കരാർ അനുവദിക്കുകയും ചെയ്തു. 2017–18 വർഷം കൊച്ചി മെട്രോയുടെ ഭാഗമായി സ്മാർട്ട് കാർഡ് ആരംഭിക്കുകയും ഏഴ് പ്രോജക്ടുകൾക്ക് ഭരണാനുമതി നൽകുകയും ചെയ്യുകയുണ്ടായി.
2018–19 ൽ ഇന്റഗ്രേറ്റഡ് കമാന്റ് കൺട്രോളും വിനിമയ കേന്ദ്രവും, സ്മാർട്ട് റോഡുകളുടെ വികസനം എന്നീ രണ്ട് പ്രോജക്ടുകൾക്ക് ഭരണാനുമതി ലഭിക്കുകയുണ്ടായി.

തിരുവനന്തപുരം സ്മാർട്ട് സിറ്റിയുടെ പ്രാദേശിക അടിസ്ഥാന വികസന ഘടകത്തിൽ പാളയം, തൈക്കാട്, വഴുതയ്ക്കാട്, വഞ്ചിയൂർ, ചാല, ഫോർട്ട്, ശ്രീകണ്ഠേശ്വരം, തമ്പാനൂർ, വലിയശാല എന്നീ ഒമ്പത് വാർഡുകൾ ഉൾപ്പെട്ട 1,403 ഏക്കർ പ്രദേശം ഉൾപ്പെടുന്നു. കോർപ്പറേഷന്റെ ബാക്കി പ്രദേശം പി.സി.ഐ. യിൽ ഉൾപ്പെടുത്തിയിട്ടുണ്ട്. തിരുവനന്തപുരം സ്മാർട്ട് സിറ്റി പദ്ധതിയിൽ വിഭാവനം ചെയ്തിട്ടുള്ള 43 പ്രോജക്ടുകളുടെയും പ്രവർത്തനം ഉടൻ ആരംഭിക്കുന്നതാണ്.

**iv. ഗ്രാമങ്ങളെ തമ്മിൽ ബന്ധിപ്പിക്കൽ**

ഒറ്റപ്പെട്ടുകിടക്കുന്ന ഗ്രാമീണ ആവാസ കേന്ദ്രങ്ങളെ പരസ്പരം ബന്ധിപ്പിക്കുന്നതിനായി ഏത് കാലാവസ്ഥയെയും അതിജീവിക്കാൻ സാധിക്കുന്ന ഉയർന്ന ഗുണനിലവാരമുള്ള റോഡുകൾ നിർമ്മിച്ച് ഗ്രാമങ്ങളെ തമ്മിൽ ബന്ധിപ്പിക്കുന്നതിനുള്ള പ്രധാന പദ്ധതിയാണ് പ്രധാനമന്ത്രി ഗ്രാമ സഡക് യോജന (പി.എം.ജി.എസ്.വൈ). കേന്ദ്ര സംസ്ഥാന സർക്കാരുകൾ 60:40 എന്ന അനുപാതത്തിലാണ് ഈ കേന്ദ്രവിഷ്കൃത പദ്ധതിക്ക് വിഹിതം വകയിരുത്തുന്നത്. സംസ്ഥാന നോഡൽ ഏജൻസിയായ കേരള സംസ്ഥാന ഗ്രാമീണ റോഡ് വികസന ഏജൻസി (കെ. എസ്.ആർ.ആർ.ഡി.എ.) യാണ് ഈ പദ്ധതിയുടെ നിർവ്വഹണം നടത്തുന്നത്. കേന്ദ്ര സർക്കാർ നൽകുന്ന തുകയിൽ നിന്നും പദ്ധതിയുടെ എസ്റ്റിമേറ്റ് പ്രകാരമുള്ള തുക മാത്രമെ ചെലവഴിക്കാൻ പാടുള്ളൂ. ടെണ്ടർ എക്സ്സസ്സ്, സാധന സാമഗ്രികൾ മാറ്റിസ്ഥാപിക്കൽ, പണി പൂർത്തീകരിച്ച റോഡുകളുടെ അറ്റകുറ്റപ്പണികൾ എന്നിവയ്ക്കായി കേന്ദ്ര വിഹിതം ഉപയോഗിക്കാൻ പാടുള്ളതല്ല. അതിനാൽ സംസ്ഥാന സർക്കാർ പി.എം. ജി.എസ്.വൈ. പദ്ധതിയുടെ സംസ്ഥാന വിഹിതമായി വകയിരുത്തുന്ന 40 ശതമാനം തുകയ്ക്ക് ഉപരിയായി 'പി.എം.ജി.എസ്.വൈ. പദ്ധതിക്കായുള്ള സംസ്ഥാന സഹായം' എന്ന പദ്ധതിയിലൂടെ പ്രധാനമന്ത്രി ഗ്രാമ സഡക് യോജന പദ്ധതിയുടെ പരിധിയിൽ വരാത്ത മുകളിൽ പ്രതിപാദിച്ച പ്രവർത്തനങ്ങൾ ഏറ്റെടുക്കുന്നതിനായി തുക വകയിരുത്തുന്നു.

**ചിത്രം 10.9** പി.എം.ജി.എസ്.വൈ പദ്ധതിയിൽ നിർമ്മാണം പൂർത്തീകരിച്ച റോഡുകളുടെ വിശദാംശങ്ങൾ, (ദൈർഘ്യം കിലോമീറ്ററിൽ)




അവലംബം: ഗ്രാമ വികസന കമ്മീഷണറേറ്റ്, കേരള സർക്കാർ

2015–16 ൽ നിർമ്മിച്ച റോഡുകളുടെ ദൈർഘ്യം എടുത്തുപറയത്തക്കതാണ്. 2013–14 ലെ 188.25 കിലോമീറ്റർ റോഡ് ദൈർഘ്യത്തിൽ നിന്നും 2017–18 ൽ 373.64 കിലോമീറ്റർ ദൈർഘ്യത്തിലേക്ക് വർദ്ധിച്ചിട്ടുണ്ട് (ചിത്രം 10.9). 2015–16 ൽ 393.9 കിലോമീറ്റർ ദൈർഘ്യത്തിൽ റോഡ് നിർമ്മാണം പൂർത്തീകരിച്ചിട്ടുണ്ട്. ഇത് മുൻവർഷത്തേക്കാൾ കൂടുതലാണെന്നുള്ളത് ശ്രദ്ധേയമാണ്.

2013–14 മുതൽ 2018–19 വരെ (2018 നവംബർ 30 വരെ) നിർമ്മാണം പൂർത്തീകരിച്ച റോഡുകളുടെ ജില്ലാടിസ്ഥാനത്തിലുള്ള ആകെ ദൈർഘ്യം (കിലോമീറ്ററിൽ) അനുബന്ധം 10.21 ൽ നൽകിയിരിക്കുന്നു.

പ്രധാനമന്ത്രി ഗ്രാമ സഡക് യോജന പ്രകാരം 2017–18 ൽ 19,761 ലക്ഷം രൂപയും 2018–19 ൽ (2018 ആഗസ്റ്റ് 31 വരെ) 7,309 ലക്ഷം രൂപയും ചെലവഴിച്ചിട്ടുണ്ട്. 2017–18, 2018–19 (2018 നവംബർ 30 വരെ) എന്നീ വർഷങ്ങളിൽ യഥാക്രമം 2,300 ലക്ഷം രൂപയും 3,000 ലക്ഷം രൂപയും പി.എം.ജി.എസ്. വൈ. പദ്ധതിയ്ക്കായുള്ള സംസ്ഥാന സഹായം എന്ന പദ്ധതിയിലൂടെ ചെലവഴിച്ചിട്ടുണ്ട്. ദേശീയം, സംസ്ഥാനം, ജില്ല എന്നീ മൂന്ന് തലത്തിൽ ഗുണനിലവാര പരിശോധനാസംവിധാനം നിലവിലുള്ളതിനാൽ പി.എം.ജി.എസ്.വൈ. പദ്ധതിയിൽ നിർമ്മിക്കുന്ന റോഡുകൾ ഉയർന്ന ഗുണനിലവാരമുള്ളതും ദീർഘകാലം നിലനിൽക്കുന്നതുമാണ്. പി.എം. ജി.എസ്.വൈ. പദ്ധതിയിലൂടെ ഗ്രാമീണ മേഖലയെ പരസ്പരം ബന്ധിപ്പിക്കുന്നത് സംസ്ഥാനത്തെ ഗ്രാമീണ നിവാസികൾക്ക് വളരെ ഉപകാരപ്രദമാണ്.

## II.തൊഴിലവസരങ്ങൾ സൃഷ്ടിക്കലും ഉപജീവന മാർഗ്ഗത്തിനുള്ള സഹായവും

തൊഴിലവസരങ്ങൾ സൃഷ്ടിക്കുന്നതിലൂടെ വരുമാനത്തിലുണ്ടാവുന്ന വർദ്ധനവ് ദാരിദ്ര്യ നിർമ്മാർജ്ജനത്തിന്റെ ഒരു പ്രധാന സൂചകമാണ്. പ്രധാനാ കേന്ദ്രവിഷ്കൃത പദ്ധതികളിൽ ഒന്നായ മഹാത്മാഗാന്ധി ദേശീയ ഗ്രാമീണ തൊഴിലുറപ്പ് പദ്ധതി ഗ്രാമീണ മേഖലയിലുള്ളവർക്ക് തൊഴിൽ നൽകുന്നതിൽ സുപ്രധാന പങ്കാണ് വഹിക്കുന്നത്. അവിദഗ്ദ്ധ തൊഴിൽ ചെയ്യാൻ കഴിവും താല്പര്യവുമുള്ള ഗ്രാമപ്രദേശങ്ങളിലെ പ്രായപൂർത്തിയായ കുടുംബാംഗങ്ങൾക്ക് എല്ലാ സാമ്പത്തിക വർഷവും 100 ദിവസം വേതനത്തോടുകൂടിയ തൊഴിൽ ഉറപ്പുവരുത്തുന്നതിലൂടെ ഗ്രാമീണ മേഖലയിലുള്ള കുടുംബങ്ങളുടെ ഉപജീവന സുരക്ഷ വർദ്ധിപ്പിക്കുന്നു. ഈ പദ്ധതിയിൽ അവിദഗ്ദ്ധ തൊഴിലിനുള്ള വേതനം 2017–18 ൽ 258 രൂപയായിരുന്നു. 2018 ഏപ്രിൽ 1 മുതൽ ഇത് 271 രൂപയായി വർദ്ധിപ്പിച്ചിട്ടുണ്ട്. മഹാത്മാഗാന്ധി ദേശീയ ഗ്രാമീണ തൊഴിലുറപ്പ് പദ്ധതിയിലൂടെ 2013–14 ൽ സംസ്ഥാനത്ത് 8.66 കോടി തൊഴിൽ ദിനങ്ങൾ സൃഷ്ടിക്കുകയുണ്ടായി. എന്നാൽ ഇത് 2014–15 ൽ 5.89 കോടിയായി കുറയുകയും 2017–18 ൽ 6.19 കോടിയായി വർദ്ധിക്കുകയും ചെയ്യുകയുണ്ടായി. എന്നിരുന്നാലും 2015–16, 2016–17 വർഷങ്ങളെ അപേക്ഷിച്ച് ഇത് കുറവാണെന്ന് കാണാം. വിശദാംശങ്ങൾ ചിത്രം 10.10 ൽ നൽകിയിരിക്കുന്നു.

**ചിത്രം 10.10** മഹാത്മാഗാന്ധി ദേശീയ ഗ്രാമീണ തൊഴിലുറപ്പ് പദ്ധതിയിലൂടെ 2013–14 മുതൽ 2017–18 വരെ കേരളത്തിൽ സൃഷ്ടിച്ച തൊഴിൽ ദിനങ്ങൾ (കോടിയിൽ)




അവലംബം: www.nrega.nic.in -ൽ ലഭ്യമായ MIS റിപ്പോർട്ട് പ്രകാരം

മഹാത്മാഗാന്ധി ദേശീയ ഗ്രാമീണ തൊഴിലുറപ്പ് പദ്ധതിയുടെ മാർഗ്ഗ നിർദ്ദേശങ്ങൾ പ്രകാരം അവിദഗ്ദ്ധ തൊഴിലാളികളുടെ കൂലിയുടെയും ഭരണ ചെലവിന്റെയും 100 ശതമാനവും മെറ്റീരിയൽ ഘടകത്തിന്റെ ചെലവിന്റെ 75 ശതമാനവും കേന്ദ്ര സർക്കാരാണ് വഹിക്കുന്നത്. 2014–15 ൽ 48.6 കോടി രൂപ മെറ്റീരിയൽ ചെലവിനായും വിദഗ്ദ്ധ തൊഴിലിനായും ചെലവഴിക്കുകയുണ്ടായി. 2017–18 ൽ ഇത് 186.31 കോടി രൂപയായി വർദ്ധിക്കുകയുണ്ടായി. മഹാത്മാഗാന്ധി ദേശീയ ഗ്രാമീണ തൊഴിലുറപ്പ് പദ്ധതിയുടെ മെറ്റീരിയൽ ചെലവിന്റെയും വിദഗ്ദ്ധ തൊഴിലിന്റെ വേതനത്തിന്റെയും 2014–15 മുതൽ 2017–18 വരെയുള്ള കേരളത്തിന്റെ വിശദാംശങ്ങൾ ചിത്രം 10.11 ൽ നൽകിയിരിക്കുന്നു.

സംസ്ഥാനത്ത് 2017–18 മുതൽ മഹാത്മാഗാന്ധി ദേശീയ ഗ്രാമീണ തൊഴിലുറപ്പ് പദ്ധതിയുടെ പ്രവർത്തനങ്ങൾ ഹരിത കേരളം മിഷനുമായി സംയോജിപ്പിച്ചാണ് നടപ്പിലാക്കുന്നത്. 2008–ൽ സംസ്ഥാന സർക്കാർ വനപ്രദേശങ്ങളിൽ ഏറ്റെടുത്തു നടത്താവുന്ന ജോലികൾ സംബന്ധിച്ചുള്ള വിശദമായ മാർഗ്ഗനിർദ്ദേശങ്ങൾ പുറപ്പെടുവിക്കുകയും അനുവദനീയമായ പ്രവൃത്തികൾ ഉൾപ്പെടുത്തിക്കൊണ്ട് 2017–18 ൽ മാർഗ്ഗനിർദ്ദേശങ്ങൾ പരിഷ്ക്കരിക്കുകയും ചെയ്യുകയുണ്ടായി. മഹാത്മാഗാന്ധി ദേശീയ ഗ്രാമീണ തൊഴിലുറപ്പ് പദ്ധതിയ്ക്കായി ഉപയോഗിക്കുന്ന സാമഗ്രികളുടെ ആർജ്ജിക്കൽ, സംഭരണം, ഉപയോഗം എന്നിവ സംബന്ധിക്കുന്ന വിശദമായ മാർഗ്ഗനിർദ്ദേശങ്ങളും സർക്കാർ പുറപ്പെടുവിച്ചിട്ടുണ്ട്.

**ചിത്രം 10.11** മഹാത്മാഗാന്ധി ദേശീയ ഗ്രാമീണ തൊഴിലുറപ്പ് പദ്ധതിയുടെ മെറ്റീരിയൽ ചെലവിന്റെയും വിദഗ്ദ്ധ തൊഴിലിന്റെ വേതനത്തിന്റെയും കേരളത്തിലെ വിശദാംശങ്ങൾ (2014–15 മുതൽ 2017–18 വരെ (കോടിയിൽ)




അവലംബം: www.nrega.nic.in -ൽ ലഭ്യമായ MIS റിപ്പോർട്ട് പ്രകാരം

**ബോക്സ്: 10.3** പ്രളയവുമായി ബന്ധപ്പെട്ട് മഹാത്മാഗാന്ധി ദേശീയ ഗ്രാമീണ തൊഴിലുറപ്പ് പദ്ധതിയുടെ പ്രവർത്തനങ്ങൾ

നിലവിലെ പ്രളയ ബാധിത സാഹചര്യത്തിൽ (ആഗസ്റ്റ് 2018) പൊതു ആസ്തികളും സമൂഹത്തിലെ ദുർബല വിഭാഗങ്ങളുടെ ഉപജീവനോപാധികളായ ആസ്തികളും പുനർ നിർമ്മിക്കുന്നതിനാണ് മഹാത്മാഗാന്ധി ദേശീയ ഗ്രാമീണ തൊഴിലുറപ്പ് പദ്ധതി ശ്രദ്ധ കേന്ദ്രീകരിച്ചിട്ടുള്ളത്. ഗ്രാമീണ റോഡുകൾ, അംഗനവാടി – സ്കൂൾ കെട്ടിടങ്ങൾ, ചെക്ക് ഡാമുകൾ തുടങ്ങിയ പൊതു ആസ്തികൾ വീണ്ടെടുക്കുന്നതിനും പുനഃസ്ഥാപിക്കുന്നതിനുമുള്ള കർമ്മ പദ്ധതികൾ തയ്യാറാക്കുന്നതിനുള്ള നടപടികൾ സ്വീകരിച്ചിട്ടുണ്ട്. കന്നുകാലിത്തൊഴുത്ത്, പണിശാല തുടങ്ങിയ വ്യക്തിഗത ഉപജീവനോപാധികളുടെ പുനഃസ്ഥാപനത്തിനും പ്രാധാന്യം നൽകുന്നതാണ്.

നാഷണൽ ഇൻഫൊർമാറ്റിക് സെന്റർ (NIC) കേരളയുമായി സഹകരിച്ച് എസ്റ്റിമേറ്റ് തയ്യാറാക്കുന്നതിനും അംഗീകാരം നൽകുന്നതിനും 'SECURE' എന്ന സോഫ്റ്റ് വെയറും വികസിപ്പിച്ചിട്ടുണ്ട്. ഇത് ഭാരത സർക്കാരിന്റെ ഗ്രാമ വികസന മന്ത്രാലയം രാജ്യവ്യാപകമായി നടപ്പാക്കുന്നതിനുള്ള നടപടികൾ സ്വീകരിച്ചിട്ടുണ്ട്. 2018–19 ൽ മറ്റ് പദ്ധതികളുമായും വകുപ്പുകളുമായും ഉള്ള സംയോജന സാധ്യതകൾക്ക് ഊന്നൽ നൽകിക്കൊണ്ട് മഹാത്മാഗാന്ധി ദേശീയ ഗ്രാമീണ തൊഴിലുറപ്പ് പദ്ധതിയുടെ കീഴിൽ 'ദശകർമ്മ' എന്ന പത്തിനപ്രവർത്തനങ്ങൾ സംസ്ഥാനത്ത് നടപ്പിലാക്കിവരുന്നു.

മഹാത്മാഗാന്ധി ദേശീയ ഗ്രാമീണ തൊഴിലുറപ്പ് പദ്ധതിയുടെ 2017–18, 2018–19 (2018 ആഗസ്റ്റ് 31 വരെ) എന്നീ വർഷങ്ങളിലെ സാമ്പത്തികവും ഭൗതികവുമായ വിവരങ്ങൾ യഥാക്രമം അനുബന്ധം 10.22, 10.23, 10.24, 10.25 എന്നിവയിൽ ചേർത്തിട്ടുണ്ട്.

മഹാത്മാഗാന്ധി ദേശീയ ഗ്രാമീണ തൊഴിലുറപ്പ് പദ്ധതി ബാധകമായിട്ടുള്ളത് ഗ്രാമപ്രദേശങ്ങളിൽ മാത്രമാണ്. ഗ്രാമപ്രദേശങ്ങളിലെ ദാരിദ്ര്യം നിർമ്മാർജ്ജനം ചെയ്യുന്നതിൽ ഈ പദ്ധതി വഹിച്ചിരുന്ന പങ്കിന്റെ അടിസ്ഥാനത്തിൽ 2009–10 ൽ സംസ്ഥാന സർക്കാർ നഗര പ്രദേശങ്ങളിൽ അയ്യൻകാളി നഗര തൊഴിൽസൃഷ്ടിക്കൽ പദ്ധതി ആരംഭിക്കുകയുണ്ടായി. നഗര പ്രദേശങ്ങളിലെ ഓരോ കുടുംബത്തിലെയും അവിദഗ്ദ്ധ തൊഴിൽ ചെയ്യാൻ താല്പര്യമുള്ള പ്രായപൂർത്തിയായ അംഗത്തിന് കുറഞ്ഞത് 100 ദിവസത്തെ തൊഴിൽ ദിനങ്ങൾ നൽകിക്കൊണ്ട് അവരുടെ ജീവനോപാധി മെച്ചപ്പെടുത്താനുദ്ദേശിച്ചിട്ടുള്ള ഒരു സംസ്ഥാന പദ്ധതിയാണിത്. തദ്ദേശ ഭരണ സ്ഥാപനങ്ങളിൽ സ്ഥിര ആസ്തികൾ സൃഷ്ടിക്കാനാണ് ഈ ഫണ്ട് വിനിയോഗിക്കുന്നത്.

2017–18 ൽ 25.10 കോടി രൂപ ഈ പദ്ധതിക്കായി വകയിരുത്തിയിരുന്നു. ഇതിൽ മുഴുവൻ തുകയും ചെലവഴിക്കുകയും 8,46,432 തൊഴിൽ ദിനങ്ങൾ സൃഷ്ടിക്കുകയും ചെയ്തു. ഈ കാലയളവിൽ 28,797 കുടുംബങ്ങൾക്ക് (36,288 സ്ത്രീകൾ ഉൾപ്പെടെ) തൊഴിൽ നൽകുന്നതിനും 251 കുടുബങ്ങൾക്ക് 100 തൊഴിൽ ദിനങ്ങൾ പൂർത്തിയാക്കുന്നതിനും സാധിച്ചിട്ടുണ്ട്. 2018–19 ൽ ഈ പദ്ധതിക്കായി വകയിരുത്തിയിരുന്ന 50 കോടി രൂപയിൽ ഒക്ടോബർ 31, 2018 വരെ 25 കോടി രൂപ ചെലവഴിക്കുകയും 6,41,840 തൊഴിൽ ദിനങ്ങൾ സൃഷ്ടിക്കുകയും ചെയ്തിട്ടുണ്ട്. ഒക്ടോബർ 31, 2018 വരെ 34,413 കുടുംബങ്ങൾക്ക് (34,481 സ്ത്രീകൾ ഉൾപ്പെടെ) തൊഴിൽ ലഭിക്കുകയും 166 കുടുംബങ്ങൾ 100 തൊഴിൽ ദിനങ്ങൾ പൂർത്തിയാക്കുകയും ചെയ്തിട്ടുണ്ട്. അയ്യങ്കാളി നഗര തൊഴിൽസൃഷ്ടിക്കൽ പദ്ധതിയുടെ 2017–18, 2018–19 (ഒക്ടോബർ 31, 2018 വരെ) എന്നീ വർഷങ്ങളിലെ തദ്ദേശഭരണ സ്ഥാപനം തിരിച്ചിട്ടുള്ള ഫണ്ട് വിതരണം സംബന്ധിച്ച വിവരങ്ങൾ അനുബന്ധം 10.26 ലും പദ്ധതിയുടെ ജില്ല തിരിച്ചുള്ള ഭൗതികനേട്ടങ്ങൾ സംബന്ധിച്ച വിവരങ്ങൾ അനുബന്ധം 10.27 ലും കൊടുത്തിരിക്കുന്നു.

മഹാത്മാഗാന്ധി ദേശീയ ഗ്രാമീണ തൊഴിലുറപ്പ് പദ്ധതി തൊഴിൽ ഉറപ്പു നൽകുന്നതിനുള്ള പദ്ധതിയാണെങ്കിലും അതിൽ ഉപജീവനോപാധികളുടെ മെച്ചപ്പെടുത്തലിന് പ്രത്യേക ഊന്നൽ നൽകുന്നുണ്ട്. ദാരിദ്ര്യ നിർമ്മാർജ്ജനം, തൊഴിലവസരങ്ങൾ സൃഷ്ടിക്കൽ എന്നിവ ജനങ്ങളുടെ ജീവിത നിലവാരം ഉയർത്തുന്നതിനും ഉപജീവന പ്രവർത്തനങ്ങളെ നേരിട്ട് സ്വാധീനിക്കുകയും ചെയ്യുന്നു. 'ദേശീയ ഉപജീവന മിഷൻ' എന്നത് ഭാരത സർക്കാരിന്റെ ജീവനോപാധിക്കായുള്ള പ്രധാനപ്പെട്ട സംരംഭമാണ്. 60:40 എന്ന അനുപാതത്തിൽ പദ്ധതി വിഹിതം വകയിരുത്തി ഗ്രാമീണ മേഖലയ്ക്കായി ദേശീയ ഗ്രാമീണ ഉപജീവന മിഷനും (എൻ.ആർ.എൽ.എം.), നഗര മേഖലയ്ക്കായി ദേശീയ നഗര ഉപജീവന മിഷനും (എൻ.യു.എൽ.എം) നിലവിലുണ്ട്.

ഗ്രാമീണ ദരിദ്രരുടെ സ്വയം തൊഴിൽ സംരംഭങ്ങളെ പ്രോത്സാഹിപ്പിക്കുന്നതിനും ആവശ്യകതയ്ക്കനുസരിച്ച് സഹായം ലഭ്യമാക്കുന്നതിനുമായി ദീൻദയാൽ അന്ത്യോദയ യോജന–ദേശീയ ഗ്രാമീണ ഉപജീവന മിഷൻ (ഡി.എ.വൈ.–എൻ.ആർ.എൽ.എം.) എന്ന പദ്ധതി ഭാരത സർക്കാർ ആരംഭിക്കുകയുണ്ടായി. കേരളത്തിൽ ഈ പദ്ധതി നടപ്പിലാക്കുന്നതിനുള്ള സംസ്ഥാനതല നോഡൽ ഏജൻസി കുടുംബശ്രീ മിഷനാണ്.

ദീൻ ദയാൽ ഉപാദ്ധ്യായ ഗ്രാമീൺ കൗശല്യ യോജന (ഡി.ഡി.യു. ജി.കെ.വൈ.), സ്റ്റാർട്ട്-അപ് ഗ്രാമീണ സംരംഭകത്വ പരിപാടി (എസ്.വി.ഇ.പി.), മഹിളാ കിസാൻ ശശാക്തീകരൺ പരിയോജന (എം.കെ.എസ്.പി.) എന്നിവ ദീൻ ദയാൽ അന്ത്യോദയ യോജന-ദേശീയ ഗ്രാമീണ ഉപജീവന മിഷന്റെ ഉപഘടകങ്ങളാണ്. ദീൻ ദയാൽ അന്ത്യോദയ യോജന-ദേശീയ ഗ്രാമീണ ഉപജീവന മിഷന്റെ കീഴിൽ വൈദഗ്ധ്യം നൽകുന്നതിനും ജോലി ലഭ്യമാകുന്നതിനുമുള്ള സംരംഭങ്ങളാണ് ദീൻ ദയാൽ ഉപാദ്ധ്യായ ഗ്രാമീൺ കൗശല്യ യോജന. ഗ്രാമീണ മേഖലകളിലെ സാമ്പത്തിക വളർച്ച ഉത്തേജിപ്പിക്കുന്നതിനും ദാരിദ്ര്യവും തൊഴിലില്ലായ്മയും കുറയ്ക്കുന്നതിനും ഗ്രാമീണ സംരംഭങ്ങൾ ആരംഭിക്കുന്നതിനുള്ള സഹായവും പിന്തുണയും എസ്.വി.ഇ.പി.യിലൂടെ നൽകുന്നു. സാമൂഹ്യാടിസ്ഥാനത്തിലുള്ള സംഘടനാ ശൃംഖല ഉപയോഗിക്കുന്ന സംരംഭങ്ങൾക്ക് വാണിജ്യ വൈദഗ്ധ്യം, സമാന മേഖലകളുമായി സമ്പർക്ക സാധ്യത, സംരംഭങ്ങൾ തുടങ്ങുന്നതിന് വായ്പയും, സംരംഭത്തിന്റെ നിർണ്ണായകമായ ആദ്യത്തെ ആറ് മാസത്തേയ്ക്ക് വാണിജ്യ സഹായവും എസ്.വി.ഇ.പി. നൽകുന്നു. കാർഷിക മേഖലയിൽ സ്ത്രീ പുരുഷ വ്യത്യാസം കുറയ്ക്കുക, കാർഷിക വൃത്തിയിൽ നിന്നും പിൻവാങ്ങുന്ന പ്രവണത കുറയ്ക്കുക, സ്ത്രീ കർഷകർ സുസ്ഥിര കാർഷിക രീതികൾ സ്വീകരിക്കുക എന്നിവയ്ക്കാണ് എം.കെ.എസ്.പി. പ്രാധാന്യം നൽകുന്നത്. കുടുംബശ്രീയുടെ സംയുക്ത ഉത്തരവാദിത്ത സംഘങ്ങളുടെ (ജെ.എൽ.ജി.) ശൃംഖല ഉപയോഗിച്ചാണ് സംസ്ഥാനത്ത് ഈ പദ്ധതി നടപ്പിലാക്കുന്നത്.

2017-18 ൽ ദേശീയ ഗ്രാമീണ ഉപജീവന മിഷനിലൂടെ 6,641 അയൽക്കൂട്ടങ്ങൾ രൂപീകരിച്ചു. എം.കെ.എസ്.പി.യിലൂടെ 59,547 സംയുക്ത ഉത്തരവാദിത്ത സംഘങ്ങളിലായി 2,85,871 കർഷകർ കാർഷിക വൃത്തിയിൽ ഏർപ്പെടുകയും ചെയ്തിട്ടുണ്ട്. ഡി.ഡി.യു. ജി.കെ.വൈ.-യിലൂടെ പരിശീലനം ലഭിച്ച 10,663 വ്യക്തികളിൽ 9,196 വ്യക്തികൾക്ക് ഉദ്യോഗ നിയമനം ലഭിക്കുകയുണ്ടായി. ദീൻ ദയാൽ അന്ത്യോദയ യോജന -ദേശീയ ഗ്രാമീണ ഉപജീവന മിഷന്റെ ഭൗതിക നേട്ടങ്ങൾ പട്ടിക 10.7 ൽ നൽകിയിരിക്കുന്നു.

എൻ.യു.എൽ.എം. നഗരദരിദ്രരുടെ ദാരിദ്ര്യം, കഷ്ടത എന്നിവ ലഘൂകരിക്കാൻ ലക്ഷ്യമിടുന്നു. സംസ്ഥാനത്തെ എല്ലാ നഗര തദ്ദേശഭരണ സ്ഥാപനങ്ങളിലും ഈ പദ്ധതി നടപ്പിലാക്കിവരുന്നു. 2017-18 ലും 2018-19 ലും (ആഗസ്റ്റ് 31, 2018 വരെ) ഈ പദ്ധതിയിലൂടെ ഭവനരഹിതർക്ക് അഭയകേന്ദ്രമെന്ന ഘടകത്തിൽ 3,195 ഭവനരഹിതരെ കണ്ടെത്തുകയും നഗരത്തിലെ വഴിയോര കച്ചവടക്കാർക്ക് സഹായം എന്ന ഘടകത്തിൽ 11,871 വഴിയോര കച്ചവടക്കാരെ കണ്ടെത്തുകയും ചെയ്തിട്ടുണ്ട്. ഈ കാലയളവിൽ 9,397 വഴിയോര കച്ചവടക്കാർക്ക് തിരിച്ചറിയൽ കാർഡ് നൽകുകയുണ്ടായി. നൈപുണ്യ പരിശീലനവും ജോലി ഉറപ്പാക്കലും എന്ന ഘടകത്തിൽ 11,264 പേരെ ഉൾപ്പെടുത്തുകയും ഇതിൽ 7,209 പേർക്ക് സർട്ടിഫിക്കറ്റ് ലഭിക്കുകയും 4,405 പേർക്ക് ജോലി ഉറപ്പാക്കുകയും ചെയ്തിട്ടുണ്ട്. നഗരത്തിലെ തൊഴിൽരഹിതരായ പാവപ്പെട്ട യുവാക്കൾക്ക് സൈബർ സുരക്ഷിതത്വം, അക്കൗണ്ടിംഗ്, ആരോഗ്യ സംരക്ഷണം, പ്ലാസ്റ്റിക് സാങ്കേതിക വിദ്യ, ഇലക്ട്രോണിക്സ്, ഇലക്ട്രിക്കൽ, ആയുർവേദ നഴ്സിംഗ്, ഹോസ്പിറ്റാലിറ്റി, ടെലികോം, ഭക്ഷ്യസംസ്കരണം തുടങ്ങി 73 ഓളം തൊഴിൽ മേഖലകളിൽ പരിശീലനം നൽകുകയും ചെയ്തു. എൻ.യു.എൽ.എം. പദ്ധതിയുടെ സ്വയം തൊഴിൽ പരിപാടിയിലൂടെ 1,682 സൂക്ഷ്മ സംരംഭങ്ങൾ സ്ഥാപിക്കുകയും, 8,982 അയൽക്കൂട്ട സംഘങ്ങൾക്ക് ലിങ്കേജ് വായ്പ ലഭ്യമാക്കുകയും 12,714 അയൽക്കൂട്ട സംഘങ്ങൾക്ക് ലിങ്കേജ് ലോണിനുള്ള പലിശയിളവ് ലഭ്യമാക്കുകയും ചെയ്തു. എൻ.യു.എൽ.എം. പ്രോജക്ടിന്റെ സാമൂഹ്യ വിഭവ സമാഹരണവും സ്ഥാപന ശാക്തീകരണവും എന്ന ഘടകത്തിലൂടെ സൂക്ഷ്മ സംരംഭങ്ങൾ ആരംഭിക്കുന്നതിന് അവസരം ലഭ്യമായിട്ടുണ്ട്. ഇതിന്റെ ഭാഗമായി 5,285 പുതിയ അയൽക്കൂട്ട സംഘങ്ങൾ രൂപീകരിക്കുകയും, 6,817 അയൽക്കൂട്ട സംഘങ്ങൾക്കും 504 പ്രാദേശിക വികസന സൊസൈറ്റികൾക്കും റിവോൾവിംഗ് ഫണ്ട് സഹായം

**പട്ടിക 10.7** ദേശീയ ഗ്രാമീണ ഉപജീവന മിഷന്റെ ഭൗതിക നേട്ടങ്ങൾ

| പദ്ധതിയുടെ പേര് | ഘടകങ്ങൾ | ഭൗതീക നേട്ടങ്ങൾ (എണ്ണത്തിൽ) | |
|---|---|---|---|
| | | 2017-18 | ആകെ (നാളിതുവരെ) |
| ദീൻ ദയാൽ അന്ത്യോദയ യോജന -ദേശീയ ഗ്രാമീണ ഉപജീവന മിഷൻ | അയൽക്കൂട്ടങ്ങൾ | 6,641 | 2,28,256 |
| ദീൻ ദയാൽ ഉപാദ്ധ്യായ ഗ്രാമീണ കൗശല്യ യോജന | പരിശീലനം ലഭിച്ചവർ | 10,663 | 32,413 |
| | നിയമനം ലഭിച്ചവർ | 9,196 | 24,609 |
| മഹിളാ കിസാൻ ശശാക്തീകരൺ പരിയോജന | സംയുക്ത ഉത്തരവാദിത്ത സംഘങ്ങൾ (ജെ.എൽ.ജി.) | 59,547 | 63,101 |
| | കർഷകർ | 2,85,871 | 3,08,799 |
| സ്റ്റാർട്ട് അപ് ഗ്രാമീണ സംരംഭകത്വ പരിപാടി | അയൽക്കൂട്ടങ്ങൾ (സമാഹരിച്ചത്) | - | 1,446 |
| | സംരംഭങ്ങൾ | - | 1,199 |

അവലംബം: കുടുംബശ്രീ, കേരള സർക്കാർ

ലഭ്യമാക്കുകയും മൂന്ന് നഗര ജീവനോപാധി കേന്ദ്രങ്ങൾ അനുവദിക്കുകയും ചെയ്തിട്ടുണ്ട്. സംരംഭകത്വ വികസന കോഴ്സുകളും നൈപുണ്യവികസന പരിശീലനങ്ങളും നൽകുകയും ബാങ്ക് വായ്പ ലഭ്യമാക്കുന്നതിനുമുള്ള സഹായവും നൽകുന്നു. ഇതിന്റെ ഫലമായി 2017–18 ൽ നിലവിലുണ്ടായിരുന്ന 2,135 നഗരസംരംഭങ്ങൾക്ക് പുറമെ 715 പുതിയ സംരംഭങ്ങൾ കൂടി നഗര പ്രദേശങ്ങളിൽ ആരംഭിക്കുകയുണ്ടായി.

2017–18 ൽ എൻ.യു.എൽ.എം. പദ്ധതി നിർവ്വഹണ മികവിന് സംസ്ഥാന ഘടകത്തിന് കേന്ദ്ര സർക്കാരിൽനിന്നും ദേശീയ അവാർഡ് ലഭിക്കുകയുണ്ടായി. നഗര ദരിദ്രരെ പൂർണ്ണമായും കുടുംബശ്രീ സംവിധാനത്തിന്റെ ഭാഗമാക്കുന്നതിനും ദുർബല അയൽക്കൂട്ട സംഘങ്ങളെ കണ്ടെത്തി അവയെ ശക്തിപ്പെടുത്തുന്നതിനും ജീവനോപാധി പ്രവർത്തനങ്ങളും നൈപുണ്യ പരിശീലനം നടത്തുന്നതിനും താല്പര്യമുള്ള വ്യക്തികളെയും ഗ്രൂപ്പുകളെയും കണ്ടെത്തുന്നതിനുമായി 'സ്പർശം' എന്ന പേരിൽ ഒരു ക്യാമ്പയിൻ എൻ.യു.എൽ. എം.–ന്റെ സംസ്ഥാന ഘടകം എല്ലാ നഗരങ്ങളിലും ആരംഭിച്ചിട്ടുണ്ട്. 'സ്പർശം' ക്യാമ്പയിനിൽ നിന്ന് ലഭ്യമാകുന്ന വിവരങ്ങളാണ് സംസ്ഥാനത്തെ എൻ. യു.എൽ.എം. പദ്ധതിയുടെ തുടർപ്രവർത്തനങ്ങൾക്ക് അടിസ്ഥാനമാക്കുന്നത്. ഈ ക്യാമ്പയിന്റെ അടിസ്ഥാനത്തിൽ കുടുംബശ്രീ ഇതിൽ തല്പരരായ എല്ലാവരെയും ഉൾപ്പെടുത്താനും നഗര പ്രദേശങ്ങളിലെ ജീവനോപാധിയും കുടുംബശ്രീ ശൃംഖലയും മെച്ചപ്പെടുത്താനും ലക്ഷ്യമിടുന്നു. ഡേ–എൻ.യു.എൽ. എം. പദ്ധതിയുടെ സാമ്പത്തികവും ഭൗതികവുമായ നേട്ടങ്ങൾ യഥാക്രമം അനുബന്ധം 10.28 ലും 10.29 ലും കൊടുത്തിരിക്കുന്നു.

### കുടുംബശ്രീ

സ്ത്രീ ശാക്തീകരണത്തിലൂടെ ദാരിദ്ര്യ നിർമ്മാർജ്ജനം ലക്ഷ്യമാക്കിയാണ് സംസ്ഥാന ദാരിദ്ര്യ നിർമ്മാർജ്ജന മിഷൻ അഥവാ കുടുംബശ്രീ രൂപീകരിച്ചത്. 1998–ൽ സംസ്ഥാന സർക്കാർ ആരംഭിച്ച നൂതനവും സ്ത്രീ കേന്ദ്രീകൃതവും ആയ പങ്കാളിത്ത ദാരിദ്ര്യ നിർമ്മാർജ്ജന പരിപാടിയാണിത്. ഇതിൽ 43.07 ലക്ഷം വനിതകളുടെ പങ്കാളിത്തം ഉണ്ട്. വിവിധ കേന്ദ്രാവിഷ്കൃത പദ്ധതികളായ ദേശീയ ഗ്രാമീണ ഉപജീവന മിഷൻ (എൻ.ആർ.എൽ.എം.), ദീൻ ദയാൽ ഉപാദ്ധ്യായ ഗ്രാമീൺ കൗശല്യ യോജന (ഡി.ഡി.യു.ജി.കെ. വൈ.), സ്റ്റാർട്ട്–അപ് ഗ്രാമീണ സംരംഭകത്വ പരിപാടി (എസ്.വി.ഇ.പി.), മഹിളാ കിസാൻ ശശാക്തീകരൺ പരിയോജന (എം.കെ.എസ്.പി.), ദേശീയ നഗര ഉപജീവന ദൗത്യം (എൻ.യു.എൽ.എം.), പ്രധാന മന്ത്രി ആവാസ് യോജന (നഗരം) എന്നിവയുടെ നിർവ്വഹണം നടത്തുന്ന നോഡൽ ഏജൻസി കൂടിയാണ് കുടുംബശ്രീ. കൂടാതെ താഴെപ്പറയുന്ന പല പ്രവർത്തനങ്ങളിലും കുടുംബശ്രീ ഏർപ്പെട്ടിരിക്കുന്നു. അവയിൽ ചിലത് താഴെ കൊടുക്കുന്നു.

കർഷകർക്ക് പരിശീലനവും പിന്തുണയും നൽകുന്നതിനായി സംയുക്ത ഉത്തരവാദിത്തസംഘ മൂല്യനിർണ്ണയ ഏജന്റ് (JEVA) കളെ വികസിപ്പിക്കുകയും സംയുക്ത ഉത്തരവാദിത്ത സംഘങ്ങളിൽ (JLGs) നിന്നും പച്ചക്കറികൾ ശേഖരിക്കുകയും പ്രതിവാര ചന്തകളിൽ വിൽപന നടത്തുകയും ചെയ്യുന്നു. 2017–18 ലെ ഓണം മേളയിൽ 3,269 ടൺ പച്ചക്കറികൾ വിറ്റതിലൂടെ 12 കോടി രൂപ ലഭിക്കുകയുണ്ടായി. മൊത്തം വില്പന 11,634 ടണ്ണും വരവ് 34 കോടി രൂപയുമാണ്. 'ഭക്ഷ്യ സുരക്ഷാ ഭവനം' പദ്ധതിയിലൂടെ ഭവനങ്ങളിലെ കൃഷി പ്രോത്സാഹിപ്പിക്കുന്നതിനും ജൈവ/സുരക്ഷിതവും ഭക്ഷ്യയോഗ്യവുമായ പച്ചക്കറിയുടെ ഉല്പാദനം പ്രോത്സാഹിപ്പിക്കുന്നതിനും കുടുംബശ്രീ ലക്ഷ്യമിടുന്നു.

മൃഗങ്ങളിലെ പ്രജനന നിയന്ത്രണ (ABC) പരിപാടിയുടെ ഭാഗമായി 13,500 ലധികം തെരുവുനായ്ക്കളെ വന്ധ്യംകരിച്ചത് വഴി 1.35 കോടി രൂപ നേടുകയുണ്ടായി. മൃഗസംരക്ഷണ വകുപ്പും കെപ്കോയുമായി ചേർന്ന് കുടുംബശ്രീ 'കേരള ചിക്കൻ' പദ്ധതി ആരംഭിച്ചിട്ടുണ്ട്. വനിതാ കർഷകരിലൂടെ ബ്രോയിലർ ചിക്കൻ വിപണനം എന്നതാണ് ഇതിന്റെ ലക്ഷ്യം. ഇതിന്റെ ഭാഗമായി കുടുംബശ്രീയുടെ മൈക്രോ സംരംഭമായി കൊല്ലത്ത് ഒരു ഹാച്ചറി യൂണിറ്റും ആരംഭിക്കുകയുണ്ടായി.

ഉദ്യോഗസ്ഥരായ വനിതകൾക്കായി കുടുംബശ്രീ കോഴിക്കോട് കോർപ്പറേഷനിൽ ഒരു ഹോസ്റ്റൽ ആരംഭിക്കുകയുണ്ടായി. ഇതിന്റെ പൊതുസ്വീകാര്യതയും ആവശ്യകതയും കണക്കിലെടുത്തുകൊണ്ട് കോഴിക്കോട് നഗരത്തിൽ നാലും തിരുവനന്തപുരത്ത് ഒരെണ്ണവും ഉൾപ്പെടെ അഞ്ച് ഹോസ്റ്റലുകൾ കൂടി ആരംഭിച്ചു. ലോകത്തിലെ തന്നെ ആദ്യ സ്ത്രീ സൗഹൃദ മെട്രോയായ കൊച്ചി മെട്രോയിൽ ടിക്കറ്റ് നൽകൽ, ഉപഭോക്താവിന് സേവനം നൽകൽ, കാൾ സെന്റർ, ഹൗസ് കീപ്പിംഗ്, ഉദ്യാന പരിപാലനം ഉൾപ്പെടെയുള്ള ജോലികൾക്കായി കുടുംബശ്രീ 720 വനിതകളെ നിയമിച്ചിട്ടുണ്ട്. ബാലസഭയുടെ പ്രവർത്തനങ്ങൾക്കുപരിയായി ബാലപാർലമെന്റ്, കണക്ക് ഒളിമ്പ്യാഡ്, യുവമാർഗ്ഗനിർദ്ദേശകരിലൂടെ ചങ്ങാതിക്കൂട്ടങ്ങളിലെ നേതാക്കൻമാർക്ക് പരിശീലനം നൽകുക, വ്യക്തിത്വവികസനം/നേതൃത്വപരിശീലനം എന്നിവയും സംഘടിപ്പിക്കുകയുണ്ടായി.

സംസ്ഥാനത്ത് ജൻ ഔഷധി സ്റ്റോറുകൾ (മിതമായ വിലയിൽ ഗുണമേന്മയുള്ള മരുന്നുകളുടെ ലഭ്യത എല്ലാവർക്കും ഉറപ്പുവരുത്തുന്ന മെഡിക്കൽ സ്റ്റോർ) ആരംഭിക്കുന്നതിനുള്ള പ്രവർത്തന ഏജൻസിയായി കുടുംബശ്രീയെ സംസ്ഥാന സർക്കാർ നിശ്ചയിച്ചിട്ടുണ്ട്.

റെയിൽവെ 2016–17 ൽ പ്രാരംഭമായി ഏതാനും സ്റ്റേഷനുകളിലെ എ.സി. വിശ്രമ മുറികൾ, പാർക്കിംഗ് സംവിധാനം എന്നിവയുടെ നടത്തിപ്പും പരിപാലനവും കുടുംബശ്രീയെ ഏൽപ്പിച്ചിരുന്നു. കുടുംബശ്രീ നൽകിയ സേവന ഗുണനിലവാരം വിലയിരുത്തി 2017–18 മുതൽ മൂന്നു വർഷത്തേക്കുകൂടി സേവന കാലാവധി നീട്ടിക്കൊടുത്തു. നിലവിൽ 240 സ്ത്രീകൾ ഈ പ്രോജക്ടിന്റെ ഭാഗമായി ജോലി ചെയ്യുന്നുണ്ട്.

ലൈഫ് മിഷനിലെ അവസരങ്ങൾ ഉപയോഗിച്ച് വനിതാസംരംഭ യൂണിറ്റുകൾക്ക് ഉപജീവന മാർഗ്ഗങ്ങൾ ലഭ്യമാക്കുന്നതിനായി 64 വനിതാ കെട്ടിട നിർമ്മാണ യൂണിറ്റുകൾ കുടുംബശ്രീ ആരംഭിക്കുകയുണ്ടായി. 1,000 ത്തിൽ അധികം കാറ്ററിംഗ് യൂണിറ്റുകൾ കുടുംബശ്രീ ഏറ്റെടുത്തുനടത്തുന്നു. കാറ്ററിംഗ് യൂണിറ്റുകളെ സഹായിക്കുന്നതിനായി 2017–18 ൽ 70 ഓളം ഭക്ഷ്യമേളകൾ നടത്തുകയും 5 കോടി രൂപയുടെ വില്പന നേടുകയും ചെയ്തു. സംരംഭകരെ പിന്തുണയ്ക്കുന്നതിനായി സാമൂഹ്യ സംരംഭ ഫണ്ടായി (CEF) 400 ഓളം സാമൂഹ്യ വികസന സംഘങ്ങൾക്ക് 5 ലക്ഷം രൂപ വീതം കുടുംബശ്രീ നൽകിയിട്ടുണ്ട്. 235 സാമൂഹ്യ വികസന സംഘങ്ങളിലെ 1,407 ചെറുകിട സംരംഭകർക്ക് സഹായം നൽകുകയും സാമൂഹ്യസംരംഭ ഫണ്ടിൽ നിന്നും 9 കോടി രൂപ ലോൺ ആയി നൽകുകയും ചെയ്തിട്ടുണ്ട്.

2017 ഒക്ടോബർ മുതൽ സംസ്ഥാന ജൻഡർ റിസോഴ്സ് സെന്റർ (SGRC) കുടുംബശ്രീയുടെ ആസ്ഥാനത്ത് പ്രവർത്തിച്ചുവരുന്നു. പ്രാദേശിക സർക്കാരുകളുമായി സംയോജിച്ച് ബ്ലോക്ക് തലത്തിലും പഞ്ചായത്ത് തലത്തിലുമായി 126 ജെൻഡർ റിസോഴ്സ് സെന്ററുകൾ (GRCs) സ്ഥാപിച്ചു. കൂടാതെ, നിയമോപദേശം നൽകുക, അതിക്രമം തടയുക, ദുരിതമനുഭവിക്കുന്ന വനിതകൾക്കും കൗമാരക്കാർക്കും കമ്മ്യൂണിറ്റി കൗൺസിലർമാരിലൂടെ കൗൺസിലിംഗ് സേവനങ്ങൾ നൽകുക എന്നിവയ്ക്കായി കുടുംബശ്രീ കൗൺസിലിംഗ് സെന്ററുകൾ ബ്ലോക്ക് തലത്തിൽ സ്ഥാപിക്കുകയും ചെയ്തിട്ടുണ്ട്. ഇത്തരം പ്രവർത്തനങ്ങൾ നടപ്പിലാക്കുന്നതിനുള്ള നോഡൽ ഏജൻസിയായി കുടുംബശ്രീയെ സാമൂഹ്യനീതി വകുപ്പ് അംഗീകരിച്ചിട്ടുണ്ട്. കുടുംബശ്രീയുടെ ജെൻഡർ ഹെൽപ്പ് ഡസ്ക് ആയ 'സ്നേഹിത' എല്ലാ ജില്ലകളിലും ആരംഭിച്ചിട്ടുണ്ട്.

ആശ്രയയുടെ പുതിയ പതിപ്പായ 'അഗതി രഹിത കേരളം' ദരിദ്രരിൽദരിദ്രരായ അഗതികളെ പുനരധിവസിപ്പിക്കാൻ ലക്ഷ്യമിടുന്നു. അഗതി കുടുംബങ്ങളെ കണ്ടെത്തുന്നതിനായി 2017–18 ൽ ജിയോ–ടാഗിങ്ങിലൂടെ ഒരു സർവ്വെ നടത്തുകയുണ്ടായി. മാനസിക വൈകല്യമുള്ളവരും ഭിന്നശേഷിക്കാരുമായ കുട്ടികൾക്കായി പ്രാദേശിക സർക്കാരുകളുടെ കീഴിൽ പ്രവർത്തിക്കുന്ന ബഡ്സ് സ്ഥാപനങ്ങളുടെ മേൽനോട്ടം കുടുംബശ്രീ സംവിധാനത്തിലൂടെയാണ്.

ദുർബല സമൂഹങ്ങളുടെയും/ഗ്രൂപ്പുകളുടെയും പ്രത്യേക ആവശ്യങ്ങൾക്ക് പരിഹാരം കാണുന്നതിനായി പ്രത്യേക അയൽക്കൂട്ടങ്ങൾ രൂപീകരിച്ചിട്ടുണ്ട്. ഈ പദ്ധതിയിലൂടെ വയോജനങ്ങളുടെ 1,793 അയൽക്കൂട്ടങ്ങളും, ട്രാൻസ്ജെൻഡറുകളുടെ 19 അയൽക്കൂട്ടങ്ങളും, ഭിന്നശേഷിയുള്ള വ്യക്തികളുടെ 572 അയൽക്കൂട്ടങ്ങളും രൂപീകരിച്ചിട്ടുണ്ട്. ഇത്തരത്തിലുള്ള പ്രത്യേക അയൽക്കൂട്ടങ്ങൾക്കുള്ള കോർപ്പസ് ഫണ്ട് ആയി 2017–18 ൽ 1.50 കോടി രൂപ നൽകിയിട്ടുണ്ട്. തീരദേശ അയൽക്കൂട്ടങ്ങളെ ശക്തിപ്പെടുത്തുന്നതിനും അവർക്ക് ഉപജീവനോപാധികൾ ഏറ്റെടുക്കുന്നതിന് പ്രചോദനം നൽകുന്നതിനുമായി 81 തീരദേശ സന്നദ്ധ സേവകരെ തെരഞ്ഞെടുക്കുകയും 2,000 തീരദേശ അയൽക്കൂട്ടങ്ങൾക്ക് റിവോൾവിംഗ് ഫണ്ടായി 3 കോടി രൂപ അനുവദിക്കുകയും ചെയ്തു. ഇതുകൂടാതെ തീരദേശ സന്നദ്ധപ്രവർത്തകരിലൂടെ 327 പുതിയ അയൽക്കൂട്ടങ്ങൾ രൂപീകരിക്കുകയും 12,893 അയൽക്കൂട്ടങ്ങൾ ശക്തിപ്പെടുത്തുകയും ചെയ്തിട്ടുണ്ട്. കൂടാതെ മാലിന്യ നിർമ്മാർജ്ജനത്തിനായി 'ഹരിത കർമ്മസേന' സ്ഥാപിക്കുക എന്ന ലക്ഷ്യത്തോടെ മൈക്രോ സംരംഭങ്ങളുടെ യൂണിറ്റുകൾ പ്രാദേശിക സർക്കാർ തലത്തിൽ രൂപീകരിച്ചിട്ടുണ്ട്.

സ്ത്രീകൾക്കും കുട്ടികൾക്കും എതിരെയുള്ള അതിക്രമങ്ങൾ തടയുക, ദുഷ്കരമായ സാഹചര്യങ്ങളിൽ അകപ്പെട്ടുപോയ സ്ത്രീകൾക്കും കുട്ടികൾക്കും അടിയന്തര സഹായം നൽകുക എന്നീ ഉദ്ദേശ്യങ്ങളോടെ 16,922 വാർഡുകളിൽ വിജിലന്റ് ഗ്രൂപ്പുകൾ ആരംഭിച്ചു. 2017–18 ൽ പോലീസ് വകുപ്പിലെ കമ്മ്യൂണിറ്റി പോലീസിന്റെ സഹായത്തോടുകൂടി വിജിലന്റ് ഗ്രൂപ്പിലെ അംഗങ്ങൾക്ക് പരിശീലനം നൽകുകയുണ്ടായി.

ലൈഫ് മിഷന്റെ ഗുണഭോക്താക്കളെ കണ്ടെത്തുന്നതിനായുള്ള പ്രാഥമിക സർവ്വെ നടത്തുന്നതിന് കുടുംബശ്രീയെ ആണ് ചുമതലപ്പെടുത്തിയത്. ഇതുപ്രകാരം 15 ലക്ഷം അപേക്ഷകരുടെ സർവ്വെ നടത്തുകയും 5 ലക്ഷം അർഹരായ ഗുണഭോക്താക്കളെ കണ്ടെത്തുകയും ചെയ്തു. RSBY യുടെ ഗുണഭോക്താക്കളെ പട്ടികയിൽ ചേർക്കുന്നതിനായുള്ള ക്യാമ്പയിനുകൾ എല്ലാ സാമൂഹ്യ വികസന സംഘങ്ങളും സജീവമായി സംഘടിപ്പിക്കുകയും കുടുംബശ്രീയുടെ ശൃംഖലവഴി 33,78,782 കുടുംബങ്ങളെ ഈ പദ്ധതിയിൽ ഉൾപ്പെടുത്തുകയുമുണ്ടായി.

പരമ്പരാഗത മരുന്നുകൾ, സാംസ്കാരികസംഘ രൂപീകരണം, പരമ്പരാഗത ഭക്ഷ്യ ഉല്പാദന സംഘങ്ങൾ തുടങ്ങിയ പരമ്പരാഗത ജീവനോപാധികളിലാണ് ആദിവാസി മേഖലകൾ പ്രധാനമായും ശ്രദ്ധ കേന്ദ്രീകരിച്ചിരിക്കുന്നത്. ഗർഭിണികൾ, മുലയൂട്ടുന്ന അമ്മമാർ, മാനസിക വെല്ലുവിളി നേരിടുന്നവർ, വയോജനങ്ങൾ, കുട്ടികൾ എന്നിവരെ ഗുണഭോക്താക്കളായി തെരഞ്ഞെടുത്തുകൊണ്ട്

പാലക്കാട് ജില്ലയിലെ അട്ടപ്പാടി, വയനാട് ജില്ലയിലെ തിരുനെല്ലി, കണിയാംപറ്റ, നൂൽപ്പുഴ എന്നീ ഗ്രാമ പഞ്ചായത്തുകളിൽ കമ്മ്യൂണിറ്റി കിച്ചൺ നടത്തുന്നതിന് പട്ടികവർഗ്ഗ വികസന വകുപ്പ് കുടുംബശ്രീയെ ചുമതലപ്പെടുത്തിയിട്ടുണ്ട്. ആദിവാസി കുടുംബങ്ങളുടെ സാമൂഹ്യഘടനാ രൂപീകരണം എന്ന ലക്ഷ്യത്തോടെ ആരംഭിച്ച അട്ടപ്പാടി സ്പെഷ്യൽ പ്രോജക്ട് വയനാട് ജില്ലയിലെ തിരുനെല്ലി ഗ്രാമ പഞ്ചായത്ത്, മലപ്പുറം ജില്ലയിലെ നിലമ്പൂർ ബ്ലോക്കിലെ തെരഞ്ഞെടുത്ത ഗ്രാമ പഞ്ചായത്തുകൾ, കണ്ണൂർ ജില്ലയിലെ ആറളം ഫാം എന്നീ മൂന്ന് ജില്ലകളിൽ കൂടി വ്യാപിപ്പിക്കുകയുണ്ടായി. ദീൻ ദയാൽ ഉപാദ്ധ്യായ ഗ്രാമീൺ കൗശല്യ യോജന പരിപാടിയുടെ ഭാഗമായി ആദിവാസി മേഖലകളിൽ പ്രത്യേകമായ ഒരുമിച്ചുകൂടൽ പരിപാടി നടത്തുകയും അതിലൂടെ 981 വിദ്യാർത്ഥികളെ കണ്ടെത്തുകയും അവരവരുടെ താല്പര്യത്തിനനുസരിച്ചുള്ള വൈദഗ്ദ്ധ്യ പരിശീലന കോഴ്സുകളിൽ ചേരുന്നതിനായി പ്രേരണ നൽകുകയും ചെയ്തു. ഇതിൽ പരിശീലനം പൂർത്തിയാക്കിയ 800 പേരിൽ 523 പേർക്ക് ജോലി / ജോലി വാഗ്ദാനം ലഭിക്കുകയും ചെയ്തിട്ടുണ്ട്. കുട്ടികളിൽ വായനാശീലം വളർത്തുന്നതിനായി അട്ടപ്പാടിയിലെ 120 സങ്കേതങ്ങളിൽ ആരംഭിച്ച പ്രത്യേക പരിപാടിയാണ് ബാലവിജ്ഞാൻ വായനശാല. ദീൻ ദയാൽ ഉപാദ്ധ്യായ ഗ്രാമീൺ കൗശല്യ യോജനയിലൂടെ ആശ്രയ കുടുംബങ്ങളിൽ നിന്നും തെരഞ്ഞെടുത്ത 96 വിദ്യാർത്ഥികളിൽ 68 പേർക്ക് ജോലി ലഭിച്ചു. ഇലക്ട്രീഷ്യൻ, പ്ലംബിംഗ് കോഴ്സുകളുടെ പ്രത്യേക പരിശീലനം അട്ടപ്പാടിയിൽ നടത്തുകയും 282 പട്ടികവർഗ്ഗ വിദ്യാർത്ഥികൾക്ക് പരിശീലനം നൽകുകയും 140 പേർക്ക് ജോലിലഭിക്കുകയും ചെയ്തിട്ടുണ്ട്.

സ്ക്കൂളിൽ നിന്നും കൊഴിഞ്ഞുപോകുന്ന കുട്ടികളെ സമൂഹത്തിന്റെ മുഖ്യധാരയിലേക്ക് കൊണ്ടുവരുന്നതിനായി പാലക്കാട് ജില്ലയിലെ അട്ടപ്പാടി ബ്ലോക്കിലെ അഗളിയിൽ ആരംഭിച്ച ഒരു റസിഡൻഷ്യൽ സ്ക്കൂൾ ആണ് 'ബ്രിഡ്ജ് സ്ക്കൂൾ'. ഈ പരിപാടിയിലൂടെ 2017–18 ൽ 93 പട്ടികവർഗ്ഗ വിദ്യാർത്ഥികൾക്ക് തുല്യതാ പരീക്ഷ എഴുതുന്നതിനായുള്ള പ്രചോദനവും പരിശീലനവും നൽകുകയുണ്ടായി. അട്ടപ്പാടിയിലെ സ്ക്കൂൾ വിദ്യാർത്ഥികളുടെ വിദ്യാഭ്യാസ നിലവാരം ഉയർത്തുന്നതിനാണ് ബ്രിഡ്ജ് കോഴ്സുകൾ ലക്ഷ്യമിടുന്നത്. വിദ്യാസമ്പന്നരായ ആദിവാസി യുവാക്കൾക്ക് കോഴ്സ് നടത്തുന്നതിനായി പരിശീലനം നൽകുന്നു. സങ്കേതത്തിനുള്ളിൽ തന്നെ എല്ലാ ദിവസവും രാവിലെയും വൈകുന്നേരവും ഇവർ ക്ലാസുകൾ നടത്തുന്നു. വ്യക്തി ശുചിത്വം, ആരോഗ്യ പരിശീലനം, പഠനത്തിൽ സഹായിക്കുക – പരിഹാര ക്ലാസുകൾ നടത്തുക, പോഷകാഹാരത്തെക്കുറിച്ചും ആരോഗ്യകരമായ ഭക്ഷണശീലങ്ങളെക്കുറിച്ചുമുള്ള അറിവ് നൽകുക എന്നിവയ്ക്കും ബ്രിഡ്ജ് കോഴ്സ് പ്രാധാന്യം നൽകുന്നു. അട്ടപ്പാടിയിലെ 136 ആദിവാസി കോളനികളിൽ ബ്രിഡ്ജ് കോഴ്സ് നടത്തുകയും 2,762 ആദിവാസി കുട്ടികൾക്ക് ഇതിന്റെ പ്രയോജനം ലഭിക്കുകയും ചെയ്തു. മറ്റ് വകുപ്പുകളുമായി ചേർന്ന് ആദിവാസി സങ്കേതങ്ങളിലെ പ്രശ്നങ്ങൾ കേൾക്കുന്നതിനും പരിഹരിക്കുന്നതിനും വാർഡുകളിൽ പ്രവർത്തിക്കുന്ന ഔദ്യോഗിക സംവിധാനമാണ് ന്യായസമിതി. കുടുംബശ്രീയുടെ വാർഡ് തലത്തിലുള്ള സാമൂഹ്യ വികസന കമ്മിറ്റിയിൽ നിന്നും തെരഞ്ഞെടുക്കപ്പെടുന്ന അഞ്ച് പേർ ഇതിൽ അംഗങ്ങളാണ്. അട്ടപ്പാടിയിലെ മൂന്നു ഗ്രാമ പഞ്ചായത്തുകളിലുള്ള 44 വാർഡുകളിൽ 31 വാർഡുകളിലും ന്യായസമിതികൾ 2017–18 ൽ തന്നെ സ്ഥാപിച്ചിട്ടുണ്ട്.

കേരളത്തിലെ ജനാധിപത്യ വികേന്ദ്രീകരണ പ്രക്രിയയുടെ ആരംഭം താഴെ തട്ടിലുള്ള ലൈബ്രറി പ്രസ്ഥാനങ്ങളിൽ നിന്നും കേരളത്തിലെ ആദ്യ തെരഞ്ഞെടുക്കപ്പെട്ട സർക്കാർ കാണിച്ച പ്രതിജ്ഞാബദ്ധതയിൽ നിന്നുമാണ്. 1950 കളുടെ അവസാനത്തോടെ ജില്ലാ കൗൺസിൽ ബിൽ മുന്നോട്ടുവെച്ചെങ്കിലും, 1990–91 കളിലാണ് അത് യാഥാർത്ഥ്യമായത്. എന്നാൽ 73 ഉം 74 ഉം ഭരണ ഘടനാ ഭേദഗതിയിലൂടെ കൈവന്ന അവസരം സംസ്ഥാനം വിനിയോഗിക്കുകയും പ്രാദേശിക സർക്കാരുകൾക്ക് ഫണ്ട്, ചുമതലകൾ, ഉദ്യോഗസ്ഥർ എന്നിവ നൽകിക്കൊണ്ട് വികസന പദ്ധതികളിൽ പങ്കാളിയാക്കുകയും ചെയ്തു. കേന്ദ്രാവിഷ്കൃത പദ്ധതികളുടെയും സംസ്ഥാന തലത്തിലുള്ള വികസന പദ്ധതികളുടെയും നിർവ്വഹണവും ഇതിൽ ഉൾപ്പെടുന്നു. കാര്യക്ഷമത, സുതാര്യത, ഉത്തരവാദിത്വം എന്നിവയ്ക്ക് പ്രാധാന്യം നൽകി ഇപ്പോൾ ഈ പ്രക്രിയ രണ്ടാം ഘട്ടത്തിൽ പ്രവേശിച്ചു. 2015–16 ലെ ഡെവലപ്യൂഷൻ റിപ്പോർട്ടിലെ സംസ്ഥാനത്തിന്റെ ഏറ്റവും ഉയർന്ന റാങ്ക് സാക്ഷ്യപ്പെടുത്തുന്നത് ജനാധിപത്യ വികേന്ദ്രീകരണ അനുഭവജ്ഞാനത്തിൽ കേരളം ഇന്ത്യയിലെ മറ്റ് സംസ്ഥാനങ്ങൾക്ക് വഴികാട്ടിയും മാർഗ്ഗദർശിയുമാണ് എന്നാണ്.

അദ്ധ്യായം

11

# കേരളത്തിന്റെ വികസനത്തിന് നാല് മിഷനുകൾ

സാധാരണ ജനങ്ങളുടെ ജീവിതത്തേയും ജീവനോപാധികളേയും സ്വാധീനിക്കാനുതകുന്ന നാല് നൂതന ദൗത്യങ്ങളിലൂടെ നവകേരളം കർമ്മപദ്ധതി നടപ്പിലാക്കിവരുന്നു. മുൻ കാലങ്ങളിലെ വിവിധ വികസന പ്രവർത്തനങ്ങളിൽ നിന്നും ഒഴിവാക്കപ്പെട്ടവർക്ക് അടിസ്ഥാന സാമൂഹിക സാമ്പത്തിക സേവനങ്ങൾ ലഭ്യമാക്കുവാൻ ഇതിലൂടെ ലക്ഷ്യമിടുന്നു. സമൂഹത്തിലെ ഏറ്റവും ദുർബലരായ വിഭാഗങ്ങൾ, ദരിദ്രരിൽ ദരിദ്രർ തുടങ്ങിയവരുടെ വികസനമാണ് ഇത് കൃത്യമായി ലക്ഷ്യം വെയ്ക്കുന്നത്. സംസ്ഥാനത്തെ കുടുംബങ്ങൾക്ക് സേവനവും പിന്തുണയും നൽകുന്നതിനായി സർക്കാർ വകുപ്പുകളുടെ വികസന പ്രവർത്തനങ്ങളെയും പ്രാദേശിക സർക്കാർ തലത്തിൽ അർത്ഥവത്തായി സംയോജിപ്പിക്കുക എന്നതാണ് ഇതിന്റെ മുഖ്യ നിർവ്വഹണ തന്ത്രം.

ഹരിതകേരളം, ലൈഫ് മിഷൻ (ഉപജീവനമാർഗ്ഗം, ഉൾപ്പെടുത്തൽ, സാമ്പത്തിക ശാക്തീകരണം), ആർദ്രം മിഷൻ, പൊതു വിദ്യാഭ്യാസ സംരക്ഷണ യജ്ഞം എന്നിവയാണ് നാല് ദൗത്യങ്ങൾ.

താഴെ പറയുന്ന മേഖലകളിലെ ജനകീയ പങ്കാളിത്തത്തിനും സുസ്ഥിര വികസനത്തിനും മിഷൻ ഊന്നൽ കൊടുക്കുന്നു.

I.ഉന്നത ഗുണനിലവാരമുള്ള സ്കൂൾ വിദ്യാഭ്യാസം
II.ജനസൗഹൃദ ആരോഗ്യ സൗകര്യങ്ങൾ
III.പ്രകൃതി സൗഹൃദ കൃഷി
IV.മാലിന്യ നിർമ്മാർജ്ജനം, വൃത്തിയുള്ള പരിസ്ഥിതി, ചപ്പുചവറ്‌രഹിത കേരളം
V.വൃത്തിയുള്ള ജലാശയങ്ങളും ജലവിഭവങ്ങളുടെ ആധിക്യവും
VI.സുരക്ഷിത ഭവന നിർമ്മാണവും ജീവനോപാധികളും

കേരള വികസന ചരിത്രത്തിലെ നാഴികക്കല്ലുകളായ ഭൂപരിഷ്ക്കരണം, വിദ്യാഭ്യാസ പരിഷ്ക്കാരങ്ങൾ, സാക്ഷരതാ പ്രസ്ഥാനം, അധികാര വികേന്ദ്രീകരണത്തിനായുള്ള ജനകീയാസൂത്രണം എന്നിവയെ തുടർന്ന് കേരള ജനത ആർജ്ജിച്ച സവിശേഷ നേട്ടങ്ങൾ ദൃഢമാക്കി നിലനിർത്തുന്നതിനും കൂടുതൽ നേട്ടങ്ങൾ സ്വായത്തമാക്കുന്നതിനുമായിട്ടാണ് സംസ്ഥാന സർക്കാർ ഇപ്പോൾ നവകേരളം കർമ്മപദ്ധതി ഏറ്റെടുത്തിട്ടുള്ളത്. ജനകീയ പങ്കാളിത്തവും പ്രാദേശിക സർക്കാരുകളുടെ നേതൃത്വവും ഈ പരിപാടി നടപ്പിലാക്കുന്നതിൽ നിർണ്ണായകമാണ്.

## ഹരിതകേരളം

ശുചിത്വ – മാലിന്യസംസ്കരണം, ജലസംരക്ഷണം, കാർഷിക വികസനം എന്നിവയാണ് ഹരിതകേരളം മിഷന്റെ മൂന്ന് ഉപമിഷനുകൾ. പ്രവർത്തനം ആരംഭിച്ച് രണ്ടുവർഷത്തിനകം തന്നെ നൂതനവും വൈവിദ്ധ്യമാർന്നതുമായ പദ്ധതികളും ക്യാമ്പയിനുകളും മിഷൻ ഏറ്റെടുത്തു നടപ്പിലാക്കിയിട്ടുണ്ട്. ഹരിതകേരളം മിഷൻ പ്രത്യേകം ഊന്നൽ നൽകുന്ന മേഖലകൾ:

- ഓരോ ജില്ലയിലെയും പ്രധാന പ്രശ്നങ്ങളെ നേരിടാൻ പറ്റുന്ന തരത്തിൽ പ്രാദേശിക സർക്കാരുകളുടെയും മറ്റ് വകുപ്പുകളുടെയും പദ്ധതികൾ തമ്മിൽ വിവിധ തലത്തിലുള്ള ഏകോപനത്തിനാവശ്യമായ സംവിധാനങ്ങൾ രൂപീകരിക്കൽ
- പ്രാദേശിക സർക്കാരുകൾക്ക് പ്രായോഗികവും ഫലപ്രദവുമായ സാങ്കേതിക സൗകര്യങ്ങൾ സ്വായത്തമാക്കുന്നതിനായി ശാസ്ത്രീയവും കാര്യക്ഷമവും സാങ്കേതികവുമായ ഉപദേശങ്ങൾ ഉറപ്പാക്കൽ
- 'ഹരിതകേരളം' സൃഷ്ടിക്കുന്നതിനായി സാമൂഹിക ഉൾപ്പെടുത്തലും ജനകീയ പങ്കാളിത്തവും ഉറപ്പുവരുത്തുന്നതിനായുള്ള പ്രവർത്തനങ്ങൾ സംഘടിപ്പിക്കുകയും, നേതൃത്വം നൽകുകയും ചെയ്യൽ

## ശുചിത്വവും മാലിന്യ സംസ്ക്കരണവും

- പഞ്ചായത്തുകളിലെയും/നഗരസഭകളിലെയും എല്ലാ സ്ഥാപനങ്ങളിലും പൊതുപരിപാടികളിലും ഹരിത പെരുമാറ്റച്ചട്ടം നടപ്പിലാക്കുക
- ഹരിത കർമ്മ സേനയെ ശക്തിപ്പെടുത്തുക
- എല്ലാ ബ്ലോക്കുകളിലും നഗരസഭകളിലും ആവശ്യാനുസരണം റിസോഴ്സ് റിക്കവറി സൗകര്യങ്ങൾ (ആർ.ആർ.എഫ്.) സ്ഥാപിക്കുക
- ക്ലസ്റ്റർ/വാർഡ് തലത്തിൽ മിനി മെറ്റീരിയൽ

കളക്ഷൻ സൗകര്യങ്ങൾ (എം.സി.എഫ്.) സ്ഥാപിക്കുക

- പൊതുസ്ഥലങ്ങളിലെയും ചന്തകളിലെയും ജൈവമാലിന്യങ്ങൾ സംസ്കരിക്കുന്നതിന് കമ്മ്യൂണിറ്റി കമ്പോസ്റ്റിംഗ് സ്ഥാപിക്കുക
- പൊതു സ്ഥലങ്ങളിൽ മാലിന്യം വലിച്ചെറിയൽ, ജലാശയങ്ങൾ മലിനമാക്കൽ എന്നീ പ്രവർത്തനങ്ങളിൽ ഏർപ്പെടുന്നവർക്കെതിരെ നിയമനടപടികൾ സ്വീകരിക്കുക
- എല്ലാ വാർഡുകളിലും ഹരിതസേന രൂപീകരിക്കുകയും ബോധവൽക്കരണ ക്യാമ്പയിനുകൾ നടത്തുകയും ചെയ്യുക.

2017-18 സാമ്പത്തിക വർഷത്തിൽ ഉപമിഷന്റെ കീഴിൽ ശുചിത്വ-മാലിന്യ സംസ്കരണ മേഖലയിൽ വലിയ ഇടപെടലുകൾ ഉണ്ടായിട്ടുണ്ട്. അവയിൽ ചിലത് ചുവടെ ചേർക്കുന്നു.

2017 ആഗസ്റ്റ് 15-ന് തുടങ്ങിയ 'മാലിന്യത്തിൽ നിന്നും സ്വാതന്ത്ര്യം ക്യാമ്പയിൻ പ്രാദേശിക സർക്കാരുകൾക്ക് ശുചിത്വ-മാലിന്യസംസ്കരണ പ്രവർത്തനങ്ങളിൽ ശക്തമായ അടിത്തറ പാകുവാൻ സഹായകമായി. ഉറവിട മാലിന്യ സംസ്കരണത്തിന്റെ അടിസ്ഥാന ആവശ്യങ്ങളായ എം.സി.എഫ്., ആർ. ആർ.എഫ്., ഹരിത കർമ്മസേന, ഗാർഹിക ഉറവിട മാലിന്യ സംസ്കരണ പ്ലാന്റുകൾ, കമ്മ്യൂണിറ്റി കമ്പോസ്റ്റിംഗ് യൂണിറ്റുകൾ എന്നിവ നൽകുകവഴി മാലിന്യ സംസ്കരണത്തിന് അർഹിക്കുന്ന പ്രാധാന്യം നൽകുവാനും സുസ്ഥിരവും വൃത്തിയുള്ളതുമായ സാഹചര്യം രൂപപ്പെടുത്തുന്നതിനും അത് സംരക്ഷിക്കുന്നതിനും കഴിഞ്ഞു. ഹരിത പെരുമാറ്റച്ചട്ടം സാമൂഹ്യ ജീവിതത്തിന്റെ ഭാഗമായി മാറി. സർക്കാർ വകുപ്പുകളും, അർദ്ധസർക്കാർ സ്ഥാപനങ്ങളും ഉൾപ്പെടെയുള്ള പൊതുസ്ഥലങ്ങളിലും മതപരവും അല്ലാത്തതുമായ പ്രധാന ചടങ്ങുകളിലും ഹരിത പെരുമാറ്റച്ചട്ടം നടപ്പിലാക്കുന്നതിനായി പ്രത്യേക പരിശ്രമങ്ങൾ നടത്തിയിട്ടുണ്ട്.

## ഹരിതകേരളം മിഷൻ – ജലസംരക്ഷണവും പ്രകൃതി വിഭവ പരിപാലനവും

ഹരിത കേരള മിഷന്റെ മറ്റൊരു പ്രധാന ഘടകം ജല സംരക്ഷണമാണ്. ജലസേചന വകുപ്പിനാണ് നിർവ്വഹണ ചുമതല. ജലസംരക്ഷണം അഥവാ ജലസമൃദ്ധി എന്നതാണ് ഈ പദ്ധതിയുടെ മുഖ്യലക്ഷ്യം. ഈ ലക്ഷ്യം കൈവരിക്കുന്നതിനുള്ള ഉത്തരവാദിത്വം ജലസേചന വകുപ്പിനാണ്. നിലവിലുള്ള ജലസ്രോതസ്സുകൾ വൃത്തിയാക്കുന്നതിലൂടേയും, പുനരുദ്ധരിക്കുന്നതിലൂടേയും ഈ ലക്ഷ്യം കൈവരിക്കാൻ സാധിക്കും. ഇതിലൂടെ ജലസേചനത്തിനും കുടിവെള്ളത്തിനുമായി ശുദ്ധജലം ഉറപ്പു വരുത്താനാകും. ജലമേഖലയിലുള്ള എല്ലാ ഗുണഭോക്താക്കളേയും ഒരുമിപ്പിച്ച് ഒരു ഏകീകൃത

**പട്ടിക 11.1** 'മാലിന്യത്തിൽ നിന്നും സ്വാതന്ത്ര്യം'- ക്യാമ്പയിന്റെ പുരോഗതി (നവംബർ 30, 2018 വരെ)

| ക്രമ നമ്പർ | പ്രവർത്തനങ്ങൾ | യൂണിറ്റ് | പുരോഗതി |
|---|---|---|---|
| 1 | മാലിന്യ സംസ്കരണം – അവസ്ഥാ പഠനം നടത്തിയ വീടുകൾ | ലക്ഷം | 69 |
| 2 | പ്രാദേശിക സർക്കാരുകൾ 2017-18 ൽ ഏറ്റെടുത്ത ഖരമാലിന്യ സംസ്കരണ പ്രോജക്ടുകൾ | എണ്ണം | 8,444 |
| 3 | ഉറവിട മാലിന്യ സംസ്കരണം സജ്ജമാക്കിയ വീടുകൾ | ലക്ഷം | 30.19 |
| 4 | സാമൂഹികാടിസ്ഥാനത്തിലുള്ള കമ്പോസ്റ്റ് യൂണിറ്റുകൾ | എണ്ണം | 2,510 |
| 5 | സാമൂഹികാടിസ്ഥാനത്തിലുള്ള ബയോഗ്യാസ് പ്ലാന്റുകൾ | എണ്ണം | 98 |
| 6 | സ്ഥാപനതല ബയോഗ്യാസ് പ്ലാന്റുകൾ | എണ്ണം | 1,320 |
| 7 | ഹരിതകർമ്മസേന രൂപീകരിച്ച പ്രാദേശിക സർക്കാരുകൾ | എണ്ണം | 1,005 |
| 8 | ഹരിതകർമ്മസേനയിലെ അംഗങ്ങൾ | എണ്ണം | 26,314 |
| 9 | മെറ്റീരിയൽ കളക്ഷൻ ഫെസിലിറ്റി സ്ഥാപിച്ച് പ്രവർത്തനം ആരംഭിച്ച പ്രാദേശിക സർക്കാരുകൾ | എണ്ണം | 261 |
| 10 | റിസോഴ്സ് റിക്കവറി ഫെസിലിറ്റി കേന്ദ്രങ്ങൾ | എണ്ണം | 88 |
| 11 | റോഡ് ടാറിംഗിന് ലഭ്യമായ പ്ലാസ്റ്റിക് | മെട്രിക് ടൺ | 265.22 |
| 12 | രജിസ്റ്റർ ചെയ്ത സ്ക്രാപ്പ് ഡീലർമാരുടെ എണ്ണം | എണ്ണം | 2,350 |
| 13 | പ്ലാസ്റ്റിക് ശേഖരിച്ചത് | മെട്രിക് ടൺ | 9,708 |
| 14 | ഇ-വേസ്റ്റ് ശേഖരിച്ചത് | മെട്രിക് ടൺ | 1,739.70 |
| 15 | ജാഗ്രതോത്സവം നടത്തിയ വാർഡുകൾ | എണ്ണം | 15,600 |
| 16 | ജാഗ്രതോത്സവത്തിൽ പങ്കെടുത്ത കുട്ടികളുടെ എണ്ണം | എണ്ണം | 4,90,830 |
| 17 | ഗ്രീൻ പ്രോട്ടോക്കോൾ പരിശീലനത്തിൽ പങ്കെടുത്തവർ | എണ്ണം | 1,486 |
| 18 | അംഗീകൃത ഹരിതസഹായ സ്ഥാപനങ്ങൾ | എണ്ണം | 36 |

അവലംബം: ഹരിതകേരളം മിഷൻ, കേരള സർക്കാർ

നീർത്തടാധിഷ്ഠിത മാർഗ്ഗത്തിലൂടെ വിവിധ പദ്ധതികൾ നടപ്പിലാക്കുന്നതിനാണ് മിഷൻ ലക്ഷ്യമിടുന്നത്. ഇതിലൂടെ പ്രകൃതി വിഭവ പരിപാലനവും സാധ്യമാകും. രണ്ട് ഘട്ടങ്ങളിലായിട്ടാണ് ഈ പദ്ധതി നടപ്പിലാക്കുന്നത്. ഒന്നാം ഘട്ടത്തിൽ കുളങ്ങളുടെ നവീകരണവും, രണ്ടാം ഘട്ടത്തിൽ നദികൾ, കായലുകൾ മുതലായ ജലാശയങ്ങളുടെ പുനരുദ്ധാരണവും, വലിയകുളങ്ങളെ ജലസേചന കനാലുകളുമായി ബന്ധിപ്പിക്കുന്നതിനും, ജലസേചന കനാലിന്റെ ചോർച്ച പരിഹരിക്കുന്നതിനും ലക്ഷ്യമിടുന്നു.

പ്രാദേശിക സർക്കാരുകൾക്കു വേണ്ടി നീർത്തടാധിഷ്ഠിത പദ്ധതികൾ രൂപീകരിക്കുന്നു. 596 ഗ്രാമപഞ്ചായത്തുകൾക്കും, 18 ബ്ലോക്ക് പഞ്ചായത്തുകൾക്കും 49 മുനിസിപ്പാലിറ്റികൾക്കും 2 കോർപ്പറേഷനുകൾക്കും നീർത്തടാധിഷ്ഠിത പദ്ധതികൾ തയ്യാറാക്കി കഴിഞ്ഞു. 2017–18 കാലയളവിൽ കുളങ്ങൾ നവീകരിക്കുന്നതിനുള്ള 475 പ്രവൃത്തികൾക്ക് അനുമതി നൽകിയിട്ടുണ്ട്. ഇതിൽ 228 പ്രവൃത്തികൾ പൂർത്തീകരിച്ചു.

## ലൈഫ് മിഷൻ (ഉപജീവനമാർഗ്ഗം, ഉൾപ്പെടുത്തൽ, സാമ്പത്തിക ശാക്തീകരണം)

സംസ്ഥാനത്തെ ഭവനരഹിത പ്രശ്നങ്ങൾ പരിഹരിക്കുന്നതിനായി കേരള സർക്കാർ ആരംഭിച്ച ഒരു സുപ്രധാന പദ്ധതിയാണ് ലൈഫ് മിഷൻ. അടിസ്ഥാനപരമായ പ്രശ്നങ്ങളെ ഒരു ബഹുമുഖ സമീപനത്തിലൂടെ പരിഹരിക്കുന്നതിനുള്ള ഒരു സമയബന്ധിത പരിപാടിയായിട്ടാണ് (2016–21) ഇത് വിഭാവനം ചെയ്തിരിക്കുന്നത്. ജനങ്ങളുടെ ജീവിത നിലവാരം മെച്ചപ്പെടുത്തുന്നതിനായി ഭവനത്തോടൊപ്പം അനുബന്ധ സൗകര്യങ്ങളായ അംഗനവാടികൾ, പാലിയേറ്റീവ് സംരക്ഷണം, വയോജന സംരക്ഷണം, ആരോഗ്യ പരിചരണം എന്നിവ നൽകുന്നതിനുപുറമെ നൈപുണ്യവൽക്കരണം, തൊഴിലധിഷ്ഠിത പരിശീലനം, തൊഴിലവസര സാധ്യതകൾ പോലുള്ള മറ്റ് ജീവനോപാധികളുടെ ഇടപെടലുകളിലൂടെ ജനങ്ങളുടെ ജീവിത നിലവാരം ഉയർത്തുന്നതിനും ലൈഫ് മിഷൻ ലക്ഷ്യമിടുന്നു.

ലൈഫ് മിഷൻ ഒരു സർവ്വെ നടത്തുകയും രണ്ടു വിഭാഗത്തിലുള്ള ഭവനരഹിതരുടെ എണ്ണം കണക്കാക്കുകയും ചെയ്തിട്ടുണ്ട്. ഇതനുസരിച്ച് സ്വന്തമായി ഭൂമിയുള്ള 1.84 ലക്ഷം കുടുംബങ്ങളും ഭൂരഹിതരായ 3.28 ലക്ഷം കുടുംബങ്ങളും ഉൾപ്പെടെ 5.12 ലക്ഷത്തോളം ഭവനരഹിത കുടുംബങ്ങൾ സംസ്ഥാനത്ത് ഉണ്ട്. ഈ പ്രശ്നങ്ങളെ നേരിടുന്നതിനായി സർക്കാർ ഒരു ദ്വിമുഖതന്ത്രമാണ് രൂപവൽക്കരിച്ചത്. ഭൂമിയുള്ള ഭവനരഹിതർക്ക് 400 ചതുരശ്ര അടി വിസ്തീർണമുള്ള വീടിന്റെ നിർമ്മാണത്തിനായി വിദൂരമായും ഒറ്റപ്പെട്ടും നിൽക്കുന്ന പട്ടികവർഗ്ഗ സങ്കേതങ്ങളിൽ താമസിക്കുന്ന പട്ടികവർഗ്ഗ ഗുണഭോക്താക്കൾക്ക് 6 ലക്ഷം രൂപ വീതവും മറ്റ് എല്ലാ ഗുണഭോക്താക്കൾക്കും 4 ലക്ഷം രൂപ വീതവും പ്രധാനമന്ത്രി ആവാസ് യോജന പദ്ധതിയുടെ ധനസഹായം ഉൾപ്പെടെ സാമ്പത്തികസഹായം നൽകാനാണ് ഒന്നാമതായി ഉദ്ദേശിക്കുന്നത്. ലൈഫ് മിഷൻ പരിപാടിയുടെ 2018–19 സാമ്പത്തിക വർഷത്തെ പ്രധാന പ്രവർത്തനം ഇതാണ്. രണ്ടാമത്തേത് ഭൂരഹിത ഭവനരഹിത കുടുംബങ്ങൾക്ക് സർക്കാർ ഉടമസ്ഥതയിലുള്ള പാർപ്പിട സമുച്ചയത്തിന്റേയോ പാർപ്പിട ക്ലസ്റ്ററുകളുടെയോ നിർമ്മാണം വിഭാവനം ചെയ്യുന്നു. 11 ലക്ഷം രൂപയാണ് ഒരു പാർപ്പിട സമുച്ചയത്തിന്റെ ഏകദേശ ചെലവായി കണക്കാക്കിയിരിക്കുന്നത്.

സർവ്വേയിലൂടെ കണ്ടെത്തിയ ഭവനരഹിത കുടുംബങ്ങൾക്ക് പുറമെ മുൻകാലങ്ങളിൽ വിവിധ ഭവനപദ്ധതികളിൽ ഉൾപ്പെടുത്തി ഭവനനിർമ്മാണം ആരംഭിച്ചതും എന്നാൽ വിവിധ കാരണങ്ങളാൽ നിർമ്മാണം പൂർത്തീകരിക്കാൻ സാധിക്കാത്ത ഭവനങ്ങളുടെ പൂർത്തീകരണവും ലൈഫ് മിഷനിൽ ഉൾപ്പെടുത്തിയിട്ടുണ്ട്.

ആദ്യഘട്ടത്തിൽ (2017–18, 2018–19) 2000 മുതൽ വിവിധ വകുപ്പുകളുടെ പദ്ധതികളിൽ ഉൾപ്പെട്ടിട്ടുള്ളതും എന്നാൽ നിർമ്മാണം പൂർത്തീകരിക്കാത്തതുമായ ഭവനങ്ങളുടെ നിർമ്മാണം പ്രാദേശിക സർക്കാർ തലത്തിൽ പൂർത്തീകരിക്കുന്നതിനാണ് ലൈഫ് മിഷനെ ചുമതലപ്പെടുത്തിയിരുന്നത്. ഇത്തരത്തിൽ വിവിധ വകുപ്പുകളുടെ പദ്ധതികളിൽ ഉൾപ്പെട്ട നിർമ്മാണം പൂർത്തീകരിച്ചിട്ടില്ലാത്ത 54,850 ഭവനങ്ങളിൽ 46,225 ഭവനങ്ങൾ (84 ശതമാനം) ആഗസ്റ്റ് 18, 2018 വരെ പൂർത്തിയാക്കിയിട്ടുണ്ട്. 2017–18 –ൽ ലൈഫ് മിഷന് സർക്കാർ അനുവദിച്ച തുകയിൽ 105.54 കോടി രൂപ ഇത്തരത്തിലുള്ള ഭവനങ്ങളുടെ നിർമ്മാണം പൂർത്തിയാക്കുന്നതിനുള്ള അധികധനസഹായമായി വിവിധ പ്രാദേശിക സർക്കാരുകൾക്ക് ലഭ്യമാക്കിയിട്ടുണ്ട്. എന്നിരുന്നാലും പൂർത്തീകരണ പ്രവർത്തനത്തിനാവശ്യമായ തുകയുടെ ഭൂരിഭാഗവും കണ്ടെത്തിയത് ബന്ധപ്പെട്ട വകുപ്പുകളും പ്രാദേശിക സർക്കാരുകളുമായിരുന്നു.

2018–19 –ൽ രണ്ടാംഘട്ട പ്രവർത്തനമായി ഭൂമിയുള്ള ഭവനരഹിതർക്ക് ധനസഹായം നൽകുന്നതിന് ലക്ഷ്യമിടുന്നു. ഇതിനായി ഏകദേശം 1.84 ലക്ഷം ഗുണഭോക്താക്കളെ കണ്ടെത്തിയിട്ടുണ്ട്. ഭവനനിർമ്മാണത്തിനായി ഗുണഭോക്താക്കൾക്ക് വീടൊന്നിന് നാല് ലക്ഷം രൂപ വീതം നൽകുന്നതിന് പ്രാദേശിക സർക്കാരുകളുടെ വിഹിതം, വിവിധ സർക്കാർ വകുപ്പുകൾ 2018–19 ൽ ഭവനനിർമ്മാണത്തിനായി വകയിരുത്തിയിട്ടുള്ള തുക, ഹഡ്കോയിൽ നിന്നുള്ള വായ്പ എന്നിവ ഉൾപ്പെടെ 7,370 കോടി രൂപ രണ്ടാം ഘട്ടത്തിൽ

ഇതിനായി ആവശ്യമായിട്ടുണ്ട്. പ്രാദേശിക സർക്കാരുകളുടെ പദ്ധതിവിഹിതത്തിന്റെ 20 ശതമാനം തുക വിനിയോഗിച്ചുകൊണ്ട് രണ്ടാംഘട്ട നിർമ്മാണ പ്രവർത്തനങ്ങൾ സംസ്ഥാനത്തൊട്ടാകെ ആരംഭിച്ചിട്ടുണ്ട്. ഹഡ്കോ ഈ പദ്ധതിയ്ക്കുള്ള വായ്പയായി 4,000 കോടി രൂപ കേരള നഗര ഗ്രാമ വികസന ധനകാര്യ കോർപ്പറേഷൻ (കെ.യു.ആർ. ഡി.എഫ്.സി.) ലിമിറ്റഡ് മുഖേന അനുവദിച്ചിട്ടുണ്ട്.

മുൻകാലങ്ങളിൽ നിരവധി ഭവനനിർമ്മാണ പദ്ധതികൾ നടപ്പിലാക്കിയിട്ടുണ്ടെങ്കിലും ഭൂരഹിത ഭവനരഹിതരുടെ പ്രശ്നങ്ങൾ സമഗ്രമായി പരിഹരിച്ചിട്ടില്ല. സംസ്ഥാനത്തെ ഭൂരഹിത ഭവനരഹിതരെ പുനരധിവസിപ്പിക്കുന്നതിനായി സർക്കാർ ഉടമസ്ഥതയിൽ പാർപ്പിട സമുച്ചയങ്ങളും പാർപ്പിട ക്ലസ്റ്ററുകളുമാണ് ലൈഫ് മിഷൻ വിഭാവനം ചെയ്യുന്നത്. ഇതിന്റെ ആദ്യപടിയായി ഒരോ ജില്ലയിലും ഒരു പാർപ്പിട സമുച്ചയം വീതം നിർമ്മിക്കുന്നതിനുള്ള നടപടികൾ സ്വീകരിച്ചിട്ടുണ്ട്. 11 ലക്ഷം രൂപയാണ് ഒരു പാർപ്പിട സമുച്ചയത്തിന്റെ ഏകദേശ ചെലവായി കണക്കാക്കിയിരിക്കുന്നത്. എല്ലാ ഭൂരഹിത ഭവനരഹിതർക്കും 2020–21 ആകുമ്പോഴേക്കും പാർപ്പിട സൗകര്യം ലഭ്യമാക്കുന്നതിന് ലക്ഷ്യമിടുന്നു. ഇതിനായി 33,000 കോടി രൂപ ആവശ്യമായി വരുമെന്ന് കണക്കാക്കുന്നു.

## പൊതു വിദ്യാഭ്യാസ സംരക്ഷണ യജ്ഞം

മുഖ്യമന്ത്രി ചെയർമാനും വിദ്യാഭ്യാസ മന്ത്രി വൈസ് ചെയർമാനും പൊതു വിദ്യാഭ്യാസ സെക്രട്ടറി മിഷൻ സെക്രട്ടറിയുമായുള്ള ഒരു സംസ്ഥാന തല മിഷൻ പൊതു വിദ്യാഭ്യാസ സംരക്ഷണവുമായി ബന്ധപ്പെട്ട പ്രവർത്തനങ്ങൾ ഏകോപിപ്പിക്കുന്നതിനായി രൂപീകരിച്ചിട്ടുണ്ട്.

സംസ്ഥാനത്തെ മിഷൻ പ്രവർത്തനങ്ങളുടെ സെക്രട്ടേറിയൽ/ഏകോപന പ്രവർത്തനങ്ങൾക്കായി ചീഫ് ഓപ്പറേറ്റിംങ് ഓഫീസറുടെ കീഴിൽ ഒരു മിഷൻ ഓഫീസ് പ്രവർത്തിക്കുന്നു. ജില്ലാ പ്ലാനിംഗ് കമ്മിറ്റി ചെയർമാൻ അദ്ധ്യക്ഷനും ജില്ലാ കളക്ടർ മിഷൻ സെക്രട്ടറിയുമായ ജില്ലാ തല മിഷൻ രൂപീകരിച്ചിട്ടുണ്ട്. മുൻസിപ്പാലിറ്റി/കേർപ്പറേഷൻ/ബ്ലോക്ക് ഗ്രാമ പഞ്ചായത്ത് തല പ്രാദേശിക മിഷനുകളും വിഭാവനം ചെയ്തിട്ടുണ്ട്.

### ലക്ഷ്യങ്ങൾ

1. ഗവൺമെന്റ്–എയ്ഡഡ് സ്ക്കൂളുകളെ മികവിന്റെ കേന്ദ്രങ്ങളായി ഉയർത്തുക. ഇതിൽ അടിസ്ഥാന സൗകര്യ വികസനവും അക്കാദമിക മെച്ചപ്പെടുത്തലും ഉൾപ്പെടുന്നു.
2. 9 മുതൽ 12 വരെയുള്ള എല്ലാ ക്ലാസ്സ് മുറികളും ഹൈ–ടെക് ആക്കി മാറ്റുക.
3. മതേതര–ജനാധിപത്യ–യുക്തി ചിന്തകൾ വിദ്യാർത്ഥികളിൽ ഉളവാക്കുന്ന പഠനാനുഭവം നല്കുക.
4. വിദ്യാർത്ഥികളുടെ ഭാഷ–വിനിമയ–ജീവിത പാടവങ്ങൾ ഉയർന്ന തലത്തിലേക്ക് എത്തിക്കുക.
5. സ്ക്കൂളുകളുടെ മികവിന് വേണ്ടിയുള്ള പ്രവർത്തനങ്ങളിൽ ജനങ്ങളുടെ ക്രിയാത്മക പങ്കാളിത്തം ഉറപ്പ് വരുത്തുക.

ലക്ഷ്യങ്ങളുടെ അടിസ്ഥാനത്തിൽ, മിഷൻ പ്രവർത്തനങ്ങളെ നാലായി തരംതിരിക്കാം.

1. അക്കാദമിക മികവ്
2. അടിസ്ഥാന സൗകര്യ/വികസനം
3. ഹൈ–ടെക് ക്ലാസ്സ് മുറികൾ
4. ജനകീയ പങ്കാളിത്തം.

### നേട്ടങ്ങൾ

1. ഗവൺമെന്റ്–എയ്ഡഡ് സ്ക്കൂളുകളിലെ വിദ്യാർത്ഥികളുടെ പ്രവേശനം 2018–19–ൽ മുൻ വർഷത്തേക്കാൾ വർദ്ധിച്ചിട്ടുണ്ട്. ഇത് 27 വർഷങ്ങൾക്കിടക്ക് ആദ്യമായാണ് സംഭവിച്ചത്. (ചിത്രം 11.1 കാണുക).
2. അക്കാദമിക മികവിന് വേണ്ടിയുള്ള വിവിധ പരിപാടികൾ ആരംഭിച്ചിട്ടുണ്ട്. ഏറ്റവും പുതിയ ദേശീയ അച്ചീവ്മെന്റ് സർവ്വെയിൽ ഈ പ്രവർത്തനങ്ങളുടെ ഫലം പ്രതിഫലിച്ചിട്ടുണ്ട്. കേരളത്തിലെ കുട്ടികളുടെ നേട്ടങ്ങളുടെ സ്കോർ വളരെ മെച്ചപ്പെടുകയും എല്ലാ ക്ലാസ്സുകളിലും ഇത് ദേശീയ ശരാശരിയേക്കാൾ കൂടുതലുമാണ്.
3. ഗവൺമെന്റ്–എയ്ഡഡ് സ്ക്കൂളുകളിലെ പ്രവർത്തനങ്ങളിൽ പൊതു പങ്കാളിത്തം ഉറപ്പു വരുത്താൻ കഴിഞ്ഞു.
4. അക്കാദമിക മാസ്റ്റർ പ്ലാൻ എല്ലാ സ്ക്കൂളുകൾക്കും തയ്യാറാക്കിയിട്ടുണ്ട്.
5. സ്ക്കൾ വിദ്യാർത്ഥികളുമായി ബന്ധപ്പെട്ട വിവിധ ഏജൻസികളുടെ പദ്ധതികളും പരിപാടികളും സംയോജിപ്പിക്കാനുള്ള പ്രവർത്തനം തുടങ്ങി കഴിഞ്ഞു.
6. അധിക സഹായവും പിന്തുണയും ആവശ്യമുള്ള 3,5,8 ക്ലാസ്സുകളിലെ കുട്ടികളെ സഹായിക്കാനായി 'ശ്രദ്ധ' എന്ന പദ്ധതി ആരംഭിച്ചു. കഴിഞ്ഞ വർഷം 260877 വിദ്യാർത്ഥികൾക്ക് ഇതിന്റെ ഗുണഫലം ലഭിച്ചിട്ടുണ്ട്.
7. മലയാളത്തിളക്കം, ഹലോ ഇംഗ്ലീഷ്, ഗണിത വിജയം ലിറ്റിൽ ഗലീലിയോ, സുരീലി ഹിന്ദി, സയൻസ് പാർക്ക് പോലെയുള്ള വിവിധങ്ങളായ പദ്ധതികൾ വഴി അക്കാദമിക നിലവാരം മെച്ചപ്പെട്ടിട്ടുണ്ട്. മാതൃഭാഷ മെച്ചപ്പെടുത്തുന്നതിനുള്ള മലയാളത്തിളക്കം പദ്ധതി 2 മുതൽ 7 വരെയുള്ള ക്ലാസ്സുകളിലെ 2.5 ലക്ഷം വിദ്യാർത്ഥികൾക്ക് ഗുണകരമായിട്ടുണ്ട്. 5000 കുട്ടികൾക്ക് ഗണിത

**ചിത്രം 11.1** വിദ്യാർത്ഥികളുടെ പ്രവേശനം




അവലംബം : ഇൻഫർമേഷൻ കേരള മിഷൻ, 2018

വിജയം (കണക്കിലെ പാടവം മെച്ചപ്പെടുത്താനുള്ള പദ്ധതി) പ്രയോജനപ്പെട്ടു. 3714 സ്കൂളുകളിൽ 'ഹലോ ഇംഗ്ലീഷ്' പദ്ധതി നടപ്പിലാക്കി.

8. 5258 സ്കൂളുകളിലെ ഒന്നാം ക്ലാസ്സിൽ ക്ലാസ്സ് ലൈബ്രറികൾ ആരംഭിച്ചിട്ടുണ്ട്.
9. ഹൈസ്കൂൾ–ഹയർ സെക്കന്ററി ക്ലാസ്സുകൾ ഹൈടെക് ആക്കി മാറ്റി.
10. കൈറ്റ് സമഗ്ര റിസോഴ്സ് പോർട്ടൽ വികസിപ്പിക്കുകയും ഇത് വഴി 15000 സ്കൂളുകളിലെ 50 ലക്ഷം വിദ്യാർത്ഥികൾക്കും 2 ലക്ഷം അധ്യാപകർക്കും ഗുണം ലഭിച്ചിട്ടുണ്ട്.
11. സ്കൂളുകളിൽ ആരംഭിച്ചിട്ടുള്ള ജൈവവൈവിധ്യപാർക്കുകൾ വഴി വിദ്യാർത്ഥികൾക്ക് പ്രകൃതിയിൽ നിന്ന് പഠിക്കാനുള്ള അവസരം ഉണ്ടാവുന്നു.
12. ഓട്ടിസം പാർക്കിന്റെയും സാംസ്കാരിക പാർക്കുകളുടെയും പ്രാരംഭ പ്രവർത്തനങ്ങൾ ആരംഭിച്ചിട്ടുണ്ട്.
13. തെരെഞ്ഞെടുത്ത സ്കൂളുകളിൽ കിഫ്ബി ഫണ്ടുപയോഗിച്ച് മാസ്റ്റർ പ്ലാൻ അനുസരിച്ചുള്ള നിർമ്മാണ പ്രവർത്തനങ്ങൾ പുരോഗമിക്കുകയാണ്.
14. 1082 പ്രാദേശിക പ്രതിഭാ കേന്ദ്രങ്ങൾ (പിന്നോക്ക പ്രദേശങ്ങളിലെ വിദ്യാർത്ഥികൾക്ക് അക്കാദമിക–എക്സ്ട്രാകരിക്കുലർ പ്രവർത്തനങ്ങളുടെ മികവിന് വേണ്ടിയുള്ള പ്രാദേശിക കേന്ദ്രങ്ങൾ) ആരംഭിച്ചിട്ടുണ്ട്.
15. പട്ടിക വർഗ്ഗ വിദ്യാർത്ഥികളുടെ പരിഹാര ബോധനത്തിനും തുടർ പഠനം ഉറപ്പാക്കുന്നതിനും വേണ്ടി പഠന വീട്ടുകൾ പട്ടിക വർഗ്ഗ പ്രദേശത്ത് ആരംഭിച്ചിട്ടുണ്ട്.
16. കുട്ടികൾക്കും–രക്ഷിതാക്കൾക്കും വായനയുടെ പ്രാധാന്യം ബോധ്യപ്പെടുത്തുന്നതിനും പുസ്തകങ്ങൾ വാങ്ങിക്കാനുമായി എല്ലാ സ്കൂളുകളിലും "പുസ്തക വണ്ടി"എത്തി.
17. ഹൈ–ടെക് ക്ലാസ്സ് മുറികളെ പ്രൈമറി ക്ലാസ്സുകളിലേക്ക് കൂടി വ്യാപിപ്പിക്കുന്ന പ്രവർത്തനങ്ങൾ ആരംഭിച്ചിട്ടുണ്ട്.

വിദ്യാഭ്യാസ രംഗത്ത് പരിപൂർണ്ണ ഡിജിറ്റൽ സംസ്ഥാനമായി കേരളം മാറിക്കൊണ്ടിരിക്കയാണ്. വിവിധ പദ്ധതികൾ വഴി ഗവൺമെന്റ് ഭൗതിക, അക്കാദമിക, ഡിജിറ്റൽ വിഭവങ്ങൾക്കാവശ്യമുള്ള സൗകര്യങ്ങൾ ഗവൺമെന്റ് ചെയ്തു കൊടുക്കുന്നു.

## ആർദ്രം മിഷൻ

കേരള സർക്കാരിന്റെ നവകേരള മിഷന്റെ ഭാഗമായി ആരോഗ്യ മേഖലയിൽ ആർദ്രം മിഷൻ ആരംഭിച്ചു. ഈ ദൗത്യം ആരോഗ്യ മേഖലയിൽ ഒരു രോഗീ സൗഹൃദ പരിവർത്തനം തന്നെ ഉദ്ദേശിച്ചുള്ളതാണ്. അടിസ്ഥാന സൗകര്യങ്ങളും സേവനങ്ങളും മെച്ചപ്പെടുത്തുന്നതിലൂടെ സർക്കാർ ആശുപത്രികൾ രോഗീ സൗഹൃദമാക്കുന്ന ഒരു പദ്ധതിയാണ് ആർദ്രം മിഷൻ. പല സർക്കാർ ആശുപത്രികളിലും രോഗികളുടെ എണ്ണം വളരെ കൂടുതലാണ്. സർക്കാർ ആശുപത്രികളിൽ ഔട്ട്പേഷ്യന്റ് മെഡിക്കൽ പരിശോധനകളും മറ്റ് പരിശോധനകളും കുറഞ്ഞ സമയത്തിനുള്ളിൽ നൽകിക്കൊണ്ടും ഗുണനിലവാരമുള്ള ആരോഗ്യപരിരക്ഷ ഉറപ്പാക്കിക്കൊണ്ടും പൊതുജന സൗഹൃദമാക്കാൻ കഴിയും. ഇത് കിടത്തിച്ചികിത്സ ആവശ്യമായ രോഗികൾക്കു വേണ്ടത്ര ശ്രദ്ധ നൽകുന്നതിന് സഹായിക്കും. സർക്കാർ മെഡിക്കൽ കോളജ് ഹോസ്പിറ്റലുകൾ, ജില്ലാ താലൂക്ക് ആശുപത്രികൾ, പ്രാഥമികാരോഗ്യ കേന്ദ്രങ്ങൾ എന്നിങ്ങനെ മൂന്ന് ഘട്ടങ്ങളിലായാണ് ആർദ്രം മിഷൻ നടപ്പാക്കുന്നത്. പ്രാഥമികാരോഗ്യ കേന്ദ്രങ്ങളെ കുടുംബആരോഗ്യ കേന്ദ്രങ്ങളായി മാറ്റി മതിയായ മരുന്ന് വിതരണം, ഉറപ്പായ ചികിത്സാ പ്രോട്ടോക്കോളുകൾ എന്നിവയിലൂടെ ജനങ്ങളുടെ മെച്ചപ്പെട്ട ആരോഗ്യം ഉറപ്പുവരുത്തി

പൊതുജനാരോഗ്യ വ്യവസ്ഥയിൽ അവരുടെ വിശ്വാസം വർദ്ധിപ്പിക്കാൻ കഴിയും. സർക്കാർ ആശുപത്രികളിലെ സേവനങ്ങളും സൗകര്യങ്ങളും മെച്ചപ്പെടുത്തുന്നതിനും ന്യായമായ ചെലവിലും സമയത്തിലും സംതൃപ്തിയിലും ചികിത്സ നൽകുന്നതിനും മിഷൻ ലക്ഷ്യമിടുന്നു. മിഷന്റെ പ്രധാന ലക്ഷ്യങ്ങൾ താഴെ പറയുന്നു.

1. മെഡിക്കൽ കോളേജ് ആശുപത്രികളുടെയും മറ്റ് ഗവൺമെൻറ് ആശുപത്രികളുടെയും ഔട്ട്പേഷ്യന്റ് (ഒ.പി.) വിഭാഗങ്ങളുടെ രോഗിയുടെ സൗഹൃദ പരിവർത്തനം.
2. ജില്ല താലൂക്ക് തല ആശുപത്രികളുടെ സ്റ്റാൻഡേർഡിസേഷൻ
3. പ്രാഥമികാരോഗ്യകേന്ദ്രങ്ങളെ കുടുംബ ആരോഗ്യ കേന്ദ്രങ്ങളായി ഘട്ടം ഘട്ടമായി വികസിപ്പിക്കുക
4. ആശുപത്രികളിലെ രോഗികളുടെ പരിചരണത്തിൽ പ്രോട്ടോക്കോൾ അടിസ്ഥാനത്തിലുള്ള ചികിത്സ മാർഗ്ഗനിർദ്ദേശങ്ങൾ ഉറപ്പുവരുത്തുക.

2017–18 കാലത്ത് 14 ജില്ലകളിലായി 170 പി.എച്ച് .സി. കൽ കുടുംബ ആരോഗ്യ കേന്ദ്രങ്ങളായി വികസിപ്പിക്കുന്നതിനായി സർക്കാർ കണ്ടെത്തിയിട്ടുണ്ട്. ഒരു മെഡിക്കൽ ഓഫീസർ, രണ്ട് സ്റ്റാഫ് നഴ്സുമാർ, ഒരു ലാബ് ടെക്നീഷ്യൻ എന്നീ തസ്തികകൾ സൃഷ്ടിച്ച നിയമനം നടത്തിയതുമൂലം പ്രാഥമികാരോഗ്യകേന്ദ്രങ്ങളിൽ കുറഞ്ഞത് 3 ഡോക്ടർമാരും 4 നഴ്സുമാരും ഉണ്ടാകും. 155 ഫാമിലി ഹെൽത്ത് സെന്ററുകൾ പ്രവർത്തനം തുടങ്ങുകയും ചെയ്തു. പി.എച്ച് .സി. കൾ കുടുംബ ആരോഗ്യ കേന്ദ്രങ്ങളായി പരിവർത്തനം ചെയ്യുന്നത് സമൂഹം അംഗീകരിക്കുകയും അവരുടെ പ്രതികരണം വളരെ പ്രോത്സാഹജനകമാണെന്ന് കണ്ടെത്തുകയും ചെയ്യുന്നു.

ക്ലിനിക്കൽ കെയർ, പൊതുജനാരോഗ്യ പ്രവർത്തനങ്ങൾ എന്നിവയുടെ അടിസ്ഥാനത്തിൽ ഈ സ്ഥാപനങ്ങൾ സേവനം വർദ്ധിപ്പിച്ചിരിക്കുകയാണ്. വൈകുന്നേരം 6.00 മണി വരെ ഔട്ട്പേഷ്യൻ കെയർ നൽകി വരുന്നു. ഇ–ഹെൽത്ത് പ്രോജക്ട് നടപ്പിലാക്കുന്നതിലൂടെ കുടുംബ ആരോഗ്യ രജിസ്ട്രേഷൻ ഡാറ്റയെ അടിസ്ഥാനപ്പെടുത്തി വ്യക്തിഗത രോഗ പരിപാലന പദ്ധതിയും കുടുംബ ആരോഗ്യ പദ്ധതിയും കൂടുതൽ വികസിപ്പിക്കപ്പെടുമെന്ന് പ്രതീക്ഷിക്കുന്നു. ഇ–ആരോഗ്യ സേവനത്തിനുള്ള രജിസ്ട്രേഷൻ നടപടിക്രമം ഇതിനകം ആരംഭിച്ചിട്ടുണ്ട്. പഞ്ചായത്തുകളുമായും പൊതുജന പങ്കാളിത്തത്തോടെയും സഹകരിച്ച വാർഡ്, പഞ്ചായത്ത് തലത്തിലുള്ള പ്രതിരോധം, പരിപാലനം, പുനരധിവാസ സംരക്ഷണ സേവനങ്ങൾ എന്നിവയിലൂന്നി ആരോഗ്യ പദ്ധതികൾ വികസിപ്പിച്ചെടുക്കും. ആർദ്രം ദൗത്യത്തിന്റെ ഭാഗമായി ആരോഗ്യസേന എന്ന പുതിയ ഹെൽത്ത് വോളന്റിയർ സംവിധാനം ആരംഭിച്ചിട്ടുണ്ട്. കേരള സമൂഹത്തിന്റെ സാംക്രമിക രോഗ പരിഹാരങ്ങൾക്കും സാംക്രമികേതര രോഗ വെല്ലുവിളികൾക്കെതിരെ പൊരുതുന്നതിനും പ്രാഥമിക ആരോഗ്യ പരിപാലന സംവിധാനത്തെ പുനഃസംഘടിപ്പിക്കുന്നതിനുവേണ്ടിയുള്ള പൊതു ആരോഗ്യ ഇടപെടലുകൾ ഈ പ്രോഗ്രാമിന്റെ ശ്രദ്ധേയമായ മേഖലയാണ്. പി.എച്ച്.സി. തലത്തിൽ കൈകാര്യം ചെയ്യപ്പെടുന്ന 53 സാധാരണ ചികിത്സാ ഉപാധികൾക്കുള്ള ചികിത്സ മാർഗ്ഗനിർദ്ദേശങ്ങൾ മെഡിക്കൽ ഓഫീസർമാർക്കായി തയ്യാറാക്കുകയും ലഭ്യമാക്കുകയും ചെയ്യുന്നു. പരിഷ്കരിച്ച തൊഴിൽ ഉത്തരവാദിത്തങ്ങളും കുടുംബ ആരോഗ്യ പരിപാലന പരിവർത്തന മാർഗനിർദേശങ്ങളും ഇതിനകം തയ്യാറാക്കിയിട്ടുണ്ട്. കൂടാതെ ജീവനക്കാർക്ക് മൊഡ്യൂൾ അടിസ്ഥാനത്തിൽ പരിശീലനം ആരംഭിച്ചിട്ടുണ്ട്.

മെഡിക്കൽ കോളേജ് ആശുപത്രികളും ജില്ലാതല ആശുപത്രികളും ദിവസവും ആയിരക്കണക്കിന് രോഗികൾക്ക് ഔട്ട് പേഷ്യന്റ് പരിചരണം നൽകുന്നുവെന്ന വസ്തുത കണക്കിലെടുത്ത് ഈ ആശുപത്രികളുടെ ഔട്ട്പേഷ്യന്റ് വിഭാഗങ്ങൾ രോഗീസൗഹൃദമാക്കുന്നതിനു ആർദ്രം മിഷൻ മുൻഗണന നൽകിയിട്ടുണ്ട്. ഒപി രജിസ്ട്രേഷൻ കൗണ്ടറും രോഗിക്ക് കാത്തുനിൽക്കുന്നതിനുള്ള സൗകര്യവും, ഇരിപ്പിടം, ടോക്കൺ സംവിധാനം, കുടിവെള്ളം, ടോയ്ലറ്റ് സൗകര്യം, പബ്ലിക് അഡ്രസ്സ് സിസ്റ്റം, വിവര വിദ്യാഭ്യാസ വാർത്താവിനിമയ സംവിധാനങ്ങൾ, സിഗ്നേജ് സംവിധാനങ്ങൾ തുടങ്ങിയവ സംയോജിപ്പിച്ചിരിക്കുന്നു. വലിയ സ്ഥാപനങ്ങൾക്ക് താൽക്കാലിക അടിസ്ഥാനത്തിൽ രോഗി പരിപാലന കോർഡിനേറ്റർമാരുടെ പിന്തുണയും നൽകും. ഗുണനിലവാരമുള്ള ചികിത്സാ സംവിധാനങ്ങൾ ഉറപ്പുവരുത്തുന്നതിനായി കൺസൾട്ടേഷൻ മുറികളിൽ ആവശ്യമായ ഉപകരണങ്ങൾ ഒ.പി. കമ്പ്യൂട്ടർവൽക്കരണം നിർദേശങ്ങൾ അടിസ്ഥാനമാക്കിയുള്ള കേസ് മാനേജ്മെന്റ് എന്നിങ്ങനെ ആസൂത്രണം ചെയ്തിരിക്കുന്നു. സർക്കാർ മെഡിക്കൽകോളേജ് ആശുപത്രികളിലും ജില്ലാതല ആശുപത്രികളിലും ഇത് നടപ്പിലാക്കിവരികയാണ്.

### ആശ്വാസം

സംസ്ഥാനത്തൊട്ടാകെയുള്ള 170 ഫാമിലി ഹെൽത്ത് സെൻററുകളിൽ പ്രാഥമിക പരിചരണത്തിലെ വിഷാദരോഗ പരിപാലനം ആരംഭിച്ചിട്ടുണ്ട്. പി. എച്ച്. ക്യു. 9 ഉം മാനസിക പ്രാഥമിക ചികിത്സയും ഉപയോഗിച്ച പരിശോധന നടത്തുന്നതിന് ആരോഗ്യ പ്രവർത്തകരും സ്റ്റാഫ് നഴ്സുമാരും പരിശീലനം നേടിയപ്പോൾ പ്രാഥമിക ശുശ്രൂഷയിൽ വിഷാദ രോഗനിർണ്ണയത്തിലും മാനേജ്മെന്റിലും ഡോക്ടർമാരെ പരിശീലിപ്പിക്കാനായി. ഡിഎം. എച്ച്.പി മാനസികരോഗവിദഗ്ധൻ കണ്ടേക്കാവുന്ന കേസുകൾക്കായുള്ള റഫറൽ പ്രോട്ടോക്കോൾ ഈ പദ്ധതിയിൽ ഉൾപ്പെടുത്തിയിട്ടുണ്ട്.

## കേരള സി.ഒ.പി.ഡി. പ്രതിരോധ നിയന്ത്രണ പരിപാടി – ശ്വാസ്

ലോകവ്യാപകമായി രോഗാവസ്ഥക്കും മരണത്തിനും നിദാനമായ പ്രമുഖ കാരണങ്ങളിലൊന്നാണ് ക്രോണിക് ഒബ്സ്ട്രക്റ്റീവ് പൾമൊണറി ഡിസീസ് (സി.ഒ.പി.ഡി.). രാജ്യത്ത് ആദ്യമായി സി.ഒ.പി. ഡി പ്രിവൻഷൻ ആൻഡ് കൺട്രോൾ പരിപാടി രൂപീകരിക്കുന്നതിനുള്ള ധീരമായ നടപടി കേരളം സ്വീകരിക്കുകയും 2017 ഫെബ്രുവരി 7 ന് ആരോഗ്യ–കുടുംബക്ഷേമ വകുപ്പ് മന്ത്രി ഈ പദ്ധതിയുടെ ഔദ്യോഗിക പ്രഖ്യാപനം നടത്തുകയും ചെയ്തു. ആർദ്രം മിഷന്റെ ഭാഗമായി കേരളത്തിൽ കുടുംബ ആരോഗ്യ കേന്ദ്രതലം മുതൽ ശ്വാസ് പ്രോഗ്രാം നടപ്പാക്കിയിട്ടുണ്ട്. എല്ലാ എഫ്എച്ച്സി കളുടെയും മെഡിക്കൽ, പാരാമെഡിക്കൽ ജീവനക്കാർക്ക് കൃത്യമായ പരിശീലനം നൽകിയിട്ടുണ്ട്. ഒരു ദേശീയ പരിപാടി വികസിപ്പിക്കുന്നതിലേക്ക് നയിക്കുന്ന ഒരു വഴികാട്ടിയായിരിക്കും ഇത്. സി.ഒ.പി.ഡി. രോഗങ്ങളുടെ ആദ്യഘട്ടങ്ങളിൽ തിരിച്ചറിയുക, രോഗനിർണയത്തിനും ചികിത്സയ്ക്കും വേണ്ടി ഒരു ഘടനാപരമായ പദ്ധതി വികസിപ്പിക്കുക, കൂടുതൽ ആസൂത്രണം ചെയ്യാൻ സി.ഒ.പി.ഡി. യുടെ രോഗ ഭാരം സംബന്ധിച്ച വിവരശേഖരം ഉണ്ടാക്കുന്നതിനായി ഒരു സംവിധാനം വികസിപ്പിക്കുക എന്നിവയാണ് കേരള സി.ഒ.പി.ഡി. പ്രതിരോധ നിയന്ത്രണ പരിപാടിയുടെ ലക്ഷ്യം.

അദ്ധ്യായം

# 12

# നവകേരള നിർമ്മാണം

ഈ നൂറ്റാണ്ടിലെ ഏറ്റവും മോശമായ കാലാവസ്ഥാ ദുരന്തങ്ങളിലൊന്നിനാണ് കേരളം സാക്ഷ്യംവഹിച്ചത്. ആഗോളതാപനവും കാലാവസ്ഥാ വ്യതിയാനവും ലോകത്താകമാനം ദുരന്തങ്ങളെ തീവ്രമായും കടുത്തതുമായ തരത്തിൽ വർധിക്കുന്നതിലേക്ക നയിച്ചു. 2018 ആഗസ്റ്റിൽ കേരളത്തിലുണ്ടായ പേമാരി പ്രളയത്തിനും നാശനഷ്ടങ്ങൾക്കും  കാരണമായത് അത്തരമൊരു സംഭവത്തിന്റെ ചിത്രീകരണമാണ്.

2018 ആഗസ്റ്റിൽ കേരളത്തെ നശിപ്പിച്ച വെള്ളപ്പൊക്കത്തെ കഴിഞ്ഞ ഒൻപത് ദശകങ്ങൾക്കിടയിലെ ഏറ്റവും വലിയ ഒന്നായിട്ടാണ് തരംതിരിച്ചിട്ടുള്ളത്. ഇതിനോട് താരതമ്യം ചെയ്യാവുന്ന തരത്തിലുള്ള ഒരു പ്രകൃതി ദുരന്തമുണ്ടായത് 1924 ലാണ് (കൊല്ല വർഷം 1099 ലാണ്, അതിനാൽ “99 ലെ വെള്ളപ്പൊക്കം” എന്നറിയപ്പെടുന്നു). ഇന്നത്തെ തലമുറയ്ക്ക് 99 ലെ വെള്ളപ്പൊക്കം ഒരു പഴംകഥ മാത്രമായിരുന്നു.  2018 ലെ വെള്ളപ്പൊക്കത്തിന് അവർ സാക്ഷ്യം വഹിക്കുന്നത്. കേരളം അനുഭവിച്ച 1961 ലെ കനത്ത വെള്ളപ്പൊക്കവും പരാമർശിക്കേണ്ടത് ആവശ്യമാണ്. അതിൽ വെള്ളപ്പൊക്കത്തിന്റെ കാലദൈർഘ്യത്തിൽ മാത്രമല്ല ജലപാതത്തിന്റെ തീവ്രതയും അസാധാരണവും കനത്തതുമായിരുന്നു. (CWC 2018)

വെള്ളപ്പൊക്കം പിൻവാങ്ങി, പക്ഷേ സംസ്ഥാന സമ്പദ്ഘടനയിലും  നേരത്തെതന്നെ ദുർബലമായ പൊതു ധനസ്ഥിതിയിലും  അത് വലിയ ക്ഷതമാണ് ഏല്പിച്ചത്. എന്നാൽ പ്രതിസന്ധിയുടെ സമയത്തുണ്ടായ അസാധാരണമായ ദൃഢനിശ്ചയവും ഐക്യവും നാശനഷ്ടങ്ങളുടെ അറ്റകുറ്റപ്പണിക്ക മാത്രമായിരുന്നില്ല ഒരു ‘നവകേരളം’ കെട്ടിപ്പടുക്കുന്നതിനുള്ള ആത്മവിശ്വാസം ഉറപ്പിക്കുകകൂടിയായിരുന്നു. ഈ നവകേരളം അത്തരം ദുരന്തങ്ങളെ അഭിമുഖീകരിക്കാൻ തക്കവണ്ണം സജ്ജമായിരിക്കണം. ഒരു നവകേരളം കെട്ടിപ്പടുക്കുന്നതിനുവേണ്ട ആശയങ്ങൾ വിവിധ ഭാഗങ്ങളിൽ നിന്നും വരുന്നുണ്ട്.

ഈ അധ്യായത്തിന്റെ മേഖല വെള്ളപ്പൊക്കത്തിലേക്ക നയിച്ച സ്വാഭാവിക സംഭവങ്ങൾ, വെള്ളപ്പൊക്കം മൂലം ഉണ്ടായ നാശനഷ്ടങ്ങൾ, മാതൃകാപരമായ രീതിയിൽ പ്രതിസന്ധി കൈകാര്യം ചെയ്തത്, നാശനഷ്ടങ്ങളുടെ വിലയിരുത്തൽ, ഏറ്റവും പ്രധാനപ്പെട്ടത്, ഒരു നവ കേരള നിർമ്മാണത്തിനുള്ള മുന്നോട്ടുള്ള പാത എങ്ങനെയാണ് എന്ന് ചിത്രീകരിക്കുന്നതുമാണ്.

## 2018 ലെ പ്രളയം

സംസ്ഥാനത്ത് ആകെയുള്ള 1,564 വില്ലേജുകളിൽ 80 ശതമാനത്തെയും (1,259) 2018 ലെ വെള്ളപ്പൊക്കം ബാധിക്കുകയുണ്ടായി. സംസ്ഥാനത്തെ മൊത്തം ജനസംഖ്യയായ 3.48 കോടിയിൽ 54 ലക്ഷത്തെക്കാളിലധികവും, മൊത്തം ജനസംഖ്യയുടെ ഏകദേശം ആറിലൊന്നിനെ ഈ പ്രളയം നേരിട്ട് ബാധിച്ചു. ഏകദേശം 14 ലക്ഷം ആൾക്കാർക്ക് താമസംമാറേണ്ടിവന്നു. 1,74,500 കെട്ടിടങ്ങൾക്ക് ഈ വെള്ളപ്പൊക്കം നാശനഷ്ടങ്ങൾ വരുത്തി.[1]

ആലപ്പുഴ, എറണാകുളം, ഇടുക്കി, കോട്ടയം, പത്തനംതിട്ട, തൃശ്ശൂർ, വയനാട് എന്നീ ഏഴ് ജില്ലകളെയാണ് പ്രളയം ഗുരുതരമായി ബാധിച്ചത്. വെള്ളപ്പൊക്കവും മണ്ണിടിച്ചിലും കാരണം 433 പേർക്ക് ജീവൻ നഷ്ടപ്പെട്ടു. ഇതിൽ 268 പേർ (62 ശതമാനം) പുരുഷന്മാരും 98 പേർ (23 ശതമാനം) സ്ത്രീകളും 67 പേർ (15 ശതമാനം) കുട്ടികളുമാണ് (പിഡിഎൻഎ റിപ്പോർട്ട് പേജ് 13).

ഇന്ത്യൻ മെറ്റിയോറോളോജിക്കൽ വകുപ്പിന്റെ അഭിപ്രായത്തിൽ തെക്ക–പടിഞ്ഞാറൻ മൺസൂൺ കാലത്ത്  (ജൂൺ – സെപ്റ്റംബർ, 2018) കേരളത്തിൽ 2,515.7 മില്ലിമീറ്റർ മഴ ലഭിക്കുകയുണ്ടായി.  അത് സാധാരണ ലഭിക്കേണ്ടുന്ന വർഷപാതമായ 2,039.6 മില്ലിമീറ്ററെക്കാളും 23.34 ശതമാനം കണ്ട് വർധിച്ചതാണ്. പക്ഷേ യഥാർത്ഥത്തിൽ നാശംവിതച്ചത് ആഗസ്റ്റ് 8 മുതൽ ആരംഭിച്ച കനത്ത മഴയാണ്, അത് ആഗസ്റ്റ് 15 മുതൽ 17 വരെ 3 ദിവസം നീണ്ടുനിന്ന വളരെ കനത്ത വർഷപാതമായി നിലനിന്നു. 1924 ൽ പ്രളയത്തിന്റെ ഏറ്റവും കൂടുതൽ മഴ ലഭിച്ചത് മൂന്നാറിലായിരുന്നു, അവിടെ മൂന്ന് ദിവസത്തിനുള്ളിൽ (1924 ജൂലൈ 16 – 18) 897 മില്ലിമീറ്റർ മഴപെയ്തു. 2018 ൽ പീരുമേട്ടിൽ 3 ദിവസങ്ങൾക്കുള്ളിൽ (2018 ആഗസ്റ്റ് 15–17) 818 മില്ലിമീറ്റർ മഴ ലഭിച്ചു. കേന്ദ്ര ജലക്കമ്മീഷന്റെ പ്രോബബിൾ മാക്സിമം പ്രസിപ്പിറ്റേഷൻ അറ്റ്ലസ് പ്രകാരം ഈ രീതിയുള്ള വർഷപാതത്തെ 500 വർഷത്തിലൊരിക്കലുണ്ടാവുന്ന സംഭവമായിട്ടാണ് വിശേഷിപ്പിച്ചിട്ടുള്ളത്. ഈ മൂന്ന് ദിവസത്തെ

[1] Inputs received from Shri James Wilson, Special Officer, Inter State Waters, GoK are acknowledged

**ചിത്രം 12.1** മൂന്നു ദിവസത്തെ വർദ്ധിച്ച വർഷപാതം, ആഗസ്റ്റ് 15–17, 2018




അവലംബം: സെൻട്രൽ വാട്ടർ കമ്മീഷൻ, 2018

പേമാരിയുടെ മൂല്യം മൊത്തം തെക്കു-പടിഞ്ഞാറൻ മൺസൂൺ വർഷപാതത്തിന്റെ ദീർഘകാല ശരാശരിയുടെ 40 ശതമാനമാകുന്നു. അത്തരം തീവ്രമായ വർഷപാത സംഭവങ്ങൾ സ്വാഭാവികമായും മഹാപ്രളയത്തിലേക്കു നയിക്കുന്നു (ചിത്രം 12.1).

കേന്ദ്ര ജലക്കമ്മീഷൻ (2018) നിരീക്ഷിച്ചിരിക്കുന്നത്: "2018 ജൂൺ 1 മുതൽ 2018 ആഗസ്റ്റ് 19 വരെ അസാധാരണമായ വർഷപാതമാണ് കേരള സംസ്ഥാനം അനുഭവിച്ചത്. ഇതിന്റെ ഫലമായി സംസ്ഥാനത്തെ 14 ജില്ലകളിൽ 13 ലും രൂക്ഷമായ വെള്ളപ്പൊക്കമുണ്ടായി. ഐഎംഡി യുടെ കണക്കുപ്രകാരം, 2018 ജൂൺ 1 മുതൽ 2018 ആഗസ്റ്റ് 19 വരെയുള്ള കാലത്ത് പ്രതീക്ഷിച്ച 1,649.5 മില്ലിമീറ്റർ മഴയ്ക്കു പകരം താരതമ്യം ചെയ്യുമ്പോൾ 2,346.6 മില്ലിമീറ്റർ മഴ ലഭിച്ചു. ഈ വർഷപാതം സാധാരണ മഴയെക്കാളും 42 ശതമാനത്തിലും കൂടുതലാണ്. കേരളം മുഴുവൻ ജൂൺ, ജൂലൈ, ആഗസ്റ്റ് 1 മുതൽ 19 വരെയുള്ള കാലത്ത് യഥാക്രമം 15, 18, 164 ശതമാനം സാധാരണയെക്കാളും കൂടുതലായി വർഷപാതം ലഭിച്ചു. "

ലഭ്യമായ കണക്കുകളുടെ ഒരു സൂക്ഷ്മ പരിശോധന കാണിക്കുന്നത് വെള്ളപ്പൊക്കത്തിലേക്കു നയിക്കുന്ന വർഷപാതത്തിന്റെ കാര്യത്തിൽ 1924 ലെ വെള്ളപ്പൊക്കത്തേക്കാൾ തീവ്രതകുറഞ്ഞതാണ് യഥാർത്ഥത്തിൽ 2018 ലെ വെള്ളപ്പൊക്കമെന്നാണ്.

## മൺസൂൺ വർഷപാതത്തിന്റെ തവണ – വികസിച്ചുവരുന്ന പ്രവണതകൾ

ശാസ്ത്രീയ പഠനങ്ങൾ (ബോക്സ് 12.1 കാണുക) കഴിഞ്ഞ 50 വർഷത്തെ തെക്കു-പടിഞ്ഞാറൻ മൺസൂൺ കാലത്ത് തീവ്രവും വളരെ കനത്തതുമായ വർഷപാതത്തിന്റെ തവണകളിൽ വർധനവുണ്ടാകുന്നതായി വെളിപ്പെടുത്തുന്നുണ്ട്. വാഗ്ഹോലിക്കർ മുതലായവർ (2015) മൺസൂൺ പൂർവ്വ, മൺസൂൺ, മൺസൂണിനു ശേഷ വർഷപാതത്തിന്റെ പ്രവണതകൾ ഇന്ത്യയിലെ വിവിധഭാഗങ്ങളിലെ വിശകലനം ചെയ്യുമ്പോൾ, 1951–2011 കാലത്ത് തെക്കു പടിഞ്ഞാറൻ മൺസൂൺ പൂർവ്വ മഴയിൽ കുറവുണ്ടാകുന്നതായും തെക്കു പടിഞ്ഞാറൻ മൺസൂണിനു ശേഷമുള്ള മഴയിൽ വർധിച്ചു വരുന്ന പ്രവണതകളുമാണെന്ന് കണ്ടെത്തിയിരുന്നു. എന്നാൽ, ഈ പ്രവണത രാജ്യത്തെ വിവിധപ്രദേശങ്ങളിൽ വ്യത്യസ്തമാണ്.

കോതാവലെ, രാജീവൻ എന്നിവരുടെ പഠനം (2017) ഇന്ത്യയിലെ 18 സബ്ഡിവിഷനുകളിലെ 1981–2016 കാലത്തെ സീസണൽ വർഷപാതത്തെ അടിസ്ഥാനമാക്കിയുള്ള ശരാശരി, ഏഴ

**ബോക്സ് 12.1** തെക്കു-പടിഞ്ഞാറൻ മൺസൂണിന്റെ പ്രവണതകൾ – തീവ്ര സംഭവങ്ങൾ

സീസണനുസരിച്ചുള്ള മഴയുടെ ശരാശരി, സെൻട്രൽ ഇന്ത്യയിലെയും പശ്ചിമഘട്ട പ്രദേശങ്ങളിലെയും പരിശോധിച്ചപ്പോൾ, 1951 മുതൽ 2004 വരെയുള്ള കാലയളവിൽ കുറയുന്ന പ്രവണതയാണ് കാണുന്നത്. സീസണനുസരിച്ചുള്ള മഴ ഇക്കാലത്ത് ഒരു ദിവസം ഏകദേശം 1– 1.2 മില്ലിമീറ്റർ കണ്ട് കുറഞ്ഞു. എന്നിരുന്നാലും മൺസൂൺ കാലത്തെ പ്രതിദിന മഴയിലെ വ്യതിയാനം കൂടുന്ന പ്രവണതയാണ്. ഇക്കാലത്ത് രണ്ടു പ്രദേശങ്ങളിലും ദുർബലവും ഇടത്തരവുമായ വർഷപാതം (ഒരു ദിവസം 5 മില്ലിമീറ്റർ മഴയ്ക്കു മുകളിൽ, 100 മില്ലിമീറ്റർ മഴയ്ക്കു താഴെ) കുറയുകയും അതേസമയം ശക്തവും അതിശക്തവുമായ വർഷപാത സംഭവങ്ങൾ (ഒരു ദിവസം 100 മില്ലിമീറ്ററിൽ കൂടുതൽ) വർധിക്കുകയും ചെയ്തു. ദുർബലവും ഇടത്തരവുമായ മഴയുടെ കുറവും ശക്തവും അതിശക്തവുമായ മഴ ഒപ്പമെത്തുന്നതും 1951 – 2004 കാലത്തെ സീസണൽ മഴയുടെ പ്രവണതയിൽ മൊത്തത്തിൽ കുറവുണ്ടാകുന്നതിലേക്കു നയിച്ചു.

അവലംബം: Extreme Events and Trends in the Indian Summer Monsoon, V Krishnamoorthy, Centre for Ocean-Land-Atmosphere (COLA) Studies, Technical Report, available on ftp://cola.gmu.edu/pub/ctr/CTR314_ms.pdf

ഇന്ത്യൻ മെറ്റീയോറോളോജിക്കൽ ഡിപ്പാർട്ട്മെന്റ് ഡയറക്ടർ ജനറൽ ഡോ. കെ. ജെ. രമേശിന്റെ പ്രസ്താവന ഈ പശ്ചാത്തലത്തിൽ ശ്രദ്ധേയമാണ്. "ദിവസേനയുള്ള മഴയുടെ ആവൃത്തി 10–15 സെന്റിമീറ്റർ വരെയുള്ളത് 1947 നുശേഷം ഗണ്യമായി വർധിച്ചു, അതേസമയം 5 സെന്റിമീറ്റർ വരെയുള്ള ചെറിയമഴയുടെ തീവ്രത ഇന്ത്യയിൽ കുറഞ്ഞുവന്നു. ഇത് സംഭവിച്ചത് ആഗോളതാപനം കാരണമാണ്. ഇതേപോലെയുള്ള മാറ്റങ്ങൾ ചുഴലിക്കാറ്റിന്റെ ആവൃത്തിയിലും കൊടുങ്കാറ്റിന്റെ ആവൃത്തിയിലും ലോകമാകെയുണ്ടായത് ശ്രദ്ധയിൽപ്പെടുകയുണ്ടായിട്ടുണ്ട്. ആഗോളതലത്തിൽ, ശരാശരി 10 ചുഴലിക്കാറ്റ് രേഖപ്പെടുത്തുകയുണ്ടായിട്ടുണ്ട്. ഇപ്പോൾ അവയുടെ ശരാശരി ഒരു വർഷത്തിൽ 18 എണ്ണമായി വർധിച്ചു. ഇന്ത്യയിൽ ബംഗാൾ ഉൾക്കടലിൽ നിന്നോ അറബിക്കടലിൽ നിന്നോ ഉള്ള ചുഴലിക്കാറ്റ് വർധിച്ചില്ലെങ്കിലും അവയുടെ തീവ്രത ഉറപ്പായും വർധിച്ചിട്ടുണ്ട്...." (അവലംബം: www.ndtv.com. ഐഎംഡി ഡയറക്ടർ ജനറൽ 2018 നവംബർ 24 ന് എൻഡിടിവി യ്ക്ക് മാത്രമായി അനുവദിച്ച അഭിമുഖത്തിന്റെ പ്രസക്ത ഭാഗങ്ങൾ).

സബ്ഡിവിഷനുകളിലെ 1871–1980 കാലത്തെ സീസണൽ വർഷപാതത്തിന്റെ ശരാശരിയിൽ നിന്നും ഗണ്യമായി കുറഞ്ഞതായി കണ്ടെത്തിയിരുന്നു. കേരളത്തിന്റെ കുറവ് സ്ഥിതിവിവരകണക്കുപ്രകാരം 10 ശതമാനം എന്ന ഗണ്യമായ നിരക്കിലാണ്. ഇന്ത്യയിൽ ആകെ 1871–1980 കാലത്തെയും 1981–2016 കാലത്തെ മൺസൂൺ മഴയുടെ ശരാശരി യഥാക്രമം 854.1 മില്ലിമീറ്ററും 830.1 മില്ലിമീറ്ററും ആയിരുന്നു. സമീപകാലത്തെ സീസണൽ മഴ 24 മില്ലിമീറ്റർ കണ്ട് കുറഞ്ഞെങ്കിലും 1871–1980 കാലത്തെ മഴയെ അടിസ്ഥാനപ്പെടുത്തിയ ശരാശരിയിൽ നിന്നും മഴയുടെ ശരാശരിയിലെ മാറ്റം സ്ഥിതിവിവര കണക്കുപ്രകാരം ഗണ്യമായിട്ടുള്ളതല്ല.

കേരളത്തിൽ 2018 ലുണ്ടായ പേമാരിയുടെ കാരണങ്ങൾ കണ്ടെത്തുന്നതിന് ആഴത്തിലുള്ള ശാസ്ത്രീയ പഠനങ്ങൾ ആവശ്യമാണ്. ആഗോള താപനില 1.5 ഡിഗ്രി സെൽഷ്യസ് കണ്ട് വർധിച്ചാൽ ഉഷ്ണമേഖലയിൽ നിന്നുള്ള ചുഴലിക്കാറ്റ് കൂടി കനത്ത പേമാരി തുടർച്ചയായി ഉണ്ടാവുമെന്ന് ഇന്റർ ഗവൺമെന്റൽ പാനൽ ഓൺ ക്ലൈമാറ്റിക് ചെയ്ഞ്ച് (ഐപിസിസി 2018) പ്രസ്താവിച്ചത് ശ്രദ്ധേയമാണ്. ഇത് കനത്തമഴയുമായും അതിന്റെ അനന്തരഫലങ്ങളുമായും യോജിച്ചുപോവുന്നത് പഠിക്കേണ്ടതിന്റെ പ്രാധാന്യം അടിവരയിടുന്നു.

അതിനാൽ 2018 ലെ പ്രളയത്തിന്റെ അനുയോജ്യമായ കാരണം 2018 ആഗസ്റ്റിലെ, പ്രത്യേകിച്ചും ആഗസ്റ്റ് 15 നും 17 നും ഇടയിലുണ്ടായ, കനത്ത പേമാരിയാണെന്ന് ഇതിനാൽ വ്യക്തമാണ്. കേന്ദ്ര ജലക്കമ്മീഷൻ ഡാമുകൾ തുറന്നതിന് തീരെക്കുറഞ്ഞതോ അല്ലെങ്കിൽ യാതൊരുവിധ സ്വാധീനമോ നീരൊഴുക്കിൽ ഇല്ലെന്ന് ഊന്നിപ്പറഞ്ഞിട്ടുണ്ട്. റിപ്പോർട്ടു പ്രകാരം, മൊത്തം 5.806 ബില്ല്യൺ ക്യൂബിക് മീറ്റർ സംഭരണ ശേഷിയോടെ 57 വലിയ ഡാമുകൾ കേരളത്തിലുണ്ട്. ഈ സംഭരണ ശേഷി കേരളത്തിലെ 44 നദികളുടെ വാർഷിക ശരാശരി നീരൊഴുക്കിന്റെ 7.4 ശതമാനത്തിനു തുല്യമാണ്. റിപ്പോർട്ട് വ്യക്തമാക്കുന്നത് ഏഴു സംഭരണികൾക്കു മാത്രമേ 0.20 ബിസിഎം ൽ കൂടുതൽ സംഭരണ ശേഷിയുള്ളുവെന്നാണ്.

മേൽ സൂചിപ്പിച്ച റിപ്പോർട്ടു പ്രകാരം "പ്രളയം 8,800 ക്യൂബിക് മീറ്റർ പെർ സെക്കന്റ് വരെ നീലേശ്വരം ഗേജിന്റെ ഡിസ്ചാർജ് സൈറ്റിൽ ഉയർന്നതായി രേഖപ്പെടുത്തുന്നു. അതിനർത്ഥം, ഇടുക്കി ജലസംഭരണിയിൽ നിന്നുള്ള 1,500 ക്യൂബിക് മീറ്റർ പെർ സെക്കന്റ് വെള്ളമൊഴുക്കിനുപുറമേ, താഴെയുള്ള ചെറിയ ജലസംഭരണിയിലെ വെള്ളപ്പൊക്കത്തിന്റെ ഉയർച്ച ഏകദേശം 7,300 ക്യൂബിക് മീറ്റർ പെർ സെക്കന്റാണെന്നാണ്. ഇടുക്കി ജലസംഭരണിയിൽനിന്നും വെള്ളം തുറന്നുവിട്ടില്ലെങ്കിലോ (വലിയതോതിലുള്ള വെള്ളപ്പൊക്കത്തിന്റെ പശ്ചാത്തലത്തിൽ ഒരു സാങ്കല്പിക സാഹചര്യം), അല്ലെങ്കിൽ കുറച്ചുമാത്രം തുറന്നുവിട്ടാലോ അപ്പോഴും താഴെയുള്ള പ്രദേശങ്ങളിൽ 7,500 – 8,000 ക്യൂബിക് മീറ്റർ പെർ സെക്കന്റ് വെള്ളംപൊങ്ങുമായിരുന്നു. അതുകൊണ്ട് താഴെപ്രദേശങ്ങളിലെ പ്രളയത്തിൽ ഇടുക്കി ജലസംഭരണിയിൽ നിന്നുള്ള സംഭാവന നിസ്സാരമാണെന്ന് തീർപ്പാക്കാം. യഥാർത്ഥത്തിൽ ജലസംഭരണിയിലേക്കുള്ള നീരൊഴുക്ക് കുട്ടിമുട്ടിയപ്പോൾ 1,030 ക്യൂബിക് മീറ്റർ പെർ സെക്കന്റ് കണ്ട് വെള്ളം പൊങ്ങുന്നതിലേക്ക് അത് നയിച്ചു"[2] (പേജ് 12).

## ദുരന്തത്തോടുള്ള പ്രതികരണം – യോജിച്ച്, വേഗത്തിൽ, ഊർജ്ജിതമായി

സർക്കാരിന്റെ ഭാഗത്തുനിന്നും വളരെ വേഗത്തിലുള്ള പ്രതികരണം a)അഗ്നിശമന, ദുരന്തനിവാരണ സേനയിൽനിന്നും 4,100 സേനാംഗങ്ങളെയും മുഴുവൻ സാമഗ്രികളും b)ദേശീയ ദുരന്തനിവാരണ സേനയിൽ നിന്നും 58 ടീമുകളും 207 ബോട്ടുകളും c) ആർമിയിൽ നിന്നും 23 സൈനികവ്യൂഹവും 104 ബോട്ടുകളും d) 94 ദുരന്തനിവാരണ സംഘങ്ങൾ, ഒരു മെഡിക്കൽ സംഘം, 9 ഹെലികോപ്റ്ററുകൾ, 2 ഫിക്സഡ് വിങ് എയർക്രാഫ്റ്റുകൾ, 94 ബോട്ടുകൾ e) 36 ടീമുകൾ, 49 ബോട്ടുകൾ, 2 ഹെലികോപ്റ്ററുകൾ, 2 ഫിക്സഡ് വിങ്, 27 വാടകയ്ക്കെടുത്ത ബോട്ടുകൾ f) വ്യോമസേനയിൽ നിന്നും 22 ഹെലികോപ്റ്ററുകളും 23 ഫിക്സഡ് വിങ് എയർക്രാഫ്റ്റുകളും g) അതിർത്തി രക്ഷാ സേനയിൽ നിന്നും 2 കമ്പനി സൈനികരും 1 ജലവാഹന ടീമും) സെൻട്രൽ റിസർവ്വ് പോലീസിൽ നിന്നും 10 ടീമുകൾ എന്നിവ സംഘടിപ്പിക്കുക വഴി ഉണ്ടായി.

കേരള സംസ്ഥാനം – സർക്കാരും ജനങ്ങളും – പ്രതിസന്ധി സമയത്ത് അടിയന്തിര ദുരന്തനിവാരണ, ദുരിതാശ്വാസ പ്രവർത്തനങ്ങൾ ഏറ്റെടുക്കുന്നതിൽ അനിതരസാധാരണമായ കഴിവ് പ്രകടിപ്പിച്ചു. കേരളം ഒരിക്കൽക്കൂടി സർക്കാരിന്റെയും പൗരന്മാരുടെയും വ്യാപകവും നിസ്വാർത്ഥവുമായ പൊതുഇടപെടലിന് മാതൃകയായി. വേഗത്തിൽ, അതീവസൂക്ഷമതയോടെ, ജനകേന്ദ്രിതമായി പ്രതിസന്ധിയെ കൈകാര്യംചെയ്ത സർക്കാർ, സംസ്ഥാനത്തിന്റെ എല്ലാഭാഗത്തുനിന്നും, ഇന്ത്യയിലെ മറ്റുഭാഗങ്ങളിൽ നിന്നും ലോകത്തിന്റെ വിവിധഭാഗങ്ങളിൽ നിന്നും പ്രശംസ നേടി.

മത്സ്യത്തൊഴിലാളികളുടെ പങ്കിനെക്കുറിച്ച് പ്രത്യേകം പരാമർശിക്കേണ്ടതുണ്ട്. വലിയതോതിലുള്ള വ്യക്തിപരമായ ബുദ്ധിമുട്ടുകളെ നേരിട്ടുകൊണ്ടാണ് അവർ രക്ഷാപ്രവർത്തനങ്ങളിൽ ഏർപ്പെട്ടത്. 4537 മത്സ്യത്തൊഴിലാളികൾ 669 ബോട്ടുകളിലായി ഏകദേശം 65,000 പേരുടെ ജീവൻ രക്ഷിച്ചു. സർക്കാർ പ്രളയത്തിൽ സർട്ടിഫിക്കേറ്റുകളും രേഖകളും നഷ്ടപ്പെട്ടവരുടെ ആവശ്യങ്ങൾ പരിഹരിക്കുന്നതിന് പ്രത്യേക നടപടികൾ സ്വീകരിച്ചു.

[2] The peak inflow into the Idukki dam was 2,532 cumec at 22:00 hours on August 15, 2018. The corresponding release from the dam was 1,614 cumec (1,500 cumec spill + 114 cumec power house release). According to the CWC report, the peak was attenuated from 2,532 cumec to 1,500 cumec, an attenuation of 1,030 cumec. (CWC 2018, p.11).

**ബോക്സ് 12.2** അണക്കെട്ടുകളും വെള്ളപ്പൊക്കവും – ഗവേഷകരുടെ കണ്ടെത്തലുകൾ

കേരളത്തിൽ ആഗസ്റ്റിലുണ്ടായ പ്രളയം കൊണ്ടുണ്ടായ വലിയ നാശനഷ്ടങ്ങൾ അണക്കെട്ടുകളിൽ നിന്നും വെള്ളംതുറന്നുവിട്ടതുകൊണ്ടുണ്ടായതാണെന്ന് ആരോപിക്കാനാവില്ല, ഒരു സംഘം ഗവേഷകർ കമ്പ്യൂട്ടർ സിമുലേഷൻ ഉപയോഗിച്ച് വെള്ളപ്പൊക്ക സംഭരണവും ഒഴുക്കിന്റെ ഘടനയും പരിശോധിച്ച് പറഞ്ഞതാണ്. മദ്രാസ് ഐഐടിയിലെയും അമേരിക്കയിലെ പർഡ്യൂ സർവ്വകലാശാലയിലെ ശാസ്ത്രജ്ഞരും പറയുന്നത്, പ്രളയത്തിന്റെ അത്തരം സാധ്യകൾ 0.06 ശതമാനമാണെന്നും ഒരു ജലസംഭരണി മാനേജ്മെന്റും അത്തരം സംഭവങ്ങൾ പരിഗണിക്കാനാവില്ലെന്നുമാണ്. പഠനകർത്താക്കളുടെ അഭിപ്രായത്തിൽ കേരളത്തിലെ പ്രളയത്തെ സംബന്ധിച്ച മുൻവിലയിരുത്തലുകൾ വെള്ളമൊഴുക്കിന്റെ സിമുലേഷൻ ഉൾപ്പെടുത്തിയിട്ടില്ല, അണക്കെട്ടിലെ ജലനിരപ്പിന്റെ അളവിനെമാത്രം ആശ്രയിച്ചാണ്. കേരളത്തിൽ 39 പ്രധാനപ്പെട്ട അണക്കെട്ടുകളാണുള്ളത്. അവ പരിപാലിക്കുന്നത് സംസ്ഥാന വൈദ്യുതി ബോർഡും ജലവിഭവ വകുപ്പുമാണ്.

സംസ്ഥാനത്തെ 39 അണക്കെട്ടുകളും ജൂലായ് അവസാനത്തോടെ അവയുടെ ജലസംഭരണി നിറയുകയും ആഗസ്റ്റിലെ കനത്ത നീരൊഴുക്ക് താങ്ങാൻ ശേഷിയില്ലാതെ, അണക്കെട്ട് പരിപാലിക്കുന്നവർക്ക് വെള്ളമൊഴുക്കിക്കളയുകയല്ലാതെ മറ്റൊരുവഴിയുമില്ലായിരുന്നു. വ്യത്യസ്ത കാലഘട്ടങ്ങളിലെ (ജൂൺ അവസാനത്തോടെയും ജൂലൈ അവസാനത്തോടെയും) ജലസംഭരണികളിലെ ജലത്തിന്റെ അളവ് (85 ശതമാനം, 75 ശതമാനം മുതലായവ) നദീ പ്രവാഹങ്ങൾ വഹിക്കുന്ന വ്യത്യസ്ത മണ്ണിലെ ഈർപ്പാവസ്ഥ എന്നിവയുടെ കൂടിച്ചേരലുകൾ അടിസ്ഥാനമാക്കി വിവിധ സാഹചര്യങ്ങളെ ശാസ്ത്രജ്ഞർ വിശകലനം ചെയ്തിട്ടുണ്ട്.

സാങ്കല്പിക സാഹചര്യത്തിൽ പമ്പ നദീതടത്തിൽ ഒരു അണക്കെട്ടുകളുമില്ലെന്ന് – അവിടെ 17 അണക്കെട്ടുകളും മണൽത്തിട്ടകളും ഉണ്ട്–പഠനം കണ്ടെത്തൽ നടത്തിയാൽ ഇടുക്കി ജലസംഭരണിക്കു താഴെയുള്ള സ്ഥലങ്ങളിലേക്കുള്ള "ശക്തമായ വെള്ളമൊഴുക്ക്" 31 ശതമാനം വരെ കുറയ്ക്കാൻ കഴിയും. ഗവേഷകരുടെ അഭിപ്രായത്തിൽ ഇത് പക്ഷേ, പ്രളയത്തെ തടയാൻ മതിയായതല്ല.

“മൊത്തം വെള്ളപ്പൊക്ക ഒഴുക്കിന്റെ വിഹിതം പെരിഞ്ഞാൻകുറ്റിയിലേത് (3,500 ക്യൂബിക് മീറ്റർ പെർ സെക്കന്റ്), അത് ഒരു അടുത്ത നിയന്ത്രണമില്ലാത്ത പോഷകനദിയാണ്, അതേസമയം ഇടുക്കിയിൽ നിന്നും നിയന്ത്രിച്ച വെള്ളമൊഴുക്കിയ 14 തവണകളിൽ സംഭാവന ചെയ്തത് 1, 860 $m^3/s$ മാത്രമാണ്. പമ്പാ നദീതടത്തിലെ പ്രധാന ജലസംഭരണികളിൽ നിന്നുള്ള വെള്ളമൊഴുക്കിന്റെ പങ്ക് വെള്ളപ്പൊക്ക നാശത്തിന് കുറച്ചേ കാരണമായിട്ടുള്ളു എന്നാണ് ഫലങ്ങൾ സൂചിപ്പിക്കുന്നത്.” പഠനം അടുത്തുലക്കം കറന്റ് സയൻസിൽ പ്രസിദ്ധീകരിക്കുമെന്ന് പഠനകർത്താക്കൾ പറയുന്നു.

അവലംബം: ദി ഹിന്ദു, നവംബർ 22, 2018.

സമൂഹം ഐക്യവും കരുത്തും പ്രകടിപ്പിക്കപ്പെടുകയും യുവാക്കളും വിദ്യാർത്ഥികളും ദുരന്തനിവാരണ, ദുരിതാശ്വാസ പ്രവർത്തനങ്ങളുടെ നേതൃത്വം ഏറ്റെടുക്കുകയും ചെയ്തു. ധനപരവും ശാരീരികവുമായ സഹായങ്ങളും (പ്രളയബാധിത കെട്ടിടങ്ങളും വീട്ടുകളും വൃത്തിയാക്കൽ) സമൂഹത്തിലെ എല്ലാ വിഭാഗം ജനങ്ങളും നൽകി. നമ്മുടെ സമൂഹത്തിന്റെ നിശ്ചയദാർഢ്യവും മനഃധൈര്യവും രാജ്യാന്തര പ്രശംസയ്ക്ക് പാത്രീഭവിച്ചു.

മുഖ്യമന്ത്രിയുടെ ദുരിതാശ്വാസ നിധിയിൽ 2018 നവംബർ അവസാനമായപ്പോഴേക്കും 2,987.48 കോടി രൂപ സംഭാവന ലഭിച്ചു. കേരളത്തിലെ 2,27,338 സർക്കാർ ജീവനക്കാർ, (57.33 ശതമാനം) സാലറി ചലഞ്ചിൽ പങ്കെടുത്തു. അതിൽ സമാഹരിച്ച തുക 488 കോടി രൂപയാണ് (നിയമസഭ നടപടികളിൽ നിന്നുള്ള വിവരം).

സർക്കാർ 12,253 ദുരിതാശ്വാസ ക്യാമ്പുകൾ സംഘടിപ്പിച്ചു, അത് 34,15,937 പ്രളയബാധിതർക്ക് താമസസൌകര്യം നൽകി. അതിനുപുറമേ, പത്തുലക്ഷത്തിലധികം ആൾക്കാരെ ഒഴിപ്പിക്കുകയും 33,000 പേരെ രക്ഷപ്പെടുത്തുകയും ചെയ്തു. സർക്കാർ പ്രളയബാധിതമായ 6.87 ലക്ഷം കുടുംബങ്ങൾക്ക് ഓരോന്നിനും അടിയന്തിര ആശ്വാസമായി 10,000 രൂപാ വീതം നൽകുകയും 40,000 പ്രളയബാധിതർക്ക് മനഃശാസ്ത്രപരമായ സഹായം നൽകുകയും ചെയ്തു. വിള നഷ്ടത്താൽ ദുരന്തമുണ്ടായവർക്ക് ധനസഹായവും പ്രഖ്യാപിച്ചു.

2018 ലെ പ്രളയത്തിൽ ഭാഗികമായി തകർന്ന 2,43,690 വീട്ടുകളിൽ നിന്നും ഏകദേശം 15 ശതമാനം തകർന്ന 48,381 വീട്ടുകളുടെ ഉടമസ്ഥർക്ക് 10,000 രൂപയും 16 മുതൽ 29 ശതമാനംവരെ തകർന്ന 8,469 വീട്ടുകളുടെ ഉടമസ്ഥർക്ക് 60,000 രൂപയും നല്കി. 30 മുതൽ 59 ശതമാനം വരെ തകർന്ന 155 വീട്ടുകളുടെ ഉടമകൾക്ക് ആദ്യ ഗഡുവായി 1,25,000 രൂപ നൽകി. 60 മുതൽ 74 ശതമാനം വരെ തകർന്ന വീട്ടുമകൾക്ക് ആദ്യ ഗഡുവായ 2,50,000 രൂപ നൽകി. പ്രളയത്തിൽ

**ബോക്സ് 12.3** പ്രളയകാലത്തെ കുടുംബശ്രീയുടെ പങ്ക്

2018 ജൂലൈ–ആഗസ്റ്റ് മാസക്കാലങ്ങളിലെ വെള്ളപ്പൊക്കക്കാലത്ത്, കുടുംബശ്രീ ദുരിതാശ്വാസ, പുനരധിവാസ പ്രവർത്തനങ്ങൾക്കായി സ്ത്രീകളെ സംഘടിപ്പിക്കുന്നതിനുവേണ്ട നേതൃത്വം നൽകി. ദുരന്തബാധിതർക്ക് താൽക്കാലിക താമസസ്ഥലം ഒരുക്കൽ, ദുരിതാശ്വാസ ക്യാമ്പുകളിലേക്കുവേണ്ട ഭക്ഷണവും മറ്റ് വസ്തുക്കളും ശേഖരിക്കൽ, മാനസിക സമ്മർദ്ദങ്ങൾ ലഘൂകരിക്കുന്നതിനുള്ള കൌൺസിലിംഗ് പ്രത്യേകിച്ചും കുട്ടികൾക്കും സ്ത്രീകൾക്കും, ദുരന്തബാധിത ജില്ലകളിൽ വീടുകളിലേക്കു മടങ്ങുമ്പോൾ വേണ്ട കിറ്റുകൾ പാക്കുചെയ്യുക എന്നീ പ്രവർത്തനങ്ങൾ കുടുംബശ്രീ ഏറ്റെടുത്തു നടത്തി. കുടുംബശ്രീ അംഗങ്ങൾ വീടുകളും പൊതുസ്ഥാപനങ്ങളും വൃത്തിയാക്കുന്നതിലും പങ്കാളികളായി. നാലുലക്ഷത്തിലധികം വോളണ്ടിയറന്മാർ വൃത്തിയാക്കൽ ക്യാംപയിനിൽ പങ്കെടുത്തു. വെള്ളപ്പൊക്ക ബാധിത മേഖലയിൽ ദുരിതാശ്വാസ ക്യാമ്പുകളിൽ നിന്നും മടങ്ങിവന്നവർക്കുവേണ്ടി കമ്യൂണിറ്റി അടുക്കളകൾ ആരംഭിച്ചു. സംസ്ഥാന പ്രോഗ്രാം മാനേജറന്മാരും അസിസ്റ്റന്റ് പ്രോഗ്രാം മാനേജറന്മാരും അടങ്ങുന്ന കുടുംബശ്രീ സംസ്ഥാന മിഷന്റെ സംഘം സംസ്ഥാനത്തെ ഒട്ടമിക്ക പ്രളയ, മണ്ണിടിച്ചിൽ ബാധിത മേഖലകൾ സന്ദർശിച്ചു. 2018 ആഗസ്റ്റ് 29 ന് മുഖ്യമന്ത്രിയുടെ ദുരിതാശ്വാസ നിധിയിലേക്ക് 7 കോടി രൂപ കൈമാറി. ഈ തുക കുടുംബശ്രീ അംഗങ്ങളിൽ നിന്നും അയൽക്കൂട്ട ആഴ്ചപ്പിരിവിൽ നിന്നും ശേഖരിച്ചതാണ്. സംസ്ഥാന സർക്കാർ ആവിഷ്കരിച്ച കേരള പുനരുത്ഥാന വായ്പാ സ്കീം നടത്തിപ്പിന്റെ നോഡൽ ഏജൻസി കുടുംബശ്രീയാണ്. ഈ സ്കീമിനു കീഴിൽ ദുരന്തബാധിതർക്ക് വീടിന്റെ അറ്റകുറ്റപ്പണികൾ, വീട്ടുപകരണങ്ങൾ വാങ്ങൽ, ജീവനോപാധി പ്രവർത്തനങ്ങൾ എന്നിവയ്ക്കായി 1 ലക്ഷം രൂപവരെ വായ്പ എടുക്കാം. കുടുംബശ്രീ 2018–19 ലെ വാർഷിക പദ്ധതി മൃഗസംരക്ഷണവും കൃഷിയുമായി ബന്ധപ്പെട്ട ജീവനോപാധി പരിപാടികൾ മെച്ചപ്പെടുത്തുന്നതിനായി പുനഃക്രമീകരിച്ചു.

അവലംബം: കുടുംബശ്രീ ദുരിതാശ്വാസ, പുനരധിവാസ പ്രവർത്തനങ്ങൾ

വീടുകൾക്ക് കേടുപാടുകൾ പറ്റിയ എല്ലാവർക്കും ചുരുങ്ങിയ സമയത്തിനുള്ളിൽതന്നെ ധനസഹായം കൊടുത്തുതീർക്കാൻ സർക്കാർ പ്രയത്നിച്ചു കൊണ്ടിരിക്കുകയാണ്.

## പ്രളയത്താലുള്ള നാശനഷ്ടങ്ങൾ – ഒരു അവലോകനം

കേരളത്തിന്റെ സമ്പദ്ഘടനയിലെ വിവിധ രംഗങ്ങൾക്കുണ്ടായ നാശനഷ്ടങ്ങൾ വളരെ വലുതും അത് യുഎൻഡിപി യുടെ പ്രളയാനന്തര ആവശ്യകതകളുടെ വിലയിരുത്തലിൽ (പിഡിഎൻഎ) 31,000 കോടി രൂപയാണെന്നും കണക്കാക്കുന്നു.വൈദ്യുതിയും ഗതാഗതവും പോലുള്ള പശ്ചാത്തലസൌകര്യ മേഖലകൾക്കും മറ്റ് സാമ്പത്തിക മേഖലകൾക്കും സാമൂഹിക മേഖലകൾക്കും ഉണ്ടാക്കിയ നഷ്ടങ്ങൾ പ്രത്യേകമായി പിഡിഎൻഎ വിലയിരുത്തിയിട്ടുണ്ട്. കണക്കാക്കലുകൾ പട്ടിക 12.1 ൽ ചേർത്തിരിക്കുന്നു.

കുട്ടനാട്ടിലെ താഴ്ന്നപ്രദേശങ്ങളെയും ഇടുക്കിയിലെയും വയനാട്ടിലെയും ഉയർന്ന പ്രദേശങ്ങളെയുമാണ് വെള്ളപ്പൊക്കവും മണ്ണിടിച്ചിലും ഗുരുതരമായി ബാധിച്ചത്. ഈ സ്ഥലങ്ങളിലെ പ്രളയാനന്തര പുനരധിവാസത്തിൽ സമൂഹത്തിലെ പാർശ്വവൽക്കരിക്കപ്പെട്ട വിഭാഗങ്ങളെ പുനരധിവാസിപ്പിക്കുന്നതിൽ ഒരു പ്രത്യേക സ്ഥാനമുണ്ടാകും.

ഈ നഷ്ടങ്ങൾ പ്രതിജ്ഞാബദ്ധമായ ചെലവുകളുടെ ഭാരത്താലും റവന്യൂ വരുമാനങ്ങളുടെ പ്രതീക്ഷിച്ചതിനെക്കാളും കുറഞ്ഞ വളർച്ചാനിരക്കിനാലും ഇതിനോടകം സമ്മർദ്ദങ്ങളെ നേരിടുന്ന സംസ്ഥാന ധനകാര്യത്തിനുമേൽ അധിക സമ്മർദ്ദമേല്പിക്കുന്നു. ഇത് പ്രളയത്തിന്റെ ഫലമായുള്ള നഷ്ടത്തിൽ നിന്നും മോചിപ്പിക്കാനുള്ള ചെലവുകളെ കൂടുതൽ ഉഗ്രമാക്കുന്നു. ഇതിനെ മറികടക്കുന്നതിന്, സംസ്ഥാനം കേന്ദ്രത്തോട് ജിഎസ്ഡിപിയുടെ 3 ശതമാനം മാത്രമേ കടംവാങ്ങാവൂ എന്ന ഇപ്പോഴത്തെ പരിധി 4.5 ശതമാനമെന്നതിലേക്ക് താല്കാലികമായി ഇളവുചെയ്തു തരണമെന്ന് അഭ്യർത്ഥിച്ചിട്ടുണ്ട്. സംസ്ഥാനം അധിക വിഭവസമാഹരണത്തിനായി ഒരു പ്രത്യേക കാലത്തേക്ക് ജി എസ് ടി ക്കുമേൽ സെസ് ഏർപ്പെടുത്താനും കേന്ദ്രത്തോട് അഭ്യർത്ഥിച്ചിട്ടുണ്ട് (അത്

**പട്ടിക 12.1** 2018 ലെ പ്രളയത്താലുള്ള നാശനഷ്ടങ്ങളുടെ കണക്കാക്കൽ

| മേഖല | കേടുപാടുകൾ | നഷ്ടങ്ങൾ | കേടുപാടുകൾ + നഷ്ടങ്ങൾ | മൊത്തം വീണ്ടെടുപ്പ് ആവശ്യങ്ങൾ |
|---|---|---|---|---|
| സാമൂഹികം | 5,743 | 1,448 | 7,191 | 6,337 |
| ഉല്പാദനം | 2,975 | 4,180 | 7,154 | 4,498 |
| ക്രോസ് കട്ടിംഗ് | 10,561 | 16,159 | 26,718 | 30,715 |

അവലംബം: പി ഡി എൻ എ റിപ്പോർട്ട്, യു എൻ ഡി പി.

**ബോക്സ് 12.4** പ്രളയാനന്തര സാഹചര്യം – സര്വ്വകലാശാലാ വിദ്യാർത്ഥികളുടെയും അധ്യാപകരുടെയും ഉദ്യമങ്ങൾ

വിദ്യാഭ്യാസ സ്ഥാപനങ്ങളിലെ വിദ്യാർത്ഥികളും അധ്യാപകരും ദുരിതാശ്വാസ, പുനരധിവാസ പ്രവർത്തനങ്ങളിൽ പ്രശംസാർഹമായ പങ്കാണ് വഹിച്ചത്. തൃശ്ശൂർ ജില്ലയിലെ അർണാട്ടുകര പള്ളിക്കു സമീപമുള്ള കടവരം പുറംപോക്ക് അധിവാസകേന്ദ്രത്തിലെ സംബന്ധിച്ച പഠനം നടത്തിയത് ജോൺ മത്തായി സെന്ററിലെ (സാമ്പത്തികശാസ്ത്ര വകുപ്പ്, കാലിക്കറ്റ് സർവ്വകലാശാല) കുട്ടികളാണ്. ഈ അധിവാസകേന്ദ്രത്തിലെ ജനങ്ങൾ നേരിടുന്ന സമാനതകളില്ലാത്ത പ്രശ്നങ്ങളെ – അവർ താമസിക്കുന്ന ഭൂമിയിൽ അവർക്ക് യാതൊരുവിധ അവകാശവുമില്ല – ഉയർത്തിക്കാട്ടുകയും ചെയ്യുന്നു.

കാലടിയിലെ ശ്രീശങ്കര സംസ്കൃത സര്വ്വകലാശാലയിലെ അധ്യാപകരും വിദ്യാർത്ഥികളും കോട്ടയ്ക്കൽ ആര്യവൈദ്യശാലയുമായി സഹകരിച്ച് പ്രളയബാധിതർക്കായി സ്വാന്തനസ്പർശം എന്നൊരു മെഡിക്കൽ ക്യാമ്പ് സംഘടിപ്പിച്ചു. അതിനു പുറമെ, സ്കൂളുകൾ, സർക്കാർ, എയ്ഡഡ്, ഓട്ടോണമസ് ഉന്നതവിദ്യാഭ്യാസ സ്ഥാപനങ്ങൾ (സെന്റ് തേരേസാസ് കോളേജ്, എറാണാകുളം പോലെ) പ്രളയബാധിതർക്കായി ഏറെ നാളുകൾ ക്യാമ്പുകൾ സംഘടിപ്പിച്ചു. ഇത്തരത്തിലുള്ള അനേകം ഉദ്യമങ്ങൾ പൌരസമൂഹ സംഘങ്ങൾ ഏറ്റെടുത്തിട്ടുണ്ട്.

അവലംബം: ജില്ലാ ലൈവ്ലിഹുഡ് റീഹാബിലിറ്റേഷൻ ക്രെഡിറ്റ് പ്ലാൻ, തൃശ്ശൂർ, 2018; ഡെക്കാൺ ക്രോണിക്കിൾ, സെപ്റ്റംബർ 15, 2018.

ഭരണഘടനയുടെ അനുച്ഛേദം 279 A (4)(f)പ്രകാരം അനുവദനീയമാണ്). ഈ നിർദേശം 2017 ജനുവരിയിൽ ജി.എസ്.ടി കൗൺസിൽ അംഗീകരിച്ചിട്ടുണ്ട്. സംസ്ഥാനം എസ് ഡി ആർ എഫ് ചട്ടങ്ങളനുസരിച്ച് 4,796.35 കോടി രൂപയുടെ ഗ്രാന്റിനും കേന്ദ്രത്തിന് മെമ്മോറാണ്ടം സമർപ്പിച്ചിട്ടുണ്ട്. യുഎൻഡിപി നടത്തിയ പിഡിഎൻഎ കണക്കുകൾ പ്രകാരം സംസ്ഥാനത്തിനുണ്ടായ നഷ്ടം 31,000 കോടി രൂപയ്ക്കും മുകളിലാണ് എന്ന് നേരത്തെ പറഞ്ഞിട്ടുള്ളതാണ്. ഇത് ഇപ്പോഴത്തെ വിലയനുസരിച്ച് 2016–17 ലെ ജി എസ് ഡി പി യുടെ (6,17,035 കോടി രൂപ) ഏകദേശം 5.02 ശതമാനം വരുന്നു. സംസ്ഥാനം പ്രളയാനന്തര പുനർനിർമ്മാണത്തിനായി ഗണ്യമായ അധികച്ചെലവ് ഭാരം നേരിടേണ്ടി വരുമ്പോൾ സംസ്ഥാന സമ്പദ്ഘടനയുടെ ഈ നഷ്ടങ്ങൾ റവന്യൂവിനെ പ്രതികൂലമായി ബാധിക്കും. ഈ സാഹചര്യം അടിയന്തിരവും ഉദാരവുമായ സഹായം കേന്ദ്രത്തിൽനിന്നും സമൂഹത്തിലെ എല്ലാ വിഭാഗങ്ങളിൽ നിന്നും ആവശ്യപ്പെടുന്നു.

## പൂർവ്വസ്ഥിതിപ്രാപിക്കാൻ കഴിയുന്ന ഒരു കേരളം യാഥാർത്ഥ്യമാക്കൽ

പൂർവ്വസ്ഥിതി പ്രാപിക്കാൻ കഴിയുന്ന ഒരു കേരളം കെട്ടിപ്പെടുക്കുന്നത് ശാസ്ത്രത്തിന്റെയും ജനകീയ പങ്കാളിത്തത്തിന്റെയും അടിസ്ഥാനത്തിലാവണം. ആധുനിക ശാസ്ത്ര, സാങ്കേതിക വിദ്യകൾ പ്രകൃതി ദുരന്തങ്ങളുമായി ബന്ധപ്പെട്ട എല്ലാ ഘട്ടങ്ങളെക്കുറിച്ചും വിവരങ്ങൾ നൽകണം. അതായത് മുൻകൂട്ടി മുന്നറിയിപ്പ് നല്കുന്ന സമ്പ്രദായം, ദുരിതാശ്വാസ പ്രവർത്തനങ്ങൾ, കെട്ടിടങ്ങളുടെ രൂപകല്പനയും നിർമ്മാണവും, സാമൂഹിക പശ്ചാത്തല സൗകര്യങ്ങൾ, വ്യക്തിഗത പരിചരണം, ജീവനോപാധി മെച്ചപ്പെടുത്തൽ നടപടികൾ എന്നിവയെ സംബന്ധിച്ചാണ് വിവരങ്ങൾ നൽകേണ്ടത്. വയോജനങ്ങളുടെ ആവശ്യങ്ങൾ, ഭിന്നശേഷിക്കാർ എന്നിവർക്ക് ദുരന്തനിവാരണ പ്രവർത്തനങ്ങളിലും ജീവനോപാധി അവസരങ്ങളിൽ സ്ത്രീകളുടെ (അവർ ദുരന്തത്തിനു മുമ്പും പിമ്പും പ്രധാന പങ്കുവഹിക്കുന്നവരാണ്) കാര്യവും അഭിസംബോധന ചെയ്യേണ്ടതുണ്ട്. കുടിയേറ്റ തൊഴിലാളികളുടെ സ്ഥിതികളിലും സവിശേഷ ശ്രദ്ധ ആവശ്യമാണ്.

പുതിയതും ദുരന്തത്തിൽനിന്നും പൂർവ്വസ്ഥിതി പ്രാപിക്കാൻ കഴിയുന്നതുമായ കേരളത്തിനുവേണ്ട ശ്രമങ്ങളിൽ പതിമൂന്നാം പദ്ധതി ലക്ഷ്യംവയ്ക്കുന്ന ഒരു പുതിയ ജീവനോപാധി പാക്കേജും പഴയതിനെക്കാളും മികച്ചരീതിയിൽ തിരികെ നിർമ്മിക്കുക എന്നിവയോടുകൂടിയ ആസൂത്രിത സാമ്പത്തിക വികസനവും ഉൾപ്പെടുന്നു. 2018–19 വാർഷിക പദ്ധതിക്കു കീഴിലുള്ള നിലവിലുള്ള സ്കീമുകൾ വെള്ളപ്പൊക്കത്തെ തുടർന്നുള്ള അടിയന്തിരകാര്യങ്ങൾക്കായി പുനഃക്രമീകരിച്ചിട്ടുണ്ട്. 2019–20 വാർഷിക പദ്ധതി പുനരധിവാസം, പുനഃസ്ഥാപനം, സംസ്ഥാനത്തെ ജനങ്ങളുടെ ജീവനോപാധി എന്നിവയെ പിന്തുണയ്ക്കാൻ ലക്ഷ്യമിടുന്നു.

ദുരന്താനന്തര ജീവനോപാധി പുനരുജ്ജീവന സാധ്യതകളെപ്പറ്റി ചർച്ചചെയ്യുന്നതിനായി സംസ്ഥാന ആസൂത്രണ ബോർഡ് 2018 നവംബർ 1–2 തീയതികളിൽ തിരുവനന്തപുരത്തുവച്ച് ദ്വിദിന സെമിനാർ സംഘടിപ്പിച്ചിരുന്നു. ഇതിൽ കൂലിത്തൊഴിൽ, സ്വയം തൊഴിൽ, നൈപുണ്യ വികസനം എന്നിവയുമായി ബന്ധപ്പെട്ട സാധ്യതകൾ ആരായുന്നത് ഉൾപ്പെടുന്നു. ജീവനോപാധി വികസന പാക്കേജിൽ വാർഷിക പദ്ധതിയിലെ ജീവനോപാധി സ്കീമുകൾ, ജീവനോപാധി പുനരധിവാസ വായ്പാ പാക്കേജ്, ദേശീയതൊഴിലുറപ്പ് പദ്ധതി, കുടുംബശ്രീ, പ്രാദേശിക സർക്കാരുകൾ എന്നിവയുടെ കീഴിലുവരുന്ന പ്രൊജക്ടുകൾ, മറ്റ് കേന്ദ്രവിഷ്കൃത സ്കീമുകൾ എന്നിവ ഉൾപ്പെടുന്നു.

**ബോക്സ് 12.5** നവകേരള നിർമ്മാണത്തിന് സഹകരണ സഖ്യം – CAReKerala

സഹകരണ വകുപ്പാണ് ഈ പ്രൊജക്ട് നടപ്പിലാക്കുന്നത്. 2018 ലെ പ്രളയത്തിൽ പൂർണമായും നശിച്ചുപോയ കുടുംബങ്ങൾക്ക് 1,500 വീടുകൾ നിർമ്മിക്കാനാണ് പ്രൊജക്ട് ആലോചിക്കുന്നത്. ഒരു വീടിന് 5 ലക്ഷം വീതം ധനസഹായം നൽകുന്ന പദ്ധതിയുടെ ചെലവ് 75 കോടി രൂപയാണ്. ഒരു പ്രദേശത്തെ ശക്തമായ സാന്നിദ്ധ്യം ഉള്ള പ്രാഥമിക സഹകരണ സംഘങ്ങൾ അല്ലെങ്കിൽ മറ്റ് സഹകരണ സംഘങ്ങൾ വീട്ടുകൾ നിർമ്മിക്കുന്നതിനുള്ള ചുമതല ഏറ്റെടുക്കും. പ്രാദേശിക സാഹചര്യം, ഭൂപ്രദേശവും ലഭ്യതയും, ഗുണഭോക്താക്കളുടെ ആവശ്യകതയും അവരുടെ സാമ്പത്തിക ശേഷിയും വീട്ടുകളുടെ പ്ലാൻ തയ്യാറാക്കുന്നതിലും ചെലവ് കണക്കാക്കുന്നതിലും ഘടകങ്ങളായിരിക്കും. ഇതിനായി എൻജിനീയറിങ് രംഗത്തെ വിദഗ്ധരുടെയും എഞ്ചിനീയറിംഗ് വിദ്യാർത്ഥികളുടെയും സേവനം ഉപയോഗപ്പെടുത്തും. പണി തുടങ്ങി മൂന്നുമാസത്തിനുള്ളിൽ വീട്ടുകളുടെ നിർമ്മാണം പൂർത്തിയാക്കും. വീടിന്റെ ഏറ്റവും കുറഞ്ഞ വിസ്തീർണ്ണം 600 ചതുരശ്ര അടി ആയിരിക്കും. നിർമ്മിക്കുന്ന വീട്ടുകൾക്ക് സുസ്ഥിരത, പാരിസ്ഥിതിക വെല്ലുവിളികൾ നേരിടുന്നതിനുള്ള കഴിവ്, അടിസ്ഥാന സൌകര്യങ്ങളുള്ള കിണർ, കുടിവെള്ളം, വൈദ്യുതി, മാലിന്യ നിർമ്മാർജ്ജന സംവിധാനം, ശുദ്ധമായ ചുറ്റുപാടുകളും ചെറിയൊരു ഉദ്യാനവും ഉറപ്പുവരുത്തും. ഗുണഭോക്താക്കൾ ജില്ലാ ഭരണകൂടം നൽകുന്ന ലിസ്റ്റിൽ നിന്നായിരിക്കും. വീടിന്റെ നിർമാണം മാത്രമല്ല, പ്രകൃതി ദുരന്തബാധിതമായ കുടുംബങ്ങളുടെ സാമൂഹിക പുനരധിവാസവും ഈ പ്രൊജക്ട് ലക്ഷ്യമിടുന്നു. ഇതിനായി സാമൂഹ്യ പ്രവർത്തകർ, വില്പനയിലെ വിദഗ്ധർ, അധ്യാപകർ, ഡോക്ടർമാർ എന്നിവരുടെ സേവനങ്ങൾ സഹകരണ സ്ഥാപനങ്ങളിലൂടെ ലഭ്യമാക്കും.

പഴയതിനെക്കാളും മികച്ചരീതിയിൽ തിരികെ നിർമ്മിക്കുക എന്ന അടുത്ത ചുമതല യാഥാർത്ഥ്യമാക്കുന്നത് കേരള പുനർനിർമ്മാണ ഉദ്യമ (ആർകെഐ)ത്തിലൂടെയാണ്. ഇതൊരു പല സർക്കാർ വകുപ്പുകളും ഏജൻസികളും ചേർന്ന് 2 മുതൽ 3 വരെയുള്ള വർഷം നീണ്ടുനിൽക്കുന്ന പല മേഖലകൾ ചേർന്നുള്ള പരിപാടിയാണ്. ആർകെഐ യ്ക്കുവേണ്ടി നിർദ്ദേശിക്കപ്പെട്ട സ്ഥാപനപരമായ സംവിധാനത്തിൽ മന്ത്രിമാർ, ഉപദേശകസമിതി, ഉന്നതതല കമ്മിറ്റി, ആർകെഐ നിർവ്വഹണ കമ്മിറ്റി, ആർകെഐ സെക്രട്ടേറിയറ്റ്, ഔദ്യോഗിക സഹായം എന്നിവ ചേരുന്നതാണ്.

## കേരള പുനർനിർമ്മാണത്തിന്റെ ധനകാര്യം

തനത് നികുതി വരുമാന വളർച്ചാ നിരക്ക് 10 ശതമാനത്തിനടുത്തേക്ക് താഴ്ന്നതും റവന്യൂച്ചെലവിന്റെ വളർച്ചാ നിരക്ക് 15–18 ശതമാനവുമായ 2013–14 നുശേഷം കേരളം ധനപരമായ പ്രതിസന്ധി നേരിടുകയാണ്. 2016–17 മുതൽ സംസ്ഥാനം പുതിയ ധന ചുരുക്കൽ മാർഗ്ഗം (2011–12 നു ശേഷം ഗണ്യമായ വ്യതിയാനങ്ങൾ ഉണ്ടായതു മുതൽ) ആരംഭിക്കാൻ തുടങ്ങി, ഉയർന്ന തനതു നികുതി വരുമാന വളർച്ചാ നിരക്ക് 20 ശതമാനമാക്കുകയെന്ന ലക്ഷ്യത്തോടും ചെലവഴിക്കൽ യുക്തിപൂർവ്വമാക്കുന്ന നടപടികളിലൂടെയും. അതിന് 2016–17 ലെ നോട്ടു റദ്ദാക്കൽ, 2017–18 ലെ ജി എസ് ടി നടപ്പാക്കിയതിലെ പ്രശ്നങ്ങൾ, 2018–19 ലെ അപ്രതീക്ഷിത വെള്ളപ്പൊക്കം എന്നിവപോലുള്ള സംസ്ഥാനത്തിന്റെ നിയന്ത്രണത്തിലല്ലാത്ത നയങ്ങളുടെ ആഘാതത്താൽ തിരിച്ചടികൾ നേരിട്ടു. ഇത് വേഗത്തിലും മികവാർന്നതരത്തിലും കേരള പുനർനിർമ്മാണം എന്ന ദുഷ്കരമായ ചുമതലയ്ക്ക് ധനസഹായം നൽകുന്നതിനുവേണ്ടി സംസ്ഥാനത്തെ ശക്തിപ്പെടുത്തുന്നതിൽ കേന്ദ്രത്തിൽ നിന്നുള്ള പ്രത്യേക നടപടികൾ അനിവാര്യമാക്കുന്നു.

കേരള സർക്കാർ കേന്ദ്രത്തിനോട് a) വായ്പയെടുക്കാനുള്ള പരിധി ജിഎസ്ഡിപി യുടെ 3 ശതമാനമെന്ന ഇപ്പോഴത്തെ നിലയിൽനിന്നും 2018–19 ൽ 4.5 ശതമാനമായി വർധിപ്പിക്കുക, b) ഒരു പ്രത്യേക കാലയളവിലേക്ക് ജി എസ് ടി ക്കു മേൽ സെസ് ഏർപ്പെടുത്തുക, അത് ഭരണഘടനയിലെ 279 (A) (f) (4) അനുച്ഛേദ പ്രകാരം അനുവദനീയമാണ്, c) അധിക സഹായമായി 820 കോടി രൂപയും 2018 ജൂലൈ – ആഗസ്റ്റ് മാസങ്ങളിലെ വെള്ളപ്പൊക്കം മൂലമുണ്ടായ നാശനഷ്ടങ്ങൾ നികത്തുന്നതിനായി 4794 കോടി രൂപയും അനുവദിക്കണമെന്ന് അഭ്യർത്ഥിച്ചിട്ടുണ്ട്. അതിനു പുറമേ, സംസ്ഥാനം തനതു നടപടികളായ നവകേരള ലോട്ടറി, നികുതി പിരിവ് സംവിധാനം ശക്തിപ്പെടുത്തുന്നതിനുള്ള നടപടികൾ, കൂടുതലായി നികുതിയേതര വരുമാനം സമാഹരിക്കാനുള്ള ശ്രമവും സ്വീകരിച്ചു. കേന്ദ്രത്തിൽ നിന്നും അനുകൂലമായ ഒരു പ്രതികരണം ഉണ്ടായില്ലെങ്കിൽ, അത് സഹകരണ ഫെഡറലിസത്തിൽ ആവശ്യമായതുമായ, ഭാവിയിൽ ഇടക്കാലത്തേക്ക് സംസ്ഥാനം കടുത്ത ധനപ്രതിസന്ധി അനുഭവിക്കും.

## മുന്നോട്ടുള്ള പാത

എല്ലാവരെയും ഉൾക്കൊള്ളുന്നതും ജനകേന്ദ്രീകൃതവുമായ സമീപനം തുടക്കംമുതൽ അവസാനം വരെ ആവശ്യമാണ്. അതായത് മുന്നറിയിപ്പ് സമ്പ്രദായങ്ങൾ, ദുരന്തനിവാരണ പ്രവർത്തനങ്ങൾ, കെട്ടിടങ്ങളുടെ രൂപകല്പനയും നിർമ്മാണവും സമൂഹത്തിലെ പശ്ചാത്തല സൗകര്യം, മനശാസ്ത്രപരമായ ഇടപെടലുകൾ, ജീവനോപാധി വർധിപ്പിക്കൽ നടപടികൾ

എന്നിവയാണ്. ദുരന്തനിവാരണ പ്രവർത്തനങ്ങളിൽ പ്രായമായവരുടെയും ഭിന്നശേഷിക്കാരുടെയും ആവശ്യങ്ങളും സ്ത്രീകളുടെ ജീവനോപാധി അവസരങ്ങളും കൈകാര്യംചെയ്യേണ്ടതുണ്ട്. കുടിയേറ്റ തൊഴിലാളികളുടെ ആവശ്യങ്ങളും പൊതുവിൽ ഒഴിച്ചുനിർത്തപ്പെടുന്നവരുടെ ആവശ്യങ്ങളും പരിഗണിക്കണം.

കേരളത്തിന്റെ കാര്യക്ഷമമായ വികേന്ദ്രീകൃത ഭരണനിർവ്വഹണത്തിന്, ജനകീയാസൂത്രണ ക്യാംപയിനിലൂടെ ഇതുവരെ സൃഷ്ടിച്ച കഴിവുകൾ ഉപയോഗപ്പെടുത്തി ആരെയും പിന്നിലാക്കാതെ നവകേരളം മികച്ചരീതിയിലും വേഗത്തിലും സൃഷ്ടിക്കാനുള്ള വെല്ലുവിളി ഏറ്റെടുക്കാവുന്നതാണ്. ചരിത്രപരമായ ദൌത്യത്തിനുവേണ്ടി പൌരസഹകരണത്തിന്റെ മാതൃകയായി വെള്ളപ്പൊക്കത്തിനുശേഷം ജനങ്ങളാകെ ഒന്നിച്ചതുപോലെ മാനേജ്മെന്റ് കഴിവുകളിൽ സംസ്ഥാനം മാതൃകാപരമായ നേതൃത്വം പ്രദർശിപ്പിക്കും. ഇത് 2015 ലെ യുകെയിലെ പ്രളയത്തെക്കുറിച്ച് ക്ലയർ ഷാ രചിച്ച കവിതയിലെ വരികൾ ഓർമ്മപ്പെടുത്തുന്നു.

**References**

Central Water Commission (2018), "*Kerala Floods of August 2018*", available at *www.cwc.gov.in*

Government of Kerala (2018), "*Kerala: Post Disaster Need Assessment, Floods and Landslides- August 2018*", October.

Kothawale, D.R., and Rajeevan, M (2017), "*Monthly, Seasonal and Annual Rainfall Time Series for All-India, Homogeneous Regions and Meteorological Subdivisions: 1871-2016,*" available at *www.www.tropmet.res.in*

Wagholikar, Nilesh K., Sinha, K. C. Ray, Sen P. N., and Pradeep Kumar, P. "*Trends in Seasonal Rainfall and Heavy Rainfall Events during South West Monsoon Season over Indian Region*," available at *www.tropmet.res.in*

Shaw, Clare (2018), Flood – Poem on 2015 floods of UK.



# ശബ്ദാവലി

## അടിസ്ഥാന വില

ഒരു ഉൽപാദകൻ അയാളുടെ ഉൽപാദനത്തിന്റെയോ വിൽപ്പനയുടെയോ ഫലമായി തന്റെ ഉല്പന്നത്തിന്റെ (സാധനത്തിന്റെയോ സേവനത്തിന്റെയോ) ഒരു യൂണിറ്റിന് വാങ്ങുന്ന ആളിൽ നിന്നും സ്വീകരിക്കുന്ന തുകയിൽ നിന്നും അടക്കേണ്ട നികുതികൾ കിഴിച്ചും , ലഭിക്കേണ്ട സബ്സിഡികൾ സംയോജിപ്പിച്ചും ഉള്ളതാണ് അടിസ്ഥാന വില. ഉദ്പാദകൻ പ്രത്യേകമായി വരുത്തുന്ന ഗതാഗത ചെലവുകൾ ഇതിൽ നിന്നും ഒഴിവാക്കിയിരിക്കുന്നു.

## സമഗ്ര ആരോഗ്യ ഇൻഷുറൻസ് പദ്ധതി (സി.എച്ച്.ഐ.എസ് )

പ്ലാനിംഗ് കമ്മീഷന്റെ മാർഗ്ഗ നിർദ്ദേശപ്രകാരം ആർ. എസ്.ബി.വൈയുടെ കീഴിൽ വരുന്ന ദാരിദ്ര്യരേഖയ്ക്കു താഴെ (തീരെ ദരിദ്രർ) അല്ലാത്ത എല്ലാ കുടുംബങ്ങൾക്കും പ്രസ്തുത പദ്ധതിയുടെ പ്രയോജനം ലഭിക്കുന്നതാണ്.

## ഉപഭോക്തൃവില സൂചിക (സിപിഐ)

ഒരു നിശ്ചിത കാലയളവിനുള്ളിൽ നിശ്ചിത ഇനങ്ങളിൽപ്പെട്ട ചരക്കുകളുടെയും സേവനങ്ങളുടെയും ചില്ലറ വിൽപന വിലയിൽ ഉണ്ടാകുന്ന വ്യതിയാനമാണ് ഉപഭോക്തൃവില സൂചിക സൂചിപ്പിക്കുന്നത്. ഒരു പ്രത്യേക സ്ഥലത്തെ, പ്രത്യേകം നിർദ്ദേശിക്കപ്പെട്ട ജനങ്ങളുടെ സംഘങ്ങളിൽ നിന്നും ഒരു ശരാശരി കുടുംബം ഒരു നിശ്ചിത കാലയളവിൽ ഉപയോഗിക്കുന്ന ചരക്കുകളുടെയും സേവനങ്ങളുടെയും വില വ്യത്യാസത്തിന്റെ അടിസ്ഥാനത്തിലാണ് ഇത് കണക്കാക്കുന്നത്.

## സി.ഡി.എസ്.

കറന്റ് ഡെയിലി സ്റ്റാറ്റസ്: സി.ഡി.എസ്, സി.ഡബ്ല്യൂ. എസ്., യു.പി.എസ്., യു.പി.എസ്.എസ്., എന്നീ നാല് ആശയങ്ങളാണ് തൊഴിൽ തൊഴിൽ രഹിത സർവ്വെയിൽ തൊഴിലാളികൾ, തൊഴിൽരഹിതർ, ബാഹ്യതൊഴിലാളികൾ എന്നീ തൊഴിൽസ്ഥിതി കണക്കാക്കാനായി ഉപയോഗിക്കുന്നത്. സി.ഡി.എസ്. രീതിയിൽ, പരാമർശിക്കപ്പെടുന്ന ആഴ്ചയിലെ ഓരോദിവസത്തേയും തൊഴിൽസ്ഥിതി നിർണ്ണയിക്കുന്നു (സർവ്വെയ്ക്കുമുമ്പുള്ള 7 ദിവസം). ദിവസത്തിൽ ഒരു മണിക്കൂറിൽ കൂടുതലും നാല് മണിക്കൂറിൽക്കുറവും പണിയെടുക്കുന്ന വ്യക്തി പകുതി ദിവസം ജോലിചെയ്തതായി കണക്കാക്കുന്നു. നാല് മണിക്കൂറിൽ കൂടുതൽ ജോലിചെയ്തവർ ഒരു ദിവസം ജോലിചെയ്തതായി കണക്കാക്കുന്നു.

## സി.ഡബ്ല്യൂ.എസ്.

കറന്റ് വീക്കിലി സ്റ്റാറ്റസ്: ഇതിൽ തൊഴിൽസ്ഥിതി കണക്കാക്കാനായി പരാമർശിക്കുന്ന കാലയളവ് സർവ്വെ നടത്തുന്ന ദിവസത്തിന് മുമ്പുള്ള 7 ദിവസങ്ങളാണ്. ആഴ്ചയിൽ ഏതെങ്കിലും ഒരു ദിവസം ഒരു മണിക്കൂർ തൊഴിൽചെയ്യുകയും നേട്ടമുണ്ടാക്കുന്ന തൊഴിൽ തുടരുകയും ചെയ്യുന്നയാളെ തൊഴിലുള്ള വ്യക്തിയായി കണക്കാക്കുന്നു. ജോലിയ്ക്ക്തൽപരനായി അന്വേഷിച്ചിട്ടും ആഴ്ചയിൽ ഒരു മണിക്കൂർപോലും ജോലി ലഭിക്കാത്തവരെ തൊഴില്രഹിതരായി കണക്കാക്കുന്നു.

## ദീൻ ദയാൽ ഉപാദ്ധ്യായ് ഗ്രാം ജ്യോതി യോജന (ഡി.ഡി.യു.ജെ.വൈ.ജെ.)

ഗ്രാമ പ്രദേശങ്ങളുടെ അടിസ്ഥാന സൗകര്യ വിതരണം മെച്ചപ്പെടുത്തുന്നതിനും എല്ലാ ഗ്രാമീണ കുടുംബങ്ങൾക്കും 24x7 വൈദ്യുതി ലഭ്യത ഉറപ്പുവരുത്തുന്നതിനുമായി ഊർജ്ജ മന്ത്രാലയം സമാരംഭിച്ച പുതിയ പദ്ധതിയാണ് ദീൻ ദയാൽ ഉപാദ്ധ്യായ് ഗ്രാം ജ്യോതി യോജന.

## ജനസാന്ദ്രത

ജനങ്ങൾ തിങ്ങിപ്പാർക്കുന്ന അവസ്ഥ മനസ്സിലാക്കുന്ന സൂചകങ്ങളിൽ പ്രധാനപ്പെട്ട ഒന്നാണ് ജനസാന്ദ്രത.

ഒരു ചതുരശ്ര കിലോമീറ്ററിൽ അധിവസിക്കുന്ന ജനങ്ങളുടെ എണ്ണത്തെയാണ് ജനസാന്ദ്രത എന്ന പദം കൊണ്ടുദ്ദേശിക്കുന്നത്. ഭൂമിശാസ്ത്രപരമായ യൂണിറ്റ്, വാർഡ്, ടൗൺ, ജില്ല, സംസ്ഥാനം, മുതലായവയാകാം.

### ഇ–പ്രൊക്യൂർമെൻറ്

ഇന്റർനെറ്റ് വഴിയുള്ള സാധന സേവന ക്രയവിക്രയ രീതി

### മൊത്തം ദേശീയ വരുമാനം (ജി.എൻ.ഐ)

മൊത്തം ആഭ്യന്തര ഉൽപാദനത്തിൽ നിന്നു നിർമാണത്തിനും ഇറക്കുമതിക്കുമുള്ള നികുതികളും തൊഴിലാളികൾക്കുള്ള നഷ്ട പരിഹാരവും മറ്റു രാജ്യങ്ങൾക്കു നൽകേണ്ട ആസ്തി വരുമാനവും കുറവ് ചെയ്തതിനു ശേഷം സമ്പത്തിനോട് മറ്റു രാജ്യങ്ങളിൽ നിന്ന് ലഭിക്കേണ്ട വരുമാനം കൂട്ടിച്ചേർത്താൽ ലഭിക്കുന്ന സംഖ്യയാണ് മൊത്തം ദേശീയ വരുമാനം. മറ്റൊരു രീതിയിൽ പറഞ്ഞാൽ മൊത്തം ആഭ്യന്തര ഉൽപാദനത്തിൽ നിന്നു പ്രവാസി യൂണിറ്റുകൾക്ക് നൽകേണ്ട പ്രാഥമിക വരുമാനം കിഴിവ് ചെയ്ത് പ്രവാസി യൂണിറ്റുകളിൽ നിന്നും ലഭിക്കുന്ന പ്രാഥമിക വരുമാനം കൂട്ടിച്ചേർക്കുമ്പോൾ ലഭിക്കുന്നതാണ് മൊത്തം ദേശീയ വരുമാനം. ഇത് കണക്കാക്കുന്നതിനുള്ള മറ്റൊരു മാർഗ്ഗം എല്ലാ മേഖലയിലെയും മൊത്തം പ്രാഥമിക വരുമാനങ്ങളുടെ ആകെ മൂല്യം കണക്കാക്കി നിശ്ചയിക്കുക എന്നതാണ്. (മൊത്തം ആഭ്യന്തര ഉൽപാദനത്തിനനുസരിച്ചായിരിക്കും മൊത്തം ദേശീയ വരുമാനം എന്നതു പ്രത്യേകം ശ്രദ്ധിക്കുക).

### മൊത്ത ദേശീയ ഉത്പന്നം (ജി.എൻ.പി)

ഒരു വർഷത്തിൽ ഉൽപ്പാദിപ്പിച്ച എല്ലാ ചരക്കുകളുടെയും സേവനങ്ങളുടെയും ആകെ മൊത്തം വിപണി മൂല്യമാണ് മൊത്ത ദേശീയ ഉത്പന്നം (ജി.എൻ.പി)

### ഗ്രോസ് വാല്യൂ ആഡഡ് (ജി.വി.എ.)

സമ്പദ് വ്യവസ്ഥയിലെ ഒരു പ്രദേശത്തോ, വ്യവസായത്തിലോ സമ്പദ് വ്യവസ്ഥയിലെ ഒരു മേഖലയിലോ ഉല്പാദിപ്പിച്ച സാധനങ്ങളുടെയും സേവനങ്ങളുടെയും മൂല്യമാണ് ജി.വി.എ. ദേശീയ കണക്കിൽ ഉല്പന്നത്തിൽനിന്ന് ഇന്റർമീഡിയറ്റ് ഉപഭോഗം കുറച്ചാണ് ജി.വി.എ കണക്കാക്കുന്നത്. നാഷണൽ അക്കൗണ്ടിലെ ഉല്പാദനകണക്കിനെ സന്തുലിതമാക്കുന്ന ഒരു ഘടകമാണിത്.

### മൊത്തം സംയോജിത മൂല്യം (ജിവിഎ)

(ജിവിഎ) എന്നാൽ ഒരു സമ്പദ് വ്യവസ്ഥയുടെ ഒരു മേഖലയിൽ അല്ലെങ്കിൽ ഒരു വ്യവസായത്തിൽ അല്ലെങ്കിൽ ഒരു പ്രദേശത്തു ഉദ്പാദിപ്പിക്കുന്ന സാധനങ്ങളുടെയും സേവനങ്ങളുടെയും മൂല്യത്തിന്റെ അളവാണ്.

### അടിസ്ഥാന വിലയിലെ മൊത്തം സംയോജിത മൂല്യം

അടിസ്ഥാന വിലയിൽ ഉല്പന്നത്തിന്റെ മൂല്യത്തിൽ നിന്ന് വാങ്ങുന്ന ആളിന്റെ വിലയിൽ ഇടക്കുള്ള ഉപഭോഗത്തിന്റെ മൂല്യം കുറച്ചതിനെ അടിസ്ഥാന വിലയിൽ മൊത്തം സംയോജിത മൂല്യം എന്ന് നിർവചിച്ചിരിക്കുന്നു. ഉല്പന്നത്തിന്റെ മൂല്യം കണക്കാക്കുന്ന വിലയാണ് ഇവിടെ ജി വി എ എന്ന് അറിയപ്പെടുന്നത്. ഉൽപാദകന്റെ കാഴ്ചപ്പാടിൽ നിന്ന് നോക്കിയാൽ നിവേശത്തിനു കർത്താവിന്റെ വിലയും ഉൽപ്പന്നത്തിന് അടിസ്ഥാന വിലയുമാണ് യഥാർത്ഥത്തിൽ കൊടുക്കുകയും സ്വീകരിക്കുകയും ചെയ്ത വിലയെ പ്രതിനിധാനം ചെയ്യുന്നത്. അവയുടെ ഉപയോഗം മൊത്തം സംയോജിത മൂല്യം കണക്കാക്കുന്നതിലേയ്ക്ക് നയിക്കുകയും പ്രത്യേകിച്ച് ഉദ്പാദകന് പ്രസക്തമാകുകയും ചെയ്യുന്നു.

### ശിശു മരണ നിരക്ക്

ഒരു ശിശുവിന്റെ ഒരു വയസ്സ് തികയുന്നതിനു മുൻപുള്ള മരണത്തെയാണ് ശിശു മരണം എന്ന് പറയുന്നത്. ഓരോ ആയിരം ശിശു ജനനത്തിലും ഉണ്ടാകുന്ന ശിശു മരണ കണക്കിനെയാണ് ശിശു മരണ നിരക്ക് എന്ന് പറയുന്നത്.

### ജനശ്രീ ബീമാ യോജന (ജെ.ബി,വൈ)

ആം ആദ്മി ബീമാ യോജനയിൽ ഉൾപ്പെടാത്തവരും 18–നും 55–നും ഇടയിൽ പ്രായമുള്ള കുടുംബനാഥനോ നാഥയ്ക്കോ ആയി നടപ്പിലാക്കുന്ന പദ്ധതിയാണ്.

### ജെ ജെ ആക്ട് 2000

ജുവനൈൽ ജസ്റ്റിസ് ആക്ട് 2000 (കുട്ടികളുടെ പരിചരണം, സംരക്ഷണം എന്നിവ സംബന്ധിച്ച നിയമം). ഇന്ത്യയിൽ ജുവനൈൽ നീതി വ്യവസ്ഥയുടെ പ്രാഥമിക നിയമ ചട്ടക്കൂടാണ്. കുട്ടികൾക്കെതിരെയുള്ള നീതി നിഷേധം തടയുന്നതിനും അവരെ സംരക്ഷിക്കുന്നതിനുമുള്ള പ്രത്യേക സമീപനം ഈ ആക്ട് വിഭാവനം ചെയ്യുന്നു. കുട്ടികളുടെ സംരക്ഷണം, പുനരധിവാസം, സ്വഭാവ രൂപീകരണം എന്നിവ ഉറപ്പാക്കാൻ ജുവനൈൽ ജസ്റ്റിസ് സംവിധാനത്തിലൂന്നിയുള്ള പ്രവർത്തനങ്ങൾ ഈ ആക്ടിൽ ഉൾപ്പെടുത്തിയിട്ടുണ്ട്.

### തൊഴിലാളി പങ്കാളിത്ത നിരക്ക് (എൽ.എഫ്.പി.ആർ.)

രാജ്യത്തെ ഒരു സമപ്രായത്തിൽപ്പെട്ട ജനസംഖ്യയും തൊഴിൽ ശക്തിയും തമ്മിലുള്ള അനുപാതമാണ് തൊഴിലാളി പങ്കാളിത്ത നിരക്ക്.

### സാക്ഷരതാ നിരക്ക്

ഏഴു വയസിനു മുകളിൽ പ്രായമുള്ള ജനങ്ങളിൽ നിത്യ ജീവിതത്തിൽ ഉപയോഗിക്കേണ്ടി വരുന്ന ഭാഷയിൽ എഴുതാനും വായിക്കാനും അറിയാവുന്നവരുടെ ശതമാനമാണ് സാക്ഷരതാ നിരക്ക്.

### ദേശീയ കുടുംബ ആരോഗ്യ സർവ്വേ

ഇന്ത്യയിലൊട്ടാകെ തെരെഞ്ഞെടുക്കപ്പെട്ട കുടുംബങ്ങളെ ആസ്പദമാക്കി നടത്തിവരുന്ന വിപുലമായ സർവ്വേയാണ് ദേശീയ കുടുംബ ആരോഗ്യ സർവ്വേ.

## അറ്റ ദേശീയ ഉത്പന്നം

അറ്റ ദേശീയ ഉത്പന്നം ഘടകവിലയിൽ അഥവാ ദേശീയവരുമാനം എന്നത് വർഷത്തിൽ ചരക്ക് സേവനങ്ങൾ എന്നിവ ഉത്പാദിപ്പിക്കുന്നതിന് ഉത്പാദന ഉപാധികൾക്ക് കൂലി, വാടക. പലിശ, ലാഭം എന്നീ ഇനങ്ങളിൽ നൽകുന്ന പ്രതിഫലത്തിന്റെ ആകെ തുകയാണ്.

## വാർധക്യ ആശ്രയ നിരക്ക്

60-നും അതിനുമുകളിലും പ്രായമുള്ളവരും 15 മുതൽ 59 പ്രായമുള്ളവരും തമ്മിലുള്ള അനുപാതമാണ് ആശ്രയ നിരക്ക്.

## സമത്വ സൂചിക

സമ്പത് വ്യവസ്ഥയിലെ വിലയുടെ അസ്ഥിരതകളുടെ പരിണത ഫലമായി കർഷകർക്ക് ഉണ്ടായ നേട്ടങ്ങളുടെയും നഷ്ടങ്ങളുടെയും ആനുപാതികമായ കണക്കാണ് സമത്വ സൂചിക.

## പേഴ്സൺസ് വിത്ത് ഡിസബിലിറ്റി ആക്ട് 1995

ഇന്ത്യൻ ഭരണഘടനയുടെ (ഇനം 13, യൂണിയൻ ലിസ്റ്റ്) ആർട്ടിക്കിൾ 253 ൽ ഈ നിയമം വ്യവസ്ഥ ചെയ്തിരിക്കുന്നു ഏഷ്യ, പസഫിക് റീജിയണിലുള്ള വൈകല്യമുള്ളവരുടെ മൊത്തത്തിലുള്ള പങ്കാളിത്തവും തുല്യ പദവിയും ഈ ആക്ടിൽ ഉറപ്പുവരുത്തുന്നു. വൈകല്യമുള്ളവരുടെ വിദ്യാഭ്യാസം , തൊഴിൽ, സാമൂഹ്യ സുരക്ഷ, പ്രതിബന്ധമുക്തമായ ചുറ്റുപാട്, തുടങ്ങിയവയും ഈ നിയമം ഉറപ്പ് വരുത്തുന്നു.

## പ്രേരക്മാർ

അനൗപചാരികമായ വിദ്യാഭ്യാസത്തിനു നേതൃത്വം നൽകികൊണ്ട് തുടർ വിദ്യാഭ്യാസ കേന്ദ്രങ്ങളുടെയും പ്രാദേശിക വികസന പ്രവർത്തനങ്ങളുടെയും ചുമതല വഹിക്കുന്നവരാണ് പ്രേരക്മാർ.

## പ്രോക്സി ഇന്റികേറ്റർ

അളക്കാൻ പറ്റാത്തതും സൂചിപ്പിക്കാൻ കഴിയാത്തതു ആയ ഏതെങ്കിലും പ്രതിഭാസത്തെ നേരിട്ടല്ലാതെ മാർഗത്തിലൂടെ ഏകദേശ രൂപത്തിൽ അളക്കുകയോ സൂചിപ്പിക്കുകയോ ചെയ്യാൻ പ്രോക്സി ഇന്റികേറ്റർ ഉപയോഗിക്കുന്നു. ഉദാഹരണത്തിന് ബിസിനസ്സ് രംഗത്തുള്ള സ്ത്രീ ഉടമ അല്ലെങ്കിൽ എക്സികുട്ടീവുകളോ ആയ സ്ത്രീകളുടെ ശതമാനത്തിന്റെ ഒരു പ്രോക്സി ഇന്റികേറ്റർ ആണ് ഒരു ചേംബർ ഓഫ് കൊമേഴ്സിലുള്ള സ്ത്രീ അംഗങ്ങളുടെ എണ്ണം.

## ലൈംഗിക അതിക്രമങ്ങളിൽ നിന്നും കുട്ടികളെ സംരക്ഷിക്കുന്ന ആക്ട്, 2012

ഈ ആക്ട് കുട്ടികൾക്ക് നേരെ ഉണ്ടാവുന്ന അധിക്ഷേപങ്ങളെക്കുറിച്ച പ്രതിപാദിക്കുകയും ലൈംഗിക കയ്യേറ്റം, ലൈംഗിക പീഡനം എന്നിവയിൽ നിന്ന് കുട്ടികളെ സംരക്ഷിക്കാനുള്ള രക്ഷാമാർഗ്ഗങ്ങൾ നിർദ്ദേശിക്കുകയും ചെയ്യുന്നു.

## രാഷ്ട്രീയ സ്വാസ്ഥ്യ ബീമാ യോജന (ആർ.എസ്.ബി.വൈ)

പ്ലാനിംഗ് കമ്മീഷൻ ദാരിദ്ര്യരേഖയ്ക്ക താഴെയുള്ള തൊഴിലാളികളായി നിർവചിക്കുന്ന അസംഘടിത മേഖലയിലെ തൊഴിലാളികൾക്കും അവരുടെ കുടുംബങ്ങൾക്കും ഏർപ്പെടുത്തിയ ആരോഗ്യ ഇൻഷ്വറൻസ് പദ്ധതിയാണിത്.

## ചില്ലറ വില്പന വില

ചില്ലറ വില്പന വിലയെന്നത് ഉപഭോക്താക്കൾ ഒരു സാധനം ചെറിയ അളവിൽ വാങ്ങുമ്പോൾ നൽകേണ്ടി വരുന്ന വിലയാണ്.

## സ്കൂൾ മാനേജ്മന്റ് കമ്മിറ്റികൾ

പ്രാദേശിക ഉദ്യോഗസ്ഥർ രക്ഷാകർത്തകൾ അധ്യാപകർ എന്നിവർ ഉൾപ്പെടുന്ന കമ്മിറ്റിയാണിത്. സർക്കാർ ഗ്രാന്റുകളുടെ വിനിയോഗവും സ്കൂളിന്റെ അടിസ്ഥാന സൗകര്യങ്ങളും ഈ കമ്മിറ്റി നിരീക്ഷിക്കുന്നു.

## സ്ത്രീ പുരുഷ അനുപാതം

ജനസംഖ്യ സ്ഥിതി വിവരക്കണക്കുകളിലെ സവിശേഷ സൂചകങ്ങളിൽ പ്രധാനപ്പെട്ട ഒന്നാണ് സ്ത്രീ-പുരുഷ അനുപാതം. ഒരു പ്രദേശത്ത് ആയിരം പുരുഷന്മാർക്ക് എത്ര സ്ത്രീകളുണ്ടെന്നു കണക്കാക്കിയാണ് സ്ത്രീ-പുരുഷ അനുപാതം നിർണയിക്കുന്നത്. മരണത്തിലെയും കുടിയേറ്റത്തിലെയും സ്ത്രീ-പുരുഷ അനുപാതം എന്നിവയിലെ വ്യതിയാനങ്ങൾ സ്ത്രീ-പുരുഷ അനുപാതത്തെ നിർണയിക്കുന്നു.

## ഉദയ് (ഉജ്ജ്വൽ ഡിസ്കോം അശ്വരൻസ് യോജന)

കടപ്പെട്ടു കിടക്കുന്ന ഊർജ്ജ വിതരണ കമ്പനികളെ സാമ്പത്തികമായി പുനരുജ്ജീവിപ്പിക്കുവാനും അതിനു സുസ്ഥിരമായ പരിഹാരം ഉറപ്പ് വരുത്തുവാനും ഉദയ് ലക്ഷ്യമിടുന്നു.

## യൂഷ്വൽ പ്രിൻസിപ്പൽ സ്റ്റാറ്റസ് (യു.പി.എസ്)

സമീപനത്തിൻ കീഴിൽ ഒരുവ്യക്തി പിന്തുടരുന്ന പ്രവർത്തനം തീരുമാനിക്കാനായി ഉപയോഗിക്കുന്നതിന്റെ മുഖ്യ സമയ മാനദണ്ഡം 365 ദിവസത്തിനെ അടിസ്ഥാനമാക്കിയാണ്. അപ്രകാരം ഒരു വ്യകതി ചെലവഴിക്കുന്ന കൂടുതൽ സമയ(183 ദിവസമോ അതിലധികമോ)മാണ് ആ വ്യക്തി തൊഴിൽശക്തിയിൽ ഉൾപ്പെട്ടിട്ടുണ്ടോ ഇല്ലയോ എന്നു തീരുമാനിക്കുന്നത്. ഈ സമീപനത്തിലൂടെ ഒരു വ്യക്തിക്ക് തൊഴിലില്ല എന്നു കണ്ടാൽ അത് ചിരസ്ഥായിയായ തൊഴിലില്ലായ്മയെയാണ് പ്രതിഫലിപ്പിക്കുന്നത്. അവസാന പന്ത്രണ്ടു മാസങ്ങൾ എന്നു മാറുന്ന ഒരു പരാമർശ കാലാവധിക്കു വേണ്ടിയാണ് യൂഷ്വൽ പ്രിൻസിപ്പൽ സ്റ്റാറ്റസ് കണക്കുകൾ അനുമാനം നടത്തുന്നത്.

## യൂഷ്വൽ പ്രിൻസിപ്പൽ ആന്റ് സബ്സിഡിയറി സ്റ്റാറ്റസ് (യു.പി.എസ്.എസ് ) സമീപനം

തൊഴിൽശക്തിയുടെ അളവുകൾ കണക്കാക്കുന്നതിനുള്ള മറ്റൊരു പ്രധാന സമീപനമാണ് യൂഷ്വൽ പ്രിൻസിപ്പൽ ആന്റ് സബ്സിഡിയറി സ്റ്റാറ്റസ് (യു.പി.എസ്.എസ് ) സമീപനം. ഇത്തരം സമീപനത്തിൽ കൂടിയ സമയ മാനദണ്ഡം കുറഞ്ഞ സമയ കാലാവധി (30 ദിവസം അല്ലെങ്കിൽ അതിൽ കൂടുതൽ ഏതെങ്കിലും സാമ്പത്തിക പ്രവർത്തനത്തിൽ പങ്കെടുക്കുക) എന്നീ രണ്ടു കാര്യങ്ങളും പരിഗണിച്ചുകൊണ്ട് ഒരു മിശ്ര സമീപനമാണുള്ളത്. അങ്ങനെ ഒരു വ്യക്തി അവസാന 12 മാസകാലയളവിൽ 30 ദിവസമോ അതിൽ കൂടുതലോ ഏതെങ്കിലും വേതനം ലഭിക്കുന്ന ജോലി ചെയ്താൽ അത് ഈ സമീപനത്തിൽ തൊഴിലുള്ളതായി പരിഗണിക്കും. ഈ സമീപനത്തിൽ പരാമർശ കാലാവധി യൂഷ്വൽ പ്രിൻസിപ്പൽ സ്റ്റാറ്റസ് സമീപന(യി.പി.എസ് )ത്തിലേതു പോലെ തന്നെയാണ്. ഇത് യൂഷ്വൽ പ്രിൻസിപ്പൽ സ്റ്റാറ്റസ് സമീപനം എന്നും അറിയപ്പെടുന്നു.

## മൊത്ത വ്യാപാര വില സൂചിക (ഡബ്ല്യൂപിഐ)

കേരളത്തിൽ ഉത്പാദിപ്പിച്ച വിതരണം നടത്തുന്ന പതിനേഴ് കാർഷിക ഉത്പന്നങ്ങളുടെ മൊത്ത വ്യാപാര വിലയിൽ ഒരു പ്രത്യേക കാലയളവിലുണ്ടാവുന്ന ശരാശരി വ്യത്യാസം 1952–53 വർഷത്തെ അടിസ്ഥാന വർഷമായി കണക്കാക്കി അളക്കുന്ന സൂചികയാണ് മൊത്ത വ്യാപാര വില സൂചിക. ഈ സൂചകങ്ങൾ എല്ലാ മാസവും കണക്കാക്കുന്നുണ്ട്. സൂചകത്തിനു പൂർണ്ണമായ പ്രാതിനിത്യം കൈവരുന്നതിന് ഉൽപന്നങ്ങളുടെ വിലക്ക് ആനുപാതികമായി അധിക വില നൽകുകയാണ് ചെയ്യുന്നത്.



# ചുരുക്കപ്പേരുകൾ

**എഎവൈ** : അന്ത്യോദയ അന്ന യോജന
**എ എ ബി വൈ ആം** : ആദ്മി ഭീമാ യോജന
**എ ഇ യു** : അഗ്രോ എക്കോളജി യൂണിറ്റ്
**എഐബിപി** : ആക്സിലറേറ്റഡ് ഇറിഗേഷൻ ബെനിഫിറ്റ് പ്രോഗ്രാം
**എഎംആർ യു റ്റി** : അടൽ മിഷൻ ഫോർ റീ ജൂവനേഷൻ ആന്റ് അർബൻ ട്രാൻസ്ഫോർമേഷൻ
**അനർട്ട്** : ഏജൻസി ഫോർ നോൺ കണ്വെൻഷണൽ എനർജി ആൻഡ് റൂറൽ ടെക്നോളജി
**എഎൻപി** : അന്നപൂർണ്ണ പദ്ധതി
**എപിഎൽ** : ദാരിദ്ര്യരേഖയ്ക്ക് മുകളിലുള്ളവർ
**എ.പി.റ്റി.എസ്** : ആൻറി പവർ തെഫ്റ്റ് സ്വാഡ്
**എ.എസ്.സി.** : അഗ്രോ സർവീസ് സെന്റർ
**എസ്.എ.പി** : അഡീഷണൽ സ്കിൽ അക്വിസിഷൻ പ്രോഗ്രാം
**എ.എസ്.ഇ.പി.** : അഡീഷണൽ സ്കിൽ എൻഹാൻസ്മെന്റ് പ്രോഗ്രാം
**എ.റ്റി.എം.എ.** : അഗ്രികൾച്ചറൽ ടെക്നോളജി മാനേജ്മെന്റ്ഏജൻസി.
**എ.വി.റ്റി.എസ്** : അഡ്വാൻസ് വൊക്കേഷണൽ ട്രയിനിംഗ് സിസ്റ്റം
**ആയുഷ്** : ആയുർവ്വേദ, യോഗ ആൻഡ് നാച്ചറോപ്പോതി , സിദ്ധ, യുനാനി ആൻഡ് ഹോമിയോപതി
**ബിഡി എ** : ബാംബൈ ഡെവലപ്മെന്റ് ഏജൻസി
**ബി .ഇ.** : ബജറ്റ് എസ്റ്റിമേറ്റ്
**ബി എംസി** : ബയോഡയ് വേഴ്സിറ്റി മാനേജ്മെന്റ് കമ്മിറ്റി
**ബി.പി.എൽ** : ദാരിദ്രയ് രേഖയ്ക്ക് താഴെയു ള്ളവർ
**ബി.ആർ.ഡി.സി** : ബേക്കൽ റിസോർട്സ് വികസന കോർപ്പറേഷൻ
**ബി.എസ്.എൻ.എൽ** : ഭാരത് സഞ്ചാർ നിഗം ലിമിറ്റഡ്
**ബി.എസ്.യു.പി** : നഗര ദരിദ്രർക്കു വേണ്ടിയുള്ള അടിസ്ഥാന സേവനങ്ങൾ
**കാപെക്സ്** : കേരള സ്റ്റേറ്റ് കാഷ്യൂ വർക്കേഴ്സ് അപെക്സ് കോ ഓപ്പറേറ്റീവ് സൊസൈറ്റി
**സി.ബി.എസ്.ഇ** : സെൻട്രൽ ബോർഡ് ഓഫ് സെക്കന്ററി എഡ്യൂക്കേഷൻ
**സി സി ഡി യു** : കമ്മ്യൂണിക്കേഷൻ ആൻഡ് കപ്പാസിറ്റി ഡെവലപ്മെന്റ് യൂണിറ്റ്
**സി ഡി സി** : ചൈൽഡ് ഡെവലപ്മെന്റ് സെന്റർസ്
**സി–ഡിറ്റ്** : സെന്റർ ഫോർ ഡെവലപ്മെന്റ് ഓഫ് ഇമേജിംഗ് ടെക ്നോളജി
**സി.ഡി.എസ്** : സെന്റ ഫോർ ഡെവലപ്മെന്റ് സ്റ്റഡീസ്
**സി.ഡി.എസ് കൾ** : കമ്മ്യൂണിറ്റി ഡവലെപ്മെന്റ് സൊസൈറ്റികൾ
**സിഇപിസി.ഐ** : കാഷ്യൂ എക്സ്പോർട്ട് പ്രൊമോഷൻ കൗൺസിൽ ഓഫ് ഇന്ത്യ
**സി ഇ ആർ റ്റി** : കംമ്പ്യൂട്ടർ എമർജെൻസി റെസ് പോൺസ് റ്റീം
**സിഎഫ്പിഐ** : കൺസ്യൂമർ ഫുഡ് പ്രൈസ് ഇൻഡക്സ്
**സി എഫ് എസ് സി** : കോമൺ ഫെസിലിറ്റി സർവീസ് സെന്റർ
**ചിയാക്** : സമ്പൂർണ്ണ ആരോഗ്യ ഇൻഷുറൻസ് ഏജൻസി കേരള
**ചിസ്** : സമഗ്ര ആരോഗ്യ ഇൻഷുറൻസ് പദ്ധതി
**സി ഐ എ എൽ** : കൊച്ചിൻ ഇന്റർനാഷണൽ എയർപോർട്ട് ലിമിറ്റഡ്

**സി എം ഡി ർ ഫ്** : മുഖ്യ മന്ത്രിയുടെ ദുരിതാശ്വാസ നിധി

**സിഎംആർഐ** : ക്രിട്ടിക്കൽ മിനറൽ റിസർച്ച് ഇൻസ്റ്റിറ്റ്യൂട്ട്

**കയർ ഫെഡ്** : കേരള സംസ്ഥാന കയർ –ഓപ്പറേറ്റീവ് കയർ മാർക്കറ്റിംഗ് ഫെഡറേഷൻ

**സി പി സി** : സെന്റ്രലയ്സ്ഡ് പ്രോസസ്സിംഗ് സെന്റർ

**സിപിഐ** : കൺസ്യൂമർ പ്രൈസ് ഇൻഡക്സ്

**സിപിഐഎസ്** : കേരവൃക്ഷ ഇൻഷുറൻസ് സ്കീം

**സിപിഎസ്ഇകൾ** : കേന്ദ്ര പൊതുമേഖലാ സ്ഥാപനങ്ങൾ

**സിആർഡിപി** : ക്യാപിറ്റൽ റിജണൽ ഡവലപ്പ്മെന്റ് പ്രോജക്ട്

**സിഎസ്ഐഎൻഡി**: കോസ്റ്റൽ ഷിപ്പിംഗ് ആന്റ് നാവിഗേഷൻ ഡിപ്പാർട്ട്മെന്റ്

**സിഎസ്ഒ** : സെൻട്രൽ സ്റ്റാറ്റിസ്റ്റിക്കൽ ഓർഗനൈസേഷൻ

**സിഎസ്എസ്** : കേന്ദ്രാവിഷ്കൃത പദ്ധതി

**സിഡബ്ല്യൂആർഡിഎം**: സെന്റർ ഫോർ വാട്ടർ റിസോഴ്സ് ഡവലെപ്പ്മെന്റ് ആന്റ് മാനേജ്മെന്റ്

**സി റ്റി സി ആർ ഐ** : സെൻട്രൽ ട്യൂബർ ക്രോപ്സ് റിസർച്ച് ഇൻസ്റ്റിറ്റ്യൂട്ട്

**കുസാറ്റ്** : കൊച്ചിൻ യൂണിവേഴ്സിറ്റി ഓഫ് സയൻസ് ആൻഡ് ടെക്നോളജി

**ഡി.സി.ആർ.സി.എസ്** : ഡിസ്ട്രിക്ട് ഡിസ്എബിലിറ്റി റീഹാബിലിറ്റേഷൻ സെന്റേഴ്സ്

**ഡി എ എം ഇ** : ഡയറക്ടറേറ്റ് ഓഫ് ആയുർവേദ മെഡിക്കൽ എഡ്യൂക്കേഷൻ

**ഡി ബി എഫ് ഒ റ്റി** : ഡിസൈൻ ,ബിൽറ്റ് , ഫിനാൻസ് ഓപ്പറേറ്റ് ആൻഡ് ട്രാൻസ്ഫർ

**ഡിഇഎസ്** : ഡയറക്ടറേറ്റ് ഓഫ് എക്കണോമിക്സ് ആന്റ് സ്റ്റാറ്റിസ്റ്റിക്സ്

**ഡി.ജി.ഇ.ആന്റ് റ്റി** : ഡയറക്ടർ ജനറൽ ഓഫ് എംപ്ലോ–യ്മെന്റ് ആന്റ് ട്രയിനിംഗ്

**ഡിഐസി** : ഡയറക്ടറേറ്റ് ഓഫ് ഇന്റസ്ട്രീസ് ആന്റ് കോമേഴ്സ്

**ഡിഎംആർസി** : ഡൽഹി മെട്രോ റയിൽ കോർപ്പറേഷൻ

**ഡി സി ബി** : ഡിസ്ട്രിക്ട് കോ ഓപ്പറേറ്റീവ് ബാങ്ക്

**ഡി.ആർ.ഡി.ഒ** : പ്രതിരോധ ഗവേഷണ വികസന കേന്ദ്രം

**ഡി ആർ ഐ ക്യൂ ബോർഡ്** : ഡിസൈൻ റിസർച്ച് ഇൻവെസ്റ്റിഗേഷൻ ആൻഡ് ക്വാളിറ്റി കൺട്രോൾ ബോർഡ്

**ഇ ഡി സി** : എക്കോ ഡെവലപ്മെന്റ് കമ്മിറ്റി

**ഇ എം സി** : എനർജി മാനേജ്മെന്റ് സെന്റർ

**ഇൻ വിഐഎസ്** : പാരിസ്ഥിതിക വിവര സംവിധാനം

**ഇപിസി** : എഞ്ചിനീയറിംഗ് പ്രൊക്യൂയർമെന്റ് ആന്റ് കൺസ്ട്രക്ഷൻ

**ഇഎസ്ഐ** : എംപ്ലോയീസ് സ്റ്റേറ്റ് ഇൻഷുറൻസ്

**ഇ എസ് എസ്** : ഓൺട്രപ്രണർ സപ്പോർട്ട് സ്കീം

**എഫ് എ ഒ** : ഫുഡ് ആൻഡ് അഗ്രികൾച്ചർ ഓർഗനൈസേഷൻ

**ഫ് സി** : ഫിനാൻസ് കമ്മീഷൻ

**ഫ് സി ഐ** – ഫുഡ് കോര്പറേഷന് ഓഫ് ഇന്ത്യ

**എഫ്എംസിജി** : ഫാസ്റ്റ് മൂവിംഗ് കൺസ്യൂമർ ഗുഡ്സ്

**എഫ്എംഡി** : ഫൂട്ട് ആന്റ് മൌത്ത് ഡിസീസ്

**എഫ്ഒഎംഐഎൽ** : ഫോം മാറ്റിംഗ്സ് ഇന്ത്യ ലിമിറ്റഡ്

**എഫ്എസ്ഐ** : ഫോറസ്റ്റ് സർ വ്വേ ഓഫ് ഇന്ത്യ

**ഗേറ്റ്** : ഗ്രാഡുവേറ്റ് ആപ്റ്റിറ്റ്യൂഡ് ടെസ്റ്റ് ഇൻ എഞ്ചിനീയറിംഗ്

**ജി സി എഫ്** : ഗ്രീൻ ക്ലൈമറ്റ് ഫണ്ട്

**ജിസിഡിഎ** : വിശാല കൊച്ചി വികസന അതോറിറ്റി

**ജിഇസി** : സർക്കാർ എഞ്ചിനീയറിംഗ് കോളേജ്

**ജിഎച്ച്ജി** : ഹരിത ഗൃഹ വാതകം

**ജിഒഐ** : ഭാരത സർക്കാർ

**ജിഎസ്റ്റി** : ഗുഡ്സ് ആന്റ് സർ വ്വീസ് ടാക്സ്

**ജിഎസ് വിഎ** : ഗ്രോസ് സ്റ്റേറ്റ് വാല്യൂ ആഡഡ്

**ജിവിഎ** : ഗ്രോസ് വാല്യൂ ആഡഡ്

**എച്ചഡിസി.കെ** : കേരള കൈത്തൊഴിൽ വികസന കോർപ്പറേഷൻ

**എച്ച് വി ഡി സി** : ഹൈ വോൾട്ടേജ് ഡയറക്ട് കറന്റ്

**എച്ച്ഡിഐ** : മാനവ വികസന സൂചിക

**എച്ച് എസ്** : ഹൈസ്കൂൾ

**എച്ച്എസ് സി** : ഹയർ സെക്കൻഡറി കോഴ്സ്

**ഹഡ്കോ** : ഹൗസിംഗ് ആന്റ് അർബൻ ഡവലെപ്പ്മെന്റ് കോർപ്പറേഷൻ

**ഐഎവൈ** : ഇന്ദിര ആവാസ് യോജന

**ഐസിഡിഎസ്** : സംയോജിത ശിശുവികസന പദ്ധതി

**ഐസിപിഎസ്** : സംയോജിത ശിശു സംരക്ഷണ പദ്ധതി

**ഐസിഎസ് ഇ** : ഇന്ത്യൻ സർട്ടിഫിക്കറ്റ് ഓഫ് സെക്കണ്ടറി എഡ്യൂക്കേഷൻ

**ഐസിറ്റി** : വിവര വിനിമയ സാങ്കേതികവിദ്യ

**ഐ സി എഫ് ഒ എസ് എസ്** : ഇന്റർനാഷണൽ സെന്റർ ഫോർ ഫ്രീ ആൻഡ് ഓപ്പൺ സോഴ്സ് സോഫ്റ്റ് വെയർ

**ഐജിഎൻഒ എപിഎസ്**: ഇന്ദിരാഗാന്ധി ദേശീയ വാർദ്ധക്യ പെൻഷൻ സ്കീം.

**ഐഎച്ച്എസ്ഡിപി** : സംയോജിത ഭവന ചേരി വികസന പരിപാടി

**ഐ ഐ ച്ച് ടി** : ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ഹാൻഡ്ലൂം ടെക്നോളജി

**ഐഐഐറ്റിഎംകെ**: ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ഇൻഫോർമേഷൻ ടെക്നോളജി ആന്റ് മാനേജ്മെന്റ് കേരള

**ഐഐഎസ് സി** : ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് സയൻസ്

**ഐഐറ്റി** : ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ടെക്നോളജി

**ഐ ജി സി** : ഇൻഡസ്ട്രിയൽ ഗ്രോത്ത് സെന്റേഴ്സ്

**ഐഎൽ ഒ** : അന്തർദേശീയ തൊഴിൽ സംഘടന

**ഐഎൻഡിസി** : ഇന്ത്യാസ് ഇന്റെൻഡെഡ് നാഷണലി ഡിറ്റർമൈന്റ് കോൺട്രിബ്യൂഷൻ

**ഐ സി ഐ** : ഇന്റർനാഷണൽ ക്ലൈമറ്റ് ഇനിഷ്യേറ്റീവ്

**ഐ എം ഡി** : ഇന്ത്യൻ മീറ്റർയോളോജിക്കൽ ഡിപ്പാർട്മെൻറ്

**ഐ പി ഡിഎസ്** : ഇന്റ ഗ്രേറ്റഡ് പവർ ഡവെലപ്പ്മെന്റ് സ്കീം

**ഐപിസി** : ഇന്ത്യൻ പീനൽ കോഡ്

**ഐയു സി എൻ** : ഇൻരനാഷണൽ യൂണിയൻ ഫോർ കൺസർവേഷൻ ഓഫ് നേച്ചർ
**ഐഎസ്എം** : അന്തർ സംസ്ഥാന കുടിയേറ്റക്കാർ
**ഐഎസ്ആർഒ** : ഇന്ത്യൻ ബഹിരാകാശ ഗവേഷണ കേന്ദ്രം
**ഐറ്റി** : വിവര സാങ്കേതി വിദ്യ
**ഐറ്റിഐ** : ഇൻഡസ്ട്രിയൽ ട്രെയിനിംഗ് ഇൻസ്റ്റിറ്റ്യൂട്ട്
**ഐ ഡബ്ല്യൂ എം പി** : ഇന്റഗ്രേറ്റഡ് വാട്ടർഷെഡ് മാനേജ്മന്റ് പ്രോഗ്രാം
**ജെജെ** : ജുവനൈൽ ജസ്റ്റിസ്
**ജെ എൻ പി റ്റി** : ജവഹർലാൽ നെഹ്റു പോർട്ട് ട്രസ്റ്റ്
**ജെന്റം** : ജവഹർ ലാൽ നെഹ്റു ദേശീയ നഗര നവീകരണ ദൗത്യം
**ജെ ൽ ജി കൾ** : ജോയിന്റ് ലയബിലിറ്റി ഗ്രൂപ്സ്
**ജെഎൻറ്റിബിജിആർഐ:** ജവഹർ ലാൽ നെഹ്റു ട്രോപ്പിക്കൽ ബൊട്ടാണിക് ഗാർഡൻ ആന്റ് റിസർച്ച് ഇൻസ്റ്റിറ്റ്യൂട്ട്
**കാഡ്കോ** : കേരള ആർട്ടിസാൻസ് ഡെവലപ്മെന്റ് കോർപ്പറേഷൻ
**കെഎഎസ്ഇ** : കേരള അക്കാദമി ഫോർ സ്കിൽ എക്സലൻസ്
**കെഎയു** : കേരള കാർഷിക സർ വ്വകലാശാല
**കെസിസി** : കിസാൻ ക്രെഡിറ്റ് കാർഡ്
**കെസിഎച്ച്ആർ** : കേരള ചരിത്ര ഗവേഷണ കൗൺസിൽ
**കെസിഎംഎംഎഫ്** : കേരള സഹകരണ ക്ഷീരവിപണന ഫെഡറേഷൻ
**കേരഫെഡ്** : കേരള സംസ്ഥാന കേര കർഷക സഹകരണ ഫെഡറേഷൻ
**കെ ഇ എസ് ആർ യു** : കേരള സെൽഫ് എംപ്ലോയ്മെന്റ് സ്കീം ഫോർ റെജിസ്ടേർഡ് അൺ എംപ്ലോയ്ഡ്
**കിഫ്ബി** : കേരള ഇൻഫ്രാസ്ട്രക്ച്ചർ ഇൻവെസ്റ്റ്മെന്റ് ഫണ്ട് ബോർഡ്
**കില** : കേരള ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ലോക്കൽ അഡ്മിനിസ്ട്രേഷൻ
**കെഎഫ്സി** : കേരള ഫിനാൻഷ്യൽ കോർപ്പറേഷൻ
**കെഎഫ്ആർഐ** : കേരള വന ഗവേഷണ കേന്ദ്രം
**കെഎഫ്ഡബ്ല്യൂ എഫ്ബി:** കേരള ഫിഷർമെൻ വെൽഫെയർ ഫണ്ട് ബോർഡ്
**കെഎച്ച്ആർഐ** : കേരള ഹൈവെ റിസർച്ച് ഇൻസ്റ്റിറ്റ്യൂട്ട്
**കെഐഇഡി** : കേരള സംരംഭകത്വ വികസന കേന്ദ്രം
**കെഐഎൽഇ** : കേരള ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ലേബർ ആന്റ് എംപ്ലോയ്മെന്റ്
**കിൻഫ്ര** : കേരള ഇൻഡസ്ട്രിയൽ ഇൻഫ്രാസ്ട്രക്ച്ചർ ഡവലെപ്പ്മെന്റ് കോർപ്പറേഷൻ
**കെ ആർ ഡി സി എൽ:** കേരള റെയിൽ ഡെവലപ്മെന്റ് കോർപ്പറേഷൻ
**കെ ആർ എഫ് ബി** : കേരള റോഡ് ഫണ്ട് ബോർഡ്
**കെഐറ്റിറ്റിഎസ്** : കേരള ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ടൂറിസം ആന്റ് ട്രാവൽസ് സ്റ്റഡീസ്
**കെഎൽഡിബി** : കേരള ലൈവ് സ്റ്റോക്ക് ഡവലെപ്പ് മെന്റ് ബോർഡ്
**കെഎസ്എസിസി** : കേരള സംസ്ഥാന കശുമാവ് കൃഷി വികസന ഏജൻസി
**കെ എസ് ബി ബി** : കേരള സ്റ്റേറ്റ് ബയോ ഡൈവേഴ്സിറ്റി ബോർഡ്
**കെഎസ്ബി എം** : കേരള സ്റ്റേറ്റ് ബാംബൂ മിഷൻ
**കെ എസ് ബി സി ഡി സി :** കേരള സ്റ്റേറ്റ് ബാക്ക് വേർഡ് ക്ലാസസ് ഡവലപ്മെന്റ് കോർപ്പറേഷൻ
**കെഎസ് സിഎആർഡിബി :** കേരള സംസ്ഥാന കാർഷിക സഹകരണ പ്രാദേശിക വികസന ബാങ്ക്
**കെഎസ് സിസി** : കേരള സംസ്ഥാന കയർ കോർപ്പറേഷൻ
**കെ എസ് സി ഡി സി:** കേരള സ്റ്റേറ്റ് കാഷ്യൂ ഡെവലപ്മെന്റ് കോർപ്പറേഷൻ
**കെ എസ് ഇ ബി എൽ:** കേരള സ്റ്റേറ്റ് ഇലക്ട്രിസിറ്റി ബോർഡ് ലിമിറ്റഡ്
**കെ എസ് സി എം എം സി:** കേരള സ്റ്റേറ്റ് കയർ മെഷിനറി മാനുഫാക്ച്ചറിംഗ് കമ്പനി ലിമി.
**കെ എസ് ഡി ഐ** : കേരള സ്റ്റേറ്റ് സ്പേഷ്യൽ ഡാറ്റ ഇൻഫ്രാ സ്ട്രക്ച്ചർ
**കെ എസ് ഐ റ്റി ഐ ഐ:** കേരള സ്റ്റേറ്റ് ഇൻഫർമേഷൻ ടെക്നോളജി ഇൻഫ്രാ സ്ട്രക്ച്ചർ ലിമി.
**കെ എസ് ഐ റ്റി എം:** കേരള സ്റ്റേറ്റ് ഇൻഫർമേഷൻ ടെക്നോളജി മിഷൻ
**കെഎസ് സിഎസ് റ്റി ഇ :** കേരള സംസ്ഥാന ശാസ്ത്ര സാങ്കേതിക പരിസ്ഥിതി കൌൺസിൽ
**കെഎസ് സി ഡബ്ല്യൂ ഡബ്ല്യൂ എഫ്ബി :** കേരള സംസ്ഥാന കയർ തൊഴിലാളി ക്ഷേമ നിധി ബോർഡ്
**കെഎസ്ഇആർസി :** കേരള സംസ്ഥാന വൈദ്യുതി നിയന്ത്രണ കമ്മിഷൻ
**കെ എസ് സി എഡിസി :** കേരള സ്റ്റേറ്റ് കോസ്റ്റൽ ഏര്യ ഡവലപ്മെന്റ് കോർപ്പറേഷൻ
**കെഎസ്ഐഡിസി :** കേരള സംസ്ഥാന വ്യവസായ വികസന കോർപ്പറേഷൻ
**കെഎസ്ഐഎൻസി:** കേരള ഷിപ്പിംഗ് ആന്റ് ഇൻ ലാൻഡ് നാവികേഷൻ കോർപ്പറേഷൻ
**കെ സ് എ ൻ** : കേരളം സ്റ്റേറ്റ് വൈഡ് ഏരിയ നെറ്റ്വർക്ക്
**കെഎസ്ഒഎം** : കേരള സ്കൂൾ ഓഫ് മാത്തമാറ്റിക്സ്
**കെ എസ് പി സി ബി** : കേരള സ്റ്റേറ്റ് പൊല്യൂഷൻ കൺട്രോൾ ബോർഡ്
**കെഎസ്ആർആർഡിഎ :** കേരള സംസ്ഥാന ഗ്രാമീണ പാത വികസന ഏജൻസി.
**കെഎസ്ആർറ്റിസി** : കേരള സംസ്ഥാന റോഡ് ട്രാൻസ്പോർട്ട് കോർപ്പറേഷൻ
**കെഎസ്എസ് ഇഡിഎം :** കേരള സ്റ്റേറ്റ് എന്റർപ്രണർ സെൽഫ് ഡവലെപ്പ്മെന്റ് മിഷൻ
**കെഎസ്എസ്എം** : കേരള സോഷ്യൽ സെക്യൂരിറ്റി മിഷൻ
**കെ എസ് ഡബ്ല്യൂ എ എൻ:** കേരള സ്റ്റേറ്റ് വൈഡ് ഏര്യ

നെറ്റ് വർക്ക്
**കെഎസ് യുഡിപി** : കേരള സസ്റ്റൈണബിൾ അർബൺ ഡവലെപ്പ്മെന്റ് പ്രോജക്ട്
**കെഎസ് യുഎം** : കേരള സ്റ്റാർട്ടപ്പ് മിഷൻ
**കെറ്റിഡിസി** : കേരള ടൂറിസം ഡവലെപ്പ്മെന്റ് കോർപ്പറേഷൻ
**കെറ്റിഐഎൽ** : കേരള ടൂറിസം ഇൻഫ്രസ്ട്രക്ച്ചർ ലിമിറ്റഡ്
**എൽബിഐ** : ലൈവ് ലി ഹുഡ് ബിസിനസ്സ് ഇൻകുബേറ്റേഴ്സ്
**എൽഇഎഡിഎസ്** : ലീഡ് ഫാർമർ കാൻഡേർഡ് എക്സ്റ്റൻഷൻ ആന്റ് അഡ്വൈസറി ഡെലിവറി സർ വ്വീസസ്സ്
**എൽഇഡി** : ലൈറ്റ് എമിഷൻ ഡയോഡ്
**എൽഎഫ്പിആർ** : ലേബർ ഫോഴ്സ് പാർട്ടിസിപ്പേഷൻ റേറ്റ്
**ലൈഫ്** : ലൈവിലി ഹുഡ് ,ഇൻക്ലൂഷൻ ആൻഡ് ഫൈനാൻഷ്യൽ എംപവർമെന്റ്
**എൽപിജി** : ദ്രവീകൃത പെട്രോളിയം വാതകം
**എൽഎസ്ജികൾ** : തദ്ദേശ സ്വയം ഭരണ സ്ഥാപനങ്ങൾ
**എൽ റ്റി ആർ സി എഫ്**: ലോംഗ് ടേം റൂറൽ ക്രെഡിറ്റ് ഫണ്ട്
**എംഎഎച്ച്** : മേജർ ആക്സിഡന്റ് ഹസ്സാഡ്
**മാർക്കെറ്റ് ഫെഡ്** : കേരള സംസ്ഥാന സഹകരണ വിപണന ഫെഡറേഷൻ ലിമിറ്റഡ്
**എംബിജിഐപിഎസ്** : മലബാർ ബോട്ടാണിക്കൽ ഗാർഡൻ ആന്റ് ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് പ്ലാന്റ് സ്റ്റഡീസ്
**എംസിസി** : മലബാർ കാൻസർ സെന്റർ
**എംഡിഎഫ്** : മോഡറേറ്റ് ഡെൻസ് ഫോറസ്റ്റ്
**എംഡിജി** : മിലേനിയം ഡവലെപ്പ്മെന്റ് ഗോൾഡ്
**എം ഇ** : മെക്രോ എന്റർപ്രൈസ്
**എംഇഎസ്** : മോഡുലർ എംപ്ലോയബിൾ സ്കിൽ
**എം ഇ പി** : മിനിമം എക്സ്പേർട്ട് പ്രൈസ്
**എംഎഫ്ഐ** : മൈക്രോ ഫൈനാൻസ് ഇൻസ്റ്റിറ്റ്യൂഷൻസ്
**എംജിഎൻആർഇജിഎസ്** : മഹാത്മാഗാന്ധി ദേശീയ ഗ്രാമീണ തൊഴിൽ ഉറപ്പ് പദ്ധതി.
**എം ഐ ഡി എച്ച്** : മിഷൻ ഫോർ ഇന്റഗ്രേറ്റഡ് ഡെവലപ്പ്മെന്റ് ഓഫ് ഹോർട്ടികൾച്ചർ
**എംഐസിഇ** : മീറ്റിംഗ് ഇൻസെൻറ്റീവ് കോൺഫറൻസ് ആന്റ് ഇവെന്റ്സ്
**എംഎൽഎ** : നിയമസഭാ സാമാജികൻ
**എംഎൻഎഐഎസ്** : പരിഷ്കൃത ദേശീയ കാർഷിക ഇൻഷുറൻസ് സ്കീം.
**എംഒഎഫ്പിഐ** : മിനിസ്ട്രി ഓഫ് ഫുഡ് പ്രോസസ്സിംഗ് ഇൻഡസ്ട്രീസ്
**എംഎസ്എംഇ** : സൂക്ഷ്മ ചെറുകിട ഇടത്തരം സംരംഭങ്ങൾ
**എംറ്റി** : മെട്രിക് ടൺ
**മുദ്ര** : മൈക്രൊ യൂണിറ്റ്സ് ഡവലെപ്പ്മെന്റ് ആന്റ് റീ – ഫൈനാൻസ് ഏജൻസി ലിമിറ്റഡ്
**എംവിഐപി** : മൂവാറ്റുപുഴ വാലി ജലസേചന പ്രോജക്ട്
**എംവിആർസി** : മുംബൈ റെയിൽ വികാസ് കോർപ്പറേഷൻ
**എൻ എ എഫ് സി സി** : നാഷണൽ അഡാപ്ടേഷൻ ഫണ്ട് ഓൺ ക്ലൈമറ്റ് ചെയ്ഞ്ച്
**നബാർഡ്** : ദേശീയ കാർഷിക ഗ്രാമ വികസന ബാങ്ക്
**എൻഎസി** : നാഷണൽ അക്രെഡിറ്റേഷൻ കൗൺസിൽ
**നാറ്റ്പാക്ക്** : ദേശീയ ഗതാഗത ആസൂത്രണ ഗവേഷണ കേന്ദ്രം
**എൻ എ ഫ് സി സി** : നാഷണൽ അഡാപ്ഷൻ ഫണ്ട് ഓൺ ക്ലൈമറ്റ് ചേഞ്ച്
**എൻബിഎസ്എസ് ആന്റ് എൽ യുപി** : നാഷണൽ ബ്യൂറോ ഓഫ് സോയിൽ സർ വ്വേ ആന്റ് ലാന്റ് യൂസ് പ്ലാനിംഗ്
**എൻസിഇയുഎസ്** : നാഷണൽ കമ്മിഷൻ ഫോർ എന്റർപ്രൈസസ്സ് ഇൻ ദി അൺഓർഗനൈസ്ഡ് സെക്ടർ
**എൻസിഐപി** : ദേശീയ വിള ഇൻഷുറൻ പദ്ധതി
**എൻസി ആർബി** : നാഷണൽ ക്രൈം റെക്കോർഡ്സ് ബ്യൂറോ
**എൻസിആർഎംഐ** : നാഷണൽ കയർ റിസർച്ച് ആന്റ് മാനേജ്മെന്റ് ഇൻസ്റ്റിറ്റ്യൂട്ട്
**എൻസിവിറ്റി** : നാഷണൽ കൌൺസിൽ ഫോർ വോക്കേഷണൽ ട്രെയിനിംഗ്
**എൻഎഫ്എച്ച് എസ്**: ദേശീയ കുടുംബാരോഗ്യ സർവ്വെ
**എൻഎഫ്എസ്എ** : നാഷണൽ ഫുഡ് സെക്യൂരിറ്റി ആക്ട്
**എൻജിഒകൾ** : സർക്കാർ ഇതര സംഘടനകൾ
**എൻ എച്ച് എ ഐ** : നാഷണൽ ഹൈവേ അതോറിറ്റി ഓഫ് ഇൻഡ്യ
**എൻ ഐ സി** : നാഷണൽ ഇൻഫർമാറ്റിക്സ് സെന്റർ
**എൻ കെ കെ പി** : നവ കേരളം കർമ്മ പദ്ധതി
**എൻഎംഎഫ്പി** : ദേശീയ ഭക്ഷ്യസംരക്ഷണ ദൗത്യം
**എൻ എൻ ഐ** : നെറ്റ് നാഷണൽ ഇൻകം
**നോർക്ക** : നോൺ റസിഡന്റ് കേരളൈറ്റ് അഫയേഴ്സ്
**എൻപിആർഡി** : നാഷണൽ പ്രോഗ്രാം ഫോർ പേഴ്സൺസ് വിത്ത് ഡിസെബിലിറ്റിസ്
**എൻആർഡിഡബ്ല്യൂപി** : ദേശീയ ഗ്രാമീണ കുടിവെള്ള പദ്ധതി
**എൻആർഐകൾ** : വിദേശവാസികളായ ഇന്ത്യക്കാർ എൻആർകെകൾ നോൺറെസിഡന്റ് കേരളൈറ്റ്സ്
**എൻ ആർ കെ** : നോൺ റെസിഡന്റ് കേരളൈറ്റ്സ്
**എൻആർഎൽഎം** : നാഷണൽ റൂറൽ ലൈവ് ലിഹുഡ് മിഷൻ
**എൻഎസ്എസ്ഒ** : നാഷണൽ സാമ്പിൾ സർ വ്വേ ഓഫീസ്
**എൻറ്റിഎഫ്പി** : നോൺ ടിമ്പിൾ ഫോറസ്റ്റ് പ്രോഡക്ട്
**എൻ യു എൽ എം** : നാഷണൽ അർബൻ ലൈവിലിഹുഡ് മിഷൻ
**എൻ യുഎഎൽഎസ്** : നാഷണൽ യൂണിവേഴ്സിറ്റി ഓഫ് അഡ്വാൻസ് പ്ലാനിംഗ് ആന്റ് ലീഗൽ

